# വീരവാണി



3

ആഗമാനന്ദ സ്വാമികൾ

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വീരവാണി

(മൂന്നാം ഭാഗം)

## ശ്രീമദ് ആഗമാനന്ദസ്വാമികളുടെ
## പ്രസംഗ സമാഹാരം

സംഗ്രഥനം : ശ്രീ ഗണാനന്ദസ്വാമികൾ




**ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം**
കാലടി — Pin—683 574
ഡി. എറണാകുളം

# വീരവാണി 3–ാം വാള്യം രണ്ടാംപതിപ്പിൻെറ

# മുഖവുര

വീരവാണിയുടെ 3–ാം വാള്യം ഒന്നാം പതിപ്പ് 1974–ൽ മുന്നൂറു പേജുള്ള ആയിരം കോപ്പിയാണ് അച്ചടിച്ചതു്. അതു് എന്നേ തീൎന്നുപോയിരുന്നു. മററു രണ്ടു വാള്യങ്ങളുടേതുപോലെതന്നെ ഈ മൂന്നാം വാള്യത്തിൻേറയും രണ്ടാം പതിപ്പ് പുറത്തിറക്കാൻ സാമ്പത്തികസ്ഥിതിയും കൃത്യാന്തരബാഹുല്യവും ഞങ്ങളെ അനുവദിച്ചില്ല. ഭാരതസക്കാരിൻെറ ധനസഹായത്തോടെ ഒന്നും രണ്ടും വാള്യങ്ങരം നന്നായി അച്ചടിച്ചു പ്രസിദ്ധം ചെയ്തപ്പോരം ഇനിയുള്ള വാള്യങ്ങളുടെ അച്ചടിയ്ക്കും സഹായധനം തരാൻ ഗവമ്മെൻറു് സന്നദ്ധമായി. പൊതുജനാഭിപ്രായവും അതിനനുകൂലമായി. അഞ്ഞൂറു പേജുള്ള മൂന്നും നാലും വാള്യങ്ങരംകൂടി അച്ചടിയ്ക്കാൻ തീച്ച്യാക്കി. വേണ്ടത്ര ലേഖനങ്ങരം ശ്രീമദ് ആഗമാനന്ദസ്വാമികളുടെ ശേഖരത്തിൽ നിന്നും തെരഞ്ഞെടുത്തു് ഗവമ്മെൻറിൻെറ അംഗീകാരത്തിനു് അയച്ചുകൊടുത്തു. യഥാകാലം അതനുവദിച്ചു് ആദ്യഗഡു ഗ്രാൻറു് 15–10–1992–ൽ ഗവമ്മെൻറിൽ നിന്നു് ലഭിയ്ക്കുയും ചെയ്തു. കടലാസ് വാങ്ങാനുള്ള പണം ലഭിച്ചപ്പോരം അച്ചടിക്കവേണ്ടി വീണ്ടും മാതൃഭൂമി അച്ചുകൂടക്കാരെ സമീപിച്ചു. അവർ അച്ചടിജോലി സസന്തോഷം ഏറെറടുത്തു. വളരെ ജോലിത്തിരക്കുണ്ടായിട്ടും 1992 ഡിസമ്പർ അവസാനത്തോടുകൂടി മൂന്നാം വാള്യത്തിൻെറ അച്ചടി അവർ പൂർത്തിയാക്കിത്തന്നു.

മൂന്നാം വാള്യത്തിൻെറ പുതിയ പതിപ്പിൽ പുതുതായി തെരഞ്ഞെടുത്ത ആറു ലേഖനങ്ങരം ഉരംപ്പെടെ മുപ്പത്തിരണ്ടു് ലേഖനങ്ങളാണുള്ളതു്. പുതിയ ലേഖനങ്ങളിൽ എടുത്തുപറയേണ്ടതാണ് 'ഗീതയും ഇന്നത്തെ വിഷമപ്രശ്നങ്ങളും', 'ധമ്മം', 'അനാഡംബര ജീവിതം', 'കേരളത്തിൻെറ ഭാവി' എന്നിവ. അതിൽ 'ഗീതയും ഇന്നത്തെ വിഷമപ്രശ്നങ്ങളും' എന്ന ലേഖനം ആഗമാനന്ദസ്വാമികരം മദ്രാസ് മുത്തയ്യാചെട്ടി ഹൈസ്കൂളിൽ ഇംഗ്ലീഷിൽ ചെയ്ത പ്രസംഗത്തിൻെറ തജ്ജിമയാണു്. പ്രസംഗവും തജ്ജിമയും ഒരാളിൻേറതായതുകൊണ്ടു് പരിഭാഷയിൽ തെററുവരാൻ സാദ്ധ്യതയില്ല, 'ധമ്മം' എന്നതു് ധമ്മത്തിൻെറ വിവിധ വശങ്ങളെപ്പററി സവി

സ്കരം പ്രതിപാദിക്കുന്ന അഞ്ചു ലേഖനങ്ങളുടെ ഒരു സമാഹാരമാണ്. 'അനാഡംബരജീവിതം' എന്നുള്ള ലേഖനം ശ്രീരാമകൃഷ്ണ ശിഷ്യനായ ശ്രീമദ് അഭേദാനന്ദസ്വാമികൾ അമേരിക്കയിൽവച്ച് ഇംഗ്ലീഷിൽ ചെയ്ത ഒരു പ്രസംഗം ആഗമാനന്ദസ്വാമികൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുള്ളതാണ്. ഈ കാലത്തു് ജനങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു വിഷയവുമാണിതു്. കേരളീയരായ എല്ലാവരും ചിന്തിക്കേണ്ട ഒരു വിഷയത്തിലേക്കു് വിരൽ ചൂണ്ടുന്ന ഒന്നാണ് 'കേരളത്തിന്റെ ഭാവി' എന്ന ലേഖനം.

പൊതുവെ പറഞ്ഞാൽ ഇന്നു് കാലികമായി വളരെ പ്രസക്തിയുള്ള ഗീതാസന്ദേശം, സർവ്വമതൈക്യം, ഹിന്ദുക്കളുടെ ഇന്നത്തെ കർത്തവ്യം, വിദ്യാഭ്യാസവും മതവും, എന്നീ ലേഖനങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടവയാണ്. സർവ്വമതൈക്യത്തിന്റെ പ്രവാചകന്മാരായ ശ്രീ നാരായണഗുരുസ്വാമികളും, ശ്രീരാമകൃഷ്ണദേവനുമാണ് ആധുനികകാലത്തു് വിശ്വശാന്തിക്കുള്ള സന്ദേശം നൽകിയിട്ടുള്ള ആചാര്യന്മാർ. ശ്രീശങ്കരനുശേഷം കേരളത്തിൽ ജനിച്ച് അദ്വൈതത്തിൽകൂടി മതങ്ങളെ കൂട്ടിയിണക്കിയിട്ടുള്ള, സാമൂഹ്യമായ അസമത്വങ്ങളെ തുടച്ചുനീക്കാൻ ശ്രമിച്ചിട്ടുള്ള, ശ്രീ നാരായണഗുരുസ്വാമികളെപ്പററി വിവിധ സമ്മേളനങ്ങളിൽ നടത്തിയിട്ടുള്ള മൂന്നു വലിയ പ്രസംഗങ്ങൾ ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

യുവതലമുറകളിലേക്കു് 'ത്യാഗവും, സേവയും' എന്ന രണ്ടു് ദേശീയാദർശങ്ങൾ പകർന്നുകൊടുത്തിട്ടുള്ള വിവേകാനന്ദസ്വാമികളെപ്പററിയുള്ള ലേഖനം പ്രത്യേകശ്രദ്ധയെ ആകർഷിക്കുന്നു.

ഈ വാല്യത്തിലെ ലേഖനങ്ങൾ വായിച്ച് വേണ്ടവിധത്തിൽ എഡിററുചെയ്തു തന്നിട്ടുള്ള പണ്ഡിതരത്നം വേദാന്തശിരോമണി ശ്രീ എ. ശങ്കരവർമ്മ അവർകളോടു് ഞങ്ങൾക്കുള്ള ആദരവും കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തുന്നു. പ്രൂഫ് തിരുത്തുന്നതിലും അദ്ദേഹത്തിന്റെ സഹായം ഞങ്ങൾക്ക് ലഭിച്ചിട്ടുണ്ട്. വൈലോപ്പിള്ളി ശ്രീ എസ്. ആർ. കെ. മേനോന്റെ ഇക്കാര്യത്തിലുള്ള സഹായവും കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു. ഇത്രയുമൊക്കെ ഉണ്ടായിട്ടും നോട്ടപ്പിശകിൽ വന്നുപോയിട്ടുള്ള പ്രമാദത്തെ ശുദ്ധിപത്രത്തിൽക്കൂടി തിരുത്താൻ ശ്രമിച്ചിട്ടുണ്ട്.

ലേഖനങ്ങൾ പഴയ നോട്ടുബുക്കുകളിൽനിന്നും നല്ല കൈപ്പടയിൽ പകർത്തി പ്രസ്സിൽ കൊടുക്കാൻ തക്കവണ്ണം തയ്യാറാക്കിത്തന്ന

തിന് കാലടി പറയത്തു ഭാസ്കരമേനോനോടുള്ള കൃതജ്ഞതയും ഞങ്ങൾ ഇവിടെ രേഖപ്പെടുത്തുന്നു.

ഗവമ്മെണ്ട് സബ്സിഡി ഉള്ളതുകൊണ്ട് ഗ്രന്ഥം വില കുറച്ചുകൊടുക്കാൻ സാധിക്കുകനിമിത്തം കൂടുതൽ ആളുകൾ വാങ്ങുകയും പ്രയോജനപ്പെടുത്തുകയും ചെയ്യുമെന്ന് പ്രതീക്ഷിക്കുന്നു.

ഈ വാല്യം 1993 ഏപ്രിലിൽ ശ്രീ ശങ്കരജയന്തിയോടനുബന്ധിച്ച് പ്രസിദ്ധപ്പെടുത്താൻ സാധിയ്ക്കട്ടെ എന്നു ഞങ്ങൾ ആശിക്കുന്നു.

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം,
കാലടി,
1-1-1993

പ്രകാശകൻ
ഗണാനന്ദസ്വാമികൾ
ആശ്രമാദ്ധ്യക്ഷൻ

# വീരവാണി മൂന്നാംവാള്യം ഒന്നാംപതിപ്പിന്റെ

# മുഖവുര

മൂന്നു പന്തീരാണ്ടുകാലംക്കു മുമ്പുള്ള കാലഘട്ടം. കേരളീയരിൽ ബഹുഭൂരിപക്ഷം ഹിന്ദുമതമെന്തെന്നറിയാതെ മതത്തിന്റെ പേരിൽ അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും മുറുകെപ്പിടിച്ചുകൊണ്ടു് ഒരുതരം യാഥാസ്ഥിതികരായി കഴിഞ്ഞുകൂടുന്നു. അഭ്യസ്തവിദ്യരെന്നു പറയപ്പെടുന്നവർപോലും പാശ്ചാത്യരുടെ ആവശ്യത്തിനും വീക്ഷണഗതിക്കും അനുസരിച്ചു് അവരെഴുതിപ്പഠിപ്പിച്ച ചരിത്രവും അവരിറക്കുമതിചെയ്ത വിശ്വാസങ്ങളും സത്യമെന്നു കരുതി സനാതനധർമ്മത്തിൽ വിശ്വാസമില്ലാതെ ഭാരതീയ സംസ്കാരത്തിൽനിന്നു് അകന്നകന്നുപൊയ്ക്കൊണ്ടിരിക്കുന്നു. ആ കാലത്താണു് ശ്രീമദാഗമാനന്ദസ്വാമികൾ ഇവിടെ പൊതുപ്രസംഗവേദിയിൽ പ്രത്യക്ഷപ്പെടുന്നതു്.

മദ്രാസ് സർവ്വകലാശാലയിൽനിന്നു് സംസ്കൃതത്തിൽ ഉന്നതബിരുദം നേടിയതിനുശേഷം ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ വിശേഷോത്തരങ്ങളായ ആശയാദർശങ്ങളാൽ ആകൃഷ്ടനായ അദ്ദേഹം ശ്രീമദ്ബ്രഹ്മാനന്ദസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ചു് ശ്രീരാമകൃഷ്ണസംഘത്തിലെ അംഗമായിച്ചേർന്നു. 1928-ൽ ശ്രീമദ് നിർമ്മലാനന്ദസ്വാമികളിൽനിന്നും സന്യാസം സ്വീകരിച്ചു് ആഗമാനന്ദസ്വാമികൾ എന്ന യോഗപട്ടവും എടുത്തു. 1933-ൽ നടത്തിയ അഖിലേന്ത്യാ പര്യടനത്തിനുശേഷം ബേലൂർ മഠത്തിൽ താമസിച്ചു് ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യോത്തമന്മാരായ പല സന്ന്യാസിമാരേയും ശുശ്രൂഷിച്ചു് അവരുടെ അനുഗ്രഹാശിസ്സുകൾക്കു് പാത്രമാകുവാൻ ഭാഗ്യം സിദ്ധിച്ച അദ്ദേഹം പിന്നീടു് കാശിയിൽ കുറെക്കാലം തപസ്സ്വാധ്യായനിരതനായി കഴിച്ചുകൂട്ടി. തന്റെ അസാധാരണമായ പ്രതിഭാശക്തി, വാഗ്വൈഭവം, ലളിതജീവിതം ഇവകൊണ്ടു് അവിടുത്തെ പ്രസിദ്ധ പണ്ഡിതന്മാരുടേയും സന്ന്യാസിമാരുടേയും പ്രത്യേകമായ അഭിനന്ദനത്തിനു് അദ്ദേഹം പാത്രമായിത്തീർന്നു.

ഇപ്രകാരം ശക്തിയും അനുഭൂതിയും പ്രശസ്തിയുമാർജ്ജിച്ചു് സ്വാമികൾ കേരളത്തിലെ ആധ്യാത്മികാന്തരീക്ഷത്തിൽ ഒരഭിനവശങ്കരന്റെയും വിവേകാനന്ദന്റെയും പ്രതീതിതന്നെ സൃഷ്ടിച്ചു. കേര

ളീയക്ക് പണ്ടേ സുപരിചിതനായിരുന്ന സ്വാമികഠം തിരുവിതാം കൂർ ദേവസ്വം അധികാരികളുടെ ക്ഷണം സ്വീകരിച്ച് കേരളത്തിൽ എത്തി. വൈക്കം ക്ഷേത്രത്തിൽവെച്ചാണ് 1935–ൽ സുദീർഘ മായ ഒരു പ്രസംഗപരമ്പരയുടെ നാന്ദി കുറിച്ചത്. അന്നുമുതൽ 1936 ഏപ്രിൽ 20–ാംതീയതി കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമം സ്ഥാ പിക്കുന്നതുവരെയും അതിനുശേഷം 1961 ഏപ്രിൽ 17–ാംതീയതി മഹാസമാധി പ്രാപിക്കുന്നതുവരെയുള്ള 25 വഷക്കാലവും കേരള ത്തിൻെറ ഒരററം മുതൽ മറേറ അററംവരെ നിരന്തരവും നിസ്തന്ദ്രവു മായി സ്വാമികഠം നടത്തിയിട്ടുള്ള പ്രസംഗങ്ങളും, പത്രങ്ങളിലും മാസികകളിലും പ്രസിദ്ധം ചെയ്തിട്ടുള്ള ലേഖനങ്ങളും അനേകായി രം എന്നുതന്നെ പറയാം. ഈ പര്യടനങ്ങളിലും പ്രസംഗപരമ്പര കളിലും കൂടി കേരളത്തിലെ സാമാന്യജനങ്ങളുമായും സമുദായനേതാ ക്കന്മാരുമായും ഭരണമേധാവികളുമായും ഇടപഴകുന്നതിനും അവരിൽ ഭാരതീയസംസ്കാരത്തിൻെറയും സനാതനധമ്മത്തിൻെറയും ശ്രീരാമ കൃഷ്ണവിവേകാനന്ദസന്ദേശത്തിൻെറയും സ്വാധീനം ഉളവാക്കുന്നതി ന് അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട് ഏതെങ്കിലും തരത്തിൽ അദ്ദേ ഹത്തിൽനിന്നും ഉത്തേജനം കിട്ടിയിട്ടുള്ളവരാണ് ഇന്ന് കേരള ത്തിലെ സാംസ്കാരികരംഗത്തും ആദ്ധ്യാത്മികരംഗത്തും പ്രവത്തിക്കു ന്നവരിൽ അധികംപേരും. സ്വാമികഠം മഹാസമാധി പ്രാപിച്ചിട്ട് ഇന്നേക്ക് 13 ദീർഘസംവത്സരങ്ങഠം കഴിഞ്ഞിരിക്കുന്നു. അദ്ദേഹ ത്തിൻെറ പ്രസംഗധോരണിയും ആശയതരംഗങ്ങളും അന്നത്തെ തലമുറയിൽ അവശേഷിച്ചിട്ടുള്ളവരുടെ കണ്ണപുടങ്ങളിലും ഹൃദയ കുഹരങ്ങളിലും ഇന്നും മാറെറാലിക്കൊള്ളുന്നുണ്ട്. ഇന്നത്തെ തല മുറയ്ക്ക് ശ്രുതിയുക്ത്യനുഭൂതികളെ അടിസ്ഥാനമാക്കിയുള്ള അദ്ദേഹ ത്തിൻെറ വീര്യവത്തായ പ്രഭാഷണങ്ങഠം കേഠംക്കാനും അതിൽ നിന്ന് നേരിട്ട് ആവേശംകൊള്ളാനും സാദ്ധ്യമല്ല. എന്നാൽ തൻെറ ചിന്തയും ചിന്തോദ്ദീപകങ്ങളായ പ്രസംഗങ്ങളും അന്തരീക്ഷത്തിൽ ലയിച്ച് ഭാവിതലമുറകഠംക്ക് ലഭ്യമാകാത്തവിധം മറഞ്ഞുപോകരു തെന്ന് സ്വാമികഠം മുൻകൂട്ടിത്തന്നെ കരുതിയിരുന്നു. വലിയ ജോ ലിത്തിരക്കിനിടയിലും ശാരീരികക്ലേശങ്ങഠംക്കിടയിലും ഓരോ പ്രസംഗവും കഴിഞ്ഞാൽ ഉടൻതന്നെ അത് ഒരു ഏററക്കുറച്ചിലും കൂടാതെ തന്നത്താൻ എഴുതി അടുത്ത ലക്കം ദിനപ്പത്രത്തിലോ മാസി കകളിലോ പ്രസിദ്ധംചെയ്യാൻ സ്വാമികഠം ഉപേക്ഷ കാണിച്ചിരു ന്നില്ല. അങ്ങനെ പ്രസിദ്ധീകൃതങ്ങളും അല്ലാത്തവയുമായ പ്രസംഗ ങ്ങളിലും ലേഖനങ്ങളിലുംനിന്ന് ഏതാനും എണ്ണം തെരഞ്ഞെടു ത്ത് സ്വാമികഠം ജീവിച്ചിരിക്കുമ്പോഠംതന്നെ വീരവാണി എന്ന

പേരിൽ രണ്ടു വാല്യങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. പ്രസിദ്ധീകരണത്തിനായി അനവധി ലേഖനങ്ങൾ സ്വാമികൾ തയ്യാറാക്കി വെയ്ക്കുകയും ചെയ്തിട്ടുണ്ട്. അവയിൽനിന്ന് ഏതാനും എണ്ണം തെരഞ്ഞെടുത്തു സഹൃദയരുടെയും ധർമ്മജിജ്ഞാസുക്കളുടെയും വിദ്യാർത്ഥികളുടെയും മുമ്പിൽ വീരവാണി മൂന്നാംവാല്യത്തിലൂടെ കാഴ്ചവെയ്ക്കുകയാണ് ഞങ്ങൾ. മുൻ വാല്യങ്ങൾ രണ്ടും വിററഴിഞ്ഞിട്ട് ഏറെ നാളായി. അതിന്റെ പുനഃപ്രസിദ്ധീകരണം ആഗ്രഹിക്കുന്ന ആളുകൾ അനവധിയുണ്ട്. എന്നാൽ ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലാത്തവയും പുസ്തകരൂപത്തിലാക്കിയിട്ടില്ലാത്തവയുമായ പ്രസംഗങ്ങളിലും ലേഖനങ്ങളിലും ഏതാനുമെങ്കിലും ഒരിക്കൽ പ്രസിദ്ധീകരിക്കുന്നതിനും സ്വാമികളെപ്പററിയുള്ള സ്മരണ ജനഹൃദയത്തിൽ പുനഃസ്ഥാപിക്കുന്നതിനും ഉള്ള ആഗ്രഹമാണ് ഞങ്ങളെ ഈ മൂന്നാംവാല്യത്തിന്റെ പ്രസിദ്ധീകരണത്തിന് പ്രേരിപ്പിച്ചത്. സ്വാമിജിയുടെ ജീവിതത്തിന്റെയും ജീവിതകൃത്യങ്ങളുടെയും രഹസ്യങ്ങളിലേയ്ക്ക് വെളിച്ചം വീശുന്നവയും തന്റെ ദീർഘമായ ജീവിതാനുഭവങ്ങളുടെ വെളിച്ചത്തിൽ രൂപംകൊണ്ടിട്ടുള്ള തത്വങ്ങൾ ഉൾക്കൊള്ളുന്നവയും ആയ ഏതാനും പ്രസംഗങ്ങൾ ഇതിൽ ഉൾപ്പെടുത്താൻ ഞങ്ങൾ ശ്രമിച്ചിട്ടുണ്ട്.

ഭാരതീയസംസ്കാരവും യഥാർത്ഥ ഹിന്ദുമതവും എന്താണെന്നറിയണമെന്നാഗ്രഹമുള്ളവർക്ക്, ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരുടെ സന്ദേശം മനസ്സിലാക്കണമെന്ന് വിചാരിക്കുന്നവർക്ക്, ശ്രീനാരായണഗുരുസ്വാമികളെപ്പോലെയുള്ള കേരളീയ മഹാപുരുഷന്മാരുടെ ജീവിതോപദേശങ്ങൾ അറിയണമെന്നുള്ളവർക്ക് ഏററവും പ്രയോജനപ്പെടുന്ന വിഷയങ്ങളാണ് സ്വാമികൾ തന്റെ പ്രസംഗങ്ങൾക്കു വേണ്ടി തെരഞ്ഞെടുത്തിട്ടുള്ളത്. അവയെല്ലാം തന്നെ ഇന്നത്തെ വിഷമപ്രശ്നങ്ങൾക്ക് പലതിനും പരിഹാരം കാണാൻ നമ്മെ സഹായിക്കുന്നവയാണ്. ഗീതാസന്ദേശം, ബ്രഹ്മചര്യം, അവതാരതത്ത്വം, സർവ്വമതൈക്യം, സംസ്കൃതത്തിന്റെ പ്രാധാന്യം, ഹൈന്ദവസംഘടന, ശ്രീനാരായണഗുരുസ്വാമികൾ, കേരളത്തിലെ ഹിന്ദുക്കളുടെ ഭാവി എന്നീ വിഷയങ്ങൾ ഇതിനുദാഹരണങ്ങളാണ്.

ഇതിന്റെ പ്രസിദ്ധീകരണത്തിനുള്ള പ്രേരണയും സഹായവും ചെയ്തിട്ടുള്ള പറവൂർ ജാനകീവിലാസത്തു് മിസിസ് ഗോവിന്ദപണിക്കർ മുതലായ സജ്ജനങ്ങളോടും അച്ചടി ഭംഗിയായി നിർവ്വഹിച്ചുതന്ന പ്രബുദ്ധകേരളം പ്രസ്സ് ഉടമസ്ഥരോടും മററും ഞങ്ങൾക്കുള്ള കടപ്പാട് പ്രത്യേകം പ്രസ്താവ്യമാണ്. ഇനിയും പ്രസിദ്ധീ

കരിക്കാനുള്ള അമൂല്യങ്ങളായ അനവധി ലേഖനങ്ങളുണ്ട്. അതും ക്രമേണ പ്രസിദ്ധീകരിക്കുന്നതിനു് ശ്രദ്ധാലുക്കളും ഉദാരമതികളുമായ സഹൃദയർ — പ്രത്യേകിച്ച് സ്വാമികളുടെ ആരാധകരും സുഹൃത്തുക്കളും ഞങ്ങളെ സഹായിക്കുമെന്നു് ഈ അവസരത്തിലും പ്രത്യാശിക്കുന്നു. കടലാസ്സുവിലയും മററും അമിതമായി വർദ്ധിച്ച ഈ കാലത്തു് ഇതിനു് ചുമത്തിയിട്ടുള്ള വില അധികമെന്നു് ആരും ഗണിക്കയില്ലെന്നറിയാം. വില കുറഞ്ഞ ആശയങ്ങൾകൊണ്ടു് കമ്പോളങ്ങൾ നിറയ്ക്കുന്ന ഇന്നത്തെ പ്രവണതയുമായി മത്സരിക്കാൻ ഞങ്ങൾക്കു് കഴിവില്ലെങ്കിലും ഈശ്വരനെപ്പററിയും മതത്തെപ്പററിയും ഭാരതീയ സംസ്കാരത്തെപ്പററിയും അറിയാൻ താല്പര്യമുള്ളവക്കു് സുലഭമാകത്തക്കവണ്ണം കഴിയുന്നത്ര വില കുറയ്ക്കാൻ ഞങ്ങൾ ശ്രമിച്ചിട്ടുണ്ടു്. ഇതിനെ ബഹുജനങ്ങൾ സ്വാഗതംചെയ്യുന്നതനുസരിച്ചു് ഞങ്ങളുടെ ശ്രമം സഫലമായിക്കണ്ടു് ഞങ്ങൾ കൃതാർത്ഥരാകാം.

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം,
കാലടി,
26–4–'74.

എന്നു്,
പ്രകാശകൻ
ഗണാനന്ദസ്വാമികൾ,
ആശ്രമാദ്ധ്യക്ഷൻ.

വീരവാണി ഒന്നും രണ്ടും വാള്യത്തെപ്പററി പ്രശസ്ത സാഹിത്യ കാരന്മാർ രേഖപ്പെടുത്തിയിട്ടുള്ള പുസ്തകാഭിപ്രായം

# ആഗമാനന്ദ - 'വീരവാണി' വീണ്ടും

അയിത്താചരണവും ജാതിബാഹുല്യവും അന്ധവിശ്വാസങ്ങളും കണ്ടു് സഹികെട്ടു് 'ഭ്രാന്താലയ'മെന്നു് വിവേകാനന്ദസ്വാമികൾ വിളിച്ച കേരളത്തിൽനിന്നു്, ഈ നൂററാണ്ടിൽതന്നെ, ജാതിക്കെതിരായി ഒരു കാഹളം മുഴക്കുകയുണ്ടായി! ''ജന്മംകൊണ്ടുള്ള തീണ്ടലും തൊടീലും ഹിന്ദുധർമ്മത്തിന്റെ അംശമല്ല.''

ജഗദ്ഗുരു ആദിശങ്കര ഭഗവൽപാദരുടെ നാട്ടിൽ, കാലടിയിൽ, ആശ്രമം സ്ഥാപിച്ചു്, ശ്രീരാമകൃഷ്ണ പരമഹംസരുടേയും വിവേകാനന്ദസ്വാമികളുടേയും അനുയായിയും നാരായണഗുരുസ്വാമികളുടെ ആരാധകനുമായി ജീവിച്ചു്, ദീർഘകാലം ലോകാനുഗ്രഹം ചെയ്ത ശ്രീമദ് ആഗമാനന്ദസ്വാമികളിൽനിന്നാണു് ആ കാഹളമുയന്നതു്. കേരളത്തിൽ മതപരിഷ്കരണരംഗത്തു് പ്രവർത്തിച്ചിട്ടുള്ള ഹൈന്ദവസന്യാസിമാരിൽ പാണ്ഡിത്യംകൊണ്ടും വാഗ്വിലാസംകൊണ്ടും സമൂഹത്തെ ആകെ ഇത്രമാത്രം ഇളക്കിമറിക്കാൻ കഴിഞ്ഞ മറെറാരാളില്ല എന്നുതന്നെ പറയാം—തപോവീര്യവും മനോവീര്യവും കർമ്മവീര്യവും ഒരുപോലെ ഒത്തിണങ്ങിയ ഒരു ഋഷീശ്വരൻ.

ഭാരതത്തിന്റെ അപകർഷത്തിനു് ജാതിസ്പർദ്ധയുൾപ്പെടെ നാലു് കാരണങ്ങളാണു് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നതു്. സാമ്പത്തികമായ അധഃപതനം, മതവഴക്കു്, ജാതിവഴക്കു്, ഭാരതീയ സംസ്കാരത്തിന്റെമേൽ വിദേശീയസംസ്കാരത്തിനു് അടിക്കടി ഏറിവരുന്ന ആധിപത്യം. ഇവയിൽ ഹിന്ദുക്കൾ തമ്മിൽ യോജിക്കുന്നതിനു് തടസ്സമായി നില്ക്കുന്ന ഘടകമെന്ന നിലയിലാണു് ജാതിവഴക്കിനെ അദ്ദേഹം അവതരിപ്പിക്കുന്നതു്. ''ഹിന്ദുവും ക്രിസ്ത്യാനിയും തമ്മിൽ യോജിച്ചാലും ഹിന്ദുവും മുസ്ലീമും തമ്മിൽ യോജിച്ചാലും ഹിന്ദുക്കളിലെ വിഭിന്നജാതികൾ തമ്മിൽ യോജിക്കില്ല'', അദ്ദേഹത്തിന്റെ ദുഃഖമാണതു്.

താൻ ഒരു സനാതനിയാണെന്നു് അവകാശപ്പെട്ടുകൊണ്ടുതന്നെയാണു്, ജന്മംകൊണ്ടുള്ള തീണ്ടലും തൊടീലും ഹിന്ദുധർമ്മത്തിന്റെ അംശമല്ല എന്നു് ആഗമാനന്ദസ്വാമികൾ പ്രഖ്യാപിക്കുന്നതു്. ഹിന്ദുധർമ്മത്തിന്റെ ഭാഗമായിരുന്നുവെങ്കിൽ, പ്രാണൻ പോയാലും താൻ

അതനുഷ്ഠിക്കമായിരുന്നു. അതങ്ങനെയല്ലെന്നു് ബോദ്ധ്യമായതുകൊണ്ടാണു്, പൂർവ്വാശ്രമത്തിൽതന്നെ, താൻ അതുപേക്ഷിച്ചതു്. അതുകൊണ്ടു് പാപമുണ്ടാകുമെന്നു് ആരെങ്കിലും വാദിക്കുകയാണെങ്കിൽ, ''ആ സകല പാപവും വഹിക്കാൻ ഞാൻ തയ്യാറാണു്, എനിക്കതിൽ ഭയമില്ല.''

ഒരു മതത്തേയും താഴ്ത്തിക്കെട്ടാതെ, ഹിന്ദുമതത്തിന്റെ വൈശിഷ്ട്യം സ്ഥാപിക്കാനാണു് സ്വാമികൾ പ്രയത്നിച്ചതു്. ''എല്ലാ മതങ്ങളും ഒന്നോ അതിലധികമോ സത്യത്തിന്മേൽ സ്ഥാപിതമായതാണു്. ഒരു സത്യവുമില്ലാത്ത മതം ഒന്നുമില്ല. എന്നാൽ ഹിന്ദുമതം എല്ലാ സത്യങ്ങളുടേയും ഭണ്ഡാഗാരമാകുന്നു. അതു് മതങ്ങളുടെ മാതാവാകുന്നു. അതിൽനിന്നു് നേരിട്ടോ അല്ലാതേയോ പുറപ്പെട്ടിട്ടുള്ളതാണു് ലോകത്തിലെ എല്ലാ മതങ്ങളും. ഹിന്ദുമതത്തിൽ ഇല്ലാത്തതായ ഒരു ആത്മീകസത്യം മറേറതു മതത്തിൽനിന്നും എടുത്തുകാണിക്കാൻ സാദ്ധ്യമല്ല........ എല്ലാ മതങ്ങളിലും മനുഷ്യന്റെ നന്മയ്ക്കായി ഉള്ളതെല്ലാം ഹിന്ദുമതത്തിലുണ്ടു്.''

എന്നാൽ, ഈ വസ്തുത ബോദ്ധ്യമുള്ള എത്രപേർ ഹിന്ദുമതത്തിലുണ്ടു്? വളരെക്കുറച്ചു്. ദയനീയമായ ഈ അവസ്ഥ മാററിയെടുക്കാൻ ഇന്നു് ''നമുക്കു് വേണ്ടതു മതപ്രചാരകന്മാരെയാണു്'' എന്നു് സ്വാമികൾ പറയുന്നു. ''മതപ്രചാരകന്മാരെന്നാൽ സന്യാസിമാരെന്നല്ല അർത്ഥം'' എന്നു് അദ്ദേഹം വ്യക്തമാക്കുന്നുണ്ടു്. ''സദാചാരനിഷ്ഠയോടും ഈശ്വരഭക്തിയോടും ആത്മവിശ്വാസത്തോടുംകൂടി, വേദത്തിലെ ഉത്കൃഷ്ടോപദേശങ്ങളെ സകല ജനങ്ങളുടേയും പടിവാതിൽ തോറും കൊണ്ടുചെന്നുകൊടുത്തു് അവരെ അജ്ഞതയിൽ നിന്നും അന്ധവിശ്വാസത്തിൽ നിന്നും രക്ഷപ്പെടുത്താൻ സന്നദ്ധരായ'' യുവാക്കളെയാണു് മതപ്രചാരകരായി അദ്ദേഹം കാണുന്നതു്. ഇവർ മുഴുവൻ സർവ്വസ്വവും ത്യജിച്ച സന്യാസിമാരാകുക എളുപ്പമല്ല; അതിന്റെ ആവശ്യവുമില്ല. അവർ സന്യസിക്കാതെ തന്നെ മതപ്രചാരണത്തിനുവേണ്ടി ശുഷ്കാന്തിയോടെ പ്രവർത്തിക്കുന്നവരായാൽ മതി. ഇവരെ മതത്തിന്റെ യഥാർത്ഥ തത്ത്വങ്ങൾ പഠിപ്പിച്ചു് പരിശീലിപ്പിക്കുന്ന കേന്ദ്രങ്ങൾ ഉണ്ടാകണം.

ഇവരുടെ കർത്തവ്യം മതപരിവർത്തനമാണെന്നല്ല, ഹിന്ദുക്കളെ ശരിയായ ഹിന്ദുക്കളാക്കുകയാണെന്നാണു്, അദ്ദേഹം നിർദ്ദേശിക്കുന്നതു്. ഹിന്ദുത്വമില്ലാത്ത ഹിന്ദുക്കളാണു് ഇന്ത്യയിൽ മതവഴക്കിനു് കാരണക്കാർ എന്നവരെ സ്വാമികൾ സൂചിപ്പിക്കുന്നു. ''ഹിന്ദുക്കൾ യഥാർത്ഥ ഹിന്ദുമതം, വേദാന്തമതം, മനസ്സിലാക്കുന്ന നിമിഷം മത

വഴക്കവസാനിക്കും. ഹിന്ദുമതതത്ത്വങ്ങൾ ഇതരമതങ്ങൾക്ക് വിരുദ്ധമല്ലെന്ന് കാണിച്ചുകൊടുക്കേണ്ട ചുമതല ഹിന്ദുക്കൾക്കുള്ളതാണ്. അന്യമതക്കാർ അവരുടെ മതങ്ങൾ പഠിക്കുന്നു. ഹിന്ദുക്കൾ പഠിക്കുന്നില്ല. ഹിന്ദുക്കൾ അവരുടെ മതത്തിന്റെ തത്ത്വങ്ങൾ മനസ്സിലാക്കി, അവരുടെ മതത്തിന്റെ തത്ത്വങ്ങൾ ഇതരമതങ്ങളുടെ തത്ത്വങ്ങളോട് എങ്ങനെ യോജിപ്പായിരിക്കുന്നു എന്ന് കാണിക്കുന്ന ദിവസം, വേദാന്തതത്ത്വങ്ങൾ തന്നെ എങ്ങനെ ഖുറാനിലും ബൈബിളിലും കാണുന്നു എന്ന് ഹിന്ദുക്കൾ ചൂണ്ടിക്കാണിക്കുന്ന ദിവസം, ഇന്ത്യയിലെ മതകലഹം തീരും. വേദാന്തം എല്ലാ മതാചാര്യന്മാരെയും ബഹുമാനിക്കാൻ പഠിപ്പിക്കുന്നു എന്നും ഓർമ്മിക്കണം.''

ഹിന്ദുമതത്തിന്റെ ഉള്ള് വേദാന്തമാണെന്ന് പറയുന്ന അതേ സാരള്യത്തോടെതന്നെ, വേദാന്തത്തിന്റെ ഉള്ളം ആഗമാനന്ദസ്വാമികൾ തുറന്നുകാണിക്കുന്നുണ്ട്. ''എല്ലാം ഈശ്വരമയമായിരിക്കാനാണ് വേദാന്തം പഠിപ്പിക്കുന്നത്. ആരെങ്കിലും അന്യനെ വെറുക്കുന്നുവെങ്കിൽ, ആ അന്യൻ താൻതന്നെ (തന്റെതന്നെ ആത്മാവ്) ആകയാൽ, അയാൾ തന്നെത്തന്നെ വെറുക്കുകയാണെന്ന് വേദാന്തം പഠിപ്പിക്കുന്നു. എല്ലാം ഈശ്വരമയമാണെന്നും ജാതി, വർഗ്ഗ, വർണ്ണ, ഭേദാതീതമായ ആത്മാവാണ് താനെന്നും ഉള്ള ചിന്ത എല്ലാ വർഗ്ഗീയ സ്പർദ്ധകളേയും നശിപ്പിക്കും.''

പരതന്ത്രഭാരതത്തിൽ, ഭാരതീയ സംസ്കാരത്തെ വിദേശീയ സംസ്കാരം അടിമപ്പെടുത്തുന്നത് കണ്ട്, സഹികെട്ട്, അത് ഭാരതത്തിന്റെയും ലോകത്തിന്റെയും നാശത്തിലാണ് കലാശിക്കുക എന്ന് വിളിച്ചുപറഞ്ഞ ആളാണ് സ്വാമിജി. ഈ പ്രകൃതത്തിൽ, ലോകരക്ഷയ്ക്കുള്ള ഉപാധിയെന്ന നിലയിലാണ്, അല്ലാതെ ഒരു സാമുദായികവാദമെന്ന നിലയിലല്ല, ഹിന്ദുമത—സംസ്കാര പുനരുദ്ധാരണത്തിനുവേണ്ടി അദ്ദേഹം വാദിച്ചത്. തന്റെ വാദത്തിന് ഉപോദ്ബലകമായി, ഭാരതീയ—പാശ്ചാത്യസംസ്കാരങ്ങളുടെ ഗഹനമായ താരതമ്യ വിവേചനവും സ്വാമികൾ നടത്തിയിട്ടുണ്ട്.

ആരംഭത്തിൽ സൂചിപ്പിച്ചതുപോലെ, വിവേകാനന്ദന്റെ പ്രതിധ്വനി തന്നെയായിരുന്നു ആഗമാനന്ദസ്വാമികളിൽനിന്നുയർന്നത്. ഹിന്ദുമതം മാത്രമല്ല, അഥവാ മതമെന്ന വിഷയം മാത്രമല്ല, ആ സാരസ്വതാദർശത്തിൽ പ്രതിഫലിച്ചത്. കണ്ണന്റെ കുഞ്ഞിവായിൽ യശോദയെന്നപോലെ, ആഗമാനന്ദ മുഖത്തിൽ ഏകനീ

ഢമായ വിശ്വത്തിന്റെ സംസ്കാരസാരം മുഴുവനമാണ് കേരളാംബ കണ്ടത്. ആ 'വീരവാണി' സമാഹൃതരൂപത്തിൽ രണ്ട് ഭാഗങ്ങളായി പുറത്തുവന്നവെങ്കിലും കുറച്ചുകാലമായി ആ ഗ്രന്ഥം കിട്ടാനില്ലായിരുന്നു. ഇപ്പോൾ ആഗമാനന്ദസ്വാമികളുടെ ചെറിയ ആശ്രമത്തിൽനിന്ന് കിളുത്തു വളൎന്ന കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമമെന്ന വടവൃക്ഷത്തിന്റെ തണലിൽ, അവിടത്തെ ഇന്നത്തെ ആചാര്യൻ ശ്രീ ഗണാനന്ദസ്വാമികൾ ആ വീരവാണിയുമായി കടന്നുവരുന്നു. ജിജ്ഞാസുക്കളുടെ ശ്രദ്ധ അങ്ങോട്ട് തിരിയട്ടെ.

സി. ഉത്തമക്കുറുപ്പ്
അസി. എഡിററർ
'മാതൃഭൂമി' 1–12–'91

# ആധ്യാത്മികജീവിതത്തിലേയ്ക്ക് ഒരു മഹാപഥം

പുരുഷന് അരിയൊരഴക ചാർത്തുന്നതു് വാണിയാണെന്നു പറയുന്ന ഭർത്തൃഹരി. (''വാണ്യേകാ സമലങ്കരോതി പുരുഷം........ വാഗ്ഭൂഷണം ഭൂഷണം'') ആപ്തവിജ്ഞാനത്തിന്റെ അത്രതന്നെ പഴക്കം ചെന്ന മറെറാരു വാക്യമുണ്ടു്. വാക്കിന്റെ കാതലിനെ തൊട്ടുകാട്ടുന്നതായിട്ടു്—മിതം ച സാരം ച വചോ ഹി വാഗ്മിതാ'' എന്നു്. അല്പവാക്കുകളെക്കൊണ്ടു് സാരഗർഭമായ ആശയങ്ങളെ പ്രകാശിപ്പിക്കുകതന്നെ വാഗ്മിത. ഈ വാക്യം നാം ഓർത്തുപോകും, വിശ്വപ്രഥിതനായ വിവേകാനന്ദസ്വാമികളെക്കുറിച്ചു് ചിന്തിക്കുമ്പോൾ. പാരെങ്ങും ശ്രീ വിവേകാനന്ദൻ അറിയപ്പെടുന്നതു് വിശ്വവാഗ്മിയായിട്ടാണു്. ഗ്രന്ഥകാരനും ലേഖകനുമൊക്കെ ആയിരുന്ന അദ്ദേഹം എങ്കില്പോലും. ആ ഒരു കാരണംകൊണ്ടുതന്നെയാണു് അദ്ദേഹത്തിന്റെ എല്ലാ പ്രഭാഷണങ്ങളും പില്ക്കാലത്തു് സമാഹരിക്കപ്പെട്ടതു്.

വാക്യകോവിദനായ ഒരാൾ പറയുന്നതും എഴുതുന്നതും മൂല്യത്തിന്റെ കാര്യത്തിൽ തുല്യമായിരിക്കും. ചിന്തയിൽ കരുപ്പിടിച്ച ആശയങ്ങളാണല്ലോ പറയുന്നതിനും എഴുതുന്നതിനുമുള്ള പ്രേരകശക്തി. ''അല്പവിദപി യദി ചിത്തവാൻ ഭവതി, ഏതസ്മൈ തദ്ദക്താർഥ ഗ്രഹണായൈവ ശ്രോതുമിച്ഛന്തി നിപുണാഃ'' എന്ന വാക്കുകളുടെ ആത്മാവിനെ ദർശിച്ച ശ്രീശങ്കരൻ ഛാന്ദോഗ്യഭാഷ്യത്തിൽ പ്രസ്താവിക്കുന്നുണ്ടു്. ചിത്തവാന്റെ (പ്രജ്ഞ ഉണർന്നവന്റെ) വാക്കുകൾ ഉറങ്ങിക്കിടക്കുന്ന മനുഷ്യാത്മാവിനെ ഉണർത്താനുതകുന്നവയാണു് എന്നതുകൊണ്ടാണല്ലോ ആചാര്യപാദർ അങ്ങനെ പറഞ്ഞതു്. വാക്കാണു് പ്രധാനം. ലേഖനത്തിലെ ആശയങ്ങൾ മനസ്സിൽ പതിയുന്നതു് കണ്ണിലൂടെയാണെങ്കിൽ, പ്രഭാഷണസാരം കാതിലൂടെയാണെന്നുമാത്രം. മനുഷ്യനെ ബോധവാനാക്കുന്നതിൽ കണ്ണിനും കാതിനും പ്രാധാന്യം തുല്യമല്ലേ?

ആജന്മശുദ്ധനായ ഒരു യമിയുടെ സാരവചനങ്ങളാണു് 'വീരവാണി'യുടെ ഉള്ളടക്കം. കാഷായാംബരം മഹത്വത്തിനു് നിദർശനമായി പലരും സ്വീകരിച്ചപ്പോൾ, സംശിതവ്രതനായ ആഗമാനന്ദസ്വാമികൾ പരിനിർമ്മലമായ സന്ന്യാസവൃത്തിയിലൂടെ കാഷായ

ത്തിനുതന്നെ അഴകിയററി. മൂന്നു പതിററാണ്ടിനുമുമ്പ് ചിൽസമാധി പൂകിയ സ്വാമികഠം പലപ്പോഴായി ചെയ്തിട്ടുള്ള മതപ്രഭാഷണങ്ങളുടെ സമാഹാരമാണ് ഈ പുസ്തകം. പുരാണങ്ങഠം, ഇതിഹാസങ്ങഠം, സ്മൃതികഠം, ഭഗവത്ഗീത, ദശനങ്ങഠം, ഉപനിഷത്തുകഠം, ബ്രാഹ്മണങ്ങഠം, ആരണ്യകങ്ങഠം, വേദങ്ങഠം മുതലായവയിൽനിന്നും അനേകം പ്രകരണഗ്രന്ഥങ്ങളിൽനിന്നും ഉദ്ധരണികഠം യഥോചിതം പ്രത്യക്ഷപ്പെടുന്നു. ഈ പ്രഭാഷണ സമാഹാരം ആധ്യാത്മികജീവിതത്തിൻെറ നേരായവഴിയും, തത്ത്വശാസ്ത്രത്തിലും മതപഠനത്തിലും പ്രാവീണ്യം നേടാനുള്ള ശാസ്ത്രീയ സമ്പ്രദായവും, ഏതാണെന്ന് അന്വേഷിക്കുന്നവക്ക് മാർഗ്ഗദശകമാവുമെന്നതിൽ ഒട്ടും സംശയിക്കേണ്ടതില്ല. 'സമസ്തവേദാർഥ സാരസംഗ്രഹഭൂത മെന്ന്' ആചാര്യസ്വാമികഠം വിശേഷിപ്പിച്ച ഭഗവദ്ഗീതയുടെ പ്രഭാഷണം മാത്രം അമ്പത്താറ് പുറങ്ങളിൽ വ്യാപിച്ചുകിടക്കുന്നു, ഈ പുസ്തകത്തിൽ.

എല്ലാ വിഷയങ്ങളുടേയും കാതലിലൂന്നിക്കൊണ്ടാണ് ഇതിലെ പ്രതിപാദനം. അന്ധവിശ്വാസത്തെ അശേഷം താലോലിക്കാത്ത ഈ പ്രഭാഷണങ്ങളിൽ വൈദിക മതത്തിൻെറ വളച്ച്യും തളച്ച്യും സ്വാമികഠം പ്രത്യേകം എടുത്തുകാട്ടുന്നുണ്ട്. ഈ രണ്ടിൻേറയും മൂലകാരണത്തെക്കുറിച്ച് അദ്ദേഹം ബോധവാനുമായിരുന്നു. വൈദിക മതത്തിനു് സംഭവിച്ച അനേകം കോട്ടങ്ങളെക്കുറിച്ച് ഒരിടത്തു സ്വാമികഠം പറയുന്നു:

''അതിശോചനീയമായ ഈ അവസ്ഥയിൽ നാം എത്തിച്ചേരുവാനുള്ള കാരണമെന്ത്? ഒന്നാമത്ത് പുരോഹിതതന്ത്രവും ജാതിയും തന്നെ....ബ്രാഹ്മണൻ എത്ര മോശക്കാരനായാലും പൂജ്യനാണെന്നും മററുമുള്ള വിശ്വാസം അവൻ (ബ്രാഹ്മണൻ) പ്രചരിപ്പിച്ചു. പിന്നീട സച്ഛാസ്ത്രങ്ങളുടെ ഇടയ്ക്ക് ബ്രാഹ്മണർ കപടപ്രമാണങ്ങഠം ഉണ്ടാക്കിച്ചേത്തു. ഈ കപടപ്രമാണങ്ങളും ശാസ്ത്രങ്ങളാക്കി പ്രചരിപ്പിച്ചു. പിന്നൊന്ന് സാമാന്യജനങ്ങഠംക്ക് വേദശാസ്ത്രങ്ങഠം പഠിക്കുന്നതിനുള്ള അധികാരം തടഞ്ഞതാണ്''. (പുറം 102).

ബ്രാഹ്മണരെക്കുറിച്ച് ഇങ്ങനെ തുറന്നടിച്ച സ്വാമികഠം പൂവ്വാശ്രമത്തിൽ ഉത്തമ ബ്രാഹ്മണകുലജാതനായിരുന്നു എന്ന വസ്തുത ഓക്കുമ്പോഴാണ് ഈ പറഞ്ഞതിൻെറയെല്ലാം ഗൗരവം കൂടുതൽ വ്യക്തമാവുക.

ഈ ദുഃസ്ഥിതിക്ക് പരിഹാരം സ്വാമികഠംതന്നെ നിർദ്ദേശിക്കുന്നുണ്ട്. ആ നിർദ്ദേശമാകട്ടെ വിവേകാനന്ദസ്വാമികളുടെ അമരവാണിയെ ഉപോദ്ബലകമായി സ്വീകരിച്ചുകൊണ്ടാണുതാനും.

''ഇതിലേയ്ക്കു് ഒന്നാമതായി ചെയ്യേണ്ടതു് പുരോഹിത തന്ത്രത്തെ നാട്ടിൽനിന്നു് അടിച്ചോടിക്കുകയായിരുന്നു. 'പുരോഗതിക്കു് എന്നും തടസ്സമായി നില്ക്കുന്ന പുരോഹിതന്മാരെ ചവുട്ടി പുറത്താക്കുവിൻ! എന്തെന്നാൽ അവർ ഒരിക്കലും നന്നാകയില്ല' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു. ജാതിപുരോഹിതന്മാരെ മതാചാര്യസ്ഥാനത്തുനിന്നു് നീക്കം ചെയ്യണം. അവർക്കു് ശാസ്ത്രം അറിഞ്ഞുകൂടാ''. (പുറം 104-105).

യുക്തിയുടേയും അനുഭവത്തിന്റേയും വെളിച്ചത്തിൽ ചിന്തിക്കുമ്പോൾ പൗരോഹിത്യവും ജാതിവ്യവസ്ഥയും വരുത്തിവെച്ച വിന എന്തുമാത്രമാണെന്നു് നിഷ്പക്ഷമതികൾക്കു് കണ്ടെത്താൻ പ്രയാസമുണ്ടാവില്ല. ചാതുർവർണ്യത്തെക്കുറിച്ചുള്ള വിശദവിവരങ്ങൾ നൽകുന്ന രണ്ടു ആഷ്കൃതികൾ സൂതസംഹിതയും മനുസ്മൃതിയുമാണു്. എന്നാൽ ഇവയുടെ കർത്താക്കൾ ഊഹിച്ചിട്ടില്ലാത്ത, അതിനീചമായ, പലതും പിന്നീടു് ഈ കൃതികളിൽ പ്രത്യക്ഷപ്പെടുകയുണ്ടായി. ഭാരതത്തിലെ ജാതിവ്യവസ്ഥ ഒരു തീരാശാപമോ എന്നു ശങ്കിച്ചുപോകുമാറു് ആ വ്യവസ്ഥിതി അത്യാപല്ക്കരമായ ഉച്ചനീചത്വങ്ങൾക്കു് കളമൊരുക്കി. ''ചാതുർവർണ്യ വ്യവസ്ഥാനം യസ്മിൻ ദേശേ ന വിദ്യതേ തമാഹു മ്ലേച്ഛവിഷയം....'' (ചാതുർവർണ്യ വ്യവസ്ഥിതി ഇല്ലാത്ത ദേശമേതോ, അതിനെ മ്ലേച്ഛഭൂമി എന്നു വിളിക്കുന്നു) എന്ന അതിഗർഹണീയമായ നിലപാടു് ഇവിടെ സ്വീകരിക്കപ്പെട്ടു. 'അതിഗർഹണീയം' എന്ന വിശേഷണപദം ഉപയോഗിച്ചതു് സകാരണമാണു്. '''മ്ലേച്ഛ'' എന്ന പദം കണ്ടുപിടിച്ച ആ നാളിൽ ഭാരതം അവളുടെ വിനാശം സുനിശ്ചിതമാക്കി' എന്നു് സ്വാമി വിവേകാനന്ദൻപോലും പ്രസ്താവിക്കുകയുണ്ടായല്ലോ. എങ്കിൽ ആ ദുഃസ്ഥിതിക്കു നേരെ വിരൽചൂണ്ടിക്കൊണ്ടു് ആഗമാനന്ദസ്വാമികൾ പറഞ്ഞതത്രയും ശരിയാണെന്നു സമ്മതിക്കുകതന്നെ വേണം.

ഒരു താരതമ്യപഠനമെന്നവണ്ണം സൂഫിസം, ക്രൈസ്തവധർമ്മം, ബുദ്ധമതം തുടങ്ങിയ ഭിന്നമതങ്ങളെ വേദാന്തത്തിന്റെ നറുംവെളിച്ചത്തിൽ വിലയിരുത്തുന്നുണ്ടു്, സ്വാമികൾ (63–66). പല മതസാരവുമേകമെന്ന ആശയത്തിലേയ്ക്കാണു് ഈ താരതമ്യപഠനം അനുവാചകരെ നയിക്കുന്നതു്. അതിസമർത്ഥമായിത്തന്നെ ഈ വിഷയം കൈകാര്യം ചെയ്യപ്പെട്ടിട്ടുണ്ടു്. അതോടൊപ്പംതന്നെ ''ഹിന്ദുക്കളോളം അത്ര നാസ്തികന്മാരും അധർമ്മം ധർമ്മമാണെന്നു വിചാരിച്ചു അതിനെ കൊണ്ടാടുന്നവരും ഇതരസമുദായത്തിലില്ല''. (പുറം 128) എന്ന സത്യം തുറന്നു പറയുവാനുള്ള ഉൾക്കരുത്തു് അദ്ദേഹം പ്രദർശിപ്പിക്കാതെയുമിരുന്നില്ല. പരമതഖണ്ഡനത്തിനു് ഒരുതരത്തിലും മുതിന്നിട്ടി

ല്ലാത്ത അദ്ദേഹം അവയിലെ ചില ന്യൂനതകൾചൂണ്ടിക്കാട്ടാതിരുന്നില്ല. മററു മതങ്ങളോട് അകൃത്രിമമായ ആദരവ് സ്പഷ്ടമാക്കിക്കൊണ്ടുതന്നെയാണ് സ്വാമികൾ അങ്ങനെ ചെയ്തത്. സ്വമതത്തിലെ കപടഭക്തിയെക്കുറിച്ച് അദ്ദേഹം പറയുന്നു:

''ഈശ്വരാരാധനയ്ക്ക് ക്ഷേത്രത്തിൽ വരുമ്പോഴും നാം വിചാരിക്കുന്നതെന്തിനെക്കുറിച്ചാണ്? ഭാര്യയേയോ, കുട്ടികളേയോ, വസ്തുക്കളേയോ, കേസിനേയോ മറേറാ ആണ്. നാം പ്രാത്ഥിക്കുന്നതെന്തിനുവേണ്ടിയാണ്? പണവും കീത്തിയും കേസുവിജയവും പുത്രലാഭവുമുണ്ടാകാൻ. ഭഗവാനെ സ്നേഹിക്കാത്ത നാം ഭക്തന്മാരാണോ? ഒരിക്കലുമല്ല''. (പുറം 13–14).

അദ്വയ ഭാഷ്യകാരനായ ആചാര്യ സ്വാമികളേയും അദ്ദേഹത്തിൻെറ ജീവിതദശ്നത്തേയും കുറിച്ച് പറയുമ്പോഴാണ് ആഗമാനന്ദ സ്വാമികളിലെ 'പണ്ഡിതാത്മാ'വിനെ നാം ദശിക്കുന്നത്. ഗീതാഭാഷ്യത്തിൽനിന്നും ഉപനിഷൽഭാഷ്യങ്ങളിൽനിന്നും ഒട്ടേറെ ഉദ്ധരണികൾ ഈ കൃതിയിൽ പ്രത്യക്ഷപ്പെടുമ്പോൾ അത്രയൊന്നും അധികമാരും പ്രചരിപ്പിക്കാനൊരുങ്ങാത്ത സനൽസുജാതീയഭാഷത്തിലാണ് ശ്രീശങ്കരാചാര്യർ സ്വമതത്തെ അസ്സംശങ്കം വെളിപ്പെടുത്തിയതെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. (പുറം 35). കാമക്രോധാദികളെ ജയിച്ചു എന്ന് ഊർധ്വൻവലിക്കുന്നതുവരെ ആക്കും അവകാശപ്പെടാനാവില്ല എന്ന ആചാര്യപാദരുടെ നിഗമനം സ്വാമികൾ അതഹിക്കുന്ന ഗൗരവത്തോടുകൂടിത്തന്നെ വിലയിരുത്തുന്നുണ്ട്. പാണിനീസൂക്തംപോലെ പവിത്രമാണ് ശ്രീശങ്കരൻെറ അപദാനങ്ങൾ. ആ ഉപദേശസാഹസ്രിയിലൂടെയാണ് യഥാത്ഥ 'രാമരാജ്യം' കൈവരിക്കേണ്ടതെന്ന് അദ്ദേഹം നമ്മെ ഓമ്മിപ്പിക്കുന്നു.

ശ്രീരാമകൃഷ്ണദേവൻേറയും വിവേകാനന്ദസ്വാമികളുടേയും വിചാരധാര ഈ പ്രഭാഷണങ്ങളിലത്രയും സ്വാധീനം ചെലുത്തിയതായി കാണാം. ''വേദാന്തങ്ങളെല്ലാം ശ്രീരാമകൃഷ്ണദേവൻെറ ജീവിതവും ഉപദേശവുമാകുന്നവെളിച്ചത്തിൽക്കൂടി വായിച്ചില്ലെങ്കിൽ ആക്കും, അതിൻെറ ആന്തരാത്ഥം ശരിയായി മനസ്സിലാക്കുവാൻ സാധിക്കയില്ല'' എന്ന വിവേകാനന്ദസ്വാമികളുടെ പ്രസ്താവനയെ ന്യായീകരിക്കാൻ, ചില മമ്മപ്രധാനങ്ങളായ വസ്തുതകൾക്കുനേരെ ആഗമാനന്ദസ്വാമികൾ വിരൽചൂണ്ടുന്നു:

''ഞാൻ യേശുദേവൻെറ കാലത്തായിരുന്നു ജീവിച്ചിരുന്നതെങ്കിൽ അദ്ദേഹത്തിൻെറ പാദങ്ങളെ എൻെറ ഹൃദയരക്തംകൊണ്ട് കഴുകുമായിരുന്നു എന്നു പറയാൻ മാത്രം വിശാലഹൃദയനായ ക്രിസ്തുഭക്തനായിരുന്നു സ്വാമി വിവേകാനന്ദൻ. പരിവ്രാജകനായി ഭാരത

ത്തിലുടനീളം അദ്ദേഹം സഞ്ചരിച്ചിരുന്ന കാലത്തു് ഒരു മുസ്ലീം ഫക്കീർ ഖുറാനിലെ ചില ഭാഗങ്ങൾക്കു് സംശയം ചോദിച്ചപ്പോൾ, താൻ കൊടുത്ത വിശിഷ്ടവ്യാഖ്യാനത്തിൽ അത്ഭുതാവിഷ്ടനായിത്തീന്ന ആ ഫക്കീറിൽനിന്നു്, ''ലോകം അങ്ങയെ ഒരുകാലത്തു് ഒരു പ്രവാചകനായി കരുതുന്നെങ്കിൽ, അങ്ങ് ഒരു പ്രവാചകനാണെന്നു ആദ്യം പറയുന്നതു് ഒരു മുസ്ലീമാണെന്നു് അങ്ങ് ഓൎത്തുകൊള്ളേണമേ'' എന്ന പ്രതികരണമുണ്ടായി. ബാല്യകാലംതൊട്ടു് ഒരു യഥാൎത്ഥ ബുദ്ധഭക്തനും വേദവേദാന്തഭാഷ്യാദികൾ ശരിയായി പഠിച്ച ആളും നിൎവ്വികല്പസമാധിയിൽ അദ്വൈതാനുഭൂതി സമ്പാദിച്ചവനുമായ ആ സച്ചിരിതനാണു് ഇതു് പറയുന്നതെന്നോൎക്കണം'' (പുറം 360).

ഇവിടെ ചൂണ്ടിക്കാണിച്ച വസ്തുത അൎത്ഥഗർഭമാണു്. മതവും മതവും തമ്മിൽ സഹസ്രാബ്ദങ്ങളായി കലഹിച്ചുകൊണ്ടിരിക്കുന്ന ഈ നാട്ടിൽ വിശ്വത്തോളം വിശാലമായ ഹൃദയമുള്ള പ്രവാചകന്മാർ അവതീൎണ്ണരായേ പററൂ. സൎവ്വമതങ്ങളേയും സൎവ്വാത്മനാ സമാദരിച്ച വിവേകാനന്ദസ്വാമികൾ സൎവ്വമതങ്ങളുടേയും പൊരുൾ ഉൾക്കൊണ്ടിരുന്ന എന്ന കാരണത്താൽ സൎവ്വാദൃതനായിരുന്നു എന്നും അങ്ങനെയുള്ളവരുടെ അമൃതവചസ്സുകളാണു് മതകലഹങ്ങൾകൊണ്ടു് വീൎപ്പുമുട്ടുന്ന ലോകത്തിനു് നേരായ മാൎഗ്ഗം കാണിച്ചുകൊടുക്കുന്നതെന്നും ഇതിൽനിന്നു് ഉരുത്തിരിഞ്ഞുവരുന്നുണ്ടല്ലോ.

'ബുദ്ധമതവും വേദാന്തവും' എന്ന വിഷയത്തെക്കുറിച്ചു് വിചിന്തനം ചെയ്യുന്ന സ്വാമികൾ 'ശ്രീ ഗൗതമബുദ്ധനാൽ സമാരംഭിക്കപ്പെട്ട ബുദ്ധമതമല്ല പ്രത്യുത ദുഷിച്ച ബുദ്ധമതമാണു് ശങ്കരന്റെ നിശിത വിമൎശനങ്ങൾക്കും രൂക്ഷമായ എതിൎപ്പിനും പാത്രമായതു്'' എന്നു് പ്രസ്താവിച്ചതായി കാണാം (പുറം 66). ഈ അഭിപ്രായത്തോടു പൂൎണ്ണമായി യോജിക്കാൻ പലൎക്കും കഴിഞ്ഞെന്നുവരില്ല. ബുദ്ധമതത്തിലെ അവ്യക്തവും യുക്തിഹീനവുമായ നിഗമനങ്ങളെ ഭാഷ്യങ്ങളിൽ പലേടത്തും ആചാര്യ സ്വാമികൾ വിമൎശിച്ചതായി കാണുന്നുണ്ടു്. യഥാൎത്ഥത്തിൽ എതിൎപ്പു് ആദ്യം പ്രകടിപ്പിച്ചതു് ഗൗഡപാദരായിരുന്നു. മാണ്ഡൂക്യകാരികയിൽ, ആചാര്യ സ്വാമികളാകട്ടെ ഭാഷ്യത്തിൽ കൂടുതൽ വിശദീകരണം നൽകിക്കൊണ്ടു് അതേററു പറയുകയും ചെയ്തു. അലാതശാന്തിപ്രകരണത്തിലെ 99—ാം ശ്ലോകം നോക്കുക:

''ക്രമതേ നഹി ബുദ്ധസ്യ
ജ്ഞാനം ധൎമ്മേഷുതായിനഃ
സർവേ ധർമ്മാസ്തഥാ ജ്ഞാനം
നൈതദ് ബുദ്ധേന ഭാഷിതം''

ഈ ശ്ലോകത്തിൻെറ ഉത്തരാർധം വ്യാഖ്യാനിച്ചുകൊണ്ടു് ശ്രീശങ്കരൻ പറയുന്നു:

''ആകാശംപോലെ അചലവും അവിക്രിയവും അവയവരഹിതവും നിത്യവും അദ്വിതീയവും സംഗരഹിതവും അദൃശ്യവും അഗ്രാഹ്യവും വിശപ്പു് മുതലായവയ്ക്കതീതവും ആയ ആത്മതത്ത്വം, അറിവു്, അറിയപ്പെടുന്നതു്, അറിയുന്നവൻ എന്നീ ഭേദങ്ങളൊന്നുമില്ലാത്തതാകുന്നു എന്ന വസ്തുത ബുദ്ധനാൽ ഉപദേശിക്കപ്പെട്ടിട്ടില്ല''.

എന്നാൽ ഇതിനേക്കാറം നിശിതമാണു് ബുദ്ധനെക്കുറിച്ചു് ബൃഹദാരണ്യകഭാഷ്യത്തിൽ പ്രത്യക്ഷപ്പെടുന്ന വിമർശനം.

വിജ്ഞാനത്തിൽനിന്നു ഭിന്നമായ ബാഹ്യപദാർഥങ്ങളുണ്ടെന്നു് ബൗദ്ധന്മാർ സമ്മതിക്കുന്നില്ല. എങ്കിൽ 'വിജ്ഞാനം', 'ഘടം', 'പടം' എന്നീ പദങ്ങളെല്ലാം പര്യായശബ്ദങ്ങളും ഒരേ ഒരർഥം മാത്രം കുറിക്കുന്നവയുമാകണം, ആ സ്ഥിതിക്കു് 'സാധന'വും 'ഫല'വും ഒന്നുതന്നെയെന്നും അവ തമ്മിൽ വ്യത്യാസമുണ്ടെന്നു് ഉദ്ഘോഷിക്കുന്ന ബുദ്ധമതശാസ്ത്രം തെററാണെന്നും തെളിയുന്നു. അതുമല്ലെങ്കിൽ ശാസ്ത്രോപജ്ഞാതാവിൻെറ (ബുദ്ധൻെറ) അജ്ഞതയാണു് ഇവിടെ പ്രകടമാകുന്നതു്''. (IV, 3–7)

'ഗീത ദുർഗ്രാഹ്യമാണു്' എന്നു് ചൂണ്ടിക്കാണിക്കുന്ന സന്ദർഭത്തിൽ, ഗീത മനസ്സിലാക്കിയവർ രണ്ടുപേരെയുള്ളു എന്നാണു് ഐതിഹ്യം എന്നു് സ്വാമികറം പ്രസ്താവിച്ചതായി കാണുന്നു. ''ശിവോ വേത്തി ശുകോ വേത്തി വ്യാസോ വേത്തി ന വേത്തി വാ'' (ശിവന്നറിയാം—ശുകന്നറിയാം—വ്യാസന്നറിയാമോ ഇല്ലയോ എന്നു തീച്ച്യില്ല) എന്ന പ്രസ്താവന നോക്കുക (പുറം 225). 'വ്യാസൻ ഗീത മനസ്സിലാക്കിയിട്ടുണ്ടോ എന്ന സംശയം ഉളവാക്കുന്ന ശ്ലോകം ഇവിടെ ഉദ്ധരിച്ചിട്ടുണ്ടെങ്കിലും ഏതു കൃതിയിലാണു് അതു് പ്രത്യക്ഷപ്പെടുന്നതെന്നു പറഞ്ഞിട്ടില്ല. ''ഇദം ഗീതാശാസ്ത്രം സമസ്തവേദാർഥസാരസംഗ്രഹഭൂതം ദുർവിജ്ഞേയാർഥം'' എന്നു് ആചാര്യസ്വാമികറംതന്നെ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് 'ഗീത ദുർഗ്രാഹ്യമാണു്' എന്നു പറഞ്ഞതു് തികച്ചും ശരിതന്നെ. എന്നാൽ വ്യാസനു് ഗീത അറിയാമോ എന്നു സംശയമുളവാക്കുന്ന ഐതിഹ്യം മുഖവിലയ്ക്കെടുക്കാമോ? ''തം ധർമ്മം ഭഗവതാ യഥോപദിഷ്ടം വേദവ്യാസഃ സർവ്വജ്ഞോ ഭഗവാൻ സപ്തഭിഃ ശ്ലോകശതൈഃ ഉപനിബബന്ധ'' (ശ്രീകൃഷ്ണഭഗവാനാൽ ഉപദേശിക്കപ്പെട്ട ആ ധർമ്മം സർവ്വജ്ഞനായ ഭഗവാൻ വേദവ്യാസൻ എഴുന്നൂറു ശ്ലോകങ്ങളിൽ നിബന്ധിച്ചു) എന്ന ആചാര്യസ്വാമികളുടെ പ്രസ്താവനയിലെ സർവ്വജ്ഞപദം എന്താണു് കുറിക്കു

ന്നതു്? വ്യാസഭഗവാനു് അറിയാത്തതൊന്നുമില്ല എന്നല്ലേ? എങ്കിൽ മേലുദ്ധരിച്ച ഐതിഹ്യ (ശ്ലോക) ത്തിന്റെ നിജസ്വഭാവമെന്തു് എന്ന ചോദ്യം ഉയരുന്നു. യഥാർത്ഥത്തിൽ, ഏതാണ്ടു് ഇതേ രൂപത്തിലുള്ള ഒരു ശ്ലോകം മഹാഭാരതത്തിലുണ്ടു്. ഉഗ്രശ്രവസ്സിന്റെ മകനായ സൗതി നൈമിശാരണ്യത്തിൽ മഹർഷിമാരോടു് മഹാഭാരതത്തിന്റെ ഔൽകൃഷ്ട്യത്തെക്കുറിച്ചു് പറയുന്നതാണു് രംഗം.

''അഷ്ടൗ ശ്ലോകസഹസ്രാണി
അഷ്ടൗ ശ്ലോകശതാനി ച
അഹംവേദ്മി ശുകോ വേത്തി
സഞ്ജയോ വേത്തി വാ ന വാ'' (ആദിപർവ്വം, 1–81)

എണ്ണായിരം ശ്ലോകങ്ങളും എണ്ണൂറു ശ്ലോകങ്ങളും എനിക്കറിയാം, ശുകനറിയാം, ഒരുപക്ഷേ, സഞ്ജയനും അറിയാം' എന്നർത്ഥം മാത്രമല്ലേ ഈ ശ്ലോകത്തിനുള്ളു.

ചുരുക്കിപ്പറഞ്ഞാൽ, ഈ മനോഹരശ്ലോകത്തിൽ എങ്ങിനെയോ എപ്പോഴോ പിശകിന്റെ പായൽ ഒട്ടിച്ചേർന്നതിലൂടെയല്ലേ മേല്പറഞ്ഞ ഐതിഹ്യം ഉരുത്തിരിഞ്ഞുവന്നതു്? ഫലമോ? വ്യാസനിർമ്മിതമായ ഈ ശ്ലോകം വ്യാസനുതന്നെ അപയശസ്സു് വരുത്തിവെച്ചു. ഇതു യുക്തിഹീനമല്ലേ? എങ്കിൽ ആ ഐതിഹ്യത്തെ തള്ളിക്കളയുകയാണുത്തമം.

'ജരദ്ദൃഷ്ടമതം' (പുറം 75), 'പടിവാതൽ' (110) തുടങ്ങിയ അച്ചടിപ്പിശകുകൾ തിരുത്തേണ്ടതാണു്.

വിദ്യാവാചസ്പതി വി. പനോളി
മാതൃഭൂമി ആഴ്ചപ്പതിപ്പ്
1992 ജനുവരി 12–18

# പുസ്തകപരിചയം

('വീരവാണി'-പ്രസാധകർ, ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി)

ശ്രീമച്ഛങ്കരാചാര്യരെക്കുറിച്ച് ചിന്തിക്കുന്നവർക്ക് ആ മഹാൻ സ്ഥാപിച്ച മഠങ്ങളെ മറക്കാനാവില്ല. അതോടൊപ്പം ആചാര്യർക്ക ജന്മം നൽകിയ കാലടിയേയും. ഇന്ന് പുണ്യഭൂമിയെന്ന പുകഴാന്ന് മികച്ചൊരു തീർത്ഥാടനകേന്ദ്രമായി മാറിക്കഴിഞ്ഞ കാലടിയുടെ കീർത്തി ഭാരതമുടനീളം മുഴങ്ങുന്നു. അതിനു പിന്നിലെ മഹച്ഛക്തിയായി വർത്തിച്ചതു് ശ്രീ ആഗമാനന്ദസ്വാമികളാണ്. ഹൈന്ദവ തത്വചിന്തയുടേയും അദ്വൈതവേദാന്തത്തിന്റേയും ജയഭേരി മുഴക്കിക്കൊണ്ടു് കേരളത്തിന്റെ മുക്കിലും മൂലയിലും സ്വാമികൾ സഞ്ചരിച്ചു. ആദ്ധ്യാത്മികസരണിയിലൂടെ ജനലക്ഷങ്ങളെ ഉണർത്താൻ നിസ്തന്ദ്ര സേവനങ്ങളനുഷ്ഠിച്ച ആ ത്യാഗിവര്യന്റെ ശാശ്വതസ്മാരകങ്ങൾ കൂടിയാണ് അദ്ദേഹത്തിന്റെ ഉജ്ജ്വല പ്രഭാഷണപരമ്പര.

'വീരവാണി' എന്ന ഈ വിശിഷ്ട കൃതി അതിന്റെ പ്രസക്തിയെ വേണ്ടതിലേറെ വിലയിരുത്തുന്നു. സ്വാമികളുടെ ഷഷ്ഠിപൂർത്തിയോടനുബന്ധിച്ച് 1956-ൽ രാമവർമ്മ പരീക്ഷിത്ത് തമ്പുരാന്റെ രക്ഷാകർത്തൃത്വത്തിലാണ്, സ്മാരകഗ്രന്ഥമെന്ന നിലയിൽ ഇതാദ്യം പുറത്തിറങ്ങിയതു്. ഈ ഒന്നാം വാല്യം സംസ്കരിച്ച പതിപ്പാണ്. സംസ്കൃതവിദ്യാഭ്യാസം, ഈശ്വരഭക്തി, ശ്രീശങ്കരസന്ദേശം, ശങ്കരവേദാന്തത്തിന്റെ പ്രായോഗികവശം, വേദാന്തവും ഭാരതവും, യഥാർത്ഥ ഹിന്ദുമതം, ശ്രീകൃഷ്ണൻ, ഭഗവദ്ഗീതയും സമുദായസേവനവും, ശ്രീ വിവേകാനന്ദസ്വാമികൾ, ഭ്രാന്തലോകത്തിനുള്ള ചികിത്സ, ശ്രീരാമകൃഷ്ണധർമ്മം തുടങ്ങിയ പ്രഭാഷണങ്ങൾ ഇതിലെ ഉള്ളടക്കമായ അമ്പത്തിരണ്ടുവിഷയങ്ങളിൽ എടുത്തുപറയേണ്ടവയാണ്. സാംസ്കാരികവും ആദ്ധ്യാത്മികവുമായ ഔന്നത്യത്തിലേക്കുള്ള ആഷധർമ്മങ്ങളുടെ ആഹ്വാനങ്ങൾ ഇവയിൽ തുടിക്കുന്നു.

ആഗമാനന്ദസ്വാമികളുടെ കാലശേഷം കാലടി ആശ്രമത്തിന്റെ ഭരണം ഏറ്റെടുത്തു നടത്തുന്ന പ്രസിഡണ്ടു് ഗണാനന്ദസ്വാമികളുടെ ശ്ലാഘനീയമായ സേവനപ്രവർത്തനങ്ങൾ 'വീരവാണി'യുടെ പ്രസിദ്ധീകരണത്തിനു വഴിതെളിച്ചു. അതു് മാതൃകാപരംതന്നെ.

സി. കൃഷ്ണൻനായർ
'മാതൃഭൂമി' ദിനപ്പത്രം

# അദ്ധ്യാത്മിക ഉണർവിന്റെ വീരവാണി

മൂന്നര ദശാബ്ദത്തോളം കേരളത്തിന്റെ ആദ്ധ്യാത്മിക സന്ദേശപ്രചാരണരംഗത്തും വിദ്യാഭ്യാസരംഗത്തും സാമൂഹിക സാംസ്കാരിക മണ്ഡലങ്ങളിലും നിറഞ്ഞുനിന്ന ആഗമാനന്ദസ്വാമികളുടെ പ്രസംഗസമാഹാരമാണ്, രണ്ടുഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയ 'വീരവാണി'. കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിനുവേണ്ടി ശ്രീ ഗണാനന്ദസ്വാമികൾ പരിശോധിച്ചു തയ്യാറാക്കിയ രണ്ടാം പതിപ്പാണ് ഇപ്പോൾ നമ്മുടെ മുമ്പിലുള്ളത്. ഒന്നാം എഡിഷൻ കൊച്ചി മഹാരാജാവായിരുന്ന പരീക്ഷിത്ത് തമ്പുരാന്റെ രക്ഷാകർത്തൃത്വത്തിൽ, സ്വാമികളുടെ ഷഷ്ടിപൂർത്തി ഉപഹാരമെന്നനിലയ്ക്ക് ആദ്യം അച്ചടിച്ചിറക്കിയിരുന്നതാണ്.

സ്വന്തം നാട്ടുകാർ മറവിയുടെ പുകമറയ്ക്കുപിന്നിൽ തള്ളിയിരുന്ന ആദിശങ്കരന്റെ ജന്മദേശത്തിന്, സോദ്ദേശ്യവും ത്യാഗോജ്ജ്വലവുമായ പ്രവർത്തനംകൊണ്ടു് പുതിയ പ്രശസ്തിയുടെ തിളക്കം നൽകിയതു് ആഗമാനന്ദസ്വാമികളാണ്. അദ്വൈതാശ്രമത്തിനു പുറമേ, ശ്രീശങ്കരകോളേജും കാലടിയിൽ അദ്ദേഹം സ്ഥാപിച്ചു. ശ്രീശങ്കരന്റെയെന്നപോലെ തന്നെ ശ്രീരാമകൃഷ്ണ പരമഹംസന്റെയും വിവേകാനന്ദന്റേയും സന്ദേശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടു് കേരളത്തിന്റെ ഒരറ്റംമുതൽ മറ്റേ അറ്റംവരെ സഞ്ചരിച്ചു. മതപ്രഭാഷണം ഹൈന്ദവക്ഷേത്രോത്സവങ്ങളിൽ ഒഴിച്ചുകൂടാൻ വയ്യാത്തതായതു്, ആഗമാനന്ദന്റെ വീരവാണി അപ്രതിഹതമായി കുത്തിയൊലിച്ചു തുടങ്ങിയ ശേഷമാണ്. അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും എതിർത്ത ആ ജ്ഞാനയോഗി ശ്രീനാരായണഗുരുദേവനിൽ ത്യാഗമൂർത്തിയായ ആചാര്യനെ ദർശിച്ചു. മഹാത്മജിയെ ആധുനികഭാരതത്തിന്റെ സ്രഷ്ടാവായി അദ്ദേഹം അംഗീകരിച്ചു. അതോടൊപ്പം സംസ്കൃതവിദ്യാഭ്യാസത്തിന്റെ പ്രാധാന്യവും ആയുർവ്വേദത്തിന്റെ വൈശിഷ്ട്യവും ഭക്തിയുടെയും ഈശ്വരാനുഭൂതിയുടെയും മഹത്വവും അദ്ദേഹം എടുത്തുകാട്ടി.

ആഗമാനന്ദസ്വാമികളുടെ സമാഹൃതമായ പ്രസംഗങ്ങളുടെയും ലേഖനങ്ങളുടേയും ഉള്ളടക്കത്തോടു് പല കാര്യങ്ങളിലും വിയോജിപ്പുള്ളവർ ധാരാളമുണ്ടാവും. പക്ഷേ, അവർക്കുപോലും സ്വയം വിമർശനപരമായ ആത്മപരിശോധനയ്ക്കു് പ്രേരണ നൽകുന്ന വിജ്ഞാന

രത്നങ്ങളാണദ്ദേഹം വാരിവിതറിയിട്ടുള്ളതെന്നതു് നിഷേധിക്കാനാവുകയില്ല. 1953-ലെ 'മലയാള മനോരമ' വിശേഷാൽ പ്രതിയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഇന്നത്തെ വിദ്യാർത്ഥികളുടെ കർത്തവ്യം എന്ന ഉപന്യാസം (രണ്ടാംഭാഗത്തിലെ ആദ്യലേഖനം) അദ്ദേഹം എത്ര ആഴത്തിലും പരപ്പിലുമാണു് ആനുകാലികപ്രശ്നങ്ങളെപ്പററിപ്പോലും ചിന്തിച്ചിരുന്നതെന്നു വ്യക്തമാക്കും.

സ്വാമിരംഗനാഥാനന്ദജി ഈ മഹാഗ്രന്ഥത്തിന്റെ മൂന്നു പ്രത്യേകതകളെപ്പററി പറയുന്നു. ഒന്നു് മലയാളഭാഷയുടെ ശക്തിമത്തായ ഒഴുക്കു്; രണ്ടു്, ആശയങ്ങളുടെ വലിയ ചക്രവാളം; മൂന്നു് എല്ലാ ലോകമതങ്ങളുടേയും അടിസ്ഥാനപരമായ ഏകത്വത്തിലുള്ള ഊന്നൽ.

വസ്തുനിഷ്ഠമാണു് ആ പ്രസ്താവനയെന്നു് ഈ ഗ്രന്ഥത്തിന്റെ ഓരോ താളും വായനക്കാരനെ ബോദ്ധ്യപ്പെടുത്തും.

വീരവാണി (രണ്ടുഭാഗങ്ങൾ) ഗ്രന്ഥകർത്താ: ആഗമാനന്ദസ്വാമികൾ
ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി.
ഓരോ ഭാഗത്തിനും 55 രൂപ.

ടി. കെ. ജി. നായർ

'മലയാള മനോരമ' 26—4—'92

# ഉള്ളടക്കം



**ശ്രീമദ് ആഗമാനന്ദ സ്വാമികൾ**

സ്ഥാപകാദ്ധ്യക്ഷൻ, ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി

ജനനം : 27–8–1896 മഹാസമാധി : 17–4–1961

# വീരവാണി

## മൂന്നാം ഭാഗം

## 1. ഗീതാസന്ദേശം*

സഹോദരരെ,

ശ്രീ ചിന്മയാനന്ദസ്വാമികളെയും ശിഷ്യരെയും ഞാൻ കൊല്ല കോട്ടുവെച്ച് ശ്രീശങ്കരൻെറ ജന്മഭൂമിയിലേയ്ക്കു ക്ഷണിച്ചതിൻെറ ഫലമായിട്ടാണ് നിങ്ങരം ഇന്ന് ഇവിടെ വന്നതെന്നു ഞാൻ വിചാരിക്കുന്നു. അതിന്നു ഞാൻ നിങ്ങളോടും സ്വാമിജിയോടും പ്രത്യേകം കൃതജ്ഞത പറയുന്നു.

ഗീതായജ്ഞം കഴിഞ്ഞാൽ ജനങ്ങരം അതു സമാപിപ്പിക്കാൻ വരേണ്ട സ്ഥലമാണിതു്. ശ്രീശങ്കരൻ ഹിന്ദുമതത്തിൻെറ മുഖ്യ പ്രമാണഗ്രന്ഥങ്ങളായ ഗീത, ഉപനിഷത്തുകരം, വേദാന്തസൂത്രം എന്നീ മൂന്നിനും ഭാഷ്യമെഴുതിയെങ്കിലും അദ്ദേഹം ഉപനിഷത്സാരമായ ഗീതയ്ക്കു് ഒരു വിശേഷസ്ഥാനം കൊടുത്തിരുന്നുവെന്ന് അദ്ദേഹത്തിൻെറ ഭജഗോവിന്ദത്തിൽ കാണാം. മരണമടുത്ത സമയത്തും വ്യാകരണസൂത്രം ഉരുവിട്ടുകൊണ്ടിരുന്ന യുവാവിനോടു് അദ്ദേഹം പറഞ്ഞതു് ''ഗേയം ഗീതാ നാമസഹസ്രം'' എന്നാണ്. ഗീത പാടുക, സഹസ്രനാമം ജപിക്കുക. ഗീത സർവ്വശാസ്ത്രമയിയാണ്. ഉപനിഷത്തുകരം, സർവ്വോത്കൃഷ്ടങ്ങളാണെങ്കിലും അതിൻെറ സാരം സാമാന്യജനങ്ങരംക്കു് ഗ്രഹിക്കത്തക്കവണ്ണം പ്രകാശിപ്പിച്ചിട്ടുള്ള ഗ്രന്ഥമാണ് ഗീത. അതു ശ്രീശങ്കരൻെറ ഇഷ്ടദേവനായ ശ്രീകൃഷ്ണൻെറ —അദ്ദേഹത്തിൻെറ മുഖ്യഇഷ്ടദേവൻ ശ്രീകൃഷ്ണനായിരുന്നുവെന്നു് അദ്ദേഹം ഈ കാലടിയിൽ പ്രതിഷ്ഠിച്ചിട്ടുള്ള ശ്രീകൃഷ്ണക്ഷേത്രംകൊണ്ടറിഞ്ഞിരിക്കുമല്ലൊ—മുഖപത്മത്തിൽനിന്നു പുപ്പെട്ടതാണ്. ഗീത പഠിക്കുന്നതുകൊണ്ടു് സകല പുരുഷാർത്ഥങ്ങളും സിദ്ധിക്കുമെന്നു് ശ്രീശങ്കരൻതന്നെ പറഞ്ഞിട്ടുണ്ടു്. ഗീതയിൽ എല്ലാ യോഗങ്ങളും പ്രതിപാദിച്ചിട്ടുണ്ടു്. എങ്കിലും ഗീതയുടെ ലക്ഷ്യം ജ്ഞാനമാണ്:

---

* 1960 ഏപ്രിൽ പതിനഞ്ചാം തീയതി ശ്രീ ചിന്മയാനന്ദ സ്വാമികളും ശിഷ്യന്മാരും കാലടിയിൽ ഗീതായജ്ഞത്തിൻെറ അവഭൃതസ്നാനത്തിനു വന്നപ്പോരം ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

എല്ലാം ഈശ്വരനാണെന്നുള്ള അറിവു്. ആ അറിവുണ്ടാകാനുള്ള വഴി ഭക്തി. ഗീത ഒടുവിൽ പറയുന്നു:

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

ഇവിടെ പാപമെന്നാൽ കർമ്മബന്ധനം. അങ്ങനെ ശരണം പ്രാപിക്കാൻ തക്ക മനഃസ്ഥിതിയുണ്ടാകാനുള്ള മാർഗ്ഗം ചിത്തശുദ്ധി സമ്പാദിക്കയാണു്. ചിത്തശുദ്ധി എപ്പോഴ് ഉണ്ടാകും? ഭഗവാൻ പറയുന്നു:

മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ.

ഭഗവാനിൽത്തന്നെ മനസ്സുവെയ്ക്കുക; ഭഗവാനിൽ ബുദ്ധി ഉറപ്പിക്കുക; അപ്പോഴ്മുതൽ ഭഗവാനിൽത്തന്നെ വസിക്കാറാകും, സംശയമില്ല. ഇങ്ങനെ സർവ്വാത്മനാ ഭഗവാനെതന്നെ ശരണം പ്രാപിക്കണം. അങ്ങനെ ചെയ്യാൻ ശക്തിയില്ലെങ്കിലോ?

അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം
അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ.

മനസ്സിനെ ഭഗവാനിൽത്തന്നെ നിത്താൻ ശക്തനാകുന്നില്ലെങ്കിൽ അഭ്യാസയോഗംകൊണ്ടു് ഭഗവാനെ പ്രാപിക്കാൻ ആഗ്രഹിക്കണം, യത്നിക്കണം.

അഭ്യാസേഽപ്യസമർത്ഥോഽസി മത്കർമ്മപരമോ ഭവ
മദർത്ഥമപി കർമ്മാണി കുർവ്വൻ സിദ്ധിമവാപ്സ്യസി.

അഭ്യാസത്തിലും നിനക്കു് ശക്തിയില്ലെങ്കിൽ ഭഗവത്പരങ്ങളായ കർമ്മങ്ങൾ ചെയ്യുന്നതിൽ തത്പരനായിരിക്കണം. ഭഗവാനുവേണ്ടി കർമ്മങ്ങൾ ചെയ്താലും ക്രമേണ സിദ്ധി പ്രാപിക്കാം.

അഥൈതദപ്യശക്തോഽസി കർത്തും മദ്യോഗമാശ്രിതഃ
സർവ്വകർമ്മഫലത്യാഗം തതഃ കുരു യതാത്മവാൻ.

ഇതും ചെയ്യാൻ ശക്തിയില്ലെങ്കിൽ ഭഗവാനെത്തന്നെ സ്മരിച്ചുകൊണ്ടു് മനസ്സിനെ അടക്കി സർവ്വകർമ്മങ്ങളുടേയും ഫലം ത്യജിക്കുക.

ഇങ്ങനെ ഒന്നിനു ശക്തിയില്ലെങ്കിൽ മറെറാന്നു് എന്നിങ്ങനെ താഴോട്ടിറങ്ങി ഏററവും താണവനെക്കൂടി ഉയത്തിയുയത്തി മേല്പോട്ടു കൊണ്ടുപോകാനുള്ള വഴി ഗീത ഉപദേശിക്കുന്നു. നിഷ്കാമകർമ്മം ചെയ്യാൻ തക്ക മനഃപാകം വരാത്തവനുകൂടിയും ആ പാകത വരുത്താനുള്ള വഴികൾ ഗീതയിലുണ്ടു്. അങ്ങനെ ഗീത ഒരു സാർവ്വജനീനഗ്രന്ഥമാണു്.

ഗീതയ്ക്കു് അനേകം പേർ വ്യാഖ്യാനമെഴുതിയിട്ടുണ്ടെങ്കിലും ശ്രീശങ്കരൻെറ ഭാഷ്യമാണു് ഏററവും ഉത്കൃഷ്ടവും ശാസ്ത്രസമ്മതവും എന്നാണു് എൻെറ മതം. അതിനുള്ള ഹേതു ഞാൻ പറയാം.

ഗീത ഉപനിഷത്സാരമാണല്ലോ. അപ്പോൾ ഗീതയുടേയും ഉപനിഷത്തുകളുടേയും മതം ഒന്നാണ്. ഉപനിഷത്തുകളുടെ മതം എന്താണെന്ന് യുക്തിവിചാരപൂർവ്വം സമർത്ഥിക്കുന്ന ഗ്രന്ഥമാണ് ബ്രഹ്മസൂത്രം. ബ്രഹ്മസൂത്രത്തിനു് അനേകം പേർ ഭാഷ്യമെഴുതിയിട്ടുണ്ടെങ്കിലും അവയിൽ പ്രധാനപ്പെട്ട പത്തു് ഭാഷ്യങ്ങൾ നോക്കി ശ്രീരാമകൃഷ്ണപരമ്പരയിലെ ഒരു സന്ന്യാസി 'വ്യാസസമ്മതസൂത്രഭാഷ്യനിർണ്ണയം' എന്നൊരു ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ട്. അതിൽ ശ്രീശങ്കരന്റെ ഭാഷ്യമാണ് ശരിയായതെന്നു് സമർത്ഥിച്ചിട്ടുണ്ട്. ശരിയായ സൂത്രഭാഷ്യം ശ്രീശങ്കരന്റേതാണെങ്കിൽ ശരിയായ ഗീതാഭാഷ്യവും അദ്ദേഹത്തിന്റേതാണെന്നു് തെളിയുന്നു. അങ്ങനെ ഗീതയ്ക്കു് ശരിയായ ഭാഷ്യമെഴുതി ഗീതാമതവും ഗീതാമാഹാത്മ്യവും സ്ഥാപിച്ച ഗീതാചാര്യന്റെ ജന്മസ്ഥലത്തല്ലേ ഗീതായജ്ഞം അവസാനിപ്പിക്കേണ്ടതു്? അദ്ദേഹത്തിന്റെ പാദപദ്മത്തിൽ സർവ്വാർപ്പണം ചെയ്യുകയല്ലേ ശരിയായ യജ്ഞപരിസമാപ്തി?

ശ്രീശങ്കരൻ ജഗദ്ഗുരുവാണ്. ഇന്ത്യയിലെ ഏററവും പ്രഥമസ്ഥാനത്തു് നില്ക്കുന്ന മിക്ക സന്ന്യാസിമാരുടേയും ഗുരുപരമ്പര ശ്രീശങ്കരനിൽനിന്നാരംഭിച്ചതാണ്. ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവർ അവതാരങ്ങളായിരിക്കെ ശ്രീശങ്കരൻ അവതാരവും ജഗദ്ഗുരുവുമാണ്.

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ

ഇതാണ് ഗുരുവിന്റെ നില: ഗുരു ബ്രഹ്മാവും വിഷ്ണുവും ശിവനുമാണ്. ഗുരു സാക്ഷാത് പരബ്രഹ്മമാണ്. അത്രയുമല്ല,

''ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൗ രുഷ്ടേ ന കശ്ചന''

ശിവൻ—ഈശ്വരൻ—കോപിച്ചാൽ രക്ഷാമാർഗ്ഗം ഗുരു പറഞ്ഞുതരും. ഗുരു കോപിച്ചാൽപ്പിന്നെ ആരുണ്ടു രക്ഷിക്കാൻ? അങ്ങനെ ഗുരുവിന്റെ നിലയിരിക്കെ, ജഗദ്ഗുരുവാണ് ശ്രീശങ്കരൻ; അതിനു പുറമേ അവതാരപുരുഷനും. ചരിത്രസമ്മതപുരുഷന്മാരായി ഹിന്ദുധർമ്മരക്ഷകന്മാരായി മൂന്നു പേരെയാണ് ഞാൻ കാണുന്നതു്. ശ്രീകൃഷ്ണൻ, ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണവിവേകാനന്ദന്മാർ. ശ്രീരാമകൃഷ്ണനേയും വിവേകാനന്ദസ്വാമിയേയും ഞാൻ ഒന്നായി കാണുന്നതുകൊണ്ടാണ് മൂന്നെന്നു് പറഞ്ഞതു്. ഗീതയാണ് സർവ്വോത്കൃഷ്ടമതസാര—സർവ്വസ്വം. അതിന്റെ ഉപദേഷ്ടാവ് ശ്രീകൃഷ്ണൻ. അതിന്റെ ഏററവും ശരിയായ വ്യാഖ്യാനം നിർമ്മിച്ചയാൾ ശ്രീശങ്കരൻ. ഗീത, ഇക്കാലത്തു് ജീവിച്ചുകാണിച്ചുകൊടുത്തയാൾ ശ്രീരാമകൃഷ്ണൻ. അദ്ദേഹ

ത്തിന്റെ ജീവിതത്തിന്റെ വെളിച്ചത്തിൽ ഗീതയുടെ തത്ത്വം ഇന്ന ത്തെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാകുമാറ് വ്യാഖ്യാനിച്ചയാൾ വിവേകാനന്ദസ്വാമികൾ. ഇവരുടെ ഉപദേശങ്ങൾ പഠിക്കുന്നതി ലാണ് ഇന്നത്തെ ലോകത്തിന്റെ രക്ഷയിരിക്കുന്നത്. ഇന്നു പ്രവ ർത്തിക്കുന്ന എല്ലാ സന്ന്യാസിമാരും ഇവർ തുറന്ന വഴിയിൽ സഞ്ചരി ക്കുന്നവർ മാത്രമാണ്.

ശ്രീശങ്കരന് ഒരു വിശേഷംകൂടിയുണ്ട്. ശ്രീശങ്കരനൊഴിച്ചുള്ള പ്രാചീനാചാര്യന്മാരെല്ലാംതന്നെ സ്വസ്വദേശവൃത്തങ്ങളിൽ പരിമി തരായി കഴിഞ്ഞു. എന്നാൽ തീവണ്ടിയോ, സൈക്കിളോ, കാറോ, കപ്പലോ, വിമാനമോ ഇല്ലാതിരുന്ന, സഞ്ചാരയോഗ്യമായ യാ തൊരു സൗകര്യവുമില്ലാതിരുന്ന, അക്കാലത്ത് ഇന്ത്യ മുഴുവൻ കൊടു ങ്കാററുപോലെ പലപ്രാവശ്യം ചുററി സഞ്ചരിച്ച് നിമ്മതക്കാരേ യും നിരീശ്വരന്മാരേയും കുവാദികളേയും തന്റെ യുക്തിവാദവും അനു ഭൂതിബലവുംകൊണ്ട് തോല്പിച്ച്, സ്വമതത്തിലേയ്ക്ക് കൊണ്ടുവന്ന ഏകാചാര്യൻ ശ്രീശങ്കരനാണ്, ആ ദിവ്യപുരുഷന്റെ കാലടിയിൽ വന്ന നിങ്ങൾ ധന്യർതന്നെ.

ഇനി നിങ്ങൾക്ക് ഒരു ജോലിയുണ്ട്. കേട്ടതും പഠിച്ചതും അ നുഭവപ്പെടുത്തണം. എന്നാൽ അതുമാത്രം പോരാ. അന്യക്ക് കൊടു ക്കുകയും വേണം. 'സ്വകാര്യം ഭക്ഷിച്ചാൽ സൂകരം' എന്നാണ് പ ഴയ വിശ്വാസം. ഞങ്ങളുടെ കുട്ടിക്കാലത്തു് രക്ഷാകത്താക്കൾ ഞങ്ങ ളെ ചീട്ട്, ചതുരംഗം, പാശി മുതലായതൊന്നും കളിക്കാൻ അനുവ ദിച്ചിരുന്നില്ല. എന്നാൽ ഒരു കളിയിൽ ചേരാൻ വിരോധിച്ചിരു ന്നില്ല. അതിന്റെ പേരു് വൈകുണ്ഠംകളി എന്നാണ്. അതിലെ ജയത്തിന്റെ പരമപ്രാപ്യസ്ഥാനമായിരുന്നു വൈകുണ്ഠം. ഇന്നു് അതു് എവിടെയെങ്കിലുമുണ്ടോ എന്നു നിശ്ചയമില്ല. ആ കളിക്കുപ യോഗിക്കുന്ന ബോർഡിലെ ഓരോ ഖണ്ഡവും ആദ്ധ്യാത്മികഭാവ നയെ ഉണ്ടാക്കുന്നതാണ്. അങ്ങനെ കളിക്കുമ്പോൾ അന്ധതാമിസ്ര ത്തിൽ ചാടിയാൽ ഉടൻ കുളിച്ച് ആയിരത്തിയെട്ട് നാരായണ നാമം ജപിക്കണമെന്നായിരുന്നു നിയമം. അതിലും ഇന്ന കമ്മത്തി ന്റെ ഫലമായി ഇന്ന ജന്മമെന്നുണ്ട്. അവിടെയും പറയുന്നതാണ് 'സ്വകാര്യം ഭക്ഷിച്ചാൽ സൂകരം' എന്നതു്. ഏതെങ്കിലും നല്ല സാ ധനം കിട്ടിയിട്ട് തനിച്ചുതിന്നാൽ അടുത്ത ജന്മം പന്നിയാകുമെ ന്നത്ഥം. ഇപ്പോൾ നിങ്ങൾ ഗീതായജ്ഞം നടത്തി. ഗീതാധമ്മം ശരിയായി വ്യാഖ്യാനിച്ച് പ്രചരിപ്പിച്ച ജഗദ്ഗുരുവിന്റെ ദി വ്യജന്മസ്ഥലത്തുവന്നു് അദ്ദേഹത്തിന്റെ മൂത്തിയും ഇഷ്ടദേവന്റെ മൂത്തിയും ദശിച്ചു. ഇനി നിങ്ങൾ ഈ ആശയവും ഈ ധമ്മവും മററു

ള്ളവക്ക് ഉപദേശിക്കണം. അല്ലെങ്കിൽ നിങ്ങാംക്ക് സ്വാത്മതാ ദോഷം വരും. ഇതെല്ലാം അനുഭവം വന്നശേഷമേ മററുള്ളവരെ പഠിപ്പിക്കു എന്നു വിചാരിക്കരുതു്. ഞാൻ സ്കൂാം ഫൈനൽ, ഇൻറർ മീഡിയററ് എന്നീ ക്ലാസ്സുകളിൽ പഠിക്കുമ്പോാം ചില കട്ടികാം ഗീത പഠിക്കാൻ എന്നെ സമീപിച്ചു. ഞാൻ ഗീത പഠിപ്പിക്കുന്നതു് ശരിയോ അല്ലയോ എന്നെനിക്കു് സംശയമുദിച്ചു. അക്കാലത്തു് കേരളത്തിൽ ധമ്മപ്രചാരം ചെയ്യാൻ ഇടസ്സിടെ വന്നിരുന്ന ശ്രീരാമകൃഷ്ണശിഷ്യനായ ശ്രീമന്നിമ്മലാനന്ദസ്വാമികളെ സമീപിച്ചു് ഞാൻ ചോദിച്ചു: ''ഞാൻതന്നെ ഗീതാതത്ത്വം അനുഭവപ്പെടുത്തിയിട്ടില്ലല്ലോ. പിന്നെയെങ്ങനെ അന്യരെ ഗീതപഠിപ്പിക്കും?'' എന്നു് അതിനു് അദ്ദേഹം മറുപടി പറഞ്ഞു: ''എല്ലാവരും ഇംഗ്ലീഷ് ഭാഷയുടെ മറുകരകണ്ട ശേഷമല്ലല്ലോ ഇംഗ്ലീഷ് പഠിപ്പിക്കാൻ തുടങ്ങുന്നതു്. ഇന്ത്യയിൽനിന്നു് ഇംഗ്ലീഷ് എം. ഏ. ക്കു് ഒന്നാംക്ലാസ്സിൽ ജയിച്ചവർപോലും ഓക്സ്ഫോർഡിൽ ചെന്നു് പഠിക്കുമ്പോാം ചിലപ്പോാം തോല്ക്കാറുണ്ടു്. അപ്പോാം അവരും ഇംഗ്ലീഷ് ഭാഷയിൽ അങ്ങേയററം എത്തിയില്ലെന്നത്ഥം. എങ്കിലും അത്ര എത്താത്ത സ്കൂാം ഫൈനൽകാരും ഇംഗ്ലീഷദ്ധ്യാപകന്മാരാകുന്നില്ലേ? അതുപോലെ നീയും നീ മനസ്സിലാക്കിയതു് ഭഗവത് സ്മരണയോടും വിനയത്തോടുംകൂടി നിന്നേക്കാാം പഠിപ്പു കുറഞ്ഞവക്ക് പറഞ്ഞുകൊടുക്കുക'' എന്നു്. അതുകൊണ്ടു് നിങ്ങളും മററുള്ളവരെക്കൂടി നിങ്ങാംക്കു് കിട്ടിയ അറിവിൽ പങ്കാളികളാക്കാൻ ശ്രമിക്കണം. അതിനു നിങ്ങാംക്കു് താത്പര്യവും ശക്തിയും ഭഗവാൻ ഉണ്ടാക്കട്ടെ.



# 2. ഗീതാ തത്ത്വം

''നാം മുമ്പ് ഒരു നേഷനായിരുന്നില്ലെന്നും ഒരു നേഷനായിത്തീരാൻ ഇനി അനേകശതാബ്ദങ്ങൾ വേണ്ടിവരുമെന്നും ഇംഗ്ലീഷുകാർ നമ്മെ പഠിപ്പിച്ചു. ഇതു് അടിസ്ഥാനരഹിതമാണ്. അവർ ഇന്ത്യയിൽ വരുന്നതിനുമുമ്പ് നാം ഒരു നേഷനായിരുന്നു. ഒരേ ചിന്താഗതി നമ്മെ ഉജ്ജീവിപ്പിച്ചിരുന്നു. നമ്മുടെ ജീവിതരീതി ഒരേ തരത്തിലുള്ളതായിരുന്നു'' എന്നു മഹാത്മജി പറഞ്ഞിട്ടുണ്ട്. (ഹിന്ദ് സ്വരാജ് അദ്ധ്യായം 9) ''ബാബിലോണിയാ, സിറിയാ, പേഷ്യാ, ഈജിപ്റ്റ് എന്നീ നാഗരികതകളെല്ലാം നശിച്ചിട്ടും, ഗ്രീസ്, റോം തുടങ്ങിയ സാമ്രാജ്യങ്ങൾ അവയുടെ നാഗരികതകളോടുകൂടി ഇങ്ങിനി വരാത്തവണ്ണം മണ്ണടിഞ്ഞിട്ടും ഇന്ത്യയിൽ വന്നുനോക്കുന്നവനെ 'ഇവിടെ പ്രാചീനഭാരതം ഇന്നും സജീവമായിരിക്കുന്നു' എന്നു പറയാൻ പ്രേരിപ്പിക്കുന്നതു് ഹിന്ദുമതത്തിന്റെ അകത്തുള്ള ചൈതന്യമാണ്'' എന്നും മഹാത്മജി 1927 നവംബർ 24—ലെ യങ്ഇന്ത്യയിൽ പ്രസ്താവിച്ചിട്ടുണ്ട്.

ഈ ഹിന്ദുമതം എന്താണ്? ഹിന്ദുമതം എന്നൊന്നില്ലെന്നു് വാദിക്കുന്നവരുണ്ട്. ശരി; അതല്ലായിരുന്നിരിക്കാം അതിന്റെ പ്രാചീനനാമം. ഹിന്ദുമതം എന്നതു് വിദേശീയർ അതിനു കൊടുത്ത പേരായിരിക്കാം. എന്നാൽ, ഇന്ത്യയുടെ ജീവനാഡിയായി ചരിത്രാതീതകാലംമുതൽ ഒരു മതം ഉണ്ടായിരുന്നു. പ്രാചീനഗ്രന്ഥങ്ങളിൽ അതിനു് കൊടുത്തിരിക്കുന്ന നാമം സനാതനധർമ്മമെന്നാണ്. ആ സനാതനധർമ്മത്തിന്റെ മൂലപ്രമാണഗ്രന്ഥങ്ങൾ വേദങ്ങളുമാണ്. വേദങ്ങൾ ഇന്ത്യക്കു് പുറത്തു് എവിടെനിന്നോ ഇവിടെ കുടിയേറിപ്പാർത്ത ആര്യന്മാരെന്ന ഒരു വിദേശീയവർഗ്ഗക്കാരുടെ പടപ്പാട്ടും പഴമ്പാട്ടുമാണെന്നു് ചരിത്രകാരൻ പറയുന്നതിനോടു ഞാൻ യോജിക്കുന്നില്ല. വേദങ്ങളിലോ സ്മൃതികളിലോ ഇതിഹാസങ്ങളിലോ പുരാണങ്ങളിലോ ഒരിടത്തും ആര്യൻ എന്ന പദം ഒരു പ്രത്യേക വർഗ്ഗത്തെ കുറിക്കുന്ന അർത്ഥത്തിൽ ഉപയോഗിച്ചിട്ടില്ല. അതുപോലെ ഋഗ്വേദം ഉണ്ടായി വളരെ കഴിഞ്ഞാണ് മററു വേദങ്ങളുണ്ടായതെന്നു് പറയുന്നവരോടും എനിക്കു് യോജിക്കുവാൻ നിവൃത്തിയില്ല. എന്തെന്നാൽ ഋഗ്വേദത്തിൽത്തന്നെ പല ദിക്കിലും മററു വേദങ്ങളെപ്പററി പ്രസ്താവമുണ്ട്. സംഹിതകളെല്ലാം ബഹുദേവതാരാധകവും കർമ്മമാത്രപരവുമാണെന്നും ഉപനിഷത്തിലെ തത്ത്വചിന്തകൾ പിന്നീടു വന്നതാ

ണെന്നും ചിലർ പറയുന്നതും ശരിയല്ല. ഉപനിഷത്തുകളിലെ തത്ത്വചിന്തകൾ സംഹിതകളിലടങ്ങിയിരിക്കുന്നുവെന്നു് കാണിച്ചുകൊണ്ടു 'ഋഗ്വേദോപനിഷച്ഛ്രുതകം', 'യജുർവ്വേദോപനിഷച്ഛ്രുതകം', 'അഥർവ്വണവേദോപനിഷച്ഛ്രുതകം' എന്നു മൂന്നു പുസ്തകങ്ങൾ കാശിയിലെ മഹാമണ്ഡലേശ്വരൻ ശ്രീ മഹേശ്വരാനന്ദജി എഴുതിയിട്ടുള്ളതു് വായിച്ചാൽ ഇതറിയാം. ശതശ്ലോകി തുടങ്ങിയ ചില ശാങ്കരഗ്രന്ഥങ്ങൾക്കു് ആനന്ദഗിരി മുതലായവർ എഴുതിയിട്ടുള്ള ടിപ്പണികൾ വായിക്കുമ്പോഴും ഇതു കാണാം. ഋഗ്വേദത്തിന്റെ സായണഭാഷ്യത്തിലും അവിടവിടെ ഇതു് പ്രകടമാക്കിയിട്ടുണ്ടു്. അങ്ങനെ വേദങ്ങൾ പ്രവൃത്തിമാർഗ്ഗത്തിനും നിവൃത്തിമാർഗ്ഗത്തിനും പ്രമാണമായും സനാതനധർമ്മപ്രതിപാദകമായും ചരിത്രാതീതകാലം മുതൽ ഇന്ത്യയിൽ നിലവിലുണ്ടു്.

വേദങ്ങളുടെ സാരമാണു് വേദാന്തമായ ഉപനിഷത്തു്. അന്തമെന്താൽ അവസാനഭാഗമെന്നും നിർണ്ണയമെന്നും അർത്ഥമുണ്ടു്. രണ്ടർത്ഥത്തിലും ഉപനിഷത്തുകൾ വേദാന്തമാണു് സ്മൃതികൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, തന്ത്രങ്ങൾ എന്നിവയെല്ലാം വേദത്തിലെ ആശയങ്ങളെ സാമാന്യജനങ്ങൾക്കു് സുഗ്രഹങ്ങളാക്കാൻവേണ്ടി രചിക്കപ്പെട്ടിട്ടുള്ളവയാണു്. അതുകൊണ്ടു് അവയെല്ലാം വേദാന്തത്തിനുവേണ്ടിയുള്ളവയാണെന്നു് പറയാം. ഉപനിഷത്തുകളാണു് മനുഷ്യനെ നിത്യനിരതിശയാനന്ദത്തിലേയ്ക്കു് നയിക്കാനുള്ള മാർഗ്ഗം വ്യക്തമാക്കിത്തരുന്നതു്. അതുകൊണ്ടാണു് ഷോപ്പൻഹവർ, ''ഉപനിഷത്തുകളുടേതുപോലെ അത്ര ഉപകാരം ചെയ്യുന്നതും ഉന്നതി നൽകുന്നതുമായ മറെറാരു പഠനമില്ല'' എന്നു പറഞ്ഞതു്. ''തെററായി പ്രകാശിപ്പിക്കപ്പെടാത്ത രൂപത്തിലുള്ള വേദാന്തമാണു് പരിശുദ്ധസദാചാരത്തിന്റെ ഏററവും വലിയ താങ്ങു്, ജീവിത മരണക്ലേശങ്ങളിൽ ഏററവും ആശ്വാസദായകം. ഭാരതീയരെ, അതിനെ അനുസരിച്ചുകൊള്ളുവിൻ.'' എന്നു് കീൽ സർവ്വകലാശാലയിൽ പ്രൊഫസറായിരുന്ന ഡോക്ടർ പാൾഡായിസൺ പറയുന്നു. ഈ വേദാന്തത്തിന്റെ സാരമാണു് ഗീത. ''ഞാൻ വേദങ്ങളിലും ഉപനിഷത്തുകളിലും സ്മൃതികളിലും പുരാണങ്ങളിലും വിശ്വസിക്കുന്നു. എന്നാൽ എനിക്കു് ശാസ്ത്രങ്ങളുടെ ജ്ഞാനത്തിനുള്ള താക്കോലാണു് ഗീത.... അതു് സകല ശാസ്ത്രങ്ങളുടേയും സാരസംഗ്രഹമാകുന്നു.'' എന്നു് മഹാത്മജി 1933, ഡിസംബർ 22—ലെ ഹരിജനിൽ പ്രസ്താവിച്ചിരിക്കുന്നു. ''സർവ്വശാസ്ത്രമയീ ഗീതാ'' എന്നു് മഹാഭാരതത്തിൽ തന്നെ പറഞ്ഞിട്ടുണ്ടു്. സർവ്വോപനിഷത്തുകളാകുന്ന പശുക്കളുടെ പാലാണു് ഗീതയെന്നു് പുരാണം പറയുന്നു. ''സമസ്തവേദാർത്ഥ

സാരസംഗ്രഹഭൂതം'' എന്നു് ശ്രീശങ്കരനും. ഗീതാൎത്ഥമറിഞ്ഞാൽ മോക്ഷം മാത്രമല്ല ധൎമ്മം, അൎത്ഥം, കാമം, മോക്ഷം എന്നീ നാലു പുരുഷാൎത്ഥങ്ങളും സിദ്ധിക്കുമെന്നും ശ്രീശങ്കരൻ പ്രസ്താവിച്ചിട്ടുണ്ടു് ആ ഗീതയുടെ തത്ത്വം എന്താണു്?

ഈശ്വരനെ മൂന്നു ഭാവത്തിൽ ഉപാസിക്കാം: ഒന്നു് നിൎഗ്ഗുണ നിരാകാര ഭാവത്തിൽ, മറ്റൊന്നു് സഗ്ഗുണനിരാകാരഭാവത്തിൽ, മൂന്നാമത്തേതു് സഗ്ഗുണസാകാരഭാവത്തിൽ. ഈ മൂന്നു ഭാവത്തിലേ ഈശ്വരോപാസനയുള്ളൂ. ലോകത്തുള്ള എല്ലാ മതങ്ങളും ഈ ഭാവങ്ങളിലുള്ള ഈശ്വരോപാസനയാണു് പഠിപ്പിക്കുന്നതു്. വേദാന്തത്തിൽ ഈ മൂന്നുതരം ഉപാസനയുമുണ്ടു്. അതുകൊണ്ടാണു് ശ്രീ വിവേകാനന്ദസ്വാമികൾ ഹിന്ദുമതം സൎവ്വമതമാതാവാണെന്നു് പറഞ്ഞതു്. അതുകൊണ്ടുതന്നെയാണു് ഹിന്ദുമതം ഒരു മതത്തോടും കലഹിക്കാതെ എല്ലാററിനോടും ഇണങ്ങിപ്പോകുന്നതും, പരസ്പരം കലഹിക്കുന്ന മതങ്ങളെ കൂട്ടിയിണക്കാൻ ശക്തമായിരിക്കുന്നതും. ഗീതയിലും ഈ മൂന്നു നിലയിലുമുള്ള ഈശ്വരഭാവം വ്യക്തമാക്കിയിട്ടുണ്ടു്. ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതുപോലെ ഈ മൂന്നു നിലകളും ആദ്ധ്യാത്മികമായ പുരോഗതിയിൽ കിട്ടുന്ന മൂന്നു് അനുഭൂതികളാണു്. ഒടുവിൽ എത്തുന്ന അവസ്ഥയാണു് നിൎഗ്ഗുണ നിരാകാരഭാവം. അതാണു് അദ്വൈതം. ആ അവസ്ഥയിലെത്തുമ്പോൾ മാത്രമേ മനുഷ്യന്റെ ജന്മം സഫലമാകൂ. മനുഷ്യന്റെ ജന്മലക്ഷ്യം എന്താണു്? നിത്യസുഖം. അതു് ദ്വൈതമുള്ള കാലത്തോളം സാദ്ധ്യമല്ല. ''ദ്വിതീയാദ്വൈ ഭയം ഭവതി.'' രണ്ടുള്ള കാലത്തോളം തീൎച്ചയായും ഭയമുണ്ടു്. ഒന്നു് മറ്റൊന്നിനോടു് സ്നേഹമുള്ളതായിരുന്നാലും ആ സ്നേഹത്തിനു് വല്ല കാരണത്താലും ഭംഗം വരുമോ എന്ന ഭയമുണ്ടു്. ഒന്നു് മറ്റൊന്നിന്റെ സ്വാതന്ത്ര്യത്തെ തടയും. ഒന്നു് മറ്റൊന്നിനെ പരിമിതമാക്കും. അതുകൊണ്ടു് അദ്വൈതത്തിലേ നിത്യസുഖമുള്ളൂ. ''യദ്വൈ ഭൂമാ തത് സുഖം, നാല്പേ സുഖമസ്തി'', വലിപ്പത്തിലേ (ഭൂമാവിലേ) സുഖമുള്ളൂ, അല്പത്തിൽ സുഖമില്ല. അതുകൊണ്ടാണു് എല്ലാവരും വലുതാകാൻ എപ്പോഴും കൊതിക്കുന്നതും ശ്രമിക്കുന്നതും. ധനത്തിലും കീൎത്തിയിലും ബലത്തിലും അറിവിലും എല്ലാററിലും കിട്ടുന്നതൊന്നുകൊണ്ടും തൃപ്തിപ്പെടാതെ കൂടുതൽ കൂടുതൽ ആധിക്യത്തിനുവേണ്ടി എല്ലാവരും എപ്പോഴും പണിപ്പെടുന്നതും. അതു് സൎവ്വജ്ഞത്വം, സൎവ്വശക്തിത്വം, സൎവ്വവ്യാപിത്വം, സൎവ്വാധിനായകത്വം എന്നിവ കിട്ടുന്നതുവരെ അടങ്ങുകയുമില്ല. ആ സൎവ്വജ്ഞ—സൎവ്വശക്ത—സൎവ്വ

വ്യാപി—സർവ്വാധിനായകവസ്തു ഒന്നല്ലാതെ രണ്ടുണ്ടാകാൻ തരമില്ല. അതുകൊണ്ടു് അദ്വൈതംതന്നെ ലക്ഷ്യം.

ആ ലക്ഷ്യം എപ്പോഠം കൈവരും? വേദാന്തം പറയുന്ന ഓരോരുത്തനും താൻ ആരാണെന്നറിയുമ്പോഠം എന്നു്. ആ അറിവാണു് ജ്ഞാനം. ആ ജ്ഞാനമാണു് സകല മതങ്ങളുടേയും ലക്ഷ്യം. അതു് കിട്ടുമ്പോഠം മനുഷ്യൻ സകല ദുഃഖങ്ങളേയും മരണത്തേയും അതിക്രമിക്കുന്നു. ''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ'' (ഈശ. ഉ.), എല്ലാം ഒന്നായി എന്നും കാണുന്നവനു് അജ്ഞാനമെവിടെ? ദുഃഖമെവിടെ? ''ജ്ഞാത്വാ തം മൃത്യുമത്യേതി, നാന്യഃ പന്ഥാ വിമുക്തയേ'' (ശ്വേ: ഉ.) അതിനെ അറിഞ്ഞാൽ മരണത്തെ അതിക്രമിക്കാം; മോക്ഷത്തിനു് — നിത്യാനന്ദത്തിനു് — മററു വഴിയില്ല. ഈ ജ്ഞാനമാണു് ഗീതയുടെ പരമലക്ഷ്യം.

ഗീതയുടെ മുഖ്യസന്ദേശം കർമ്മമാണെന്നും ഭക്തിയാണെന്നും യോഗമാണെന്നും ജ്ഞാനമാണെന്നും പല പക്ഷക്കാരുണ്ടു്. ഇവരെല്ലാം ഗീതയിലെ ശ്ലോകങ്ങഠം ഉദ്ധരിച്ചു് അവരവരുടെ പക്ഷം അവരവർ എഴുതിയ ഗ്രന്ഥങ്ങളിൽ സമർത്ഥിച്ചിട്ടുമുണ്ടു്. എന്നാൽ പരമലക്ഷ്യം ജ്ഞാനമല്ലാതെവരാൻ തരമുണ്ടോ എന്നാലോചിക്കണം. രണ്ടുള്ളിടത്തോളം ഭയമുണ്ടെന്നു് ഉപനിഷത്തുകഠം സ്പഷ്ടമായി പറയുകയും അതു് യുക്തിയുക്തമായിരിക്കുകയും ചെയ്യവെ ഉപനിഷത്തുകളുടെ സാരമായഗീത അതിൽ നിന്നു് അന്യമായൊന്നു് പറയുമോ? ഗീത പരമലക്ഷ്യത്തെ പറഞ്ഞില്ലെങ്കിൽ അതു് പൂർണ്ണമാകുമോ?

പിന്നെ എങ്ങനെയാണു് ഓരോ വ്യാഖ്യാതാവും ഗീത ഉദ്ധരിച്ചു് സ്വപക്ഷം സ്ഥാപിക്കുന്നതു് എന്ന ചോദ്യമുണ്ടാകാം. അതിനുത്തരം ഗീതയിൽ കർമ്മത്തിനും ഭക്തിക്കും യോഗത്തിനും ജ്ഞാനത്തിന്നും സ്ഥാനമുണ്ടെന്നും എന്നാൽ ഗീതയുടെ ലക്ഷ്യം ജ്ഞാനമാണെന്നുമാണു്. കൗരവന്മാരോടു് യുദ്ധം ചെയ്യാനായി യുദ്ധക്കളത്തിൽ വന്ന അർജ്ജുനൻ തൻെറ രണ്ടുഭാഗത്തും യുദ്ധത്തിനൊരുങ്ങിനിൽക്കുന്ന ബന്ധുക്കളെ കണ്ടിട്ടു്, 'യുദ്ധം ചെയ്താൽ പാപം വരും' എന്നു പറഞ്ഞു് പിന്തിരിയാൻ ഭാവിച്ചപ്പോഠം ശ്രീകൃഷ്ണൻ ഉപദേശിച്ച ഗീത, അർജ്ജുനനെ യുദ്ധത്തിനു് കൃതനിശ്ചയനാക്കിത്തീർത്ത ഗീത, 'ജ്ഞാനമാണുപദേശിക്കുന്നതു്, കർമ്മമല്ല' എന്നു് പറഞ്ഞാൽ എങ്ങനെ ചേരും, എന്നു് ചോദ്യമുണ്ടാകാം. അതിനു് സമാധാനം ഗീത കർമ്മത്തിൽക്കൂടി നൈഷ്കർമ്മ്യത്തെ പഠിപ്പിക്കുന്നു എന്നാണു്.

''ന കർമ്മണാമനാരംഭാന്നൈഷ്കർമ്യം പുരുഷോഽശ്നുതേ.''

എന്നു് ഗീത തെളിച്ചുപറയുന്നു. കർമ്മം ചെയ്യാതിരിക്കുന്നതുകൊണ്ടല്ല മനുഷ്യൻ നൈഷ്കർമ്മ്യം അനുഭവിക്കുന്നതു്. നൈഷ്കർമ്മ്യത്തിന്നധികാരികൾ വിരക്തന്മാരാണു്. വിരക്തി വരാത്തവർ കർമ്മം തന്നെ ചെയ്യണം. ഈ ആശയം ഗീതാകർത്താവായ ശ്രീകൃഷ്ണൻ തന്നെ ഭാഗവതത്തിൽ പതിനൊന്നാംസ്കന്ധത്തിൽ വെളിവാക്കിയിട്ടുണ്ടു്. അർജ്ജുനൻ വിരക്തികൊണ്ടല്ല യുദ്ധക്കളത്തിൽനിന്നു് പിന്മാറാൻ തീർച്ചയാക്കിയതു്; ബന്ധുമിത്രാദികളോടുള്ള മമതവും ജയശങ്കയും. ജയിച്ചാൽത്തന്നെ നരകം വരുമോ എന്ന ഭയവും നിമിത്തമാണു്. അങ്ങനെയുള്ളവരല്ല വേദാന്തപ്രകാരം കർമ്മത്യാഗത്തിന്നധികാരികൾ. അതുകൊണ്ടാണു് അർജ്ജുനനോടു് കർമ്മംചെയ്യാൻ പറഞ്ഞതു്. അപ്പോൾ ഗീതയിൽ ഭക്തിക്കെന്താണു് സ്ഥാനം? ശരിയായ ഭക്തൻ സർവ്വചരാചരവ്യാപിയായ ഈശ്വരങ്കൽ സർവ്വവും സമർപ്പിച്ചു് ഈശ്വരോപാസനയെന്ന നിലയിൽ കർമ്മം ചെയ്യണം. പഴുത്ത മാങ്ങ മരത്തിൽനിന്നെന്നപോലെ തന്നിൽനിന്നു കർമ്മം തനിയെ വിട്ടുപിരിയുന്നതുവരെ അതു ചെയ്യണമെന്നാണു് വിധി. ഭക്തിയുടെ ലക്ഷണമെന്താണു്? ഭക്തിശാസ്ത്രപരമാചാര്യനായ നാരദൻതന്നെ 'തദർപ്പിതാഖിലാചാരതാ' എന്നാണു ഭക്തിയെ നിർവ്വചിക്കുന്നതു്. ഗീതയിലും 'യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്, യത് തപസ്യസി കൗന്തേയ തത് കുരുഷ്വ മദർപ്പണം.' എന്നു് ഭക്തനോടു് ആജ്ഞാപിയ്ക്കുന്നു, ഭഗവാൻ. താൻ ചെയ്യുന്ന സകല കർമ്മവും ഭഗവാങ്കൽ സമർപ്പിച്ചു് ചെയ്യുന്നതുതന്നെ ഭക്തി. അതു മനഃശ്ശുദ്ധിയ്ക്കു കാരണമായിത്തീരും. ശുദ്ധമായ മനസ്സു് എല്ലാം ഈശ്വരമയമായി കാണുന്നതിനു് ശക്തമാകും. എല്ലാം ഈശ്വരമയമായി കാണുമ്പോൾ താനും ഈശ്വരനാണെന്നും ഈശ്വരങ്കൽനിന്നന്യമായൊന്നുമില്ലെന്നും അനുഭവിച്ചറിയും. ഒരു കർമ്മവും ചെയ്യാതെ മടിയനായിരിക്കുന്നവനു് യാതൊരു പുരോഗതിയുമില്ല. അതുകൊണ്ടു ഗീത അകർമ്മത്തെ അതിശക്തിയായി നിഷേധിച്ചിട്ടുണ്ടു്. എന്നാൽ ഏതു കർമ്മവും ചെയ്യാമോ എന്നു ചോദിച്ചാൽ, ''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൗ'' (ശാസ്ത്രസമ്മതമായ കർമ്മമേ ആചരിയ്ക്കാവൂ) എന്നുണ്ടു്. എന്നാൽ മനസ്സിനെ നിസ്സംഗമാക്കാൻ അഭ്യാസം ശീലിക്കേണ്ടതുണ്ടു്. ആ അഭ്യാസമാണു് യോഗം. അതിന്റെ അഭ്യാസം ആറാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്.

മതത്തിന്റെ— ആദ്ധ്യാത്മികജീവിതത്തിന്റെ— അടിത്തറ ചാരിത്രശുദ്ധിയാണു്. ഇതിനെ പതിനാറാം അദ്ധ്യായത്തിൽ വിശദമായി വിവരിച്ചിട്ടുണ്ടു്. ചാരിത്രശുദ്ധിയുള്ളവനെ ദൈവീസമ്പത്തുള്ളവനെന്നും അതില്ലാത്തവരെ ആസുരീസമ്പത്തുകാരെന്നുമാണു്

അവിടെ പ്രസ്താവിച്ചിട്ടുള്ളതു്. ഇപ്രകാരം ചാരിത്രശുദ്ധിബലത്തിൽ ആരംഭിച്ചു് നിഷ്കാമകർമ്മം വഴി ചിത്തശുദ്ധി സമ്പാദിച്ചു് സർവ്വകർമ്മഫലം ഭഗവാനിൽ അർപ്പിച്ചു് ഭഗവാങ്കൽത്തന്നെ മനസ്സും ബുദ്ധിയും വെച്ചു് യോഗിയായി, അഭ്യാസബലത്താൽ യോഗാരൂഢനായി, ജ്ഞാനിയായി, കർമ്മവിരതനായി, അദ്വൈതനിഷ്ഠനായി, നിത്യാനന്ദപ്രതിഷ്ഠിതനാകാനുള്ള മാർഗ്ഗമാണു് ഗീത ഉപദേശിക്കുന്നതു്.

ഇതാണു മതമെന്നറിയാത്തതാണു് ഇന്നത്തെ കുഴപ്പം. മതം അന്ധവിശ്വാസമാണെന്നു് ചിലർ; ചില കഥകളിലുള്ള വിശ്വാസമാണെന്നു് കുറേപ്പേർ; പുരോഹിതന്മാർക്കു പണമുണ്ടാക്കാൻ അവർ കണ്ടുപിടിച്ച ചില ചടങ്ങുകളുടെ കൂട്ടമാണു് മതമെന്നു് മററു ചിലർ; അതിനും സദാചാരത്തിനും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു് പിന്നെ ചിലർ; അതു വെറും പരലോകവിഷയമാണെന്നു് മറെറാരു കൂട്ടർ; യാതൊന്നും ചെയ്യാതെ അലഞ്ഞു നടക്കുന്നതാണു് മതമെന്നു് വേറെ ചിലർ; ഇവരെല്ലാം ഗീത പഠിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു. അപ്പോൾ കാണാമായിരുന്നു യഥാർത്ഥ മതമെന്താണെന്നും മതത്തിൻെറ പ്രയോജനമെന്താണെന്നും, ഹിന്ദുമതം അന്ധവിശ്വാസമോ അനാചാരമോ അല്ലെന്നും. സംശയങ്ങൾ തന്നെ വേട്ടയാടുകയും നിരാശ തൻെറ മുഖത്തു തുറിച്ചുനോക്കുകയും ചെയ്തതുമൂലം അന്തരീക്ഷത്തിൽ വെളിച്ചത്തിൻെറ ഒരു കണികപോലും കാണാൻ കഴിയാതെ ഉഴന്നപ്പോൾ സമാധാനത്തിനുവേണ്ടി ഗീതയിലേയ്ക്കു കണ്ണോടിക്കുകയാണു് താൻ ചെയ്തിരുന്നതെന്നും അപ്പോഴെല്ലാം തൻെറ കണ്ണിൽ പ്രത്യക്ഷപ്പെട്ട അതിലെ ശ്ലോകം തനിക്കാശ്വാസം നൽകി, ഭയങ്കരദുഃഖത്തിനിടയ്ക്കു തന്നിൽ പുഞ്ചിരിയുളവാക്കിയിരുന്നു എന്നും മഹാത്മജി പ്രസ്താവിച്ചിട്ടുണ്ടു്. ആ ഗീത അപൗരുഷേയമായ വേദത്തിൻെറ സാരമെന്ന നിലയിൽ, സർവ്വേശ്വരൻെറ പൂർണ്ണാവതാരമെന്നു് യുക്തിവാദികളുടെ രാജാവായ ജഗദ്ഗുരു ശ്രീശങ്കരനാൽ പ്രകീർത്തിതനായ ഭഗവാൻ ശ്രീകൃഷ്ണൻ അരുളിയ തിരുവായ്മൊഴി ജഡികതയിൽ മുങ്ങി സാന്മാർഗ്ഗികതയിൽനിന്നു നാൾതോറും താഴോട്ടു താഴോട്ടു പൊയ്ക്കൊണ്ടിരിക്കുന്ന ഇന്നത്തെ യുവലോകത്തിനു് മാർഗ്ഗദർശനം നല്കട്ടെ! ഈശ്വരൻ സത്യമാണെന്നും ഈശ്വരനെ കണ്ടവർ ഇക്കാലത്തും ഉണ്ടായിട്ടുണ്ടെന്നും ഈശ്വരനെ കണ്ടവർക്കു ചില പ്രത്യേക ലക്ഷണങ്ങളുണ്ടെന്നും ആ ലക്ഷണങ്ങളും ഈശ്വരനെ കാണാനുള്ള വഴികളും ഗീതയിൽ പ്രതിപാദിച്ചിട്ടുണ്ടെന്നും ഈശ്വരദ്രഷ്ടാക്കൾ കാണിച്ച മാർഗ്ഗത്തിൽക്കൂടി പ്രയാണം ചെയ്താൽ മാത്രമേ വ്യക്തിയ്ക്കും സമുദായത്തിനും രാഷ്ട്രങ്ങൾക്കും ലോകത്തിനും നിത്യശാന്തി ലഭ്യമാകയുള്ളുവെന്നും അവർ അറിയട്ടെ!

# 3. ഈശ്വരഭക്തി *

ഇവിടെ കൂടിയിരിക്കുന്നവരിൽ ഒട്ടധികം പേർ ശബരിമല അയ്യപ്പന്റെ ഭക്തന്മാരായതുകൊണ്ട് നിങ്ങളോട് ഇന്നു ഞാൻ ഈശ്വരഭക്തിയെപ്പററിയാണ് പറയാൻ പോകുന്നത്. ഒന്നാമതായി ഹിന്ദുക്കൾ മനസ്സിലാക്കേണ്ടതു് ദേവഭക്തിയും ഈശ്വരഭക്തിയും തമ്മിൽ വ്യത്യാസമുണ്ടെന്നുള്ളതാണ്. മററു മതക്കാർ ഹിന്ദുക്കളോട്, ''ഈശ്വരൻ എത്രയുണ്ട്?'' എന്നു ചോദിക്കുമ്പോൾ അവർ സാധാരണയായി ഉത്തരം പറയും ''ഒന്നേ ഉള്ളൂ'' എന്ന്. ആ ഈശ്വരൻ ആരാണെന്ന് ചോദിക്കുമ്പോൾ ഒരാൾ പറയും ''ശിവൻ'', മറെറാരാൾ പറയും ''വിഷ്ണു'', പിന്നൊരാൾ പറയും ''ഭദ്രകാളി'' എന്നും മററും. ഇതു കേട്ട് അന്യമതസ്ഥർ ചോദിക്കും, ''ശിവനോ വിഷ്ണുവോ ഭദ്രകാളിയോ ആരാണ് ഈശ്വരൻ?'' അതിനു പല ഹിന്ദുക്കൾക്കും ഉത്തരം മുട്ടാറുണ്ട്. അത്രയുമല്ല അവർക്ക്, ശിവനും വിഷ്ണുവും തമ്മിൽ കലഹിച്ചെന്നും, ശിവപത്നിയും വിഷ്ണുപത്നിയും ശിവന്റെ മക്കളും വിഷ്ണുവിന്റെ മക്കളും വെവ്വേറെയാണെന്നും കഥകളുമുണ്ട്. ചിലർക്ക് ഒന്നിലധികം ഭാര്യമാരുണ്ട്. അതുകൊണ്ട് അവർക്ക് ഉത്തരം മുട്ടുന്നതു് അത്ഭുതമല്ല. ഇതിന്നു് ഉത്തരം ഹിന്ദുക്കൾ പഠിക്കേണ്ടതുണ്ട്.

ഈശ്വരഭക്തി ഈശ്വരപ്രാപ്തിക്കും അതായതു് മോക്ഷത്തിനും, ദേവഭക്തി ദേവലോകപ്രാപ്തിക്കും കാരണമാകുന്നുവെന്ന് ഭഗവദ്ഗീത പറയുന്നു. ഈശ്വരന്റെ പൂർണ്ണാവതാരമായ ശ്രീകൃഷ്ണന്റെ വാക്കാണ് ഗീത. ശ്രീകൃഷ്ണൻ മാത്രമേ അവതാരങ്ങളിൽവെച്ച് ഭഗവാൻ എന്ന പേരിന് സമ്പൂർണ്ണം അർഹതയുള്ളവനാകുന്നുള്ളു എന്നു മേല്പത്തൂർ ഭട്ടതിരി പറയുന്നു; ''കൃഷ്ണസ്തു ഭഗവാൻ സ്വയം'' എന്നു ഭാഗവതവും. ശംഖചക്രഗദാപത്മവനമാലാവിഭൂഷിതനായി ദേവകീഗർഭത്തിൽനിന്ന് ഭൂപ്രവേശം ചെയ്യുമ്പോൾ മുതൽ തന്റെ നേർക്കെയ്ത വേടന് സ്വർഗ്ഗതി കൊടുത്തയച്ചശേഷം സ്വർഗ്ഗാരോഹണം ചെയ്യുന്നതുവരെയുള്ള ശ്രീകൃഷ്ണകഥയിൽ എല്ലായിടത്തും ശ്രീകൃഷ്ണൻ മനുഷ്യനല്ലെന്നും ഈശ്വരനാണെന്നും കാണാൻ കഴിയും. ശ്രീകൃഷ്ണാവതാരത്തിൽ മനുഷ്യഭാവം വളരെ കുറവാണ്. അങ്ങനെ

---

* കോട്ടയം തിരുനക്കരവെച്ച് 1960 ജനുവരി പത്താം തിയ്യതി ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.



തിരുനക്കരക്ഷേത്രം — കോട്ടയം

യല്ല മററവതാരങ്ങളിൽ. അവിടെ ഇത്ര ഈശ്വരത്വം പ്രകടമല്ല. ഭട്ടതിരി പറയുന്നു:

ഐശ്വര്യം ശങ്കരാദീശ്വരവിനിയമനം
വിശ്വതേജോഹരാണാം
തേജസ്സംഹാരി വീര്യം വിമലമപി യശോ
നിസ്പൃഹൈശ്ചോപഗീതം.
അംഗാസംഗാ സദാ ശ്രീരഖിലവിദസി ന
ക്വാപി തേ സങ്ഗവാർത്താ
തദ്വാതാഗാരവാസിൻ ! മുരഹര ! ഭഗ-
വച്ഛബ്ദമുഖ്യാശ്രയോഽസി.

(നാരായണീയം – 1. 10)

ബാണയുദ്ധത്തിൽ ശിവനേയും, ബ്രഹ്മപരീക്ഷയിൽ ബ്രഹ്മാവിനേയും, ഇന്ദ്രദർപ്പാപഹരണത്തിൽ ഇന്ദ്രനേയും, സാന്ദീപനിയുടെ പുത്രനെ ദാനംചെയ്യുന്നിടത്തു് യമനേയുംമററും തോല്പിച്ച ഐശ്വര്യം, ചക്രായുധംകൊണ്ടു് സൂര്യനെ മറയ്ക്കുക, ഇരുട്ടുകടലിൽ ചക്രംകൊണ്ടു് വെളിച്ചമുണ്ടാക്കുക മുതലായ അത്ഭുതകൃത്യങ്ങൾ ചെയ്ത വീര്യം, ലോകത്തു് യാതൊന്നും സാധിക്കാനില്ലാത്ത സർവ്വസങ്ഗപരിത്യാഗികളും നിർമ്മമന്മാരും ജീവന്മുക്തന്മാരുമായ നാരദാദികളാൽ ഗാനം ചെയ്യപ്പെടുന്ന നിർമ്മലകീർത്തി, കല്ലും മണ്ണും നിറഞ്ഞ ഒരുപിടിയവിലുംകൊണ്ടു് ചെന്ന മഹാദരിദ്രനായ കുചേലനു് ഒരു ഞൊടിയിടകൊണ്ടു് നവരത്നഖചിതസ്വർണ്ണനിർമ്മിതമായ ഏഴുനിലമാളികയും മററും കൊടുത്ത ലക്ഷ്മീനായകത്വം, തേർ തെളിപ്പു്, ദൗത്യം, യുദ്ധവൈദഗ്ദ്ധ്യം, നാനാശസ്ത്രപ്രയോഗം, സകലജഗന്മോഹനസംഗീതം, വേണുഗാനം, വേദവേദാന്തരഹസ്യജ്ഞാനം തുടങ്ങി വൈദികവും ലൗകികവുമായ സകല ശാസ്ത്രങ്ങളിലും ഉള്ള പാണ്ഡിത്യം, സകല സംസാരികളേയും വട്ടംകറക്കുന്ന ഭാര്യാപുത്രധനങ്ങളിലുള്ള സമ്പൂർണ്ണനിസ്സങ്ഗത എന്നിവയാൽ ശ്രീകൃഷ്ണൻ സാക്ഷാൽ ഭഗവാൻ* തന്നെയെന്നു് തെളിയിച്ചിരിക്കുന്നു. ശ്രീരാമാനുജൻ പറയുന്നതുപോലെ അചിന്ത്യദിവ്യാദ്ഭുതനിത്യനിരവദ്യനിരതിശയൗജ്ജ്വല്യസൗഗന്ധ്യസൗന്ദര്യസൗകുമാര്യലാവണ്യയൗവനാദ്യനന്തഗുണനിധിയായ സർവ്വേശ്വരനാണു് ഭഗവാൻ കൃഷ്ണൻ. ആ ശ്രീകൃഷ്ണനാണു് ഗീതയുടെ കർത്താവു്. ഗീതയാണു് ഹിന്ദുമതസാരസർവ്വസ്വം. ആ ഗീതയിൽ തൻെറ ഏററവും പ്രിയസഖനായ അർജ്ജുനനെ നിമിത്തമാക്കി ചെയ്യുന്ന സംവാദത്തിൽ പറയുന്നു:

---

* ഭഗഃ അസ്യ അസ്തി ഇതി ഭഗവാൻ (ഭഗമുള്ളവൻ ഭഗവാൻ). ഐശ്വര്യസ്യ സമഗ്രസ്യ, വീര്യസ്യ, യശസഃ ശ്രിയഃ, ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാ.

യാന്തി ദേവവ്രതാ ദേവാൻ പിതൄൻ യാന്തി പിതൃവ്രതാഃ
ഭൂതാനി യാന്തി ഭൂതേജ്യാ യാന്തി മദ്യാജിനോ ƒപി മാം.
(ഗീത – 9. 25)

'ദേവന്മാരിൽ ഭക്തി വെയ്ക്കുന്നവർ ദേവലോകത്തു് പോകും; പിതൃക്കളിൽ ഭക്തി വെയ്ക്കുന്നവർ പിതൃലോകത്തു് പോകും; ഭൂതങ്ങളെ പൂജിക്കുന്നവർ ഭൂതലോകത്തു് പോകും; എന്നെ സേവിക്കുന്നവർ എന്നെ പ്രാപിക്കും.'

''ദേവാൻ ദേവയജോ യാന്തി മദ്ഭക്താ യാന്തി മാമപി.'' (ഗീത – 7. 23) ''ദേവന്മാരെ പൂജിക്കുന്നവർ ദേവന്മാരെ പ്രാപിക്കുന്നു. എന്റെ ഭക്തന്മാർ എന്നെയും പ്രാപിക്കുന്നു.'' എന്നും പറയുന്നു. ഇതിൽനിന്നും ദേവന്മാരെ പൂജിക്കുന്നതിനും ഈശ്വരനെ പൂജിക്കുന്നതിനും തമ്മിൽ ഫലവ്യത്യാസമുണ്ടെന്നു് തീർച്ചയാണു്. ''എന്നെ'' എന്നു പറയുന്നതു് ''കൃഷ്ണനെ'' എന്ന പരിമിതാർത്ഥത്തിലല്ല എന്നു് ഗീതയിലെ മററു പല ശ്ലോകങ്ങൾകൊണ്ടും അറിയാം. ''മയാ തതമിദം സർവ്വം'' (എന്നാൽ ഈ ലോകം വ്യാപ്തമായിരിക്കുന്നു.) ചാതുർവ്വർണ്യം മയാ സൃഷ്ടം.'' (ഞാൻ ചാതുർവ്വർണ്യം സൃഷ്ടിച്ചു.) ''മത്സ്ഥാനി സർവ്വഭൂതാനി'' (സകല ജീവികളും എന്നിൽ ഇരിക്കുന്നു.)

''ന മേ വിദുഃ സുരഗണാഃ പ്രഭവം ന മഹർഷയഃ'' (ഗീത-12.2) (എന്റെ പ്രഭാവത്തെ ദേവന്മാരും മഹർഷിമാരും അറിയുന്നില്ല. ഞാൻ ദേവന്മാർക്കും മഹർഷിമാർക്കും ആദിയാണു്.) എന്നും മററും പറയുന്ന ഈശ്വരനായ ഭഗവാനാണു്, 'എന്നെ പൂജിക്കുന്നവർ എന്നെ പ്രാപിക്കുന്നു.' എന്നു് പറയുന്നതു്.

ദേവഭക്തൻ ദേവലോകത്തെയും ഈശ്വരഭക്തൻ ഈശ്വരനെയും പ്രാപിക്കും എന്നു് പറയുന്നതിനു് യുക്തിയുണ്ടു്. ഭക്തിയെന്നാൽ ബാഹ്യമായ കുറെ ചടങ്ങുകളല്ല; അതു് സ്നേഹമാണു്. ഭക്തിയുടെ ലക്ഷണം നിരന്തരമായ ഈശ്വരസ്മരണയാണു്. രാവിലെയും വൈകുന്നേരവും കുറച്ചുനേരം വിചാരിച്ചാൽ മാത്രം പോര. ജീവിതകാലം മുഴുവൻ, സകല പ്രവൃത്തി ചെയ്യുമ്പോഴും ഈശ്വരനെ സ്മരിക്കയാണു് വേണ്ടതു്. ജീവിതകാലം മുഴുവൻ മുഖ്യമായി എന്തിനെ സ്മരിക്കുന്നുവോ ആ സ്മരണ അന്ത്യകാലത്തു് മുന്നിട്ടുനില്ക്കും. അന്ത്യകാലത്തു് മുന്നിട്ടുനില്ക്കുന്ന ചിന്തയാണു് നമ്മുടെ മരണാനന്തരലോകപ്രാപ്തിക്കോ പുനർജ്ജന്മത്തിനോ വഴിതെളിയിക്കുന്നതു്. ഗീത പറയുന്നു:

യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ. (ഗീത–8. 6)

ഈ തത്വത്തെ ദൃഷ്ടാന്തീകരിക്കാനാണ് ഭാഗവതത്തിൽ ജഡഭരതോപാഖ്യാനം ചേർത്തിട്ടുള്ളത്. ഭാരതഭൂമിക്ക് ആ നാമമുണ്ടാകാൻ കാരണഭൂതനായി പറയപ്പെടുന്ന ഭരതചക്രവർത്തി വാർദ്ധക്യത്തിൽ സർവ്വവും ത്യജിച്ച് തപസ്വിയായി വനവാസംചെയ്തുവന്നു. അപ്പോൾ നവപ്രസൂതനായ ഒരു മാൻകുട്ടി യാതൊരു രക്ഷയുംകൂടാതെ വെള്ളത്തിൽ ഒഴുകിവരുന്നത് കണ്ടു. അതിനെ ദയനിമിത്തം എടുത്ത് വളർത്തി. ഒടുവിൽ ജപധ്യാനങ്ങൾ ചെയ്യുമ്പോഴും ആ മാനിനെപ്പററിയുള്ള വിചാരമായി. മരണസമയം വന്നപ്പോൾ, ''മാനിനെ ഇനി ആരു് രക്ഷിക്കും'' എന്നു് വിചാരിച്ചു് മരിച്ചു. തത്ഫലമായി മാനായി ജനിച്ചു. എങ്കിലും പൂർവ്വതപസ്സിന്റെ ഫലമായി ജന്മകാരണസ്മരണയുണ്ടായി. ആ മാൻ എപ്പോഴും ഋഷിവാടങ്ങളുടെ സമീപത്ത് ഋഷിസമ്പർക്കത്താൽ ഋഷിസ്മരണയോടുകൂടി കഴിച്ചു. പിന്നീടു് മരിച്ചു് നിസ്സംഗനും ജീവന്മുക്തനും ആയ ഋഷിയായി ജനിച്ചു വളർന്നു് മുക്തി പ്രാപിച്ചു.

മരണസമയത്തെ ചിന്തയാണ് നമ്മുടെ അനന്തരഭാവി തീർച്ചയാക്കുന്നത്. അതുകൊണ്ടാണ് ദേവന്മാരെ ധ്യാനിക്കുന്നവർ ദേവന്മാരായും ഈശ്വരനെ ധ്യാനിക്കുന്നവർ ഈശ്വരനായും തീരുമെന്നു് പറയുന്നത്. പണം ധ്യാനിച്ചു് മരിക്കുന്നവർ നിധി കാക്കുന്ന ഭൂതമോ സർപ്പമോ ആയിത്തീരും. ഭാര്യാപുത്രാദിവിഷയങ്ങളെ വിചാരിച്ചു് മരിക്കുന്നവർ സംസാരത്തിൽ കിടന്നു വട്ടം കറങ്ങുന്ന ജീവികളായി ജനിക്കും. ഇതാണ് ഹൈന്ദവസിദ്ധാന്തം. "As you think so you become" (നീ വിചാരിക്കുന്നതുപോലെ നീ ആയിത്തീരും.) എന്ന ഇംഗ്ലീഷ് പഴമൊഴിയും ഇതിനെ സമർത്ഥിക്കുന്നു.

ഈശ്വരനും ദേവനും തമ്മിലെന്താണ് വ്യത്യാസം? ഈശ്വരൻ ഏകൻ, അദ്വിതീയൻ, സർവ്വവ്യാപി.

ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമ്മാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച.

(ശ്വേതാശ്വതരം 6.11)

(പ്രപഞ്ചകാരണനായ പരമേശ്വരൻ ഏകനാണ്, പ്രകാശസ്വരൂപനാണ്, എല്ലാ ജീവജാലങ്ങളിലും ഗൂഢനായി വർത്തിക്കുന്നവനാണ്, സർവ്വവ്യാപിയാണ്, എല്ലാ ഭൂതങ്ങളുടേയും അന്തരാത്മാവാണ്; പ്രപഞ്ചത്തിൽ കാണപ്പെടുന്ന കർമ്മങ്ങളുടെയെല്ലാം നിയാമകനാണ്; സർവ്വഭൂതങ്ങളുടേയും അധിഷ്ഠാനമാണ്; എല്ലാത്തിന്റേയും

സാക്ഷിയാണ്, എല്ലാത്തിനും ചൈതന്യം കൊടുക്കുന്നവനാണ്, കേവലനാണ്, നിർഗ്ഗുണനുമാണ്). ദേവന്മാർ അങ്ങനെയല്ല. അവർ ദേശകാലനിമിത്തങ്ങളാൽ പരിമിതന്മാരാണ് പരിമിത ന്മാരെ ഉപാസിച്ചാൽ നാം അപരിമിതന്മാരാകയില്ല. അപ്പോഠം നിങ്ങഠം എന്നോട് ചോദിച്ചേക്കാം. ''ശിവൻ, വിഷ്ണ, സുബ്രഹ്മ ണ്യൻ, ഗണപതി, ശാസ്താവ്, ദുർഗ്ഗ, കാളി മുതലായ ദേവന്മാരെ ഉപാസിച്ചാൽ മോക്ഷം കിട്ടുകയില്ലേ? കിട്ടുമെന്നു പുരാണങ്ങഠം പറയുന്നുവല്ലോ'' എന്ന്. ഇവരേയും വേണ്ടപോലെ ഉപാസിച്ചാൽ മോക്ഷം കിട്ടും എന്നാണുത്തരം. വേണ്ടപോലെ എന്നുവെച്ചാൽ എന്താണ്? പറയാം.

ഈശ്വരൻ സർവ്വവ്യാപിയാണെന്ന് പറഞ്ഞുവല്ലോ. അതിൽ നിന്ന് ഈശ്വരനില്ലാത്ത സ്ഥലമില്ലെന്ന് തീർച്ചയായി. അപ്പോഠം ഈ ദേവന്മാരിലും ഈശ്വരനുണ്ട്. ഈശ്വരൻതന്നെയാണ് ഈ ദേവ ന്മാരായും തീർന്നിട്ടുള്ളത്. അതുകൊണ്ട് ഈ ദേവന്മാരെ രണ്ടുവിധ ത്തിൽ ഉപാസിക്കാം. ഭിന്നഭിന്ന ദേവതകളായിട്ടും ഈശ്വരനാ യിട്ടും, ഈശ്വരൻ വാസ്തവത്തിൽ നാമരൂപാതീതനാണ്. ആ സർവ്വേ ശ്വരൻ ഭക്താനുഗ്രഹാർത്ഥം ചെയ്തിട്ടുള്ള പ്രാദുർഭാവങ്ങളാണ് ശിവൻ വിഷ്ണ തുടങ്ങിയ മൂർത്തികഠം.

''മദ്ഭക്താനാം ഹിതാർത്ഥായ
പ്രാദുർഭാവഃ കൃതോ മയാ
പ്രാദുർഭാവകൃതാ കാചി-
ദർച്ചനീയാ യുധിഷ്ഠിര''

എന്ന് ശ്രീകൃഷ്ണൻ ധർമ്മപുത്രരോട് പറയുന്നു. നാമരൂപാതീതമായ വസ്തുവിനെ ചിന്തിക്കാൻ മനുഷ്യമനസ്സിനു സാദ്ധ്യമല്ല. ഈശ്വരൻ വാസ്തവത്തിൽ സർവ്വവ്യാപിയാണെന്ന് ശ്രുതികൊണ്ടും യുക്തികൊ ണ്ടും തീർപ്പിലെത്തിയാലും സർവ്വത്ര സർവ്വവും ഈശ്വരനാണെന്ന് കാണാൻ സാധാരണ മനുഷ്യന്റെ കണ്ണിന് കഴിയുകയില്ല. ആ കാഴ്ച യാണ് ലക്ഷ്യം. അതു കാണുന്നതുവരെ മുക്തിയില്ല.

''ദ്വിതീയാദ്വൈ ഭയം ഭവതി'' (ബൃഹദാരണ്യകം 1.4.2)
''മൃത്യോഃ സ മൃത്യുമാപ്നോതി
യ ഇഹ നാനേവ പശ്യതി''. (കഠോപനിഷത് 3.11)
''യസ്മിൻ സർവ്വാണി ഭൂതാനി
ആത്മൈവാഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോകഃ
ഏകത്വമനുപശ്യതഃ (ഈശാവാസ്യം 7)

''രണ്ടുള്ളിടത്തോളം ഭയമുണ്ട്. നാനാത്വം കാണുന്നിടത്തോളംകാലം പുനർജ്ജന്മമുണ്ട്. എല്ലാം ആത്മാവായി കാണുന്നവനേ ദുഃഖനിവൃത്തിയുള്ളു'' എന്നു ശ്രുതി. ശ്രുതിയെന്നാൽ ഈശ്വരവാക്യം. എന്നാൽ ഇപ്പോഴത്തെ നിലയ്ക്കു് നമുക്കങ്ങനെ കാണാൻ കഴിയുമോ? ശത്രുവിനേയും, മിത്രത്തേയും, കടിക്കാൻ വരുന്ന പാമ്പിനേയും, കുത്താൻവരുന്ന ആനയേയും ഈശ്വരന്റെ വിഭൂതിയായി കാണാൻ ഇപ്പോഠം നമുക്കു് കഴിയുമോ? അതുകൊണ്ടു് താഴ്ന്ന നിലയിൽ ഇരിക്കുന്നവനെ ഉയർത്തി ആ കാഴ്ച വരത്തക്ക നിലയിൽ കൊണ്ടുവരാനായിട്ടു് സർവ്വേശ്വരൻ പല പ്രാദുർഭാവങ്ങഠം ചെയ്തിട്ടുണ്ടു്. അതിനു പുറമേ ധർമ്മം ക്ഷയിച്ചു് അധർമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്ന കാലത്തു് ജ്ഞാനൈശ്വര്യശക്തിബലവീര്യതേജസ്സുകളാൽ സദാ സമ്പന്നനായ ആ സർവ്വേശ്വരൻ സ്വമായകൊണ്ടു് ദേഹമെടുത്തവനെപ്പോലെയും ജനിച്ചവനെപ്പോലെയും നമ്മെപ്പോലെ കർമ്മങ്ങഠം ചെയ്യുന്നവനെപ്പോലെയും ഈ ലോകത്തു് പ്രത്യക്ഷപ്പെടുന്നു. അതാണു് അവതാരം. ശിവവിഷ്ണുസുബ്രഹ്മണ്യാദികഠം പ്രാദുർഭാവങ്ങഠം, രാമ—കൃഷ്ണ—ശങ്കര—ചൈതന്യ ശ്രീരാമകൃഷ്ണാദികഠം അവതാരങ്ങഠം. ഇവയിൽ ഏതു നാമരൂപങ്ങളിൽക്കൂടിയും ഈശ്വരനെ ഉപാസിക്കാം. അവിടെ ദേവതാബുദ്ധി പോരാ. ഈശ്വരബുദ്ധി ഉണ്ടായിരിക്കണം. നാനാത്വമായാൽ പോരാ എന്നു ശ്രുതി സ്പഷ്ടമായി പറയുന്നു. ''അഥ യോഽന്യാം ദേവതാമുപാസ്തേഽന്യോഽസാവന്യോഽഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം'' (ബൃ. 1.4.10) ''യാതൊരുവൻ അവൻ വേറെയാകുന്നു ഞാൻ വേറെയാകുന്നു എന്നു വിചാരിച്ചു് തന്നിൽനിന്നു് വേറെയായ ഒരു ദേവതയെ ഉപാസിക്കുന്നുവോ അവൻ തത്ത്വത്തെ അറിയുന്നില്ല. അവൻ ദേവന്മാക്കു് പശു എങ്ങനെയോ അതുപോലെയാകുന്നു'' എന്നു ശ്രുതി പറയുന്നു.

വാസ്തവത്തിൽ നാനാത്വമായി പറയുന്ന പുരാണങ്ങളിൽത്തന്നെ ശിവനും വിഷ്ണുവും പ്രത്യേകം പൂർണ്ണേശ്വരനാണെന്നു് പ്രസ്താവിച്ചിട്ടുണ്ടു്. ഭാഗവതത്തിൽത്തന്നെ വിഷ്ണുവിനെ വിരാട്പുരുഷനായി വർണ്ണിച്ചിട്ടുണ്ടു്. വിഷ്ണുപദത്തിന്റെ അർത്ഥംതന്നെ സർവ്വവ്യാപിയെന്നാണു്. (വിശേർധാതോഃ പ്രവേശനാത്)

ജലേ വിഷ്ണുഃ സ്ഥലേ വിഷ്ണുഃ വിഷ്ണുരാകാശമുച്യതേ
സ്ഥാവരം ജംഗമം വിഷ്ണുഃ സർവ്വം വിഷ്ണുമയം ജഗത്.

എന്നുണ്ടു്. നാരായണോപനിഷത്തിൽ, ''ആപോ നാരായണഃ, ദിശശ്ച നാരായണഃ, ശക്രശ്ച നാരായണഃ, അഹശ്ച നാരായണഃ, രാത്രിശ്ച നാരായണഃ, ഉഭേ സന്ധ്യേ നാരായണഃ, നാരായണ

ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം''. ''ജലം നാരായണൻ, ദിക്കുകളും നാരായണൻ, ഇന്ദ്രനും നാരായണൻ, പകലും നാരായണൻ, രാത്രിയും നാരായണൻ, രണ്ടു സന്ധ്യകളും നാരായണൻ, ഇതുവരെ ഉണ്ടായിട്ടുള്ളതും ഇനിയുണ്ടാകാൻ പോകുന്നതും ആയ ഇതെല്ലാം നാരായണൻ'' (നാരാ. ഉ. 2) എന്നുണ്ട്. എല്ലാം നാരായണനാണെങ്കിൽ ശിവനും നാരായണനാണെന്നു് വരുന്നില്ലേ? ഇതേ തത്ത്വം തന്നെയാണു് ശിവനെപ്പററിയും ശൈവപുരാണങ്ങളും പറയുന്നതു്. ''ഏകോ രുദ്രോ ന ദ്വിതീയോ ̕വതസ്ഥേ'' എന്ന ശ്രുതി. (രുദ്രൻ ഒന്നല്ലാതെ രണ്ടാമതൊന്നില്ല).

''ചിദ്ഘന ഏകോ വ്യാപീ നിത്യഃ സതതോദിതഃ പ്രഭുഃ ശാന്തഃ
ജയതി ജഗദേകബീജം സർവ്വാനുഗ്രാഹകഃ ശംഭുഃ''

(ജ്ഞാനഘനൻ, ഏകൻ, സർവ്വവ്യാപി, നിത്യൻ, സാക്ഷിരൂപത്തിൽ എപ്പോഴും ഉണർന്നിരിക്കുന്നവൻ, പ്രഭു, ശാന്തൻ, ലോകത്തിനു് ഏകമൂലകാരണൻ, എല്ലാവരേയും അനുഗ്രഹിക്കുന്നവൻ, സുഖധാമം, അങ്ങനെയുള്ള ശിവൻ ജയിക്കുന്നു).

ഇവിടെ ശിവനാണു് ജഗത്തിൻെറ ഏകബീജമെന്നു് പറയുന്നു. ശിവൻെറ തലയും കാലും കാണാൻ ബ്രഹ്മാവും വിഷ്ണുവും കൂടി പോയിട്ടു് രണ്ടുപേരും തോററ കഥ പ്രസിദ്ധമാണല്ലോ. കുമാരസംഭവത്തിൽ കാളിദാസൻ ബ്രഹ്മാവിനെക്കൊണ്ടു് പറയിക്കുന്നു: ''പരിച്ഛിന്നപ്രഭാവർദ്ധിർന മയാ ന ച വിഷ്ണുനാ'' (ഞാനും വിഷ്ണുവും വിചാരിച്ചിട്ടു് ഇത്രയെന്നു് നിർണ്ണയിക്കാൻ കഴിയാത്ത പ്രഭാവമഹിമയുള്ളവനാണു് ശിവൻ) എന്നു്. ഇതുതന്നെ ദേവിയുടെയും സ്ഥിതി. ''ത്വയൈകയാ പൂരിതമംബയൈതത്'' (ഹേ അംബികേ, ഈ പ്രപഞ്ചം മുഴുവൻ അവിടുത്തെക്കൊണ്ടുതന്നെ നിറഞ്ഞതാണു്). (ദേവീമാഹാത്മ്യം 11.5)

''യച്ച കിഞ്ചിത് ക്വചിദ്വസ്തു സദസദ്വാഖിലാത്മികേ
തസ്യ സർവ്വസ്യ യാ ശക്തിഃ സാ ത്വം കിം സ്തൂയസേ മയാ''.

(സകല ചരാചരപദാർത്ഥങ്ങൾക്കും — സത്തായാലും അസത്തായാലും എല്ലാത്തിനും — ശക്തികൊടുക്കുന്ന അവിടുത്തെ ഈയുള്ളവൻ എങ്ങനെ സ്തുതിക്കേണ്ടു ?) (ദേവീമാഹാത്മ്യം 1.64)

''സർവ്വം ഖല്വിദമേവാഹം നാന്യദസ്തി സനാതനം
യച്ച കിഞ്ചിദ് ക്വചിദ്വസ്തു ദൃശ്യതേ ശ്രൂയതേ ̕പി വാ,
അന്തർബഹിശ്ച തത്സർവ്വം വ്യാപ്യാഹം സർവ്വദാ സ്ഥിതാ,
ന തദസ്തി മയാ ത്യക്തം വസ്തു കിഞ്ചിച്ചരാചരം''.

എന്നു ദേവീഭാഗവതത്തിൽ ദേവി പറയുന്നു.

''ദേവീ ഹ്യേകാഗ്ര ആസീത്, സൈവ ജഗദണ്ഡമസൃജത്,
തസ്യാ ഏവ ബ്രഹ്മാ അജീജനത്, വിഷ്ണുരജീജനത്,
രുദ്രോ അജീജനത്,

എന്നു ബഹ്വൃചോപനിഷത്ത്. അത്രയുമല്ല മനുഷ്യശരീരത്തിലെ ഷട്ചക്രങ്ങളിലും ദേവി ഇരിക്കുന്നതായി ലളിതാസഹസ്രനാമം പറയുന്നു. ''മൂലാധാരൈകനിലയാ, സ്വാധിഷ്ഠാനാംബുജഗതാ, മണിപൂരാന്തരുദിതാ അനാഹതാബ്ജനിലയാ, ആജ്ഞാചക്രാന്തരാളസ്ഥാ, വിശുദ്ധിചക്രനിലയാ, സഹസ്രാരാംബുജാരൂഢാ, ഷട്ചക്രോപരി സംസ്ഥിതാ'' എന്നെല്ലാം ആലോചിക്കുക. ചുരുക്കത്തിൽ വേദം പറയുന്നത് ഓരോ ദേവനേയും പൂജിക്കണമെന്ന് പറയുന്നിടത്ത് അതത് ദേവതാഭാവത്തിൽക്കൂടി സർവ്വേശ്വരനെ ആരാധിക്കാനാണ് വിധിച്ചിരിക്കുന്നതെന്നാണ്.

''തദ്യദിദമാഹുരമും യജാമും യജേത്യേകൈകം ദേവ–
മേതസ്യൈവ സാ വിസൃഷ്ടിരേഷ ഉ ഹ്യേവ സർവ്വേ ദേവാഃ.''

(കർമ്മപ്രകരണത്തിൽ ഓരോ ദേവനേയും 'ഇന്ന ദേവനെ യജിക്കുക, ഇന്ന ദേവനെ യജിക്കുക' എന്ന് പറയാറുള്ളത് ഏതോ, ആ വിവിധ സൃഷ്ടി ഈ ദേവന്റെതന്നെ, പ്രജാപതിയുടെതന്നെ, ആകുന്നു) എന്ന് ബൃഹദാരണ്യകം (1.4.6).

''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' (ഈശ്വരൻ ഒന്ന്, അദ്ദേഹത്തെ ഋഷിമാർ പല വിധത്തിൽ പറയുന്നു) എന്ന് (ഋഗ്വേദം) സംഹിതയുമുണ്ട്. എന്നാൽ ശിവവിഷ്ണുകാള്യാദി മൂർത്തികളെ ഭജിക്കേണ്ടെന്നല്ല ഹിന്ദുമതം പറയുന്നത്; ഇതെല്ലാം സർവ്വവ്യാപിയായ ഒരേ ഈശ്വരന്റെ പ്രാദുർഭാവങ്ങളാണെന്നുള്ള വിചാരത്തോടുകൂടി ഭജിക്കണമെന്നും എന്നാലേ ഉദ്ദിഷ്ടഫലമായ ഈശ്വരലാഭം ഉണ്ടാകൂ എന്നും ആണ് അതുപദേശിക്കുന്നത്. ഉപാസനാരീതിക്ക് വ്യത്യാസമില്ല. ഭാവനയിലാണ് വ്യത്യാസം. ഭാവനയ്ക്കൊപ്പിച്ച് ഫലത്തിനും വ്യത്യാസമുണ്ട്. ഈശ്വരഭാവനയാ ഉപാസിക്കാൻ കൂടുതൽ ക്ലേശമൊന്നുമില്ല. ''ഏവം സമാനേഽപ്യായാസേ മാമേവ ന പ്രപദ്യന്തേഽനന്തഫലായ. അഹോ ഖലു കഷ്ടം വർത്തന്തേ ഇതി അനുക്രോശം ദർശയതി ഭഗവാൻ. സമാനേഽപ്യായാസേ മാമേവ ന ഭജന്തേ അജ്ഞാനാത്, തേന തേ അല്പഫലഭാജോ ഭവന്തി.'' എന്നു ശ്രീശങ്കരൻ പറയുന്നു. (ഗീതാഭാഷ്യം.7.23.)

ഇവിടെയാണു സെമിററിക്കമതങ്ങളായ കൃസ്തുമതം, ഇസ്ലാം മതം എന്നിവയും ഹിന്ദുമതവും തമ്മിലുള്ള വ്യത്യാസം. ബൈബ്ള

ളിലും ഖുറാനിലും ചില വാക്യങ്ങൾ ഹൈന്ദവേശ്വരസങ്കല്പത്തെ ത്തന്നെ അവ്യക്തമായി, പ്രതിപാദിക്കുന്നതായി, ഉണ്ടെങ്കിലും പ്രായേണ ആ മതങ്ങളുടെ അനുഗാമികൾ ഈശ്വരനെ സ്വർഗ്ഗത്തിൽ ഇരിക്കുന്നതായിട്ടാണു് സങ്കല്പിക്കുന്നതു്. സ്വർഗ്ഗം ഭൂമിയിലല്ല താനും. അതുകൊണ്ടു് സർവ്വവ്യാപിയും സർവ്വഭൂതാന്തരാത്മാവു മെന്ന നിലയിൽ ഈശ്വരനെ ഉപാസിക്കുന്ന സമ്പ്രദായം അവ ക്കില്ല. മുസ്ലീമിനു് അവതാരവിശ്വാസവുമില്ല. കൃസ്ത്യാനിക്കു് അവതാരവിശ്വാസമുണ്ടെങ്കിലും ഈശ്വരൻ ഒരിക്കലേ അവതരിക്കൂ എന്നും അതു കൃസ്തുവായിട്ടാണെന്നും ആണു് അവരുടെ സങ്കല്പം. ഹിന്ദുമതം അങ്ങനെയല്ല. ഹിന്ദുമതപ്രകാരം, ഈ ലോകം മുഴുവൻ ഈശ്വരന്റെ ശരീരമാണു്. ''വിഷ്ടഭ്യാഹമിദം കൃത്സ്നം ഏകാം ശേന സ്ഥിതോ ജഗത്.'' (ഗീത. 10. 42) സമുദ്രത്തിന്റെ ഏതു ഭാഗം തൊടുന്നവനും സാക്ഷാൽ മഹാസമുദ്രത്തെത്തന്നെയാണു് തൊടു ന്നതു്. അതുപോലെ ഏതു നാമരൂപത്തിൽക്കൂടി ഉപാസിച്ചാലും ഒരേ ഈശ്വരനെത്തന്നെയാണു് പ്രാപിക്കുന്നതു്.

ആകാശാത് പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരം കേശവം പ്രതിഗച്ഛതി.

ആകാശത്തിൽനിന്നു് വീണ വെള്ളമെല്ലാം സമുദ്രത്തിൽ ചെന്നു് ചേരുന്നതുപോലെ നാനാദേവതകളെ ഉദ്ദേശിച്ചു് ചെയ്യുന്ന നമസ്കാരമെല്ലാം സവേശ്വരനായ കേശവനിൽ ചെന്നുചേരുന്നു, എന്നു മഹാഭാരതം.

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ. (ഗീത.4.11)

(ഏതേതെല്ലാം രൂപത്തിലാണോ ജനങ്ങൾ എന്നെ ആരാധി ക്കുന്നതു് അതാതു് രൂപത്തിൽ ഞാൻ അവരെ സേവിക്കുന്നു. ഹേ അർജ്ജുനാ മനുഷ്യരെല്ലാം ഏതു് മാർഗ്ഗം കൈക്കൊണ്ടാലും, എന്റെ മാർഗ്ഗത്തെത്തന്നെയാണു് അനുവർത്തിക്കുന്നതു്.) എന്നു ഗീത. അതു കൊണ്ടാണു കൃസ്തുവിനെയും അള്ളാവിനെയും ഉപാസിക്കുന്നവരും ഈശ്വരോപാസകന്മാരാണെന്നു് ഹിന്ദുക്കൾ, കരുതുന്നതു്.

വിഷ്ണുവും ശിവനും സുബ്രഹ്മണ്യനും ഗണപതിയും ശാസ്താവും ദുർഗ്ഗയും ഒരേ ഈശ്വരൻതന്നെയാണെന്നു്, കേരളത്തിലെ പൂജാപ ദ്ധതി പഠിക്കുന്നവൻ ആദ്യമായി പഠിക്കുന്ന തന്ത്രസമുച്ചയത്തിൽ പറയുന്നു. ശാസ്ത്രപ്രകാരം പൂജ പഠിച്ച ഏതെങ്കിലും പൂജാരിയോടു് ചോദിച്ചാൽ അയാൾ പറയും ശാസ്താവും വിഷ്ണുവും ശിവനും ഗണ പതിയും ഒന്നാണെന്നു്. എന്തെന്നാൽ തന്ത്രസമുച്ചയം തുടങ്ങുന്നതു്,

''ശ്രീശേശ സേശഹരി സംഭജിദാംബികേയ—
വിഘ്നേശ ഭൂതപതിനാമവിഭിന്നഭൂമ്നഃ
വക്ഷ്യേ പരസ്യ പുരുഷസ്യ സമാനരൂപ—
മച്ചാവിധിം'' എന്ന മന്ത്രത്തോടെയാണ്.

''വിഷ്ണ്വാദികൾക്കും പരമാത്മാവിനും നാമങ്ങളിൽ മാത്രമേ ഭേദമുള്ളൂ എന്നു താത്പര്യം എന്നു വ്യാഖ്യാതാവു് തെളിച്ചുപറയുന്നു.

ശിവായ വിഷ്ണുരൂപായ ശിവരൂപായ വിഷ്ണവേ
ശിവസ്യ ഹൃദയം വിഷ്ണുഃ വിഷ്ണോസ്തു ഹൃദയം ശിവഃ.

എന്നു സ്കന്ദോപനിഷത്തു്.

മഹേശ്വരേ വാ മഹതാമധീശ്വരേ
ജനാർദ്ദനേ വാ ജഗദന്തരാത്മനി
നവസ്തുഭേദപ്രതിപത്തിരസ്തി മേ
തഥാപി ഭാവസ്തരുണേന്ദുശേഖരേ. (വൈരാഗ്യശതകം. 84.)

'മഹത്തുക്കളുടെ ഈശ്വരനായ മഹേശ്വരനിലോ ജനങ്ങളുടെയെല്ലാം അന്തരാത്മാവായ ജനാർദ്ദനനിലോ എനിക്കു് ഭേദബുദ്ധി തോന്നുന്നില്ല എന്നിരുന്നാലും അമ്പിളിക്കലാധരനിലാണ് എന്റെ മനസ്സിനു് പ്രീതിയുണ്ടാകുന്നതു്, എന്നു് ഒരു ശിവഭക്തൻ പറയുന്നു. പിന്നെ ഈ പല പ്രാദുർഭാവങ്ങളെന്തിനു്? പലരുടെ രുചിക്കനുസരിച്ചു പല കാലത്തു പല രൂപത്തിൽ അരൂപിയെങ്കിലും ഈശ്വരൻ പല പ്രാദുർഭാവങ്ങൾ ചെയ്യുതാണിവ. ധർമ്മം ക്ഷയിച്ചു് അധർമ്മം വർദ്ധിച്ച ഈ യുഗത്തിൽ ഈശ്വരന്റെ അവതാരമായ ശ്രീരാമകൃഷ്ണദേവൻ പറയുന്നു: ''പഞ്ചസാരയും മാവുംകൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന പലയിനം മിട്ടായിപോലെയാണിതെല്ലാം. ചിലതു് ചീങ്കണ്ണി പോലെ, ചിലതു് തവളപോലെ, ചിലതു് മീൻപോലെ. വസ്തു വെല്ലാം ഒന്നുതന്നെ.'' തുണി ആളുകളുടെ രുചിയ്ക്കനുസരിച്ചു് പലേ നിറത്തിലുണ്ടാക്കാറുണ്ടല്ലോ. എല്ലാം പഞ്ഞിയുടേയും നൂലിന്റേയും വികാരങ്ങൾ തന്നെ. ചട്ടി, കലം, കുടം, പാന എന്നു് പല രൂപങ്ങൾ പലതരം ആവശ്യങ്ങൾ സാധിക്കാൻ. പക്ഷെ എല്ലാം മണ്ണു തന്നെ. അവരവർക്കിഷ്ടമുള്ളതെടുക്കാം. അതുപോലെ പലേ നാമരൂപങ്ങളിൽ പ്രാദുർഭാവം ചെയ്യു ഈശ്വരൻ. ഇതിനെയാണ് ഇഷ്ടദേവതാ സിദ്ധാന്തമെന്നു പറയുന്നതു്. ഏതു ദേവനെ ഈശ്വരബുദ്ധിയോടു കൂടി ഭജിച്ചാലും ലക്ഷ്യത്തിലെത്താം.

നിങ്ങൾ അയ്യപ്പഭക്തന്മാരാണ്. അയ്യപ്പനെ ഭജിച്ചാൽ തീർച്ചയായും മോക്ഷം കിട്ടും. എന്നാൽ അയ്യപ്പനെ സർവ്വവ്യാപിയായ സർവ്വേശ്വരനെന്നറിഞ്ഞു ഭജിക്കണം. അയ്യപ്പൻതന്നെയാണ് സുബ്ര

ഹ്മണ്യനും ഗണപതിയും മഹാദേവനും വിഷ്ണുവും ആയിരിയ്ക്കുന്നതെന്നറിയണം. അയ്യപ്പനെ സകല ദിക്കിലും കാണാൻ ശ്രമിക്കണം. അങ്ങനെ സകലത്തിലും കാണണമെന്ന ആദർശം വെച്ചാണ് ശബരി മലയാത്രക്കാർ പരസ്പരം അയ്യപ്പനെന്ന് വിളിക്കുന്നതു്.

അയ്യപ്പനിൽ തീവ്രമായ ഭക്തിയുണ്ടെങ്കിൽ നിങ്ങൾക്ക് എല്ലാം അയ്യപ്പനായി കാണാൻ സാധിക്കും. ഭക്തിയെന്നാൽ എന്താണ്? സ്നേഹം. പതിവ്രതയായ സ്ത്രീയ്ക്ക് തൻെറ ഭർത്താവിനോടും, പണമില്ലാതിരുന്ന് വളരെ കഷ്ടപ്പെട്ടു കുറെ പണമുണ്ടാക്കിയ ഒരുവന് ആ പണത്തോടും, മക്കളില്ലാതിരുന്ന് വളരെ പ്രാർത്ഥിച്ച് ഒട്ടധികം ഔഷധങ്ങളും സേവിച്ച് ഒടുവിൽ ഒരു കുട്ടിയുണ്ടായാൽ അമ്മയ്ക്ക് ആ കുട്ടിയോടും ഉണ്ടാകുന്ന സ്നേഹം ഒന്നിച്ച് ഈശ്വരനിലുണ്ടായാൽ അതാണ് ഈശ്വരഭക്തി.

ആ ഭക്തി — സ്നേഹം — സഹജമാകുന്നതുവരെ ബോധപൂർവ്വം നമ്മൾ ഭഗവാനെ സ്മരിക്കണം. നാമജപം ഭഗവാനെ സ്മരിക്കാനുള്ള ഉപായമാണ്. ജപിയ്ക്കുമ്പോൾ മനസ്സ് ഭഗവാനിൽത്തന്നെ വെയ്ക്കാൻ ശ്രമിക്കണം. ആദ്യഘട്ടത്തിൽ അതു് കുറെ പ്രയാസമായിരിക്കും. സാധാരണ മനുഷ്യൻെറ മനസ്സ് കള്ളുകുടിച്ച് പേക്കായും തിന്ന് പിശാചിൻെറ പിടിയിൽ പെട്ടിരിക്കേ തേളിൻെറ കുത്തുകൊണ്ട കുരങ്ങനെപ്പോലെയാണ്. വളരെ കാലം മുടങ്ങാതെ നാമ ജപിക്കണം. ഭഗവദ്രൂപം ധ്യാനിക്കുകയും വേണം. ''തജ്ജപസ്തദർത്ഥഭാവനം.'' (യോ. സൂ.1.28.) ഭഗവദ്രൂപത്തെ ഒരിക്കൽ ദർശിച്ചാൽ പിന്നെ മറ്റൊന്നിലും ആസക്തി വരികയില്ലെന്ന് അനുഭവസ്ഥന്മാർ പറയുന്നു.

> യത് ത്രൈലോക്യമഹീയസോഽപി മഹിതം
> സമ്മോഹനം മോഹനാത്
> കാന്തം കാന്തിനിധാനതോഽപി മധുരം
> മാധുര്യധുര്യാദപി
> സൗന്ദര്യോത്തരതോഽപി സുന്ദരതരം
> ത്വദ്രൂപമാശ്ചര്യതോ-
> പ്യാശ്ചര്യം ഭുവനേ ന കസ്യ കുതുകം
> പുഷ്ണാതി വിഷ്ണോ വിഭോ. (നാരായണീയം.2.3)

എന്നു ഭട്ടതിരിപ്പാട്ട ചോദിയ്ക്കുന്നു. ഭഗവാൻെറ സൗന്ദര്യത്തിൻെറ ഒരു കോടി അംശത്തിലൊരംശത്തെ കോടിയായി ഭാഗിച്ചതിലൊന്നുകൊണ്ടാണ് ഈ ലോകത്തിലുള്ള സകലതിൻെറയും സൗന്ദര്യം ഉണ്ടാക്കിയിരിയ്ക്കുന്നതെന്ന് ഈശ്വരനെ കണ്ടവർ പറഞ്ഞിട്ടുണ്ട്. ആ ഭഗവാനെ ഒരിക്കൽ കണ്ടാൽപിന്നെ വിഷയങ്ങളൊന്നും നമ്മെ

പ്രലോഭിപ്പിയ്ക്കയില്ല. പാൽപ്പായസം സുലഭമായി കുടിക്കുന്നവൻ പുളിച്ച കാടി കുടിയ്ക്കാൻ പോകുമോ?

ഭഗവാന്റെ നാമങ്ങൾ അനന്തം. ശിവനും വിഷ്ണുവിനും രാമനും ദുർഗ്ഗയ്ക്കും കൃഷ്ണനും കാളിക്കും ഗണപതിക്കുമെല്ലാം പ്രത്യേകം പ്രത്യേകം സഹസ്രനാമമുണ്ട്. ഇതിൽ ഒരു നാമം മതി മനുഷ്യനെ സംസാരസമുദ്രത്തിൽനിന്നു് കരകയററാൻ.

നാമ്നാമകാരി ബഹുധാ നിജസർവ്വശക്തിഃ
തത്രാർപ്പിതാ നിയമിതഃ സ്മരണേ ന കാലഃ
ഏതാദൃശീ തവ കൃപാ ഭഗവംസ്മമാപി
ദുർദ്ദൈവമീദൃശമിഹാജനി നാനുരാഗഃ.

(ശിക്ഷാഷ്ടകം)

എന്നു് ചൈതന്യദേവൻ പാടിയിരിക്കുന്നു. ഇത്ര കോടി നാമമുണ്ടായിട്ടും മനുഷ്യൻ മുക്തനാകുന്നില്ലല്ലോ എന്നു് നാമമാഹാത്മ്യമറിയുന്ന മഹാന്മാർ അത്ഭുതപ്പെടുന്നു. ഭക്തിയുണ്ടെങ്കിൽ എല്ലാം സിദ്ധിക്കും. ഈ കാലത്തു് ഭക്തി മാത്രമേ എളുപ്പത്തിൽ ഫലിക്കു.

അത്യായാസകരാണി കർമ്മപടലാന്യാചര്യ നിര്യന്മലാഃ
ബോധേ ഭക്തിപഥേഽഥവാഽപ്യുചിതതാമായാന്തി കിം താവതാ
ക്ലിഷ്ട്വാ തർകപഥേ പരം തവ വപുർബ്രഹ്മാഖ്യമന്യേ പുന-
ശ്ചിത്താർദ്രത്വമൃതേ വിചിന്ത്യ ബഹുഭിഃ സിധ്യന്തി ജന്മാന്തരൈഃ
ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീനിർമ്മജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ
സദ്യഃസിദ്ധികരീ ജയത്യയി വിഭോ സൈവാസ്തു മേ ത്വത്-
പദപ്രേമപ്രൗഢിരസാർദ്രതാ ദ്രുതതരം വാതാലയാധീശ്വര.

(നാരായണീയം—2. 9, 10)

സദ്യഃ സിദ്ധികരിയാണു് ഭക്തി. ഈ യുഗത്തിൽ ധർമ്മസംസ്ഥാപനാർത്ഥം അവതീർണ്ണനായ ശ്രീരാമകൃഷ്ണന്റെ ശിഷ്യൻ അഭേദാനന്ദ സ്വാമി പറയുന്നു:

ഷഡംഗയോഗോ ന യതഃ സുസാധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാത്
അഹേതുകീ ഭക്തിരതഃ കലൗ സ്യാ-
ച്ചിജ്ഞാപകസ്ത്വം ഭുവി രാമകൃഷ്ണ.

ഭക്തിയുണ്ടെങ്കിൽ ശാസ്ത്രപാണ്ഡിത്യവും വേണ്ട, യോഗാഭ്യാസവും വേണ്ട. രാജയോഗം എളുപ്പമാണെന്നു് പുസ്തകമെഴുതുന്ന ചിലരുണ്ടു്. അവർ പറയുന്നതു് രാജയോഗമല്ല. രാജയോഗം വളരെ പ്രയാസമാണു്. പാതഞ്ജലദർശനമാണു് രാജയോഗത്തിന്റെ പ്രമാണഗ്രന്ഥം.

അതിനു് വിവേകാനന്ദസ്വാമി വ്യാഖ്യാനമെഴുതിയിട്ടുണ്ടു്. അതു് വായിച്ചാലറിയാം, അതിന്റെ അഭ്യാസം ശരിയാക്കാൻ എത്ര പ്രയാസമാണെന്നു്. ഭക്തിക്കു് ഈ ക്ലേശമൊന്നുമില്ല. ഭഗവാന്റെ നിരന്തരസ്മരണയാണു് അതിൽ മുഖ്യം. ഭഗവത്കഥാശ്രവണം അതിന്റെ ഒരു മുഖ്യാംശമാണു". ഭഗവാൻ പ്രാദുർഭാവങ്ങളിലും അവതാരങ്ങളിലുംകൂടി ചെയ്തിട്ടുള്ള ലീലകൾ ആരുടേയും മനസ്സിനെ ഹഠാദാകർഷിക്കും.

ഉപാസതാമാത്മവിദഃ പുരാണാഃ
പരം പരസ്മാന്നിഹിതം ഗുഹായാം
വയം യശോദാശിശുബാലലീലാ—
കഥാസുധാസിന്ധുഷു ലീലയാമഃ.

(കൃഷ്ണകർണ്ണാമൃതം—2. 54)

എന്നു് വില്വമംഗലം പറയുന്നു. ഭഗവത്കഥാസമുദ്രത്തിൽ നീന്താൻ തുടങ്ങിയാൽ താനേ പ്രപഞ്ചം മറന്നുപോകും.

ഭഗവദ്ഭക്തിയുണ്ടാകാൻ വ്രതവും തീർത്ഥയാത്രയും നല്ലതാണു്. വ്രതമെന്നാലെന്താണു്? ''വ്രിയതേ ഇതി വ്രതം.''—വരിക്കപ്പെടുന്നതാണു് വ്രതം. സാധാരണ ജനങ്ങൾ ചില ദിവസങ്ങളിൽ നാഴി ചോറിനു പകരം ഒരു ചക്ക തിന്നുകയെന്നാണു് വ്രതത്തിന്നർത്ഥം കല്പിക്കുന്നതു്. അതു് ശരിയല്ല. ഈശ്വരഭജനത്തിനായി നീക്കിവെയ്ക്കപ്പെടുന്ന ദിവസമാണു് വ്രതദിവസം. അന്നത്തെ ദിവസം മററു ചിന്തകളെല്ലാം കളഞ്ഞു് ഭഗവത്കാര്യങ്ങളിൽ മാത്രമേ പ്രവർത്തിക്കൂ എന്നു് വെയ്ക്കണം. അതിനുപകരം ചോറിന്റെ സ്ഥാനത്തു് മററു വല്ലതും തിന്നുകൊണ്ടു് കള്ളയാധാരവും കള്ളക്കേസും നടത്തിയാൽ അതു് വ്രതമാവില്ല. ഈശ്വരഭജനത്തിനായിട്ടുമാത്രം ശക്തിപോലെ ആഴ്ചയിൽ ഒരു ദിവസമോ, ഒരു പക്ഷത്തിൽ ഒരു ദിവസമോ, ഒരു മാസത്തിൽ ഒരു ദിവസമോ ചുരുങ്ങിയതു് ഒരു കൊല്ലത്തിൽ ഒരു ദിവസമെങ്കിലുമോ നീക്കിവെയ്ക്കണം. അന്നു് ലൗകികവ്യാപാരങ്ങളിൽനിന്നെല്ലാം സമ്പൂർണ്ണം പിന്മാറിയിരിക്കണം. ഏതു് ദിവസമെങ്കിലും ഇഷ്ടംപോലെ തിരഞ്ഞെടുക്കാം. എന്നാൽ മഹർഷിമാരും സിദ്ധന്മാരും സത്യവചസ്സുകളാണു്. പന്ത്രണ്ടു കൊല്ലം ഒരു കള്ളവും പറയാതെ ജീവിക്കുന്നവനു് 'വാക്കുകൾ ഫലിക്കുമെന്നൊ'രു സിദ്ധിയുണ്ടാകും. ''സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വ'' (യോ. സൂ. 2. 36) എന്നു് യോഗസൂത്രത്തിൽ പറയുന്നു. ഇതനുസരിച്ചു് ചില ദിവസങ്ങളെ ഈശ്വരസാക്ഷാത്കാരം ലഭിച്ചവർ അനുഗ്രഹിച്ചിട്ടുണ്ടു്. ആ ദിവസങ്ങൾക്കു് കൂടുതൽ മഹിമയുണ്ടു്. അതുകൊണ്ടു് ആ ദിവസം വ്രതം അനുഷ്ഠിച്ചാൽ കൂടുതൽ ഫലം കിട്ടും.

അടുത്തതു് തീൎത്ഥയാത്ര: ഗൃഹസ്ഥന്മാർ ഇടയ്ക്കിടെ ഗൃഹചിന്ത വിട്ടു് ഭഗവാനെ മാത്രം സ്മരിച്ചുകൊണ്ടു്, തീൎത്ഥസ്ഥലങ്ങൾ (ഭഗവദ്ഭക്തന്മാൎക്കു് ഈശ്വരദൎശനം ലഭിക്കുക മുതലായതുകൊണ്ടു് വിശിഷ്ടങ്ങളായ സ്ഥലങ്ങൾ) സന്ദൎശിക്കണം. അവിടെയും ആ യാത്രയിൽ 'വീടു്, വീടു്' എന്ന ചിന്തയുംകൊണ്ടു് സഞ്ചരിച്ചാൽ ഫലമില്ല. വീടിന്റെ വിചാരം വരുന്നെങ്കിൽ 'എല്ലാം ഭഗവാൻ നോക്കിക്കൊള്ളും' എന്ന സമാധാനത്തോടെ മനസ്സു് കൂടുതൽ ഭഗവാങ്കൽ ഉറപ്പിച്ചു് യാത്രചെയ്യണം.

ഭഗവാൻ പരമപ്രേമസ്വരൂപനാണു്. അദ്ദേഹം നമ്മെ എപ്പോഴും അനുഗ്രഹിക്കാൻ സന്നദ്ധനാണു്. ''സ കീൎത്ത്യമാനഃ ശീഘ്രമേവാവിൎഭവത്യനുഭാവയതി ഭക്താൻ.'' ഈശ്വരസ്വരൂപം പ്രത്യക്ഷമായി കണ്ടു് ഇഷ്ടംപോലെ ആനന്ദിച്ചിട്ടുള്ള ശ്രീരാമകൃഷ്ണൻ നമ്മോടു് പറയുന്നു, നാം ഈശ്വരനിലേയ്ക്കു് ഒരടി വെയ്ക്കുമ്പോൾ ഭഗവാൻ നമ്മുടെ അടുക്കലേയ്ക്കു് അഞ്ചടി വെയ്ക്കുമെന്നു്. അദ്ദേഹം പുസ്തകം നോക്കി പറയുകയല്ല. ''കുശാഗ്രബുദ്ധിയായ ഈ സന്യാസിയുടെ ബുദ്ധിയാകുന്ന കുന്തത്തിന്മേൽ കോൎക്കപ്പെടാത്ത കുയുക്തിവാദികൾ അമേരിക്കയിലില്ല.'' എന്നു് അമേരിക്കൻ പത്രങ്ങൾ പ്രശംസിച്ചിട്ടുള്ള വിവേകാനന്ദസ്വാമികൾക്കു് സ്പൎശംകൊണ്ടു് സമാധിയും ഈശ്വരദൎശനവും കൊടുത്തയാളാണു് ശ്രീരാമകൃഷ്ണൻ — ആ ഭഗവാൻ നേരിട്ടുള്ള അനുഭവത്തിൽനിന്നു് ഈശ്വരസ്വഭാവമറിഞ്ഞുകൊണ്ടു് പറയുന്നതാണതു്.

ഈ നിയമങ്ങളെല്ലാം അനുസരിച്ചു് തീൎത്ഥയാത്ര, വ്രതം, നാമജപം മുതലായവ നടത്തിയാൽ ഭഗവദ്ദൎശനം തീൎച്ചയാണു്. അങ്ങനെ തീവ്രമായി ഭഗവദ്ദൎശനം കൊതിക്കയും അതിനുവേണ്ടി പ്രവൎത്തിക്കയും ചെയ്യുന്ന ഭക്തന്മാരുടെ കുറവാണു് നമ്മുടെ രാജ്യത്തുള്ള ആപത്തുകൾക്കെല്ലാം കാരണം. ഭക്തന്മാർ ധാരാളമുണ്ടായിരുന്നെങ്കിൽ കൂട്ടക്കൊലയും പിടിച്ചുപറിയും അക്രമവും ഇത്രയധികം ഉണ്ടാകുകയില്ലായിരുന്നു. ശബരിമലയ്ക്കു് ദശലക്ഷത്തിലധികം ആളുകൾ ആണ്ടുതോറും പോകുന്നുണ്ടു്. ഇവരെല്ലാം വാസ്തവത്തിൽ ഭക്തിതത്ത്വം അറിഞ്ഞനുഷ്ഠിക്കുന്നവരായിരുന്നെങ്കിൽ നമ്മുടെ രാജ്യത്തിന്റെ ഇന്നത്തെ സ്ഥിതി എന്താകുമായിരുന്നു! ലക്ഷം വേണ്ട, ഒരായിരമെങ്കിലും ഉണ്ടായാൽ മതി. കാൎയ്യം നേരെയാകും. അങ്ങിനെയുള്ളവർ ഉണ്ടാകാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ! ശബരിമലയ്ക്കു് തീൎത്ഥയാത്രപോകുന്ന അയ്യപ്പന്മാർ എല്ലാവരുംതന്നെ നല്ല ഭക്തന്മാരാകാൻശ്രമിക്കാനിടവരട്ടെ!

# 4. അവതാരതത്ത്വം *

ലോകത്തു് ചരിത്രസമ്മതന്മാരായ ഏഴുപേരെമാത്രമേ ഞാൻ ഈശ്വരാവതാരമായി കരുതുന്നുള്ളു. ഞാൻ ഫോത്ത്ഫാറം വിദ്യാർത്ഥിയായിരുന്ന കാലത്തു് ''ശ്രീരാമകൃഷ്ണനെ ഒരു അവതാരമായിട്ടാണു് രാമകൃഷ്ണസംഘം കരുതുന്നതു്'' എന്നു് കേട്ടപ്പോൾ ''എന്നാൽ ഞാനും ഒരു അവതാരമാണു്. എല്ലാ ജീവനും ഈശ്വരാവതാരമാണു്,'' എന്നു് പറഞ്ഞുകൊണ്ടാണു് ആദ്ധ്യാത്മിക ഗവേഷണം ആരംഭിച്ചതു്. അവിടെനിന്നാണു് പഠിച്ചും ആലോചിച്ചും ചരിത്രസമ്മതരായ ഏഴു പേർ അവതാരങ്ങളാണെന്നു് സിദ്ധാന്തത്തിൽ ഞാൻ എത്തിയതു്.

ഈശ്വരാവതാരത്തിൽ വിശ്വസിക്കുന്നതു് രണ്ടു് മതക്കാർ മാത്രമാണു് — കൃസ്ത്യാനികളും ഹിന്ദുക്കളും. ഇവരിൽ കൃസ്ത്യാനികൾ യേശുക്രിസ്തുവല്ലാതെ മറ്റൊരു അവതാരമുണ്ടെന്നു് സമ്മതിക്കയില്ല. അവർക്കു് അങ്ങനെ പറയാൻ യുക്തിയൊന്നുമില്ല. അവർ മറ്റൊന്നും സമ്മതിക്കയില്ല. എന്തുകൊണ്ടെന്നു് ചോദ്യമില്ല. ഹിന്ദുക്കളിലാകട്ടെ ആരേയും അവതാരമായി സ്വീകരിക്കാത്ത ചിലരുണ്ടു്. ചിലർ പുരാണങ്ങളിൽ കാണുന്ന അവതാരങ്ങളെ മാത്രം സ്വീകരിക്കുന്നവർ. ഇന്നു് ചിലർ ഏതെങ്കിലും രംഗത്തു് പ്രമാണികളാകുന്നവരെയൊക്കെ അവതാരമാക്കാൻ തുടങ്ങിയിട്ടുണ്ടു്. കുട്ടിക്കാലത്തു് ഞാൻ പറഞ്ഞിരുന്നതുപോലെ ഒരു അർത്ഥത്തിൽ എല്ലാ ജീവന്മാരും ഈശ്വരാവതാരങ്ങളാണു്. എന്നാൽ അവതാരമെന്നതിനു് യുക്തിയുക്തമായ ഒരു പ്രത്യേകാർത്ഥമുണ്ടു്. ആ അർത്ഥത്തിലാണു് ചരിത്രസമ്മതരായ ഏഴു് അവതാരങ്ങളിൽ ഞാൻ വിശ്വസിക്കുന്നുവെന്നു് പറഞ്ഞതു്.

ശ്രീ കേളപ്പൻ ആവശ്യപ്പെട്ടതനുസരിച്ചു് അദ്ദേഹവും ഞാനും ഒരുമിച്ചു് മലബാറിൽ ക്ഷേത്രപ്രവേശനത്തിനു് കളമൊരുക്കാനായി ഒരു പ്രസംഗപര്യടനം നടത്തി—അതിലൊരു പ്രസംഗം വടകര വെച്ചായിരുന്നു. പ്രസംഗം കഴിഞ്ഞു് രാത്രി അവിടത്തെ സത്രത്തിൽ താമസിച്ചശേഷം അടുത്ത ദിവസം രാവിലെ ഞങ്ങൾ വേറൊരു സ്ഥലത്തേയ്ക്കു് പുറപ്പെടാൻ ഭാവിച്ചപ്പോൾ ശ്രീ അ

---

* 1961 ജനുവരി 9—ാം തീയതി കാലടിയിലെ വിവേകാനന്ദജന്മോത്സവത്തിൽ ചെയ്ത കൃതജ്ഞതാപ്രസംഗത്തിന്റെ ചുരുക്കം.

ശോകമേത്ത അവിടെ വന്നു. എന്നെ ശ്രീ കേളപ്പൻ, ശ്രീ മേത്തയുമായി പരിചയപ്പെടുത്തി. ശ്രീ. മേത്ത എന്നോടു പറഞ്ഞു നിങ്ങളുടെ രാമകൃഷ്ണമിഷൻ പ്രസ്ഥാനമെല്ലാം കൊള്ളാം. എന്നാൽ നിങ്ങൾ ശ്രീരാമകൃഷ്ണനെ ഒരു അവതാരമായി (Incarnation) പ്രഖ്യാപിക്കുന്നതിനോട് ഞാൻ യോജിക്കുന്നില്ല. ഈശ്വരൻ ഇൻകാർണേററു ചെയ്യുക ഇല്ല'' എന്നു്. അതിനു ഞാൻ മറുപടി പറഞ്ഞു: ''നിങ്ങളെ ഇംഗ്ലീഷുവാക്കാണു് തെററിക്കുന്നതു്. 'ഇൻകാർണേററ്'' എന്നു പറഞ്ഞാൽ മാംസത്തിൽ പ്രവേശിക്കുക, ആത്മാവു് മാംസളത്വം സ്വീകരിക്കുക, എന്നാണർത്ഥം. ശുദ്ധനായ ആത്മാവു് മലമൂത്രപാത്രമായ മാംസമയശരീരമാകുമോ? മാംസ്യമാകുമോ? ഇല്ല. ആ അർത്ഥംവെച്ചുകൊണ്ടാണു് ഈശ്വരൻ 'ഇൻകാർണേററ് ചെയ്യുകയില്ല' എന്നു നിങ്ങൾ പറയുന്നതു്. എന്നാൽ സംസ്കൃതപദം അവതാരമെന്നാണു്-അവതരിക്കുകയെന്നാൽ താഴേയ്ക്കു് ഇറങ്ങിവരുകയെന്നാണു് അർത്ഥം. മുകളിലെവിടെയോ ഇരിക്കുന്ന ഈശ്വരൻ താഴേയ്ക്കു് ഇറങ്ങിവരുകയല്ല. തന്റെ ഈശ്വരത്വം അനുഭവിച്ച ജീവൻ—താൻ ബ്രഹ്മമാണെന്നു്അറിഞ്ഞ ജീവൻ—അന്യന്മാരെ ഉദ്ധരിക്കാൻവേണ്ടി താഴ്ന്ന പടിയിലേയ്ക്കു്, അപ്പോഴത്തെ ലോകത്തിനു് ഏതു് പടിയിലിരുന്നു തത്ത്വോപദേശം ചെയ്താൽ അതു ഗ്രഹിക്കാൻ കഴിയുമോ ആ പടിയിലേയ്ക്കു് ഇറങ്ങിവരുകയെന്നാണർത്ഥം. ''ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി'' (ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മംതന്നെയായി ഭവിക്കുന്നു)എന്നാണശ്രുതി. താൻ ബ്രഹ്മംതന്നെയാണെന്നറിഞ്ഞിട്ടും, താൻ മായയാൽ സ്വല്പംപോലും സ്പൃശിക്കപ്പെടുന്നില്ലെങ്കിലും, സാധാരണ മനുഷ്യർക്ക് ഏതു നിലയിൽ ജീവിച്ചു് ഏതു നിലയിൽ ഏതു ഭാഷയിൽ ധർമ്മോപദേശം ചെയ്കയും പ്രവർത്തിക്കയും ചെയ്താൽ ധർമ്മം ഗ്രഹിക്കാൻ കഴിയുമോ ആ നിലയിൽ ആ വിധത്തിൽ ധർമ്മം പഠിപ്പിച്ചു് ധർമ്മം സ്ഥാപിക്കുന്നയാൾ ഈശ്വരാവതാരം. ബി.എ. ജയിച്ച അദ്ധ്യാപകൻ ഒന്നാംഫാറത്തിൽ പഠിക്കുന്ന ഒരു കുട്ടിയെ ഇംഗ്ലീഷ് പഠിപ്പിക്കാൻ തുടങ്ങുന്നുവെന്നു് വിചാരിക്കുക. അയാൾ തന്റെ ബി.എ. സ്റ്റാൻേറർഡിൽനിന്നു് താഴെയിറങ്ങി കുട്ടിയുടെ നിലയിലേയ്ക്കു് വരുന്നില്ലേ? വരയിട്ട കോപ്പിപുസ്തകത്തിലും ബോർഡിലും പതുക്കെ പിടിച്ചു് എഴുതി കാണിക്കുന്നില്ലേ? വലിയ വാക്കുകളിലെ ഓരോ അക്ഷരവും പതുക്കെ ഓരോന്നായി ഉച്ചരിച്ചു പഠിപ്പിക്കാറില്ലേ? അതുപോലെ. അവിടെ അദ്ധ്യാപകൻ കുട്ടിയുടെ നിലയിലേയ്ക്കു് ഇറങ്ങിവരുകയാണു്.

ശ്രീരാമകൃഷ്ണൻ ഒരു കഥ പറഞ്ഞിട്ടുണ്ടു്. മരുഭൂമിയിൽ ഒരിടത്തു് ഒരു മതിൽക്കെട്ടുണ്ടായിരുന്നു. ആ മരുഭൂമിയിൽ അനേകം

പേർ അഭയസ്ഥാനം കാണാതെ വിശന്നു് വെയിൽകൊണ്ടു് വ ഴിയും തിരിയാതെ അങ്ങോട്ടുമിങ്ങോട്ടും ഓടി അലയുകയായിരുന്നു. അപ്പോൾ ചിലർ ആ മതിൽക്കെട്ടിനുള്ളിൽ എന്തുണ്ടെന്നും അതിനു കത്തു ചാടി വീണാൽ വല്ല രക്ഷയുമുണ്ടോ എന്നും അറിയാനായി മതിലിന്റെ ചില വിടവുകളിൽക്കൂടി അകത്തുകയറാൻ ശ്രമിച്ചു. ചിലർക്കു് ഒരു സ്ഥലത്തുകൂടി കയറാമെന്നു് മനസ്സിലായി. അവർ അ തിലേക്കൂടി എത്തിപ്പിടിച്ചു് കയറി മതിലിന്റെ മുകളിൽ എത്തി നോക്കിയപ്പോൾ മതിലിനുള്ളിൽ മുഴുവൻ മനോഹരങ്ങളായ ഫലവൃ ക്ഷങ്ങളും തേനരുവികളും ഉദ്യാനങ്ങളുമുണ്ടെന്നു് കണ്ടു സന്തോഷിച്ചു് ''ഹാ! ഹാ!'' എന്നു പറഞ്ഞു് കൈകൊട്ടിയാർത്തുകൊണ്ടു് അകത്തു ചാടി ഫലമൂലാദികൾ ഭക്ഷിച്ചു് നിർമ്മലജലവും കുടിച്ചു് ഉദ്യാനങ്ങ ളിലും മനോഹരഹർമ്മ്യങ്ങളിലും ആനന്ദിച്ചു ജീവിച്ചു. എന്നാൽ അവ രിലൊരുവനു് മതിലിന്റെ മുകളിലെത്തിയപ്പോൾ തന്നെപ്പോലെ മരുഭൂമിയിൽ കിടന്നു് കഷ്ടപ്പെടുന്ന അനേകരെപ്പററി ഓർമ്മവന്നു. അയാൾ അവിടെയിരുന്നുകൊണ്ടു് കൈനീട്ടി ഏതാനും പഴങ്ങൾ പറിച്ചു തിന്നിട്ടു് താഴെ കിടക്കുന്നവരെ വിവരം അറിയിച്ചു് അവ രെക്കൂടി കൊണ്ടുപോകാനായിട്ടു് താഴേയ്ക്കു് ഇറങ്ങിവന്നു. അവരോ ടെല്ലാം ആ മതിലിനകത്തുള്ള സുവിശേഷമറിയിച്ചു് തന്റെ വാക്കിൽ വിശ്വസിച്ചവരെയെല്ലാം കൂട്ടിക്കൊണ്ടു് അകത്തേയ്ക്കു പ്രവേശിച്ചു. ഈ ഒടുവിൽ പറഞ്ഞ തരത്തിലുള്ളയാളാണു് അവ താരം. മററവർ സിദ്ധന്മാർ. അവതാരപുരുഷന്മാർ ചങ്ങാടങ്ങൾ പോലെയാണെന്നും ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ബ്രഹ്മജ്ഞാനം ലഭിച്ചശേഷം സ്വമുക്തികൊണ്ടു തൃപ്തിപ്പെടാതെ അന്യന്മാരെ ഉദ്ധരിക്കാൻവേണ്ടി അവരുടെ നിലയിലേയ്ക്കു വന്നു് അവർക്കു് മനസ്സിലാകുന്ന രീതിയിൽ കാര്യം ഗ്രഹിപ്പിച്ചു് ഉയ ർത്തി രക്ഷിക്കുന്നവരാണു് അവതാരങ്ങൾ. ഇങ്ങനെയുള്ളവർ ഉണ്ടായിട്ടുണ്ടെന്നുള്ളതിനു് ചരിത്രത്തിൽ തെളിവുണ്ടു്. ശ്രീരാമ കൃഷ്ണൻ അങ്ങനെയുള്ള ഒരാളായിരുന്നുവെന്നു് അദ്ദേഹത്തിന്റെ ചരി ത്രം വായിച്ചാലറിയാം. നിങ്ങൾ എന്തു പറയുന്നു?'' എന്നു ഞാൻ ചോദിച്ചു. അദ്ദേഹം അതു സമ്മതിച്ചു.

''നിർവ്വികല്പസമാധിനാ സ്ഫുടം
ബ്രഹ്മതത്ത്വമവഗമ്യ മാനവഃ''

എന്നു് ശ്രീശങ്കരൻ പറയുന്നതുപോലെ നിർവ്വികല്പസമാധി യിൽ ബ്രഹ്മതത്ത്വമറിഞ്ഞു് 'ഞാൻ ബ്രഹ്മമാണു്' എന്ന ബോധ ത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചശേഷം ദേഹോ ƒഹംബുദ്ധിയില്ലാതെ ലോകസംഗ്രഹാർത്ഥം, ധർമ്മമോ അർത്ഥമോ കാമമോ മോക്ഷമോ സാധിക്കേണ്ടതില്ലാതായിട്ടും കർമ്മം ചെയ്യുന്നവനാണു് അവതാരം.

''ന മേ പാത്ഥാസ്തി കത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വത്ത ഏവ ച കമ്മണി''.
''സക്താഃ കമ്മണ്യവിദ്വാംസോ യഥാ കുവ്വന്തി ഭാരത
കുര്യാദ്വിദാംസ്തഥാസക്തശ്ചികീർഷുർല്ലോകസംഗ്രഹം!''

''ഹേ അജ്ജുനാ; മൂന്നു ലോകങ്ങളിലും എനിക്കു ചെയ്യേണ്ടതായിട്ടൊന്നുമില്ല. (എന്തെന്നാൽ) ഞാൻ സാധിച്ചുകഴിയാത്തതായൊന്നുമില്ല. ഇനി എനിയ്ക്കു് സാധിക്കേണ്ടതുമൊന്നുമില്ല. എങ്കിലും ഞാൻ പ്രവത്തിച്ചുകൊണ്ടുതന്നെയിരിക്കുന്നു. ഹേ ഭാരത, കമ്മത്തിൽ ഒട്ടിക്കൊണ്ടു് എങ്ങനെയാണോ അജ്ഞാനികഠം കമ്മം ചെയ്യുന്നതു് അതുപോലെ ആത്മജ്ഞാനി ലോകസംഗ്രഹം ചെയ്യാൻ വേണ്ടി സംഗം കൂടാതെ കമ്മം ചെയ്യണം'' എന്നു ശ്രീകൃഷ്ണൻ ഗീതയിൽ പറഞ്ഞിട്ടുണ്ടു്. അയാഠം ഒരു ജാതിയിലോ ദേശത്തിലോ കുലത്തിലോ ഗോത്രത്തിലോ മമത്വം ഉള്ളവനായിരിക്കയില്ല. ലോകത്തിനു് മുഴുവൻ വേണ്ടി ധമ്മസംസ്ഥാപനാത്ഥം പ്രവത്തിക്കുന്നു. അതാണു് അവതാരം. അങ്ങനെയുള്ളവരിൽ ചരിത്രസമ്മതന്മാരായി ഏഴു പേരേ മാത്രമേ ഞാൻ അറിയുന്നുള്ളു. അവരിൽ തെക്കേ ഇന്ത്യയിൽ ഉണ്ടായിട്ടുള്ള ഏക അവതാരപുരുഷൻ ശ്രീശങ്കരൻ ആണു്. അദ്ദേഹത്തിന്റെ സിദ്ധാന്തം ഇവിടെ പ്രചരിക്കായ്കയാലാണു് ഇവിടെ കാണുന്ന കുഴപ്പമെല്ലാം. ആ ദിവ്യപുരുഷന്റെ ജന്മസ്ഥലത്തിനുപോലും തെക്കേ ഇന്ത്യക്കാർ പ്രത്യേകിച്ചും മലയാളികഠ—പ്രാധാന്യം കൊടുത്തില്ല. ആ ദോഷം പരിഹരിക്കാനാണു് എന്റെ ശ്രമം. ഞാൻ ഇവിടെ ചിലതെല്ലാം ചെയ്തെന്നു് സ്വാഗത പ്രാസംഗികൻ പറഞ്ഞു. ഞാൻ ഒന്നും ചെയ്തില്ല. ചെയ്തെങ്കിൽ അതു് കാലമാണു്; ഈശ്വരനാണു്. വളരെ ചെയ്യാൻ ആഗ്രഹമുണ്ടു്. വേണ്ടത്ര ജനസഹകരണമുണ്ടെങ്കിൽ ചെയ്യാം. തെക്കേ ഇന്ത്യയിൽ ഇത്ര വിശിഷ്ടമായ മറെറാരു പുണ്യസ്ഥലമില്ല. ഇതിനെ സകല ലോകരേയും ആകഷിക്കുന്ന ഒരു സ്ഥാനമാക്കേണ്ടതു് തെക്കേ ഇന്ത്യക്കാരുടെ—വിശേഷിച്ചും മലയാളികളുടെ—ചുമതലയാണു്. മലയാളികളുടെ ഭാവി അതിനെ ആശ്രയിച്ചിരിക്കുന്നു. ആശ്രമത്തിന്റെ രജതജൂബിലി ഈ വഷത്തിലാണു്. ഇതു് ആഘോഷിക്കണമെന്നു് ചിലർ പറയുന്നു. ഈ ആശ്രമംകൊണ്ടു് ആക്കെങ്കിലും ഉപകാരമുണ്ടായിട്ടുണ്ടെങ്കിൽ അവർ അതു് ആഘോഷിക്കേണ്ടതാണു്. ബഹുജനങ്ങഠക്കു് ശ്രീശങ്കരന്റെ ജന്മസ്ഥലത്തു് എന്തെങ്കിലും ചെയ്യാൻ ഇതു് ഒരു അവസരമാണു്. അവർ അതു് വേണ്ടവണ്ണം ഉപയോഗിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു.

ചരിത്രപ്രകാരം ശ്രീശങ്കരനുശേഷം ഭാരതത്തിൽ ഉണ്ടായിട്ടുള്ള ദിവ്യ അവതാരപുരുഷനാണ് ശ്രീരാമകൃഷ്ണൻ. 'അവതാരവരിഷ്ഠൻ' എന്നാണ് അദ്ദേഹത്തെ സ്വാമി വിവേകാനന്ദൻ വിശേഷിപ്പിക്കുന്നതു്. ശ്രീശങ്കരനുശേഷം കേരളത്തിലുണ്ടായ ഏററവും വലിയ ആദ്ധ്യാത്മികപുരുഷനാണ് ശ്രീനാരായണഗുരുവെന്നാണ് എന്റെ അഭിപ്രായം. അദ്ദേഹത്തെ ഏതാനും പ്രാവശ്യം കണ്ടു സംസാരിക്കാൻ എനിക്കു് ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്. അദ്ദേഹത്തെ ആദ്യം ഞാൻ കാണുന്നതു് ശിവഗിരിയിൽ വെച്ചാണ്. അബ്രാഹ്മണക്കു് മീമാംസ കേൾക്കാൻപോലും അധികാരമില്ലെന്നു് വെച്ചിരുന്ന ആ കാലത്തു് ചിദംബരത്തുപോയി ഭാട്ടദീപിക, ശാബരഭാഷ്യം മുതലായ ഗ്രന്ഥങ്ങൾ പഠിച്ച ഒരു മഹാപണ്ഡിതനായ ശ്രീനാരായണഭക്തൻ ശ്രീ ഏറത്തു കൃഷ്ണനാശാനാണ് എന്നെ സ്വാമികളുടെ അടുക്കൽ കൂട്ടിക്കൊണ്ടുപോയതു്. അക്കാലത്തു് ഞാനും ശ്രീ ആശാനും പന്നിശ്ശേരി നാണുപിള്ള മുതലായ മററു പണ്ഡിതന്മാരും ചേർന്നു് നിരീശ്വരമായ ശിവയോഗിമതത്തെ എതിർത്തു പല ദിക്കിലും പ്രസംഗങ്ങൾ നടത്തിവന്നിരുന്നു. ഈ വിവരം ശ്രീ ആശാനിൽനിന്നറിഞ്ഞു് സ്വാമികൾ എന്നെ തന്റെ അടുക്കൽ കൂട്ടിക്കൊണ്ടു് ചെല്ലണമെന്നു് ആശാനോടു് ആജ്ഞാപിച്ചതനുസരിച്ചാണ് ആശാൻ എന്നെ സ്വാമി സന്നിധിയിൽ ക്കൊണ്ടുപോയതു്. സ്വാമികളുമായുണ്ടായ സംഭാഷണത്തിനിടയിൽ 'വിവേകാനന്ദ സ്വാമിയെപ്പററി സ്വാമികളുടെ അഭിപ്രായമെന്തു്?' എന്നു ഞാൻ ചോദിച്ചതിനു് സ്വാമികൾ പറഞ്ഞ മറുപടി, ''വിവേകാനന്ദസ്വാമിയില്ലെങ്കിൽ ഇന്നു് ഹിന്ദുമതം ഉണ്ടാകുമായിരുന്നില്ല'' എന്നാണ്. ശ്രീരാമകൃഷ്ണനെപ്പററി സ്വാമികൾ എന്റെ മുമ്പിൽവെച്ചു് പറഞ്ഞതു് ഇപ്രകാരമാണ്. ''ശാസ്ത്രങ്ങളൊന്നും പഠിച്ചിരുന്നില്ല, അല്ലേ? ഈശ്വരൻ കുഴിച്ച കിണറാണ്. അതിലെ വെള്ളം എന്നും മധുരമായിരിക്കും. ഒരിക്കലും വററുകയില്ല'' എന്നാണ്. ശ്രീരാമകൃഷ്ണനെപ്പററി സ്വാമികൾ അതിനുമുമ്പൊരിക്കൽ തന്നോടു് അഭിപ്രായം പറഞ്ഞതിനെപ്പററി ശ്രീ ആശാൻ എന്നോടു് സംസാരിച്ചിട്ടുണ്ടു്. അതു ഞാൻ സ്വാമികളെ കാണുന്നതിനു് ഏതാനും വഷം മുമ്പാണ്—ശ്രീരാമകൃഷ്ണന്റെ പടം അന്നു വളരെ ദുർല്ലഭമായിട്ടേ കിട്ടിയിരുന്നുള്ളു. ഈ ദിക്കിൽ വരാൻ തുടങ്ങിയിരുന്നേ ഉള്ളു. ആശാൻ വക്കലെ ഒരു കടയിൽനിന്നു് ഒരു പടം വാങ്ങി കൈയിൽവെച്ചുകൊണ്ടു് ശിവഗിരിയിൽ സ്വാമിയുടെ സന്നിധിയിൽ ചെന്നുനിന്നു—സ്വാമികൾ കയ്യിലെന്താണെന്നു് ആശാനോടു് ചോദിച്ചു. ഒരു സന്ന്യാസിയുടെ പടമാണെന്നു് പറഞ്ഞു് അതു് സ്വാമികളുടെ മുമ്പിൽവെച്ചു. സ്വാമികൾക്കു് ഒരാ

ളെയോ അയാളുടെ പടമോ കണ്ടാൽ അയാളുടെ ആദ്ധ്യാത്മികനില, സ്വഭാവം, വാസന എന്നിവ അറിയാനുള്ള ശക്തിയുണ്ടായിരുന്നെന്നു് മനസ്സിലാക്കിയ ആശാൻ ചോദിച്ചു: ''ഇദ്ദേഹം ഭക്തനോ യോഗിയോ ജ്ഞാനിയോ?'' എന്നു്. സ്വാമികൾ പടം നല്ലവണ്ണം സൂക്ഷിച്ചുനോക്കിയിട്ടു്, ''ഈശ്വരനു് ഒരു രൂപം കൊടുത്താൽ അതു ഇതുപോലിരിക്കും. ഈശ്വരൻ ഭക്തനോ യോഗിയോ ജ്ഞാനിയോ?'' എന്നു ചോദിക്കയാണുണ്ടായതു്. പിന്നീടു ആശാൻ സ്വാമികളോടു് പറഞ്ഞു. അതു് വിവേകാനന്ദസ്വാമികളുടെ ഗുരുവിന്റെ പടമാണു്, എന്നു്. അന്നു വിവേകാനന്ദസ്വാമിയെപ്പററി മാത്രമേ ജനങ്ങൾ അറിഞ്ഞിരുന്നുള്ളു. ശ്രീരാമകൃഷ്ണദേവന്റെ പേരിൽ അദ്ദേഹത്തിന്റെ ശിഷ്യന്മാർ സ്ഥാപിച്ച സംഘത്തോടനുബന്ധിച്ച ഒരു സ്ഥാപനമാണു് ഈ ശ്രീശങ്കരന്റെ ജന്മസ്ഥലത്തു് സ്ഥിതിചെയ്യുന്നതു്. ബഹുജനങ്ങളുടെയും ഗവമെൻ്റിന്റേയും ആനുകൂല്യമുണ്ടെങ്കിൽ ഇതിനു് ഇവിടെ വളരെ വളരാൻ കഴിയും. എന്നാൽ ബഹുജനങ്ങൾക്കു് ഇതിൽ താല്പര്യമുണ്ടാകണം. അതിലാണു് കാര്യമിരിക്കുന്നതു്.

കേരളത്തിലെ ജാതിദ്വേഷം ഇല്ലാതാക്കാൻ ഈ സംഘത്തിനു് വളരെ കഴിഞ്ഞിട്ടുണ്ടു്. കൊല്ലവർഷം 1088–ൽ (1912) കേരളത്തിൽ നായരും നായരും തമ്മിൽ തൊട്ടുണ്ണാത്തകാലത്തു് ഹരിപ്പാട്ടു് ആശ്രമം സ്ഥാപിച്ച സന്ദർഭത്തിലാണു് ബ്രാഹ്മണരും നായന്മാരും ഈഴവരും തീണ്ടലില്ലാതെ തിരുവിതാംകൂറിൽ ആദ്യമായി ഒരുമിച്ചിരുന്നു് ഭക്ഷണം കഴിച്ചതു്. അതിന്നു് തല്കാലം കുറച്ചു് ഒച്ചപ്പാടുണ്ടായെങ്കിലും വലിയ പ്രത്യാഘാതമൊന്നുമുണ്ടായില്ലെന്നും ഓക്കണം.

തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശമുണ്ടായപ്പോൾ അതിനെ ശക്തിയായെതിക്കയും പിന്നീടു് വളരെക്കാലത്തേയ്ക്കു്, മുദ്ഗരപ്രഹാരം വരുന്നതുവരെ ക്ഷേത്രപ്രവേശത്തിനെതിരായി സകല ആയുധങ്ങളും പ്രയോഗിക്കയും ചെയ്ത കൊച്ചിയിലെ വൈദികന്മാരുടെ മുഖ്യകേന്ദ്രമായ പുതുക്കാട്ടു് രാമകൃഷ്ണാശ്രമസ്ഥാപനക്കാലത്തു് വൈദിക നമ്പൂതിരിയും, ഉത്തമനായന്മാരായ ബ്ലാഹയിൽ മൂപ്പിൽ നായരും, ദിവാൻ പാറക്കാട്ടു് ദാമോദരമേനോനും കല്ലാശാരിയും മുതുപുലയിയും ഒരുമിച്ചിരുന്നു് സഹഭോജനം നടത്തിയ രംഗം ആ രാജ്യചരിത്രത്തിലെ ഒരു വിശേഷസംഭവമല്ലേ? അതിനെപ്പററി ഒരെതിർപ്പും ഒരിടത്തുനിന്നും ഉണ്ടാകാതിരുന്നതു് അത്ഭുതമല്ലേ? അന്നു് പല ജാതിക്കാരേയും ക്ഷണിച്ചു് അവരെല്ലാം അവിടെ വന്നിരിക്കുന്നതും സദ്യയ്ക്കൊരുക്കങ്ങൾ നടക്കുന്നതും കണ്ടു് നമ്മുടെ ഇന്നത്തെ അദ്ധ്യക്ഷന്റെ പിതൃവ്യൻ ശ്രീ ശങ്കരാനന്ദസ്വാമികൾ ചോദിച്ചു:

''എങ്ങനെയാണ്' ഊണു നടക്കാൻ പോകുന്നത്'?'' എന്നു്. അപ്പോഠം ഞാൻ പറഞ്ഞു: ''ഇലവെയ്ക്കുമ്പോഠം കണ്ടുകൊള്ളുക'' എന്നു്. പലരും ജാതിഭേദമെന്യേ ഉണ്ണാനിരിക്കുന്നതുകണ്ടു് അദ്ദേഹം എന്നോടു് ചോദിച്ചു, തനിക്കും വിളമ്പാൻ കൂടാമോ എന്നു്. ഞാൻ മറുപടിയായി, വിളമ്പിലേപ്പെട്ടിരിക്കുന്ന സ്കൂഠം മാസ്റ്റർ ദേവസ്സിയെ ചൂണ്ടിക്കാണിച്ചു് ചോദിച്ചു: ''ഈ വിളമ്പുന്ന ദേവസ്സിയെ കണ്ടില്ലേ? അങ്ങു് ഒരു സന്ന്യാസിയും കൂടിയാണല്ലോ,'' അതായിരുന്നു എന്റെ മറുപടി. അങ്ങനെ സ്വാമി വിവേകാനന്ദന്റെ സന്ദേശം കേരളത്തിൽ എന്തെല്ലാം അത്ഭുതം ചെയ്തിട്ടുണ്ടെന്നു് ശരിയായ ചരിത്രം അന്വേഷിക്കുന്നവക്കു് കാണാൻ കഴിയും. എന്നാൽ അതേപ്പററി പത്രത്തിൽ വലിയ കൊട്ടിഘോഷിപ്പൊന്നുമില്ല. അതാണു് ആളുകഠം അറിയാത്തതു്. കേരളത്തിലെ അയിത്തോച്ചാടനത്തിൽ രാമകൃഷ്ണസംഘം നിശ്ശബ്ദമായി വളരെ പ്രവത്തിച്ചിട്ടുണ്ടു്. മഹാത്മജിയുടെ എല്ലാ പ്രവത്തനത്തിൻേറയും പിന്നിൽ വിവേകാനന്ദസന്ദേശം നിലനിന്നിട്ടുണ്ടെന്നു് മഹാത്മജി ബേലൂർ മഠം സന്ദശിച്ചപ്പോഠം പറഞ്ഞിട്ടുണ്ടു്. മഹാത്മജിയുടെ പുസ്തകങ്ങഠം വായിക്കുമ്പോഠം അതു കാണുകയും ചെയ്യാം. കേരളത്തിലെ അസ്പൃശ്യതാദൂരീകരണത്തിനു് ശ്രീനാരായണഗുരു വളരെ ആഗ്രഹിച്ചു. അദ്ദേഹത്തിനു് ബലം കൊടുത്തതു് മഹാത്മജിയുടെ പ്രസ്ഥാനമാണെന്നു് ചരിത്രസമ്മതമാണു്. മഹാത്മജി പലതിനും സ്വാമിജിയോടു് കടപ്പെട്ടിട്ടുമുണ്ടു്. അതെല്ലാം മനസ്സിലാക്കിയാണു് ശ്രീനാരായണഗുരുസ്വാമികഠം പറഞ്ഞതു് ''സ്വാമി വിവേകാനന്ദനില്ലെങ്കിൽ ഇന്നു് ഹിന്ദുമതമില്ല'' എന്നു്. ഹിന്ദുമതമില്ലാതായാൽ അന്നു് ഹിന്ദുക്കഠം നശിക്കുമെന്നു് മഹാത്മജിയും പറഞ്ഞിട്ടുണ്ടു്. ഇന്ത്യയുടേയും ലോകത്തിൻേറയും രക്ഷയ്ക്കു് സ്വാമി വിവേകാനന്ദൻ നൽകിയ സന്ദേശം അവതാരപുരുഷനും ജഗദ്ഗുരുവുമായ ശ്രീശങ്കരന്റെ ഈ ജന്മസ്ഥലത്തുനിന്നു് വ്യാപിപ്പിക്കുന്നതിനുള്ള ഞങ്ങളുടെ ശ്രമത്തിൽ നിങ്ങളുടെയെല്ലാം അകമഴിഞ്ഞ സഹകരണം അഭ്യത്ഥിക്കുന്നു.



# 5. ദേവ്യുപാസന*

ഹിന്ദുമതത്തിന്റെ ഒരു പ്രത്യേകത അതു ചരിത്രത്തിനു നോട്ടമെത്താത്ത കാലംമുതൽ ഈശ്വരനെ പുരുഷരൂപത്തിൽ മാത്രമല്ല സ്ത്രീരൂപത്തിലും ഉപാസിച്ചുവരുന്നു എന്നുള്ളതാണ്. ഗ്രീക്ക്, റോമൻ മുതലായ പ്രാചീനമതങ്ങളിലും ദേവിമാരുടെ ഉപാസനയുണ്ട്. എന്നാൽ അതു് ഈശ്വരോപാസനയല്ല, ദേവിമാരുടെ ഉപാസനയാണ്. ദേവിമാരുടെ ഉപാസനയ്ക്കും ഈശ്വരനെ സ്ത്രീരൂപത്തിൽ ഉപാസിക്കുന്നതിനും തമ്മിൽ വ്യത്യാസമുണ്ട്. സൃഷ്ടിസ്ഥിതിലയകർത്താവും അദ്വിതീയനുമായവന്റെ ഉപാസനയാണ് ഈശ്വരോപാസന. വ്യക്തിഭേദനയുള്ള ഉപാസന ദേവതോപാസനയാണ്. ആ ദേവതകളിൽ പുരുഷരൂപമുള്ളവരും സ്ത്രീരൂപമുള്ളവരുമുണ്ട്. അങ്ങനെയുള്ള ഉപാസന മററു മതങ്ങളിലുമുണ്ട്. എന്നാൽ സൃഷ്ടിസ്ഥിതിസംഹാരകർത്രിയായി അദ്വിതീയയായ ഭാവത്തിൽ ഈശ്വരനെ ഉപാസിക്കുന്നതു് ഹിന്ദുമതത്തിൽ മാത്രമേയുള്ളൂ.

ഹിന്ദുമതത്തിലും ഇതു പിന്നീടു വന്നുചേൎന്നതാണെന്നും ഏകനായ സർവ്വേശ്വരന്റെ സങ്കല്പംപോലും ആദികാലത്തില്ലായിരുന്നെന്നും പറയുന്ന ചരിത്രകാരന്മാരുണ്ട്. ഹിന്ദുമതമെന്ന പദംകൊണ്ടു് അവർ എന്താണ് അൎത്ഥമാക്കുന്നതെന്നു് മനസ്സിലാകുന്നില്ല. ഞാൻ അൎത്ഥമാക്കുന്നതു് വേദങ്ങളേയും ഉപനിഷത്തുകളേയും ഗീതയേയും അവയിലെ തത്ത്വങ്ങൾ പഠിപ്പിക്കുന്നതിനുദ്ദേശിക്കപ്പെട്ടിട്ടുള്ള ഇതിഹാസപുരാണങ്ങളേയും അടിസ്ഥാനമാക്കിയ മതത്തെയാണ്. വേദങ്ങൾ ബഹുദേവതാരാധകങ്ങളാണെന്നും, ഒഴുകുന്ന നദികളേയും കത്തുന്ന തീയിനേയും പ്രകാശിച്ചുകൊണ്ടു് ആകാശവീഥിയിലൂടെ ഓടുന്ന സൂര്യനേയും ചന്ദ്രനേയും മററും കണ്ട പ്രാകൃതമനുഷ്യൻ ഇതിനെല്ലാം ജീവനുണ്ടെന്നു് വിചാരിച്ചു് ഇതിനെയെല്ലാം പ്രസാദിപ്പിച്ചാൽ തങ്ങൾക്കു് കാര്യസിദ്ധിയുണ്ടാകുമെന്നു് കരുതി അവയെ സ്തുതിക്കാനും ആരാധിക്കാനും തുടങ്ങിയതാണ് വൈദികമന്ത്രങ്ങളുടെ ഉത്പത്തിക്കു് കാരണമെന്നും, വേദമന്ത്രങ്ങളുണ്ടായി വളരെ കഴിഞ്ഞു് മനുഷ്യൻ ചിന്താശീലനായതിന്റെ ഫലമായി ഉപനിഷത്തുകൾ ഉണ്ടായ കാലംമുതൽ ഇന്ത്യയിൽ ഏകേശ്വരവിശ്വാസമുണ്ടാ

---

* 1960 സെപ്തംബർ 28—ാം തീയതി ആലപ്പുഴ സനാതനധർമ്മവിദ്യാശാലയിൽ വെച്ചുചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

യെന്നും പറയുന്ന ചില ചരിത്രകാരന്മാരുണ്ട്. ഇതു് സർവ്വാബദ്ധമാണു്. ഋഗ്വേദം വളരെ സ്പഷ്ടമായിട്ടു് ഏകേശ്വരവിശ്വാസവും ഈശ്വരൻെറ സർവ്വവ്യാപിത്വവും അനിഷേധ്യമായി പ്രഖ്യാപിച്ചിട്ടുണ്ടു്. അതു പിന്നെ വന്നതാണെന്നു പറയുന്ന ചിലരുണ്ടു്. അതു്, ആദ്യം ബഹുദേവതാവിശ്വാസംവന്നു് പിന്നീടു് ഏകേശ്വരവിശ്വാസമായി മാറിയതാണെന്നു് സ്ഥാപിക്കണമെന്നു് നിർബ്ബന്ധമുള്ള ചില മർക്കടമുഷ്ടികളുടെ വാദമാണു്. ഋഗ്വേദത്തിലെ എല്ലാ മണ്ഡലങ്ങളിലും ഈശ്വരൻെറ സർവ്വവ്യാപിത്വപ്രതിപാദകങ്ങളായ മന്ത്രങ്ങളുണ്ടു്. ശുക്ലയജുർവ്വേദത്തിലുള്ളതാണു് ഈശാവാസ്യോപനിഷത്തു്. അതിൽ ''ഈശാവാസ്യമിദം സർവ്വം'' എന്നു പറഞ്ഞിരിക്കുന്നതു് എല്ലാവർക്കുമറിയാം. എന്നാൽ യജുർവ്വേദം പിന്നീടുണ്ടായതും ഋഗ്വേദം ആദ്യമുണ്ടായതുമാണെന്നാണു് ചിലരുടെ വാദം. ഇതിനോടു് ഞാൻ യോജിക്കുന്നില്ല.

''വേദാ ഹി യജ്ഞാർത്ഥമഭിപ്രവൃത്താഃ''

വേദങ്ങൾ യജ്ഞത്തിന്നായിക്കൊണ്ടു് പ്രവർത്തിക്കുന്നവയാണു്. ''ആമ്നായസ്യ ക്രിയാർത്ഥത്വാത്'' വേദങ്ങൾ കർമ്മാനുഷ്ഠാനത്തിനു വേണ്ടിയുള്ളവയാണു് എന്നു് ജൈമിനി പറയുന്നു. ക്രിയകളെ വിധിക്കുന്നതു് യജുർവ്വേദവുമാണു്.

''ഋചാം ത്വഃ പോഷമാസ്തേ പുപുഷ്വാൻ
ഗായത്രം ത്വോ ഗായതി ശക്വരീഷു
ബ്രഹ്മാ ത്വോ വദതി ജാതവിദ്യാം
യജ്ഞസ്യ മാത്രാം വിമിമീത ഉ ത്വഃ'' (ഋഗ്വേദംX.72.11)

എന്ന മന്ത്രത്തിൽ ഋഗ്വേദംതന്നെ നാലു വേദങ്ങളെപ്പററിയും പറയുന്നു.

ഒരുവൻ (ഹോതാവു്)യഥാവിധി ഋക്കുകളുടെ പ്രയോഗത്തെ പുഷ്ടിപ്പെടുത്തുവാനായിട്ടു് സ്ഥിതിചെയ്യുന്നു. മറെറാരുവൻ (ഉദ്ഗാതാവു്) ശക്വരി ഋക്കുകളിൽ ഗായത്രി സാമം പാടുന്നു. പിന്നൊരുവനായ ബ്രഹ്മൻ ഓരോരോ കർത്തവ്യത്തിലും (പ്രായശ്ചിത്തം മുതലായവയിൽ) അറിയേണ്ടതിനെ പറയുന്നു. വേറൊരുവൻ (അധ്വര്യു) യജ്ഞത്തിൻെറ മാത്രയെ (യാതൊരു ക്രിയകൊണ്ടു് യജ്ഞത്തെ അളക്കുന്നുവോ അതിനെ) നിർമ്മിക്കുന്നു. ''അധ്വര്യു സംബന്ധിനി യജുർവ്വേദേ നിഷ്പന്നം യജ്ഞശരീരമുപജീവ്യ തദപേക്ഷിതൌ സ്തോത്ര ശസ്ത്ര രൂപാവയവൌ ഇതരേണ വേദദ്വയേന പൂര്യതേ'' (അധ്വര്യുവിനോടു സംബന്ധമുള്ള യജുർവ്വേദത്തിലുണ്ടായ യജ്ഞശരീരത്തെ ആശ്രയിച്ചിട്ടു് അതിന്നത്യാവശ്യമുള്ള സ്തോത്രം,

ശസ്ത്രം എന്നീ രൂപത്തിലുള്ള അവയവങ്ങളാണ്ˆ മററു രണ്ടു വേദങ്ങളാൽ, ഋക്കിനാലും സാമത്താലും പൂരിപ്പിക്കപ്പെടുന്നതു്) എന്നു നാലു വേദങ്ങൾക്കു് ഭാഷ്യമെഴുതിയ സായണാചാര്യർ പറയുന്നു. അതുകൊണ്ടു് ഋഗ്വേദമുണ്ടായി വളരെ കഴിഞ്ഞാണ്ˆ യജുർവ്വേദമുണ്ടായതെന്നു പറയുന്നതു് ശരിയല്ല. വേദങ്ങൾ കർമ്മത്തിനുള്ളതാണ്ˆ. കർമ്മങ്ങളെ വിധിക്കുന്നതു് യജുർവ്വേദവുമാണ്ˆ.

ഇനി ഋഗ്വേദമാകട്ടെ, യജുർവ്വേദമാകട്ടെ ബഹുദേവതോപാസനയല്ലേ പഠിപ്പിക്കുന്നതു്? അല്ലെങ്കിൽ ഇന്ദ്രൻ, അഗ്നി, വായു, നദികൾ മുതലായവരെ സ്തുതിക്കുന്ന മന്ത്രങ്ങൾ എങ്ങനെയുണ്ടായി?' എന്ന ചോദ്യമാണുള്ളതു്. ഇതിന്നുത്തരം ഋഗ്വേദം തന്നെ പറയുന്നു:

ഇന്ദ്രം മിത്രം വരുണമഗ്നിമാഹു—
രഥോ ദിവ്യഃ സ സുപർണ്ണോ ഗരുത്മാൻ
ഏകം സദ്വിപ്രാ ബഹുധാ വദ—
ന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ.'' (ഋഗ്വേദം I.164.46)

''ഇവനെ ഇന്ദ്രനെന്നും മിത്രനെന്നും വരുണനെന്നും അഗ്നിയെന്നും പറയുന്നു: അതിനുപുറമെ ദ്യോവിലുള്ള ചിറകുള്ള സുപർണ്ണനുമാകുന്നു ഇവൻ. പരമാർത്ഥത്തിൽ ഏകനായ സത്തിനെത്തന്നെ ദേവതാതത്ത്വമറിയുന്നവർ അഗ്നിയെന്നും യമനെന്നും വായുവെന്നും പറയുന്നു.'' ഇതു് ഒന്നാമത്തെ മണ്ഡലത്തിൽത്തന്നെയുള്ള മന്ത്രമാണെന്നോർക്കണം. ഋഗ്വേദം ഒടുവിലായപ്പോൾ ഏകേശ്വരവിശ്വാസത്തിലെത്തിയിട്ടുണ്ടെന്നു് ചില ചരിത്രകാരന്മാർക്കഭിപ്രായമുണ്ടു്. അതുകൊണ്ടാണ്ˆ 'ഇന്ദ്രം മിത്രം' എന്ന മന്ത്രം ഒന്നാം മണ്ഡലത്തിൽതന്നെയാണെന്നു് ഞാൻ പറഞ്ഞതു്. പല പേരുകൾകൊണ്ടു് പറയുന്നതെല്ലാം ഒരേ ദേവനെത്തന്നെയാണ്ˆ എന്നു വേദം സ്പഷ്ടമായി പറയുന്നു. ഈ ആശയം ബൃഹദാരണ്യകോപനിഷത്തിലും പ്രതിപാദിച്ചിട്ടുണ്ടു്.

''തദ്യദിദമാഹുരമും യജാമും യജേത്യേകൈകം ദേവമേത—
സ്യൈവ സാ വിസൃഷ്ടിരേഷ ഉ ഹ്യേവ സർവ്വേ ദേവാഃ.''

(കർമ്മപ്രകരണത്തിൽ ഓരോ ദേവനെയും ഉദ്ദേശിച്ചു് ''ഇന്ന ദേവനെ യജിക്കു, ഇന്ന ദേവനെ യജിക്കു'' എന്നിങ്ങനെ പറയാറുള്ളതു് ഏതൊ ആ വിവിധ സൃഷ്ടി ഇദ്ദേഹത്തിൻെറ തന്നെയാകുന്നു. ഇദ്ദേഹം തന്നെയാകുന്നു എല്ലാ ദേവന്മാരും. (I.4.6.) ഒരേ ഈശ്വരൻ തന്നെയാണ്ˆ പലേ നാമരൂപങ്ങളിൽ ഉപാസിക്കപ്പെടുന്നതു്.

സർവ്വാണി രൂപാണി വിചിത്യ ധീരഃ
നാമാനി കൃത്വാഭിവദൻ യദാസ്തേ.

ഈ ഹിന്ദുസങ്കല്പം മനസ്സിലാകാത്തവരാണു് ഹിന്ദുമതം ബഹു ദേവതോപാസനയാണു്, ഏകേശ്വരോപാസനയല്ല പഠിപ്പിക്കുന്ന തെന്നു് പറയുന്നതു്. ഇവിടെ ഞാൻ ഒന്നുകൂടി പറയുന്നു. ഉപനിഷ ത്തിൽ കാണുന്ന ആശയങ്ങളെല്ലാം സംഹിതകളിൽ അവിടവിടെ യായുണ്ടു്. ഈശ്വരൻെറ സൎവ്വവ്യാപിത്വം സൎവ്വാന്തര്യാമിത്വം, ജീവൻേറയും ബ്രഹ്മത്തിൻേറയും ഐക്യം എല്ലാം സംഹിതയി ലുണ്ടു്. സംഹിതയും ഉപനിഷത്തും തമ്മിലുള്ള ബന്ധം അറിയാ ത്തവരാണു് സംഹിത പുരോഹിതന്മാർ വയററുപിഴപ്പിനുവേണ്ടി ഉണ്ടാക്കിയതാണെന്നും സംഹിതയിലെ കൎമ്മംകൊണ്ടു് മുഷിഞ്ഞു് യുക്തിവിചാരംചെയ്യാൻ തുടങ്ങിയപ്പോഴാണു് ഉപനിഷത്തുകളുണ്ടാ യതെന്നും പറയുന്നതു്. ഉപനിഷത്തിലെ ശാന്തിപാഠത്തിൽപെട്ട, ''ഭദ്രം കൎണ്ണേഭിഃ ശൃണുയാമ ദേവാഃ'' ''സ്വസ്തി ന ഇന്ദ്രോ വൃദ്ധ ശ്രവാഃ'' ''ശം നോ മിത്രഃ ശം വരുണഃ'' എന്നീ മന്ത്രങ്ങൾ ഋഗ്വേദ സംഹിതയിൽ പെട്ടവയാണു്. മുണ്ഡകോപനിഷത്തിലെ ജീവ ൻേറയും ബ്രഹ്മത്തിൻേറയും ബന്ധത്തെ പ്രതിപാദിക്കുന്ന 'ദ്വാ സുപൎണ്ണാ സയുജാ സഖായാ' എന്ന മന്ത്രം ഋഗ്വേദം ഒന്നാം മണ്ഡലം 164–ാം സൂക്തത്തിലുള്ളതാണു്. 'യ ഈം ചകാര' (ഋഗ്വേദം. 1–164–20.) എന്ന സംഹിതാമന്ത്രത്തിൽ ആത്മജ്ഞാന ത്തിൻെറ ആവശ്യം പ്രതിപാദിക്കുന്നു. ബഹിൎമ്മുഖവൃത്തിയുള്ള വൎക്കു് ബ്രഹ്മജ്ഞാനം ലഭ്യമല്ലെന്നു് ''ന വിജാനാമി യദി വേദ മസ്മി' എന്ന സംഹിതാമന്ത്രം പ്രസ്താവിക്കുന്നു. ''അപാങു് പ്രാങേ തി സ്വധയാ ഗൃഭീതോƒമർത്യോ മർത്യേനാ സ യോനിഃ. (ഋഗ്വേദം 1–164–38.) എന്ന മന്ത്രത്തിൽ ദേഹാത്മജീവാത്മബന്ധം പ്രസ്താ വിക്കുന്നു. അങ്ങനെ അനവധി മന്ത്രങ്ങളുണ്ടു്. അവയൊന്നും അറി യാതെയും ഹിന്ദുമതത്തിലെ ഈശ്വരഭാവനയുടെ സ്വരൂപം മനസ്സി ലാക്കാതെയുമാണു് പാശ്ചാത്യ ചരിത്രകാരന്മാർ വൈദികകാല ചരിത്രം നിൎമ്മിച്ചിട്ടുള്ളതു്. നമ്മുടെ കുട്ടികൾ അതു് പഠിച്ചു്, ഹിന്ദു മതത്തിൻെറ മുഖ്യമതഗ്രന്ഥമായ വേദം ആര്യന്മാരുടെ പടപ്പാട്ടും പഴമ്പാട്ടുമാണെന്നു് ധരിച്ചു്, വേദശാസ്ത്രവിശ്വാസമില്ലാത്തവരും നിൎമ്മതക്കാരും നിരീശ്വരന്മാരുമായി ഗുരുഭക്തിയും പിതൃമാതൃഭക്തി കളും കൈവിട്ടവരായിത്തീൎന്നു് വരുന്നു. രാജ്യം നേരെയാകണമെ ങ്കിൽ ഈ കുഴപ്പം പരിഹരിക്കപ്പെടണം.

ഹിന്ദുക്കൾ ഈശ്വരനെ — ജഗദാദി കാരണഭൂതമായ സദ്വസ്തു വിനെ — മൂന്നു വിധത്തിൽ ഉപാസിക്കുന്നു. നിർഗ്ഗുണനിരാകാരം സഗ്ഗുണനിരാകാരം, സഗ്ഗുണസാകാരം. മററു മതങ്ങളിലെല്ലാം ഇവ യിൽ ഒന്നോ രണ്ടോ ഭാവമേ ഉള്ളൂ. ലോകത്തുള്ള സകല മതങ്ങളും

അതുകൊണ്ടാണ് ഹിന്ദുമതത്തിൽ ഉറംപ്പെടുന്നതു്. ഇവയിൽ നിർഗ്ഗുണനിരാകാരഭാവത്തെയാണ്, പല ഉപനിഷത്തുകളിലും പ്രതിപാദിച്ചിട്ടുള്ളതു്.

''യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ്ണ—
മചക്ഷുഃശ്രോത്രം തദപാണിപാദം
നിത്യം വിഭും സവ്വഗതം സുസൂക്ഷ്മം
തദ്ഭൂതയോനിം പരിപശ്യന്തി ധീരാഃ.'' (മുണ്ഡകം)

(ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടു് ഗ്രഹിക്കാൻവയ്യാത്തതും, കർമ്മേന്ദ്രിയങ്ങൾക്കു് വിഷയമല്ലാത്തതും, മൂലമില്ലാത്തതും; സ്ഥൂലത, വെളുപ്പ് മുതലായ ദ്രവ്യധർമ്മങ്ങളില്ലാത്തതും, കണ്ണു്, ചെവി, കൈ, കാൽ ഇവയോടുകൂടാത്തതും; നിത്യവും, വിവിധരൂപത്തിൽ ഇരിക്കുന്നതും; ആകാശംപോലെ സവ്വത്ര വ്യാപിച്ചിരിക്കുന്നതും, അതിസൂക്ഷ്മവും, യാതൊരുവിധമായ ക്ഷയവും ബാധിക്കാത്തതും; സവ്വഭൂതങ്ങളുടേയും കാരണവും ആയതു് യാതൊന്നോ അതിനെ ജ്ഞാനികൾ നല്ലവണ്ണം കാണുന്നു.)

''ന തത്ര ചക്ഷുർഗ്ഗച്ഛതി ന വാഗ്ഗച്ഛതി നോ മനോ
ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാത്
അന്യദേവ തദ്വിദിതാദഥോ അവിദിതാദധി
യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ.'' (കേനം)

(അവിടെ കണ്ണെത്തുകയില്ല, വാക്കെത്തുകയില്ല, മനസ്സെത്തുകയില്ല; ഇന്ദ്രിയമനസ്സുകൾക്കു് വിഷയമല്ലാത്തതിനാൽ അതിനെ ഞങ്ങൾ അറിയുന്നില്ല. ഇതു് കരണങ്ങളെ അനുശാസിക്കുന്നതെങ്ങനെയെന്നും ഞങ്ങൾ അറിയുന്നില്ല. അതു് അറിഞ്ഞിട്ടുള്ളതുമല്ല, അറിഞ്ഞിട്ടില്ലാത്തതുമല്ല എന്നാണ് ഞങ്ങൾക്കു് അതു് വ്യാഖ്യാനിച്ചുതന്ന പൂവ്വന്മാർ പറഞ്ഞുകേട്ടിരിക്കുന്നതു്. യാതൊന്നിനെ വാക്കുകൊണ്ടു് വെളിപ്പെടുത്തുവാൻ സാധിക്കയില്ലയോ യാതൊന്നുകൊണ്ടാണൊ വാക്കുകൾ പ്രകാശിക്കുന്നതു് യാതൊന്നിനെ മനസ്സുകൊണ്ടു് സങ്കല്പിക്കാനോ നിശ്ചയിക്കാനോ കഴിയുകയില്ലയോ അതിനെത്തന്നെ ബ്രഹ്മമെന്നറിയുക. ജനങ്ങൾ സാധാരണയായി ഉപാസിക്കുന്നതല്ല ബ്രഹ്മം.)

''ഏതദ്വൈ തദക്ഷരം ഗാർഗി ബ്രാഹ്മണാ അഭിവദന്ത്യസ്ഥൂലമനണ്വഹ്രസ്വമദീർഘമലോഹിതമസ്നേഹമച്ഛായമതമോഽവായ്വനാകാശമസംഗമരസമഗന്ധമചക്ഷുഷ്കമശ്രോത്രമവാഗമനോഽതേജസ്കമപ്രാണമമുഖമമാത്രമനന്തരമബാഹ്യം ന തദശ്നാതി കിഞ്ചന ന തദശ്നാതി കശ്ചന'' (ബൃഹദാരണ്യകം. 3. 8. 8.)

(നീ ചോദിച്ച ആ വസ്തു ഇതാണ്. അതിനെ ക്ഷയിക്കാത്തതെന്ന് ബ്രാഹ്മണർ പറയുന്നു. അതു് സ്ഥൂലമല്ല. അണുവല്ല, കുറിയതല്ല, നീണ്ടതല്ല, ചുവന്നതല്ല, സ്നേഹമയമോ (ജലഗുണമുള്ളതോ) അല്ല, ഛായയുള്ളതല്ല, തമസ്സല്ല, വായുവല്ല, ആകാശമല്ല, ഒട്ടുന്നതല്ല, രസമല്ല, ഗന്ധമല്ല, കണ്ണില്ലാത്തതാണ്, ചെവിയില്ലാത്തതാണ്, വാഗിന്ദ്രിയമില്ലാത്തതാണ്, മനസ്സില്ലാത്തതാണ്, തേജസ്സില്ലാത്തതും, പ്രാണനില്ലാത്തതും, വായയില്ലാത്തതും, അളവുസാധനമല്ലാത്തതും, അകമോ പുറമോ ഇല്ലാത്തതും ആണ്. അതു് ഒന്നിനേയും ഭക്ഷിക്കുന്നില്ല. അതിനെ ആരും ഭക്ഷിക്കുന്നില്ല.) എന്നെല്ലാമാണ് പ്രതിപാദിച്ചിരിക്കുന്നതു് ഇതു് വാക്കിന്നു് വിഷയമല്ല. ചിന്തയ്ക്കു് വിഷയമല്ല. മനസ്സും വാക്കും ഇന്ദ്രിയങ്ങളും പ്രാണനും അടങ്ങുമ്പോഴ് സ്വപ്രകാശമായ അതു് ഉള്ളിൽ പ്രകാശിക്കും. അതിനെയാണ് 'സ്വാനുഭൂത്യേഹമാനായ' എന്നു് മഹാന്മാർ പറഞ്ഞിട്ടുള്ളതു്. എന്നാൽ ആരംഭത്തിൽതന്നെ ഈ തത്വം അനുഭവിക്കത്തക്കവണ്ണം മനസ്സു് എത്തുകയില്ല. നിർവിണ്ണന്മാർക്കു് മാത്രമേ, അതായതു് വിരക്തന്മാർക്കു് മാത്രമേ, ജ്ഞാനയോഗം പററൂ എന്നു് ഭാഗവതത്തിൽ ശ്രീകൃഷ്ണൻ പറയുന്നു:

''നിൎവ്വിണ്ണാനാം ജ്ഞാനയോഗേ ന്യാസിനാമിഹ കൎമ്മസു.''
(കൎമ്മന്യാസം ചെയ്ത വിരക്തന്മാർക്കാണ് ജ്ഞാനയോഗം.)

''യേത്വക്ഷരമനിൎദ്ദേശ്യമവ്യക്തം പൎയ്യുപാസതേ
സൎവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം
സന്നിയമ്യേന്ദ്രിയഗ്രാമം സൎവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സൎവ്വഭൂതഹിതേ രതാഃ.'' (ഗീത)

(ഇന്ദ്രിയസമൂഹത്തെ നല്ലവണ്ണം അടക്കിയിട്ടു് സകലത്തിലും സമബുദ്ധിയോടുകൂടി സകല ഭൂതങ്ങൾക്കും ഹിതം ചെയ്യുന്നതിൽ തത്പരന്മാരായ യാവചിലർ ഇന്നവിധമുള്ളതെന്നു് നിൎദ്ദേശിക്കപ്പെടാൻ പററാത്തതും ഒരു പ്രമാണംകൊണ്ടും വ്യക്തമല്ലാത്തതും രൂപാദികളില്ലാത്തതും മനസ്സുകൊണ്ടു് ചിന്തിക്കപ്പെടാൻ കഴിയാത്തതും സംസാരഹേതുവും ഇളക്കമില്ലാത്തതും നിത്യവും സൎവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ നിർഗുണബ്രഹ്മത്തെ ഉപാസിക്കുന്നുവോ അവർ എന്നെത്തന്നെ പ്രാപിക്കുന്നു), എന്നു് ഗീത പറയുന്നു. എന്നാൽ അതേസമയത്തു് അങ്ങനെ ഉപാസിക്കുന്നവർക്കു് ക്ലേശം വളരെയധികമുണ്ടെന്നും ഗീത പറയുന്നു.

''ക്ലേശോƒധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവദ്ഭിരവാപ്യതേ.''

(നിർഗ്ഗുണബ്രഹ്മോപാസനയിൽ ആസക്തചിത്തന്മാരായവക്ക് ക്ലേശം വളരെ അധികമാണ്. എന്തെന്നാൽ നിർഗ്ഗുണവിഷയമായ ഗതി ദേഹാഭിമാനമുള്ളവക്ക് കഷ്ടത്തോടുകൂടിയേ പ്രാപിക്കാൻ കഴിയുന്നുള്ളു. കൂടാതെ നിർഗ്ഗുണോപാസകനു് അഭ്യാസം തുടങ്ങുമ്പോഴുംതന്നെ ദേഹം ഞാനല്ല മനസ്സു ഞാനല്ല എന്നും മററും അനുസന്ധാനം ചെയ്യേണ്ടതുണ്ട്). നിർഗ്ഗുണബ്രഹ്മോപാസന ചെയ്യാൻ കഴിവില്ലാത്തവക്കാണ് അടുത്തപടിയായ സഗുണനിരാകാരോപാസന. അതുതന്നെ രണ്ടുവിധത്തിലുണ്ട്. ഒന്ന് സത്യം, ജ്ഞാനം, ദയ, പ്രേമം മുതലായ ഗുണങ്ങളുടെ മൂർത്തിമദ്ഭാവമായി ഈശ്വരനെ ഭാവന ചെയ്യുകയും ആ വിധത്തിൽ കരുതി പ്രാർത്ഥിക്കയും ആ ഗുണങ്ങൾ തന്നിൽ പകർത്താൻ ശ്രമിക്കയും ചെയ്യുന്നതു്. മറെറാന്ന് ഈശ്വരനെ സർവ്വാന്തര്യാമിയായി, സർവ്വഭൂതസ്ഥനായി ഉപാസിക്കുന്നതു്. ഇതിൽ ഒന്നാമത്തേതിൽ ഗുണിയെ ഭാവന ചെയ്യാതെ ഗുണത്തെ ഭാവന ചെയ്യാനുള്ള ബുദ്ധിമുട്ടുണ്ട്. ''ഗുണ ഗുണിനോഃ സമവായഃ സംബന്ധഃ ''ഗുണിയെ പിരിച്ചുവെച്ചു് ഗുണത്തെ ഭാവന ചെയ്യാൻ പ്രയാസം. എന്തെന്നാൽ അവ രണ്ടും തമ്മിലുള്ള സംബന്ധം നിത്യമാണ്. രണ്ടാമത്തേതു് ആരംഭത്തിൽ മനസ്സിന്നു് അഭ്യാസംകൊണ്ടു് ബലംവരാതെ പ്രയാസമാണ്. ശത്രുവിലും മിത്രത്തിലും കല്ലിലും മുള്ളിലും കടിക്കാൻ വരുന്ന പാമ്പിലും കുത്താൻ വരുന്ന ആനയിലും വീട്ടിൽ കയറി മോഷ്ടിക്കുന്ന കള്ളനിലും ചതിയനിലും ക്രൂരനിലും ദുഷ്ടനിലും സർവ്വത്ര ഒരേ ഈശ്വരചൈതന്യം തന്നെ വിളങ്ങുന്നുവെന്ന് കരുതി ആ മനോവൃത്തിയോടുകൂടി ജീവിയ്ക്കാൻ അത്ര എളുപ്പമാണോ? അതുകൊണ്ടു് ചില പ്രത്യേക വസ്തുക്കളിൽ ആദ്യം കണ്ടു ശീലിക്കുന്നു. ഇതാണ് സഗുണസാകാരോപാസന — വേദങ്ങളിൽ കാണുന്ന, സൂര്യൻ, അഗ്നി, വായു, വരുണൻ മുതലായ ദേവതകളുടെ ഉപാസന ഇതിൽപെട്ടതാണ്. നാനാ നാമരൂപങ്ങളിൽ പ്രകാശിക്കുന്ന വസ്തു ഒന്നാണെന്നറിഞ്ഞുകൊണ്ടു് ഓരോ ആവശ്യത്തിനു് ഓരോ ഭാവത്തെ ഉപാസിക്കയെന്നതാണ് വേദങ്ങളിലെ നാനാ ദേവതോപാസനയുടെ തത്വം. ടെലഫോണിലും ഇലക്ട്രിക് ലൈററിലും ഇലക്ട്രിക് മണിയിലും ഇരിക്കുന്നതു് ഒരേ ഇലക്ട്രിസിററിയാണെന്നറിയാം. എങ്കിലും ഓരോ ആവശ്യത്തിനു് ഓരോ രൂപത്തിൽ ഓരോ വിധത്തിൽ നാം അതിനെ സമീപിക്കയും ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. അകത്തുള്ള ശക്തിയെല്ലാം ഒന്നാണെന്ന് അറിയാം. എന്നാലും അതതു് ആവശ്യത്തിനു് അതതു് നാമരൂപത്തിൽകൂടി നാം അതിനെ സമീപിക്കുന്നില്ലേ? അതുപോലെയാണ് ഭിന്നഭിന്ന ഭാവങ്ങളിൽ ഒരേ ഈശ്വരചൈത

ന്യത്തെ വൈദിക മഹർഷിമാർ ആരാധിക്കാൻ വിധിച്ചത്ു്. ഈ ആശയം ഗീതയിൽ,

''യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.''

എന്നു് പ്രകടമാക്കുന്നു.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.''

എന്ന ശ്ലോകവും ഇതിനെത്തന്നെയാണു് വെളിവാക്കുന്നതു്. എന്നാൽ ഇതു് പിൻകാലമുണ്ടായ സിദ്ധാന്തമാണെന്നും വൈദിക കാലത്തു് ഇതു് അറിയപ്പെട്ടിരുന്നില്ലെന്നുംആണു് ചില ചരിത്രകാരന്മാരുടെ അഭിപ്രായം. അതിനു് ''ഇന്ദ്രം മിത്രം വരുണം''എന്ന മന്ത്രം ശരിയായ ഉത്തരമാണു്. എന്നാലും വൈദിക ആചാര്യന്മാർ ഒഴുകുന്ന നദിയേയും ഉദിച്ചുയരുന്ന സൂര്യനേയും മററും കണ്ടു് അജ്ഞാനം നിമിത്തം ഇതൊക്കെ സചേതനദേവതകളാണെന്നു് ധരിച്ചു് അവരെ പ്രീതിപ്പെടുത്താൻവേണ്ടി പദ്യമെഴുതി പ്രാർത്ഥിക്കയായിരുന്നുവെന്നു് പറയുന്നവരോടു് എനിക്കു് ഒന്നുചോദിക്കാനുണ്ടു്. ''ഇവയെ എല്ലാം ദേവതകളാണെന്നു് വിചാരിച്ചു് അജ്ഞതകൊണ്ടു് അവയോടു് പ്രാർത്ഥിച്ചതാണെന്നു് വന്നേയ്ക്കാം. എന്നാൽ വേദത്തിൽ ഉരലിനേയും ഉലക്കയേയും ക്ഷൗരക്കത്തിയേയും ദർഭപ്പുല്ലിനേയും മററും സംബോധന ചെയ്തു പ്രാർത്ഥിക്കുന്ന മന്ത്രങ്ങളുണ്ടല്ലോ. അവയും ദേവതകളാണെന്നു് വിചാരിച്ചുവെന്നു് വരുമോ?'' ചുരുക്കിപ്പറഞ്ഞാൽ ഈ ദേവതകളോടെല്ലാം മഹർഷിമാർ പ്രാർത്ഥിക്കയും പ്രാർത്ഥിക്കാൻ പഠിപ്പിക്കയും ചെയ്തതിന്റെ രഹസ്യം ആ സാധനങ്ങളോടല്ല പ്രാർത്ഥിച്ചതെന്നും അവയിൽക്കൂടി പ്രകാശിക്കുന്ന അഭിമാനി ദേവതകളോടാണെന്നും ഉള്ളതാണു്. ഈ തത്വം തന്നെയാണു് ഗീതയിൽ,

''ബുദ്ധിർബുദ്ധിമതാമസ്മി തേജസ്തേജസ്വിനാമഹം
ബലം ബലവതാം ചാഹം കാമരാഗവിവർജിതം.
പുണ്യോ ഗന്ധഃ പൃഥിവ്യാം ച തേജശ്ചാസ്മി വിഭാവസൗ
ജീവനം സർവ്വഭൂതേഷു തപശ്ചാസ്മി തപസ്വിഷു''

എന്നു പറഞ്ഞിട്ടുള്ളതു്. ഓരോന്നിലും ഇരിക്കുന്ന ചൈതന്യവിശേഷമാണു് ഈശ്വരൻ.

''യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം.''

എന്ന ഗീതാശ്ലോകത്തിലും ഇതു് വെളിവാക്കുന്നു. ഇങ്ങനെ ചൈതന്യവിശേഷം കാണുന്ന ഏതു പദാർത്ഥത്തേയും ഈശ്വരനായുപാ

സിക്കാമെന്നാണ് ഹിന്ദുമതം പഠിപ്പിക്കുന്നത്. അവിടെ ഉപാസിക്കുന്നത് ആ പദാൎത്ഥത്തെയല്ല, പദാൎത്ഥത്തിൽക്കൂടി പ്രകാശിക്കുന്ന ചൈതന്യത്തെയാണ്. അതുകൊണ്ടാണ് ''അസാവാദിത്യോ ബ്രഹ്മ'' എന്നു പറഞ്ഞത്. ഈ ആകാശത്തു വലിയ പപ്പടം പോലെ നിന്നു തിളങ്ങുന്ന ഗോളമല്ല ബ്രഹ്മം. അതിനുള്ളിൽ തിളങ്ങുന്ന ചൈതന്യമാണ് ബ്രഹ്മം. അതു് ബ്രഹ്മത്തിന്റെ പ്രതീകമാണ്. അഥവാ ''സർവ്വം ഖല്വിദം ബ്രഹ്മ'' എന്നതനുസരിച്ച് എല്ലാം ബ്രഹ്മമാകുന്നു. 'പുരുഷ ഏവേദം സർവ്വം.' ഇതെല്ലാം പുരുഷൻ തന്നെയാകുന്നു.

''ഭൂമിരാപോ *f* നലോ വായുഃ ഖം മനോ ബുദ്ധിരേവ ച।
അഹങ്കാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ.
അപരേയമിതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം.
ജീവഭൂതാം'' എന്നുള്ള ഗീതാശ്ലോകമനുസരിച്ച് എല്ലാം ഈശ്വരമയമാകുന്നു. ഏതിനേയും ഈശ്വരനായുപാസിക്കാം.

''രസോഹമപ്സു കൗന്തേയ പ്രഭാസ്മി ശശിസൂര്യയോഃ
പ്രണവഃ സർവ്വവേദേഷു ശബ്ദഃ ഖേ പൌരുഷം നൃഷു.''

ഇനി ഇതിനേക്കാൾ കുറച്ചുകൂടി ഘനീഭൂതമായ ഒരു തരം സാകാരഭാവമുണ്ട്. അതാണ് മൂൎത്തികൾ. ഈ മൂൎത്ത്യുപാസന മുൻപറഞ്ഞ ഭാവത്തിലുള്ള ഉപാസനയിലും മനസ്സു നിൎത്താൻ പ്രയാസമുള്ളവൎക്കുവേണ്ടിയുള്ളതാണ്. ഇതാണ് താന്ത്രികോപാസന.

''വേദമാൎഗ്ഗപരിഭ്രഷ്ടഃ തന്ത്രമാൎഗ്ഗം സമാചരേത്.''

അതായതു് വൈദികമായ അഭ്യാസക്രമത്തിൽ മനസ്സു നിൎത്താൻ കഴിവില്ലാത്തവൻ തന്ത്രമാൎഗ്ഗത്തെ അവലംബിക്കണമെന്നൎത്ഥം. അതായതു് അഗ്നി, സൂര്യൻ, വായ്വാദിദേവതകൾ ഇവരുടെ ധ്യാനത്തിൽ മനസ്സുറപ്പിക്കാൻ കഴിയാത്തവൻ സഗുണസാകാരമായ മൂൎത്ത്യുപാസനയിൽ ഏൎപ്പെട്ടു മനോജയവും ചിത്തശുദ്ധിയും സമ്പാദിക്കണം. ഈ സഗുണസാകാരഭാവങ്ങളിൽ മനസ്സുനിൎത്തി ശീലിക്കാൻ വളരെ എളുപ്പമാണ്. മനുഷ്യൻ ഒരു സാമുദായിക ജീവിയാണ്. അവന്റെ മനസ്സ് പ്രകൃത്യാ സഹജീവിയിലേക്കാണ് ഓടുന്നതു്. അതുകൊണ്ടു് സഹജീവിരൂപത്തിൽ മനസ്സുറപ്പിക്കാൻ എളുപ്പമാണ്. അതുകൊണ്ടാണ് ശിവൻ, വിഷ്ണു, കാളി, ഗണപതി, സുബ്രഹ്മണ്യൻ മുതലായ മൂൎത്തികളുടെ ഉപാസന എളുപ്പമായിരിക്കുന്നതു്.

''നിൎഗ്ഗുണസ്യാപ്രമേയസ്യ നിഷ്ക്രിയസ്യ നിരാകൃതേഃ
ഉപാസകാനാം സിദ്ധ്യൎത്ഥം ബ്രഹ്മണോ രൂപകല്പനാ.''

ബ്രഹ്മം സ്വയം നിർഗ്ഗുണമാണ്; മനോവാഗതീതമാണ്. നിരാകാരമാണ്. എന്നാൽ അതിനു രൂപം കല്പിക്കുന്നതു് ഉപാസകന്മാർക്കു് അതിൽ മനസ്സുനിർത്തി മനസ്സിനെ ജയിച്ചു് ആത്മജ്ഞാനം സമ്പാദിക്കാനാണ്. അതുകൊണ്ടു് രൂപധ്യാനം വിധിച്ചു. ഇങ്ങനെയുള്ള രൂപങ്ങൾ രണ്ടു തരമുണ്ടു്: താത്ത്വികരൂപങ്ങളും, അവതാരരൂപങ്ങളും. ശിവൻ, വിഷ്ണു മുതലായതു് താത്ത്വികരൂപങ്ങൾ. രാമൻ, കൃഷ്ണൻ, ശങ്കരൻ, ചൈതന്യൻ, ശ്രീരാമകൃഷ്ണൻ മുതലായവ അവതാരരൂപങ്ങൾ. അഭിരുചിയനുസരിച്ചു് ഇവയിൽ ഏതിൽ മനസ്സുനിർത്തിയാലും ഒരേ ഫലം കിട്ടും.

ഇങ്ങനെയുള്ള സഗുണോപാസനകളിൽ ചരിത്രാതീതകാലം മുതൽ ഹിന്ദുക്കൾ സ്ത്രീരൂപങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ടു്. വൈദിക ദേവതകളിൽത്തന്നെ അദിതിയ്ക്കു് ഒരു ഉയന്ന സ്ഥാനമുണ്ടു്. അദിതിയാണ് ദേവമാതാവു്. അദിതിയെ സർവ്വവ്യാപിയായ ദേവതയായി വേദത്തിൽ പറഞ്ഞിട്ടുണ്ടു്.

"അദിതിർദ്യൌരദിതിരന്തരിക്ഷമദിതിർമാതാ സ പിതാ സ പുത്രഃ
വിശ്വേ ദേവാ അദിതിഃ പഞ്ചജനാ
അദിതിർജാതമദിതിർജനിത്വം."

(അദിതി സ്വർഗ്ഗമാണ്. അദിതി ആകാശമാണ്. അദിതി ലോകത്തിന്റെ അമ്മയാണ്. അദിതിതന്നെ അച്ഛനും പുത്രനും സകല ദേവന്മാരും അദിതിയാണ്. അഞ്ചുതരം ജനങ്ങളും അതായതു് ഗന്ധർവ്വന്മാർ, പിതൃക്കൾ, ദേവന്മാർ, അസുരന്മാർ, രാക്ഷസന്മാർ എല്ലാം അദിതിയാണ്. ഇതുവരെ ഉണ്ടായതും ഇനി ഉണ്ടാകാൻ പോകുന്നതുമെല്ലാം അദിതിയാണ്. ഇങ്ങനെ പല മന്ത്രങ്ങളുണ്ടു്.)

അംഭൃണമഹർഷിയുടെ പുത്രിയായ വാക് എന്ന സ്ത്രീ ബ്രഹ്മജ്ഞാനം ലഭിച്ചു് സച്ചിദാനന്ദസ്വരൂപമായ പരമാത്മാവിനോട് താദാത്മ്യമനുഭവിച്ചുകൊണ്ടു് സകല ജഗദ്രൂപേണ സർവ്വത്തിന്റേയും അധിഷ്ഠാനമെന്ന നിലയിൽ താൻതന്നെയാണ് എല്ലാം എന്ന ബോധത്തോടുകൂടി തന്നെത്തന്നെ സ്തുതിച്ചു പറയുന്നു:

"അഹം രുദ്രായ ധനുരാതനോമി ബ്രഹ്മദ്വിഷേ ശരവേ ഹന്തവാ ഉ;
അഹം ജനായ സമദം കൃണോമ്യഹം ദ്യാവാപൃഥിവീ ആവിവേശ."

(ഞാൻ ബ്രഹ്മദ്വേഷിയും ഹിംസകനും ആയ അസുരനെ കൊല്ലാനായിട്ടു് രുദ്രനു വില്ലുപൂട്ടിക്കൊടുത്തു. ഞാൻ ഭക്തന്മാർക്കുവേണ്ടി ശത്രുക്കൾക്കെതിരായി യുദ്ധം ചെയ്യുന്നു. ഞാൻ ആകാശത്തിലും ഭൂമിയിലും അന്തര്യാമിയായി പ്രവേശിച്ചിരിക്കുന്നു.)

"അഹമേവ വാത ഇവ പ്രവാമ്യാരഭമാണാ ഭുവനാനി വിശ്വാ
പരോ ദിവാ പര ഏനാ പൃഥിവ്യൈ താവതീ മഹിനാ സംബഭൂവ."
(ഋഗ്വേദം X. 125. 8)

'ഞാൻതന്നെയാണ് സകല ലോകങ്ങളേയും ഉത്പാദിപ്പിച്ചിട്ട് വായുവിനെപ്പോലെ സ്വേച്ഛയാ സഞ്ചരിക്കുന്നത്. ആകാശത്തിനും അപ്പുറം ഈ ഭൂമിക്കും അപ്പുറം, സകല വികാരങ്ങൾക്കും അപ്പുറം വർത്തിച്ചുകൊണ്ട് ഞാൻ മഹിമകൊണ്ട് ഇങ്ങനെയായിരിക്കുന്നു. ഇങ്ങനെ ബ്രഹ്മത്തോട് അഭേദം പ്രാപിച്ച് ആരാധ്യകളായവരും വൈദികകാലം മുതൽ ആദരണീയരായുണ്ട്.

''ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ''. (നീ സ്ത്രീയാണ്, നീ പുരുഷനുമാണ്; നീ കുമാരനുമാണ്; കുമാരിയുമാണ്) എന്നും വേദത്തിലുണ്ട്. മനുസ്മൃതിയിലും ബ്രഹ്മാവ് തന്റെ ദേഹം രണ്ടായി പിരിച്ച് ഒന്ന് പുരുഷനായും മറ്റൊന്ന് സ്ത്രീയായും തീർന്നുവെന്നും അതിൽനിന്നാണ് വിരാട് ഉണ്ടായതെന്നും പറയുന്നു. ഇവിടെ സ്ത്രീപുരുഷന്മാർ ഒരേ വസ്തുവിന്റെ രണ്ടു തുല്യാംശങ്ങളാണെന്നുള്ളത് ശ്രദ്ധേയമാണ്. അവരാണ് സൃഷ്ടിയുടെ മൂലകാരണം. പിന്നീട് സാംഖ്യശാസ്ത്രം പ്രപഞ്ചത്തിന്റെ മൂലകാരണത്തെ പ്രകൃതിയെന്നും പുരുഷനെന്നും രണ്ടായിത്തിരിച്ച് 'പ്രകൃതിഃ കർത്രീ പുരുഷസ്തു പുഷ്കരപലാശവന്നിർല്ലേപഃ' എന്നും പറഞ്ഞിരിക്കുന്നു. പ്രകൃതിയാണ് എല്ലാം ചെയ്യുന്നത്. പുരുഷൻ നിശ്ചേഷ്ടനായി നിർവ്വികാരനായി നിസ്സംഗനായി സ്ഥിതിചെയ്യുന്നു. പുരുഷന്റെ മോക്ഷത്തിനായി പ്രവർത്തിക്കുന്നത് സാംഖ്യമതപ്രകാരം പ്രകൃതിയാണ്. പ്രധാനപ്പെട്ട ഉപനിഷത്തുകളിലൊന്നായ കേനോപനിഷത്തിൽ ദേവിയെപ്പററി ഒരു കഥയുണ്ട്. ബ്രഹ്മം ദേവന്മാർക്കുവേണ്ടി അസുരന്മാരെ ജയിച്ചു. അപ്പോൾ ദേവന്മാർ ആ ജയം തങ്ങളുടെ സാമർത്ഥ്യംകൊണ്ടുണ്ടായതാണെന്നഹങ്കരിച്ചു. അപ്പോൾ അവരുടെ മുമ്പിൽ ഒരു മഹാഭൂതം പ്രത്യക്ഷമായി. അപ്പോൾ ദേവന്മാർ അഗ്നിയെ സമീപിച്ച് ഈ ഭൂതമെന്താണെന്നറിയണമെന്ന് പറഞ്ഞു. അഗ്നി അങ്ങനെയാകട്ടെയെന്നു പറഞ്ഞ് ആ ഭൂതത്തെ സമീപിച്ചു. അപ്പോൾ ആ ഭൂതം അഗ്നിയോട് ''നീ യാര്?' എന്നും ''നിനക്ക് എന്തു വീര്യമുണ്ട്?'' എന്നും ചോദിച്ചു. അതിന് അഗ്നി, ''ഞാൻ ജാതവേദസ്സായ അഗ്നി ആകുന്നു. 'എനിക്ക് ഭൂമിയിലുള്ള സകലവും ദഹിപ്പിക്കാൻ കഴിയും'' എന്ന് പറഞ്ഞു. ആ സമയത്ത് അഗ്നിയുടെ മുമ്പിൽ ഒരു പുല്ലിട്ടുകൊടുത്തു. അഗ്നിക്ക് അത് ദഹിപ്പിക്കാൻ കഴിഞ്ഞില്ല. അഗ്നി അപ്പോൾ പിന്മാറി. പിന്നീട് ദേവന്മാർ ആവശ്യപ്പെട്ടതനുസരിച്ച് വായു

ആ ഭൂതത്തെ സമീപിച്ചു. വായുവിനോടും നീയാരു് എന്നും നിന ക്കെന്തു കഴിവുണ്ടെന്നും ഭൂതം ചോദിച്ചു. അതിനു് വായു ''ഞാൻ ആകാശസഞ്ചാരിയായ വായുവാണു്. ഭൂമിയിലുള്ളതെല്ലാം എനിക്കു് വഹിക്കാൻ കഴിയു''മെന്നു് പറഞ്ഞു. ഭൂതം ഒരു പുല്ലിട്ടുകൊടുത്തു. വായുവിനതു് അനക്കുവാൻ കഴിഞ്ഞില്ല. പിന്നീടു് വായു മടങ്ങി പ്പോന്നു. പിന്നെ ദേവന്മാർ ഇന്ദ്രനെ സമീപിച്ചു. ഇന്ദ്രൻ ഭൂതത്തെ സമീപിച്ചപ്പോഠം അതു് മറഞ്ഞു: അതിന്റെ സ്ഥാനത്തു് ആകാ ശത്തു് സ്വർണ്ണാഭരണങ്ങളണിഞ്ഞു് ഏററവും ശോഭിക്കുന്ന ഹിമ വത്പുത്രിയായ പാർവ്വതിയെ കണ്ടു. പാർവ്വതിയോടു് ആ ഭൂതം എന്തായിരുന്നുവെന്നു് ഇന്ദ്രൻ ചോദിച്ചു. അതിന്നുത്തരമായി പാർവ്വതി അതു് ബ്രഹ്മമാണെന്നും ബ്രഹ്മത്തിന്റെ വിജയംകൊണ്ടാ ണു് ദേവന്മാർ മഹിമ പ്രാപിച്ചിരിക്കുന്നതെന്നും പറഞ്ഞു. അങ്ങനെ പാർവ്വതി പറഞ്ഞിട്ടാണു് ഇന്ദ്രനു് അതു് ബ്രഹ്മമാണെന്നറിവാൻ കഴിഞ്ഞതു്.

ഈ കഥയിൽനിന്നു ബ്രഹ്മജ്ഞാനത്തിനു് ദേവിയുടെ സഹാ യം ആവശ്യമാണെന്നു് കിട്ടുന്നു. ഇന്ദ്രാദികഠംക്കുകൂടിയും ദേവിയുടെ സഹായംകൊണ്ടാണു് **ബ്രഹ്മദർശനമെങ്കിൽ** സാധാരണക്കാരന്റെ കഥ പറയാനുണ്ടോ?

പുരാണങ്ങളിലും ദേവിയുടെ മഹിമയെപ്പററി വളരെ പറ യുന്നുണ്ടു്. പ്രളയകാലത്തു് വിഷ്ണുവിന്റെ കർണ്ണമലത്തിൽനിന്നു ണ്ടായ മധുകൈടഭന്മാരെന്ന അസുരന്മാർ ബ്രഹ്മാവിനെ കൊല്ലാൻ ചെന്നപ്പോഠം ഉറങ്ങിക്കിടന്നിരുന്ന വിഷ്ണുവിനെ ഉണർത്താനായി ബ്രഹ്മാവു ചെയ്ത സ്തുതിയിൽ.

''വിഷ്ണുഃ ശരീരഗ്രഹണ മഹമീശാന ഏവ ച
കാരിതാസ്തേ യതോ ƒ തസ്ത്വാം കഃ സ്തോതും ശക്തിമാൻ ഭവേത്.'

'വിഷ്ണുവും ഞാനും ശിവനും യാതൊരുവളാൽ ശരീരം ധരിപ്പിക്ക പ്പെടുന്നുവോ ആ അവിടത്തെ സ്തുതിപ്പാൻ ആരു ശക്തനാകും? എന്നു പറഞ്ഞിരിക്കുന്നതായി ബ്രഹ്മാണ്ഡപുരാണം പറയുന്നു.

''കൈലാസശൈലഭുവനേ ത്രിജഗജ്ജനിത്രീം
ഗൌരീം നിവേശ്യ കനകാചിതരത്നപീഠേ
നൃത്യം വിധാതുമഭിവാഞ്ഛതി ശൂലപാണൌ
ദേവാഃ പ്രദോഷസമയേ ഹരപാർശ്വസംസ്ഥാഃ.
വാഗ്ദേവീ ധൃതവല്ലകീ ശതമഖോ വേണും ദധത്പദ്മജ—
സ്താളോന്നിദ്രകരോ രമാ ഭഗവതീ ഗേയപ്രയോഗാന്വിതാ
വിഷ്ണുഃ സാന്ദ്രമൃദംഗവാദനപടുർദേവാഃ സമന്താത് സ്ഥിതാഃ
സേവന്തേ തമനു പ്രദോഷസമയേ ദേവം മൃഡാനീപതിം.''

എന്നു പ്രദോഷസ്തോത്രം പറയുന്നു. പ്രദോഷസമയത്തു് ശിവൻ നൃത്തം ചെയ്വാൻ തുടങ്ങുന്നതു് ദേവിയെ കൈലാസത്തിൽ സ്വർണ്ണപീഠത്തിലിരുത്തിയിട്ടാണു്. അപ്പോഠം സരസ്വതി വീണ വായിക്കുന്നു. ഇന്ദ്രൻ ഓടക്കുഴൽ വിളിക്കുന്നു. ബ്രഹ്മാവു് താളം പിടിക്കുന്നു. ലക്ഷ്മീഭഗവതി പാട്ടുപാടുന്നു. വിഷ്ണു മൃദംഗം കൊട്ടുന്നു. ദേവന്മാർ ചുററുംനിന്നു ശിവനെ സേവിക്കുന്നു. ഇതിൽനിന്നു് ദേവിക്കു് കൈലാസത്തുള്ള സ്ഥാനമെന്താണെന്നൂഹിക്കാം. അതിനുപുറമെ ശിവൻ അർദ്ധനാരീശ്വരനായിരിക്കുന്നു.

''കസ്തൂരികാചന്ദനലേപനായൈ
ശ്മശാനഭസ്മാംഗവിലേപനായ
സത്കുണ്ഡലായൈ ഫണികുണ്ഡലായ
നമഃ ശിവായൈ ച നമഃ ശിവായ.''

വിഷ്ണുവിൻെറ പത്തവതാരവും ദേവിയുടെ കയ്യിലെ തള്ള വിരലിൻെറ നഖത്തിൽനിന്നുണ്ടായതാണെന്നു് ലളിതാസഹസ്ര നാമം പറയുന്നു. ശ്രീകൃഷ്ണൻ കാളിയുടെ അവതാരമാണെന്നാണു ദേവീഭാഗവതം പറയുന്നതു്. ശക്തിസംഗമം എന്ന ഗ്രന്ഥത്തിലും,

''കദാചിദാദ്യാ ലളിതാ പുരുരൂപാ കൃഷ്ണവിഗ്രഹാ
ലോകസംമോഹനാൎത്ഥായ സ്വരൂപം ബിഭ്രതീ പരാ.''

എന്നു പറഞ്ഞിരിക്കുന്നു.

മായയുടെ സഹായംകൊണ്ടാണു് ദേവകിയുടെ ഗർഭത്തിൽ നിന്നു ബലഭദ്രനെ രോഹിണീഗർഭത്തിലാക്കിയതെന്നു് ഭാഗവതം പറയുന്നു. അതിനുപുറമെ അവിടെ കാര്യസാദ്ധ്യത്തിനായിട്ടു് യശോദാഗർഭത്തിൽ മായയുടെ അവതാരവും ഉണ്ടായി. അങ്ങനെ കൃഷ്ണാവതാരത്തിൽ—കൃഷ്ണൻ ദേവിയുടെ അവതാരമാകട്ടെ അല്ലാതിരിക്കട്ടെ—ദേവിക്കു് ഒരു വലിയ പങ്കുണ്ടെന്നുള്ളതു തീച്ചയാണു്.

ശ്രീരാമൻ ദേവീപൂജ ചെയ്തു് അനുഗ്രഹം വാങ്ങിയാണു് രാവണവധം സാധിച്ചതെന്നു്ദേവീഭാഗവതം. ശ്രീരാമൻ ദേവിയെ പൂജിച്ച കാലമാണു് ദേവീഭാഗവതപ്രകാരം നവരാത്രി. അതു കേരളത്തിൽ സരസ്വതീപൂജയായതെങ്ങനെയെന്നറിയില്ല. മൈസൂരിലാണു് നവരാത്രി എത്രയും വിശേഷമായി കൊണ്ടാടുന്നതു്. അവിടെ ശൃംഗേരിയിൽ ശ്രീശങ്കരൻ പ്രതിഷ്ഠിച്ചിരിക്കുന്നതു ശാരദയെ—സരസ്വതിയെ—ആണു്. ഈ പ്രതിഷ്ഠയ്ക്കും സരസ്വതീപൂജയ്ക്കും തമ്മിൽ എന്തോ ബന്ധമുണ്ടെന്നു തോന്നുന്നു. അതിൽനിന്നായിരിക്കണം ശൃംഗേരിമഠത്തിൻെറ അധികാരത്തിൽപെട്ട ദക്ഷിണേന്ത്യയിൽ സരസ്വതീപൂജ പ്രധാനമായതു്. ഉത്തരദേശത്തെല്ലാം നവരാത്രി കാലത്തു ദുൎഗ്ഗാപൂജയാണു നടത്തുന്നതു്. ദേവിയെ

ദുർഗ്ഗയായിട്ടാണ് ശ്രീരാമൻ പൂജിച്ചതു്. ഭാരതയുദ്ധാരംഭത്തിൽ ശ്രീകൃഷ്ണന്റെ ഉപദേശപ്രകാരം അർജ്ജുനൻ ദേവിയെ സ്തുതിച്ചു പ്രത്യക്ഷപ്പെടുത്തി അനുഗ്രഹം വാങ്ങിയശേഷമാണ് യുദ്ധം ആരംഭിച്ചതെന്നു് മഹാഭാരതത്തിൽ കാണാം. അദ്വൈതിയായ ശ്രീശങ്കരനും

''ശിവഃ ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
നചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി
അതസ്ത്വാമാരാധ്യാം ഹരിഹരവിരിഞ്ചാദിഭിരപി
പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃ പ്രഭവതി.''

(ശക്തിയോടു ചേർന്നെങ്കിലേ ശിവൻ എന്തെങ്കിലും ചെയ്വാൻ ശക്തനാകുന്നുള്ളു. അല്ലെങ്കിൽ ശിവനു് അനങ്ങാൻകൂടി സാധിക്കയില്ല. അതുകൊണ്ടു്, ബ്രഹ്മാവിഷ്ണുമഹേശ്വരാദികൾക്കും ആരാധ്യയായ ദേവിയെ നമസ്കരിക്കാനോ സ്തുതിക്കാനോ പുണ്യം ചെയ്യാത്തവൻ ഒരിക്കലും സമർത്ഥനാകുന്നില്ല) എന്നു പറഞ്ഞിരിക്കുന്നു. അദ്ദേഹം ശൃംഗേരിയിൽ ശാരദാദേവിയെ പ്രതിഷ്ഠിച്ചുവെന്നുള്ളതും സ്മരണീയമാണ്.

നിർഗ്ഗുണബ്രഹ്മം സഗുണബ്രഹ്മമായി ഉപാസ്യമാകുന്നതു് മായകൊണ്ടാണ്. 'ആത്മനഃ മായോപാധിനാ ഈശ്വരത്വം' ശ്രീശങ്കരൻ ഗീതാഭാഷ്യത്തിന്റെ ആരംഭത്തിൽ പറയുന്നു: 'അജോഽവ്യയോ ഭൂതാനാമീശ്വരോ നിത്യശുദ്ധബുദ്ധമുക്തസ്വഭാവോഽപി സൻ സ്വമായയാ ദേഹവാനിവ ജാത ഇവ ലോകാനുഗ്രഹം കുർവ്വന്നിവ ച ലക്ഷ്യതേ.' (ഈശ്വരൻ ജനനം, നാശം, വികാരം എന്നിവയില്ലാത്തവനും സർവ്വഭൂതങ്ങളുടേയും നാഥനും എന്നും ശുദ്ധനും ബുദ്ധനും മുക്തനുമാണെങ്കിലും തന്റെ മായകൊണ്ടു് ദേഹമെടുത്തവനെപ്പോലെയും ജനിച്ചവനെപ്പോലെയും ലോകാനുഗ്രഹത്തിനായി കർമ്മം ചെയ്യുന്നവനെപ്പോലെയും കാണപ്പെടുന്നു.) എന്നു് ഭഗവാനും ഗീതയിൽ പറയുന്നു:

''അജോഽപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോഽപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ.'' എന്നു്.

ഇപ്രകാരം മായയുടെ സഹായമില്ലായിരുന്നെങ്കിൽ ഭഗവാന്റെ ലീലാസമുദ്രതരംഗങ്ങളിൽ മനുഷ്യനു് എങ്ങനെ ആറാടി നീന്തിത്തുടിച്ചു കളിക്കാൻ സാധിക്കുമായിരുന്നു? അതുകൊണ്ടു് മായയാണു് നമ്മെ ഭഗവല്ലീലാമൃതം ആസ്വദിപ്പിക്കുന്നതു്. ഗോപികൾക്കു വൃന്ദാവനത്തിൽ ഭഗവാന്റെ പ്രേമബിന്ദു കിട്ടിയതു ദേവിയെ ഭജിച്ചിട്ടല്ലേ? ദേവിയുടെ പ്രതിമയുണ്ടാക്കിവെച്ചു് വ്രതനിഷ്ഠയോടുകൂടി,

''കാത്യായനി മഹാമായേ മഹായോഗിന്യധീശ്വരി
നന്ദഗോപസുതം ദേവി പതിം മേ കുരു തേ നമഃ.''

എന്ന് ലക്ഷക്കണക്കിനു് ജപിച്ചിട്ടല്ലേ ഭഗവാൻ രാസലീല കൊണ്ടു ഗോപികളെ അനുഗ്രഹിക്കാൻ നിശ്ചയിച്ചതു്? വിക്രമാദിത്യൻ ദേവിയെ പൂജിച്ചിരുന്ന സ്ഥലം ഇന്നും കാണാം. ശിവാജിയും ദേവിയെ ഉപാസിച്ചനുഗ്രഹം വാങ്ങിയതുകൊണ്ടാണു് ദുഷ്ടന്മാരെ ജയിക്കാൻ ശക്തനായതു്.

ഈ യുഗത്തിൽ ധമ്മസംസ്ഥാപനാർത്ഥം അവതരിച്ച ശ്രീരാമകൃഷ്ണനും ദേവിയെത്തന്നെ തൻെറ മുഖ്യോപാസനാമൂത്തിയായി തെരഞ്ഞെടുത്തു. ദേവിയുടെ അനുവാദത്തോടുകൂടിയാണു് ശ്രീരാമകൃഷ്ണൻ തോതാപുരിയിൽനിന്നു സന്ന്യാസം സ്വീകരിച്ചതു്. ദേവിയുടെ അനുവാദമില്ലെങ്കിൽ സമാധിയും ബ്രഹ്മനിഷ്ഠയുമൊന്നും സാധ്യമല്ലെന്നു് ശ്രീരാമകൃഷ്ണൻ നമ്മെ പഠിപ്പിച്ചു. ദേവിയുടെ സമ്പക്മില്ലെങ്കിൽ ശിവൻ ശവമാണു് എന്നാണു് ശ്രീരാമകൃഷ്ണൻ പറയുന്നതു്. ദേവി ഭുക്തിമുക്തിപ്രദായിനിയാണു്. അതായതു് ദേവിയ്ക്കധീനമാണു് ജീവൻെറ വിഷയസുഖങ്ങളും മോക്ഷവും.

''സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ.''

''സംസാരബന്ധഹേതുശ്ച സൈവ സവ്വേശ്വരേശ്വരീ.''

(വരം കൊടുക്കുന്നവളായ ഈ ദേവി പ്രസാദിച്ചാൽ മനുഷ്യക്കു മോക്ഷം ലഭിക്കുന്നു.) (സകല ദേവന്മാക്കും ഈശ്വരിയായ അതേ ദേവിതന്നെ സംസാരബന്ധത്തിനും കാരണം.) ആ ദേവിതന്നെയാണു് സജ്ജനങ്ങളുടെ ഭവനങ്ങളിൽ ലക്ഷ്മിയായും പാപികളുടെ ഭവനങ്ങളിൽ അലക്ഷ്മിയായും മനോബലമുള്ളവരുടെ ഹൃദയങ്ങളിൽ ബുദ്ധിയായും സജ്ജനങ്ങളുടെ മനസ്സിൽ ശ്രദ്ധയായും കുലസ്ത്രീകളിൽ ലജ്ജയായും ഇരിക്കുന്നതു്. ലോകത്തുള്ള സകല വിദ്യകളും ദേവിയുടെ നാനാ ഭാവങ്ങളാണു്. 'വിദ്യാഃ സമസ്താസ്തവ ദേവി ഭേദാഃ.' സകല ഭൂതങ്ങളിലും നിദ്രാ, ക്ഷുധ, ശക്തി, തൃഷ്ണാ, ക്ഷമ, ജാതി, ശാന്തി, കാന്തി, ലക്ഷ്മി, ഓമ്മ, സന്തുഷ്ടി, ഭ്രാന്തി എന്നീ നല്ലതും തീയതുമായ എല്ലാ രൂപങ്ങളിലും ഇരിക്കുന്നതു് ദേവിയാണു്. ലോകത്തെ മുഴുവൻ മമത്വഗത്തത്തിലിട്ടു വട്ടംതിരിക്കുന്നതും ദേവിയാണു്. ''മമത്വഗത്തേ*f*തിമഹാന്ധകാരേ വിഭ്രാമയത്യേതദതീവ വിശ്വം.''

ആ ദേവി സകല ജഗത്തിലും വ്യാപിച്ചിരിക്കുന്നുണ്ടു്. ''ദേവ്യാ യയാ തതമിദം ജഗദാത്മ ശക്ത്യാ''

മോക്ഷവും സമാധിയും ദേവിയുടെ കയ്യിലാണിരിക്കുന്നതെന്നുള്ളതിനു് ശ്രീരാമകൃഷ്ണൻെറ ചരിത്രത്തിൽ ഒരു കഥയുണ്ടു്.

അദ്വൈതസന്ന്യാസിയും ഈശ്വരൻെറ നിർഗ്ഗുണഭാവത്തിൽ മാത്രം വിശ്വസിക്കുന്നവനുമായ തോതാപുരി ദക്ഷിണേശ്വരത്തു വന്നു് ശ്രീരാമകൃഷ്ണനു് സന്ന്യാസം കൊടുത്തു. മഹാവാക്യോപദേശവും ചെയ്തു. ശ്രീരാമകൃഷ്ണൻ പെട്ടെന്നുതന്നെ നിർവ്വികല്പസമാധിയിൽ പ്രവേശിച്ചു.

''ദൃഷ്ടിഃ സ്ഥിരാ യസ്യ വിനൈവ ദൃശ്യാത്
വായുഃ സ്ഥിരോ യസ്യ വിനാ നിരോധാത്
ചിത്തം സ്ഥിരം യസ്യ വിനാവലംബാത്
സ ഏവ യോഗീ സ ഗുരുഃ സ സേവ്യഃ.''

എന്നതാണു് നിർവ്വികല്പസമാധിയിൽ പ്രവേശിച്ചവൻെറ ലക്ഷണം — തോതാപുരി വാതിലടച്ചു് വെളിയിൽ പോയി. ഇടക്കിടെ വാതിൽ തുറന്നുനോക്കി. ശ്രീരാമകൃഷ്ണൻ നിർവ്വികല്പസമാധിയിൽതന്നെയാണു് പ്രവേശിച്ചിരിക്കുന്നതെന്നു് സമ്പൂർണ്ണം കണ്ടു. ''ഞാൻ നാല്പതു്വർഷത്തെ കഠിനാദ്ധ്വാനംകൊണ്ടു് സാധിച്ചതു് ഒററ ദിവസംകൊണ്ടു് സാധിച്ചുവെന്നു് വരുന്നതു് സംഭാവ്യമാണോ?'' എന്നു് അത്ഭുതപ്പെട്ടു. (നോക്കുക—ശ്രീശങ്കരപരമ്പരയുടെ മഹിമ! ചുരുങ്ങിയതു് 1200 വർഷം മുമ്പ് അവതരിച്ച ശ്രീശങ്കരൻെറ പരമ്പരയിൽ ഇത്ര കാലമായിട്ടും സ്രോതസ്സ് വററാതെ ആ ആത്മചൈതന്യം നിലനില്ക്കുന്നു. അതിൽനിന്നൂഹിക്കണം ശ്രീശങ്കരൻെറ ശക്തി.) തോതാപുരി, ശിഷ്യൻെറ ശവതുല്യമായ ശരീരം പിന്നേയും പിന്നേയും തൊട്ടുനോക്കി. ശ്വാസത്തിൻേറയോ ജീവൻേറയോ യാതൊരു അടയാളവും കണ്ടില്ല. തോതാപുരിക്കു് അത്ഭുതം വർദ്ധിച്ചു. ശ്രീരാമകൃഷ്ണനെ ബാഹ്യലോകത്തിലേയ്ക്കു് തിരിച്ചുകൊണ്ടുവരുന്നതിന്നു് ചില ശ്രമങ്ങൾ ചെയ്തു. ഒടുവിൽ അവ ഫലിച്ചു. പിന്നീടു് തോതാപുരി അവിടെ ഏതാനും മാസം താമസിച്ചു. അദ്ദേഹത്തിൻെറ അതുവരെയുള്ള നിയമം ''ഗ്രാമേ ത്രിരാത്രം നഗരേ പഞ്ചരാത്രം അഷ്ടൌ മാസാൻ യതിശ്ചരേത്''. ഗ്രാമത്തിൽ മൂന്നുരാത്രി, നഗരത്തിൽ അഞ്ചു രാത്രി എന്ന കണക്കനുസരിച്ചു് എട്ടു മാസം സഞ്ചരിക്കയും വർഷക്കാലത്തു് മാത്രം ഒരിടത്തു് താമസിക്കയുമായിരുന്നു. എന്നാൽ ഈ അത്ഭുതശിഷ്യനു് കൂടുതൽ ഉപദേശങ്ങൾ കൊടുത്തുകൊണ്ടു് അദ്ദേഹം ദക്ഷിണേശ്വരത്തു് പതിനൊന്നുമാസം താമസിച്ചു. അക്കാലത്തൊന്നും അദ്ദേഹം ഈശ്വരൻെറ സാകാരഭാവമോ ദേവിയുടെ മഹിമയോ അംഗീകരിച്ചിരുന്നില്ല. പലപ്പോഴും ശ്രീരാമകൃഷ്ണനുമായി അതേപ്പററി തർക്കിക്കുമായിരുന്നു. അങ്ങനെയിരിക്കെ ഏതോ ഒരു ദിവസം ബംഗാളത്തെ ഭക്ഷണം പിടിക്കായ്കയാലൊ മറേറാ തോതാപുരിക്കു് വയറുകടി പിടിപെട്ടു.

ക്രമേണ അതു് വൎദ്ധിച്ചു. ഒരു രാത്രി വേദന തീരെ സഹിക്കാൻ വയ്യാതായി. തൻെറ മനസ്സിനെ ശരീരത്തിൽനിന്നു് മാററി ബ്രഹ്മത്തിൽ സമ്പൂൎണ്ണം ഉറപ്പിച്ചു് വേദനയൊഴിവാക്കാൻ ശ്രമിച്ചു. ഫലിച്ചില്ല. ബ്രഹ്മാനുഭൂതി വന്നവനു് ശരീരം വെച്ചുകൊണ്ടിരിക്കേണ്ട ആവശ്യമില്ലെന്നറിയാമായിരുന്ന അദ്ദേഹം ഗംഗയിൽ ചാടി ശരീരം ത്യജിക്കാൻ തീൎച്ചയാക്കി. അദ്ദേഹം രാത്രി മുഴുവൻ ഓടി നടന്നു. എന്നാൽ ഒരിടത്തും അദ്ദേഹത്തിനു് മുങ്ങാൻവേണ്ട വെള്ളമില്ല. പണ്ടു് ശ്രീകൃഷ്ണനെ അമ്പാടിക്കു് കൊണ്ടുപോയപ്പോഠം വസുദേവരെപ്പററി:—

''ചീളെന്നു ശൗരിക്കു തദാ കണങ്കാ—
ലോളം കവിഞ്ഞില്ല ഹരിപ്രഭാവാതു്''

എന്നു് പറഞ്ഞതുപോലെയായി തോതാപുരിയുടെ കഥ. തോതാപുരി അത്ഭുതപ്പെട്ടു. നിരാശനായി; ഇതികൎത്തവ്യതാമൂഢനായി. അപ്പോഠം അദ്ദേഹത്തിൻെറ മനസ്സിൽനിന്നു് ഒരു തിരശ്ശീല പൊങ്ങിയതുപോലെ തോന്നി. സൎവ്വത്ര ജഗന്മാതാവിനെ അദ്ദേഹം ദൎശിച്ചു. ദേവിയുടെ ഇച്ഛയില്ലാതെ ഒരുവനു് പ്രപഞ്ചവലയത്തിനു് പുറത്തു പോകാനോ ആത്മഹത്യചെയ്യാൻ പോലുമോ സാദ്ധ്യമല്ലെന്നുള്ള സത്യം അദ്ദേഹത്തിനു് മനസ്സിലായി, അദ്ദേഹം ദേവിയെ ധ്യാനിച്ചു. ദേവീനാമം ജപിച്ചു. അടുത്ത ദിവസം അദ്ദേഹം ശ്രീരാമകൃഷ്ണനെ ഈ വാൎത്ത അറിയിച്ചു. ഈ പാഠം പഠിച്ചുകൊണ്ടു് അദ്ദേഹം താമസിയാതെ ആ സ്ഥലംവിട്ടു. ഇതിൽനിന്നു് ദേവിയുടെ — ജഗന്മാതാവിൻെറ, മഹാമായയുടെ — അധീനത്തിലാണു് സകലവുമെന്നു് സ്പഷ്ടമാണു്. ദേവിയും ബ്രഹ്മവും അഭിന്നമാണു് എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. ''പരമചൈതന്യത്തെ നിഷ്ക്രിയമായി — സൃഷ്ടിസ്ഥിതിസംഹാരാദിലീലാരഹിതമായി വിചാരിക്കുമ്പോഠം അതിനെ ഞാൻ ബ്രഹ്മം അഥവാ പുരുഷൻ, നിരാകാരേശ്വരൻ എന്നു് പറയുന്നു. സക്രിയമായി സൃഷ്ടിസ്ഥിതിസംഹാരക്രിയയോടുകൂടിയതായി വിചാരിക്കുമ്പോഠം അതിനെ ഞാൻ ശക്തി, മായ അല്ലെങ്കിൽ പ്രകൃതി, സാകാരേശ്വരൻ എന്നു് പറയുന്നു. വാസ്തവത്തിൽ ബ്രഹ്മത്തിനും ശക്തിക്കും വ്യത്യാസമില്ലാത്ത അഭേദംമാത്രമാണുള്ളതു്. പാലും അതിൻെറ വെളുപ്പും പോലെ. വെളുപ്പില്ലാതെ പാലു് നിങ്ങഠംക്കു് സങ്കല്പിക്കാൻ സാധിക്കയില്ല. രത്നവും അതിൻെറ പ്രഭയുംപോലെ, പാമ്പും അതിൻെറ കുടിലഗതിയുംപോലെ,'' അവ ഒന്നാണു്.

ശരിയായ ദേവീഭക്തൻ ബ്രഹ്മചാരിയായിരിക്കുമെന്നു് ശ്രീരാമകൃഷ്ണൻ നമുക്കു് കാണിച്ചുതന്നിരിക്കുന്നു. ദേവീമാഹാത്മ്യത്തിലും പറയുന്നു:

''സ്ത്രീയഃ സമസ്താഃ സകലാ ജഗത്സു''
''ത്വയൈകയാ പൂരിതമംബയൈതത്.''

(ലോകത്തുള്ള സകല സ്ത്രീകളും ദേവിയുടെ പ്രാദുർഭാവമാണ്.) (ലോകം മുഴുവൻ അമ്മയാൽ നിറയപ്പെട്ടിരിക്കുന്നു.) എല്ലാം അമ്മയാണെങ്കിൽ — ജഗന്മാതാവാണെങ്കിൽ പിന്നെ ഒരു സ്ത്രീയെ എങ്ങനെ ഭാര്യാബുദ്ധിയോടുകൂടി സമീപിക്കാൻ സാധിക്കും?

''യാതൊന്നു യാതൊന്നു പുംല്ലിംഗവാചകം
വേദാന്തവേദ്യ തത്സർവ്വവുമേവ നീ
ചേതോവിമോഹന സ്ത്രീലിംഗവാചകം
യാതൊന്നതൊക്കവേ ജാനകീദേവിയും
നിങ്ങളിരുവരുമെന്നിയേ മറെറാന്നു—
മെങ്ങുമേ കണ്ടീല കേൾപ്പാനുമില്ലല്ലോ.''

എന്നു് രാമായണത്തിലും ഉണ്ടു്. സകല സ്ത്രീകളും സീതയുടെ പ്രകാശങ്ങളാണു്. അതുകൊണ്ടു് ബ്രഹ്മചര്യമാണു് ദേവീഭക്തിയുടെ മുഖ്യലക്ഷണം.

മറെറല്ലാ ഭക്തിഭാവങ്ങളേക്കാളും എളുപ്പവുമാണു് ദേവീഭാവത്തിലുള്ള ഉപാസന. സഗുണസാകാരഭാവത്തിലുള്ള ഉപാസന പ്രധാനമായി ദാസഭാവം, സഖിഭാവം, വാത്സല്യഭാവം, കാന്തഭാവം എന്നിവയാണു്. ഇതിൽ ദാസഭാവം ഇന്നത്തെ മനുഷ്യസ്ഥിതിക്കു് അത്ര പിടിക്കയില്ല. രാഗദ്വേഷാദികൾക്കധീനരായിരിക്കുന്നവർക്കു് സഖിഭാവം എളുപ്പമല്ല. സഖ്യം വേണമെങ്കിൽ സമത്വം തോന്നണം. കാന്തഭാവം സ്ത്രീപുരുഷലിംഗബുദ്ധിക്കതീതരായവർക്കേ പററൂ. അതിനാൽ വാത്സല്യഭാവം, ഈശ്വരനെ അച്ഛനോ അമ്മയോ ആയി ഉപാസിക്കുന്ന മനോവൃത്തി ആണു് എളുപ്പം. അച്ഛനമ്മമാരിലുള്ള നമ്മുടെ സ്നേഹം പ്രകൃത്യാ ഒഴുകുന്നതു് അമ്മയിലേയ്ക്കാണല്ലോ. അച്ഛനോടു് പറയാത്ത രഹസ്യവും നാം അമ്മയോടു് പറയാറുണ്ടു്. എന്തെന്നാൽ അച്ഛൻ ക്ഷമിക്കാത്ത തെററും അമ്മ ക്ഷമിക്കുമെന്നു് നമുക്കറിയാം. അച്ഛൻ തല്ലുമ്പോൾ കുട്ടികൾ അമ്മയെയാണു് അഭയം പ്രാപിക്കുക. അമ്മ തല്ലിയാൽ സാധാരണയായി അമ്മയുടെതന്നെ മുണ്ടിൽ തൂങ്ങിക്കരയുകയാണു് പതിവു്.

'കുപുത്രോ ജായേത ക്വചിദപി കുമാതാ ന ഭവതി.'

എന്നു് ശ്രീശങ്കരൻ.

മക്കൾ ചെയ്യുന്ന പതിനായിരം തെററും അമ്മ ക്ഷമിക്കും. അതുകൊണ്ടു് മാതൃഭാവത്തിലുള്ള ഉപാസനയാണു് എളുപ്പം. വാത്സല്യഭാവത്തിനു് ഈശ്വരനെ പുത്രനായി കരുതി സേവിക്കുക എന്നൊരർത്ഥമുണ്ടു്. അതു് ഒരു ഉയർന്ന നില പ്രാപിച്ചവർക്കേ സാധി

ക്കു. ഇതെല്ലാംകൊണ്ടാണ് ശ്രീരാമകൃഷ്ണൻ ഈ യുഗത്തിലെ ജനങ്ങൾക്ക് മാതൃകയായി മാതൃഭാവോപാസന കാണിച്ചുതന്നതു്. അതു കൈക്കൊള്ളുന്നതു് എല്ലാംകൊണ്ടും നന്നു്. വിശേഷിച്ചും ഇന്നു് നാസ്തികത്വത്തിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്ന ലോകത്തെ രക്ഷിയ്ക്കാൻ അതിന്നാണു് കൂടുതൽ കഴിവു്.

ദേവി ശക്തിസ്വരൂപിണിയാണു്. ദേവ്യുപാസന ശക്തി തരുന്നു. ശരീരശക്തി, മനഃശക്തി, ബുദ്ധിശക്തി എന്നുവേണ്ട എല്ലാ ശക്തികളും. ബ്രഹ്മചര്യംകൊണ്ടു് വീര്യലാഭമുണ്ടാകും. എന്നാൽ ദേവീപൂജയെപ്പററി ജനങ്ങളുടെയിടയിൽ ഒരു തെററായ ധാരണയുണ്ടു്. അതായതു്, ദേവ്യുപാസനയ്ക്കു് മദ്യമാംസങ്ങൾ പ്രധാനമാണെന്നു്. അതിന്നനുകൂലമായിട്ടു് ദേവീമാഹാത്മ്യം മുതലായ ഗ്രന്ഥങ്ങളിൽ ദേവി മദ്യപാനംചെയ്തുവെന്നും മററുമുണ്ടു്. എന്നാൽ ദേവീപൂജയ്ക്കെന്നല്ല, സകല പൂജയ്ക്കും നിവേദ്യത്തിനുപയോഗിക്കേണ്ട സാധനങ്ങൾക്കു് ഒരു രഹസ്യമുണ്ടു്.

''യദ്യദിഷ്ടതമം ലോകേ യച്ചാതിപ്രിയമാത്മനഃ
തത്തന്നിവേദയേന്മഹ്യം തദാനന്ത്യായ കല്പതേ.''

പൂജകന്നു് ഏററവും ഇഷ്ടമായ സാധനം ഇഷ്ടദേവന്നു് സമർപ്പിക്കണമെന്നാണർത്ഥം. അതനുസരിച്ചാണു്, മാംസം കടിച്ചുനോക്കി രുചി മനസ്സിലാക്കി നല്ലതാണെന്നു് കണ്ടു് അതു ശിവന്നർപ്പിച്ച വേടൻ മഹാഭക്തനായതു്.

''മാർഗ്ഗാവർത്തിതപാദുകാ പശുപതേരംഗസ്യ കൂർച്ചായതേ
ഗണ്ഡൂഷാംബുനിഷേചനം സ്മരരിപോർദ്ദിവ്യാഭിഷേകായതേ
കിഞ്ചിദ്ഭക്ഷിതമാംസശേഷകബളം നവ്യോപഹാരായതേ
ഭക്തിഃ കിം ന കരോത്യഹോ വനചരോ ഭക്താവതംസായതേ.''

എന്നു ശ്രീശങ്കരൻ ആ വേടനെ സ്തുതിക്കുന്നതു നോക്കുക. കടിച്ചതു നിവേദിക്കാൻ കൊള്ളാമോ ശാസ്ത്രപ്രകാരം? എങ്ങനെ ആ വേടൻ ഭക്തോത്തമനായി? യാഥാസ്ഥിതികനെന്നു് കരുതപ്പെടുന്ന ശ്രീശങ്കരൻെറ പ്രശംസയ്ക്കു പാത്രീഭൂതനായി?

''സാധകേച്ഛാ ബലവതീ ദേയേ വസ്തുനി ദൈവതേ
യദ്യദാത്മപ്രിയം ദ്രവ്യം തത്തദിഷ്ടായ കല്പയേത്''

എന്നു് മഹാനിർവ്വാണതന്ത്രത്തിലുമുണ്ടു്.

''ബ്രാഹ്മണാനാം വാമമാർഗ്ഗോ നരകായൈവ ജായതേ
യോ ദാക്ഷിണ്യം വിനാ വിപ്രോ മഹാമായാം പ്രപൂജയേത്
സ പാപഃ സ്വർഗ്ഗലോകാത്തു ച്യുതോ ഭവതി രോഗധൃക്''

(ബ്രാഹ്മണക്കു—വാമമാർഗ്ഗം മദ്യമാംസാദിസഹിതമായ പൂജ ചെയ്യുന്ന മാർഗ്ഗം—നരകത്തിനുതന്നെയുള്ളതാണ്. ഏതെങ്കിലും ബ്രാഹ്മണൻ ദക്ഷിണമാർഗ്ഗം വിട്ട് മഹാമായയെ പൂജിക്കയാണെങ്കിൽ അവൻ സ്വർഗ്ഗത്തിൽനിന്നു പതിക്കയും രോഗിയാകയും ചെയ്യുന്നു) എന്നു് കാളികാപുരാണം.

''ദ്രവ്യേണ സാത്ത്വികേനൈവ
ബ്രാഹ്മണഃ പൂജയേച്ഛിവാം.''

(സാത്ത്വികദ്രവ്യംകൊണ്ടുമാത്രമേ ബ്രാഹ്മണൻ ദേവിയെ പൂജിക്കാവൂ) എന്നു ഭൈരവതന്ത്രം

''വസ്തുഷ്വന്യേഷു തിഷ്ഠത്സു ദേവീപ്രീതികരേഷു ച
കിമേതയാ വൈ സുരയാ കദന്നമലരൂപയാ.
ഭൂതപ്രേതപിശാചാർത്ഥം പൂയമിശ്രം സുരാമിഷം.
തദ്ബ്രാഹ്മണേന നോ ദേയം ദേവ്യൈ നാത്തവ്യമേവ ച.
ന ചൈതയാ തുഷ്യതി സാ ബഹ്വ വാപി ഘൃണായതേ
ഉദ്വിഗ്നാ ച ഭവേത് തസ്മാദ്ദദ്യാന്നൈവ ദ്വിജഃ സുരാം.
ഹതോ വേദോ ഹതോ ധർമ്മഃ പരലോകോ ഹതഃ സ്വകഃ
കുലം ഹതം ഹതാ ജാതി ഹതം ബ്രാഹ്മണ്യമേവ ച
പ്രാജ്ഞംമന്യേന മൂർഖേണ പിബതാഽജ്ഞാനതഃ സുരാം
കിം കൃതം സാധിതം കിം വാ കിം ച വാ സമുപാർജ്ജിതം.
യദയം ഹതവാൻ സ്വസ്യ സർവ്വം മദ്യോപസേവനാത്,
സാത്ത്വികൈരേവ നൈവേദ്യൈഃ കന്ദൈഃ പുഷ്പൈഃ ഫലൈ—
അഭാവേ, ഭാവഭക്തിഭ്യാം സത്യം തുഷ്ടാ ഭവാമ്യഹം (ർദ്ദളൈഃ
ന മദ്യമാംസവിസ്താരൈഃ പ്രേതരാക്ഷസഭോജനൈഃ
ശ്രൂയതേ യത്ഫലാധിക്യം തന്ത്രാദൌ മദ്യദാനതഃ
തദ്ധി ശൂദ്രപരം ജ്ഞേയം നൈവ ദ്വിജപരം പ്രിയേ
സ്വയം യദന്നോ ഭവതി തദന്നാ തസ്യ ദേവതാ
പിതരശ്ച തദന്നാഃ സ്യുരിത്യേവം വൈദികീ സ്ഥിതിഃ''.
(മഹാകാളീസംഹിത)

അതുകൊണ്ടു് മദ്യമാംസംകൊണ്ടുള്ള പൂജ ഉത്തമന്മാർക്കു് ഒരിക്കലും യോജിച്ചതല്ല. വാസ്തവത്തിൽ മദ്യമാംസാദികൾക്കു താത്ത്വികമായ അർത്ഥം വേറെയാണു്. അതു ചില തന്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. പൂജയിൽ പ്രധാനം ഭക്തിയും ശ്രദ്ധയും ഭാവനയുമാണു്.

''ഭക്തി ശ്രദ്ധാ ഭാവനാ ച പൂജാനാം ജീവ ഉച്യതേ.''

എന്നു മേരു തന്ത്രം. അതുകൊണ്ടു് ഭക്തിശ്രദ്ധാദികൾക്കാണു് പ്രാധാന്യം. മററു സാധനങ്ങളില്ലെങ്കിൽ മാനസപൂജ ചെയ്താലും മതി.

എന്നാൽ ഇന്നില്ലാത്തത് ഭക്തിയും ശ്രദ്ധയും ഭാവനയുമാണ്. ഭാവന ശരിയാകണമെങ്കിൽ മന്ത്രാത്ഥജ്ഞാനം വേണം. അതിന്ന സംസ്കൃത ജ്ഞാനവും വേണം. ഇന്ന് സംസ്കൃതപഠനം ലുപ്തപ്രായമായിരിക്കുന്നു. ഹിന്ദുക്കൾ നടത്തുന്ന വിദ്യാലയങ്ങളിൽപോലും സംസ്കൃതം പ്രോത്സാഹിപ്പിക്കപ്പെടുന്നില്ല. ഹിന്ദുക്കൾക്ക് സംസ്കൃതം പഠിക്കണമെന്നില്ല, കുട്ടികൾ സംസ്കൃതം പഠിച്ചു കാണണമെന്ന് മാതാപിതാക്കന്മാർക്കുമില്ല. ഇതു ഹിന്ദുസമുദായം അധഃപതിക്കുന്നതിന്റെ ലക്ഷണമാണ്. കരുതി പ്രവത്തിച്ചുകൊള്ളണമെന്നു ഞാൻ മുന്നറിയിപ്പു തരുന്നു.

ജഗന്മാതാവ്—ഈശ്വരൻ—വിഗ്രഹത്തിൽ മാത്രം പരിമിതയല്ലെന്നും സർവ്വവ്യാപിയാണെന്നുംകൂടി ഹിന്ദുക്കൾ അറിയണം.

യോ മാം സർവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൌഢ്യാത് ഭസ്മന്യേവ ജുഹോതി സഃ.
(ഭാഗവതം)

അതുകൊണ്ട് എല്ലാ ഹിന്ദുക്കളും ദേവിയെ വിഗ്രഹത്തിലും സർവ്വഭൂതങ്ങളിലും ഉപാസിച്ച് ഈശ്വരപ്രീതി സമ്പാദിക്കുന്നതിന് ശ്രമിക്കണം.

ആപദി കിം കരണീയം? സ്മരണീയം ചരണയുഗളമംബായാഃ
തത്സ്മരണം കിം കുരുതേ ബ്രഹ്മാദീനപി കിങ്കരീകുരുതേ.

എന്നാണ് മഹാന്മാർ പറഞ്ഞിട്ടുള്ളതു്. ഇന്ത്യയ്ക്കും ലോകത്തിനും, പ്രത്യേകിച്ച് ഹിന്ദുസമുദായത്തിനും ആപത്തു് വന്നിരിക്കുന്ന ഈ കാലഘട്ടത്തിൽ എല്ലാവരും ദേവിയെ ഭജിച്ച് ശാന്തി നേടുവിൻ! ദേവിയുടെ അനുഗ്രഹം നിങ്ങൾക്കുണ്ടാകട്ടെ!



# 6. ശ്രീകൃഷ്ണപരമാത്മാവ്

കൃഷ്ണം കമലപത്രാക്ഷം നാർച്ചയിഷ്യന്തി യേ ജനാഃ
ജീവന്മൃതാസ്തു തേ ജ്ഞേയാഃ ന സംഭാഷ്യാഃ കദാചന.

''ചെന്താമരദളംപോലെ നീണ്ട കണ്ണുള്ള സർവ്വാംഗസുന്ദരനായ കൃഷ്ണനെ പൂജിക്കാത്തയാളുകൾ ജീവിച്ചിരിക്കിലും മരിച്ചവരാണെന്നറിയണം. അവരോട് ഒരിക്കലും സംസാരിക്കപോലും ചെയ്യരുതു്.'' എന്നാണ്, നാലു വേദങ്ങൾ, ഇതിഹാസപുരാണങ്ങൾ, വ്യാകരണം, ശ്രാദ്ധകല്പം, ഗണിതം, ദൈവം, നിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, നിരുക്തം, ശിക്ഷ, കല്പം, ഛന്ദസ്സ്, ഭൂതതന്ത്രം, ധനുർവ്വേദം, സർപ്പവിദ്യ, ദേവജനവിദ്യ എന്നിവയെല്ലാം പഠിച്ചവനാണെന്ന് ഛാന്ദോഗ്യോപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന, ബ്രഹ്മചര്യനിഷ്ഠനും ഗായകശിരോമണിയും ഭക്തിശാസ്ത്രാചാര്യനും ബ്രഹ്മജ്ഞനുമായ നാരദൻ പറയുന്നതു്. ഇതെന്തുകൊണ്ട്? മനുഷ്യജന്മം ലഭിച്ചിട്ട് ആത്മാനുഭൂതി സാധിക്കാതെ ശരീരം ത്യജിക്കുന്നവനെ 'ആത്മഹന്താവ്'' എന്നാണ് ഉപനിഷത്തുകൾ പ്രസ്താവിച്ചിട്ടുള്ളതു്. അവരുടെ അനന്തരഗതി അസുരലോകത്തേയ്ക്കാണുതാനും. ഇപ്രകാരം ആത്മാവിനെ അറിയുന്നതു് ശരീരത്തിലിരിക്കുമ്പോൾതന്നെ സാധിക്കണമെന്നും ഉപനിഷത്തുകൾക്ക് അഭിപ്രായമുണ്ട്. ആത്മാവിനെ അറിയുന്നതിനുള്ള എളുപ്പമായ വഴി ശ്രീകൃഷ്ണനെ ഉപാസിക്കയാണ്. അഥവാ ശ്രീകൃഷ്ണൻ ആത്മാവാണ്. അതുകൊണ്ടാണ് നാരദൻ അങ്ങനെ പറഞ്ഞതു്. ''ശങ്കരാചാര്യരെപ്പോലെയുള്ള ഒരു വിശിഷ്ട വ്യക്തിയെ പാശ്ചാത്യർക്ക് ഭാവനചെയ്യാനേ സാദ്ധ്യമല്ല. ഇഗ്നേഷ്യസ് ലയോളയുടെ രാഷ്ട്രീയ പ്രാഭവം, മാർട്ടിൻ ലൂതറുടെ പൌരുഷശക്തിയും സ്വാതന്ത്ര്യവും, ആബേലാർഡിൻെറ ബുദ്ധിശക്തി, ഫ്രാൻസിസ് അസീസിയുടെ ഭക്തി എന്നിവയെപ്പററി നാം അത്ഭുതത്തോടും ആനന്ദത്തോടും കൂടി പര്യവേക്ഷണം ചെയ്യാറുണ്ട്. എന്നാൽ ഇവയെല്ലാം ഒന്നിച്ചു പൂർണ്ണത പ്രാപിച്ച ഒരു വ്യക്തിയെപ്പററി ആർക്ക് ഭാവനചെയ്യാൻ കഴിയും?'' എന്ന് മിസ് മാർഗരററ് നോബിൾ (സഹോദരി നിവേദിത) ചോദിക്കുന്നു. അങ്ങനെ സർവ്വവും തികഞ്ഞ, സർവ്വജ്ഞപീഠം കയറിയ 'യുക്തിവാദികളുടെ രാജാവ്'' എന്ന് മഹാത്മജിയാൽ പ്രകീർത്തിതനായ, സന്ന്യാസിപരമ്പരാചക്രവർത്തിയായ ശ്രീശങ്കരൻ പറയുന്നു:—

''ഭൂതേഷ്വന്തര്യാമീ ജ്ഞാനമയഃ സച്ചിദാനന്ദഃ
പ്രകൃതേഃ പരഃ പരമാത്മാ യദുകുലതിലകഃ സ ഏവായം.''

''ജ്ഞാനസ്വരൂപനും, സച്ചിദാനന്ദമൂർത്തിയും, മായയ്ക്കതീതനും, സകല ഭൂതങ്ങളിലും അന്തര്യാമിയായി വർത്തിക്കുന്നവനും ആയ ആ പരമാത്മാവുതന്നെയാണ് യദുകുലതിലകനായ ഈ ശ്രീകൃഷ്ണൻ'' എന്നു്. (പ്രബോധസുധാകരം. 195)

ശ്രീകൃഷ്ണനെപ്പററി രണ്ടു പക്ഷമാണ് ഇന്നുള്ളതു്. ഒന്നു് ശ്രീകൃഷ്ണൻ ചരിത്രപുരുഷനല്ല. കേവലം പൌരാണികന്മാരുടേയോ ഭക്തന്മാരുടേയോ ഒരു കല്പനയാണ് എന്നു്. മറെറാന്നു് ചരിത്രപുരുഷനാണെങ്കിൽ അദ്ദേഹത്തെപ്പററി പുരാണങ്ങളിൽ വർണ്ണിക്കുന്നതെല്ലാം കവികല്പനയാണെന്നും, അദ്ദേഹം വാസ്തവത്തിൽ അനേകം ദൌർബ്ബല്യങ്ങളും തികഞ്ഞ ഒരു സാധാരണ മനുഷ്യനോ ഒരുപക്ഷേ ദുർഗ്ഗുണവാൻതന്നെയോ ആണെന്നും. ഇതിൽ ഒന്നാമത്തെ വാദം ഏററവും ദുർബ്ബലമാണ്. ശ്രീകൃഷ്ണൻ അവതരിച്ച ദിവസം നമുക്കറിയാം; ജനിച്ച സ്ഥലമറിയാം, പശുക്കളെ മേച്ചതും ബാലലീല നടത്തിയതുമായ സ്ഥലമറിയാം; കംസനെ കൊന്നതും ഉഗ്രസേനനെ രാജാവാക്കി വാഴിച്ചതുമായ സ്ഥലമറിയാം, വിദ്യാഭ്യാസം നടത്തിയ സ്ഥാനമറിയാം, അദ്ദേഹം കൊട്ടാരം പണിയിച്ചു് താമസിച്ച സ്ഥലമറിയാം; അദ്ദേഹത്തിൻെറ മുഖ്യഭാര്യമാരുടെയെല്ലാം പേരറിയാം; പുത്രന്മാരുടെ ചിലരുടെയെല്ലാം പേരറിയാം. അദ്ദേഹം തേർ തെളിച്ചതും ഗീതോപദേശം ചെയ്തതും ദുഷ്ടന്മാരായ ശത്രുക്കളെ കൊന്നതും എവിടെവെച്ചെന്നറിയാം; ഒടുവിൽ ശരീരം ത്യജിച്ച സ്ഥലവും അറിയാം. ഇങ്ങനെ അദ്ദേഹം ജനിച്ചതു മുതൽ അന്ത്യനിമിഷംവരെ വിഹരിച്ച സ്ഥാനങ്ങളെല്ലാം അറിയാം; എത്രകാലം ഭൂമിയിൽ പ്രത്യക്ഷശരീരത്തിൽ വസിച്ചുവെന്നുമറിയാം. വൃന്ദാവനവും, മഥുരയും കുരുക്ഷേത്രവും ദ്വാരകയും പ്രഭാസവും എല്ലാവർക്കുമറിയാം. ശ്രീകൃഷ്ണൻ ഭൂമിയിൽ വിഹരിച്ചതു് അയ്യായിരം വർഷംമുമ്പ്—കലിയുഗാരംഭത്തിനുമുമ്പ് ആണ്. എന്നിട്ടും ഇത്രയും തെളിവുകളുണ്ടു്. അതിനുശേഷം ചരിത്രകാലത്തു് ജീവിച്ചിരുന്നവരിൽപോലും എത്രയോ കുറച്ചു് ആളുകളെപ്പററിയേ ഇത്രയും തെളിവുകളുള്ളൂ. എന്നിട്ടും ശ്രീകൃഷ്ണൻ കല്പിതപുരുഷനാണെന്നു് പറയുകയാണെങ്കിൽ അതിനു് എന്താണ് മറുപടി പറയാനുള്ളതു്? സ്ത്രീകളുടേയും കുഞ്ഞുങ്ങളുടേയും യുവാക്കളുടേയും വൃദ്ധന്മാരുടേയും ഗൃഹസ്ഥന്മാരുടേയും സന്ന്യാസിമാരുടേയും പണ്ഡിതന്മാരുടേയും പാമരന്മാരുടേയും ധനികൻേറയും ദരിദ്രൻേറയും എന്നുവേണ്ട പശുക്കളുടെപോലും ഹൃദയം ഒരുപോലെ, നരകത്തേയും ഇടിത്തീയിനേയുംപററി പറ

ഞ്ഞു് ലേശംപോലും ഭയപ്പെടുത്താതെ, സ്വയം വശീകരിച്ചു് തന്നിൽ ലയിപ്പിക്കാൻ അയ്യായിരത്തിലധികം വർഷമായി കഴിഞ്ഞിട്ടുള്ള ഈ ദിവ്യപുരുഷൻ ചരിത്രസമ്മതനല്ലെന്നു് ആർക്കു പറയാൻ കഴിയും?

ഇനി അടുത്തതു് അദ്ദേഹത്തെപ്പററി പുരാണങ്ങളിൽ വർണ്ണിക്കുന്നതെല്ലാം കവികല്പനയാണെന്നുള്ളതാണു്. അവരുടെ ഈ വാദത്തിന്നടിസ്ഥാനം പുരാണങ്ങളിലും മഹാഭാരതത്തിലും മററും വർണ്ണിക്കുന്ന തരത്തിൽ ഒരു മനുഷ്യൻ ജീവിച്ചുവെന്നു് പറയുന്നതു് യുക്തിക്കു് ചേരുന്നില്ലെന്നുള്ളതാണു്. അതിൽ കുറെ സത്യമുണ്ടു്. എന്തെന്നാൽ ഗർഭത്തിൽ നിന്നു ഭൂമിയിൽ പിറന്നിട്ടു് 'ങ്ങേ, ങ്ങേ' എന്നു കിടന്നു് കരയാതെ ഭൂമിയിൽ പ്രത്യക്ഷനായ ഉടൻ ശംഖചക്രഗദാപത്മവനമാലാവിഭൂഷിതനായി പീതാംബരധാരിയായി ''മഹാർഹവൈഡൂര്യകിരീടകുണ്ഡലത്വിഷാ പരിഷ്വക്തസഹസ്രകുന്തള''നായി ''ഉദ്ദാമകാഞ്ച്യംഗദകങ്കണാദി''കളാൽ വിരോചമാനനായി പ്രകാശിച്ചവനും മാതാപിതാക്കളെ അനുഗ്രഹിച്ചവനും മുലകൊടുക്കാനെന്ന നാട്യേന വിഷം കൊടുത്തു് കൊല്ലാൻ വന്ന ഒരു സ്ത്രീയെ മുല കുടിക്കുന്നതോടൊപ്പം ജീവനും കുടിച്ചു് കൊന്നവനും, കുട്ടി മണ്ണു തിന്നുവെന്നു് കേട്ടു് വാ തുറക്കാൻ അമ്മ പറഞ്ഞപ്പോൾ വാ തുറന്നു് പതിന്നാലു് ലോകങ്ങളും കാട്ടിയവനും, കാണാതായ പശുക്കൾക്കും കൂട്ടുകാർക്കും പകരം സ്വശക്തികൊണ്ടു് തുല്യവയോരൂപവാസനാഭൂഷരായ കൂട്ടുകാരേയും പശുക്കുട്ടികളേയും പശുക്കളേയും സൃഷ്ടിച്ചു് അവരുടെ ഉടമസ്ഥരെ തൃപ്തിപ്പെടുത്തിയവനും അതിവൃഷ്ടി തടയാൻ ഒരു പർവ്വതമെടുത്തു് ഉയർത്തിയവനും ഇച്ഛാമാത്രംകൊണ്ടു് സമുദ്രത്തിൽ ഒരു വലിയ നഗരം നിർമ്മിച്ചവനും പലപ്രാവശ്യം വിശ്വരൂപം കാട്ടി അഖിലബ്രഹ്മാണ്ഡവും തന്നിലാണെന്നു് പലർക്കും തെളിയിച്ചുകൊടുത്തവനും ആയ ഒരു മനുഷ്യനുണ്ടായിരുന്നുവെന്നു് അവർക്കു വിശ്വസിക്കാൻ സാധിക്കയില്ല. അതു ശരിയാണു്. എന്നാൽ യുക്തിക്കു് ഒരതിരുണ്ടു്. യുക്തിശാസ്ത്രം മുഴുവൻ അനുഭൂതിയെ അടിസ്ഥാനപ്പെടുത്തിയതാണു്. പഞ്ചാവയവവാക്യമാണല്ലോ അനുമാനത്തിന്റെ അടിസ്ഥാനം. പരാമർശമില്ലാതെ അനുമാനമില്ല. ഇവിടെ ശ്രീകൃഷ്ണൻ ഒന്നേ ഉണ്ടായിട്ടുള്ളു; അഥവാ ഒരു ചതുർയുഗത്തിൽ ഒരിക്കലേ ഉണ്ടാകാറുള്ളു.

''ശശ്വത് കർമ്മാന്വയൈർബുദ്ധ്യാ പ്രകൃത്യാ യശസാ ശ്രിയാ
ന ഭൂതോ ഭവിതാ വാപി കൃഷ്ണസ്യ സദൃശഃ പുമാൻ.''

എന്നു മഹാഭാരതത്തിൽ പറഞ്ഞിട്ടുണ്ടു്. പ്രവൃത്തി, വംശം, ബുദ്ധി, പ്രകൃതി, കീർത്തി എന്നിവയിൽ കൃഷ്ണനു് തുല്യനായ മററൊരാൾ ഉണ്ടായിട്ടില്ല; ഉണ്ടാകയുമില്ല. അപ്പോൾ അതുല്യനായ ഒരാളുടെ ജീവിതം

വെച്ചുകൊണ്ടു് സാമാന്യനിയമമുണ്ടാകുന്നതെങ്ങനെ? കൃഷ്ണൻ യുക്തിസ്വാധീനനല്ല. ശ്രീകൃഷ്ണൻ പരമാത്മാവാണെന്നു് ശ്രീശങ്കരൻ പറയുന്നതു് സത്യമാണെങ്കിൽ — ആണെന്നു് അദ്ദേഹം പ്രബോധ സുധാകരത്തിൽ സ്ഥാപിച്ചിട്ടുണ്ടു് — പ്രവചനംകൊണ്ടോ ബുദ്ധി കൊണ്ടോ ബഹുശ്രുതംകൊണ്ടോ ലഭ്യനല്ല പരമാത്മാവെന്നു് ശ്രുതി പ്രഖ്യാപിച്ചിരിക്കെ, ശ്രീകൃഷ്ണന്റെ ദിവ്യജന്മകർമ്മങ്ങളും യുക്തിസ്വാ ധീനമാകാത്തതിലെന്താണത്ഭുതം? യുക്തിസ്വാധീനമല്ലെന്നുള്ളതുകൊ ണ്ടു് അതു് നടന്നിട്ടില്ലെന്നു് പറയാൻ എന്തു ന്യായം? അനുഭ വത്തെ അടിസ്ഥാനമാക്കിയാണു് യുക്തി; അല്ലാതെ യുക്തിയെ അടിസ്ഥാനമാക്കിയല്ല അനുഭവം.

ഇനി ശ്രീകൃഷ്ണൻ മനുഷ്യനോ? മനുഷ്യനാണെങ്കിൽ ദുർഗ്ഗുണ വാനായ മനുഷ്യനോ സദ്ഗുണവാനായ മനുഷ്യനോ എന്നാണാ ലോചിക്കേണ്ടതു്.

''വീര്യാണി തസ്യാഖിലദേഹഭാജാ—
മന്തർബഹിഃ പൂരുഷകാലരൂപൈഃ
പ്രയച്ഛതോ മൃത്യുമുതാമൃതം ച
മായാമനുഷ്യസ്യ വദസ്വ വിദ്വൻ.''

സകല ജീവികളുടെയും അകത്തു് പുരുഷരൂപനായും പുറത്തു് കാല രൂപനായും ഇരുന്നുകൊണ്ടു് അമൃതത്തേയും മരണത്തേയും നൽകുന്ന ആ മായാമാനുഷന്റെ വീര്യങ്ങളെ ഹേ വിദ്വൻ, പറഞ്ഞുതരണം എന്നാണു് ഭാഗവതത്തിൽ ശ്രീശുകനോടു് പരീക്ഷിത്തുമഹാ രാജാവു് ഭഗവത്കഥാപ്രസംഗം കേൾക്കാൻ കൊതിയോടെ ചോദിക്കുന്നതു്. ഇവിടെ ശ്രീകൃഷ്ണനെ മായാമനുഷ്യനെന്നാണു് പറ ഞ്ഞിരിക്കുന്നതു്; സാധാരണ മനുഷ്യനെന്നല്ല. ആരാണു് ഈ മായാ മനുഷ്യൻ? ശ്രീകൃഷ്ണൻതന്നെ ഗീതയിൽ പറയുന്നു. ''ഞാൻ ജന നവും നാശവുമില്ലാത്തവനും ജീവികളുടെ ഈശ്വരനുമാണെന്നിരു ന്നാലും എന്റെ പ്രകൃതിയെ അവലംബിച്ചിട്ടു് സ്വാധീനയായ മായയാൽ പ്രത്യക്ഷപ്പെടുന്നു'' എന്നു്. (ഗീതാ 4.6.) ശ്രീശങ്കരൻ ഗീതാഭാഷ്യത്തിന്റെ അവതാരികയിൽ ''സദാ ജ്ഞാനം, ഐശ്വര്യം, ശക്തി, ബലം, വീര്യം, തേജസ്സ് എന്നിവയോടുകൂടി യിരിക്കുന്ന ആ ഭഗവാൻ ത്രിഗുണാത്മികയും മൂലപ്രകൃതിയും ആയ തന്റെ വൈഷ്ണവീമായയെ വശീകരിച്ചിട്ടു് ദേഹം എടുത്തവനെ പ്പോലെയും ജനിച്ചവനെപ്പോലെയും ലോകസംഗ്രഹം ചെയ്യുന്ന വനെപ്പോലെയും കാണപ്പെടുന്നു.'' എന്നു പറയുന്നു.

''നൈഷ ഗർഭത്വമാപേദേ ന യോന്യാമാവസത് പ്രഭുഃ
ആത്മനസ്തേജസാ കൃഷ്ണഃ സർവ്വേഷാം കുരുതേ ഗതിം.''

''ഇദ്ദേഹം ഗർഭാവസ്ഥയെ പ്രാപിച്ചില്ല. ഭഗവാൻ യോനിയിൽ വാസം ചെയ്തില്ല. ശ്രീകൃഷ്ണൻ തന്റെ തേജസ്സുകൊണ്ടു് എല്ലാവർക്കും ഗതിയെ നൽകുന്നു.'' എന്നു് പതിനാറാം വയസ്സിൽ സാമ്രാജ്യസുഖവും സ്ത്രീചിന്തയും സ്വമനസ്സാലെ ത്യജിച്ചു് ഭീഷ്മരെന്നു് സ്ഥാനം കയ്യിലാക്കിയവനും എണ്പതാമത്തെ വയസ്സിലും ഒററയ്ക്കു നിന്നു യുദ്ധം ചെയ്തു് ഏഴു് അക്ഷൗഹിണിയും ദഹിപ്പിക്കാൻ തയ്യാറായവനുമായ വീരവീരൻ പറയുന്നു. അതുകൊണ്ടു ശ്രീകൃഷ്ണൻ സാധാരണ മനുഷ്യനല്ല; രാമവ്യാസകപിലദത്താത്രേയാദികളേപ്പോലെയുള്ള ഒരു അവതാരവുമല്ല. ശ്രീശുകൻ പറയുന്നതു്, 'കൃഷ്ണസ്തു ഭഗവാൻ സ്വയം' കൃഷ്ണൻ സാക്ഷാൽ ഈശ്വരൻതന്നെയാണെന്നാണു്. ഭക്തകവിയായ ജയദേവർ പറയുന്നതു്, മത്സ്യകൂർമ്മാദ്യവതാരങ്ങളെല്ലാം സ്വീകരിച്ചതു് ഭഗവാൻ കൃഷ്ണനാണെന്നാണു്. അതെല്ലാം എന്തുതന്നെയായാലും വിഷ്ണുവിന്റെ എല്ലാ പര്യായങ്ങളും ഏതെങ്കിലും ഒരു അവതാരപുരുഷനെ ഉദ്ദേശിച്ചു കോശഗ്രന്ഥങ്ങളിൽ പ്രയോഗിച്ചിട്ടുണ്ടെങ്കിൽ അതു ശ്രീകൃഷ്ണനു് മാത്രമാണു്. കൃഷ്ണനെ ഈശ്വരനായി മുക്തകണ്ഠം പ്രഖ്യാപിച്ചിട്ടുള്ളതു് ആജന്മവിരക്തനായ ശ്രീശുകൻ, നിത്യബ്രഹ്മചാരിയായ നാരദൻ, കാമകാഞ്ചനത്യാഗമൂർത്തിയായ ഭീഷ്മപിതാമഹൻ, സർവ്വപുരാണങ്ങളുടെയും പഞ്ചമവേദമായ മഹാഭാരതത്തിന്റേയും ഉപനിഷത്തത്ത്വനിർണ്ണായകമായ ബ്രഹ്മസൂത്രത്തിന്റെയും കർത്താവായ സർവ്വജ്ഞവ്യാസൻ, ''ആകാരാദപി ഭേതവ്യം സ്ത്രീണാം വിഷയിണാമപി'' (സ്ത്രീകളുടെയും വിഷയികളുടെയും ആകൃതിയെപ്പോലും ഭയപ്പെടണം) എന്നു് ഉദ്ഘോഷിച്ച ചൈതന്യമഹാപ്രഭു, സർവ്വധർമ്മസമന്വയമൂർത്തിയായ ശ്രീരാമകൃഷ്ണദേവൻ, പാശ്ചാത്യരാജ്യങ്ങളിലെ കുയുക്തിവാദികളെ കുന്തത്തിന്മേൽ കോർക്കുകയും സോഷ്യലിസതത്ത്വം ആദ്യം ഇന്ത്യയിൽ പ്രഖ്യാപിക്കയും വെള്ളക്കാർ ഇന്ത്യ വിട്ടാൽ അന്നു് ഇന്ത്യയെ ചൈന ആക്രമിക്കുമെന്നു് പ്രവചിക്കയും ചെയ്ത സ്വാമി വിവേകാനന്ദൻ മുതലായവരാണു്. ഭഗവാൻ ശ്രീരാമകൃഷ്ണൻ ശ്രീകൃഷ്ണനെ താൻ കണ്ടിട്ടുണ്ടെന്നു് ഉദ്ഘോഷിച്ചിട്ടുണ്ടു്. മഹാസിദ്ധനായിരുന്ന വില്വമംഗലവും വ്യാകരണമീമാംസാന്യായവേദാന്തശാസ്ത്രങ്ങളിൽ അപാരപണ്ഡിതനായിരുന്ന ഭക്തമഹാകവി മേല്പത്തൂരും മററു പലരും ശ്രീകൃഷ്ണനെ കണ്ടിട്ടുണ്ടു്; കൃഷ്ണനോടു് സംസാരിച്ചു് സംശയം തീർത്തിട്ടുണ്ടു്. ഇവരെല്ലാം വഞ്ചകന്മാരോ വിഡ്ഢികളോ ബുദ്ധിഹീനന്മാരോ! ആയിരുന്നില്ല.

''കൃഷ്ണ ഏവ ഹി ലോകാനാം ഉത്പത്തിരപി ചാപ്യയഃ
കൃഷ്ണസ്യ ഹി കൃതേ വിശ്വമിദം ഭൂതം ചരാചരം
ഏഷ പ്രകൃതിരവ്യക്താ കർത്താ ചൈവ സനാതനഃ.''

(കൃഷ്ണൻതന്നെ ലോകങ്ങളുടെ ഉത്പത്തിയും ലയവും; ചരാചരമായ ഈ ലോകം മുഴുവൻ കൃഷ്ണനുവേണ്ടിയുള്ളതാണ്. ഇദ്ദേഹംതന്നെ അവ്യക്തമെന്നു് പറയുന്ന മൂലപ്രകൃതി; ഇദ്ദേഹംതന്നെ ആദികർത്താവായ നിത്യൻ) എന്നു ഭീഷ്മർ പറഞ്ഞതുതന്നെ ശരി.

പിന്നെ ശ്രീകൃഷ്ണനിൽ കാണുന്ന ആക്ഷേപങ്ങൾക്കെന്തു് സമാധാനമാണുള്ളതു്? കൃഷ്ണപദത്തിൻെറ അർത്ഥംതന്നെ ബ്രഹ്മമെന്നാണ്.

''കൃഷിർഭൂവാചകഃ ശബ്ദോ ണശ്ച നിർവൃതിവാചകഃ
വിഷ്ണുസ്തദ്ഭാവയോഗാച്ച കൃഷ്ണോ ഭവതി സാത്വതഃ''

'കൃഷി' എന്നതിനു് ഭൂമിയെന്നും 'ണ' എന്നതിനു് സുഖമെന്നും അർത്ഥം. ഭൂമിയിലുള്ള സകല പ്രാണികളുടെയും സുഖത്തിന്നാസ്പദമായതുകൊണ്ടു് വിഷ്ണു സാത്വതനായ കൃഷ്ണനായിരിക്കുന്നു: എന്നാണ് മഹാഭാരതം പറയുന്നതു് (ഉദ്യോഗം. 69).

''കൃഷിശ്ച സർവ്വവചനോ നകാരോ ബീജവാചകഃ
സർവ്വബീജം പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ.''

സകല പ്രപഞ്ചത്തിനും വിത്തായ ബ്രഹ്മം കൃഷ്ണൻ എന്നർത്ഥം. ബ്രഹ്മമാകട്ടെ മനോവാക്കുകൾക്കതീതമാണ്

''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ''

എന്നു് ഉപനിഷത്തു്. അതുകൊണ്ടു് കൃഷ്ണൻ നമ്മുടെ ദൃഷ്ടി കൊണ്ടോ നമ്മുടെ വീക്ഷണകോണത്തിൽനിന്നോ ദൃശ്യനല്ല. അദ്ദേഹത്തെ ജ്ഞാനദൃഗ്ഗമ്യൻ എന്നാണ് ശ്രീശങ്കരൻ പറഞ്ഞിരിക്കുന്നതു്. ശ്രീകൃഷ്ണനും പറയുന്നു, എന്നെ മനുഷ്യനെന്നു് വിചാരിക്കുന്നവർ മൂഢരാണെന്നു്.

''അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതാഃ''

എങ്കിലും ഭഗവാൻെറ പ്രവൃത്തികളെ എങ്ങനെ നീതീകരിക്കാമെന്നു് ഒരു ചോദ്യമുണ്ടാകാം. എന്താണ് ഭഗവാനിലുള്ള കുററം? ഗോപീവസ്ത്രാപഹരണം, രാസക്രീഡ ബഹുഭാര്യാത്വം, അനേകം പേരെ കൊന്നതു് ഇത്രയുമാണ്. ആദ്യത്തേതു് ഗോപീവസ്ത്രാപഹരണമാണ്. ഏതു് ഗോപികളുടെ വസ്ത്രമാണപഹരിച്ചതു്?

''കാത്യായനി മഹാമായേ മഹായോഗിന്യധീശ്വരി
നന്ദഗോപസുതം ദേവി പതിം മേ കുരു തേ നമഃ''.

യമുനയിൽ കുളിച്ചു് യമുനാതീരത്തു് മണ്ണുകൊണ്ടു് ദേവിയുടെ വിഗ്രഹമുണ്ടാക്കിവച്ചിട്ടു് ഗന്ധമാല്യബലിധൂപദീപനൈവേദ്യാദികളെക്കൊണ്ടു് ''നന്ദഗോപസുതനെ എൻെറ ഭർത്താവാക്കിത്തരണേ'' എന്നു് പരസ്യമായി പ്രാർത്ഥിച്ചു് പൂജിച്ചിരുന്ന ഗോപികളുടെ വസ്ത്ര

മാണ്, അവർ നഗ്നകളായി ആററിലിറങ്ങി കളിച്ചപ്പോഠം അപഹരിച്ചതു്. ആ ഗോപികഠം ശ്രീകൃഷ്ണൻ ഈശ്വരനാണെന്നറിഞ്ഞുകൊണ്ടാണു് പൂജിച്ചിരുന്നതെന്നു് ഭാഗവതത്തിൽ കാണാം.

''കുർവ്വന്തി ഹി ത്വയി രതിം കുശലാഃ സ്വ ആത്മൻ
നിത്യപ്രിയേ പതിസുതാദിഭിരാർത്തിദൈഃ കിം
തന്നഃ പ്രസീദ പരമേശ്വര! മാസ്മ ഛിന്ദ്യാ
ആശാം ഭൃതാം ത്വയി ചിരാദരവിന്ദനേത്ര.''

'ശാസ്ത്രതത്ത്വം അറിഞ്ഞിട്ടുള്ളവർ, എപ്പോഴം പ്രിയനം തങ്ങളുടെ അന്തരാത്മാവും ആയ അങ്ങയിൽ രമിക്കുന്നു. ഹേ പരമേശ്വരാ! ചെന്താമരക്കണ്ണാ! ദുഃഖപ്രദങ്ങളായ ഭർത്തൃപുത്രാദികളെക്കൊണ്ടു് എന്തു ഫലം? വളരെക്കാലമായി അങ്ങയിൽ ഉറച്ചിരിക്കുന്ന ഞങ്ങളുടെ ആശയെ ഛേദിക്കരുതേ! പ്രസാദിക്കണേ'. ഭാഗവതം 10.29.33

''ന ഖലു ഗോപികാനന്ദനോ ഭവാൻ
അഖിലദേഹിനാമന്തരാത്മദൃക്
വിഖനസാർത്ഥിതോ വിശ്വഗുപ്തയേ
സഖ ഉദേയിവാൻ സാത്വതാം കുലേ'' (ഭാഗവതം 10.31.4)

'സഖേ! അങ്ങു് ഗോപസ്ത്രീയുടെ പുത്രനല്ല, തീർച്ച. സകല ദേഹികളുടേയും അന്തരാത്മാവും സാക്ഷിസ്വരൂപനം ആണു്. ബ്രഹ്മാവിനാൽ പ്രാർത്ഥിക്കപ്പെട്ടിട്ടു് അങ്ങു് ലോകത്തിൻെറ രക്ഷയ്ക്കായിട്ടു് യാദവന്മാരുടെ കുലത്തിൽ ഉദ്ഭവിച്ചു' എന്ന തുടങ്ങിയ വാക്യങ്ങഠം അവർ ശ്രീകൃഷ്ണനെ ഈശ്വരനാണെന്നറിഞ്ഞാണു് സമീപിച്ചതെന്നു് സ്പഷ്ടമാക്കുന്നു. ''ആ അദ്ദേഹത്തിൻെറ ജീവിതത്തിലെ ഏററവും അത്ഭുതാവഹമായ അദ്ധ്യായം, മനസ്സിലാകാൻ ഏററവും പ്രയാസമുള്ളതു്, സമ്പൂർണ്ണം ജിതേന്ദ്രിയനം പവിത്രനം ആകുന്നതുവരെ മനസ്സിലാക്കാൻ ആരും ശ്രമിക്കരുതാത്തതു്, വൃന്ദാവനത്തിലെ ആ സുന്ദരലീലയിൽ പ്രകടമാക്കപ്പെട്ട, രൂപകരൂപേണ പ്രകാശിതമായ, ആ ഏററവും അത്ഭുതകരമായ പ്രേമപ്രകടനം; അതു് പ്രേമപാത്രം നിറച്ചു് കുടിച്ചു് പ്രേമംകൊണ്ടു് ഭ്രാന്തനായവനുമാത്രമേ മനസ്സിലാകൂ. ഗോപികളുടെ ആ പ്രേമപ്രാണവേദന, പ്രേമത്തിൻെറ പരമാദർശം, ഒന്നും പകരം ആവശ്യപ്പെടാത്ത പ്രേമം, സ്വർഗ്ഗംപോലും കിട്ടാൻ പ്രാർത്ഥിക്കാത്ത പ്രേമം, ഈ ലോകത്തിലോ പരലോകത്തിലോ ഒന്നും കിട്ടാൻ ആഗ്രഹിക്കാത്ത പ്രേമം, അതു് ആക്കു് മനസ്സിലാക്കാൻ കഴിയും? സ്നേഹിതന്മാരേ! ഗോപികളുടെ ഈ പ്രേമത്തിൽക്കൂടിയാണു് ഈശ്വരൻെറ സാകാരഭാവവും നിരാകാരഭാവവും തമ്മിലുള്ള പരസ്പരവിരോധത്തിനു് പരിഹാരം കണ്ടെത്താൻ സാധിച്ചിട്ടുള്ളതു്'' എന്നു് വിവേകാനന്ദസ്വാമി ഗോപീപ്രേമത്തെ

പ്പററി പറയുന്നു. ഇതു് പറയുന്നതു് രാധാഭാവപ്രമത്തനായി താൻ പുരുഷനാണെന്നുള്ള ഭാവംകൂടി മറന്നു കൃഷ്ണസാധന ചെയ്തു് കൃഷ്ണനെ പ്രത്യക്ഷമാക്കിയ ശ്രീരാമകൃഷ്ണൻെറ ശിഷ്യോത്തമനായ വിവേകാനന്ദസ്വാമിയാണെന്നോർക്കണം. ജിതേന്ദ്രിയനും പവിത്രനും ആകുന്നതുവരെ ആരും രാസക്രീഡയുടെ അർത്ഥം മനസ്സിലാക്കാൻ ശ്രമിക്കരുതെന്നും ശ്രമിച്ചാൽ മനസ്സിലാകുകയില്ലെന്നും സ്വാമിജി പറയുന്നതു് പ്രത്യേകം ശ്രദ്ധിക്കണം.

''വിദ്യാഹീനസ്തമോധ്വസ്തോ നാഭിജാനാതി കേശവം
നാകൃതാത്മാ കൃതാത്മാനം ജാതു വിദ്യാജ്ജനാർദ്ദനം''.

(ജ്ഞാനമില്ലാതെ തമസ്സിന്നധീനനായവൻ ശ്രീകൃഷ്ണനെ അറിയുന്നില്ല. മനസ്സിനെ സമ്പൂർണ്ണം ജയിക്കാതെ ആത്മാരാമനായ ജനാർദ്ദനനെ ഒരിക്കലും അറിയുകയില്ല) എന്ന മഹാഭാരതവാക്യവും ഇവിടെ സ്മരണീയമാണു്. വൃന്ദാവനലീലയിൽ ഭഗവാനു് ഏഴു വയസ്സേ പ്രായമുണ്ടായിരുന്നുള്ളുവെന്നും ഒരേ സമയത്തു് അനേക ശരീരങ്ങളിൽ അനേകം ഗോപികളെ രമിപ്പിച്ചു എന്നുമുള്ള ഭാഗവും ശ്രദ്ധേയമാണു്.

''ഏകോ ഭഗവാൻ രേമേ യുഗപദ്ഗോപീഷ്വനേകാസു''
എന്നു പ്രബോധസുധാകരം.

''അംഗനാമംഗനാമന്തരാ മാധവം
മാധവം മാധവം ചാന്തരേണാംഗനാ
ഇത്ഥമാകല്പിതേ മണ്ഡലേ മദ്ധ്യഗഃ
സഞ്ജഗൌ വേണുനാ ദേവകീനന്ദനഃ''
എന്നു കൃഷ്ണകർണ്ണാമൃതം.

ഇനി ബഹുഭാര്യാത്വമാണു്. അവിടെ ഓരോ വിവാഹവും നടന്ന സന്ദർഭം നോക്കിയാലറിയാം ഭഗവാൻ കാമാധീനനായിട്ടല്ല അപ്രകാരം ചെയ്തതെന്നു്. നരകാസുരവധം കഴിഞ്ഞാണല്ലോ പതിനാറായിരത്തിൽപരം സ്ത്രീകളെ ഒന്നിച്ചു വിവാഹം ചെയ്യുന്നതു്. അവിടെ ആ സ്ത്രീകൾ പറയുന്നു;

''വിഷ്ണുർന്നാരായണോ ദേവഃ ശംഖചക്രഗദാസിഭൃത്
സ ഭൌമം നരകം ഹത്വാ ഭർത്താ വോ ഭവിതാ ധ്രുവം
സത്യവ്രത! പുരാ വായുരിദമസ്മാനിഹാബ്രവീത്
സർവ്വഭൂതഹിതജ്ഞശ്ച മഹർഷിരപി നാരദഃ''

(സർവ്വജീവരാശികളുടേയും ഹിതമറിയാവുന്ന നാരദനും വായുവും ഞങ്ങളോടു് പറഞ്ഞിട്ടുണ്ടു്, ശംഖചക്രഗദാഖഡ്ഗധരനായ വിഷ്ണു ഭൂമിപുത്രനായ നരകനെ കൊന്നു നിങ്ങളുടെ ഭർത്താവാകും)

എന്നു്. അതു് പൂത്തിയാക്കണം. ഭഗവാൻ വിവാഹം കഴിച്ച ശേഷമോ? പതിനാറായിരത്തെട്ടു് ശരീരം ധരിച്ചു് അവരെ തൃപ്തിപ്പെടുത്തിയെന്നു് നാരദപരീക്ഷയിൽ തെളിയുന്നു. അങ്ങനെ ഏകപത്നീവ്രതമാണു് ലോകത്തിനു പഠിപ്പിച്ചതെന്നു് കാണാം.

ഇനി പലരേയും കൊന്നതാണു്. ശിശുപാലനെ കൊന്നപ്പോഠം ശിശുപാലൻെറ ജീവൻ മഹഷിമാരെല്ലാം കാൺകെ ഭഗവാനിൽ ലയിച്ചതായി ഭാരതം പറയുന്നു.

''തതശ്ചേദിപതേർദ്ദേഹാത്തേജോഽഗ്ര്യം ദദൃശുർനൃപാഃ
ഉത്പതന്തം മഹാരാജ ഗഗനാദിവ ഭാസ്കരം
തതഃ കമലപത്രാക്ഷം കൃഷ്ണം ലോകനമസ്കൃതം
വവന്ദേ തത്തദാ തേജോ വിവേശ ച നരാധിപ''

(സഭാപവ്വം 70)

ഭീഷ്മരെ കൊല്ലാനായി സ്വപ്രതിജ്ഞയെ ലംഘിച്ചു് ചക്രവുമായി പുറപ്പെടുമ്പോഠം ശ്രീകൃഷ്ണനോടു് ഭീഷ്മർ പറയുന്നു:

''ത്വയാ ഹതസ്യാപി മമാദ്യ കൃഷ്ണ
ശ്രേയഃ പരസ്മിന്നിഹ ചൈവ ലോകേ.''

(അങ്ങു കൊന്നാൽ, കൃഷ്ണ! എനിക്കു് ഇഹലോകത്തും പരലോകത്തും ശ്രേയസ്സാണു്) എന്നു്.

ഭഗവാനാൽ കൊല്ലപ്പെട്ടവക്കെല്ലാം ഭഗവത്പ്രാപ്തി, അഥവാ മുക്തിയാണുണ്ടായതെന്നു് ശ്രീശങ്കരൻ പറയുന്നു.

''ലോഹശലാകാനിവഹൈഃ സ്പൃശ്യാശ്മനി ഭിദ്യമാനേഽപി
സ്വണ്ണത്വമേതി ലൌഹം ദ്വേഷാദപി വിദ്വിഷാം തഥാ പ്രാപ്തിഃ''

(സ്പശ്ക്കല്ലു് ഇരുമ്പുകമ്പികളാൽ അടിക്കപ്പെട്ടാലും ആ ഇരുമ്പു സ്വണ്ണമായി മാറുന്നു. അതുപോലെ ശത്രുക്കളും ഭഗവാനോടുള്ള ദ്വേഷം നിമിത്തമായാലും ഭഗവാനെ സമീപിച്ചാൽ ഭഗവദ്ഭാവം പ്രാപിക്കുന്നു). (പ്രബോധസുധാകരം)

എന്തിനു്? ശ്രീകൃഷ്ണൻെറ ഓരോ പ്രവൃത്തിയും ധമ്മ്യമായിരുന്നുവെന്നു് തെളിയിക്കാൻ കഴിയും. വേദവേദാന്തങ്ങഠം പഠിച്ചവനും വേദാന്തസാരമായ ഗീതയുടെ ആചാര്യനും ലോകത്തിലെ ഏററവും ഉത്കൃഷ്ടവും ലോകശാന്തിക്കു് ഏററവും അത്യാവശ്യവുമായ സനാതനധമ്മം വെളിപ്പെടുത്തിയവനുമായ ശ്രീകൃഷ്ണൻ ധമ്മം വിടുമോ?

''ന ച ധമ്മാദപക്രാമേദച്യുതഃ പുരുഷോത്തമഃ
ന ത്വയം നിന്ദിതം കമ്മ പാപം കുര്യാത് കഥഞ്ചന''

എന്നു വിദുരൻ പറയുന്നു.

''നാഹം കാമാന്ന സംരംഭാന്ന ദ്വേഷാന്നാത്ഥകാരണാത്
ന ഹേതുവാദാല്ലോഭാദ്വാ ധർമ്മം ജഹ്യാം കഥഞ്ചന.''

കാമമോ, കോപമോ, ദ്വേഷമോ, ധനേച്ഛയോ, കാപട്യമോ, ലോഭമോ നിമിത്തം ഞാൻ ഒരിക്കലുംധർമ്മം വെടിയുകയില്ല എന്നു് ശ്രീകൃഷ്ണൻ, തന്നെ ഊണിനു് ക്ഷണിക്കുന്ന ദുര്യോധനനോടു് പറയുന്നു. ഇപ്രകാരം ദുര്യോധനനോടു് തുറന്നു പറയുന്ന ശ്രീകൃഷ്ണൻ അധർമ്മിയാകുമോ? നമ്മുടെ ധർമ്മസങ്കല്പം പരിമിതമാണു്. ത്രികാലജ്ഞന്മാരും നിസ്സംഗന്മാരും നിരീഹന്മാരുമായ മഹർഷിമാർ ധർമ്മസ്വരൂപം നിർണ്ണയം ചെയ്തിട്ടുണ്ടു്. അതറിയാത്തതുകൊണ്ടും അവരുടെ നിലയിൽ നാം എത്താത്തതുകൊണ്ടുമാണു് നമുക്കു് ശ്രീകൃഷ്ണൻ അധർമ്മിയായിത്തോന്നുന്നതു്. നമുക്കു് ഭഗവാന്റെ ലീലാരഹസ്യം മനസ്സിലാക്കാനും യഥാർത്ഥ ധാർമ്മികജീവിതം നയിക്കാനുമുള്ള ശക്തി ഭഗവാൻ തരട്ടെ.



# 7. സർവ്വമതൈക്യം*

ലോകത്തു് ആദ്യമായി ഒരു സർവ്വമതസമ്മേളനം നടന്നതു് അമേരിക്കയിൽ ചിക്കാഗോവിൽ വെച്ചാണ്. അതു് വാസ്തവത്തിൽ അന്നുള്ള എല്ലാ മതങ്ങളേയും പ്രതിനിധാനം ചെയ്തുകൊണ്ടുള്ളതായിരുന്നു. അന്നാണു്, അതുവരെ ''കാട്ടാളന്മാരുടെ 'കല്ലിനെ പൂജിക്കുന്ന' മതമെന്നു്'' പാശ്ചാത്യർ ധരിക്കയും പ്രചരണം ചെയ്യുകയും ചെയ്തുവന്ന ഹിന്ദുമതത്തിൻെറ പ്രതിനിധിയായി സ്വാമി വിവേകാനന്ദൻ പാശ്ചാത്യരാജ്യത്തു്, ലോകത്തിലെ ഏററവും വലിയ പരിഷ്കാരികളും പഠിത്തക്കാരും ധാരാളം നിറഞ്ഞിരുന്ന ആ സദസ്സിൽ, ഹിന്ദുമതത്തെപ്പററി ഉജ്ജ്വലമായ ഒരു പ്രസംഗം ചെയ്തു് എല്ലാവരേയും അത്ഭുതപരതന്ത്രരാക്കിയതു്. അതിൻെറ പ്രത്യാഘാതം ഇന്ത്യയിലും യൂറോപ്പിലും ഉണ്ടായി. സ്വാമിജിയെ അവർ യൂറോപ്പിലേയ്ക്കു് ക്ഷണിച്ചു. നമ്മുടെ രാജ്യം ഏകച്ഛത്രാധിപത്യത്തോടെ ഭരിച്ചിരുന്ന — നമ്മെ കിടുകിട വിറപ്പിച്ചിരുന്ന — വെള്ളക്കാർ, ഭാരതീയസംസ്കാരത്തിൻെറ മുമ്പിൽ വെറും ശിശുക്കളാണെന്നു് അന്നു് സ്വാമിജി തെളിയിച്ചു. അവിടെ ദിഗ്വിജയിയായി മടങ്ങിവന്ന വിവേകാനന്ദസ്വാമികളെ ഭാരതഖണ്ഡം, സിലോൺതൊട്ടു് ഹിമാലയംവരെ, എതിരേററു സ്വീകരിച്ചു. പല മഹാരാജാക്കന്മാരും അന്നു് സ്വാമിജിയുടെ പല്ലക്കു് ചുമക്കുകയും പാദധൂളി ഗ്രഹിക്കുകയും ചെയ്തു. അങ്ങനെ ആ സർവ്വമതസമ്മേളനം ഒരു ചരിത്രം സൃഷ്ടിച്ചു. പിന്നീടൊരു സർവ്വമതസമ്മേളനം നടന്നു. അതു് 1909—ൽ കല്ക്കട്ടയിൽവെച്ചാണു്. അതിൻെറ റിപ്പോർട്ടു് എൻെറ കൈവശമുണ്ടു്. അന്നത്തെ പ്രസംഗങ്ങളിൽ ഇസ്ലാംമതത്തേയും സിഖ് മതത്തേയും പ്രതിനിധാനം ചെയ്തുകൊണ്ടുള്ളവ ഞാൻ 1916—ൽ മലയാളത്തിൽ തർജ്ജമ ചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അങ്ങനെ പ്രസിദ്ധപ്പെടുത്തിയതു് ഈ രാജ്യത്തു് ഹിന്ദുമുസ്ലിം മൈത്രി നിലനിത്തണമെന്ന വിചാരത്തിലായിരുന്നു. പിന്നീടു് മദിരാശിയിൽവെച്ചു് ഒന്നോ രണ്ടോ അവസരത്തിൽ അന്നത്തെ മദ്രാസ് മഠാധിപതിയുടെ അദ്ധ്യക്ഷതയിൽ സർവ്വമതസമ്മേളനം നടന്നതു് ഞാൻ കണ്ടിട്ടുണ്ടു്.

---

* (ആലുവാ അദ്വൈതാശ്രമത്തിൽവച്ചു് 1961 ഫെബ്രുവരി 13-ാംനു- ചെയ്ത അദ്ധ്യക്ഷപ്രസംഗചുരുക്കം).

എന്നാൽ അതു് സർവ്വമതസമ്മേളനമെന്നു് പറഞ്ഞുകൂടാ. ബഹുമത സമ്മേളനമെന്നോ നാനാമതസമ്മേളനമെന്നോ വേണം അതിനെ പറയുവാൻ. അതിൽ പല മതങ്ങളുടേയും പ്രതിനിധികൾ എത്തിയിരുന്നു. എന്നാൽ ലോകത്തുള്ള എല്ലാ മതങ്ങളും പ്രതിനിധാനം ചെയ്യപ്പെട്ടാലേ സർവ്വമതസമ്മേളനമാകൂ. ഇല്ലെങ്കിൽ ഭൂരിപക്ഷമെങ്കിലും വേണം. കേരളത്തിൽ പല മതക്കാരെ വിളിച്ചുകൂട്ടി ആദ്യമായി ഒരു സർവ്വമതസമ്മേളനം നടത്തണമെന്നു് നിശ്ചയിച്ചതു് ശ്രീനാരായണഗുരുസ്വാമികളാണു്. അങ്ങനെ വിളിച്ചുകൂട്ടിയതും ഇവിടെ മതത്തിന്റെ പേരിലുള്ള കലഹം ഇല്ലാതാക്കണമെന്നാഗ്രഹിച്ച ശ്രീനാരായണഗുരുസ്വാമികളാണു്. അതു് 1921—ലാണെന്നു് നിജാനന്ദസ്വാമി വായിച്ച റിപ്പോർട്ടുകൊണ്ടു് കാണാമല്ലോ.

''വാദിക്കാനും ജയിക്കാനുമല്ല, അറിയാനും അറിയിക്കാനുമാണു് ആ സമ്മേളനം വിളിച്ചുകൂട്ടിയതു്'' എന്നു ശ്രീനാരായണഗുരുസ്വാമികൾ തന്നെ പറഞ്ഞിട്ടുണ്ടു്. അതായതു് സംസ്കൃതത്തിൽ പറഞ്ഞാൽ ജിജ്ഞാസാവാദമെന്നും വിജിഗീഷാവാദമെന്നും രണ്ടുണ്ടു്. വിജിഗീഷാവാദം എതിരാളിയെ തോല്പിക്കാൻവേണ്ടിയുള്ളതാണു്. ജിജ്ഞാസാവാദം അറിയാനും അറിയിക്കാനുമാണു്. ഇതിൽ വിജിഗീഷാവാദം തുടങ്ങിയാൽ അവസാനമില്ല. ''തർക്കാപ്രതിഷ്ഠാനാത്'' എന്നു വ്യാസൻ പറഞ്ഞിട്ടുണ്ടു്. തർക്കത്തിനു് അവസാനമില്ല. യുക്തി അവനവന്റെ ബുദ്ധിക്കനുസരിച്ചു വികസിക്കും. സത്യം അറിയണമെന്നുള്ള ആഗ്രഹത്തോടുകൂടി വാദിക്കുന്നവരോടു് മാത്രമേ സംസാരിച്ചിട്ടു് ഫലമുള്ളു. അതു് മുമ്പും ഋഷിമാർ പറഞ്ഞിട്ടുണ്ടു്. എന്നാൽ ആ ആശയങ്ങളെല്ലാം കേവലം സംസ്കൃതത്തിലായിരുന്നു. സംസ്കൃതത്തിൽ വളരെ ഗംഭീരങ്ങളായ ആശയങ്ങളുണ്ടു്. ലോകത്തിനു് മുഴുവൻ ഗുണംചെയ്തു് ലോകത്തെ ഒന്നോടെ ഉയർത്താനുള്ള ആശയങ്ങളുണ്ടു്. എന്നാൽ അതു് ഭാരതീയർ സാമാന്യജനങ്ങളുടെ ഇടയിൽ വിതരണം ചെയ്യുന്നതിനു് വേണ്ടത്ര ശ്രദ്ധിച്ചില്ല.

''ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേത്''

''ന വദേത് സംസ്കൃതാം വാണീം''.

എന്നെല്ലാം നാം നിയമമുണ്ടാക്കി. ചുരുക്കിപ്പറഞ്ഞാൽ, 'പരിശുദ്ധമായ ഗംഗാനദി സമീപത്തുകൂടി ഒഴുകിക്കൊണ്ടിരിക്കെ സാമാന്യജനങ്ങൾക്കു് കുടിക്കാൻ നാം ഓടയിലെ വെള്ളമാണു് കൊടുത്തതു്.' തത്ഫലമായി സാമാന്യജനങ്ങൾ രോഗപീഡയാൽ കഷ്ടപ്പെടാനിടവന്നു. അതാണു് നാം ചെയ്ത തെററു്. അതിന്റെ ശിക്ഷയാണു് ഇന്ത്യയിൽ വളരെ നാളായി അനുഭവിച്ചതും ഇന്നും അനുഭവിക്കുന്നതും. ഉത്കൃഷ്ടസിദ്ധാന്തങ്ങൾ സാമാന്യജനങ്ങൾക്കു് സുഗ്രഹമാ

ക്കികൊടുക്കാൻവേണ്ടി പ്രവത്തിച്ച ഒരു മഹാപുരുഷനാണ് ശ്രീനാരായണഗുരുസ്വാമികൾ. അതുകൊണ്ട് അദ്ദേഹം ഇവിടെ ഈ സവ്വമതസമ്മേളനം തുടങ്ങി.

വാസ്തവമായ മതം ഒന്നാണ്. അതിന്റെ പല വിധത്തിലുള്ള പ്രകടഭാവങ്ങളാണ് പലമതങ്ങൾ. ''By the study of different religions we find that in essence they are one''. "There are differences in non-essentials, but in essentials they are all one''. (പല മതങ്ങൾ പഠിച്ചാൽ നമുക്ക് കാണാം സാരാംശത്തിൽ അവ ഒന്നാണെന്ന്. അപ്രധാനാംശങ്ങളിൽ വ്യത്യാസമുണ്ട്. എന്നാൽ പ്രധാനാംശങ്ങളിൽ അവയെല്ലാം ഒന്നാണ്). എന്നു വിവേകാനന്ദസ്വാമി പറഞ്ഞിട്ടുണ്ട്. (Complete Works of S. V. I. 316). അതുകൊണ്ടുതന്നെയാണ് ശ്രീനാരായണഗുരുസ്വാമികളും ''പല മതസാരവുമേകം'' എന്നു പറഞ്ഞതു്. നാലു പൊട്ടക്കണ്ണന്മാർ ആനയെ കാണാൻ പോയി. ഒരാൾ ആനയുടെ കാലിൽ തൊട്ട് ആന തൂണുപോലെയാണെന്നും, മറ്റൊരാൾ ആനയുടെ ചെവിക്കുതൊട്ട് ആന പഴമുറം പോലെയാണെന്നും പിന്നൊരാൾ വാലിൽതൊട്ട് ആന ചൂലുപോലെയാണെന്നും നാലാമൻ തുമ്പിക്കൈയിൽ തൊട്ട് ആന തൂക്കിയിട്ടിരിക്കുന്ന ഒരു സാധനമാണെന്നും കലഹിച്ച കഥ നിങ്ങൾ കേട്ടിട്ടില്ലേ? ആ ദൃഷ്ടാന്തം ശ്രീനാരായണഗുരുസ്വാമികൾ മതകലഹത്തിന്റെ ശാന്തിയെപ്പററി പറയുമ്പോൾ ഉദാഹരിക്കുന്നു. ഇതേ തത്ത്വം തന്നെ ശ്രീരാമകൃഷ്ണദേവനും മുമ്പ് ഉദാഹരിച്ചിട്ടുണ്ട്. ഒരു മരത്തിന്മേൽ ഒരു ഓന്തിനെ കണ്ട് രാവിലെ കണ്ടയാൾ അതു് വെളുത്ത ഓന്താണെന്നും ഉച്ചയ്ക്കു് കണ്ടയാൾ അതു് ചുവന്നതാണെന്നും പകലെ കണ്ടയാൾ കറുത്തതാണെന്നും വാദിച്ചു. മൂന്നുപേക്കും സമ്മതനായ മരത്തിന്റെ ചുവട്ടിലിരുന്ന ഒരു സന്ന്യാസി ഒരേ ഓന്തിന് പലനിറം സ്വീകരിക്കാൻ കഴിയുമെന്ന വസ്തുത മനസ്സിലാക്കിക്കൊടുത്തു് വാദത്തിന് പരിഹാരമുണ്ടാക്കിയ കഥയും ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുണ്ട്. എല്ലാ മതവും അതിന്റെ സ്ഥാപകന്മാർ ഉപദേശിച്ച അത്ഥത്തിൽ സത്യമാണ്. എല്ലാ മതവും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴിയാണ്. ഈ തത്ത്വം മനസ്സിലാക്കാതെയാണ് ജനങ്ങൾ ശണ്ഠകൂടുന്നതു്. മതത്തിന്റെ അനുഗാമികൾ തമ്മിൽ കലഹിക്കുന്നതുകൊണ്ട് സാമാന്യ ജനങ്ങൾ നിരീശ്വരന്മാരോ മതം രാഷ്ട്രീയാദിഭൌതികകാര്യങ്ങൾക്ക് ഉപകരണമാക്കുന്നവരോ ആയിത്തീരുന്നു. ഇതു് രാജ്യത്തിന് അപകടമാണ്. ഇതു് ഏററവും ഉച്ചാവസ്ഥയിലെത്തിയിരിക്കുന്നതു് കേരളത്തിലാണ്. ശ്രീനാരായണഗുരുസ്വാമികൾ ജനിച്ചതും വളന്നതും രാമകൃ

ഷ്ണപ്രസ്ഥാനം വളരെ നേരത്തെ ആരംഭിച്ചതുമായ കേരളത്തിൽ മതകലഹം നടക്കുന്നതു് വളരെ കഷ്ടമാണ്. ഇതിനു പരിഹാരമുണ്ടാക്കേണ്ടതു് ഉടൻ ആവശ്യമാണ്. ഒരു സർവ്വമതസമ്മേളനത്തിൽ, അഥവാ ബഹുമതസമ്മേളനത്തിൽ സന്നിഹിതരായിരിക്കുന്നവർ അതിനു മുൻകൈ എടുത്തു് പ്രവർത്തിക്കാൻ ശ്രമിക്കണം. അതിലേയ്ക്കു് നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

**ഉപസംഹാരം**

നിങ്ങൾ നാലു മതപ്രസംഗങ്ങൾ കേട്ടു. ക്രിസ്തുമതത്തെക്കുറിച്ചു രണ്ടും, ഇസ്ലാമിനെക്കുറിച്ചും ഹിന്ദുമതത്തെക്കുറിച്ചും ഓരോന്നും. അതിൽനിന്നു് പല മതങ്ങളുടേയും സാരം പ്രധാനമായി ഒന്നാണെന്നു് നിങ്ങൾ മനസ്സിലാക്കിയിരിക്കുമല്ലോ. ''മതം ചടങ്ങുകളിലോ സിദ്ധാന്തങ്ങളിലോ അടങ്ങിയിരിക്കുന്നതല്ല. നിങ്ങൾ എന്തു വായിച്ചിരിക്കുന്നു, ഏതു ചടങ്ങിൽ നിങ്ങൾ വിശ്വസിക്കുന്നു എന്നതല്ല പ്രധാനം. നിങ്ങൾ എന്തു് അനുഭവപ്പെടുത്തിയിരിക്കുന്നു എന്നുള്ളതാണ് പ്രധാനം'' എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു.

എല്ലാ മതങ്ങളുടേയും ലക്ഷ്യം ഈശ്വരാനുഭൂതിയാണ്. ഈശ്വരൻ ഉണ്ടെന്നുള്ളതിനു് തെളിവ് ഈശ്വരനെ കാണാൻ കഴിയുമെന്നുള്ളതാണ്. "Man must Realise God, feel God, see God, talk to God. That is religion". (മനുഷ്യൻ ഈശ്വരനെ അനുഭവപ്പെടുത്തണം, ഈശ്വരനെ സ്പർശിക്കണം. ഈശ്വരനെ കാണണം. ഈശ്വരനോടു് സംസാരിക്കണം. അതാണ് മതം) എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു. (Complete works of S. V. IV. 161). ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവു് അതാണ്. ഇന്നു് ആളുകൾ ചോദിക്കുന്നു, 'ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവ് എന്തു്?' എന്നു്. ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവു് ഈശ്വരനെ കാണാൻ കഴിയുമെന്നുള്ളതാണ്—ഋഗ്വേദകാലം മുതൽ ഇന്ത്യയിൽ ഈശ്വരനെ കണ്ട മഹാപുരുഷന്മാരുണ്ടായിട്ടുണ്ടു്. ''ദർശം നു വിശ്വദർശതം ഏതാ ജുഷത മേ ഗിരഃ'' എന്നു ഋഗ്വേദം പറയുന്നു. ''എല്ലാവരാലും കാണപ്പെടേണ്ടവനായഅവനെ ഞാൻ കണ്ടിരിക്കുന്നു. എന്റെ ഈ വാക്കുകൾ നിങ്ങൾ കേൾക്കുവിൻ!'' ഇതു് നിങ്ങൾ കെട്ടുകഥയാണെന്നു് പറയുമായിരിക്കാം. എന്നാൽ പത്തൊമ്പതാം നൂററാണ്ടിൽ ജീവിച്ചിരുന്നവനും കള്ളമെന്നതു് സ്വപ്നത്തിൽപോലും ചിന്തിക്കാൻകൂടി കഴിയാത്തവനും കാമകാഞ്ചനത്യാഗിയും നിസ്സ്വാർത്ഥതാമൂർത്തിയും അഹങ്കാരലേശമില്ലാത്തവനുമായ ശ്രീരാമകൃഷ്ണൻ പറയുന്നു, താൻ ഈശ്വരനെ കണ്ടിട്ടുണ്ടെന്നു്. ഹെർബർട്ട്സ്പെൻസറുടെ ഗ്രന്ഥങ്ങൾക്കു് ബാല്യത്തിൽത്തന്നെ ഖണ്ഡനമെഴുതിയ വിവേകാനന്ദസ്വാമികൾ ശ്രീരാമ

കൃഷ്ണനെ സമീപിച്ച്, ''മഹാശയ! അങ്ങ് ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടോ?'' എന്നു ചോദിക്കുന്നു. ഉണ്ടെന്നുത്തരം കിട്ടിയപ്പോൾ ''എങ്ങനെ?'' എന്നു വീണ്ടും ചോദിക്കുന്നു. അതിന് അദ്ദേഹം ഉത്തരം പറയുന്നു. ''ഞാൻ നിന്നെ എന്റെ മുമ്പിൽ കാണുന്നതുപോലെ അദ്ദേഹത്തെ കാണുന്നതുകൊണ്ടുതന്നെ. എന്നാൽ കുറച്ചുകൂടി നിബിഡഭാവത്തിലാണെന്നുമാത്രം''. വിവേകാനന്ദസ്വാമികൾക്ക് ആ അനുഭൂതി കൊടുത്തതായും സ്വാമിജി 'എന്റെ ഗുരുനാഥൻ' എന്ന പ്രസംഗത്തിൽ പറഞ്ഞിട്ടുണ്ട്. നിങ്ങൾ സ്വാമിജിയുടെ പുസ്തകം വായിക്കുക. സ്വാമിജി ഇതു് പ്രസംഗിക്കുന്നതു് പരിഷ്കാരത്തിന്റെ മുഖ്യകേന്ദ്രമായ അമേരിക്കയിലാണ്. ശ്രീരാമകൃഷ്ണന് പണം തൊട്ടാൽ ദേഹം പൊള്ളുമായിരുന്നു. ആ ശ്രീരാമകൃഷ്ണദേവൻ എന്തിന് കള്ളം പറയണം? യാതൊരു മഹാപുരുഷന്റെ ആശയങ്ങളാണോ താൻ രാഷ്ട്രീയരംഗത്തു് പ്രയോഗിച്ച് ഇന്ത്യയെ സമുദ്ധരിക്കാൻ ശ്രമിക്കയാണെന്ന് മഹാത്മജി പ്രസ്താവിച്ചതു് ആ സ്വാമി വിവേകാനന്ദൻ കള്ളം പറയുമോ? സ്വാമിജി തന്നെ പറയുന്നു തന്റെ ഗുരുവിന്റെ ശരീരത്തിൽ പണം വെച്ചാൽ ആ അവയവം വിറങ്ങലിച്ചുപോകുമായിരുന്നെന്ന്. "Even in afterlife when he was sleeping, if I touched him with a piece of money, his hand would become bent and his whole body would become as it were, paralysed". (അനന്തരകാലത്തുപോലും അദ്ദേഹം ഉറങ്ങുന്ന സമയത്തു് ഞാൻ അദ്ദേഹത്തെ ഒരു നാണയത്തുട്ടുകൊണ്ട് തൊട്ടാൽ അദ്ദേഹത്തിന്റെ കയ്യ് കോച്ചുകയും അദ്ദേഹത്തിന്റെ ശരീരം മുഴുവൻ സ്തംഭിച്ചപോലെയാകുകയും ചെയ്യുമായിരുന്നു) എന്ന് വിവേകാനന്ദസ്വാമികൾ 'എന്റെ ഗുരുനാഥൻ' എന്ന പ്രസംഗത്തിൽ പറഞ്ഞിട്ടുണ്ട്. വിവേകാനന്ദസ്വാമി കള്ളം പറയുന്നവനോ ബുദ്ധിയില്ലാത്തവനോ ആണെന്ന് പറയാൻ ആർക്ക് ധൈര്യമുണ്ട്? ഇതിൽനിന്ന് ഈശ്വരൻ ഉണ്ടെന്നുള്ളതു് സത്യമാണ്. യോഗ്യത സമ്പാദിച്ചവർക്ക് കാണാൻ കഴിയുമെന്നുള്ളതുതന്നെയാണ് ഈശ്വരനുണ്ടെന്നുള്ളതിന് തെളിവ്. പ്രത്യക്ഷമാണ് മറ്റെല്ലാ പ്രമാണങ്ങളേക്കാളും പ്രധാനവും മറ്റെല്ലാറ്റിനും ചുവടും.

ഈശ്വരനെ കണ്ട വളരെ ആളുകൾ ഈ ലോകത്തുണ്ടായിട്ടുണ്ട്. അങ്ങനെയുള്ള ഒരു മഹാപുരുഷനെ ഞാൻ കണ്ടിട്ടുണ്ട്. അതുകൊണ്ടാണ് ഞാൻ യഥാർത്ഥ മതമെന്താണെന്ന് മനസ്സിലാക്കിയതും ശാസ്ത്രങ്ങളിൽ എനിക്ക് വിശ്വാസം ഉറച്ചതും. നിങ്ങൾക്കും വേണമെങ്കിൽ ഈശ്വരനെ കാണാൻ കഴിയും. എന്നാൽ ആദ്യം വിശ്വസിക്കണം. പിന്നീട് അതിനുള്ള വഴിക്ക് പരിശ്രമിക്കണം. വെറുതെ ശ്ലോകം ചൊല്ലിയതുകൊണ്ടോ തർക്കിച്ചതുകൊണ്ടോ ആയില്ല.

''ശബ്ദജാലം മഹാരണ്യം ചിത്തഭ്രമണകാരണം.''
''വൃഥാ കണ്ഠക്ഷോഭം വഹതി സരസാ തക്വചസാ
പദാംഭോജം ശംഭോർഭജ പരമസൗഖ്യം വ്രജ സുധീഃ.''

എന്നു് ശ്രീശങ്കരൻ പറയുന്നു. കേരളത്തിൽ ഉണ്ടായിട്ടുള്ളതിൽവെച്ചു് ഏററവും വലിയ മഹാനാണു് ശ്രീശങ്കരൻ. അദ്ദേഹത്തിൻെറ മതം ഇവിടെ പ്രചരിപ്പിക്കാതിരുന്നതാണു് ഇവിടത്തെ രാഷ്ട്രീയമുൾപ്പെടെയുള്ള സകല കുഴപ്പത്തിനും കാരണം. ശ്രീശങ്കരനെ ലോകം മുഴുവൻ ആരാധിക്കുന്നു. എന്നാൽ കേരളീയർ അദ്ദേഹത്തിൻെറ മഹിമ അറിയുന്നില്ല.

ശ്രീശങ്കരൻ കഴിഞ്ഞാൽ കേരളത്തിലുണ്ടായിട്ടുള്ളവരിൽവെച്ചു് ഏററവും വലിയ മഹാനാണു് ശ്രീനാരായണഗുരു സ്വാമികൾ. ഗുരുസ്വാമികൾ ശ്രീശങ്കരനേക്കാൾ വലിയവനാണെന്നു് പറയുന്ന ചിലരുണ്ടു്. ശ്രീശങ്കരൻശേഷം ശ്രീനാരായണനേക്കാൾ വലിയവർ വേറെയുണ്ടെന്നു് പറയുന്നവരും ചിലരുണ്ടു്. ഈ രണ്ടു കൂട്ടരോടും ഞാൻ യോജിക്കുന്നില്ല. അതിനുള്ള കാരണം ഞാൻ മററൊരു പ്രസംഗത്തിൽ പറഞ്ഞിട്ടുണ്ടു്. അതു് രേഖപ്പെടുത്തിയിട്ടുമുണ്ടു്. അതു് ഞാൻ ഇവിടെ ആവർത്തിക്കുന്നില്ല. ശ്രീനാരായണഗുരുസ്വാമികൾ ഈശ്വരദർശനം ലഭിച്ചവനും ജീവന്മുക്തനുമായിരുന്നെന്നാണു് എൻെറ വിശ്വാസം. ''ഈശ്വരദർശനം ലഭിച്ചവൎക്കു് കൊമ്പുണ്ടോ? ആർക്കും ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ടു് എന്നു് പറഞ്ഞുകൂടേ?'' എന്നു് നിങ്ങൾ ചോദിച്ചേക്കാം. അങ്ങനെ ചിലർ ജനങ്ങളെ കബളിപ്പിക്കുന്നുമുണ്ടു്. ഈശ്വരദർശനം ലഭിച്ചവൎക്കു് ചില ലക്ഷണങ്ങളുണ്ടു്. അതു് ഗീതയിൽ രണ്ടാമദ്ധ്യായം 54 മുതൽ 72 വരെ ശ്ലോകങ്ങളിലും, ശ്രീശങ്കരൻെറ വിവേകചൂഡാമണിയിലും പറഞ്ഞിട്ടുണ്ടു്. അതു് വായിച്ചവരെ ആർക്കും കബളിപ്പിക്കാൻ സാധിക്കയില്ല. ആ ലക്ഷണംവെച്ചു് എനിക്കു് പരീക്ഷിക്കാൻ കഴിയുന്നിടത്തോളം നോക്കിയാണു് ശ്രീനാരായണഗുരുസാമികൾ ഒരു ജീവന്മുക്തനാണെന്നു് ഞാൻ തീച്ച്യയാക്കിയതു്. ആ ശ്രീനാരായണഗുരുവിൻെറ അനുഗാമികൾ അദ്ദേഹത്തിൻെറ ജീവിതം കണ്ടു പഠിക്കണമെന്നു് ഞാൻ പറയുന്നു.

എല്ലാ മതങ്ങളുടേയും ലക്ഷ്യം ഈശ്വരാനുഭൂതിയാണെന്നു് ഞാൻ പറഞ്ഞല്ലോ. ഈശ്വരാനുഭൂതിക്കുള്ള ഉപായം ചിത്തശുദ്ധിയാണു്.

''ഹൃദയത്തിൽ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ — എന്തെന്നാൽ അവർ ഈശ്വരനെ കാണും'' എന്നു് യേശുക്രിസ്തു പറയുന്നു. ''ശമദമാദിസംസ്കൃതം മന ആത്മദർശനേ കരണം'' (ശമം, ദമം മുത

ലായവയാൽ ശുദ്ധമാക്കപ്പെട്ട മനസ്സ് ആത്മാവിനെ കാണാനുള്ള കരണമാണ്) എന്ന് ശ്രീശങ്കരൻ പറയുന്നു. ചിത്തശുദ്ധിയാണ് ഈശ്വരദർശനോപായം. ചിത്തശുദ്ധി വന്നവന് സർവ്വഭൂതങ്ങളോടും ദയയുണ്ടായിരിക്കും. "Love and charity for the whole human race, that is the test of true religiousness" (സകല മനുഷ്യരോടുമുള്ള സ്നേഹവും ഔദാര്യവുമാണ് യഥാർത്ഥ മതപരതയുടെ മാനദണ്ഡം എന്ന് വിവേകാനന്ദസ്വാമികൾ പറയുന്നു.)

ഈ മാനദണ്ഡംവെച്ച് നോക്കിയാലറിയാം ശ്രീനാരായണ ഗുരുസ്വാമികൾ ഒരു യഥാർത്ഥ മതനിഷ്ഠനായിരുന്നെന്ന്. ജ്ഞാനികളെസംബന്ധിച്ച് ഗീതയിലും "സർവ്വഭൂതഹിതേ രതാഃ" എന്ന് പറഞ്ഞിട്ടുണ്ട്.

ശ്രീനാരായണഗുരുവിന്റെ സകല പ്രവൃത്തിയിലും അദ്ദേഹം സകല മനുഷ്യരുടേയും ഗുണത്തെ ആഗ്രഹിച്ചാണ് പ്രവർത്തിച്ചിരുന്നത് എന്ന് എനിക്ക് കാണാൻ കഴിഞ്ഞിട്ടുണ്ട്. അദ്ദേഹം തീണ്ടൽ, തൊടീൽ എന്ന അനാചാരം ശാസ്ത്രനിഷിദ്ധമാണെന്നറിഞ്ഞ് അത് ഈ രാജ്യത്തുനിന്നുച്ചാടനംചെയ്യാൻ വേണ്ടതുചെയ്തു. ഹരിജനോദ്ധാരണം അദ്ദേഹത്തിന്റെ ഇഷ്ടവിഷയമായിരുന്നു. ശ്രീരാമകൃഷ്ണദേവനാണ് ഇന്ത്യയിൽ ആദ്യം ഹരിജനോദ്ധാരണം ആരംഭിച്ചത്. ജാതിബുദ്ധി മനുഷ്യന്റെ മോക്ഷത്തിന് പരമശത്രുവാണെന്ന് ശ്രീശങ്കരൻ ഉപദേശസാഹസ്രിയിൽ പറഞ്ഞിട്ടുണ്ട്. ജ്ഞാനിയായാൽ പിന്നെ അവന്റെ ജാതി നോക്കേണ്ടതില്ലെന്നും ആർക്കും ജ്ഞാനിയാകാൻ അവകാശമുണ്ടെന്നും മനീഷാപഞ്ചകംവഴി അദ്ദേഹം വെളിവാക്കിയിട്ടുണ്ട്. എന്നാലും വേദാന്തപണ്ഡിതന്മാർ പോലും തീണ്ടലും തൊടീലും ഇന്ത്യയിൽ അതിശക്തിയായി ആചരിച്ചിരുന്നു. അപ്പോഴാണ് ഭഗവാൻ ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചത്. അദ്ദേഹം ഈശ്വരസാക്ഷാത്കാരത്തിനായി സാധനചെയ്തപ്പോൾ താൻ ബ്രാഹ്മണനാണെന്നുള്ള ബുദ്ധി അതിന് തടസ്സമായി നില്ക്കുന്നുണ്ടെന്ന് കണ്ടു. അദ്ദേഹം ദക്ഷിണേശ്വരക്ഷേത്രത്തിലെ കക്കൂസ് വെടിപ്പാക്കുന്ന പറയനോട് അവന്റെ ഭൃത്യവേല ചെയ്യുന്നതിന് അനുവാദം അപേക്ഷിച്ചു. ബ്രാഹ്മണനെ തീണ്ടിയാൽത്തന്നെ നരകത്തിൽ പോകുമെന്ന് പഠിച്ചിരുന്ന പറയനുണ്ടോ അത് സമ്മതിക്കുന്നു? ശ്രീരാമകൃഷ്ണന് ഈശ്വരസാക്ഷാത്കാരം വേണം. അത് ജാതിബുദ്ധി പോയെങ്കിലേ സാധിക്കൂ. പറയൻ, താൻ ശുശ്രൂഷിക്കാമെന്ന് പറഞ്ഞത്, സമ്മതിക്കയുമില്ല. അതുകൊണ്ട് അദ്ദേഹം എല്ലാവരും ഉറങ്ങുന്ന അർദ്ധരാത്രിസമയത്ത് അവന്റെ കക്കൂസ് തന്റെ നീണ്ട തലമുടികൊണ്ട് തുടച്ച് വൃത്തിയാക്കി 'സർവ്വഭൂതദാ

സനം തൃണാദപി സുനീചനം' ആണെന്ന ബുദ്ധി സമ്പാദിച്ചു. ഇതു് വിവേകാനന്ദസ്വാമിയാണു് പറയുന്നതു്. മററാരെങ്കിലും പറഞ്ഞാൽ വിശ്വസിക്കാൻ വയ്യ. കൈകൊണ്ടല്ല തുടച്ചതു്—തലമുടി കൊണ്ടാണു്. ആരു്? മഹാബ്രാഹ്മണസന്ന്യാസി. അതു് ചെയ്തതു് രാഷ്ട്രീയകാര്യത്തിനല്ല; വോട്ടുകിട്ടാനും സമുദായനേതാവാകാനുമല്ല; ഈശ്വരസാക്ഷാത്കാരത്തിനാണു്. ഈശ്വരസാക്ഷാത്കാരത്തിനുള്ള വഴിയാണു് മതം. ഇതിൽനിന്നു് ആദ്ധ്യാത്മികജീവിതം നയിക്കുന്നവൻ ജാത്യഹന്ത ത്യജിക്കണമെന്നു് കിട്ടുന്നു. രാഷ്ട്രീയ പദവിയോ സമുദായനേതൃത്വമോ ആഗ്രഹിക്കാത്ത ഈ പ്രത്യക്ഷാനുഭൂതികൊണ്ടാണു് ശ്രീ വിവേകാനന്ദസ്വാമി ഇവിടെ വന്നപ്പോൾ ഇവിടുത്തെ ജാതിഭ്രാന്തു് കണ്ടു് കേരളത്തെ ഭ്രാന്താലയമെന്നു് വിളിച്ചതു്. ശ്രീനാരാണഗുരുവും രാജ്യത്തെ ജാത്യസമത്വം കളയാൻ പുലയരേയും പറയരേയും തൻെറകൂടെ താമസിപ്പിച്ചു് വിദ്യാഭ്യാസം ചെയ്യിച്ചു. അവക്കും ശരിയായ രീതിയിൽ മതബോധവും ഈശ്വരവിചാരവും ഉണ്ടാകാൻ ക്ഷേത്രങ്ങൾ സ്ഥാപിച്ചു. ശ്രീനാരായണഗുരുസ്വാമികളാണു് പുലയനായ കേശവശാസ്ത്രിയെ എടുത്തുവളത്തി സംസ്കൃതം പഠിപ്പിച്ചതു്. സ്വാമികൾ കുറെ പറയക്കുട്ടികളെ കൂടെ താമസിപ്പിക്കുന്ന കാലത്തു് ഞാൻ ശിവഗിരിയിൽ ചെന്നപ്പോൾ അവരെ വിളിച്ചു് എൻെറ മുമ്പിൽവെച്ചു് നല്ല കീർത്തനങ്ങൾ പാടിക്കയും ''തേച്ചുമിനുക്കിയാൽ എല്ലാം വൃത്തിയാകും, അല്ലേ?'' എന്നു് എന്നോടു് ചോദിക്കയുമുണ്ടായി. 1913—ൽ ഹരിപ്പാട്ടെ ശ്രീരാമകൃഷ്ണാശ്രമത്തിൻെറ ഉദ്ഘാടനകാലത്തു് അവിടെവച്ചാണു് കേരളത്തിൽ ആദ്യമായി ബ്രാഹ്മണർമുതലുള്ള എല്ലാ ജാതിക്കാരും ഒരുമിച്ചിരുന്നു് ഊണുകഴിച്ചതു്. കൊച്ചിയിലും ആദ്യമായി അപ്രകാരം ഒരു ഭോജനം നടന്നതു് 1932—ൽ പുതുക്കാട്ടുള്ള രാമകൃഷ്ണാശ്രമത്തിൻെറ ഉദ്ഘാടനാവസരത്തിലാണു്. ശ്രീനാരായണധർമ്മസംഘാദ്ധ്യക്ഷൻ ശ്രീശങ്കരാനന്ദസ്വാമിയും അന്നവിടെ ഉണ്ടായിരുന്നു. ഇങ്ങനെ ശ്രീരാമകൃഷ്ണദേവൻ കാണിച്ച അതേ മാർഗ്ഗംതന്നെയാണു് ശ്രീനാരായണഗുരുസ്വാമികളും സ്വീകരിച്ചതെന്നു് കാണാം.

ശ്രീനാരായണഗുരുസ്വാമികൾ ഈശ്വരനെ അപ്രധാനമാക്കി തള്ളിയിരുന്ന ആളാണെന്നു് ചിലർ പറയും. ഇതു് ശുദ്ധമേ തെററാണെന്നു് അദ്ദേഹമെഴുതിയ ദശനമാല വായിച്ചാലറിയാം. അത്രയുമല്ല മനുഷ്യൻെറ ജീവിതലക്ഷ്യം ബ്രഹ്മവിത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നീ നിലകളാണെന്നും അദ്ദേഹം അതിൽ പ്രഖ്യാപിച്ചിട്ടുണ്ടു്. സ്വാമികൾ 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്നു പറഞ്ഞതുകൊണ്ടു് 'മതം വേണ്ട'

എന്ന പക്ഷക്കാരനായിരുന്നെന്നു് ചിലർ പറയുന്നുണ്ടു്. അതു ശരിയല്ല. ഒരാം ഉണ്ണാൻ വരുമ്പോഠം 'ഏതു കറിയാണു് ഇഷ്ടം?' എന്നു ചോദിക്കുമ്പോഠം 'കറി ഏതായാലും ഊണു നന്നാകണം' എന്നു് ഒരാം പറയുന്നതുകൊണ്ടു് കറിയൊന്നും വേണ്ടെന്നാണു് അയാളുടെ അഭിപ്രായമെന്നു് പറയുന്നതു് ശരിയാണോ?

അദ്ദേഹം ഒരിടത്തു് കണ്ണാടി പ്രതിഷ്ഠിച്ചെന്നും അതുകൊണ്ടു് വിഗ്രഹാരാധന വേണ്ടെന്നുള്ള തീർപ്പിലാണു് അദ്ദേഹം ഒടുവിൽ എത്തിച്ചേർന്നിരുന്നതെന്നും ചിലർ പറയുന്നു. ഇതും ശരിയല്ല. കണ്ണാടി പ്രതിഷ്ഠയ്ക്കുശേഷവും ചിലയിടത്തു് വിഗ്രഹപ്രതിഷ്ഠ നടത്തിയതായി ദൃക്സാക്ഷികഠം പറയുന്നു. അത്രമാത്രമല്ല, വിഗ്രഹാരാധനാദ്വേഷിയായിരുന്ന കാരാട്ടു് ഗോവിന്ദമേനോൻ എന്ന ബ്രഹ്മാനന്ദ ശിവയോഗിയെപ്പററി 1916 ഏപ്രിൽ 21–ാംതീയതി ഈ ആലുവാ അദ്വൈതാശ്രമത്തിൽവെച്ചു് ശ്രീ ചട്ടമ്പി സ്വാമികളുടെ ഒരു ശിഷ്യനായ നീലകണ്ഠതീർത്ഥപാദസ്വാമികളുമായി നടത്തിയ സംഭാഷണത്തിൽ ''അയാളുടെ (ഗിരി എന്ന ഒരാളിൻെറ) ദുഷ്ടത അയാളുടെ അവസാനത്തോടെ തീരുമല്ലോ. എന്നാൽ മുൻപറഞ്ഞ ശിവയോഗിയുടെ, ജ്ഞാനത്തെ ദുഷിപ്പിക്കുന്ന കൃത്രിമമതമാണു്. ലോകത്തിനു് കെടുതി വരുത്തുന്നതു്'' എന്നു് തീർത്ഥപാദർ പറയുമ്പോഠം ''അതു ശരിതന്നെ. ഗിരി ലോകനാശത്തിനു് വിത്തിടുന്നില്ല'' എന്നു് ഏററു സമ്മതിക്കുന്നതിൽനിന്നു് സ്വാമികഠം വിഗ്രഹാരാധനാനുകൂലിയായിരുന്നെന്നു് തെളിയുന്നു. ഞാൻ ശിവഗിരിയിൽ വെച്ചു് സ്വാമികളുമായി സംസാരിക്കുമ്പോഴും അവിടെ താഴ്ന്ന സമുദായക്കാർ ആയിരക്കണക്കിനു വന്നു് ദേവദർശനം നടത്താൻ താല്പര്യം കാണിക്കാത്തതിനെപ്പററി വ്യസനം പ്രകടിപ്പിക്കയുണ്ടായിട്ടുണ്ടു്. ഇങ്ങനെയുള്ള ഒരു തികഞ്ഞ ആസ്തികൻ ലോകസംഗ്രഹത്തിനു് ആരംഭിച്ച പ്രസ്ഥാനമാണു് ഇവിടുത്തെ സർവ്വമതസമ്മേളനം. ഈ പ്രസ്ഥാനം തീർച്ചയായും മതകലഹശാന്തിയുണ്ടാക്കുമെന്നു് നമുക്കു് വിശ്വസിക്കാം.

ഈശ്വരനെ മൂന്നു വിധത്തിൽ ദർശിക്കാം — സഗുണസാകാരം, സഗുണനിരാകാരം, നിർഗ്ഗുണനിരാകാരം. ഈ മൂന്നു ഭാവങ്ങളിലേതെങ്കിലുമൊന്നിനെ ആശ്രയിച്ചാണു് സകല ആസ്തികമതങ്ങളും നിലകൊള്ളുന്നതു്. ഓരോ മതക്കാരനും മതത്തെ രാഷ്ട്രീയകാര്യങ്ങഠംക്കും സ്വാർത്ഥതയ്ക്കും ഉപയോഗിക്കാതെ അവനവൻെറ മതാചാര്യൻ പറഞ്ഞതനുസരിച്ചു് നടക്കുകയും ഇതരമതങ്ങളെ സഹാനുഭൂതിപൂർവ്വം പഠിക്കുകയും ചെയ്താൽ ലോകത്തു് മതകലഹം ഉണ്ടാകയില്ല.

റവറൻറ് ഫാദർ പൈലിയുടെ പ്രസംഗം നിങ്ങളെല്ലാം കേട്ടുവല്ലോ. ക്രിസ്തുവിൻെറ ജീവിതത്തെ അനുകരിക്കാൻ നിങ്ങളോട് അദ്ദേഹം പറഞ്ഞു. ''ദൈവമേ! ദൈവമേ! എന്നു മാത്രം പറയുന്നവൻ സ്വൎഗ്ഗരാജ്യത്തിന്നവകാശിയാകയില്ല. ദൈവവചനം അനുസരിക്കുന്നവനാണ് സ്വൎഗ്ഗരാജ്യത്തിന്നവകാശി'' എന്നു കാണിക്കുന്ന ഒരു വചനം ബൈബിളിലുണ്ട്. അതുകൊണ്ട് ക്രിസ്ത്യാനികളുടെ മുഖ്യമായ ചുമതല ക്രിസ്തുവിൻെറ കല്പനയനുസരിച്ച് ജീവിക്കലാണ്. ''അന്യന്മാർ നിങ്ങളെപ്പററി വിധിയെഴുതാതിരിക്കണമെങ്കിൽ നിങ്ങളും അന്യന്മാരുടെ മേൽ വിധിയെഴുതരുത്'' എന്നും ബൈബിളിലുണ്ട്. ഇതും ക്രിസ്ത്യാനികൾ പ്രത്യേകം മനസ്സിൽ വയ്ക്കണം.

അടുത്തതായി പ്രസംഗിച്ചതു് എലിസബത്ത് സ്റ്റീവൻസ് എന്ന പാശ്ചാത്യവനിതയാണ്. പാശ്ചാത്യദേശത്തു് ജനിച്ച അവർ ഇവിടെ വന്നു് മലയാളം പഠിച്ച് എത്ര വാഗ്മിതയോടെ പ്രസംഗിച്ചു! അതു് ഭാരതീയക്ക് ഒരു മാതൃകയായിരിക്കട്ടെ. എന്നാൽ അവരുടെ പ്രസംഗത്തിൽ ക്രിസ്തുവിൽക്കൂടിയല്ലാതെ ആരും സ്വൎഗ്ഗത്തു പോകയില്ലെന്നും ക്രിസ്തുവിൻെറ കുരിശുമരണമാണ് മനുഷ്യരുടെ പാപത്തിനു് പരിഹാരമെന്നും അവർ പറഞ്ഞു. ഇതിനു ശ്രീനാരായണ ഗുരുസ്വാമികൾ പറഞ്ഞ അഭിപ്രായമെന്തെന്നു്, അദ്ദേഹത്തെ മതപരിവത്തനം ചെയ്യിക്കാൻ ചെന്ന ചില മിഷണറിമാരുമായി നടത്തിയ സംഭാഷണം ജീവിതചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു് അറിയുന്നതു് രസകരമായിരിക്കും. അതു് ഞാൻ വായിക്കാം. സ്വാമികളെ ക്രിസ്തുമതം പഠിപ്പിക്കുവാൻ പല പ്രാവശ്യവും വന്ന യൂറോപ്യൻ പാതിരിമാർ ഒരു ദിവസം കാറിൽനിന്നിറങ്ങി നേരെ സ്വാമിയിരിക്കുന്ന സ്ഥലത്തേയ്ക്കു് ചെന്നു. സ്വാമി ശിവഗിരിമഠത്തിൽ ഒരുകട്ടിലിൽ ഇരിക്കുകയാണ്. പാതിരിമാർ ആസനസ്ഥരായശേഷം സംഭാഷണമദ്ധ്യേ ഒരു പാതിരി പറഞ്ഞു; ഞങ്ങൾ പല തവണയായി വരുന്നു. സ്വാമി ക്രിസ്തുവേദപുസ്തകങ്ങൾ വായിക്കണമെന്നും ക്രിസ്തുമതതത്ത്വങ്ങൾ സ്വാമിയെ മനസ്സിലാക്കിക്കണമെന്നും ഞങ്ങൾക്കു് ആഗ്രഹമുണ്ട്.

സ്വാ: നമുക്കു് വായിക്കണമെന്നും ആഗ്രഹമുണ്ട്. പഠിപ്പിച്ചു തരാൻ ആരുമില്ലല്ലോ. നിങ്ങൾ വരുമെങ്കിൽ കൊള്ളാം.

പാതിരി: ഞങ്ങൾ പലപ്പോഴായി വന്നു പറഞ്ഞുതരാം.

സ്വാ: എന്നാൽ വളരെ നല്ലതു്. നിങ്ങൾ തീച്ചയായും വരണം. നാം പഠിക്കാം.

പാ: ഞങ്ങളോടു് വരണ്ടാ എന്നു പറഞ്ഞു് അടിച്ചു പുറത്താക്കിയാലും ഞങ്ങൾ പോവുകയില്ല. ഞങ്ങൾ വരുകതന്നെചെയ്യും.

സ്വാ: (ചിരിച്ചുകൊണ്ടു്) നിങ്ങളെ ഞങ്ങൾ ഒരിക്കലും അടിച്ചു പുറത്താക്കുകയില്ല. നിങ്ങൾ ഞങ്ങളോടു് ചേർന്നില്ലെങ്കിൽ അടിച്ചു് അകത്താക്കുകയേ ഉള്ളൂ. നിങ്ങൾ ഒരിക്കലും വരാതിരിക്കരുതു്. ആഴ്ചയിൽ ഒരു തവണയെങ്കിലും വരണം.

പാ: എന്റെ മോട്ടോർകാർ ഇപ്പോൾ ഇല്ല. അതുകൊണ്ടു് പ്രയാസമുണ്ടു്.

സ്വാ: എന്താണു് നിങ്ങൾ വിശ്വസിക്കണമെന്നു പറയുന്നതു്?

പാ: യേശുക്രിസ്തു മനുഷ്യരുടെ പാപമോചനത്തിനായി ജനിച്ചു എന്നു വിശ്വസിക്കണം.

സ്വാ: അപ്പോൾ യേശു ജനിച്ചതുകൊണ്ടു് ജനങ്ങളുടെ പാപമെല്ലാം പോയിരിക്കണമല്ലോ? അതുകൊണ്ടു് എല്ലാവരുടേയും പാപമോചനം അപ്പോൾതന്നെ വന്നുകഴിഞ്ഞു.

പാ: അതെ.

സ്വാ: ഇനി വിശ്വസിച്ചാലും ഇല്ലെങ്കിലും ക്രിസ്ത്യാനിയായാലും ആയില്ലെങ്കിലും ഇപ്പോൾ മോക്ഷം കിട്ടിക്കഴിഞ്ഞു.

പാ: അങ്ങനെയല്ല; ക്രിസ്തുവിന്റെ പേരിൽ ജ്ഞാനസ്നാനം ചെയ്യാത്തവരുടെ പാപം നീങ്ങിയിട്ടില്ല.

സ്വാ: അപ്പോൾ നിങ്ങൾ പറയുന്നതു് ക്രിസ്തു ജനിച്ചതുകൊണ്ടു് മനുഷ്യരിൽ കുറച്ചുപേർക്കുമാത്രം മോക്ഷം കിട്ടിയെന്നാണോ?

പാ: അങ്ങനെയല്ല, ക്രിസ്തു ജനിച്ചതുകൊണ്ടു് എല്ലാ മനുഷ്യരും രക്ഷപ്പെട്ടു. അതു് മൂലതത്ത്വമാണു്.

സ്വാ: ബാക്കി ഒരുത്തനും ഇല്ലേ?

പാ: ഇല്ല.

സ്വാ: എന്നാൽ എല്ലാവരും പണ്ടേതന്നെ രക്ഷപ്പെട്ടുവല്ലോ. ഇനി വിശ്വസിച്ചിട്ടു് വേണ്ടല്ലോ രക്ഷപ്പെടാൻ.

പാ: അങ്ങനെയല്ല; വിശ്വസിച്ചാലേ രക്ഷയുള്ളൂ.

സ്വാ: എന്നാൽ യേശുവിന്റെ ജനനംകൊണ്ടു് ഇപ്പോൾ വിശ്വസിക്കാത്തുള്ളവർ ഒഴികെ ഉണ്ടായിട്ടുള്ളവരാണു് രക്ഷപ്പെട്ടതു്; എല്ലാവരും രക്ഷപ്പെട്ടിട്ടില്ല?

പാ: യേശുവിന്റെ ജനനംകൊണ്ടു് എല്ലാവരും രക്ഷപ്പെട്ടു.

വീണ്ടും സാവധാനത്തിൽ സ്വാമികൾ പാതിരിയുടെ സംഭാഷണത്തിലുള്ള പരസ്പരവിരുദ്ധത വ്യക്തമാക്കിക്കൊടുത്തു. പക്ഷേ

അതൊന്നും പാതിരി മനസ്സിലാക്കിയില്ല. ഒടുവിൽ അടുത്തുനിന്ന വരോട് ഗുരുദേവൻ അരുളിച്ചെയ്തു. ''കണ്ടോ? നല്ല വിശ്വാസം! ഇങ്ങനെയുള്ള വിശ്വാസം വേണം. ഇത്തരം വിശ്വാസികരം നമ്മുടെ ഇടയിൽ ഇല്ല. നല്ല വിശ്വാസികരം''. യേശുവിനെപ്പററി മാത്ര മല്ല ലോകത്തുണ്ടായിട്ടുള്ള എല്ലാ അവതാരപുരുഷന്മാരെപ്പററിയും അവരുടെ ജീവചരിത്രത്തിൽ അവർ ഭാര്യാഭർത്തൃസംബന്ധംകൂടാതെ ദിവ്യഗർഭത്തിൽ ജനിച്ചവരാണെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്—ഇത് അവർ അറിയണം—ശരീരത്യാഗശേഷം അവരെല്ലാം ഭക്തന്മാക്ക് പ്രത്യക്ഷപ്പെട്ടതായും കഥയുണ്ട്. ഇതു മനസ്സിലാക്കിയാൽ യേശു മാത്രമല്ല രക്ഷകനെന്ന് മനസ്സിലാകും. വിശ്വാസം മാത്രം പോരാ, യേശു പറഞ്ഞതുപോലെ ജീവിക്കുകയും ചെയ്താലേ രക്ഷയുള്ളെന്ന്—യേശു പറഞ്ഞിട്ടുള്ളത് അവക്ക് പാഠമായിരിക്കട്ടെ. വിശ്വാസം മാത്രം മതിയായിരുന്നെങ്കിൽ പിന്നെ ധമ്മനിയമങ്ങളെപ്പററി പ്രസംഗിച്ചതെന്തിനെന്നും ചോദ്യം വരുന്നു. അതുകൊണ്ട് ആ മാ തിരി സിദ്ധാന്തം പ്രചരിപ്പിക്കുന്നത് വളരെ ആലോചിച്ചു ചെ യ്യേണ്ടതാണ്. ഈശ്വരനിൽ വിശ്വസിക്കുന്നെന്നു പ്രഖ്യാപിക്കുന്ന ആളുകരം എങ്ങനെയാണ് അതേ സമയത്ത് ഈശ്വരൻ സത്യം മുഴു വൻ ഏതാനും കുറച്ചുപേക്ക് മാത്രം കൈമാററം ചെയ്തുകൊടുത്തെന്നും അവരാണ് ബാക്കി മനുഷ്യരുടെയെല്ലാം രക്ഷിതാക്കളെന്നും വിചാ രിക്കുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല. ''മതത്തിൻെറ തത്ത്വ ങ്ങളിൽനിന്ന് രാഷ്ട്രീയമായ ചിലതെല്ലാം മാത്രം ഉണ്ടാക്കുന്നതും മതമല്ല'' എന്നു വിവേകാനന്ദസ്വാമികരം പറയുന്നു. (C. W. of S.V. IV. 179) ഇതു് എല്ലാവരും മനസ്സിലാക്കണം.

അടുത്തതായി പ്രസംഗിച്ചതു് മൌലവിയാണ്. അദ്ദേഹം ഈശ്വരവിശ്വാസത്തിൻെറ പ്രാധാന്യത്തെപ്പററി പ്രസ്താവിച്ചു. ഈശ്വരസത്ത യുക്തികൊണ്ട് സമത്ഥിക്കാമെന്ന് പ്രഖ്യാപിച്ചു. ബുദ്ധമതം പരമാത്മത്തിൽ പ്രപഞ്ചത്തിൻെറ മൂലകാരണം അനിവ്വ ചനീയമാണെന്നേ പറഞ്ഞുള്ളു. അതു് നിരീശ്വരവാദവും അനാത്മ വാദവുമായിത്തീന്നു. അങ്ങനെയായിത്തീന്ന ബുദ്ധമതത്തെ യുക്തി വാദം കൊണ്ടുതന്നെ ഖണ്ഡിച്ചു് ഉദയനൻ കുസുമാഞ്ജലിയെന്നും ആത്മതത്ത്വവിവേകം എന്നും രണ്ടു ഗ്രന്ഥം രചിച്ചിട്ടുണ്ട്. അതിൽ കുസുമാഞ്ജലി എല്ലാ നിരീശ്വരവാദങ്ങളേയും ഖണ്ഡിക്കുന്നതാണ്. അതു് താമസിയാതെ മലയാളത്തിൽ പ്രസിദ്ധപ്പെടുത്താൻ ഞാൻ തയ്യാറാകുന്നുണ്ട്. വെറും കണ്ണുകെട്ടിയുള്ള വിശ്വാസമല്ല ഈശ്വരൻ. ഈശ്വരൻ പ്രത്യക്ഷവിഷയമാണെന്ന് മുമ്പുതന്നെ പറഞ്ഞു. അതു പോലെ യുക്തിക്കും വിഷയമാണ്.

മതം കേവലം പരലോകവിഷയമല്ല. ''സാമുദായികമോ രാഷ്ട്രീയമോ ആയ എല്ലാ സരണികളുടേയും അടിസ്ഥാനം മനുഷ്യരുടെ നന്മയെ ആശ്രയിക്കുന്നു. പാർലമെൻറ് ഏതെങ്കിലും നിയമം പാസാക്കുന്നതുകൊണ്ട് ഒരു നേഷനം വലുതോ നല്ലതോ ആകാൻ സാദ്ധ്യമല്ല. മതം കാര്യങ്ങളുടെ അടിയിലേയ്ക്ക് പോകുന്നു. അതു് ശരിയായാൽ എല്ലാം ശരിയാകും. പാർലമെൻറിൻെറ നിയമം കൊണ്ട് മനുഷ്യരെ ധാർമ്മികരാക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് മതം രാജ്യതന്ത്രത്തേക്കാൾ കൂടുതൽ പ്രാധാന്യമർഹിക്കുന്നതു്. അതു് ചുവടുവരെ ചെല്ലുകയും മനുഷ്യൻെറ പ്രവൃത്തിയുടെ മുഖ്യാംശങ്ങളോട് ഇടപെടുകയും ചെയ്യുന്നു'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. "No law can make man just" (ഒരു നിയമത്തിനും മനുഷ്യനെ നീതിമാനാക്കാൻ സാധിക്കയില്ല) എന്നു് നിരീശ്വരവാദിയായ ഇംഗർസോളും പറഞ്ഞിട്ടുണ്ട്. ''മതം, സ്വഭാവശുദ്ധി, സന്മാർഗ്ഗനിഷ്ഠ എന്നിവ പര്യായങ്ങളാണെന്നു് മഹാത്മജി പറയുന്നു''. ഇന്നു രാജ്യത്തുള്ള സകല കൊള്ളരുതായ്മയും ഈശ്വരവിശ്വാസമില്ലായ്മയിൽനിന്നുണ്ടായിട്ടുള്ളതാണ്. ''ഈശ്വരനുമില്ല, പരലോകവുമില്ല; പുനർജ്ജന്മവുമില്ല; പുണ്യപാപങ്ങളുമില്ല. പിന്നെ എന്തുകൊണ്ട് മോഷ്ടിച്ചുകൂടാ? കള്ളം പറഞ്ഞുകൂടാ? കൈക്കൂലി വാങ്ങിക്കൂടാ? എന്തിനു വേലചെയ്യണം? വേലയെടുക്കാതെ എന്തുകൊണ്ട് കൂടുതൽ പണം പററിക്കൂടാ? എന്തുകൊണ്ട് കള്ളവേല ചെയ്തുകൂടാ?'' അതാണ് ചോദ്യം. ആ ചിന്തയാണ് ഇന്നു രാജ്യത്തു് കാണുന്ന ദാരിദ്ര്യത്തിനും കാര്യക്ഷമതയില്ലായ്മയ്ക്കും കൈക്കൂലിക്കും കാരണം. അതു് ഈശ്വരവിശ്വാസംകൊണ്ടേ മാറൂ. ആ ഈശ്വരവിശ്വാസം സ്ഥാപിക്കാനാണ് ശ്രീരാമകൃഷ്ണനും ശ്രീനാരായണഗുരുവും വേലയെടുത്തതു്. ഈശ്വരൻ വെറും കവികല്പനയാണെങ്കിൽ ശ്രീനാരായണഗുരു എന്തിനു് തപസ്സുചെയ്തു? തപസ്സും ധ്യാനവും ആവശ്യമാണെന്നു് അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്.

മുസ്ലീങ്ങൾ ഒരിക്കലും ക്ഷേത്രങ്ങൾ പൊളിച്ചിട്ടില്ലെന്നും പൊളിച്ചെന്നു് ചരിത്രത്തിലെഴുതിയിരിക്കുന്നതു് ബ്രിട്ടീഷ് ചരിത്രകാരന്മാരുടെ സൃഷ്ടിയാണെന്നും ശ്രീ മൗലവി പറഞ്ഞു. അതിനോടു് ഞാൻ യോജിക്കുന്നില്ല. ക്ഷേത്രങ്ങൾ പൊളിക്കുന്നതു് തെററാണെന്നു് മുസ്ലീങ്ങളുടെയിടയിൽ വളർന്നുവരുന്ന അഭിപ്രായത്തെക്കുറിച്ചു് എനിക്കു വളരെ സന്തോഷമുണ്ട്. എന്നാൽ കാശിയിലെ വിശ്വനാഥക്ഷേത്രം മുമ്പു നിന്ന സ്ഥലത്തു് ഇപ്പോൾ ഒരു മോസ്കാണ്. വൃന്ദാവനത്തിലെ പല ക്ഷേത്രങ്ങളും ഇന്നു മോസ്കാണ്. ദൂരെ പോകേണ്ട; ഈ പെരിയാററിൻെറ വടക്കേ തീരത്തു് കത്തോലിക്കാ

സെമിനാരിയോടടുത്തു് ഒരു മോസ്കു് ഉണ്ടു്. അതു നിൽക്കുന്നസ്ഥലം ഒരു ക്ഷേത്രമായിരുന്നെന്നുള്ളതിനു് തെളിവുണ്ടു്. സോമനാഥക്ഷേത്രം എത്ര തവണ പൊളിച്ചു? ഇതിനു നബിയേയും ഇസ്ലാംമതത്തേയും ഞാൻ കുററം പറയുന്നില്ല. കൊറാനിൽ മതസഹിഷ്ണുത വേണമെന്നു് പറഞ്ഞിട്ടുണ്ടു്. എന്നാൽ മതം രാജ്യകാര്യത്തിനുള്ള ഉപകരണമായതിൻെറ ഫലമാണിതെല്ലാം. പാക്കിസ്ഥാനിൽ എന്താണു് നടന്നതെന്നു് ദൃക്സാക്ഷികൾ എന്നോടു് പറഞ്ഞിട്ടുണ്ടു്. എന്നാൽ അതെല്ലാം പഴയ കഥയാണു്. ഇനിയെങ്കിലും മുസ്ലീങ്ങൾ യഥാർത്ഥ ഇസ്ലാമികളായി, ശാന്തിപ്രിയന്മാരായി ജീവിച്ചാൽ മതി. ഇസ്ലാമെന്നാൽ ശാന്തി, സമാധാനമെന്നാണർത്ഥം.

ഹിന്ദുമതത്തെ പ്രതിനിധാനംചെയ്ത ശ്രീ പിഷാരടി ഹിന്ദുമതത്തിൻെറ മഹിമയും ഗാംഭീര്യവും വെളിവാക്കി. ഹിന്ദുമതത്തിൻെറ പ്രമാണഗ്രന്ഥം ഉപനിഷത്തുകളും ഗീതയുമാണു്. അതു് എല്ലാ ഹിന്ദുക്കളും പഠിച്ചനുഷ്ഠിക്കണം. അപ്പോഴേ അവർ യഥാർത്ഥ ഹിന്ദുക്കളാകൂ.

ഇതു് ശ്രീരാമകൃഷ്ണൻേറയും ശ്രീനാരായണഗുരുവിൻേറയും കാലമാണു്. ശ്രീരാമകൃഷ്ണൻ ഇസ്ലാമിക സാധനയും കാളി—കൃഷ്ണ—രാമ സാധനകളും ക്രൈസ്തവധ്യാനവും കൊണ്ടു് എല്ലാ മതവും ഒരേലക്ഷ്യത്തിലേയ്ക്കുള്ള വഴിയാണെന്നു് പ്രത്യക്ഷപ്പെടുത്തി. ശ്രീനാരായണഗുരുവും അതേ തത്ത്വം പ്രഖ്യാപിച്ചു. ഇനിയെങ്കിലും മതകലഹം അവസാനിപ്പിക്കണം; ജാതിഭ്രാന്തു് കളയണം. സകല മനുഷ്യരും സഹോദരരാണെന്ന ബുദ്ധി സർവ്വത്ര പ്രചരിപ്പിക്കപ്പെടണം. മനുഷ്യരെല്ലാം വർണ്ണവർഗ്ഗഭാഷാദിഭേദം മറന്നു് സർവ്വഭൂതഹിതേരതന്മാരായി ജീവിക്കണം.

ശ്രീരാമകൃഷ്ണനിൽനിന്നും ശ്രീനാരായണഗുരുവിൽനിന്നും ലോകം പഠിക്കേണ്ട ഒരു വലിയ പാഠം ബ്രഹ്മചര്യമാണു്. ഇന്നു് ലോകത്തെ വഴക്കിനെല്ലാം മുഖ്യകാരണം ഭോഗേച്ഛാവർദ്ധനയും ദാരിദ്ര്യവുമാണു്. ദാരിദ്ര്യത്തിൻെറ കാരണം ജനങ്ങൾക്കു് പണിയെടുക്കാനുള്ള മടിയും വീര്യമില്ലായ്മയും കാര്യക്ഷമതക്കുറവും ജനസംഖ്യപ്പെരുപ്പവുമാണു്. ഇതിനെല്ലാം പരിഹാരം ബ്രഹ്മചര്യമാണു്. ബ്രഹ്മചര്യപാലനം സാദ്ധ്യമല്ലെന്നും അതിനാൽ കൃത്രിമ യന്ത്രങ്ങളുപയോഗിച്ചു് സന്താനനിയന്ത്രണം വരുത്തി ദാരിദ്ര്യപരിഹാരമുണ്ടാക്കാമെന്നും ഇന്നത്തെ ഗവമ്മെൻറു പറയുന്നു. അങ്ങനെ ചെയ്താൽ രാജ്യം സദാചാരനിഷ്ഠയില്ലാത്തതും രോഗികളെക്കൊണ്ടും നിർവീര്യന്മാരെക്കൊണ്ടും നിറഞ്ഞതുമായി ക്രമേണ നശിച്ചുപോകുമെന്നും മഹാത്മജി ബലമായി ഡാക്ടർമാരുടെ പിൻബലത്തോടുകൂടി പറ

യുന്നു. ശ്രീരാമകൃഷ്ണനും ശ്രീനാരായണഗുരുവും ബ്രഹ്മചര്യം സുസാദ്ധ്യമെന്നു് നമുക്കു കാണിച്ചുതന്നിരിക്കുന്നു. ബ്രഹ്മചര്യമാണു് എല്ലാ മതത്തിന്റെയും ജീവൻ. ഉറച്ച ഈശ്വരവിശ്വാസമുണ്ടെങ്കിൽ ഇന്ദ്രിയജയം സാദ്ധ്യമാണു്. അതുകൊണ്ടു് അതു സുസാദ്ധ്യമാണെന്നുറച്ചു മുന്നേറണം. ശ്രീരാമകൃഷ്ണന്റേയും ശ്രീനാരായണഗുരുവിന്റേയും സന്ന്യാസിസംഘത്തിലെ ആളുകൾ ലോകക്ഷേമത്തിനായി ഒത്തൊരുമിച്ചു പ്രവർത്തിക്കണം. തീർച്ചയായും മതകലഹവും വർഗ്ഗകലഹവും ദേശകലഹവും ഭാഷാകലഹവും നീങ്ങി ജാതിവിദ്വേഷം അവസാനിച്ചു് ലോകശാന്തി കൈവരും. ഭഗവാൻ അതിന്നനുഗ്രഹിക്കട്ടെ!



# 8. ബ്രഹ്മചര്യം

''ബ്രഹ്മചര്യേണ തപസാ ദേവാ മൃത്യുമുപാഘ്നത
ഇന്ദ്രോഹി ബ്രഹ്മചര്യേണ ദേവേഭ്യഃ സ്വരാ ഭരത്.''

(ബ്രഹ്മചര്യമാകുന്ന തപസ്സുകൊണ്ടു് ദേവന്മാർ മൃത്യുവിനെ നശിപ്പിച്ചു. ഇന്ദ്രൻ ബ്രഹ്മചര്യംകൊണ്ടുതന്നെ ദേവന്മാരിൽ ഉന്നതസ്ഥാനത്തിന്നധികാരിയായി.)

മറെറല്ലാ മതങ്ങളേക്കാളും, ബ്രഹ്മചര്യത്തിനു് പ്രാധാന്യം കൊടുക്കുന്നുവെന്നുള്ളതാണു് ഹിന്ദുമതത്തിനുള്ള ഒരു പ്രത്യേകത. ഹിന്ദുമതം ബ്രഹ്മചര്യം എന്നു് ഒരു ആശ്രമംതന്നെ അംഗീകരിച്ചിട്ടുണ്ടു്. മറെറാരു മതവും അങ്ങനെ ചെയ്തിട്ടില്ല. ഹിന്ദുധർമ്മത്തിൽ ചിലരെ ഉത്കൃഷ്ടരും മററുചിലരെ അപകൃഷ്ടരും ആയി കരുതുന്നുവെന്നൊരാക്ഷേപമുണ്ടു്. പിൽക്കാലം അതു് ജന്മത്തെയടിസ്ഥാനപ്പെടുത്തിയതായും മററും തീർന്നുവെങ്കിലും അതിൻേറയും ആരംഭം ബ്രഹ്മചര്യത്തിൽനിന്നാണു്. ബ്രഹ്മചര്യത്തിൽ നിഷ്ഠയുള്ളവർ ഉയർന്നവർ! അതില്ലാത്തവർ താണവർ ഇതായിരുന്നു മാനദണ്ഡം.

എന്താണു് ഈ ബ്രഹ്മചര്യം? അതിനു രണ്ടർത്ഥമുണ്ടു്. ഒന്നു് ഉപേയാർത്ഥത്തിലും മറെറാന്നു് ഉപായാർത്ഥത്തിലും; ഉപേയപക്ഷത്തിൽ അതിനെ,

''ബ്രഹ്മഭാവേ മനശ്ചാരം ബ്രഹ്മചര്യം പരം സ്മൃതം.''

എന്നാണു് നിർവ്വചിച്ചിരിക്കുന്നതു്. അതായതു് ബ്രഹ്മഭാവത്തിൽ മനസ്സു സഞ്ചരിയ്ക്കുന്നതത്രേ ഉത്കൃഷ്ടമായ അർത്ഥത്തിലുള്ള ബ്രഹ്മചര്യം. 'സർവ്വം ഖല്വിദം ബ്രഹ്മ' (ഇതെല്ലാം ബ്രഹ്മംതന്നെ) എന്നു ഗുരുമുഖത്തു നിന്നറിഞ്ഞു്, മനനനിദിദ്ധ്യാസനങ്ങളെക്കൊണ്ടു് അതിൽത്തന്നെ മനസ്സുറപ്പിക്കുന്നവൻ ബ്രഹ്മചാരി. അതാണു് ലക്ഷ്യം. എന്നാൽ അതു് അത്ര എളുപ്പമല്ല. എത്ര പ്രാവശ്യം കേട്ടാലും എത്ര ചിന്തിച്ചാലും അതിൽ മനസ്സുറയ്ക്കണമെങ്കിൽ മനസ്സിന്നു് പരിപക്വത ഉണ്ടായിരിക്കണം. വേദാന്തം പ്രസംഗിയ്ക്കുയും ശാസ്ത്രങ്ങളും വ്യാഖ്യാനിക്കയും ചെയ്യുന്ന വളരെ പണ്ഡിതന്മാരെ നാം കാണുന്നു. അവരിൽ അതനുസരിച്ചുള്ള ജീവിതം കാണുന്നില്ല. എന്തുകൊണ്ടെന്നാൽ മനസ്സിനു് പാകത വന്നിട്ടില്ല.

''ബഹുവ്യാകുലചിത്താനാം വിചാരാത്തത്വധീർന്നഹി
യോഗോ മുഖ്യസ്തതസ്തേഷാം ധീദർപ്പസ്തേന ശാമ്യതി

അവ്യാകുലധിയാം മോഹമാത്രേണാച്ഛാദിതാത്മനാം
സാംഖ്യനാമാ വിചാരഃ സ്യാന്മുഖ്യോ ഝടിതി സിദ്ധിദഃ''

''അനേകവിചാരങ്ങളാൽ ചിത്തം ചലിച്ചുകൊണ്ടിരിക്കുന്നവക്ക് വിചാരംകൊണ്ടു് തത്ത്വജ്ഞാനം ഉണ്ടാകയില്ല. അതിനാൽ അവക്ക് യോഗമാണ് മുഖ്യം. അതുകൊണ്ടു് അവരുടെ ബുദ്ധിയുടെ അഹന്ത നശിക്കുന്നു. കലഹമില്ലാത്ത ബുദ്ധിയോടുകൂടിയവരും മോഹമാത്രത്താൽ മറയ്ക്കപ്പെട്ട സ്വരൂപത്തോടുകൂടിയവരുമായവക്ക് സാംഖ്യമെന്നപേരായ ആത്മാനാത്മവിചാരം മുഖ്യമായിട്ടു് പെട്ടെന്നു് സിദ്ധിയെ കൊടുക്കും'' എന്നു പഞ്ചദശിയിൽ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് അഭ്യാസം ആദ്യം ചെയ്യേണ്ടതുണ്ടു്. എന്നാലേ ലക്ഷ്യത്തിൽ എത്തു, ബ്രഹ്മചര്യം — ബ്രഹ്മഭാവത്തിൽ മനസ്സ് എത്തൽ — എന്നതുകൊണ്ടു് എന്തുകിട്ടുമെന്നാണെങ്കിൽ ''ബ്രഹ്മ പ്രാപ്തോ വിരജോ ƒ ഭൂദ്വിമൃത്യുഃ'' ബ്രഹ്മഭാവം പ്രാപിച്ചവൻ മനസ്സിൻെറ കളങ്കം നീങ്ങി മരണരഹിതനായത്തീരുന്നു; ''തരതിശോകമാത്മവിത്'' ആത്മാവിൻെറ യഥാത്ഥസ്വരൂപമായ ബ്രഹ്മഭാവം ഗ്രഹിച്ചവൻ ദുഃഖത്തെ അതിക്രമിക്കയും ചെയ്യുന്നു. അതാണല്ലോ ജീവിതലക്ഷ്യം — നിത്യാനന്ദവും മൃത്യുജയവും

അതിൽ എത്താനുള്ള ഉപായം യോഗമാണ്. യോഗമെന്നാൽ മനസ്സിൻെറ വൃത്തികളെ അടക്കുകയാണ്. മനുഷ്യൻെറ മനസ്സ് എപ്പോഴും പ്രകൃത്യാ ബഹിർമ്മുഖമായി ഓടുന്നു. ആ ഇന്ദ്രിയങ്ങളെ ജയിച്ചാലേ മനോജയം സിദ്ധിക്കു. ഇന്ദ്രിയങ്ങളെ ജയിക്കണമെങ്കിൽ വീര്യം വേണം. ഈ വീര്യം സമ്പാദിക്കുന്നതിനുള്ള അഭ്യാസങ്ങൾ ശീലിക്കുന്ന ആശ്രമമായതുകൊണ്ടാണ് നാലു് ആശ്രമങ്ങളിൽ ആദ്യത്തേതിന് ബ്രഹ്മചര്യാശ്രമമെന്നു് പേരുണ്ടായതു്. പ്രാചീനഭാരതത്തിലെ മഹാപുരുഷന്മാരുടെയെല്ലാം മഹിമ ബ്രഹ്മചര്യത്തിലാണിരുന്നതു്. ബ്രഹ്മചര്യാശ്രമത്തിലെ നിയമങ്ങൾ അതികഠിനങ്ങളായിരുന്നു. എണ്ണതേച്ചു് കുളി, കണ്ണിൽ അഞ്ജനമെഴുതൽ, ചെരുപ്പ്, കുട, കാമം, ക്രോധം, ലോഭം, നത്തനം, ഗീതം, വാദ്യം, ചൂതുകളി, വാക്കലഹം, പരദൂഷണം, അസത്യം, സ്ത്രീകളെ നോക്കുന്നതിലുള്ള താല്പര്യം, ദ്രോഹപ്രവൃത്തി ഇവയെ ബ്രഹ്മചാരി ഉപേക്ഷിണം. നിത്യം ഭിക്ഷയെടുത്തു് ഉപജീവിക്കണം; ഭിക്ഷാന്നമല്ലാതെ മറെറാന്നും ഭക്ഷിക്കരുതു്. തറയിലേ ഉറങ്ങാവൂ. പുളി, മുളക്, ഉപ്പ് ഇവ വജ്ജിക്കണം. രണ്ടു സന്ധ്യയിലും സൂര്യനേയും അഗ്നിയേയും ഉപാസിക്കണം. ഇങ്ങനെ പല നിയമങ്ങളുണ്ടു്. ഇവയിൽവെച്ചെല്ലാം പ്രധാനം ഉപസ്ഥേന്ദ്രിയനിഗ്രഹമാണ്. ലോകത്തുള്ള സകലജീവികളേയും അടിമപ്പെടുത്തുന്നതു് നാക്കും ഉപസ്ഥവുമാണ്.

ഇവയെ ജയിച്ചവൻ ലോകത്തു് ഒന്നിൻേറയും അടിമയല്ല. ഉപസ്ഥേന്ദ്രിയത്തെ ജയിക്കാനാണു് ഏററവും പ്രയാസം. അതുകൊണ്ടു് ബ്രഹ്മചര്യശബ്ദത്തിനു് കേവലം ഉപസ്ഥേന്ദ്രിയനിഗ്രഹമെന്നും ചില ഗ്രന്ഥങ്ങളിൽ അർത്ഥം കൊടുത്തിട്ടുണ്ടു്.

''സ്മരണം ദർശനം സ്ത്രീണാം ഗുണകർമ്മാനുകീർത്തനം
സമീചീനത്വധീസ്താസു പ്രീതിഃ സംഭാഷണം മിഥഃ
സഹവാസശ്ച സംസർഗ്ഗോ അഷ്ടധാ മൈഥുനം വിദുഃ
ഏതദ്വിലക്ഷണം ബ്രഹ്മചര്യം ചിത്തപ്രസാദനം.''
(സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം)

എന്നു് ശ്രീശങ്കരൻ നിർവ്വചിച്ചിട്ടുണ്ടു്. ചുരുക്കത്തിൽ സ്ത്രീകളുടെ സ്മരണംമുതൽ സംസർഗ്ഗംവരെയുള്ള എട്ടുവിധ മൈഥുനവും ത്യജിക്കുന്നതു് ബ്രഹ്മചര്യം, എന്നർത്ഥം. അതിൻെറ ഫലം മനസ്സിൻെറ തെളിച്ചവുമാണു്. അഷ്ടാംഗഹൃദയത്തിലും ഈ അർത്ഥത്തിൽ ബ്രഹ്മചര്യപദം എടുത്തു് അതിൻെറ ഫലം പറഞ്ഞിട്ടുണ്ടു്.

''ധർമ്മ്യം യശസ്യമായുഷ്യം ലോകദ്വയരസായനം
അനുമോദാമഹേ ബ്രഹ്മചര്യമേകാന്തനിർമ്മലം.''

(പുണ്യം, കീർത്തി, ദീർഘായുസ്സു് എന്നിവയെ ഉണ്ടാക്കുന്നതും ഇഹലോകത്തിനും പരലോകത്തിനുമുള്ള രസായനമായതും അത്യന്തം നിർമ്മലവുമായ ബ്രഹ്മചര്യത്തെ ഞങ്ങൾ അനുമോദിക്കുന്നു.)

ബ്രഹ്മചര്യവ്രതത്തിനു് സ്വപ്നംമൂലം ഭംഗം വന്നാൽക്കൂടിയും പ്രായശ്ചിത്തം ചെയ്യണം. ബ്രഹ്മചര്യം ശരിയായി പരിപാലിക്കുന്നതുകൊണ്ടു് മേധ എന്നൊരു നാഡി ഉണരുമെന്നും അതു് ദീർഘദൃഷ്ടി, സൂക്ഷ്മദൃഷ്ടി എന്നിവയെ തരുമെന്നും ശാസ്ത്രങ്ങൾ പറയുന്നുണ്ടു്. നാല്പത്തിനാലാമത്തെ വയസ്സുവരെ ബ്രഹ്മചര്യം യാതൊരു ഭംഗവും വരാതെ രക്ഷിച്ചശേഷം വേണം ഒരുവൻ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാനെന്നാണു് മനുവിൻെറ അഭിപ്രായം. ഹാരീതമഹർഷി പറയുന്നതു് അമ്പത്തിയാറുവരെയെന്നാണു്, ബ്രഹ്മചര്യം ശരിയായി രക്ഷിക്കുന്നവർ ദീർഘായുഷ്മാന്മാരും ദൃഢഗാത്രന്മാരും തേജസ്വികളും മഹാവീര്യവാന്മാരുമായിത്തീരുമെന്നു് ഭാരതീയ വൈദ്യശാസ്ത്രം ഉദ്ഘോഷിക്കുന്നു. ആദ്ധ്യാത്മികമായി പറയുകയാണെങ്കിൽ സമുദ്രം കടക്കാൻ തോണി എങ്ങനെ അത്യാവശ്യമോ അതുപോലെ സംസാരസമുദ്രം കടക്കാൻ ബ്രഹ്മചര്യം അത്യാവശ്യമെന്നു് സ്മൃതികൾ പറയുന്നു. പുരാണങ്ങളിലെല്ലാം ആരെങ്കിലും കഠിനതപസ്സു് ചെയ്യുമ്പോൾ അവരുടെ തപസ്സു് മുടക്കാൻ ദേവസ്ത്രീകളെ

അയച്ചവെന്നു് പറയുന്നവെന്നതിന്റെ അൎത്ഥമെന്തു്? ബ്രഹ്മചര്യഭംഗമാണു് തപസ്സിന്റെ ഏററവും വലിയ ശത്രുവെന്നതന്നെ. ഭഗവാൻ ശ്രീകൃഷ്ണൻ ഭാഗവതത്തിൽ എന്തു പറയുന്നു?

''സ്ത്രീണാം തത്സംഗിനാം സംഗം ത്യക്ത്വാ ദൂരത ആത്മവാൻ
ക്ഷേമേ വിവിക്ത ആസീനശ്ചിന്തയേന്മാമതന്ദ്രിതഃ.
ന തഥാസ്യ ഭവേത് ക്ലേശോ ബന്ധശ്ചാന്യപ്രസങ്ഗതഃ
യോഷിത്സംഗാദ്യഥാ പുംസസ്തഥാ തത്സങ്ഗിസങ്ഗതഃ.''

(സ്ത്രീകളുടേയും സ്ത്രീസംഗികളുടേയും സങ്ഗം ദൂരെ വെടിഞ്ഞു് ദൃഢനിശ്ചയത്തോടുകൂടി നിൎബ്ബാധമായ വിജനത്തിലിരുന്നു് എന്നെ മടികൂടാതെ ചിന്തിക്കണം. പുരുഷനു് സ്ത്രീസങ്ഗവും സ്ത്രീസങ്ഗികളുടെ സംങ്ഗവും പോലെ ഇത്ര ബന്ധകരവും ക്ലേശകരവുമായി മറെറാന്നില്ല). ഇതു് പറയുന്നതാരു്? പതിനാറായിരം സ്ത്രീകളുടെ ഭൎത്താവെന്നും ഗോപീജാരനെന്നും കരുതപ്പെടുന്ന രാധാരമണൻ.

ഈ യുഗത്തിലെ അവതാരപുരുഷനായ ശ്രീരാമകൃഷ്ണനും പറയുന്നു:— കാമകാഞ്ചനത്യാഗംകൊണ്ടേ ഈശ്വരലാഭമുണ്ടാകുവെന്നു്.

ലോകത്തു് ജനിച്ച സകലരും ഗൃഹസ്ഥന്മാരായിക്കൊള്ളണമെന്നു് ഹിന്ദുമതത്തിന്നഭിപ്രായമില്ല. ഹിന്ദുമതം രണ്ടു് ആശ്രമങ്ങളെയാണു് നിൎബ്ബന്ധമായി വിധിക്കുന്നതു്: ഒന്നു് ബ്രഹ്മചര്യാശ്രമം, മറെറാന്നു് സന്ന്യാസാശ്രമം. 'ബ്രഹ്മചര്യം പരിസമാപ്യ ഗൃഹീ ഭവേത്; ഗൃഹീ ഭൂത്വാ വനീ ഭവേത്, വനീ ഭൂത്വാ പ്രവ്രജേത്; യദി വാ ഇതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേത്; ഗൃഹാദ്വാ വനാദ്വാ'' ബ്രഹ്മചര്യം അവസാനിപ്പിച്ചിട്ടു് ഗൃഹസ്ഥനാകണം. ഗൃഹസ്ഥനായശേഷം വനസ്ഥനാകണം, വനസ്ഥനായശേഷം സന്ന്യസിക്കണം. അഥവാ മേൽപറഞ്ഞ ക്രമത്തിൽനിന്നു് ഭിന്നമായി ബ്രഹ്മചര്യത്തിൽനിന്നുതന്നെ സന്ന്യസിക്കാം. ഗൃഹത്തിൽനിന്നോ വനത്തിൽനിന്നോ വേണമെങ്കിലും സന്ന്യസിക്കാം. ഒരു മനുഷ്യൻ എന്നും ഗൃഹസ്ഥനായിരുന്നു് മരിക്കണമെന്നല്ല ശാസ്ത്രവിധി.

''ചതുൎത്ഥമായുഷോ ഭാഗമുഷിത്വാദ്യം ഗുരൌ ദ്വിജഃ
ദ്വിതീയമായുഷോ ഭാഗം കൃതദാരോ ഗൃഹേ വസേത്.
ഗൃഹസ്ഥസ്തു യദാ പശ്യേദ്വലീപലിതമാത്മനഃ
അപത്യസ്യൈവ ചാപത്യം തദാരണ്യം സമാശ്രയേത്.''

(ദ്വിജൻ (സംസ്കാരമുള്ളവൻ) തന്റെ ആയുസ്സിന്റെ നാലിലൊന്നു് ബ്രഹ്മചാരിയായിട്ടു് ഗുരുകുലത്തിൽ വാസം ചെയ്തശേഷം ആയുസ്സിന്റെ രണ്ടാം ഭാഗം വിവാഹം കഴിച്ചു് ഗൃഹസ്ഥനായി വസിക്കണം. ഗൃഹസ്ഥൻ തന്റെ ശരീരത്തിൽ നരയേയും, തന്റെ പുത്രന

പുത്രനേയും എപ്പോഠം കാണുന്നുവോ അപ്പോഠം വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിക്കണം).

ഭർത്താവ് മരിച്ചാൽ പതിവ്രതയായ സ്ത്രീ ബ്രഹ്മചര്യത്തിൽ നിഷ്ഠയോടുകൂടിയിരുന്നാൽ സ്വർഗ്ഗം പ്രാപിക്കുന്നു എന്നും ശാസ്ത്രം പറയുന്നു

ബ്രഹ്മചാരികഠം തന്നെ രണ്ടുവിധമുണ്ട് — നൈഷ്ഠികനും ഉപകുർവ്വാണനും. ജീവിതകാലം മുഴുവൻ അവിവാഹിതനായി ഗുരുകുലത്തിൽ വസിക്കുന്നവൻ നൈഷ്ഠികൻ. കുറേക്കാലം ഗുരുകുലത്തിൽ വസിച്ച് ബ്രഹ്മചര്യം അനുഷ്ഠിച്ചശേഷം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാൻ പോകുന്നവൻ ഉപകുർവ്വാണൻ. സ്ത്രീകളിലും ഇപ്രകാരം രണ്ടുവിധമുള്ള ബ്രഹ്മചാരിണികഠം ഒരു കാലത്തു് ഉണ്ടായിരുന്നെന്നും അവക്കു് അതു് അനുവദിക്കപ്പെട്ടിട്ടുണ്ടെന്നും ശാസ്ത്രം പറയുന്നു.

ഗൃഹസ്ഥനായാലും ഒരു വിധം ബ്രഹ്മചര്യം രക്ഷിക്കണമെന്നാണ് ശാസ്ത്രവിധി. ''സന്താനാർത്ഥം ച മൈഥുനം'' സത്പുത്രനുണ്ടാകാൻ വേണ്ടി മാത്രമേ പത്നീസ്വീകരണം ശാസ്ത്രം വിധിച്ചിട്ടുള്ളു. ആ നിയമം പാലിക്കുന്നവനേയും ബ്രഹ്മചാരിയായി കണക്കാക്കാമെന്നു് മഹാഭാരതം പറയുന്നു.

''ഹോമകാലേ യഥാ വഹ്നിഃ കാലേ ഹോമം പ്രതീക്ഷതേ
ഋതുകാലേ തഥാധാനം പിതരശ്ച പ്രതീക്ഷതേ
നാന്യഥാ ഗച്ഛതേ യസ്തു ബ്രഹ്മചാരീ സ ഉച്യതേ.''

(യഥാകാലം ഹോമംചെയ്യുന്ന സമയത്തു് അഗ്നി ആഹുതിയെ പ്രതീക്ഷിക്കുന്നതുപോലെ പത്നിയുടെ ഋതുകാലത്തിൽ പിതൃക്കളും ഗർഭാധാനത്തെ പ്രതീക്ഷിക്കുന്നു. മററു സമയത്തു് ദാരപരിഗ്രഹം ചെയ്യാത്തവനും ബ്രഹ്മചാരിതന്നെ). ഇപ്രകാരം ഗൃഹസ്ഥാശ്രമത്തിലും ബ്രഹ്മചര്യം രക്ഷിക്കണമെന്നാണു് ശാസ്ത്രവിധി

ഇപ്രകാരം ശാസ്ത്രങ്ങഠം പ്രധാനമായി വിധിക്കുന്ന ബ്രഹ്മചര്യത്തിൻെറ അഭാവമാണു് ഇന്നു രാജ്യത്തുള്ള സകല കുഴപ്പത്തിനും കാരണം. ഒന്നാമതു് ജനസംഖ്യപ്പെരുപ്പം. രണ്ടാമതു് വിദ്യാസമ്പന്നരായി സമുദായത്തിൻേറയും രാഷ്ട്രത്തിൻേറയും നേതൃസ്ഥാനത്തു് വാഗ്വിലാസംകൊണ്ടും ധനബലംകൊണ്ടും മററും എത്തിച്ചേരുന്നവക്കു് ത്യാഗസന്നദ്ധതയോ സഹനശക്തിയോ മാതൃകാജീവിതമോ ഇല്ലാായ്ക, ജനങ്ങഠംക്കു പൊതുവേതന്നെ സദാചാരനിഷ്ഠയിൽ അഭിനിവേശത്തിൻേറയും ദീർഘദൃഷ്ടിയുടേയും കുറവു്. ഇവയിൽ ഒന്നാമത്തേതിനു്, മഹാത്മാഗാന്ധി നേടിക്കൊടുത്ത രാജ്യം അനുഭവിച്ചുകൊണ്ടു് മഹാത്മജി കൊടുത്ത സിംഹാസനങ്ങളെ അലങ്കരിക്കുന്ന

വർ ഒരു വഴി കണ്ടുപിടിച്ചിട്ടുണ്ട് — യന്ത്രം വഴിയുള്ള സന്താനനിയന്ത്രണം. ഇതേപ്പററി മഹാത്മജി പറയുന്നു: "Adoption of artificial methods must result in imbecility and nervous prostration. If artificial methods become the order of the day, nothing but moral degradation can be the result" (യങ്ങ് ഇന്ത്യ 12–3–1925) കൃത്രിമോപായങ്ങളുടെ അംഗീകരണം തീർച്ചയായും ബുദ്ധിശക്തിക്ഷയത്തിലും നാഡീക്ഷീണത്തിലും ചെന്നവസാനിക്കും. ചികിത്സയ്ക്കു കൊടുക്കുന്ന മരുന്ന് രോഗത്തേക്കാൾ കൂടുതൽ ചീത്തയാണെന്ന് കാണപ്പെടും. കൃത്രിമോപായങ്ങൾ കാലത്തിന്റെ ഏർപ്പാടായി വന്നാൽ സാന്മാർഗ്ഗികാധഃപതനം തന്നെയായിരിക്കും ഫലം.

ക്രിസ്ത്യാനികൾ, അവരുടെ മതാചാര്യന്മാർ കൃത്രിമോപകരണങ്ങളെ മതപരമായിത്തന്നെ എതിർക്കുന്നതുകൊണ്ട്, ആ അധഃപതനത്തിന് വിധേയരാകയില്ലായിരിക്കാം. മഹമ്മദീയരും വിധേയരാകാതിരുന്നേക്കാം. ഹിന്ദുമതതത്ത്വങ്ങളറിയാത്തവരും ആ തത്ത്വങ്ങളിൽ വിശ്വാസമില്ലാത്തവരുമായ ഹിന്ദുക്കളാണ് അതിന്റെ ദുരിതഫലം അനുഭവിക്കാൻ പോകുന്നത്. ഈ വിഷയത്തിൽ ഹിന്ദുമതം എന്തുപറയുന്നു?

"നപുംസകേഷു വന്ധ്യാസു വിയോനൌ പൃഥിവീതലേ
ഉത്സൃഷ്ടോ രേതസസ്തേഷു ന കാര്യോ ധർമ്മകാംക്ഷിഭിഃ
ഏതേഷു ബീജം പ്രക്ഷിപ്തം ന പ്രരോഹതി വൈ പ്രിയേ
യത്ര വാ തത്ര വാ ബീജം ധർമ്മാത്ഥീ നോത്സൃജേത് പുനഃ
നരോ ബീജവിനാശേന ലിപ്യതേ ബ്രഹ്മഹത്യയാ."

(മഹാഭാരതം - അനുശാസനപർവ്വം, അദ്ധ്യായം 213) അതുകൊണ്ട് കൃത്രിമോപായം ശാസ്ത്രീയമല്ല. ബ്രഹ്മചര്യം മാത്രമാണ് ശരിയായ ഉപായം. അത് സാദ്ധ്യമല്ലെന്ന് ചിലർ പറയുന്നത് തെററ്. ആ പറച്ചിലിനെ മഹാത്മജി ശക്തിയായി എതിർത്തിട്ടുണ്ട്. അതുകൊണ്ട് ലോകത്തിലെ മററ് ഏതു മതത്തേക്കാളും കൂടുതൽ ബ്രഹ്മചര്യത്തിന് പ്രാധാന്യം വിധിച്ചിട്ടുള്ള ഹിന്ദുധർമ്മത്തിന്റെ അനുഗാമികൾ ആയിരക്കണക്കിന് ബ്രഹ്മചര്യനിഷ്ഠയോടുകൂടി ബ്രഹ്മചര്യപ്രചരണത്തിന് മുന്നോട്ടുവരേണ്ട കാലം ആസന്നമായിരിക്കുന്നു. ബ്രഹ്മചര്യത്തിലാണ് ഇന്ത്യയുടെ രക്ഷ. നിത്യബ്രഹ്മചാരികളായ ശ്രീ ശുകനേയും ഭീഷ്മദേവനേയും ശ്രീശങ്കരനേയും ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരേയും ശ്രീനാരായണനേയും മററനേകം മഹാപുരുഷന്മാരേയും പ്രസവിച്ച ഭാരതം ബ്രഹ്മചാരികളുടെ തേജസ്സും വീര്യവും കൊണ്ട് അചിരേണ നിറയാനിടവരട്ടെ!

# 9. സംസ്കൃതത്തിൻെറ പ്രാധാന്യം*

ഇന്നലെ വിവേകാനന്ദ കോളേജിൽവെച്ച് ഇവിടത്തെ വിദ്യാർത്ഥികൾ ഇങ്ങോട്ട് ക്ഷണിച്ചപ്പോൾ ഞാൻ പണ്ടു പഠിച്ചിരുന്ന ഈ കോളേജിൽ അന്ന് ഞാനിരുന്നിരുന്ന മുറികളും ബെഞ്ചുകളും ഒരിക്കൽകൂടി കാണാനുള്ള കൌതുകംകൊണ്ടുമാത്രം ഞാൻ വന്നതാണ്. ഇവിടെ ഒരു പ്രസംഗം ചെയ്യേണ്ടിവരുമെന്ന് ഞാൻ വിചാരിച്ചില്ല. ഞാൻ ഇവിടെ എത്തിയ ഈ അവസരത്തിൽ നിങ്ങളെല്ലാം ഒന്നിച്ചുകൂടിയിരുന്ന് എന്തെങ്കിലും സംസാരിക്കണമെന്ന് നിർബ്ബന്ധിക്കുന്നു. എൻെറ സഹോദരന്മാരായ നിങ്ങളുടെ അപേക്ഷ നിരസിക്കാനുള്ള മടികൊണ്ടുമാത്രം ഞാൻ ഏതാനും വാക്ക് പറയാൻ മുതിരുകയാണ്.

## മനോഭാവം തിരുത്തുക

സംസ്കൃത വിദ്യാർത്ഥികളായ നിങ്ങളോട് എനിക്ക് പറയാനുള്ള പ്രധാന സംഗതി നിങ്ങൾ താണവരാണെന്നുള്ള മനോഭാവം (inferiority complex) ആദ്യമായി ഉപേക്ഷിക്കണമെന്നാണ്. സംസ്കൃത പണ്ഡിതന്മാർക്കും സംസ്കൃതം ഐച്ഛികമെടുത്ത് എം. എ. മുതലായ പരീക്ഷകൾ ജയിക്കുന്നവർക്കും കൂടി തങ്ങൾ ഗതികെട്ടവരാണെന്നും ഭാഗ്യഹീനരാണെന്നും മററും ഒരു ചിന്താഗതി ഉള്ളതായി ഞാൻ കാണുന്നുണ്ട്. സംസ്കൃതപണ്ഡിതന്മാർക്കുപോലും അവരുടെ മക്കൾ സംസ്കൃതത്തിൽ വിദ്വാന്മാരായിത്തീർന്നുകാണണമെന്ന ആഗ്രഹം ഉള്ളതായി കാണുന്നില്ല. അതുകൊണ്ടാണ് സംസ്കൃതം പഠിക്കാൻ എല്ലായിടത്തും കുട്ടികൾ കുറവായിരിക്കുന്നത്. മററുള്ള വിഷയങ്ങൾ പഠിക്കാൻ ആളുകൾ എല്ലാ കോളേജുകളിലും തിരക്കുകൂട്ടുമ്പോൾ, സർവ്വകലാശാലകളിൽ, സംസ്കൃതവിഷയമുള്ള കോളേജുകൾ കുറവായിരുന്നിട്ടും അവിടെ പഠിക്കാൻ ആളില്ല. ഞാൻ നിങ്ങളോട് പറയുന്നു, നിങ്ങളുടെ ഈ താണവരാണെന്ന മനോഭാവം തെററും നിരർത്ഥകവുമാണെന്ന്. നിങ്ങളിലാണ് ഭാരതരാഷ്ട്രത്തിൻെറ ഭാവി നില്ക്കുന്നതെന്ന് നിങ്ങൾ അഭിമാനം കൊള്ളുവിൻ! രസതന്ത്രവും കണക്കും ഭൂഗോളശാസ്ത്രവുമെല്ലാം സംസ്കാരമില്ലെങ്കിൽ,

(* 1961 ഫെബ്രുവരിമാസം 4–ാംനു- മദിരാശിയിലെ പ്രസിഡൻസി കോളേജിലെ സംസ്കൃത വിദ്യാർത്ഥികളെ അഭിമുഖീകരിച്ച് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.)

നിരൎത്ഥകം. മനുഷ്യനു് പ്രത്യേകിച്ചു് ഭാരതീയനു്, സംസ്കാരമുണ്ടാകാൻ സംസ്കൃതപഠനത്തോളം മററൊന്നും ഉപകരിക്കുന്നില്ല. സംസ്കൃതത്തിലെ ഓരോ വാക്കും അധ്യേതാവിനു് ഒരു നവചൈതന്യം നൽകുന്നു. ഭാഷയുടേയും സംസ്കാരത്തിന്റേയും ദേശങ്ങളുടേയും ആചാരങ്ങളുടേയും പേരിൽ തമ്മിൽത്തല്ലിത്തുടങ്ങിയിരിക്കുന്ന ഭാരതീയരെ കൂട്ടിയിണക്കാൻ സംസ്കൃതഭാഷയ്ക്കൊന്നിനുമാത്രമേ കഴിയൂ. ഇന്ത്യയുടെ ദേശീയഭാഷയാകാൻ ഏതെങ്കിലും ഒരു ഭാഷയ്ക്കു് യോഗ്യതയുണ്ടെങ്കിൽ അതു് സംസ്കൃതത്തിനു് മാത്രമാണു്. എന്തെന്നാൽ അതൊരു ഭാഷയേയും നിഗ്രഹിക്കുന്നില്ല; ഒരു ഭാഷയേയും പുറംതള്ളാൻ പറയുന്നില്ല. അതു് സകല ഭാരതീയ ഭാഷകളേയും വളൎത്തിയ അമ്മയാണു്. അതിൽനിന്നു് വാക്കുകൾ ധാരാളമായി കടം വാങ്ങി വളരാത്തതായ ഒരു ഭാരതീയഭാഷപോലുമില്ല. തമിഴ് സ്വതന്ത്രഭാഷയാണെന്നു് ചില തമിഴർ പറയും. ഞാൻ ഈ കോളേജിൽ പഠിക്കുന്ന കാലത്തു് ഞങ്ങളുടെ പരമാരാദ്ധ്യാചാര്യനായ പ്രൊഫസർ കുപ്പുസ്വാമിശാസ്ത്രികളുടെ ക്ഷണമനുസരിച്ചു്, പല ഭാഷകളും പഠിച്ചു് വളരെ ഗവേഷണം നടത്തിയിട്ടുള്ള ഒരു വന്ദ്യവയോധികൻ തന്റെ ഗവേഷണ ഫലങ്ങളെല്ലാം രേഖപ്പെടുത്തിയിട്ടുള്ള ഒരു വലിയ കയ്യെഴുത്തുഗ്രന്ഥക്കെട്ടുമായി ഇവിടെ വന്നു് ഞങ്ങളോടു് ഒരു പ്രസംഗം ചെയ്തു. അദ്ദേഹം അന്നുതന്നെ വളരെ വൃദ്ധനായിരുന്നു. അദ്ദേഹത്തിന്റെ ഗവേഷണഫലമായ ആ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയോ എന്നെനിക്കറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ പേരും ഞാൻ മറന്നുപോയി. അദ്ദേഹം അന്നു് ഞങ്ങളോടു് പറഞ്ഞതു്; തന്റെ ഗവേഷണംകൊണ്ടു് തമിഴിലുള്ള എഴുപത്തിരണ്ടു് വാക്കുകളൊഴിച്ചു് മററുള്ളതെല്ലാം സംസ്കൃതത്തിൽനിന്നു് വന്നതാണെന്നു് തനിക്കു് തെളിയിക്കാൻ സാധിക്കുമെന്നാണു്. മററുള്ള ഭാഷകളെല്ലാം സംസ്കൃതപദബഹുലമാണു്. ഇന്നലെയുംകൂടി ഒരു പ്രൊഫസർ എന്നോടു് പറഞ്ഞു, തമിഴിൽ വാക്കു് കിട്ടാത്തപ്പോൾ അതിനു പകരം സംസ്കൃതം ഉപയോഗിച്ചാൽ മതിയെന്നു്. ബംഗാളത്തുവച്ചു് ബംഗാളി ഭാഷയെപ്പററി ബംഗാളികളും എന്നോടു് ഇതുതന്നെ പറഞ്ഞു. ഹിന്ദി ആരിൽനിന്നും പഠിച്ചിട്ടില്ലാത്ത എനിക്കു് സംസ്കൃതത്തിന്റെ സഹായംകൊണ്ടു് ഹിന്ദിയിലെ പല ഉപന്യാസങ്ങളും മലയാളത്തിൽ തൎജ്ജമ ചെയ്യാൻ കഴിഞ്ഞിട്ടുണ്ടു്. മലയാളഭാഷ പരിചയമില്ലാത്ത സംസ്കൃതം അറിയാവുന്ന പല മലയാളികളല്ലാത്തവരേയും ഞാൻ മലയാളത്തിലെ പ്രാചീന ഗ്രന്ഥങ്ങൾ വായിച്ചു കേൾപ്പിക്കുമ്പോൾ അവക്കു് അൎത്ഥം മനസ്സിലായതായി ഞാൻ കണ്ടിട്ടുണ്ടു്. ഇതെല്ലാം സംസ്കൃതത്തിന്റെ ഗുണമാണു്. മറാട്ടിയും ഗുജറാത്തിയും തെലുങ്കുമെല്ലാം സംസ്കൃതപ്രായമാണു്. അത്രമാത്ര

മല്ല, സംസ്കൃതമറിയാത്തവക്കു് അതിലെ പദങ്ങളുടെ നിഷ്കൃഷ്ടാത്ഥം മനസ്സിലാകയുമില്ല. അതുകൊണ്ടു് ഞാൻ പറയുന്നു, സംസ്കൃതമൊന്നു മാത്രമാണു് ഇന്ത്യയുടെ പൊതുഭാഷയായിരിക്കാൻ അഹ്മെന്നു്.

## സംസ്കൃതപഠനം

അപ്പോഠം നിങ്ങഠം പറയുമായിരിക്കും സംസ്കൃതം പഠിക്കാൻ വളരെ പ്രയാസമാണെന്നു്; അതു് ശുദ്ധമേ അസംബദ്ധം. ഫ. ഝ. ഢ. ഠ. ഛ മുതലായതു് ഉച്ചരിക്കാൻ പ്രയാസം നേരിട്ട സായ്പു് ഉണ്ടാക്കിയതാണു് ആ കഥ. ഒരു പോക്കററിൽ കോശഗ്രന്ഥവും മറെറാരു പോക്കററിൽ വ്യാകരണവും ഇട്ടുകൊണ്ടു് ഉറപ്പായി നടക്കാൻ കരുത്തുതരുന്ന ഏതെങ്കിലും ഭാഷ ലോകത്തുണ്ടെങ്കിൽ അതു് സംസ്കൃതമാണു്. അതു് പ്രയാസമുള്ളതോ? പണ്ടുള്ളവരെല്ലാം മഠയന്മാരും ഇന്നുള്ളവർ ബുദ്ധിമാന്മാരുമാണെന്നല്ലേ ചെറുപ്പക്കാർ പറയുന്നതു്? അതേ സമയത്തു് അച്ചടിയും അകാരാദിയും ഇല്ലാതിരുന്ന അക്കാലത്തു് ജീവിച്ചിരുന്ന ആ പൂവ്വികന്മാർ നിഷ്പ്രയാസം പഠിച്ചു് വൈദഗ്ദ്ധ്യം നേടി പ്രസംഗിച്ചിരുന്ന ആ ഭാഷ ഈ ബുദ്ധിമാന്മാക്കു് പഠിക്കാൻ പ്രയാസവുമാണത്രെ! പരസ്പരവിരുദ്ധമായി പറഞ്ഞാൽ അതിനും എവിടെയെങ്കിലും ഒരു പൊരുത്തം വേണ്ടേ? ഇംഗ്ലീഷുഭാഷ പഠിക്കുന്നതിൻെറ പകുതിസമയം ചിലവാക്കിയാൽ ഇന്ത്യയിലെ സകല ഭാഷകളുടേയും മാതാവായ സംസ്കൃതം നിഷ്പ്രയാസം സ്വാധീനമാക്കാൻ കഴിയും.

## പഠിച്ചിട്ടെന്തു ഗുണം?

ഇതു് പഠിച്ചിട്ടെന്തു ഗുണം? ഒന്നാമതു് ഓമ്മശക്തി വദ്ധിക്കും. 'പെൽമനിസം' എന്നു് ഒരു അഭ്യാസസമ്പ്രദായം ഈ രാജ്യത്തു് ഒരു കാലത്തു് പ്രചരിപ്പിച്ചിരുന്നു. അതിൽ ഒരു ബുക്കിൽ ഓമ്മശക്തി വദ്ധിപ്പിക്കാൻ പല അഭ്യാസക്രമങ്ങഠം കൊടുത്തിരുന്നു. അതെല്ലാം സംസ്കൃതം പഠിക്കുന്നവനുണ്ടാകുന്നതാണു്. വ്യാകരണം പഠിക്കുന്നതുകൊണ്ടു് അനുസരണയും ക്ഷമയും ഉണ്ടാകും. തക്കം പഠിക്കുന്നതുകൊണ്ടു് ചിന്താശക്തി വദ്ധിക്കും. യോഗം പഠിക്കുന്നതുകൊണ്ടു് മനോബലം വദ്ധിക്കും. മീമാംസ പഠിക്കുന്നതുകൊണ്ടു് പൂവ്വാചാര്യബഹുമതിയുണ്ടാകും. വേദാന്തംകൊണ്ടു് മനുഷ്യജന്മം ലക്ഷ്യവത്തായിത്തീരും. ഇന്നു ചെറുപ്പക്കാർ ജീവിതത്തിൽ ലക്ഷ്യമില്ലാത്തവരായിത്തീർന്നിരിക്കുന്നു. അതാണു് രാജ്യവ്യാപകമായികാണുന്ന അവിശ്രാന്തിക്കു് കാരണം. ഇന്ത്യയിൽ ശാന്തി വേണമോ? യുവാക്കഠംക്കു് ശരിയായ സംസ്കാരമുണ്ടാകണമോ? എന്നാൽ അതിനു് സംസ്കൃതാദ്ധ്യയനത്തോളം ഉപകരിക്കുന്ന മറെറാന്നില്ല. സംസ്കൃ

തംകൊണ്ടു് സർവ്വതോമുഖമായ വളർച്ചയാണുണ്ടാകുന്നതു്. ''ഓരോ ഹിന്ദു ആൺകുട്ടിയും പെൺകുട്ടിയും സംസ്കൃതം പഠിക്കണമെന്നുള്ള എന്റെ അഭിപ്രായം ഞാൻ വീണ്ടും വീണ്ടും ആവർത്തിച്ചു പറയുന്നു''— എന്നു് മഹാത്മജി പറയുന്നു. (I reiterate my opinion that every Hindu boy and girl should know Sanskrit).

## സംഘടിതയത്നമാണാവശ്യം

ആ സംസ്കൃതഭാഷയുടെ പ്രചരണമായിരിക്കണം നിങ്ങളുടെ ലക്ഷ്യം. നിങ്ങളാണു് ഈ രാഷ്ട്രത്തിന്റെ രക്ഷിതാക്കളെന്നു് നിങ്ങൾ അഭിമാനംകൊള്ളുവിൻ! നിങ്ങളിലാണു് ഈ രാജ്യത്തിന്റെ ഭാവി ഇരിക്കുന്നതെന്നു് സധൈര്യം ഉദ്ഘോഷിക്കുവിൻ! തമിഴനെന്നും, തെലുങ്കനെന്നും, ഗുജറാത്തിയെന്നും, പഞ്ചാബിയെന്നും പറഞ്ഞു് പരസ്പരം കലഹിച്ചു് ഇന്ത്യയെ നശിപ്പിക്കാനുള്ള ശ്രമം തടയാൻ നിങ്ങൾക്കേ കഴിയൂ. രാഷ്ട്രത്തെ രക്ഷിക്കാൻവേണ്ടി, മററു ജോലി കിട്ടിയാലും ഇല്ലെങ്കിലും, നിങ്ങൾ മുന്നോട്ടു വരുവിൻ.

നിങ്ങൾ പറഞ്ഞാൽ ആരു കേൾക്കുമെന്നു് നിങ്ങൾ ചോദിച്ചേക്കാം. നിങ്ങൾ സംഘടിക്കുവിൻ! നിങ്ങളുടെ മുമ്പിൽ ലോകം നമിക്കും. ഇന്നു് സംഘടനയുടെ കാലമാണു്. സംഘടന ഇല്ലാത്തവക്കു് ഇന്നു് സ്ഥാനമില്ല. സംഘടിക്കുവിൻ! പ്രചാരം ചെയ്യുവിൻ! എല്ലാം സംഘടനയെ ആശ്രയിച്ചിരിക്കുന്നു. ക്ഷുദ്രൻ പക്ഷികളെല്ലാംകൂടി സംഘടിച്ചു് ഒററക്കെട്ടായിനിന്നു് (പകൽ പന്ത്രണ്ടുമണിയ്ക്കു്) ഇപ്പോൾ അർദ്ധരാത്രിയാണെന്നു് പറഞ്ഞാൽ സംഘടനയില്ലാത്ത മഹാപണ്ഡിതന്മാരെല്ലാം അവയുടെ മുമ്പിൽ മൗനമവലംബിക്കേണ്ടിവരും! അത്രയുമല്ല: അവയുടെ ഞോട്ടു് തലയിൽ ഏൽക്കേണ്ടതായും വരും. അതുകൊണ്ടു് നിങ്ങൾ സംസ്കൃതം പഠിച്ചവരും പഠിപ്പിക്കുന്നവരും രാജ്യത്തുള്ള എല്ലാ സംസ്കൃതപ്രേമികളേയും ചേർത്തു് ശരിയായി സംഘടിപ്പിച്ചു് സംസ്കൃതമഹിമ എല്ലായിടത്തും പ്രചരിപ്പിക്കണം. അപ്പോൾ തീർച്ചയായും നിങ്ങൾക്കു് വിജയമുണ്ടാകും. "The very sound of Sanskrit is musical" — സംസ്കൃതത്തിന്റെ ശബ്ദംതന്നെ സംഗീതാത്മകമാണെന്നു് സംഗീതത്തിൽ അതുല്യനായിരുന്ന വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുണ്ടു്.

## ശ്രീശങ്കരൻ പഠിപ്പിച്ചതു്

ശ്രീരാമകൃഷ്ണസംഘം ശങ്കരപരമ്പരയിൽനിന്നു് ഉടലെടുത്തതാണെങ്കിലും വിശിഷ്ടാദ്വൈതപരമാണെന്നു് അദ്ധ്യക്ഷൻ പറഞ്ഞു. ശ്രീശങ്കരൻ ദ്വൈതിയും വിശിഷ്ടാദ്വൈതിയും അദ്വൈതിയുമായിരുന്നു. ഇതു് മൂന്നു് അനുഭൂതിയാണു്,

''ദേഹഭാവേ തു ദാസോƒഹം ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ.''

ഈ ആശയം ശ്രീശങ്കരനു് സമ്മതമാണു്. ശ്രീശങ്കരൻ വെറും അദ്വൈതി മാത്രമായിരുന്നില്ല, അദ്ദേഹത്തിന്റെ മതത്തിൽ ദ്വൈതത്തിനും വിശിഷ്ടാദ്വൈതത്തിനും സ്ഥാനമുണ്ടു്:

''ഏകോ വിഷ്ണുർമ്മഹദ്ഭൂതം പൃഥഗ്ഭൂതാന്യനേകശഃ
ത്രീൻ ലോകാൻ വ്യാപ്യ ഭൂതാത്മാ ഭുങ്ക്തേ വിശ്വഭുഗവ്യയഃ
ഋഷയഃ പിതരോ ദേവാ മഹാഭൂതാനി ധാതവഃ
ജങ്ഗമാജങ്ഗമഞ്ചേദം ജഗന്നാരായണോദ്ഭവം.''

എന്നീ ശ്ലോകങ്ങളെ അംഗീകരിച്ച ആളാണദ്ദേഹം!

''സ ഭഗവാൻ സൃഷ്ട്വേദം ജഗത്തസ്യ ച സ്ഥിതിം ചികീർഷുഃ മരീച്യാദീനഗ്രേ സൃഷ്ട്വാ പ്രജാപതീൻ ഗ്രാഹയാമാസ പ്രവൃത്തി ലക്ഷണം ധർമ്മം വേദോക്തം''.

'ആ ഭഗവാൻ ഈ ലോകം സൃഷ്ടിച്ചിട്ടു് അതിനെ നിലനിത്താനാഗ്രഹിച്ചു് മരീചി മുതലായ പ്രജാപതിമാരെ ആദ്യം സൃഷ്ടിച്ചിട്ടു് വേദത്തിൽ പറഞ്ഞിട്ടുള്ള പ്രവൃത്തിലക്ഷണധർമ്മം പഠിപ്പിച്ചു' എന്നു് ഗീതാഭാഷ്യത്തിനു് ആമുഖമെഴുതിയ ആളാണു് ശ്രീശങ്കരൻ. ഇവിടെ സൃഷ്ടിച്ചിട്ടു് എന്നു വ്യക്തമായി പറഞ്ഞിട്ടുള്ളതുകൊണ്ടു് ലോകം ശൂന്യമാണെന്നു് അദ്ദേഹത്തിനു് അഭിപ്രായമുണ്ടായിരുന്നില്ലെന്നു് സ്പഷ്ടം. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവ മൂന്നു നിലയിലുള്ള അനുഭൂതികളാണു്. ''ദ്വിതീയാദ്വൈ ഭയം ഭവതി'' രണ്ടാമതൊന്നിൽനിന്നു് തീർച്ചയായും ഭയം ഉണ്ടു്; സ്നേഹിച്ചാലും പിണങ്ങിയാലും ഭയമാണു്. സ്നേഹിച്ചാൽ സ്നേഹവിച്ഛേദ ഭയമുണ്ടാകും.

''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ''

(എല്ലാം ഒന്നായി നിരന്തരം കാണുന്നവനു് മോഹമെവിടെ? ദുഃഖമെവിടെ?)

''സർവ്വം ഖല്വിദം ബ്രഹ്മ'', ''അയമാത്മാ ബ്രഹ്മ''.

ഇതെല്ലാം തീർച്ചയായും ബ്രഹ്മംതന്നെ, ഈ ആത്മാവു് ബ്രഹ്മംതന്നെയാകുന്നു എന്നെല്ലാമുള്ള ശ്രുതികൾ ശാങ്കരസിദ്ധാന്തത്തെ പിന്താങ്ങുന്നു. ഈ ലോകത്തിൽ കാണുന്ന നാമരൂപങ്ങൾ പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്നതാകയാൽ സത്യമല്ലെന്നേ ശ്രീശങ്കരൻ പറഞ്ഞിട്ടുള്ളു.

''അസ്തി ഭാതി പ്രിയം നാമ രൂപം ചേത്യംശപഞ്ചകം.
ആദ്യത്രയം ബ്രഹ്മരൂപം ജഗദ്രൂപം തതോ ദ്വയം.''

ലോകത്തിൻെറ സ്വരൂപം, നാമവും രൂപവും ആണ്. അത് സത്യമല്ല. സത്യത്തിൻെറ ലക്ഷണമെന്താണ്? മൂന്നുകാലത്തും നാശംവരാത്തത്. ജഗത്തിൻെറ ജഗത്ത്വമോ? അതായത് നാമരൂപമോ? അതു പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്നു. അതിനാൽ അതു മിഥ്യ. ജഗത്തിൻെറ അടിയിൽ ഉണ്മ, തിളക്കം, പ്രിയം എന്നിവ നില്ക്കുന്നു. അത് സച്ചിദാനന്ദാത്മകമായ ബ്രഹ്മമാണ്. അതുകൊണ്ട് ജഗത്തായി പ്രകാശിക്കുന്ന മൌലികമായ ബ്രഹ്മം സത്യമാണ്.

''വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച.''

(ജീവനും സകല ജഗത്തും ബ്രഹ്മംതന്നെയാണ്. ഇതാണ് വേദാന്തസിദ്ധാന്തത്തിൻെറ നിരുക്തി) എന്നു ശ്രീശങ്കരൻ പറഞ്ഞിട്ടുണ്ട്. നാമരൂപങ്ങളിലുള്ള ഭ്രമമാണ് സകല അനർത്ഥത്തിനും കാരണം. നാമരൂപങ്ങൾ പരിമിതങ്ങളാണ്. അതുകൊണ്ട് അതു ത്യജിക്കാൻ ശ്രീശങ്കരൻ നമ്മെ പഠിപ്പിച്ചു.

"All of religion is contained in the Vedanta. That is in the three stages of the Vedanta philosophy. Dvaita, Visishtadvaita and Advaita, one comes after the other. These are the three stages of the spiritual growth in man." (മതമെല്ലാം വേദാന്തത്തിലടങ്ങിയിരിക്കുന്നു; അതായത് വേദാന്തദർശനത്തിൻെറ മൂന്നു പടികളായി ഒന്നിനുപുറകെ ഒന്നായി വരുന്ന ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവയിലടങ്ങിയിരിക്കുന്നു. ഇവ മനുഷ്യനിലെ ആദ്ധ്യാത്മികവളർച്ചയിലെ മൂന്നു ഘട്ടങ്ങളാണ്.) എന്ന് വിവേകാനന്ദസ്വാമികളും പറയുന്നു. അദ്വൈതം ഒരനുഭവമാണ്. ശ്രീശങ്കരനും സ്വാമി വിവേകാനന്ദനും അതനുഭവിച്ചു. അതുകൊണ്ടാണ് അവർ അങ്ങനെ പറഞ്ഞത്. ഈ ലോകം ഇല്ലാത്തതാണെന്ന് ശ്രീശങ്കരനഭിപ്രായമുണ്ടായിരുന്നെങ്കിൽ തീവണ്ടിയും, തീക്കപ്പലും, മോട്ടോർകാറും വിമാനവും മററുമില്ലാതിരുന്ന കാലത്ത് ഏകനായി സഞ്ചരിച്ച് ഇന്ത്യയുടെ നാനാഭാഗത്തും പണിപ്പെട്ട് സമ്മേളനംകൂട്ടി ആളുകളെ വാദിച്ചു തോല്പിച്ച് സഞ്ചരിക്കുമായിരുന്നോ? ഇല്ലാത്തതിനുവേണ്ടി ആരെങ്കിലും പണിയെടുക്കുമോ? സർവ്വോപരി ശ്രീശങ്കരൻ പരമഭക്തനായിരുന്നു. അദ്ദേഹത്തിൻെറ പ്രബോധസുധാകരം നോക്കുക:

''ഭൂതേഷ്വന്തര്യാമീ ജ്ഞാനഘനഃ സച്ചിദാനന്ദഃ
പ്രകൃതേഃ പരഃ പരാത്മാ യദുകുലതിലകഃ സ ഏവായം.''

എന്നു പറയുന്നതു് കാണുന്നില്ലേ? ഹരികഥ കേൾക്കാതെ വിഷയങ്ങളിൽ രസിക്കുന്ന ചെവിയേയും ഹരിരൂപധ്യാനരസത്തിൽ മുങ്ങാത്ത കണ്ണിനേയും അദ്ദേഹം എത്ര ശക്തിയായി നിന്ദിക്കുന്നുവെന്നു നോക്കുക. അദ്ദേഹം പറയുന്നു:

''പുണ്യതമാമതിസുരസാം മനോഭിരാമാം ഹരേ കഥാം
ശ്രോതും ശ്രവണദ്വന്ദ്വം ഗ്രാമ്യം കഥമാദരം ഭവതി
കന്ദർപ്പകോടിസുഭഗം വാഞ്ഛിതഫലദം ദയാർണ്ണവം കൃഷ്ണം
ത്യക്ത്വാ കമന്യവിഷയം നേത്രയുഗം ദ്രഷ്ടുമുത്സഹതേ.''

അതുകൊണ്ടു് ശ്രീശങ്കരൻ പ്രപഞ്ചം ഇല്ലാത്തതെന്നു് പറഞ്ഞെന്നും ശുഷ്കജ്ഞാനിയായിരുന്നെന്നും പറയുന്നതു് തെററു്. അദ്ദേഹത്തിൻെറ മതംതന്നെ ഇന്നു് മറെറാരു രൂപത്തിൽകൂടി പ്രകടിപ്പിക്കയാണു് ശ്രീരാമകൃഷ്ണസംഘം. ശാസ്ത്രഗ്രന്ഥങ്ങൾ ശരിയായി പഠിച്ചു് ആലോചിച്ചാൽ നിങ്ങൾക്കു് ഇതു് അറിയാൻ കഴിയും, ശാസ്ത്രഗ്രന്ഥങ്ങൾ ശരിയായി പഠിച്ചു് ഇന്ത്യയുടെ ജീവനാഡിയായ അദ്ധ്യാത്മശാസ്ത്രതത്ത്വങ്ങൾ, സത്യം അറിയാതെ—അറിയാനാഗ്രഹിക്കുപോലും ചെയ്യാതെ—ലക്ഷ്യമില്ലാതെ, ഭ്രാന്തന്മാരെപ്പോലെ അങ്ങോട്ടുമിങ്ങോട്ടും ഓടിത്തുള്ളുന്ന ഇന്നത്തെ ലോകത്തു് പ്രചരിപ്പിച്ചു് ലോകശാന്തി കൈവരുത്താൻ ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!



# 10. അവതാരങ്ങളും ഹിന്ദുമതവും*

സഹോദരരെ,

എനിക്ക ശരീരസുഖമില്ലെങ്കിലും ഇന്നു് ഇവിടെ പ്രസംഗിക്കാൻ വന്നതു് ഈ ക്ഷേത്രത്തോടു് എനിക്കുള്ള പ്രത്യേക ബന്ധംകൊണ്ടാണു്. എന്റെ മാതാപിതാക്കരം അവക്കു് ആൺകുട്ടികളില്ലാതെ വ്യസനിച്ചു് ഇവിടെ വന്ന പിടിപ്പണം വഴിവാട നേന്നതിന്റെ ഫലമായിട്ടാണു് ഞാൻ ജനിച്ചതു്. ഇവിടെ വന്ന വഴിപാട നടത്തിയശേഷമേ എന്റെ ചൗളം നടത്തു എന്നും അതുവരെ എന്റെ തലമുടി മുറിക്കയില്ലെന്നും അവർ പ്രതിജ്ഞ ചെയ്തിരുന്നു. ഇന്നത്തെ വാഹനസൗകര്യങ്ങളില്ലാതിരുന്ന അക്കാലത്തു് യാത്രാസ്ഥിതികക്ക പ്രത്യേകിച്ചു് ഇവിടെ വരുന്നതു് കുറച്ചു ബുദ്ധിമുട്ടുള്ള കാര്യമായിരുന്നതുകൊണ്ടു് ഏഴു വയസ്സുവരെ ഞാൻ തലമുടി വളത്തിയിരുന്നു. പിന്നീടു് ഏഴെട്ടു ദിവസം വള്ളത്തിൽ യാത്രചെയ്താണു് കൊ. വ. 1078—ലെ അഷ്ടമിക്കു് എന്നെ ഇവിടെ കൊണ്ടുവന്നു് അഷ്ടമിക്കു് പിടിപ്പണം വാരിച്ചശേഷം എന്റെ ചൗളം നടത്തിയതു്. ആ ബന്ധം എനിക്കു് ഈ ക്ഷേത്രത്തോടുണ്ടു്.

അതിനുശേഷം സത്യാഗ്രഹക്കാലത്തു് ഞാനിവിടെ വന്നിട്ടുള്ളതു് നിങ്ങളിൽ പലരും ഓക്കുന്നുണ്ടായിരിക്കും. കൊ. വ. 1011—ലെ ഇവിടത്തെ അഷ്ടമിപ്രസംഗമാണു് കേരളത്തിലെ എന്റെ ഇരുപത്തിയഞ്ചുകൊല്ലത്തെ പ്രവത്തനത്തിനു വഴിതെളിയിച്ചതു്. കല്ക്കട്ടയിലും കാശിയിലുമായി മൂന്നു കൊല്ലം താമസിച്ചു ശാസ്ത്രാഭ്യാസം ചെയ്യുകയും ഹരിദ്വാരം, ഋഷീകേശം, അയോദ്ധ്യ, മഥുര, വൃന്ദാവനം, ദ്വാരക മുതലായ ഒട്ടധികം ഉത്തരദേശതീത്ഥസ്ഥലങ്ങരം ദശിക്കുകയും ചെയ്തിട്ടു് ഉത്തരഇന്ത്യയിൽതന്നെ ജീവിതശേഷം നയിക്കാൻ തീച്ചയാക്കിയ ഞാൻ ഡാക്ടർമാരുടെ നിബ്ബന്ധപ്രകാരം മദിരാശി രാമകൃഷ്ണമഠത്തിൽ വന്നു താമസിക്കാനിടയായി. അപ്പോരം വ്യക്തിപരമായ ഒരു ആവശ്യം പ്രമാണിച്ചു് കേരളത്തിൽ എനിക്ക വരേണ്ടിവന്നു. ആ വരവു്, എന്റെ ജനനത്തിനും വയ്ക്കം ക്ഷേത്രത്തിനും തമ്മിലുള്ള ബന്ധം വിചാരിച്ചു് അഷ്ടമിദശനംകൂടി നടത്തത്തക്കവണ്ണമാക്കാൻ ഞാൻ ആഗ്രഹിച്ചു. അഷ്ടമി

---

* 1960 ഡിസംബർ 11—ാം തീയതി വയ്ക്കം ക്ഷേത്രത്തിൽവെച്ചു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ക്കാലത്തു് ഇവിടെ വന്നാൽ താമസിക്കാൻ ഉണ്ടാകാവുന്ന ബുദ്ധിമുട്ടു വിചാരിച്ചു് അഷ്ടമിയുടെ തലേ ദിവസം ഞാൻ ഇവിടെ വരുമെന്നും എനിക്കു് ഒരു രാത്രി താമസിച്ചു് ദർശനം നടത്താൻ സൗകര്യമുണ്ടാക്കിത്തരണമെന്നും അന്നത്തെ ദേവസ്വം അസിസ്റ്റൻറു കമ്മീഷണറായിരുന്ന എൻെറ പൂർവ്വപരിചിതൻ ശ്രീശങ്കരൻനായക്കു ഞാൻ എഴുതി. അദ്ദേഹം ആ ലാക്കുനോക്കി ഒരു പ്രസംഗവും അഷ്ടമിയുടെ തലേ ദിവസം എൻെറ അറിവുകൂടാതെതന്നെ ഏർപ്പാടുചെയ്തു് നോട്ടീസ് പരസ്യംചെയ്തു. ഞാൻ എറണാകുളത്തുനിന്നു ബോട്ടു കയറി പകലെ അഞ്ചുമണി സമയത്തു് ഇവിടെ കടവിൽ വന്നിറങ്ങിയപ്പോൾ ചിലർ എന്നോടു ചോദിച്ചതനുസരിച്ചു ഞാൻ പേരു പറഞ്ഞപ്പോൾ അവർ നോട്ടീസ്സു കാണിച്ചുകൊണ്ടു് പറഞ്ഞു: ''അങ്ങയുടെ പ്രസംഗം കേൾക്കാൻ അക്ഷമരായ അനേകം പേർ ക്ഷേത്രത്തിൽ കാത്തിരിക്കുന്നു. വേഗം ചെല്ലണം'' എന്നു്. കുറെ പേർ എന്നെ അനുഗമിക്കുകതന്നെ ചെയ്തു. ദേവസ്വക്കാരുടെ സഹായം വേണം എനിക്കു് അന്നു രാത്രി ഇവിടെ താമസിക്കാൻ. എന്നോടാലോചിക്കാതെയാണു് പ്രസംഗം ഏർപ്പാടുചെയ്തതെന്നും അതുകൊണ്ടു ഞാൻ പ്രസംഗിക്കുകയില്ലെന്നും പറഞ്ഞു പിന്മാറാൻ എനിക്കു സാധിക്കുമോ? ഞാൻ പെട്ടിയും സാമാനവും ദേവസ്വക്കാർ പറഞ്ഞിടത്തു വെച്ചിട്ടു് ഓടിവന്നു് ഒരു പ്രസംഗംചെയ്തു. അതു കേൾക്കാൻ അന്നത്തെ ദേവസ്വം കമ്മീഷണറും യഥാർത്ഥ ഹിന്ദുധർമ്മസ്നേഹിയും ആയിരുന്ന ശ്രീ ശ്രീരംഗനാഥശാസ്ത്രികളും സന്നിഹിതനായിരുന്നു. ക്ഷേത്രപ്രവേശനം, തലപോയാലും കൊടുക്കുകയില്ലെന്നു് യാഥാസ്ഥിതികരും, കൊടുത്തില്ലെങ്കിൽ മതം മാറുമെന്നു് ഒട്ടധികം ഈഴവരും അവശസമുദായക്കാരും, ക്ഷേത്രപ്രവേശനം കൊടുത്തു് ഹിന്ദുധർമ്മത്തെയും മനുഷ്യത്വത്തേയും രക്ഷിക്കണമെന്നു് കുറെ ഉയൎന്ന സമുദായക്കാരും ബലമായി വാദിക്കുന്ന ആ ഘട്ടത്തിൽ, ഞാൻ ചെയ്ത പ്രസംഗം ശാസ്ത്രികൾക്കു് വളരെ പിടിച്ചു. മററു ചിലക്കും സന്തോഷമായി. ശാസ്ത്രികൾ പ്രസംഗത്തെ സ്തുതിക്കുന്നതു് കേട്ടപ്പോൾ ഏറെ താമസിയാതെ നടക്കുന്ന പറവൂർ കണ്ണൻകുളങ്ങരക്ഷേത്രത്തിലെ ഉത്സവത്തിൻെറ പ്രസംഗത്തിനു് എന്നെ ക്ഷണിക്കാൻ അന്നത്തെ ദേവസ്വം സൂപ്രണ്ടിനു് ഉത്സാഹമുണ്ടാക്കി. പെട്ടെന്നു് ഒരു കാര്യം നടത്തി മദിരാശിയിലേയ്ക്കു് മടങ്ങിപ്പോകാൻ വന്ന എനിക്കു് ഇവിടുത്തെ അന്തരീക്ഷം കണ്ടപ്പോൾ കുറെ ദിവസം ഇവിടെ താമസിച്ചു് ഏതാനും പ്രസംഗങ്ങൾ ചെയ്യേണ്ടതു് ആവശ്യമാണെന്നു് തോന്നി. കണ്ണൻകുളങ്ങര രണ്ടു ദിവസത്തെ പ്രസംഗം ഞാൻ ഏററു, അവിടുത്തെ പ്രസംഗമാണു് ഹിന്ദുധർമ്മസ്നേഹിയും

വിശാലാശയനുമായിരുന്ന പരേതൻ ശ്രീ പറയത്തു് ഗോവിന്ദ മേനോൻ കാലടിയിൽ ഒരു ആശ്രമം സ്ഥാപിക്കണമെന്ന ആഗ്രഹത്തോടുകൂടി എന്നെ സമീപിക്കാനും കാലടിയിൽ ആശ്രമത്തിനു് ഒന്നരയേക്കർ വെറുംപാട്ടഭൂമി ദാനംതന്നു് ആശ്രമസ്ഥാപനത്തിനു് എനിക്കു് താല്പര്യമുണ്ടാക്കുവാനും ഇടയാക്കിയതു്. അങ്ങനെ എൻെറ ജന്മത്തിനും എൻെറ മുഖ്യപ്രവർത്തനമായ കാലടിയിലെ ആശ്രമത്തിനും അതിനോടു ചേർന്ന എല്ലാ സ്ഥാപനങ്ങൾക്കും വഴി തെളിയിച്ചതു് ഈ വസ്തും ക്ഷേത്രമാണു്. അതുകൊണ്ടാണു് ശരീരാസ്വാസ്ഥ്യം വകവെയ്ക്കാതെ ഞാൻ ഇന്നു് ഇവിടെ വന്നു പ്രസംഗിക്കുന്നതു്. ഞാൻ ഒരു പ്രത്യേക വിഷയം എടുക്കാതെ ചിലതെല്ലാം നിങ്ങളോടു് പറയാൻ പോകുകയാണു്. അതിലെ ആശയങ്ങൾ നിങ്ങൾ അനുഷ്ഠാനത്തിൽ കൊണ്ടുവരണമെന്നു് ഞാൻ നിങ്ങളോടു് അഭ്യർത്ഥിക്കുന്നു

ഞാൻ ഇന്നു കേരളമൊട്ടുക്കു് ശ്രീശങ്കരൻെറ ഗ്രന്ഥങ്ങൾ പ്രചരിപ്പിക്കുന്നതിലേർപ്പെട്ടിരിക്കയാണു്. ശ്രീശങ്കരൻെറ ഉപദേശം കേരളമൊട്ടുക്കു് പ്രചരിപ്പിയ്ക്കുായ്കയാണു് കേരളത്തിലെ സകല അസ്വാസ്ഥ്യകരങ്ങൾക്കും, രാഷ്ട്രീയമുൾപ്പടെ — കാരണമെന്നും അതു് പ്രചരിപ്പിക്കുന്നതിലാണു് കേരളത്തിൻെറ ഐശ്വര്യമിരിക്കുന്നതെന്നും ഞാൻ വിശ്വസിക്കുന്നു. ലോകത്തിൻെറ മുഴുവൻ ഐശ്വര്യമിരിക്കുന്നതെന്നു് എന്തുകൊണ്ടു പറയുന്നില്ലെന്നു് നിങ്ങൾ ചോദിച്ചേക്കാം. ലോകം മുഴുവൻ ശോഭനമാക്കുന്നതു് അതാണെന്നെനിക്കറിയാം. എന്നാൽ ഞാൻ ഇപ്പോൾ കേരളഭാഷയിൽ കേരളീയരെയാണു് സംബോധന ചെയ്യുന്നതു്. അത്രയുമല്ല കേരളമാണു് ഇന്നു് ഇന്ത്യയിൽ പലതുകൊണ്ടും ഒരു കുഴഞ്ഞ രാജ്യമായിത്തീർന്നിരിക്കുന്നതു്. അതുകൊണ്ടാണു് ഞാൻ കേരളത്തെ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നതു്.

കാലടിയിൽ ഒരു ആശ്രമം സ്ഥാപിച്ചിട്ടു് ഇപ്പോൾ ഇരുപത്തഞ്ചു കൊല്ലമായി. ആശ്രമം സ്ഥാപിക്കയും ആശ്രമാധിപതിയായിരിക്കയും മററും ചെയ്യുന്നതു് എനിക്കു പ്രകൃത്യാ ഇഷ്ടമുള്ള കാര്യമല്ല. ഏററവും പ്രാചീന ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള സന്ന്യാസി നിയമത്തിന്നതു് ചേർന്നതുമല്ല. സന്ന്യാസിക്കു് മഠാധിപത്യം ഒരു ശിക്ഷയാണു്. ഒരു കഥ ഞാൻ പറയാം.

ഒരു ദേശത്തു് ഒരിയ്ക്കൽ ഒരു യഥാർത്ഥ സന്ന്യാസിയുണ്ടായിരുന്നു. യഥാർത്ഥ സന്ന്യാസിയ്ക്കു് വളരെ കഠിനനിയമങ്ങളുണ്ടു്. ഭാര്യ പറഞ്ഞാൽ കേൾക്കാതെയോ സമയത്തിനു് ചോറുകൊടുക്കാതെയോ വരുമ്പോൾ ചുവന്ന മുണ്ടുകെട്ടി പേരുമാററി നാടുവിടുകയും പിന്നീടു്

ഭാര്യയുടെയോ മക്കളുടെയോ പശ്ചാത്താപമോ വ്യസനമോ കുറി ക്കുന്ന എഴുത്തുവരുമ്പോഠ മുണ്ടും പേരും പഴയതുതന്നെ സ്വീകരി ക്കയും ചെയ്യുന്ന ചിലരേ ഇപ്പോഠ കാണാം. പണം സമ്പാദിക്കാൻ ചുവന്ന മുണ്ടു് സഹായിക്കുമെന്നു് കരുതി പുതിയ പേരെടുത്തു് നട ക്കുന്ന ചില ചെമ്മുണ്ടന്മാരുണ്ടു്. അക്കൂട്ടത്തിൽപ്പെട്ടയാളല്ലായിരുന്ന അദ്ദേഹം; സന്ന്യാസിയുടെ നിയമങ്ങളെല്ലാം ശരിയായി അനു സരിക്കുന്ന ഒരാളായിരുന്നു. സന്ന്യാസിധമ്മമനുസരിച്ചു് ''അഷ്ടൌ മാസാൻ യതിശ്ചരേതു്. വഷാസു ധ്രുവശീലഃ, ഗ്രാമേ ഏകരാത്രം, നഗരേ പഞ്ചരാത്രം'' എന്നെല്ലാം നിയമമുണ്ടു്. അതായതു് സ ന്ന്യാസി എട്ടുമാസം സഞ്ചരിക്കണം. അതു് ഏകാകിയായിട്ടു് വേ ണം. ''ബഹൂനാം കലഹഃ, ദ്വയോവ്വാത്താ തസ്മാദേകാകീ ചരേതു്, ദ്വാവേവ വാ ചരേതു്''. വളരെപ്പേർ ചേന്നു് സഞ്ചരിക്കയോ ഒരിടത്തു് വസിക്കയോ ചെയ്താൽ കലഹമുണ്ടാകാം. രണ്ടുപേർ സ്നേ ഹമുള്ളവരായാൽ പരസ്പരം വത്തമാനം പറയും. അതുകൊണ്ടാണു് ഒററയ്ക്കു് സഞ്ചരിക്കണം. അഥവാ ആദ്ധ്യാത്മികനിഷ്ഠയിൽ ഏക നിശ്ചയമുള്ളവരായ രണ്ടുപേർ ഒന്നിച്ചു സഞ്ചരിച്ചാലും വിരോധ മില്ല. എന്നാൽ വഷക്കാലത്തു് നദികടക്കുക മുതലായ ക്ലേശങ്ങളു ണ്ടാകുന്നതുകൊണ്ടു് ഒരിടത്തു് താമസിക്കാം. ഇതാണു് നിയമം. ഇതനുസരിച്ചു് ജീവിക്കവേ ഒരിക്കൽ വഷക്കാലത്തു് ചാതുമ്മാസ്യ ത്തിനായി ഒരു കുടിലിൽ താമസിച്ചു. അപ്പോഠ അദ്ദേഹം ഒരു ദിവ സം ഭിക്ഷയ്ക്കു് പുറത്തുപോയി കിട്ടിയ ആഹാരം ആ കുടിലിൽ വെ ച്ചിട്ടു് അന്നു സ്വല്പം വിയത്തുകൊണ്ടു് ദേഹശുദ്ധിക്കായി അടു ത്തുള്ള നദിയിലേയ്ക്കുപോയി. ഭിക്ഷയെടുക്കുന്നതിനു് നിയമമുണ്ടു്.

''വിധൂമേ സന്നമുസലേ വ്യങ്ഗാരേ ഭുക്തവജ്ജനേ
ചരേന്മാധുകരീം വൃത്തിം യതിർമ്ലേഛകുലാദപി.''

സന്ന്യാസി ഭിക്ഷയ്ക്കു് ചെന്നതുകൊണ്ടു് വീട്ടിലൊരാഠക്കു് ആഹാരമില്ലെന്നു് വന്നുപോകരുതു്. അതുകൊണ്ടു് അടുക്കളയിൽ നിന്നു് പുകമാറി തീയുംകെട്ടു് ഉലക്കയുടെ ശബ്ദവുമടങ്ങി സകലരും ഊണുകഴിഞ്ഞിട്ടുള്ള വീട്ടിലേ സന്ന്യാസി ഭിക്ഷയ്ക്കു പോകാവൂ. സ ന്ന്യാസി ഉണ്ണുന്നതു് തപസ്സിനുവേണ്ടിശരീരം നിലനിത്തുന്നതി ലേയ്ക്കു് ഔഷധം സേവിക്കുന്നതുപോലെ വേണം. ''ഔഷധവദശന മാചരേതു്'' അതനുസരിച്ചുമാണു് ഭിക്ഷയെടുത്തുകൊണ്ടുവന്നതു്. ദേഹശുദ്ധിവരുത്തി മടങ്ങിവന്നപ്പോഴേക്കു് ഒരു പട്ടി അകത്തുകയറി ഭിക്ഷകൊണ്ടുവന്നതു് തിന്നുകളഞ്ഞു. ''നാസകൃദ് ഭൈക്ഷമാച രേതു്'' രണ്ടുപ്രാവശ്യം ഭിക്ഷയ്ക്കുപോകാൻ പാടില്ല. സന്ന്യാസി നദിയിൽനിന്നു് കയറി കുടിലിലെത്തിയതും പട്ടി കുടിലിൽനിന്നു്

പുറത്തിറങ്ങിയതും ഒരേ സമയത്തു്. സന്ന്യാസി തന്നത്താൻ മറന്നു് കല്ലെടുത്തു് പട്ടിയെ എറിഞ്ഞു. പട്ടിയുടെ ഒരു കാലൊടിഞ്ഞു. പട്ടി ബ്രഹ്മസദസ്സിൽ ചെന്നു് ബ്രഹ്മാവിനോടു് സങ്കടമുണർത്തിച്ചു. ''അഭയം സർവ്വഭൂതേഭ്യഃ'' എന്നതാണു് സന്ന്യാസത്തിലെ മുഖ്യോപദേശം. അതു് ലംഘിച്ചുവെന്നതാണു് കേസു്. ബ്രഹ്മാവു് സന്ന്യാസിയോടു് ചോദിച്ചപ്പോഠം കുററം സന്ന്യാസി സമ്മതിച്ചു. അതിനു ശിക്ഷയായിട്ടു് ആ സന്ന്യാസിയെ അനേകായിരം ഏക്കർ ഭൂമിയുടെ ഉടമസ്ഥതയുള്ള ഒരു മഠത്തിൻെറ അധിപതിയാക്കി പന്തുണ്ടുകൊല്ല ത്തേയ്ക്കു് നിശ്ചയിച്ചു. ഇതാണു് കഥ. സന്ന്യാസിക്കു് മഠാധിപത്യം ശിക്ഷയാണു്; പതനഹേതുവാണു്. മഠാധിപതിയായാൽ രാജാവിനെ അല്ലെങ്കിൽ ഭരണാധികാരിയെ പേടിക്കണം; കള്ളനെ പേടിക്കണം; വേലക്കാരെ പ്രീതിപ്പെടുത്തണം; പണം സൂക്ഷിക്കണം; കണക്കെഴുതണം. ഇതെല്ലാം ആദ്ധ്യാത്മിക ജീവിതത്തിനു് ഹാനികരമാണു്. എങ്കിലും ഇതറിഞ്ഞുകൊണ്ടുതന്നെയാണു് ഞാൻ കാലടിയിൽ ആശ്രമം സ്ഥാപിച്ചതു്.

ഹിന്ദുധർമ്മപ്രകാരം പൗരോഹിത്യം പതനഹേതുവാണു്. പുരോഹിതന്മാരെഴുതിയതാണു് മതഗ്രന്ഥങ്ങളെന്നു് പള്ളിക്കൂടത്തിൽ പഠിപ്പിക്കപ്പെട്ടിരിക്കുന്ന ഇന്നത്തെ ചെറുപ്പക്കാർക്കു് മതഗ്രന്ഥങ്ങഠം പൗരോഹിത്യത്തെ നിന്ദിച്ചിരിക്കുന്നതറിഞ്ഞുകൂടാ. മററു മതങ്ങളിൽ പുരോഹിതനു് അതുല്യസ്ഥാനമാണു്. എന്നാൽ ഹിന്ദുമതത്തിൽ അങ്ങനെയല്ല. ''നരകായ മതിസ്തേ ചേത് പൗരോഹിത്യം സമാചര'' എന്നാണു് ശാസ്ത്രവാക്യം. എന്നിട്ടും വസിഷ്ഠൻ സൂര്യകുലത്തിൻെറ പുരോഹിതസ്ഥാനം സ്വീകരിച്ചു. തപോനിഷ്ഠരായ വളരെ മഹർഷിമാരെല്ലാവരും ചേർന്നു് ഒരിക്കൽ വസിഷ്ഠനെ സമീപിച്ചു് ചോദിച്ചു: ''അങ്ങു് ബ്രഹ്മർഷിയാണു്; ബ്രഹ്മപുത്രനാണു്; ശമധനനാണു്; ധനമാനാദ്യനാസക്തനാണു് — അങ്ങു് ഈ രാജപൗരോഹിത്യം സ്വീകരിച്ചതെങ്ങനെ? അങ്ങേയ്ക്കു് എന്തുപററി?'' എന്നു്. അപ്പോഠം വസിഷ്ഠൻ പറഞ്ഞു: ''ഇതു് ഞാനറിയാതെ പററിയ ഒരബദ്ധമല്ല. യാതൊരുവൻെറ നാമം ഒരിക്കൽ ജപിച്ചാൽ അനേകജന്മകൃതപാപം നശിക്കുമോ ആ രാമൻ സൂര്യവംശത്തിൽ പിറന്നു് എൻെറ ശിഷ്യനാകുന്ന അവസ്ഥയൊന്നാലോചിക്കുക — മററു മഹർഷിമാരെല്ലാം രാമനെ കാണാൻ പടിവാതിക്കൽവന്നു് അവസരം കാത്തുനിന്നു്,

''രാജീവലോചന! രാമ! ദയാനിധേ!
സത്യപരാക്രമ! സദ്ഗുണവാരിധേ!
ശ്രീരാമ! രഘുപതേ! കേവലജ്ഞാനമൂർത്തേ
ശ്രീരമണാത്മാരാമ! കാരുണ്യാമൃതസിന്ധോ!''

എന്നു സ്തുതിച്ച് അവസരം നോക്കി കാര്യങ്ങളറിയിക്കുമ്പോൾ എനിക്ക് 'രാമ! വിറകു കീറിയോ? രാമ അരി വച്ചോ? രാഘവ! ഭിക്ഷയ്ക്ക് പോയോ? രാമ! ഇന്നു നീ പാഠം ശരിയായി പഠിച്ചോ?'' എന്നിങ്ങനെ 'രാമ! രാമ! രാമ' എന്ന് കൂടക്കൂടെ പറഞ്ഞു ശാസി ക്കാനും ആജ്ഞാപിക്കാനും സാധിക്കുന്ന നില എന്താണ്? ഇത് മററാക്കെങ്കിലും സാധിക്കുമോ? അപ്പോൾ എനിക്ക് പാപമെങ്ങനെ യുണ്ടാകും? ഈ അവസ്ഥയോർത്താണ് ഞാൻ പൗരോഹിത്യം സ്വീ കരിച്ചിരിക്കുന്നത്''' എന്ന്. ഇതുതന്നെയാണ് എൻേറയും നില. സാക്ഷാത് ജഗദീശ്വരൻെറ — നാരായണാശ്രിതപാദനും ബ്രഹ്മാ വിഷ്ണുക്കളാൽ അപരിച്ഛിന്നപ്രഭാവദ്ധിയുമായ ശ്രീ പരമേശ്വരൻെറ— അവതാരമായ ജഗദ്ഗുരു ശങ്കരൻെറ ജന്മഭൂമിയെ ശുദ്ധീകരിച്ച് അവിടെ അദ്ദേഹത്തിൻെറ ഒരു സ്മാരകവും ഭഗവദ് ഭക്തന്മാക്ക് ജാതിഭേദമെന്യേ വസിച്ച് ഈശ്വരഭജനം ചെയ്യുന്നതിനു വേണ്ട സൗകര്യങ്ങളും ഉണ്ടാക്കി തദ്വാരാ ധമ്മസ്ഥാപനം നടത്തുന്നതിന് വേണ്ടി ആരുടെ പടിവാതിൽ കാക്കുന്നതും നരകത്തിൽ പോകേണ്ടി വന്നാൽ അതു് ചെയ്യുന്നതും നല്ലതെന്നുള്ള വിചാരമാണ് എന്നെ അതിന് പ്രേരിപ്പിച്ചതു്. എൻെറ അന്നത്തെ അഭിപ്രായം കൂടുതൽ കൂടുതൽ ശരിയെന്ന് ഓരോ നാൾ കഴിയുംതോറും കേരളത്തിൽ നട ക്കുന്ന ഓരോ പരിവത്തനവും എന്നെ പഠിപ്പിക്കുന്നു. കേരളത്തി ൻെറ ഭാവി മാത്രമല്ല, ലോകത്തിൻെറ ഭാവി ശ്രീശങ്കരൻെറ സന്ദേ ശം ഗ്രഹിച്ചനുഷ്ഠിക്കുന്നതിലിരിക്കുന്നു എന്നു ഞാൻ നൂറുപ്രാവശ്യം ഉറപ്പിച്ചുപറയുന്നു.

ശ്രീ ശങ്കരൻെറ സന്ദേശമെന്തു്? അദ്വൈതം. ''അദ്വൈതം രണ്ടുപ്രാവശ്യം ഇന്ത്യയെ നാസ്തികതയിൽനിന്ന് രക്ഷിച്ചു'' എന്നും ''ഏതെങ്കിലും മതസിദ്ധാന്തത്തിന് ഇന്നത്തെ യുക്തിവാദത്തിൻെറ പരീക്ഷണത്തെ നേരിടാൻ കഴിയുമെങ്കിൽ അതു് അദ്വൈതത്തിനാ ണ്''' എന്നും സ്വാമി വിവേകാനന്ദൻ പറയുന്നു. ''മതമില്ലാത്ത രാ ജ്യതന്ത്രം മരണക്കുടുക്കാണ്''' എന്ന് മഹാത്മജി പറയുന്നു. നാൾതോ റും മനുഷ്യൻ കൂടുതൽ കൂടുതൽ യുക്തിവാദിയായി വരുന്നു. അങ്ങനെ വരേണ്ടതുമാണ്. യുക്തിവാദത്തിൻെറ മുമ്പിൽ നിൽക്കാൻ അദ്വൈ തത്തിനേ കരുത്തുമുള്ളു. ഇതു് സത്യമാണെങ്കിൽ ''യുക്തിവാദിക ളുടെ രാജാവ്''' എന്നു മഹാത്മജിയാൽ പ്രകീർത്തിതനായ ശ്രീശങ്കര നുള്ള സ്ഥാനമെന്താണ്?

അദ്വൈതത്തെ സ്പഷ്ടമായി പറയുന്ന മതം ഹിന്ദുമതം മാത്ര മാണ്. അതുകൊണ്ടാണ് ഞാൻ അതിലെ ഒരംഗമായിരിക്കുന്നതും അതിനെ പ്രചരിപ്പിക്കുന്നതിനുവേണ്ടി ആയുസ്സ് ചിലവാക്കുന്നതും.

അദ്വൈതത്തിൽ ദ്വൈതത്തിനു് സ്ഥാനമുണ്ടു്. അദ്വൈതത്തോടു് ദ്വൈതം കലഹിക്കുന്നില്ലെന്നു് ശ്രീശങ്കരനും അദ്ദേഹത്തിൻെറ പരമഗുരുവായ ഗൌഡപാദരും പറയുന്നു. അദ്വൈതത്തിൽ ക്രിസ്തു മതത്തിനും ഇസ്ലാമിനും ബുദ്ധമതത്തിനും എന്നു വേണ്ട സദാചാരത്തിൽ അടിയുറച്ചിട്ടുള്ള എല്ലാ മതത്തിനും സ്ഥാനമുണ്ടു്. അദ്വൈതമാണു് ഹിന്ദുമതത്തിൻെറ ജീവൻ.

ഹിന്ദുധർമ്മത്തിൻെറ മഹാദീപസ്തംഭങ്ങൾ മൂന്നാണു്. ഭഗവാൻ ശ്രീകൃഷ്ണൻ, ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണൻ. ഇവരുടെ മൂന്നു പേരുടേയും ഉപദേശം ഒന്നാണു്. ശ്രീകൃഷ്ണൻെറ ഉപദേശമാണു് ഗീത. അതു് അദ്വൈതാമൃതവർഷിണിയാണു്. ഗീതയുടെ ഏററവും പ്രധാനപ്പെട്ട ഭാഷ്യകാരൻ ശ്രീശങ്കരനാണു്. ശ്രീശങ്കരനു് മുമ്പും പിമ്പും വളരെപ്പേർ ഭാഷ്യമെഴുതിയിട്ടുണ്ടെങ്കിലും അവയിൽ ശാങ്കരഭാഷ്യത്തോടു് യോജിക്കാത്തതൊന്നും വാസ്തവത്തിൽ സ്വീകാര്യമല്ല; എന്തെന്നാൽ ആ ഭാഷ്യകാരന്മാരിൽ ഈശ്വരൻെറ സഗുണഭാവവും നിർഗ്ഗുണഭാവവും ഒരുപോലെ പ്രത്യക്ഷമായി അനുഭവപ്പെടുത്തിയ ആൾ ശ്രീശങ്കരൻ മാത്രമാണു്. ഗീതാതത്ത്വത്തെ, പുസ്തകപാണ്ഡിത്യത്തെ ആശ്രയിക്കാതെ, സ്വാനുഭവപ്പെടുത്തി ലോകത്തിനു് സ്വജീവിതദ്വാരാ സ്വതന്ത്രഭാഷയിൽ വ്യാഖ്യാനിച്ചു് കൊടുത്തയാളാണു് ശ്രീരാമകൃഷ്ണൻ. ഇവരുടെ ഉപദേശങ്ങൾ എല്ലാ ഹിന്ദുക്കളും പഠിക്കണം.

ലോകത്തു് ചരിത്രസമ്മതന്മാരായുണ്ടായിട്ടുള്ള അവതാരപുരുഷന്മാർ ഏഴുപേരാണു്. അവരിൽ ഏററവും പഴക്കമുള്ളയാൾ ശ്രീരാമനാണു്. ശ്രീരാമനുമുമ്പുള്ള മത്സ്യകൂർമ്മാദ്യവതാരങ്ങളുടെ കഥകൾ ചരിത്രസമ്മതങ്ങളെന്നു് പറയുന്നതിനേക്കാൾ താത്ത്വികങ്ങളെന്നു് വേണം പറയാൻ. പാണ്ഡവകഥയും കാഷ്ഠണവും രാമായണവുമൊഴിച്ചു് മററുള്ളവയെല്ലാം താത്ത്വികങ്ങളാണെന്നു് ഒരു പുരാണത്തിൽ തന്നെ പറഞ്ഞിട്ടുണ്ടു്. രാമൻേറയും കൃഷ്ണൻേറയും കഥകളിൽത്തന്നെ പറയുന്നതെല്ലാം അക്ഷരംപ്രതി ചരിത്രസമ്മതമാണോ എന്നു തീർച്ചയില്ല. ആകണമെന്നില്ലെന്നു് ഭാഗവതം ദ്വാദശസ്കന്ധത്തിൽ ഉപദേശങ്ങളെല്ലാം കഴിഞ്ഞു് ശ്രീ ശുകൻ പരീക്ഷിത്തിനോടു് പറയുന്ന ഒരു ശ്ലോകത്തിൽ വ്യക്തമാക്കിയിട്ടുണ്ടു്. ശ്ലോകം ഇതാണു്:

കഥാ ഇമാസ്തേ കഥിതാ മഹീയസാം
വിധായ ലോകേഷു യശഃ പരേയുഷാം
വിജ്ഞാനവൈരാഗ്യവിവക്ഷയാ വിഭോ
വചോവിഭൂതീർന്ന തു പാരമാർത്ഥ്യം.

ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യന്മാരിൽ പ്രധാനപ്പെട്ട ഒരാളായ ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ ''God and divine Incarnations'' (ഈശ്വരനും ഈശ്വരാവതാരങ്ങളും) എന്ന ഒരു പുസ്തകത്തിൽ പല

അവതാരങ്ങളുടേയും തത്ത്വം വെളിവാക്കിയിട്ടുണ്ട്. ഭാഗവതത്തിൽ ഗ്രന്ഥോദ്ദേശ്യം സ്പഷ്ടമായി പ്രസ്താവിച്ചിട്ടും അതു് കേൾക്കുന്നവർ കഥ കേട്ടു് രസിച്ചും കൃഷ്ണൻെറ ഭാര്യമാരുടെ സൗന്ദര്യം വർണ്ണിച്ചും തങ്ങളുടെ ഭാര്യമാരേയും പെൺമക്കളേയും കൃഷ്ണഭാര്യമാരെപ്പോലെ ലാവണ്യവതികളാക്കുന്നതിനുള്ള വഴിയാലോചിച്ചും ആണു് അവിടുന്നു് പോകുന്നതു്. ഭാഗവതം എന്തിനുപദേശിച്ചുവെന്ന പ്രധാന തത്ത്വം അവർ മറന്നുകളയുന്നു. അതുപോലെ രാമായണവും. ഈശ്വരൻ അവതരിക്കുന്നതു് ധർമ്മസംസ്ഥാപനത്തിനാണെന്നുള്ള ശാസ്ത്ര രഹസ്യം സ്പഷ്ടമായി ഗീതയിൽ പറഞ്ഞിട്ടുണ്ടു്. എന്നിട്ടും രാമായണം ആര്യന്മാരെന്നൊരു വെളുത്ത വർഗ്ഗക്കാർ കറുത്ത നിറക്കാരായ ദ്രാവിഡർ നിറഞ്ഞ തെക്കേ ഇന്ത്യയെ ആക്രമിച്ചതിൻെറ ചരിത്രമായി വ്യാഖ്യാനിച്ചു് അദ്ധ്യേതാക്കൾക്കു് രാമായണഭാരതാദികളിൽ ബഹുമാനമില്ലാതാക്കുന്ന ഒരു കൂട്ടം ചരിത്രകാരന്മാർ നമ്മുടെ രാജ്യത്തുണ്ടു്. വൈക്കം സത്യാഗ്രഹം നടക്കുന്ന കാലത്തു് കോട്ടയത്തുവെച്ചു് ഒരു എസ്. എൻ. ഡി. പി. യോഗം നടന്നുകൊണ്ടിരിക്കെ പണ്ഡിതമാളവ്യ അവിടം സന്ദർശിക്കയും ഈശ്വരഭക്തന്മാർക്കു് തമ്മിൽ അസമത്വമില്ലെന്നും എല്ലാവരും രാമനാമം ജപിക്കണമെന്നും മററും പറഞ്ഞപ്പോൾ ''ഞങ്ങൾ രാവണൻെറ ആളുകളാണു്. രാവണ് കീ ജയ്'' എന്നു് ചിലർ ആർത്തുവിളിച്ചതുമായ കഥ നിങ്ങളിൽ ചിലർ ഓർക്കുന്നുണ്ടായിരിക്കുമല്ലോ. ധർമ്മജ്ഞൻ, സത്യവാക്യൻ, ആത്മവാൻ, ജിതക്രോധൻ, അനസൂയകൻ, നീതിമാൻ എന്നെല്ലാം അനേകശതവർഷങ്ങളായി ഒട്ടധികം നിഷ്കിഞ്ചനതപസ്വികളാലും പണ്ഡിതന്മാരാലും ചിന്തകന്മാരാലും പ്രകീർത്തിതനായ രാമൻ ആര്യന്മാരുടെ ഏജൻറാണത്രേ! ''ത്വം ബ്രാഹ്മണോഽസ്യുത്തമവംശസംഭവഃ പൌലസ്ത്യപുത്രോഽസി കുബേരബാന്ധവഃ ദേഹാത്മബുദ്ധ്യാപി ച പശ്യ രാക്ഷസോ നാസ്യാത്മബുദ്ധ്യാ കിമു രാക്ഷസോ ന ഹി'' എന്ന രാമായണവാക്യത്തിൽ സ്പഷ്ടമായി ജാത്യാ ബ്രാഹ്മണനാണെന്നു് പറയപ്പെട്ടിരിക്കുന്ന രാവണൻ ദ്രാവിഡനുമാണത്രെ പോൽ. രാമായണത്തെ ജാതിവഴക്കായി വ്യാഖ്യാനിക്കയാണെങ്കിൽ അതു് പതിതരായ ബ്രാഹ്മണരെ നശിപ്പിക്കാൻ ക്ഷത്രിയനായ അബ്രാഹ്മണരാമൻ നടത്തി ജയിച്ച ഒരു യുദ്ധമായിട്ടുവേണം വ്യാഖ്യാനിക്കാൻ. വാസ്തവത്തിൽ രാമായണം ധർമ്മാധർമ്മങ്ങൾ തമ്മിൽ നടന്ന ഒരു യുദ്ധമാണു്. എന്നാൽ ഇന്നു് ചരിത്രകാരൻ എല്ലായിടത്തും ജാതിയാണു് കാണുന്നതു്. എന്തുചെയ്യാം? അങ്ങനെയൊന്നും പുരാണങ്ങളെ ദുർവ്യാഖ്യാനം ചെയ്തു് രാജ്യത്തെ ധാർമ്മികജീവിതത്തിൻെറ നിലവാരം താഴ്ത്തരുതെന്നു് മാത്രമാണു് എനിക്കു് ഇന്നത്തെ ചരിത്രകാരന്മാരോടഭ്യർത്ഥിക്കാനുള്ളതു്.

രാമന്റെ ഉപദേശങ്ങൾ അതേരൂപത്തിൽ നമുക്ക് ഒന്നുംതന്നെ കിട്ടിയിട്ടില്ല. എന്നാൽ ശ്രീകൃഷ്ണന്റെ ഉപദേശത്തിന്റെ ആശയം നമുക്ക് ഗീതവഴിയായി കിട്ടിയിട്ടുണ്ട്. ഗീത ഇപ്പോൾ കാണുന്ന ശ്ലോകങ്ങൾ അതേ രൂപത്തിൽ ശ്രീകൃഷ്ണൻ ഉപദേശിച്ചതാണോ എന്നും മററുമുള്ള ചോദ്യങ്ങൾക്ക് എന്റെ 'ഭഗവദ്ഗീതാനിരൂപണം' എന്ന പുസ്തകത്തിൽ ഞാൻ മറുപടി പറഞ്ഞിട്ടുണ്ട്. ഇന്നത്തെ ഗീതയിലെ മുഖ്യോപദേശങ്ങളെല്ലാം ശ്രീകൃഷ്ണന്റേതാണെന്നും ശ്രീകൃഷ്ണനല്ലാതെ മറെറാരാൾക്ക് അതു് ഉപദേശിക്കാൻ സാധിക്കയില്ലെന്നുമാണ് എന്റെ തീർപ്പ്.

അടുത്തതു് ശ്രീബുദ്ധനാണ്. ബുദ്ധമതം ശരിയെന്നു് കരുതുന്നില്ലെങ്കിലും ബുദ്ധനെ ഒരു അവതാരമായി ഹിന്ദുക്കൾ അംഗീകരിച്ചിട്ടുണ്ട്. ബുദ്ധനെ അംഗീകരിക്കയും ബുദ്ധമതം സ്വീകരിക്കാതിരിക്കയും ചെയ്യുന്നതെങ്ങനെ എന്നു് നിങ്ങൾ ചോദിച്ചേക്കാം. ബുദ്ധന്റെ ശിഷ്യന്മാരെപ്പോലെ ബുദ്ധനെ തെററിദ്ധരിച്ചവർ അധികമില്ലെന്നു് സ്വാമി വിവേകാനന്ദൻ ഒരിടത്തു് പറയുന്നു. ബുദ്ധൻ അദ്വൈതവാദിയായിരുന്നു. എന്നാൽ പില്ക്കാലത്തെ ബുദ്ധമതം ശൂന്യവാദവും ക്ഷണികവിജ്ഞാനവാദവുമായി മാറി. അതല്ല, ശരിയായ ബുദ്ധമതം. ബുദ്ധൻ യാതൊന്നും എഴുതിയിട്ടില്ല. ബുദ്ധഭിക്ഷുക്കളുടെ ആദ്യത്തെ സഭയിൽത്തന്നെ അഭിപ്രായഭേദമുണ്ടായി. അതു് നാം ഓക്കണം. 'ഗൌതമൻതന്നെ ഹിന്ദുക്കളിൽവെച്ച് ശ്രേഷ്ഠനായ ഹിന്ദുവായിരുന്നു. അദ്ദേഹം ഹിന്ദുമതത്തിലെ ഏററവും നല്ല ആശയങ്ങൾ നിറഞ്ഞവനായിരുന്നു.' എന്നു് മഹാത്മജി പറഞ്ഞിട്ടുണ്ട്. ബുദ്ധന്റെ അനുഗാമികളെല്ലാം ഹിന്ദുക്കളായിരുന്നു. അന്നത്തെ ഹിന്ദുക്കളിൽ ഒരാളും അദ്ദേഹത്തെ നിന്ദിച്ചിരുന്നില്ല. യാഥാസ്ഥിതികബ്രാഹ്മണനായ ജയദേവർ ഗീതാഗോവിന്ദത്തിൽ ഭക്തിയോടുകൂടി

''നിന്ദസി യജ്ഞവിധേരഹഹ
ശ്രുതിജാതം സദയഹൃദയദർശിത—
പശുഘാതം കേശവധൃതബുദ്ധ—
ശരീര, ജയ ജഗദീശ ഹരേ'' എന്നാണ് ബുദ്ധനെ വാഴ്ത്തുന്നതു്.

ഇവിടെ ഹിംസാപരമായ യജ്ഞം വിധിക്കുന്ന വേദാംശത്തെ നിന്ദിക്കുന്നവനെന്നറിഞ്ഞുകൊണ്ടാണ് നിന്ദിച്ചിരിക്കുന്നതെന്നു് സ്പഷ്ടമായി കാണാം.

ശ്രീശങ്കരന്റെ മതം കേരളത്തിൽ പ്രചരിക്കുന്നതിനു് കർമ്മകാണ്ഡപ്രിയന്മാരായിരുന്ന നമ്പൂതിരിമാർ തടസ്സമായി നിന്നതുകൊണ്ടാണ് ഇന്നു് കേരളം ഈ ദയനീയാവസ്ഥയിൽ എത്തിയതു്.

നമ്പൂതിരിമാരിൽ ഭൂരിപക്ഷം ശ്രീശങ്കരന്റെ മതം ഇവിടെ പ്രചരിക്കുന്നതിനു് സഹായിച്ചില്ലെന്നു് മാത്രമല്ല, അദ്ദേഹത്തിന്റെ ഏററവും മുഖ്യഗ്രന്ഥമായ ബ്രഹ്മസൂത്രഭാഷ്യം ചുട്ടുകയുംകൂടി ചെയ്തു. അദ്ദേഹത്തിന്റെ പ്രധാന ശിഷ്യന്മാരിലൊരാളായ പദ്മപാദർ മുഴവൻ ഹൃദിസ്ഥമാക്കിയിരുന്നതുകൊണ്ടാണു് ഇന്നു് അതു് നമുക്കു് കിട്ടിയിരിക്കുന്നതു്.

ശ്രീശങ്കരൻ കഴിഞ്ഞാൽ പിന്നെ അടുത്തതു് ചൈതന്യദേവനാണു്. അദ്ദേഹത്തെ ഒരു അവതാരമെന്ന നിലയിൽ തെക്കേ ഇന്ത്യയിൽ വളരെ കുറച്ചുപേർ മാത്രമേ അറിയുന്നുള്ളു. അദ്ദേഹം ബംഗാളത്തു് ജനിച്ചു; അനേകം ജനങ്ങളെ നാസ്തികതയിൽനിന്നു് രക്ഷിച്ചു് ധർമ്മം സ്ഥാപിച്ചു. അദ്ദേഹത്തിന്റെ പ്രധാനമായ ധർമ്മപ്രചരണരീതി ഈശ്വരഭജനയിൽകൂടിയാണു്. അദ്ദേഹത്തിന്റെ പക്ഷത്തിൽ ഭക്തി ജ്ഞാനത്തിന്നു് മീതെയാണു്. ശങ്കരസിദ്ധാന്തപ്രകാരം ഭക്തി ജ്ഞാനത്തിന്നു് താഴെയാണു് — അതെല്ലാം രുചിഭേദമോ അധികാരിഭേദമോ അനുസരിച്ചു് തീർച്ചയാക്കേണ്ട വിഷയമാണെന്നാണു് എന്റെ അഭിപ്രായം.

ചൈതന്യദേവൻ കഴിഞ്ഞാൽ ഈ യുഗത്തിലെ അവതാരപുരുഷനും എന്നാൽ മൂന്നു് ദീപസ്തംഭങ്ങളുടെ കൂട്ടത്തിൽ പ്രതിപാദിതനുമായ ആൾ ശ്രീരാമകൃഷ്ണദേവൻ ആകുന്നു. ശ്രീരാമകൃഷ്ണദേവനെ ഇന്നു് പാശ്ചാത്യരും പൗരസ്ത്യരുമായ അനേകലക്ഷം പേർ ഒരു അവതാരമായി അംഗീകരിച്ചു് കഴിഞ്ഞിരിക്കുന്നു. ശ്രീരാമകൃഷ്ണദേവന്റെ ഒരു ജീവചരിത്രമെഴുതാൻ സ്വാമി വിവേകാനന്ദനോടു് സഹോദരസന്ന്യാസിമാർ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം, തനിക്കു് ശ്രീരാമകൃഷ്ണനോടു് വളരെനാൾ ഇടപഴകിയിട്ടും, അദ്ദേഹം മനുഷ്യനോ ദേവനോ ഈശ്വരനോ ആരെന്നു് മനസ്സിലായിട്ടില്ലാത്തതുകൊണ്ടു് താൻ അതിന്നു് അശക്തനാണെന്നാണു് മറുപടിപറഞ്ഞതു്.

ശ്രീരാമകൃഷ്ണനെ ശിവനായും കാളിയായും കൃഷ്ണനായും രാമനായും ക്രിസ്തുവായും ദർശിച്ച ഭക്തന്മാരുണ്ടു്. അദ്ദേഹത്തിന്റെ അനുഗ്രഹം ഒന്നുകൊണ്ടു് മാത്രം സംസാരബന്ധവിമുക്തരായവരുണ്ടു്. ആ ഭഗവാനെപ്പററി 'അവതാരവരിഷ്ഠൻ' ''സർവ്വധർമ്മസ്വരൂപി'' എന്നെല്ലാമാണു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുള്ളതു്. നിരീശ്വരത്വവും നിർമ്മതത്വവും വിഷയാസക്തിയും ഭോഗതൃഷ്ണയും വർദ്ധിച്ചിരിക്കുന്ന ഈ കാലത്തു് ലോകശാന്തിയ്ക്കുള്ള മാർഗ്ഗമെന്തെന്നു് തെളിയിച്ച ശ്രീരാമകൃഷ്ണന്റെ ജീവിതത്തെ ലോകത്തിന്നു് വ്യാഖ്യാനിച്ചു് കൊടുത്ത ആചാര്യനാണു് സ്വാമി വിവേകാനന്ദൻ. ഭാരതത്തിന്നു് പുറത്തുണ്ടായിട്ടുള്ള ഏക അവതാരപുരുഷനാണു് യേശുക്രിസ്തു.

യേശു പഠിപ്പിച്ചതു് ഒരു പുതിയ മതമല്ല സനാതനധമ്മത്തിൻെറ പ്രമാണഗ്രന്ഥങ്ങളിലില്ലാത്ത ഒററ ഉപദേശംപോലും യേശുവിൻെറ ഉപദേശങ്ങളിലില്ല. ഞാൻ സ്കൂംഫൈനൽ ക്ലാസിൽ പഠിക്കു മ്പോരം മാവേലിക്കര ഒരു ക്രിസ്തീയ പുരോഹിതൻെറ വീട്ടിൽ വെച്ചു്, പാലക്കാട്ടു് ജനിച്ചു്, സെൻറ് ജോസഫ്സ് കോളേജിൽ നിന്നു് ബി.എ. ജയിച്ചശേഷം ക്രിസ്ത്യാനിയായിത്തീന്നു്, ക്രിസ്തു മതപ്രചാരകനായി സഞ്ചരിച്ചിരുന്ന ഒരു ജാൺ സുബ്രഹ്മണ്യയ്യരു മായി ഒട്ടധികം പേർ നിറഞ്ഞ ഒരു സദസ്സിൽവെച്ചു് വാദപ്രതി വാദത്തിലേപ്പെട്ടു. ഹിന്ദു മതഗ്രന്ഥങ്ങളിലില്ലാത്ത ഏതെങ്കിലും ഉപദേശം ബൈബിളിൽനിന്നു് കാണിച്ചുതരാൻ കഴിയുമോ എന്നു് ഞാൻ സുബ്രഹ്മണ്യയ്യരോടു് ചോദിച്ചു. അയാരം ചില വാചക ങ്ങരം എന്നെ എടുത്തു് കാണിച്ചതിനെല്ലാം ഞാൻ ഗീതയിൽനിന്നു് തുല്യവാക്യങ്ങരം പറഞ്ഞു കേരംപ്പിച്ചു. അയാരം അടുത്ത ദിവസം വൈകുന്നേരം എൻെറ താമസസ്ഥലത്തു് വന്നു് അയാളുടെ ബൈ ബിരം എൻെറ മുമ്പിൽവെച്ചു നമസ്കരിച്ചു് അന്നു് രാത്രി അവിടെ താമസിച്ചു് തനിക്കു് പററിയ തെററുകളെല്ലാം സമ്മതിച്ചശേഷം താൻ മേലാൽ ക്രിസ്തുമതം പ്രസംഗിക്കയില്ലെന്നും ആയുശ്ശേഷം ഒരു ഹിന്ദുസന്ന്യാസിയായി തപസ്സിലേപ്പെട്ടു് കഴിച്ചുകൊള്ളാമെന്നും പറഞ്ഞുപോയി. ക്രിസ്തു വാസ്തവത്തിൽ ഹിന്ദുമതത്തിലെ കമ്മ മിശ്രഭക്തിമാഗ്ഗപ്രചാരകനായ ഒരു ആദ്ധ്യാത്മികപുരുഷനായിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ ശിഷ്യന്മാർ വളരെ വഷം കഴിഞ്ഞാണ ദ്ദേഹത്തിൻെറ ഉപദേശങ്ങളെ സമാഹരിച്ചു് ഒരു പ്രത്യേകമതവും പിന്നീടു് അനേകമതശാഖകളുമുണ്ടാക്കിയതു്. വാസ്തവത്തിലുള്ള ക്രിസ്തുമതമല്ല ഇന്നു് പ്രചരിക്കുന്നതു് – "My Religion is that of which Christianity is an offshoot" (ഏതൊരു മതത്തിൻെറ കിളുന്നാണോ ക്രിസ്തുമതം അതാണു് എൻെറ മതം) എന്നു് വിവേകാ നന്ദസ്വാമി പറഞ്ഞിട്ടുണ്ടു്. ''പത്തൊമ്പതാം ശതാബ്ദത്തിലെ ക്രിസ്തുമതമല്ല മദ്ധ്യകാലങ്ങളിലെ ക്രിസ്തുമതം. മദ്ധ്യകാലങ്ങളിലെ ക്രിസ്തുമതമല്ലായിരുന്നു പഴയ കൗൺസിലുകളുടെ ക്രിസ്തുമതം. പഴയ കൗൺസിലുകളുടെ ക്രിസ്തുമതമല്ലായിരുന്നു അപ്പസ്തോലന്മാരുടേതു്. യേശുക്രിസ്തു എന്തു പറഞ്ഞോ അതു് മാത്രമാണു് ശരിയായി പറയ പ്പെട്ടതു്'' എന്നു് ഗ്രീക്കു്, ലാററിൻ, ഹീബ്രു, സംസ്കൃതം മുതലായ പ്രാചീനഭാഷകളിലെല്ലാം പണ്ഡിതനായിരുന്ന പ്രൊഫസർ മാക്സ് മുള്ളർ പറയുന്നു. (Chips from a German workshop: Preface P. 26) വേദങ്ങരക്കു് ഈ കുഴപ്പം വരാതിരിക്കാനാണു് വേദാധ്യ യനത്തിൽ കഠിനനിയമങ്ങരം ഏപ്പെടുത്തിയിരുന്നതു്. ഇന്നും അച്ച

ടിച്ച സംസ്കൃതപുസ്തകം ഒരിക്കലും കണ്ടിട്ടില്ലാത്ത ഓതിക്കോൻ നമ്പൂതിരി ചൊല്ലുന്നതും മാക്സ്മൂള്ളർ ഇംഗ്ലണ്ടിൽ അച്ചടിപ്പിച്ചതും ഭണ്ഡാർകർ ഇൻസ്റ്റിററ്യൂട്ടിൽ അച്ചടിച്ചതുമായ വേദഭാഗങ്ങൾക്ക് സ്വരത്തിൽപോലും ഒട്ടും വ്യത്യാസമില്ലെന്ന് പരീക്ഷിച്ചാൽ കാണാം. ഞാൻ പരീക്ഷിച്ചുനോക്കി പറയുകയാണ്. ശുദ്ധമായ ക്രിസ്തുവിൻെറ മതം ഹിന്ദുമതംതന്നെ.

ഇങ്ങനെ എല്ലാ അവതാരപുരുഷന്മാരേയും അംഗീകരിച്ച് കൊണ്ട് എന്നാൽ തത്ത്വങ്ങളിൽ ഉറച്ചുനില്ക്കുന്ന മതമാണ് ഹിന്ദുമതം. യുക്തിവാദിയെ ഭയപ്പെടാത്ത മതമാണ് ഹിന്ദുമതം. അനുഭവമാകുന്ന പാറയിൽ ഉറച്ച മതമാണ് ഹിന്ദുമതം. അതിൻെറ പുറത്ത് അന്ധവിശ്വാസവും അനാചാരവും കയറിപ്പോയി. ഇന്ന് യഥാർത്ഥ ഹിന്ദുമതമെന്തെന്ന് അതിൻെറ അനുഗാമികൾക്കുതന്നെ അറിഞ്ഞുകൂടാ. അതിൻെറ മതഗ്രന്ഥങ്ങൾ നിക്ഷേപിച്ചിരിക്കുന്ന ത്രൈലോക്യസുന്ദരമായ അമൃതസംസ്കൃതഭാഷ ഇന്ന് ലുപ്തപ്രായമായിരിക്കുന്നു. ഹിന്ദുമതത്തെ തെറിപറഞ്ഞാൽ ചോദിക്കാൻ ആളില്ലാതായിരിക്കുന്നു. അതറിയാവുന്നവനല്ലേ ചോദിക്കാൻ കഴിയൂ. ഈ അവസരം നോക്കി അതിനെ ശത്രുക്കൾ ആക്രമിക്കാൻ തുടങ്ങിയിരിക്കുന്നു.

ആരാണ് ഈ ശത്രുക്കൾ? ഒന്ന് വിഷയലമ്പടന്മാരായ നിരീശ്വരന്മാർ—നിങ്ങൾ ഭഗവദ്ഗീതയിലെ പതിനാറാമദ്ധ്യായം നോക്കിയാൽ അവിടെ അസുരന്മാരുടെ സ്വഭാവം വർണ്ണിച്ചിട്ടുണ്ട്. അസുരന്മാരെന്ന് വേദങ്ങളിലും പുരാണങ്ങളിലും ചിത്രീകരിച്ചിരിക്കുന്നത് ദ്രാവിഡന്മാരെയാണെന്ന് ഹിന്ദുമതദ്രോഹികൾ, ഭാരതശത്രുക്കൾ എഴുതിവിട്ടതു് കാണാതെ പഠിച്ചുചൊല്ലിക്കൊണ്ട് നടക്കുന്ന ചില ചെറുപ്പക്കാരുണ്ട്. ഗീതയിൽ അസുരലക്ഷണം തെളിച്ചുപറഞ്ഞിട്ടുള്ളതു് അവരുടെ കണ്ണിൽ പെടുകയില്ല. ''അസുഷു രമന്തേ ഇത്യസുരാഃ'' എന്നാണ് ശ്രീശങ്കരൻെറ വ്യാഖ്യാനം. അതായതു് ഇന്ദ്രിയാരാമന്മാരെന്നർത്ഥം. ''അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം'' എന്നു പറയുന്നവർ. മതം വേണമെന്ന് വെളിയിൽപറഞ്ഞു് അതുകൊണ്ട് പണമുണ്ടാക്കി നടക്കുന്നവരിലും ഈ തരക്കാർ ഉണ്ട്. മറെറാന്ന് വിദേശീയമതങ്ങളുടെ ഏജൻറന്മാർ. ശത്രുവിനെ സ്നേഹിക്കുക എന്ന് പറഞ്ഞ ക്രിസ്തുവിൻെറയും സർവ്വത്ര സമത്വം കാണുക എന്നു പറഞ്ഞ മുഹമ്മദ നബിയുടെയും പേരു് അവരുടെ നാക്കിലുണ്ട്. പക്ഷേ പ്രവൃത്തിയൊക്കെ രാഷ്ട്രീയം. മൂന്നാമതു് ഹിന്ദുമതത്തിനകത്തുതന്നെ പിളർപ്പുണ്ടാക്കുന്നവർ; കുളത്തിൽ ചെറുകലും ഉണ്ടാക്കുന്നവർ. ഇക്കൂട്ട

ത്തിൽ പെട്ടം വിഗ്രഹാരാധനാദ്വേഷികരം. വിഗ്രഹാരാധന മോക്ഷദ്വാരത്തെ കല്പിട്ടടയ്ക്കുകയാണത്രേ! ഇവർ സംസാരിക്കുന്നതു് വിഗ്രഹത്തിൽക്കൂടിയോ വിഗ്രഹം കൂടാതെയോ? ഇവർ അടുക്കളയിൽ അരിവെക്കുന്നതു് വിഗ്രഹത്തെ പൂജിക്കാനോ പൂജിക്കാതിരിക്കാനോ? സർവ്വവ്യാപിയായ ഈശ്വരനെ എന്തുകൊണ്ടു് വിഗ്രഹത്തിൽ പൂജിച്ചുകൂടാ? വിഗ്രഹം കണ്ടാൽ ഈശ്വരനു് ഭയമാകുമോ? സ്വാമി വിവേകാനന്ദൻ, ശ്രീരാമകൃഷ്ണൻ, മഹാത്മാഗാന്ധി, താക്കിക്കകുലകൂടസ്ഥനായ ഗദാധരഭട്ടനെ ഞൊടിയിടകൊണ്ടു് തോല്പിച്ച കുശാഗ്രബുദ്ധിയായ ചൈതന്യദേവൻ, ബൌദ്ധന്മാരെ ഓരോ മൂലയിലുംവെച്ചു് വാദത്തിൽ ജയിച്ചു് മതപരിവൎത്തനം ചെയ്യിച്ച ഉദയനാചാര്യർ, അദ്വൈതസമ്രാട്ടായ ശ്രീശങ്കരൻ, ശ്രീരാമാനുജൻ മുതലായവരെല്ലാം അന്ധവിശ്വാസികളോ? പരവിത്തലോഭികളോ? ഹിന്ദുക്കളെ ഇന്നു് കൂട്ടിയോജിപ്പിക്കാൻ പൊതുസ്ഥാപനമെന്ന നിലയിൽ കുറെ അമ്പലങ്ങളേ ഉള്ളു. അതും നശിപ്പിക്കയോ?

ഈ ശത്രുക്കളിൽനിന്നെല്ലാം രക്ഷ നേടേണ്ടതു് ഇന്ത്യയുടേയും ലോകത്തിന്റേയും രക്ഷയ്ക്കു് അത്യന്താപേക്ഷിതമാണു്. ഭാരതീയ സംസ്കാരത്തെ താഴ്ത്തി വിദേശീയ സംസ്കാരം ഇവിടെ പരത്തി ഇതിനകത്തു് അന്തച്ഛിദ്രമുണ്ടാക്കാൻ ചെയ്യുന്ന എല്ലാ ശ്രമവും ഇന്ത്യക്കു് ദോഷമാണു്. ഇന്ത്യയെ ഇത്രയുംകാലം നശിക്കാതെ നിലനിൎത്തിയ ഹിന്ദുമതത്തിലും ഹൈന്ദവസംസ്കാരത്തിലും ഉള്ള നിങ്ങളുടെ വിശ്വാസവും സ്നേഹവും നശിപ്പിക്കാൻ ആരു ശ്രമിച്ചാലും അതെല്ലാം നിങ്ങരം ശക്തിയുക്തം എതിൎക്കണം. ഹിന്ദുമതം നിലനിന്നെങ്കിലേ ഇന്ത്യക്കു് രക്ഷയുള്ളുവെന്നു് മഹാത്മജി പറഞ്ഞിട്ടുണ്ടു് (1927—11—24 യങ്ങു് ഇന്ത്യ).

ഹിന്ദുക്കരം സംഘടിക്കണം. ഹിന്ദുമതം പ്രചരിപ്പിക്കണം. അതിനു മററു മതക്കാരും സഹായിക്കണം—അതു് അവരുടേയുംകൂടി ആവശ്യമാണു്. ലോകശാന്തി അതിന്മേലാണിരിക്കുന്നതു്. ഇന്നു് യൂറോപ്പിൽ ജഡവാദം പ്രബലമായി നില്ക്കുന്നു. ''യൂറോപ്പിന്റെ രക്ഷ ഒരു യുക്തിസമ്മതമായ മതത്തെ ആശ്രയിച്ചിരിക്കുന്നു. അദ്വൈതം മാത്രമാണു് ബുദ്ധിമാന്മാരുടെമേൽ എന്തെങ്കിലും പിടി ചെലുത്താൻ കഴിയുന്ന മതം'' (Vol II P. 139) എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. ഈ അദ്വൈതം ഏററവും തെളിച്ചു പറഞ്ഞിട്ടുള്ളതു് ഹിന്ദുമതത്തിലാണു്. അദ്വൈതത്തിന്റെ മുഖ്യാചാര്യനാണു് ശ്രീ ശങ്കരൻ. അതുകൊണ്ടാണു് ഞാൻ മുഖ്യമായും ശ്രീശങ്കരഗ്രന്ഥങ്ങളുടെ പ്രചരണത്തിലേപ്പെട്ടിരിക്കുന്നതു്. അദ്വൈതം ഒന്നിനേയും നശിപ്പിക്കുകയില്ലെന്നു് ഞാൻ പറഞ്ഞുവല്ലോ. അദ്വൈതം

പ്രചരിപ്പിക്കുന്നതുകൊണ്ടു് ശുദ്ധമായ ക്രിസ്തുമതം നശിക്കയില്ല; ഇസ്ലാം മതം നശിക്കയില്ല; ബുദ്ധമതം നശിക്കയില്ല; മതത്തിന്റെ പേരിലുള്ള ചൂഷണവും കൊള്ളയും അന്ധവിശ്വാസവും മാത്രമേ നശിക്കൂ; താൻ ഹിന്ദുമതം ഗ്രഹിച്ചതുകൊണ്ടു് ക്രിസ്തുവിനെ ഉപേക്ഷിക്കയല്ല കുറേക്കൂടി നല്ല ക്രിസ്ത്യാനിയാകയും ക്രിസ്തുവിനെ ശരിയായി മനസ്സിലാക്കുകയുമാണു് ചെയ്തതെന്നു് 'ഞാൻ ഹിന്ദുവായതെന്തിനു്?' എന്ന പുസ്തകത്തിൽ അമേരിക്കക്കാരനായ അതുലാനന്ദ സ്വാമി പറയുന്നു. അദ്വൈതം പ്രചരിപ്പിച്ചില്ലെങ്കിൽ നിരീശ്വര മതം പ്രചരിക്കും. യൂറോപ്പു് തകരും; ചൈന പൊടിയും; ഇന്ത്യയുടെ പൊടിപോലും കാണുകയില്ല.

ഇന്നു് ഈ കാണുന്നതൊന്നും കണക്കാക്കേണ്ട. അത്യാപത്തുകൾ വരാൻ പോകുന്നേയുള്ളു. മനുഷ്യനും പാറയും ഉണക്കമരക്കുററിയും തമ്മിൽ വ്യത്യാസമില്ലെന്നു പഠിപ്പിക്കുന്ന സിദ്ധാന്തം പ്രചരിപ്പിച്ചുകൊണ്ടു് ലോകശാന്തിയുണ്ടാക്കാൻ സാധിക്കുമോ? പാർലമെൻറു് നിയമങ്ങൾക്കു് മനുഷ്യനെ നേരെയാക്കാൻ സാധിക്കയില്ല. നിയമമുണ്ടാക്കുന്നതു് മനുഷ്യനാണു്. മനുഷ്യന്റെ നന്മയിലാണു് നല്ല നിയമമിരിക്കുന്നതു്. ഇന്നത്തെ യുക്തിവാദിയായ മനുഷ്യനെ നന്നാക്കാൻ അദ്വൈതത്തിനേ കഴിയൂ. ശ്രീനാരായണഗുരു അദ്വൈതിയായിരുന്നു; രമണമഹർഷി അദ്വൈതിയായിരുന്നു; മഹാത്മജി അദ്വൈതിയായിരുന്നു. അദ്വൈതിയായ ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾ പഠിക്കുവിൻ!

ശ്രീരാമകൃഷ്ണവിവേകാനന്ദോപദേശങ്ങൾ പഠിക്കുവിൻ! അതിലെ ധർമ്മം ലോകം മുഴുവൻ പ്രചരിപ്പിക്കുവിൻ!



# 11. ഹിന്ദുസമുദായത്തിൻെറ പുനരുദ്ധാരണം*

പ്രിയ സഹോദരരെ,

നിങ്ങളെല്ലാം രാഷ്ട്രീയസ്വയംസേവകസംഘത്തിലെ അംഗങ്ങളാണ്. കോഴിക്കോട്ട് ഒരു സംഘമുണ്ടല്ലോ എന്നു വിചാരിച്ച് നിങ്ങൾ സന്തോഷിക്കുന്നുണ്ടായിരിക്കാം. എന്നാൽ നിങ്ങളുടെ സംഘം കാണുമ്പോൾ എനിക്കു ദുഃഖമാണുണ്ടാകുന്നത്. കാരണം ഈ കോഴിക്കോട്ട് എത്രയോ ആയിരം ഹിന്ദുക്കളുണ്ട്. എന്നിട്ടും സംഘത്തിൽ ഇത്ര കുറച്ചാളുകളേ ഉള്ളുവല്ലോ എന്നാണു ദുഃഖം.

''സംഘേ ശക്തിഃ കലൗ യുഗേ'' എന്നാണ് ആപ്തവാക്യം. അത് അക്ഷരംപ്രതി സത്യമാണ്. ''ഒരു മഹത്തായ ഭാവിഭാരതം നിർമ്മിക്കുന്നതിലുള്ള രഹസ്യം മുഴുവനിരിക്കുന്നത് സംഘടനയിലാണ്. ശക്തി ശേഖരിക്കുന്നതിലും ഇച്ഛാശക്തികളെ ഒരിടത്തു കേന്ദ്രീകരിക്കുന്നതിലുമാണ്.'' എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു. സ്വാമിജി ഇന്ത്യയിൽ ചെയ്തിട്ടുള്ള പ്രസംഗങ്ങളുടെ ഒരു മാറെറാലിയാണ് ഇന്ന് ഇന്ത്യയിൽ കാണുന്ന എല്ലാ നവോത്ഥാനവും. അക്കൂട്ടത്തിൽ പെട്ടതാണ് ഈ സംഘവും എന്നാണെൻെറ അഭിപ്രായം. ഹിന്ദുക്കൾക്കിന്ന് രണ്ടു കർത്തവ്യമാണുള്ളത്. ഒന്ന് ഇപ്പോഴുള്ള ഹിന്ദുക്കളെ സംഘടിപ്പിക്കുക, ഹിന്ദുത്വം എന്താണെന്നറിയാതെ തങ്ങളുടെ സംസ്കാരത്തിലും മതത്തിലും ഭാരതീയപാരമ്പര്യത്തിലുമഭിമാനമില്ലാതെ കഴിയുകയാണ് അധികം ഹിന്ദുക്കളും. ഒന്നുകിൽ ആശാൻെറ നെഞ്ചത്ത് അല്ലെങ്കിൽ കളരിയ്ക്കു പുറത്ത് എന്നാണവരിൽ വളരെപ്പേരുടെ നില. ഒന്നുകിൽ തൻെറ നില കഴിഞ്ഞാൽ ജാതിക്കാര്യം, അല്ലെങ്കിൽ എല്ലാം ശരി, ഏതു മതവും ശരി, ആരു് ഏതു മതത്തിൽപ്പോയാലും ശരി എന്നാണ് നില. ഒട്ടധികം പേർ ജാതിചിന്താവൃത്തത്തിൽ കുടുങ്ങി ഹിന്ദുവെന്നൊരു നിലയുണ്ടെന്നും അതിനർത്ഥമുണ്ടെന്നും ഹിന്ദുവെന്ന നിലയിൽ ഈ ലോകത്ത് തങ്ങൾക്കു ചിലതു ചെയ്യാനുണ്ടെന്നും അശേഷം അറിയുന്നില്ല. ഹിന്ദുത്വാഭിമാനമില്ലാത്ത — ഹിന്ദുത്വാഭിമാനം വേണ്ടാത്തതാണെന്നും തെററാണെന്നുപോലുംകൂടി കരുതുന്ന — ഇവരിൽനിന്നും സമുദാ

* 1960 ആഗസ്റ്റ് 21-ാംനു- പന്നിയങ്കരക്ഷേത്രത്തിൽ കൂടിയ രാഷ്ട്രീയ സ്വയം സേവകരോടു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

യത്തിനും മതത്തിനും രാജ്യത്തിനും വലിയ ആപത്തുണ്ടായിക്കൊണ്ടിരിക്കുന്നു. ഇതിനു പരിഹാരം കാണണം.

ഇനി മററൊന്നു്, ഹിന്ദുമതമെന്തെന്നറിയാത്തവരിൽനിന്നു് അനേകമായിരം പേരെ അന്യമതക്കാർ വലിച്ചുകൊണ്ടുപോയി മതപരിവർത്തനം ചെയ്യുന്നതിനെ തടയുക.

നമ്മെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ: ഒന്നു്, അബ്രാഹ്മണരെല്ലാം ചേർന്നു് പഴയ കാലത്തെ ബുദ്ധമതംപോലെ പുതിയ മതം സൃഷ്ടിക്കുന്നതു്. രണ്ടു്, ഒരു വിദേശീയമതം സ്വീകരിക്കുന്നതു്. മൂന്നു്, ഇന്ത്യയിൽനിന്നു് എല്ലാ മതഭാവനകളും അസ്തമിക്കാനിടവരിക എന്ന മൂന്നാപത്തുകളാണു്, എന്നു് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുണ്ടു്. ഈ മൂന്നിൽ ഓരോന്നുകൊണ്ടും ഉണ്ടാകുന്ന ദോഷങ്ങളും സ്വാമിജി വിശദമാക്കിയിട്ടുണ്ടു്. ക്രിസ്തുമതവും ഇസ്ലാംമതവും വിദേശീയമതമല്ലെന്നവർ പറയും. എന്നാൽ നിങ്ങൾ അവരോടു് സംസാരിക്കുമ്പോളറിയാം അവർക്കു് ഭാരതത്തോടുള്ളതിനേക്കാൾ മമത്വം പാലസ്റ്റിനോടും അറേബ്യയോടുമാണെന്നു്. അതുപോലെതന്നെ ഭാരതീയസംസ്കാരത്തിൻെറ സഞ്ജീവങ്ങളും ലോകരക്ഷയ്ക്കത്യന്താപേക്ഷിതങ്ങളുമായ ഉത്കൃഷ്ടവാസനകൾ അവരിൽ സാത്മ്യം പ്രാപിച്ചിട്ടില്ലെന്നു് കാണാം. ഉദാഹരണത്തിനു് ഒരേ ഈശ്വരനെയാണു് പല നാമരൂപങ്ങളിലും നാമരൂപരഹിതനായും ആരാധിക്കുന്നതെന്ന ഭാരതീയവിശാലഭാവന അവർക്കെത്ര പേർക്കുണ്ടു്? നാരായണനും അള്ളാവും സ്വർഗ്ഗസ്ഥപിതാവും ഒന്നാണെന്നു് അവർ സമ്മതിക്കുമോ?

'ഈശ്വര അള്ളാ തേരേ നാമ്''

എന്നു മഹാത്മാഗാന്ധി പാടി. അതു് എല്ലാ മതക്കാരിലും ചിലർ അക്കാലത്തു് ഏററുപാടിയില്ലെന്നില്ല. എങ്കിലും അതു് അവരുടെ എത്ര പേരുടെ ഹൃദയത്തിൽ തട്ടിയിട്ടുണ്ടു്? രാമനും കൃഷ്ണനും അള്ളാവും ക്രിസ്തുവും ഒരേ ചൈതന്യത്തിൻെറ പല ഭാവത്തിലുള്ള അഭിവ്യക്തികളാണെന്നു് അവർ ഹൃദയത്തിൻെറ അടിത്തട്ടിൽ വിശ്വസിക്കുമോ? ഇല്ല. അതുപോലെ പലതും ഉണ്ടു്. അതുകൊണ്ടാണു് അവരെ വിദേശീയമതത്തിൻെറ അനുഗാമികൾ എന്നു പറയുന്നതു്. ഭാരതീയസംസ്കാരത്തിൽനിന്നു് ഭാരതത്തിൻെറ സന്താനങ്ങൾ അപകൃഷ്ടരാകുന്നതുകൊണ്ടു് ഭാരതത്തിനു് വളരെ ആപത്തുകൾ ഉണ്ടായിട്ടുണ്ടെന്നു് ചരിത്രം തെളിയിക്കുന്നു. ഇനി അതു കൂടുതലാകുകയും ചെയ്യും. അതുകൊണ്ടു് അതിനെ തടയേണ്ടതുണ്ടു്. ഇപ്രകാരം മതപരിവർത്തനം ചെയ്യുന്ന വിഷയത്തിൽ ഹിന്ദുമതമെന്തെന്നറിയാതെ അന്യമതമവലംബിച്ചു് സമുദായത്തിൽ ഭൗതികമായി ഉയർന്നനില പ്രാപിച്ച ചിലരും പ്രമാണികളായുണ്ടു്.

അവരെ സംബന്ധിച്ച് എനിക്കു പറയാനുള്ളതു് യേശുക്രിസ്തു പറഞ്ഞതായ ''പിതാവേ, അവക്കു മാപ്പുകൊടുക്കണേ; എന്തെന്നാൽ അവർ ചെയ്യുന്നതെന്തെന്നറിയുന്നില്ല'' എന്ന വാചകമാണു്. അവർ വിചാരിച്ചിരിക്കുന്നതു് അവർ രാജ്യത്തിനു് ഗുണം ചെയ്യുകയാണെന്നാണു്. എന്നാൽ ഭാരതീയ സംസ്കാരത്തിനു് ക്ഷതംവരത്തക്കവണ്ണം അവർ ചെയ്യുന്ന പ്രചരണം ഭാരതത്തേയും തദ്വാരാ തങ്ങളുടെ കുടുംബങ്ങളേയും തങ്ങളെത്തന്നെയും കാലാന്തരത്തിൽ അപകടത്തിലാക്കുകയാണു് ചെയ്യുന്നതു്. ഏതായാലും അതു തുടരാൻ അനുവദിക്കുന്നതു് ശോഭനമല്ല.

ഇങ്ങനെ പരിവത്തനം ചെയ്യിക്കുന്നവർ രണ്ടു തരക്കാരാണു്. ഒന്നു മുസ്ലീങ്ങൾ—മറ്റൊന്നു് കൃസ്ത്യാനികൾ. ഇതിൽ മുസ്ലീങ്ങൾ മുഖ്യമായി മതപരിവത്തനം നടത്തിയിട്ടുള്ളതു് പലതും ബലം പ്രയോഗിച്ചാണു്. മതപരിവത്തനത്തിനുവേണ്ടി ബലം പ്രയോഗിക്കരുതെന്നു് പ്രത്യേകം പറഞ്ഞിട്ടുണ്ടു്. എന്നാലും കാര്യം നടത്തിയിട്ടുള്ളതു് മിക്കപ്പോഴും ബലംപ്രയോഗംകൊണ്ടാണു്. മഹമ്മദ് ഗസ്നി, മഹമ്മദ്ഗോറി, തൈമൂർ, ചെങ്കിസ്ഖാൻ, നാദിർഷാ, അറംഗസീബു് മുതലായവർ ഇപ്രകാരം ചെയ്തതിനു് തെളിവുണ്ടു്. പാക്കിസ്ഥാനിൽ ഇന്നും ഇതു നടക്കുന്നതായി നാം പത്രങ്ങളിൽ കാണുന്നു. പാക്കിസ്ഥാൻ സമ്പാദിക്കുവാൻ വേണ്ടി ഏതെല്ലാം വിധത്തിലുള്ള ബലപ്രയോഗങ്ങളാണു് നടത്തിയിട്ടുള്ളതെന്നു് ആ മദ്ദനം അനുഭവിച്ച ചിലർ എന്നോടു് നേരിട്ടു പറഞ്ഞിട്ടുണ്ടു്! അതിൽ കുറെ അതിശയോക്തിയുണ്ടായിരിക്കാം. എങ്കിലും വളരെ ബലപ്രയോഗംനടത്തിയെന്നുള്ളതുതീച്ചയാണു്. ടിപ്പുവിന്റെ ആക്രമണഫലമായി നഷ്ടപ്പെട്ട പല ക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങൾ ഇന്നും ആലുവാപ്പുഴയുടെ തീരത്തു കാണാൻ സാധിക്കും. അറംഗസീബു് മഥുരയിലും വൃന്ദാവനത്തിലും അയോദ്ധ്യയിലും മററു പല സ്ഥലങ്ങളിലും നശിപ്പിച്ച ക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങൾ അതാതു സ്ഥലത്തു കാണാൻ കഴിയും. എന്നാൽ അന്നു് ഹിന്ദുക്കൾക്കു് വിശ്വാസദാർഢ്യം ഉണ്ടായിരുന്നു. മതത്തിനുവേണ്ടി പ്രാണൻ കളഞ്ഞ ലക്ഷക്കണക്കിനു് ഹിന്ദുക്കൾ അന്നുണ്ടായിരുന്നു. എത്ര രജപുത്രസ്ത്രീകളാണു് മതവിശ്വാസദാർഢ്യംനിമിത്തം മരണം വരിച്ചതു്. ശിവജിയും മററും ഹിന്ദുമതത്തെ രക്ഷിക്കാൻ ജീവിതകാലം മുഴുവൻ പരിശ്രമിച്ചു. ഗുരുഗോവിന്ദസിംഹൻ എന്തൊരു വീരമരണമാണടഞ്ഞതു്. അത്ര മനഃസാക്ഷിയും വീര്യവുമുള്ളവരുമായിരുന്ന അന്നത്തെ ഹിന്ദുക്കൾ. അവരുടെ പുറകിൽ തപസ്വികളായ സിദ്ധന്മാരുണ്ടായിരുന്നു. കാശിവിശ്വനാഥക്ഷേത്രം തച്ചുടച്ചു് തൽസ്ഥാ

നത്തു് പള്ളി പണിയിച്ച അറംഗസീബിനെക്കൊണ്ടു് കാശിയിൽ ഹിന്ദുസന്ന്യാസിമാക്കു് ഒരു മഠം പണിയിച്ച ഒരു മഹായോഗിയെപ്പററി ഞാൻ കേട്ടിട്ടുണ്ടു്. അറംഗസീബ് പണിയിച്ച ആ മഠത്തിൽ ഞാൻ പലപ്പോഴും പോയിട്ടുണ്ടു്. എൻെറ ഒരു സ്നേഹിതൻ ഞാൻ കാശിയിൽ താമസിച്ചിരുന്നപ്പോൾ അവിടെ താമസിച്ചിരുന്നു അതു് പണിയിച്ചതിനെപ്പററിയുള്ള കഥ ഞാൻ കേട്ടതു് ഇപ്രകാരമാണു്. വിശ്വനാഥക്ഷേത്രം — ചരിത്രാതീതകാലം മുതൽ നിലനിന്നിരുന്നു. ശ്രീശങ്കരാചാര്യർ ചെന്നു് ആരാധന നടത്തിയിട്ടുള്ള, സകല ഹിന്ദുക്കളും ഭക്തിപുരസ്സരം സ്മരിക്കുന്ന, ആ വിശ്വനാഥക്ഷേത്രം അറംഗസീബിൻെറ അനുഗാമികൾ തല്ലിപ്പൊളിച്ചു. അതു് ഏകദേശം കഴിയാറായപ്പോൾ അവർ ദശാശ്വമേധഘട്ടത്തിലെ ഗംഗയിൽ വെള്ളം കുടിക്കാൻ പോയി. മടങ്ങിവരുംവഴി അവരുടെ കയ്യിൽ അവർ വെള്ളം കൊണ്ടുവന്നിട്ടുണ്ടായിരുന്നു. വഴിമദ്ധ്യേ ഒരു സന്ന്യാസി അവരോടു് കയ്യിലുണ്ടായിരുന്ന കുറെ വെള്ളം ഭിക്ഷാപാത്രത്തിൽ ഒഴിച്ചുകൊടുക്കണമെന്നാവശ്യപ്പെട്ടു. എന്നാൽ വെള്ളത്തിനുപകരം അവരുടെ കയ്യിലുണ്ടായിരുന്ന കുറെ രസമാണു് ഒഴിച്ചുകൊടുത്തതു്. അതു് അദ്ദേഹം സന്തോഷത്തോടുകൂടി കുടിച്ചിട്ടു് പുഞ്ചിരിയോടുകൂടി വീണ്ടും ചോദിച്ചു. പിന്നെ അവർ കയ്യിലുണ്ടായിരുന്ന രസം മുഴുവൻ കൊടുത്തു. അതു് മുഴുവനും കുടിച്ചു പിന്നെയും ചോദിച്ചു. അതുകണ്ടു് അത്ഭുതപ്പെട്ടു് അവർ വിവരം അറംഗസീബിനെ അറിയിച്ചു. അറംഗസീബ് ഈ അസാധാരണ മനുഷ്യനെ വരുത്തി ക്ഷമായാചനം ചെയ്കയും അദ്ദേഹം പറഞ്ഞതനുസരിച്ചു് പ്രായശ്ചിത്തമായി സന്ന്യാസിമാക്കു് താമസിക്കാൻ ഒരു മഠം പണിയിച്ചുകൊടുക്കുകയും ചെയ്തു. അതാണു് ഇന്നു് കാശിയിൽ കാണുന്ന 'ടെക്കാമഠം'. സിദ്ധികൾ പരമലക്ഷ്യമല്ല.

''തേ സമാധാവുപസർഗ്ഗാ വ്യുത്ഥാനേ സിദ്ധയഃ'' എന്നാണു് രാജയോഗശാസ്ത്രപരമാചാര്യനായ പതഞ്ജലി മഹർഷി പറയുന്നതു്. അതായതു് ഇതെല്ലാം സമാധിക്കു് തടസ്സമാണു്. എന്നാൽ ലൗകികാവസ്ഥയിൽ സിദ്ധികളാണു്. ഈ സിദ്ധികൾ വിശ്വാസദാർഢ്യത്തിൽനിന്നുണ്ടാകുന്നു.

''ഫലിഷ്യതീതി വിശ്വാസഃ സിദ്ധേഃ പ്രഥമലക്ഷണം''

ഫലിക്കുമെന്ന വിശ്വാസമാണു് സിദ്ധിയുടെ ആദ്യപടി. ഏതായാലും സനാതനധർമ്മത്തെ ആക്രമിക്കുന്നവരെ എതിരിടാനുള്ള ശാസ്ത്രങ്ങളും അവയാൽ സിദ്ധന്മാരായവരും മുൻപുണ്ടായിരുന്നു. അവരുടെ സാന്നിദ്ധ്യം ധർമ്മരക്ഷയ്ക്കു് വളരെ സഹായിച്ചിട്ടുണ്ടു്. എന്നാൽ ഇന്നു കാലം വളരെ വ്യത്യാസപ്പെട്ടിട്ടുണ്ടു്. ഏതാ

യാലും കായികബലത്തെ കായികബലംകൊണ്ടുതന്നെ എതിരി ടേണ്ടതുണ്ടു്. അടിയ്ക്കാനല്ല, അടി വാങ്ങാതിരിക്കുവാൻ. അതിനു് നിങ്ങഠം വ്യായാമം, ഡ്രിൽ മുതലായവ ചെയ്യുന്നതു് നല്ലതാണു്. ഇതിൽനിന്നും വ്യത്യസ്തമായ ഒരു രീതിയുണ്ടു്. അതു് പാശ്ചാത്യ രുടെ രീതിയിൽനിന്നും കിട്ടിയിട്ടുള്ളതാണു്. അതായതു് നയത്തിൽ മതപരിവത്തനം ചെയ്യിക്കുക. അതിനു് അതിൽ പ്രവത്തിക്കുന്നവർ രണ്ടുതരം ആളുകളോടു് രണ്ടു് ഉപായങ്ങളാണു് പ്രയോഗിച്ചുവരു ന്നതു്. ഒന്നു പണവും വീടും ബന്ധുക്കാരും ഇല്ലാത്തവരെ പണവും വീടും മററു സൗകര്യങ്ങളും കൊടുത്തു് മതപരിവത്തനം ചെയ്യിക്കു ന്നതു്. കടുത്ത ദാരിദ്ര്യം അനുഭവിക്കുന്ന ഹിന്ദുകുടുംബങ്ങളിലേയ്ക്കു് പിൻവാതിലിൽ കൂടി കടന്നുചെന്നു് സാധുക്കളായ പെണ്ണുങ്ങളേയും കുഞ്ഞുങ്ങളേയും മററും കത്താവിൻെറ പേരിൽ മതം മാററുക. അവർ സാധുക്കഠംക്കു് ചെയ്യുന്ന സേവനം നല്ലതാണു്. അതു് ഈശ്വരാനുഗ്ര ഹത്തിനു് കാരണവുമാണു്. എന്നാൽ അവരെ അവരുടെ പൂവ്വമത ത്തിൽനിന്നും അകററണമെന്നുള്ള ഉദ്ദേശ്യമാണു് ഈ സേവനത്തി ൻെറ പുറകിൽ നില്ക്കുന്നതെന്നുള്ളതാണു് തെററു്. അവർ നടത്തുന്ന ആസ്പത്രികളും അനാഥമന്ദിരങ്ങളും മററു ധമ്മസ്ഥാപനങ്ങളും ഇതിനു വേണ്ട തെളിവു തരുന്നു. അസ്പൃശ്യത കേരളത്തിൽ മതപരിവത്ത നത്തിനു് വളരെയധികം സഹായിച്ചിട്ടുണ്ടു്. ഇന്നു കാണുന്ന ഒരു വലിയ സംഖ്യ അന്യമതത്തിലെ അംഗങ്ങഠം അസ്പൃശ്യതകൊണ്ടു് മതം മാറിയവരുടെ സന്താനങ്ങളാണു്. നായന്മാരിൽ ചില പ്രമാ ണികഠം ക്രിസ്ത്യൻ പാതിരിമാരിൽനിന്നു് പണം വാങ്ങിക്കൊണ്ടു് തങ്ങളുടെ കീഴിലുള്ള പുലയരെ ആ പാതിരിമാക്കു് മതപരിവത്തന ത്തിനു് വിട്ടുകൊടുത്ത കഥ എനിക്കറിയാം. എന്നാൽ അതുമാത്രമല്ല എല്ലായ്പ്പോഴും മതപരിവത്തനത്തിനു് കാരണമായിത്തീന്നിട്ടുള്ളതു് ശാസ്ത്രങ്ങളിൽ ശരിയായി അറിവില്ലാത്ത മതതല്പരതയുള്ള (of religious temperament) ആളുകളുടെ മുമ്പിൽ ശാസ്ത്രങ്ങഠം തെററായി വ്യാഖ്യാനിച്ചു് ധരിപ്പിച്ചു് മതപരിവത്തനം നടത്തുന്നതിനു് ധാ രാളം ദൃഷ്ടാന്തമുണ്ടു്. ഞാൻ സ്കൂഠംഫൈനൽക്ലാസ്സിൽ പഠിക്കുമ്പോഠം പാതിരിമാർ പുരുഷസൂക്തം തെററായി വ്യാഖ്യാനിച്ചു് കൊടുത്തു് മതം മാററിയ ഒരു ജോൺ സുബ്രഹ്മണ്യയ്യരുമായി കൂട്ടിമുട്ടുകയും അ തിൻെറ ശരിയായ വ്യാഖ്യാനം പറഞ്ഞുകൊടുത്തതുകേട്ടു് അയാഠം പശ്ചാത്താപത്തോടുകൂടി ബൈബിഠം എൻെറ മുമ്പിൽവെച്ചു് നമ സ്കരിച്ചു് തനിയ്ക്കു് തിരിച്ചു ഹിന്ദുവാകാൻ വഴിയറിയാതെ വിഷമി ച്ചു് സങ്കടപ്പെട്ടു് നാടുവിടുകയും ചെയ്തതായ ഒരു സംഭവം ഉണ്ടായി ട്ടുണ്ടു്. ഒരിക്കൽ അന്യമതത്തിൽ പോയവരെ തിരിച്ചെടുക്കുന്ന സമ്പ്രദായം അന്നു കേരളത്തിൽ നടപ്പില്ലായിരുന്നെന്നോക്കണം.

റോബർട്ട് ഡി നോബിലി എന്ന ഒരു ജസ്യൂട്ട് മിഷനറി ഒരു യാഥാസ്ഥിതിക ബ്രാഹ്മണവേഷം ധരിച്ച് എവിടെയോ ചെന്ന് വേദം പഠിച്ചശേഷം രോമശമഹർഷിയുടെ ശിഷ്യനാണെന്നു് പറഞ്ഞു് അബ്രാഹ്മണരെ തൊട്ടു ഭക്ഷണംപോലും കഴിക്കുകയില്ലെന്നും തനിക്കു് താഴ്ന്നജാതിക്കാരുടെ ഇടയിൽ പ്രവർത്തിക്കുന്ന തീണ്ടൽ തൊടീൽ ആചരിക്കാത്ത ക്രിസ്ത്യൻ മിഷണറിമാരുമായി ഒരു ബന്ധവും ഇല്ലെന്നു നടിച്ചു് മധുരയിലെ ബ്രാഹ്മണരുടെ ഇടയിൽ നടന്നു് ശാസ്ത്രങ്ങൾ ദുർവ്യാഖ്യാനം ചെയ്തു് മൂവായിരത്തിലധികം ബ്രാഹ്മണരെ ക്രിസ്ത്യാനികളാക്കിയ കഥ ജസ്യൂട്ട് ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. (ജസ്യൂട്ട്ചരിത്രം, പുറം 225). വേറെയും പലരുടേയും പേരും അതിലുണ്ടു്. നാഴികമണിയിലും കലണ്ടറിലും സൂത്രം പ്രയോഗിച്ചു് വളരെ മതപരിവർത്തനം നടത്തിയതിനു് തെളിവുണ്ടു്. ഈ അടുത്തകാലത്തു് പാതിരിമാരുടെ തർജ്ജമകളാൽ തെററിദ്ധരിക്കപ്പെട്ട സുപ്രസിദ്ധ ചരിത്രചിന്തകൻ ശ്രീ ടി. കെ. ജോസഫ് ബൃഹദാരണ്യകോപനിഷത്തിൽ മുഖ്യമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു് യേശുക്രിസ്തുവിൻെറ കുരിശുമരണമാണെന്നു് ഒരു ലേഖനം എഴുതിയതു് ചില ക്രിസ്ത്യൻ പത്രങ്ങൾ പ്രാധാന്യംകൊടുത്തു് എഴുതിയിരുന്നതു് വായിച്ചിരിക്കുമല്ലോ. അതേ ലേഖനം മലയാളരാജ്യക്കാർക്കു് അയച്ചുകൊടുത്തതു് അവർ എനിക്കു് അയച്ചുതരികയും ഞാൻ അതിലെ തെററു് ചൂണ്ടിക്കാണിച്ചു് മറുപടി എഴുതുകയുമുണ്ടായി. അതു് നിങ്ങളിൽ ചിലർ വായിച്ചിരിക്കാം. അതിനു് മി. ടി. കെ. ജോസഫ് തനിക്കു പററിയ തെററു് സമ്മതിച്ചു് എനിക്കു് പല കത്തുകളും അയച്ചിട്ടുണ്ടു്. ഹിന്ദുക്കളുടെ സകല ശാസ്ത്രപുരാണങ്ങളുടേയും മൂലസ്ഥാനമാണു് വേദം. വേദങ്ങളുടെ സാരം വേദാന്തമായ ഉപനിഷത്തുകളാണു്. ഉപനിഷത്തുകളുടെ കൂട്ടത്തിൽ വളരെ പ്രാധാന്യമുള്ളതാണു് ബൃഹദാരണ്യകം. ഈ ഉപനിഷത്തിലെ മുഖ്യ പ്രതിപാദ്യമൂർത്തി യേശുക്രിസ്തുവാണെന്നു് സ്ഥാപിച്ചാൽ ഹിന്ദുക്കളിൽ ആസ്തികന്മാരെയെല്ലാം മയക്കാമെന്നു് വിചാരിച്ചാണു് ആ ഉപനിഷത്തിലെ ചില മന്ത്രങ്ങൾ ക്രിസ്തുവിനെക്കുറിക്കുന്നതാണെന്നു് തോന്നിക്കത്തക്കവിധം ചില ക്രിസ്ത്യൻ പുരോഹിതന്മാർ വ്യാഖ്യാനിച്ചതു്. ശുദ്ധനായ മി. ജോസഫ് ആ കപട വ്യാഖ്യാതാക്കളെ വിശ്വസിച്ചുപോയതിൽ ഇപ്പോൾ പശ്ചാത്തപിക്കുന്നു. പുരുഷസൂക്തം യേശുവിൻെറ കുരിശുമരണത്തിൻെറ പ്രവചനമാണെന്നു് വ്യാഖ്യാനിച്ച ചില ക്രിസ്ത്യാനികൾ ഈയിടെയും ചില ലഘുലേഖകൾ പ്രസിദ്ധപ്പെടുത്തുകയും പ്രസംഗങ്ങൾ നടത്തുകയും ചെയ്യുന്നതായി മി. ജോസഫ് എനിക്കു് എഴുതിയിട്ടുണ്ടു്. ഇങ്ങനെ

അനവധി കൃത്രിമവേലകരം നടക്കുന്നുണ്ടു്. ഇതിൻെറയെല്ലാം അടിയിൽ നില്ക്കുന്നതു് വാസ്തവത്തിൽ യേശുവിനോടുള്ള ഭക്തിയാണോ? അതു് ഭൗതികതയാണു്. ഇതു് തടഞ്ഞില്ലെങ്കിൽ ഇന്ത്യയ്ക്കുണ്ടാകുന്ന ആപത്തു് ഇന്നത്തെ വിദ്യാലയങ്ങളിൽനിന്നും കുറെ കണക്കും സയൻസും നിയമവും മാത്രം പഠിച്ചുകൊണ്ടു് രാഷ്ട്രീയരംഗത്തു് പ്രവത്തനം നടത്തി ഭരണകൂടത്തിൻെറ തലപ്പത്തെത്തിയിട്ടുള്ള ഭരണാധികാരികാരംക്കധികംപേക്കും അറിഞ്ഞുകൂടാ. ഗ്രീസു്, റോം, ബാബിലോണിയ, അസീറിയാ തുടങ്ങിയ രാഷ്ട്രങ്ങരം ഉദിച്ചുയന്നു് ലോകമെല്ലാം പടഹം മുഴക്കിയശേഷം ഇങ്ങിനിവരാതെ തകന്നു് മറഞ്ഞിട്ടും അവയേക്കാരം അനേകം വഷം മുമ്പുണ്ടായ ഭാരതം ഇന്നും നിലനിൽക്കുന്നതു് ഹിന്ദുമതത്തിൻെറ കരുത്താണെന്നു്, സ്വാമി വിവേകാനന്ദനും ഗാന്ധിജിയും സുസ്പഷ്ടമായി പ്രഖ്യാപിച്ചിട്ടുണ്ടു്. (യങ്ങ് ഇന്ത്യാ 24—നവംബർ 1927; വിവേകാനന്ദസ്വാമികളുടെ കൊളംബിലെ പ്രസംഗവും നോക്കുക.) മഹാത്മാഗാന്ധിക്കു് ഇതെല്ലാമറിയാമായിരുന്നു. ഇന്ത്യയിലെ രാഷ്ട്രീയനേതാക്കന്മാർ ഇതെല്ലാമറിയണം. അവർ കൈവെച്ചിരിക്കുന്നതു് അനേകായിരം വഷത്തെ അനശ്വരസംസ്കാരപാരമ്പര്യമുള്ള, അനേകശതം ത്രികാലജ്ഞന്മാരായ മഹഷിമാരെ ജനിപ്പിച്ച, യേശുക്രിസ്തുവിൻേറയും മുഹമ്മദുനബിയുടേയും ഉല്പത്തിക്കു് വിത്തിട്ട ഒരു രാഷ്ട്രത്തിൻെറ ഭാവിയിന്മേലാണെന്നവർ അറിയണം. ഇന്ത്യയെ എടുത്തു് പന്താടുന്നതു് വളരെ സൂക്ഷിച്ചു്വേണം. ഇന്ത്യ ജമ്മനിയോ ജപ്പാനോ ഇംഗ്ലണ്ടോ അമേരിക്കയോ റഷ്യയോ അല്ലെന്നു് അവർ ഓക്കണം. ഇന്ത്യ നശിച്ചാൽ യഥാത്ഥ ക്രിസ്തുമതവും യഥാത്ഥ ഇസ്ലാംമതവും യഥാത്ഥ ബുദ്ധമതവും സകല മതവും അതോടുകൂടി സകല സാന്മാഗ്ഗികനിഷ്ഠയും സകല ധമ്മസങ്കല്പവും നശിക്കും. ഇന്ത്യയെ അശ്രദ്ധയോടെ അവിവേകമായി പന്താടുന്നവക്കു് ഇഹലോകവും പരലോകവും നഷ്ടപ്പെടും. ഭാരതത്തിൽ ഇതുവരെ ജീവിച്ചു് ഭാരതത്തിൻേറയും ധമ്മത്തിൻേറയും നിലനില്പിനായി പ്രവത്തിച്ച എല്ലാ മഹഷിമാരുടേയും സിദ്ധന്മാരുടേയും ശാപം അവരുടെ മേൽ നിപതിക്കും. ക്രിസ്ത്യൻ മിഷണറിമാക്കു് ഹിന്ദുമതത്തോടുള്ള മനോഭാവം എന്താണെന്നു് ഗാന്ധിജി നല്ലവണ്ണം അറിഞ്ഞിരുന്നു. (13—3—'37 ലെ ഹരിജനിൽ ഗാന്ധിജി എഴുതിയിരിക്കുന്നതു് നോക്കുക.) ദാരിദ്ര്യം കൊണ്ടാകട്ടെ, അജ്ഞതകൊണ്ടാകട്ടെ, അസഹായതകൊണ്ടാകട്ടെ, തെററിദ്ധരിപ്പിക്കുകകൊണ്ടാകട്ടെ, ഒററ ഹിന്ദുവെങ്കിലും ഹിന്ദുധമ്മം ഉപേക്ഷിക്കാൻ ഇടവരരുതു്. അതിനു് വേണ്ടതു് നിങ്ങരം ചെയ്യണം.

ഗവൺമെൻറിനു് ഒരു നയമെന്ന നിലയിൽ തുറന്നു് ഒന്നും ചെയ്യുവാൻ സാധിച്ചില്ലെന്നു് വരാം. അതു് ഗവൺമെൻറിൻെറ കുററമാണെന്നു് ഞാൻ പറയുന്നില്ല. നിങ്ങൾ നിങ്ങളുടെ ജീവിതം ഹിന്ദുമതത്തിനുവേണ്ടി അർപ്പിച്ചിട്ടുള്ളതാണല്ലോ. നിങ്ങൾക്കു് ധൈര്യമായി പ്രവർത്തിക്കാൻ കഴിയും.

എന്താണു് ചെയ്യേണ്ടതു്. എങ്ങനെയാണു് ചെയ്യേണ്ടതു് എന്നെല്ലാം സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്. സ്വാമിജിയാണു് ഈ യുഗത്തിലെ ഹിന്ദുമതരക്ഷകൻ. സ്വാമിജിക്കുമുമ്പു് ശ്രീശങ്കരൻ. ശ്രീശങ്കരൻെറ ഗ്രന്ഥങ്ങൾ വായിച്ചാൽ ഹിന്ദുമതമെന്താണെന്നറിയാം. അതോടൊപ്പം സ്വാമിജിയുടെ ഗ്രന്ഥങ്ങളും പഠിക്കണം. അപ്പോൾ ആ തത്ത്വങ്ങൾ ഏതെല്ലാം വിധത്തിൽ ലോകത്തിനു് സംയോജിപ്പിക്കണമെന്നു കാണാൻ കഴിയും.

ഹിന്ദുമതതത്ത്വങ്ങൾ എന്താണെന്നറിയാത്തതാണു് ഈ കുഴപ്പങ്ങൾക്കെല്ലാം കാരണം. ശ്രീശങ്കരൻെറ ഗ്രന്ഥങ്ങൾ ഹിന്ദുമതത്തിൻെറ ജീവനായ വേദങ്ങളുടെ സാരമായ ഉപനിഷത്തുകളുടെ ശരിയായ വ്യാഖ്യാനമാണു്. അതുകൊണ്ടു് അതും സ്വാമിജിയുടെ ഗ്രന്ഥങ്ങളും പഠിക്കണം. സ്വാമിജിയുടെ ഗ്രന്ഥങ്ങൾ വായിച്ചാൽ ഇംഗ്ലീഷും നന്നാവും. സ്വാമിജി നിങ്ങളോടാജ്ഞാപിക്കുന്നു, ഇരുമ്പുകൊണ്ടുള്ള മാംസപേശികളും, ഉരുക്കുകൊണ്ടുള്ള ഞരമ്പുകളും, ഏതൊന്നുകൊണ്ടു് വജ്രായുധം ഉണ്ടാക്കിയിരിക്കുന്നുവോ ആ സാധനംകൊണ്ടു് ഉണ്ടാക്കിയ ഒരു മനസ്സും നിങ്ങൾക്കു് വേണം എന്നു്. അതിനു നിങ്ങൾ വേല ചെയ്യണം. അതോടൊപ്പം അജ്ഞാനാന്ധകാരത്തിലും ദാരിദ്ര്യത്തിലും അസഹായതയിലും പെട്ടുഴലുന്ന ലക്ഷക്കണക്കിനു ജനങ്ങൾക്കു് ആശ്വാസം കൊടുക്കുന്നതിനും പ്രവർത്തിക്കണം. ബുദ്ധിപരവും കായികവും സംഘടനാപരവുമായിരിക്കുന്ന ബലംകൊണ്ടു് മാത്രമേ നാൾതോറും സാംസ്കാരികമായും സാമ്പത്തികമായും അധഃപതിച്ചുകൊണ്ടിരിക്കുന്ന ഹിന്ദുസമുദായത്തെ നിലനിർത്തുവാൻ സാധിക്കുകയുള്ളു. അതിനുവേണ്ടി സ്വാമിജി കാണിച്ചുതന്ന മാർഗ്ഗത്തിൽ കൂടി മുന്നോട്ടുപോകുവിൻ! നിങ്ങൾക്കു് വിജയമുണ്ടാകും. ഈശ്വരൻ സംഘത്തെ അനുഗ്രഹിക്കട്ടെ!



# 12. ഹിന്ദുക്കളുടെ ഇന്നത്തെ കർത്തവ്യം*

ഹിന്ദുക്കളുടെ ഒന്നാമത്തെ കർത്തവ്യം 'ഹിന്ദു ആരു്?' എന്നറിയുകയാണു്. ''ന ഹി ലക്ഷണപ്രമാണാഭ്യാം വിനാ വസ്തുസിദ്ധിഃ'' (ലക്ഷണം പ്രമാണം ഇതു രണ്ടും കൂടാതെ വസ്തു ഉണ്ടെന്നു തെളിയിക്കാൻ സാദ്ധ്യമല്ല) എന്നാണു് താർക്കികനിയമം. ഭാവാത്മകങ്ങളായ അമൂർത്തവസ്തുക്കളെപ്പററി പറയുമ്പോൾ ശ്രോതാവിനു് തെററിദ്ധാരണയുണ്ടാകാതിരിക്കാനും ഒരു പദംകൊണ്ടു് വക്താവു് എന്താണുദ്ദേശിക്കുന്നതെന്നു് സ്പഷ്ടമായി മനസ്സിലാക്കാനും ലക്ഷണം കൊടുക്കണമെന്നുണ്ടു്. ഒരിക്കൽ ഒരു നമ്പൂതിരിയും പരദേശബ്രാഹ്മണനും കൂടി ഒരു വഞ്ചിയിൽ യാത്ര ചെയ്ത ഒരു കഥയുണ്ടു്. വഞ്ചിയുടെ മേൽക്കൂരയിൽ നമ്പൂതിരി ഒരു പാമ്പിനെ കണ്ടു് പരിഭ്രമിച്ചു് പരദേശിയെ വിളിച്ചു് ചൂണ്ടിക്കാണിച്ചിട്ടു് ''അതാ ഒരു പാമ്പു്'' എന്നു് പറഞ്ഞു. പരദേശി ഉടൻതന്നെ ''ആമ'' എന്നും പറഞ്ഞു. നമ്പൂതിരി കോപിച്ചു ചോദിച്ചു: ''എടോ അതു പാമ്പല്ലേ?'' എന്നു്. പരദേശി അപ്പോഴും ''ആമ'' എന്നാവർത്തിച്ചു. നമ്പൂതിരിക്കു് ദേഷ്യമായി. ''എടോ അതു് ആമയല്ല; പാമ്പാണു്, താൻ കാണുന്നില്ലേ?'' എന്നു ചോദിച്ചു. അപ്പോഴും പരദേശി ''ആമ'' എന്നു തന്നെ പറഞ്ഞു. നമ്പൂതിരിയും പരദേശിയും തമ്മിൽ വഴക്കായി. ആ അവസരത്തിൽ വഞ്ചിക്കാരൻ വഴക്കുകേട്ടു് വന്നു് പാമ്പിനെ കഴുക്കോലുകൊണ്ടു് അടിച്ചെടുത്തു് ആററിലിട്ടു. ഇതാണു് കഥ. ഇവിടെ വഴക്കിനു് കാരണമെന്തു്? ആമ എന്ന വാക്കിനു് മലയാളത്തിലും തമിഴിലുമുള്ള അർത്ഥവ്യത്യാസം. തമിഴിൽ ''ആമ'' എന്നു് പറഞ്ഞാൽ ''അതേ'' എന്നാണു് അർത്ഥമെന്നു് നമ്പൂതിരി മനസ്സിലാക്കിയിരുന്നെങ്കിൽ അവിടെ ശണ്ഠയുണ്ടാകയില്ലായിരുന്നു. ഇതുപോലെ പലപ്പോഴും പല വഴക്കുകളും ഉണ്ടാകുന്നതു് സാങ്കേതികപദങ്ങളുടെ അർത്ഥം ശരിയായി ഗ്രഹിക്കായ്കയാലാണു്. ഇതു് ഒഴിവാക്കാൻവേണ്ടി അമൂർത്ത—ഭാവാത്മക—പദാർത്ഥങ്ങളെപ്പററി പറയുന്ന പദം ഉപയോഗിക്കുമ്പോൾ വക്താവു് ആ പദംകൊണ്ടു് താൻ എന്താണു് അർത്ഥമാക്കുന്നതെന്നു് വിശദമാക്കണമെന്നു് ശാസ്ത്രനിയമമുണ്ടു്. അതനുസരിച്ചു്

---

* 1960 ആഗസ്റ്റ് 21-ാംതീയതി ആര്യസമാജം ഹാളിൽവെച്ചു് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ഒരാശം താൻ ഹിന്ദുവാണോ അല്ലയോ എന്നു തീർച്ചയാക്കുന്നതിനു 'ഹിന്ദു' എന്ന പദത്തിന്റെ അർത്ഥം അയാശം ഗ്രഹിക്കേണ്ടതുണ്ടു.

'ഹിന്ദു' എന്ന പദം മൂന്നർത്ഥത്തിൽ പ്രയോഗിക്കുന്നതായി ഞാൻ കണ്ടിട്ടുണ്ടു. ഒന്നാമത്തെ അർത്ഥം ഇന്ത്യക്കാരനെന്നാണു. മുമ്പു തമിഴ്ദേശങ്ങളിൽ സഞ്ചരിക്കുമ്പോശം റയിൽവേ സ്റ്റേഷനിൽ പല സ്ഥലത്തും "Indian gentlemen" "Indian ladies" എന്നെഴുതിയിട്ടു അതിന്റെ തർജ്ജമയായി "ഇന്ദു പുരുഷർകശം" "ഇന്ദു സ്ത്രീകശം" എന്നെഴുതിവെച്ചിരുന്നതു കണ്ടിട്ടുണ്ടു. അങ്ങനെ ഹിന്ദുവെന്നാൽ "ഇന്ത്യക്കാരൻ" എന്നു ഒരർത്ഥം നടപ്പുണ്ടായിരുന്നു; ഇന്നും ചിലയിടത്തു നടപ്പുണ്ടു. ഇതനുസരിച്ചു ഇന്ത്യക്കാരായ ക്രിസ്ത്യാനികളും മുസ്ലീങ്ങളും പാഴ്സികളും നിരീശ്വരന്മാരെല്ലാം ഹിന്ദുക്കളാണു.

"ഇന്ത്യയെ തന്റെ ജന്മഭൂമിയും പുണ്യഭൂമിയുമായി കരുതുന്നവൻ അതായതു ഇന്ത്യയിലുണ്ടായ ഏതെങ്കിലും മതത്തിന്റെ അനുഗാമി ഹിന്ദു" എന്നു മറെറാരു നിർവ്വചനം ഉണ്ടു. ഇതനുസരിച്ചു ബുദ്ധമതം, ജൈനമതം, സിക്കുമതം, ചാർവ്വാകമതം തുടങ്ങിയ അനേകമതങ്ങളുടെ അനുഗാമികളെല്ലാം ഹിന്ദുക്കളാണു. മൂന്നാമത്തെ നിർവ്വചനം'ചരിത്രത്തിനുനോട്ടമെത്താത്തകാലംമുതൽ ഭാരതഖണ്ഡത്തിന്റെ മൗലികമതമായസനാതനധർമ്മത്തിന്റെ അനുഗാമി ഹിന്ദു' എന്നുള്ളതാണു. സനാതനധർമ്മത്തിന്റെ പ്രമാണഗ്രന്ഥമാണു വേദം. വേദങ്ങളെ പ്രമാണമാക്കുന്നവൻ ഹിന്ദു. ഈ അർത്ഥത്തിലാണു സ്വാമി വിവേകാനന്ദൻ ഹിന്ദുശബ്ദം വ്യാഖ്യാനിച്ചിട്ടുള്ളതു. "They (the Vedas) are the words of the Rishis, our forefathers, and you have to belive them if you want to become a Hindu. You may even believe the most peculiar ideas about the Godhead but if you deny the authority of the Vedas, you are a Nastika" ("വേദങ്ങശം നമ്മുടെ പൂർവ്വികന്മാരായ മഹർഷിമാരുടെ വചനങ്ങളാണു. നിങ്ങശംക്കു ഒരു ഹിന്ദുവായിരിക്കണമെങ്കിൽ നിങ്ങശം അവയിൽ വിശ്വസിക്കേണ്ടതുണ്ടു. ഈശ്വരനെപ്പററി നിങ്ങശം ഏതെല്ലാം ഏററവും വിശേഷപ്പെട്ട ആശയങ്ങളിൽ വിശ്വസിച്ചാലും വേദങ്ങളുടെ പ്രാമാണ്യത്തെ നിഷേധിക്കയാണെങ്കിൽ നിങ്ങശം ഒരു നാസ്തികനാണു"'. (Vol. III P. 333)

ഇതാണു യഥാർത്ഥ ഹിന്ദുത്വം. ആദ്യത്തെ രണ്ടു നിർവ്വചനം സ്വീകരിയ്ക്കാമെന്നു വന്നാൽപോലും ഇന്ത്യൻ പൗരന്മാരാണെന്ന കാരണത്താൽ ക്രിസ്ത്യാനികളോ മുസ്ലീങ്ങളോ ഹിന്ദുക്കളാണെന്നു സമ്മതിക്കാൻ തയ്യാറാകുമോ? ഇന്ത്യ തങ്ങളുടെയും തങ്ങളുടെ മതസ്ഥാപകന്റെയും ജന്മഭൂമിയായതുകൊണ്ടു ബുദ്ധമതക്കാർ ഹിന്ദു

ക്കളാണെന്നു് സമ്മതിക്കാൻ തയ്യാറാകുമോ? അത്രയുമല്ല; മററു മതക്കാർ അതതു മതങ്ങളുടെ പേരിൽ പരിമിതസംഘടനകളിൽപ്പെട്ടവരാണു്. അവർ ആ വൃത്തത്തിനു് പുറത്തുവരാൻ ഇഷ്ടപ്പെടുകയില്ല. അതിനാൽ മൂന്നാമത്തെ നിർവ്വചനം അനുസരിക്കുന്നവർ മാത്രമേ ഹിന്ദുക്കൾ എന്ന പേരിൽ ഒന്നിച്ചുചേരുകയുള്ളൂ. ഇതും സ്വാമി വിവേകാനന്ദൻ പറയുന്നു: "Perhaps we may even take in parts of Buddhism and Jainism too, if they would come in, for our hearts are sufficiently large. But it is they that will not come in, we are ready". (ഒരുപക്ഷേ നമ്മൾ ബുദ്ധമതത്തിൻേറയും ജൈനമതത്തിൻേറയും ഭാഗങ്ങൾ പോലും അവർ ഉള്ളിലേയ്ക്കു് വരുമെങ്കിൽ, ഉൾക്കൊള്ളിച്ചേക്കാം. എന്തെന്നാൽ നമ്മുടെ ഹൃദയം വിശാലമാവേണ്ടിടത്തോളം വലുപ്പമുള്ളവയാണു്. എന്നാൽ അവരാണു് അകത്തേയ്ക്കു് വരാത്തതു്. നാം തയ്യാറാണു്. Vol. III p. 230) അതുകൊണ്ടു് മൂന്നാമത്തെ നിർവ്വചനത്തിൽ നാം നില്ക്കേണ്ടതുണ്ടു്. അങ്ങനെ നില്ക്കുന്നതിലാണു് നമ്മുടെ രക്ഷയിരിക്കുന്നതു്. ആ നിർവ്വചനം നമ്മുടെ പൂർവ്വന്മാർ അറിഞ്ഞോ അറിയാതെയോ സ്വീകരിച്ചതുകൊണ്ടാണു് ഹിന്ദുക്കൾ ഇന്നുവരെ നശിക്കാതിരുന്നതു്.

ഇതും സ്വാമി വിവേകാനന്ദൻ വ്യക്തമാക്കിയിട്ടുണ്ടു്. ലോകത്തു് ചരിത്രത്തിനു് നോട്ടമെത്താത്ത കാലം മുതൽ പല മതങ്ങളുണ്ടായിട്ടുണ്ടു്. അവയിൽ, ഏതെങ്കിലും ഒരു മതഗ്രന്ഥത്തിൽ അടിയുറച്ചു വിശ്വസിച്ചിട്ടുള്ള മതം മാത്രമേ എല്ലാവിധ പ്രത്യാഘാതങ്ങളേയും അതിജീവിക്കാൻ ശക്തമായിട്ടുള്ളൂ. അക്കൂട്ടത്തിൽ ഹിന്ദുമതം ഇന്നുവരെ നശിക്കാതെ നിന്നിട്ടുള്ളതു് അതിൻെറ അനുഗാമികൾ അറിഞ്ഞോ അറിയാതെയോ വേദപ്രാമാണ്യം അംഗീകരിച്ചതുകൊണ്ടാണു്

ഹിന്ദുക്കളിൽ ഭൂരിപക്ഷം വേദം പഠിച്ചിട്ടില്ലായിരിക്കാം; വേദമാണു് തങ്ങളുടെ മുഖ്യമതഗ്രന്ഥമെന്നറിഞ്ഞിട്ടില്ലായിരിക്കാം. എങ്കിലും അവർ വേദവിശ്വാസികളായിരുന്നു. എന്തെന്നാൽ രാമനേയോ കൃഷ്ണനേയോ ആദരിക്കാത്ത ഹിന്ദുവില്ല. രാമായണം, ഭാഗവതം, ഭാരതം മുതലായവ നേരിട്ടു് വായിച്ചോ അന്യർ വായിച്ചു കേൾപ്പിച്ചോ അതിലെ കഥയറിയാത്തവരും കഥാപാത്രങ്ങളേയും ആദർശങ്ങളേയും ബഹുമാനിക്കാത്തവരുമായി ഹിന്ദുക്കളിൽ ആരും അടുത്തകാലംവരെ ഉണ്ടായിരുന്നില്ല. ഈ പുരാണങ്ങളും ഇതിഹാസങ്ങളും എല്ലാം എന്താണു്? വേദത്തിലെ തത്ത്വങ്ങൾ സാമാന്യജനങ്ങൾക്കു് സുഗ്രാഹ്യമാക്കിത്തീർക്കുന്നതിനുള്ള ഉപകരണങ്ങൾ. ''ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേതു്'' (ഇതിഹാസപുരാ

ണങ്ങളെകൊണ്ട് വേദത്തെ വിപുലീകരിയ്ക്കണം) ''പുരാണം വേദ സമ്മിതം'' എന്നാണ് ഋഷിമാർ പറയുന്നതു്. ഭാഗവതാദിപുരാണങ്ങളെല്ലാം വേദങ്ങളാണ് പരമോത്കൃഷ്ടപ്രമാണങ്ങളെന്ന് സമ്മതിച്ചിട്ടുണ്ട്. രാമൻ, കൃഷ്ണൻ മുതലായ എല്ലാ അവതാരപുരുഷന്മാരുടേയും ആവിർഭാവം ധർമ്മത്തെ രക്ഷിക്കാനാണ്. ധർമ്മത്തിന്റെ മുഖ്യപ്രമാണം വേദവുമാണ്.

''വേദോ ƒഖിലോ ധർമ്മമൂലം''. (വേദമെല്ലാം ധർമ്മമാകുന്ന മൂലത്തോടുകൂടിയതാണ്)

''ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ''. (ധർമ്മത്തെ അറിയാനാഗ്രഹിയ്ക്കുന്നവർക്ക് പരമപ്രമാണം വേദമാണ്) ശ്രീകൃഷ്ണനും ശ്രീരാമനും അശ്വമേധം, രാജസൂയം മുതലായ വൈദിക കർമ്മങ്ങളെ രക്ഷിച്ചവരും പ്രോത്സാഹിപ്പിച്ചവരുമാണ്. രാമായണത്തിലും ഭാരതത്തിലും ഭാഗവതത്തിലും ഈ കർമ്മങ്ങളുടെ പ്രാധാന്യം പ്രസ്താവിച്ചിട്ടുണ്ട്. അതുകൊണ്ട് ഇവ വഴിയായെങ്കിലും വേദങ്ങളെപ്പററി അറിഞ്ഞു് ആദരിക്കാത്തവരായി ഹിന്ദുക്കളിൽ ആരും ഉണ്ടായിരുന്നില്ല. ആ ആദരം സമുദായത്തിൽ തിരിച്ചുകൊണ്ടുവരേണ്ടിയിരിക്കുന്നു. അതാണ് ഇന്നു ഹിന്ദുക്കൾ ഉടൻചെയ്യേണ്ടതു്.

ഇതിനെ ഇല്ലാതാക്കുന്നതിന് ക്രിസ്ത്യൻ മിഷണറിയും വെള്ളക്കാരായ ഭരണാധികാരികളും ഒട്ടധികം വേല ചെയ്തിട്ടുണ്ട്. എന്തെന്നാൽ അവർക്കറിയാമായിരുന്നു ഈ വിശ്വാസം നശിപ്പിച്ചെങ്കിലേ ഇന്ത്യ എന്നും സാംസ്കാരികമായി അധഃപതിച്ച് വിദേശികളുടെ അടിമയായി കിടക്കുകയുള്ളുവെന്ന്. അതിന് അവർ, വേദങ്ങൾ ഇന്ത്യയെ കൊള്ളയിടാൻ വെളിയിൽനിന്നു വന്ന ആര്യന്മാരുടെ പടപ്പാട്ടുകളും പഴമ്പാട്ടുകളുമാണെന്ന് ചിത്രീകരിച്ച് പുസ്തകങ്ങൾ എഴുതി നമ്മുടെ ഓരോ കുട്ടിയേയും സ്കൂളുകളിൽ പഠിപ്പിച്ചു. ഇന്നും അതു് നാം പഠിച്ച് പാടിക്കൊണ്ടു നടക്കുകയും ചെയ്യുന്നു. അങ്ങനെ അവർ വിജയിച്ചിരിക്കയാണ്. ആരാണ് ആര്യൻ?

''വൃത്തേന ഹി ഭവത്യാര്യോ, ന ധനേന ന വിദ്യയാ''

(സ്വഭാവഗുണമുള്ളവൻ ആര്യൻ, ധനംകൊണ്ടോ പഠിപ്പുകൊണ്ടോ ഒരുവൻ ആര്യനാകുന്നില്ല.) ആര്യശബ്ദം ഒരു വർഗ്ഗത്തിന്റെ പേരായി പ്രാചീന ഗ്രന്ഥങ്ങളിൽ ഒരിടത്തും പ്രയോഗിച്ചിട്ടില്ല.

''അഹിംസാ സത്യമക്രോധ ആനൃശംസ്യം ദമസ്തഥാ
ആർജ്ജവം ചൈവ രാജേന്ദ്ര നിശ്ചിതം ധർമ്മലക്ഷണം''.
(മഹാഭാരതം അനുശാസനപർവ്വം)

ഈ ഗുണങ്ങളുള്ളവൻ ആര്യൻ. തൊലിനിറമല്ല ആര്യലക്ഷണം. വെളുത്ത നിറക്കാരായിരുന്നു ആര്യന്മാർ, കറുത്ത നിറക്കാർ ദ്രാവിഡരും എന്നു് ചിലർ പറയുന്നു. ഇതു് ശുദ്ധമേ അബദ്ധം. നിറമാണു് മാനദണ്ഡമെങ്കിൽ ശ്രീരാമൻ ദ്രാവിഡനും ലക്ഷ്മണൻ ആര്യനുമാകണം. ശ്രീകൃഷ്ണൻ ദ്രാവിഡനും ബലഭദ്രൻ ആര്യനുമാകണം. അത്രയുമല്ല, മഹാഭാരതം പറയുന്നു:

''ബ്രാഹ്മണാനാം സിതോ വർണ്ണഃ ക്ഷത്രിയാണാം തു ലോഹിതഃ
വൈശ്യാനാം പീതകോ വർണ്ണഃ ശൂദ്രാണാമസിതസ്തഥാ''.

(മഹാഭാരതം ശാന്തി. 186)

ബ്രാഹ്മണരുടെ നിറം വെളുപ്പു്, ക്ഷത്രിയരുടെ നിറം ചുവപ്പു്; വൈശ്യരുടെ നിറം മഞ്ഞ; ശൂദ്രരുടേതു് കറുപ്പു്. അപ്പോൾ ക്ഷത്രിയരും വൈശ്യരും ആരാണു്? മംഗോളിയന്മാരും 'ചുവന്ന' ഇന്ത്യക്കാരുമോ? അങ്ങനെ ബ്രാഹ്മണാദികളെ വേർതിരിക്കാൻ പ്രയാസമാണു്.

'സത്യം ദാനമഥാദ്രോഹം ആനൃശംസ്യം ക്ഷമാ ഘൃണാ
തപശ്ച ദൃശ്യതേ യത്ര സ ബ്രാഹ്മണ ഇതി സ്മൃതഃ.'

സത്യം, ദാനം, അദ്രോഹം, ക്രൂരതയില്ലായ്മ, ക്ഷമ, ദയ, തപസ്സു് എന്നിവയുള്ളവൻ ബ്രാഹ്മണൻ. (ശാന്തി. 187)

'ഋജുർമൃദുരനൃശംസഃ ക്ഷമാവാൻ
സ വൈ വിപ്രോ നേതരഃ പാപകർമ്മാ.' (ശാന്തി. 62)

''യസ്തു ശൂദ്രോ ദമേ സത്യേ ശൗചേ ച പരിനിഷ്ഠിതഃ
തം ബ്രാഹ്മണമഹം മന്യേ ന ജാതിന്ന കുലം നൃപ''.
''ചണ്ഡാലമപി വൃത്തസ്ഥം തം ദേവാ ബ്രാഹ്മണം വിദുഃ''. (മ.ഭാ.)

സ്വഭാവശുദ്ധി ഏററവുമധികമുള്ളവൻ ബ്രാഹ്മണനെന്നു് ചുരുക്കം. ബ്രാഹ്മണൻെറ ലക്ഷണംപോലും സ്വഭാവശുദ്ധിയാണെങ്കിൽ പിന്നെ ആര്യൻെറ കഥ പറയാനുണ്ടോ? തപസ്സുകൊണ്ടു് മനഃശുദ്ധി വന്നു് ഈശ്വരാദേശം ലഭിച്ച മഹർഷിമാരുടെ വചനങ്ങളാണു് വേദങ്ങൾ. ആ വേദങ്ങളിലുള്ള വിശ്വാസമാണു് ഇന്നു നശിച്ചിരിക്കുന്നതു്. അതുകൊണ്ടാണു് ഇന്നു് ഹിന്ദു 'എല്ലാം ശരി' എന്നു പറയാൻ തുടങ്ങിയിരിക്കുന്നതു്. ഈശ്വരനുണ്ടെന്നു് പറയുന്നതും ശരി. ഇല്ലെന്നു് പറയുന്നതും ശരി. മദ്യപാനം തെററെന്നു് പറയുന്നതും ശരി; മദ്യപാനം നല്ലതാണെന്നു് പറയുന്നതും ശരി. അമ്മയെ പരിഗ്രഹിക്കുന്നതും ശരി, പരിത്യജിക്കുന്നതും ശരി, അമ്മയെ പൂജിക്കുന്നതും ശരി, ചവിട്ടുന്നതും ശരി, പുനർജ്ജന്മമുണ്ടെന്നു് പറയുന്നതും ശരി, ഇല്ലെന്നു് പറയുന്നതും ശരി. എന്തു് പറഞ്ഞാൽ പണംകിട്ടുമോ എന്തു്

പറഞ്ഞാൽ ഉദ്യോഗം കിട്ടുമോ എന്നു് പറഞ്ഞാൽ പ്രമാണികളുടെ സേവ കിട്ടുമോ എന്നു് പറഞ്ഞാൽ വോട്ടു് കിട്ടുമോ അതെല്ലാം ശരി, എന്നാണു് ഇന്നത്തെ ഹിന്ദുവിൻെറ പൊതുവേയുള്ള നില.

''യത്ര വിപ്രതിപത്തിഃ സ്യാദ്ധമ്മശാസ്ത്രാത്ഥശാസ്ത്രയോഃ
അത്ഥശാസ്ത്രോക്തമുത്സൃജ്യ ധമ്മശാസ്ത്രോക്തമാചരേത്''.

എവിടെയാണോ ധമ്മശാസ്ത്രത്തിൻേറയും അത്ഥശാസ്ത്രത്തിൻേറയും ഉപദേശങ്ങരം പരസ്പരവിരുദ്ധമായി വരുന്നതു് അവിടെ അത്ഥശാസ്ത്രം വിധിച്ചതു് തള്ളി ധമ്മശാസ്ത്രം പറയുന്നതു് സ്വീകരിക്കണമെന്നാണു് ഋഷിമാരുടെ ഉപദേശം. അതായതു് ധമ്മശാസ്ത്രത്തെ അനുസരിച്ചാൽ പണത്തിനു് നഷ്ടംവരാമെന്നു് വരുന്ന സന്ദർഭത്തിലും ധമ്മശാസ്ത്രവിധി ലംഘിക്കരുതെന്നത്ഥം. ഇന്നു് സകല ധമ്മശാസ്ത്രങ്ങളുടേയും മൂലസ്ഥാനമായ വേദങ്ങളുടെ ആജ്ഞയെ ലംഘിക്കാൻ ഹിന്ദുവിനു് മടിയില്ലാതായിരിക്കുന്നു. അത്രമാത്രമല്ല; വേദങ്ങളെ നിന്ദിക്കാനും അവയെ ആര്യദ്രാവിഡമത്സരത്തിൻെറ പരിത്രമായി വണ്ണിക്കാനും കൂടി മടിയില്ലാതായിരിക്കുന്നു. ഇവരുടെ അഭിപ്രായത്തിൽ ക്രിസ്തുമതവും ഇസ്ലാം മതവും ബുദ്ധമതവും എല്ലാം നല്ലതു്. വസിഷ്ഠൻ, കണ്വൻ, മേധാതിഥി, വിശ്വാമിത്രൻ മുതലായ ഋഷിമാരും അവരുടെ ഉപദേശങ്ങളും മാത്രം നിന്ദ്യങ്ങരം! ചുരുക്കി പറഞ്ഞാൽ മററുള്ളവരുടെ പിതാക്കന്മാരെല്ലാം യോഗ്യന്മാർ; ഭാരതീയ നാഗരികതയെ കെട്ടിപ്പടുത്തു്, ലോകം അജ്ഞാനാന്ധകാരത്തിൽപ്പെട്ടു് നട്ടംതിരിഞ്ഞിരുന്ന കാലത്തു്, മററൊരു ദേശക്കാരും കണ്ടിട്ടില്ലാത്ത അത്യത്ഭുതങ്ങളായ സാന്മാൎഗ്ഗിക നിയമങ്ങളും ത്യാഗവും പഠിപ്പിച്ച തങ്ങളുടെ പൂവ്വികന്മാർ മാത്രം വിഡ്ഢികരം; സ്വാത്ഥികരം; നിന്ദ്യന്മാർ. ''ഒരു മനുഷ്യൻ തൻെറ പൂവ്വികന്മാരെപ്പററി വിചാരിച്ചു് ലജ്ജിതനാകാൻ തുടങ്ങുന്നതോടുകൂടി അവൻെറ കാര്യം അവസാനിച്ചു. ഹൈന്ദവഗോത്രത്തിലെ ഏററവും അപ്രധാനനാണു് ഇവിടെയുള്ള ഈ ഞാൻ. എന്നാലും ഞാൻ എൻെറ ഗോത്രത്തെപ്പററി അഭിമാനമുള്ളവനാണു്; എൻെറ പൂവ്വികന്മാരെപ്പററി അഭിമാനമുള്ളവനാണു്. ഒരു ഹിന്ദുവാണെന്നു് തന്നെത്താൻ വിളിക്കുന്നതിൽ ഞാൻ അഭിമാനിക്കുന്നു. ഞാൻ ഒരു യോഗ്യതയുമില്ലാത്ത നിങ്ങളുടെ ഭൃത്യന്മാരിലൊരുവനാണെന്നു് കരുതുന്നതിൽ ഞാൻ അഭിമാനിക്കുന്നു. ഞാൻ നിങ്ങളുടെ, ജ്ഞാനികളായ മുനിമാരുടെ സന്തതികളായ നിങ്ങളുടെ, ലോകം ഏതുകാലത്തും കണ്ടിട്ടുള്ളവരിൽ വെച്ചു് ഏററവും തേജസ്വികളായ മഹഷിമാരുടെ സന്തതികളായ നിങ്ങളുടെ സ്വദേശിയാണെന്നുള്ളതിൽ ഞാൻ അഭിമാനിക്കുന്നു. അതുകൊണ്ടു് നിങ്ങരം നിങ്ങളിൽതന്നെ വിശ്വാസമുള്ളവരായി

രിക്കുവിൻ. നിങ്ങളുടെ പൂർവ്വികന്മാരെ ഓർത്തു് ലജ്ജിക്കുന്നതിനു് പകരം നിങ്ങൾ അവരെക്കുറിച്ചു് അഭിമാനമുള്ളവരായിരിക്കിൻ'' (Vol. III. P. 381) എന്നു് വിവേകാനന്ദസ്വാമി പറയുന്നു. ഭാരതീയ സംസ്കാരത്തെപ്പററി, ഭാരതഭൂമിയുടെ മഹത്തായ പാരമ്പര്യത്തെപ്പററി അഭിമാനമില്ലാത്തവൻ നട്ടെല്ലില്ലാത്തവനാണു്. ഹിന്ദുക്കൾ ആ മനോവൃത്തി ഉപേക്ഷിക്കണം. നമ്മുടെ മഹർഷിമാർ നൽകിയ സന്ദേശം — വേദങ്ങളുടെ സന്ദേശം അതിദിവ്യമാണെന്നു് ഹിന്ദുക്കൾ അറിയണം. നമ്മളെല്ലാം ആര്യന്മാരാണു്; ആര്യവംശജരാണു്. തൊലി കറുത്തവനും വെളുത്തവനും ചുവന്നവനും എല്ലാം ആര്യവംശജരാണു്. വ്യാസവസിഷ്ഠശുകനാരദശാണ്ഡില്യഗർഗ്ഗാദികളോടും അവരോടു് ഏതെങ്കിലും തരത്തിൽ ബന്ധപ്പെട്ടവരോടും രക്തസംബന്ധമില്ലാത്ത ഒരുവനും ഈ ഭാരതത്തിലില്ല; അത്രയുമല്ല, ലോകത്തു് മനുഷ്യജാതിയിലില്ല. എന്തെന്നാൽ നമ്മുടെ പുരാണപ്രകാരം എല്ലാവരും മനുവിൻെറ പുത്രരാണു്. അതിൽ ചിലർ ധർമ്മഭ്രഷ്ടരായിപ്പോയിരിക്കാം; മനുപുത്രരാണവരെന്നുള്ള അവരുടെ പാരമ്പര്യമഹിമ മറന്നിരിക്കാം. അവരെ സ്വബോധമുള്ളവരാക്കിത്തീർക്കുകയാണു് നാം ചെയ്യേണ്ടതു്.

വേദങ്ങളുടെ സന്ദേശങ്ങളിൽ ചിലതിൻെറ മാറെറാലി മാത്രമാണു് ശുദ്ധമായ ബുദ്ധമതവും ക്രിസ്തുമതവും ഇസ്ലാംമതവുമെല്ലാം. ''നിഷ്കർഷയോടുകൂടി അപഗ്രഥനം ചെയ്യുമ്പോൾ ബുദ്ധമതത്തിൻെറ സാരഭാഗമെല്ലാം ഉപനിഷത്തുകളിൽനിന്നു് കടം വാങ്ങിയതാണെന്നു് നിങ്ങൾക്കു് എപ്പോഴും കാണാൻ കഴിയും. അതിലെ നീതിസംഹിതപോലും. ബുദ്ധമതത്തിൻെറ വലിയ ആശ്ചര്യകരമായ നീതി സംഹിതയെന്നു് പറയാറുള്ളതുപോലും ഉപനിഷത്തുകളിലൊന്നിലല്ലെങ്കിൽ മറെറാന്നിൽ പദാനുപദം ഉണ്ടായിരുന്നു. അതുപോലെ ജൈനന്മാരുടെ ചിത്തചാപല്യങ്ങളൊഴിച്ചുള്ള നല്ല സിദ്ധാന്തങ്ങളെല്ലാം ഉപനിഷത്തുകളിലുണ്ടായിരുന്നതാണു്'' എന്നു് വിവേകാനന്ദസ്വാമി പറയുന്നു. (Vol. III P. 230). ശ്രീരാമകൃഷ്ണശിഷ്യനായ ശ്രീ അഭേദാനന്ദസ്വാമികളുടെ ''പ്രാചീനഭാരതത്തിൽ കുരിശും വചനവും'', ''പുനർജ്ജന്മം'', ''ദിവ്യസംസ്പർശം'' (Divine Communion), ''ക്രിസ്തു ഒരു യോഗിയായിരുന്നുവോ'', ''ഒരു ഹിന്ദു ക്രിസ്തുവിനെ സ്വീകരിക്കയും പള്ളിമതം നിഷേധിക്കയും ചെയ്യുന്നതെന്തുകൊണ്ടു്?'' എന്നു തുടങ്ങിയ ഗ്രന്ഥങ്ങൾ വായിച്ചാൽ ക്രിസ്തുമതവും സനാതനധർമ്മവും തമ്മിലുള്ള ബന്ധം മനസ്സിലാകും. വേദങ്ങൾക്കും പുരാണങ്ങൾക്കും തമ്മിലുള്ള സംബന്ധം വേദങ്ങൾക്കും ഇതരമതഗ്രന്ഥങ്ങൾക്കും ഉണ്ടെന്നു് സ്വാമി വിവേകാ

നന്ദൻ പറയുന്നു. ''ക്രിസ്ത്യാനികളുടേയോ ബുദ്ധമതക്കാരുടേയോ മതഗ്രന്ഥങ്ങളും നമ്മുടെ മതഗ്രന്ഥങ്ങളും തമ്മിലുള്ള വ്യത്യാസം അവിടെയാണു് കിടക്കുന്നതു്. അവരുടേതെല്ലാം പുരാണങ്ങളാണു്, വേദങ്ങളല്ല. എന്തെന്നാൽ അവ ജലപ്രളയത്തിന്റെ ചരിത്രം, രാജാക്കന്മാരുടേയും രാജ്യഭാരം ചെയ്യുന്ന കുടുംബങ്ങളുടേയും ചരിത്രം എന്നിവയെ വർണ്ണിക്കയും മഹാന്മാരുടെ ജീവചരിത്രം രേഖപ്പെടുത്തുകയും മററും ചെയ്യുന്നു. ഇതു് പുരാണങ്ങളുടെ വേലയാണു്. വേദങ്ങളോടു് യോജിക്കുന്നിടത്തോളം അംശം അവ നല്ലതുമാണു്. ബൈബിളും മററു രാഷ്ട്രക്കാരുടെ മതഗ്രന്ഥങ്ങളും വേദങ്ങളോടു് യോജിക്കുന്നിടത്തോളം അവ സമ്പൂർണ്ണം നല്ലവയാണു്. എന്നാൽ അങ്ങനെ യോജിക്കാത്തപ്പോഠം അവ ഒട്ടുംതന്നെ സ്വീകാര്യമല്ല. അതുപോലെതന്നെ ഖുറാനും. ഇവയിൽ ഒട്ടനേകം സാന്മാർഗ്ഗികോപദേശങ്ങളുണ്ടു്. അവയ്ക്കു് വേദങ്ങളോടു് യോജിക്കുന്നിടത്തോളം പുരാണങ്ങഠംക്കുള്ളത്ര പ്രാമാണ്യമുണ്ടു്. എന്നാൽ അത്രമാത്രം, അതിൽ കൂടുതലില്ല. അതിന്റെ ആശയം ഇതാണു്: വേദങ്ങഠം ഒരിക്കലും ആരും എഴുതിയതല്ല. എന്നുവെച്ചാൽ അവ ഒരിക്കലും ഉത്പന്നമായതല്ല. ഇങ്ങനെയാണു് ഇന്നു ലോകത്തുള്ള എല്ലാ മതഗ്രന്ഥങ്ങളോടും വേദങ്ങഠംക്കുള്ള സംബന്ധം.'' (Vol. III. 334). ഇങ്ങനെ നിത്യങ്ങളും സ്വതഃപ്രമാണങ്ങളുമായ വേദങ്ങളെ തങ്ങളുടെ പ്രമാണമാക്കിക്കരുതി ജീവിക്കുന്നവനാണു് ഹിന്ദു. ഈ കാര്യം ഓരോ ഹിന്ദുവും മനസ്സിലാക്കണം.

വേദങ്ങഠംക്കു് രണ്ടു ഭാഗമുണ്ടു്—ഒന്നു് കർമ്മപ്രധാനവും മറെറാന്നു് ജ്ഞാനപ്രധാനവും. ജ്ഞാനപ്രധാനമായ ഭാഗത്തിനെ വേദാന്തമെന്നു് പറയുന്നു. ഉപനിഷത്തെന്നും ഇതിനു പേരുണ്ടു്. ഈ ഉപനിഷത്തുകളാണു് വേദത്തിന്റെ സാരാംശം. അതിലാണു് വേദത്തിൽ ചിതറിക്കിടക്കുന്ന തത്ത്വങ്ങളെല്ലാം സംഗ്രഹിച്ചു് പ്രതിപാദിക്കുന്നതു്. ഉപനിഷത്തുകളുടെ ഉപദേശം വേദങ്ങളുടെ ഉപദേശങ്ങഠംക്കു് വിരുദ്ധമാണെന്നും വേദത്തിലെ കർമ്മങ്ങഠംകൊണ്ടു് മടുത്ത ആളുകളാണു് ഉപനിഷത്തുകളുടെ പ്രവാചകന്മാരായതെന്നും പറയുന്നവരുണ്ടു്. ഇതു ശുദ്ധമേ തെററാണു്. ഉപനിഷത്തുകളിലെ അതേ ആശയങ്ങളെ പ്രതിപാദിക്കുന്ന അനേകം മന്ത്രങ്ങഠം സംഹിതകളിലുണ്ടു്. സംഹിതകളിലെ കർമ്മങ്ങളെ പ്രശംസിക്കുന്ന അനേകഭാഗങ്ങഠം ഉപനിഷത്തുകളിലുമുണ്ടു്. സർവ്വോപരി, ജ്ഞാനകാണ്ഡത്തിന്റെ മുഖ്യാചാര്യനും കർമ്മജ്ഞാനങ്ങഠംക്കു് തമ്മിൽ സംബന്ധമൊട്ടുമില്ലെന്നു് യുക്തിപൂർവ്വം സമർത്ഥിച്ചയാളും ഉപനിഷത്തുകളുടെ പ്രധാനഭാഷ്യകാരനും ആയ ശ്രീശങ്കരൻ മനുഷ്യന്റെ

കർത്തവ്യങ്ങളെ മുഴുവൻ സംഗ്രഹിച്ചുപദേശിക്കുന്ന സാധനാപഞ്ചകം തുടങ്ങുന്നതു് ''വേദോ നിത്യമധീയതാം തദുദിതം കർമ്മ സ്വനുഷ്ഠീയതാം'' (വേദം നിത്യം പഠിക്കുക: അതിൽ വിധിച്ചിട്ടുള്ള കർമ്മം നല്ലവണ്ണം അനുഷ്ഠിക്കുക) എന്നാണു്. അതിന്നു് സഹായിക്കുന്നവനാണു് പുരോഹിതൻ. ലോകം മുഴുവനിട്ടു് വട്ടംചുററിക്കുന്ന കാമക്രോധലോഭങ്ങൾക്കധീനനായ അയാൾ വയററുപിഴപ്പിന്നു് കണ്ടുപിടിച്ച വിദ്യയാണത്രേ കർമ്മകാണ്ഡം! ''വേദോദിതേന ഈശ്വരാർത്ഥകർമ്മാനുഷ്ഠാനേന അപഗതരാഗാദിമലസ്വാന്തഃ'' വേദത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങൾ ഈശ്വരാർപ്പണമായി ചെയ്തു് അതുകൊണ്ടു് രാഗദ്വേഷാദിമലം നീങ്ങിയവനാണു് ജ്ഞാനാധികാരി എന്നു് പറയുന്നുണ്ടു്. സംഹിതയിലെ കർമ്മങ്ങളെല്ലാം പുരോഹിതന്മാർ മടിയന്മാരായിരുന്നു് പണമുണ്ടാക്കാൻ കണ്ടുപിടിച്ച സൂത്രങ്ങളാണെന്നു് പറയുന്നവരുണ്ടു്. ആരാണീ പുരോഹിതന്മാർ?

'മന്ത്രാനുഷ്ഠാനസമ്പന്നൻ ത്രൈവിദ്യൻ കർമ്മതത്പരൻ
ജിതേന്ദ്രിയൻ ജിതക്രോധൻ ലോഭമോഹവിവർജ്ജിതൻ
ഷഡംഗജ്ഞൻ ധനുർവ്വേദം പഠിച്ചോനർത്ഥധർമ്മവിത്
നീതിശാസ്ത്രാസ്ത്രവ്യൂഹാദികുശലൻ താൻ പുരോഹിതൻ
പുരോഹിതൻ താനാചാര്യൻ നിഗ്രഹാനുഗ്രഹക്ഷമൻ.''

(ശുക്രനീതിതർജ്ജമ.)

ഇന്ദ്രിയങ്ങളേയും കാമക്രോധലോഭമോഹങ്ങളേയും ജയിച്ചു് വേദങ്ങളും ശിക്ഷാകല്പവ്യാകരണാദിശാസ്ത്രങ്ങളും ആയുധവിദ്യയും ധനശാസ്ത്രവും നീതിശാസ്ത്രവും പഠിച്ചു് മന്ത്രസിദ്ധിയും മററും സമ്പാദിച്ചവനാണു് പുരോഹിതൻ. ഇതെല്ലാം പഠിച്ചവൻ വയററുപിഴപ്പിന്നു് വേണ്ടി പണിയെടുക്കാതെ കഴിക്കാൻ ഉണ്ടാക്കിയതാണു് വൈദികകർമ്മമെന്നു് ബുദ്ധിയുള്ള ആരെങ്കിലും പറയുമോ? ശിവൻെറ തലയ്ക്കു് വിൽക്കോലുകൊണ്ടടിച്ചു് പ്രസാദിപ്പിച്ചു് പാശുപാതം വാങ്ങിയ വില്ലാളിവീരൻ പറയുന്നു, മനസ്സിനെ ജയിക്കാൻ കാററിനെ പിടിച്ചുകെട്ടുന്നതിനേക്കാൾ പ്രയാസം. വൈദികമാർഗ്ഗത്തിൽ പ്രവേശിക്കുന്ന കുട്ടിയ്ക്കു് ആദ്യം കൊടുക്കുന്ന ഉപദേശം 'സത്യം വദ' എന്നും 'സത്യാന്ന പ്രമദിതവ്യം' എന്നും ആണു്. ഇതു മററുള്ളവരെ കേൾപ്പിക്കാനല്ല. ഈ ഉപദേശം കൊടുക്കുന്നതു് രഹസ്യമായിട്ടാണെന്നോർക്കണം. സത്യമാകുന്ന തൂണിന്മേലാണു് ഈ ലോകം നിലനില്ക്കുന്നതെന്നു് വൈദികമഹർഷിമാർ വിളിച്ചുപറഞ്ഞിട്ടുണ്ടു്. അവർ ലോകത്തെ കളിപ്പിക്കാൻ ശാസ്ത്രങ്ങൾ നിർമ്മിച്ചുവത്രെ! ഇതിനുമീതെ അബദ്ധം പറയാനെന്തുള്ളു? അതുകൊണ്ടു് വേദങ്ങളിൽ പരസ്പരവൈരുദ്ധ്യമില്ല. കർമ്മകാണ്ഡവും ജ്ഞാനകാണ്ഡവും അധികാരിഭേ

ഭേദേന നിശ്ചയിച്ചിട്ടുള്ളതാണ്. ജ്ഞാനകാണ്ഡപ്രതിപാദകമായ ഉപനിഷത്തുകൾ വേദാന്തമാണ്; വേദത്തിന്റെ ഒടുവിലുള്ള ഭാഗം. അഥവാ വേദത്തിന്റെ തീർപ്പുകളടങ്ങിയഭാഗം; അത് ശ്രുതിശിരസ്സാണ്; വേദത്തിന്റെ ഉത്തമാംഗം.

വേദങ്ങൾ വളരെ വലിയ ഒരു സാഹിത്യമാണ്. അവയുടെ അർത്ഥം ശരിയായി അറിയാൻ ആറു ശാസ്ത്രങ്ങളുടെ ജ്ഞാനവും ആവശ്യമാണ്. അതുകൊണ്ട് അത് എല്ലാ ഹിന്ദുവിനും പഠിക്കാൻ എളുപ്പമായിരിക്കയില്ല. അതിന്റെ അത്യാവശ്യവുമില്ല. ആ വേല വിദഗ്ധന്മാരാകാനാഗ്രഹിക്കുന്നവർക്ക് വിട്ടുകൊടുക്കുന്നതുകൊണ്ട് തരക്കേടില്ല. എന്നാൽ വേദസാരമായ ഉപനിഷത്തുകൾ—മുഖ്യ ഉപനിഷത്തുകൾ — പഠിയ്ക്കാൻ അത്ര പ്രയാസമില്ല. അതോടൊപ്പം വേദത്തിൽ വിധിച്ചിട്ടുള്ള നിത്യനൈമിത്തികകർമ്മങ്ങൾ അനുഷ്ഠിക്കയും വേണം. കർമ്മാനുഷ്ഠാനംകൂടാതെ സത്ത്വശുദ്ധിയുണ്ടാകയില്ല. ''ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠീയമാനം കർമ്മ സത്ത്വശുദ്ധയേ ഭവതി ഫലാഭിസന്ധിവർജ്ജിതം'' (ഫലേച്ഛകൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുന്ന കർമ്മം സത്ത്വശുദ്ധിയ്ക്ക്ഹേതുവാകുന്നു) എന്നു ശ്രീശങ്കരൻ. ഇവിടെ 'കർമ്മം' എന്നതിനു് തൊഴിൽ—അവനവൻ എടുത്തിരിക്കുന്ന തൊഴിൽ—എന്നു മാത്രം ചിലർ അർത്ഥമാക്കുന്നു. അതു മാത്രം പോരാ. ശ്രൌതവും സ്മാർത്തവുമായ രണ്ടുവിധം കർമ്മവും ചെയ്യണം. എന്നാലേ സത്ത്വശുദ്ധിയുണ്ടാകൂ. സത്ത്വശുദ്ധിയുണ്ടെങ്കിലേ മനുഷ്യജന്മോദ്ദേശ്യമായ ജ്ഞാനം ഉണ്ടാകൂ. അതുകൊണ്ടു രണ്ടുവിധ കർമ്മവും നാം അനുഷ്ഠിക്കണം. എന്നാൽ അതോടൊപ്പം ഉപനിഷത്തുകൾ പഠിക്കയും വേണം.

ഹിന്ദുക്കളുടെ അധഃപതനകാരണങ്ങളിലൊന്നു് അവർ അർത്ഥമറിഞ്ഞു് കർമ്മങ്ങളനുഷ്ഠിക്കാതിരുന്നതാണ്. വേദവും ഉപനിഷത്തുകളുമെല്ലാം പഠിച്ച ബ്രാഹ്മണർ സാമാന്യജനങ്ങൾക്ക് ചില കർമ്മങ്ങൾ അനുഷ്ഠാനത്തിനു് പറഞ്ഞുകൊടുത്തെങ്കിലും അവയുടെ ആന്തരാർത്ഥം അവരെ പഠിപ്പിച്ചില്ല. നാം ചെയ്യുന്ന കർമ്മങ്ങളുടെ ഉദ്ദേശ്യമറിയണമെങ്കിൽ ഉപനിഷത്തുകൾ പഠിക്കണം. നാം ആരാധിക്കുന്ന വിഗ്രഹങ്ങളുടെ തത്ത്വമറിയണമെങ്കിൽ ഉപനിഷത്തുകൾ പഠിക്കണം. അതുകൊണ്ടാണ് സ്വാമി വിവേകാനന്ദൻ പറഞ്ഞതു്: ക്രിസ്ത്യാനികൾക്ക് ബൈബിൾ എന്താണോ, മഹമ്മദീയർക്ക് ഖുറാൻ എന്താണോ, ബുദ്ധമതക്കാർക്ക് ത്രിപിടകങ്ങൾ എന്താണോ, പാഴ്സികൾക്ക് സെൻറ് ആവസ്ഥ എന്താണോ അതാണ് നമുക്ക് ഉപനിഷത്തുകൾ എന്നു് നിങ്ങൾ ഓർക്കണം. (Vol. III. P. 332.) എന്നു്. അതുകൊണ്ട് എല്ലാ ഹിന്ദുവും ഉപനിഷത്തു് പഠിക്കണം. ഉപനിഷത്തുകൾ പഠിക്കാത്ത ഒരു ഹിന്ദുകുട്ടിയും ഉണ്ടായിരിക്കരുതു്.

അതും സാദ്ധ്യമല്ലെങ്കിൽ ഗീതയുണ്ടു്. ഉപനിഷത്തുകളുടെ സാരമാണു് ഗീത. ഉപനിഷത്തുകളാകുന്ന പശുക്കളെ കറന്ന പാലാണു് ഗീത എന്ന ശ്ലോകം നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഗീതയിൽ എഴുനൂറു് ശ്ലോകമേയുള്ളു. അതു് മുഴുവൻ ഒരു കൊല്ലംകൊണ്ടു് ആർക്കും കാണാതെ പഠിക്കാൻ സാധിക്കും. അതെങ്കിലും പഠിക്കാത്ത ഹിന്ദു ഉണ്ടായിരിക്കരുതു്.

''സർവ്വശാസ്ത്രമയീ ഗീതാ'' എന്നുണ്ടു്. എല്ലാ ഹിന്ദുകുട്ടികളേയും സംസ്കൃതം പഠിപ്പിക്കണം. കേരളത്തിൽ ഒരു കാലത്തു് ധാരാളം സംസ്കൃതവിദ്യാലയങ്ങൾ ഉണ്ടായിരുന്നു. ഇന്നു് അവ മിക്കവാറും ഇല്ലാതായിരിക്കുന്നു. ചുരുക്കം ചിലതു് ഉള്ളതിൽ പഠിക്കാനും ആളില്ല. മററു സംസ്ഥാനത്തെ ഹിന്ദി പ്രചാരം ഹിന്ദി മാതൃഭാഷയായി സംസാരിക്കുന്ന ദേശക്കാർക്കു് സംസ്കൃത ജ്ഞാനത്തിൽ ഉയരാൻ ഒരു നല്ല സന്ദർഭമാണു് ഉണ്ടാക്കിയിരിക്കുന്നതു്. സംസ്കൃതം ജനങ്ങൾ വിചാരിക്കുന്നതുപോലെ അത്ര പ്രയാസമുള്ള ഒരു ഭാഷയല്ല. സംസ്കൃതഗ്രന്ഥങ്ങൾ തർജ്ജമവഴി പഠിച്ചാൽ പോരാ. ഇതു് സ്വാമി വിവേകാനന്ദൻ വെളിവാക്കുന്നു. ....അതുകൊണ്ടു്, ആശയങ്ങൾ സാമാന്യജനങ്ങളുടെ ഭാഷയിൽ പഠിപ്പിക്കപ്പെടണം. അതേസമയത്തു് സംസ്കൃതവിദ്യാഭ്യാസം അതോടൊപ്പം തുടരണം. എന്തെന്നാൽ സംസ്കൃതവാക്കുകളുടെ ധ്വനിതന്നെ ഭാരതീയർക്കു് ഒരു ഗൗരവവും ശക്തിയും ബലവും കൊടുക്കും. മഹാന്മാരായ രാമാനുജൻേറയും ചൈതന്യൻേറയും കബീറിൻേറയും താഴ്ന്ന ജാതിക്കാരെ ഉദ്ധരിക്കാനുള്ള ശ്രമങ്ങൾ ആ മഹാപ്രവാചകന്മാരുടെ ജീവിതകാലത്തു് അത്ഭുതഫലങ്ങൾ ഉണ്ടാക്കിയതായി കാണിക്കുന്നു. എങ്കിലും പിന്നീടുണ്ടായ പരാജയങ്ങൾക്കു് സമാധാനം പറയേണ്ടതുണ്ടു്. ഈ മഹാഗുരുക്കന്മാരുടെ ശരീരത്യാഗം കഴിഞ്ഞു് ഏകദേശം ഒരു ശതാബ്ദമായപ്പോഴേക്കു് അവരുടെ ഉപദേശങ്ങളുടെ ഫലം നിലച്ചതിനുള്ള കാരണമെന്തെന്നു് കാണിക്കേണ്ടതുണ്ടു്. രഹസ്യം ഇതാണു്: ''അവർ താഴ്ന്ന വർഗ്ഗക്കാരെ ഉയർത്തി. ഇവർ ഉയർന്നവരാണമെന്നു് അവർക്കു് നല്ല ആഗ്രഹമുണ്ടായിരുന്നു. എന്നാൽ അവർ അവരുടെ ശക്തിയെ, സാമാന്യജനങ്ങളുടെയിടയിൽ സംസ്കൃതഭാഷ പ്രചരിപ്പിക്കാൻ ചിലവാക്കിയില്ല. സാമാന്യജനങ്ങൾ സംസ്കൃതം പഠിക്കുന്നതു് നിറുത്തിയപ്പോൾ മഹാനായ ബുദ്ധൻപോലും ഒരു തെററായ ചുവടാണു് വെച്ചതു്.'' (സാമാന്യജനങ്ങളുടെ ഭാഷയിൽ പ്രചരണം ചെയ്യുന്നതോടൊപ്പം) ''സംസ്കൃതവും പ്രചരിപ്പിക്കേണ്ടതായിരുന്നു. അറിവു വന്നു; എന്നാൽ ഗാംഭീര്യം വന്നില്ല; സംസ്കാരം വന്നില്ല.

സംസ്കാരത്തിനാണ് പ്രത്യാഘാതങ്ങളെ എതിർത്തുനില്ക്കാൻ കഴിവുള്ളതു്. അല്ലാതെ ഒരു കുന്നു് അറിവിന്നു് കഴിവില്ല. ഹേ താഴ്ന്ന ജാതിയിൽ പെട്ടവരേ! ഞാൻ നിങ്ങളോടു് പറയുന്ന നിങ്ങളുടെ നില ഉയർത്താനുള്ള ഏകമാർഗ്ഗം സംസ്കൃതം പഠിക്കമാത്രമാണ്. ഈ വഴക്കുണ്ടാക്കുന്നതും ഉയന്ന ജാതിക്കാക്കെതിരായി എഴുതുന്നതും അവരെ ശകാരിക്കുന്നതുമെല്ലാം വെറുതെയാണ്. അതു് ഒരു ഗുണവും ചെയ്യുകയില്ല. അതു് വഴക്കും ലഹളയുമുണ്ടാക്കുകയേ ഉള്ളു. അതിന്റെ ഫലമായി നിർഭാഗ്യവശാൽ ഇപ്പോഠം തന്നെ പല തായി വെട്ടിമുറിയ്ക്കപ്പെട്ടിരിക്കുന്ന ഹിന്ദുവർഗ്ഗം കൂടുതൽ കൂടുതൽ വിഭജിക്കപ്പെടുകയേ ഉള്ളു.'' (Vol. III. P. 291.) തർജ്ജമകൊണ്ടു് ഒരിക്കലും ശാസ്ത്രഗ്രന്ഥങ്ങളുടെ ശരിയായ ആശയം കിട്ടുകയില്ല. ഞാൻ അനുഭവത്തിൽനിന്നു് പറയുകയാണ്. മലയാളഭാഷയിൽ ഞാൻ തർജ്ജമ ചെയ്തിട്ടുള്ളതു് എല്ലാംകൂടി അയ്യായിരത്തിലധികം പുറം വരും. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനെപ്പോലെ ഒരു വാസനാകവി തർജ്ജമ ചെയ്ത വിക്രമോവ്വശീയംപോലും മൂലത്തിലെ എല്ലാ ശ്ലോകങ്ങളുടേയും ആശയം വെളിവാക്കിയിട്ടില്ല. ശാകുന്തളത്തിനു് വലിയ കോയിത്തമ്പുരാൻ തർജ്ജമ ചെയ്തുകഴിഞ്ഞ ശേഷം എത്ര തർജ്ജമ വേണ്ടിവന്നു? മഹാകവികളുടെ കാവ്യങ്ങളുടെ കഥ ഇതാണെങ്കിൽ ''ഋഷീണാം പുനരാദ്യാനാം വാചമർത്ഥോƒനുവർത്തതേ.'' എന്നു് പറഞ്ഞതുപോലെ ഓരോ പദവും അതിനു് പകരം മറെറാരു പദം വെയ്ക്കാൻ സാധിക്കാത്തവണ്ണം പ്രയോഗിച്ചിട്ടുള്ള ഋഷിമാരുടെ ഗ്രന്ഥങ്ങളുടെ കഥയെന്തു്? അതു കൊണ്ടു് ഒരിക്കലും തർജ്ജമയാൽ തൃപ്തിപ്പെട്ടിരിക്കാതെ കഴിയുന്നത്ര മൂലഗ്രന്ഥങ്ങഠംതന്നെ വായിക്കാൻ ശ്രമിക്കണം. അതു് സാധിക്കാത്തവൻ നിരാശപ്പെടാതെ തർജ്ജമയെങ്കിലും വായിച്ചു് ആശയം ഗ്രഹിക്കണം.

ഗീത, ഉപനിഷത്തുകഠം എന്നിവയിൽ അടങ്ങിയിരിക്കുന്ന ഹിന്ദുമതസാരം കൂടി പറഞ്ഞു് ഞാൻ അവസാനിപ്പിക്കാം. ക്രിസ്തുവിന്റെ ഉപദേശങ്ങളുടെ സാരമെന്തെന്നു് പറയാൻ ചിലർ ക്രിസ്തുവിനെ സമീപിച്ചു് ചോദിച്ചതായും അതിനു് ക്രിസ്തു ''നീ നിന്റെ ഈശ്വരനായ നാഥനെ മുഴുവൻ ഹൃദയവും മുഴുവൻ മനസ്സും മുഴുവൻ ആത്മാവുംകൊണ്ടു സ്നേഹിക്കുക. നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക. ഈ രണ്ടു നിയമങ്ങളിന്മേൽ എല്ലാ പ്രവാചകന്മാരും എല്ലാ ഋഷിമാരും ആശ്രയിക്കുന്നു.'' എന്നു് മറുപടി പറഞ്ഞതായും ഞാൻ കുട്ടിക്കാലത്തു് വായിച്ചു. അപ്പോഠം മുതൽ ഹിന്ദുമതസാരവും, ഇതുപോലെ ചുരുങ്ങിയ വാചകങ്ങളിൽ പറഞ്ഞു

കൊട്ടക്കത്തേക്കപണ്ണം ശാസ്ത്രങ്ങളിൽനിന്നു് കണ്ടുപിടിക്കണമെന്നു് എനിക്കു് ആഗ്രഹമുണ്ടായി. തത്ഫലമായി മുണ്ഡകോപനിഷത്തിൽനിന്നു് ഒരു മന്ത്രം എനിക്കു് കണ്ടുപിടിക്കാൻ സാധിച്ചു. അതിൽ വേദാന്തസാരം മുഴുവൻ ചുരുക്കത്തിൽ അടങ്ങിയിരിക്കുന്നുവെന്നു് ഞാൻ ജനങ്ങളോടു് പറയാറുണ്ടു്. അതു് ഞാൻ നിങ്ങളുടെ മുമ്പിൽ പ്രസ്താവിക്കാം. ആ മന്ത്രം ഇതാണു്:

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചാര്യേണ നിത്യം
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ.''

ആശയസാരം ഇതാണു്: ദോഷങ്ങൾ (രാജസ്തമസ്സുകൾ അഥവാ രാഗദ്വേഷാദികൾ) നീങ്ങിയിട്ടുള്ള യതികൾ യാതൊരാത്മാവിനെ ഹൃദയാന്തർഭാഗത്തു് നിത്യം ദർശിച്ചുകൊണ്ടിരിക്കുന്നുവോ ആ ആത്മാവു് നിത്യമായി അനുഷ്ഠിക്കപ്പെടുന്ന സത്യം, തപസ്സു്, സമ്യക് ജ്ഞാനം, ബ്രഹ്മചര്യം ഇവയാൽ പ്രാപിക്കപ്പെടാവുന്നവനാണു്—സാക്ഷാത്കരിക്കപ്പെടാവുന്നവനാണു്.

മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം നിത്യസുഖമാണു്. രണ്ടുള്ളകാലത്തോളം ഭയമുണ്ടു്. ഭയമുണ്ടെങ്കിൽ ദുഃഖമുണ്ടു്. ദുഃഖമില്ലാതിരിക്കാനുള്ള വഴി ഏകത്വദർശനമാണു്.

''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ''

എല്ലാം ഒന്നായിക്കാണുന്നവനു് ദുഃഖമെവിടെ? മോഹമെവിടെ? "തരതി ശോകമാത്മവിത്''' (ആത്മാവിനെ അറിയുന്നവൻ ദുഃഖത്തെ അതിക്രമിക്കുന്നു.) എന്നു് ശ്രുതി. ദുഃഖത്തെ ജയിക്കാനുള്ള ഉപായം ആത്മാവിനെ അറിയുകയാണു്. അറിയുകതന്നെ കാണുക; അപരോക്ഷാനുഭവം. അതിനെയാണു് ഉപനിഷന്മന്ത്രത്തിൽ 'യം പശ്യന്തി' എന്നു് പറഞ്ഞിരിക്കുന്നതു്. അതിനെ കാണാൻ എന്തു വേണം? 'ക്ഷീണദോഷാഃ' ദോഷങ്ങൾ ക്ഷയിക്കണം. ''രജസ്തമശ്ച മനസോ ദ്വേ ച ദോഷാവുദാഹൃതൌ'' രജസ്സും തമസ്സുമാണു് രണ്ടു ദോഷങ്ങൾ. അവ ക്ഷയിക്കണം. ക്ഷയിച്ചാൽ ആത്മാവിനെ കാണാം.

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.''

സൂക്ഷ്മദർശികൾ ഏകാഗ്രമാക്കപ്പെട്ട സൂക്ഷ്മബുദ്ധികൊണ്ടു് ആത്മാവിനെ കാണുന്നു. കാണുന്നു എന്നുള്ളതുതന്നെയാണു് ആത്മാവുണ്ടെന്നുള്ളതിനു് തെളിവു്. രജസ്തമസ്സുകൾ മനസ്സിനെ ദൂഷിപ്പിച്ചിരിക്കുന്നതുകൊണ്ടാണു് ആത്മാവിനെ കാണാൻ സാധിക്കാത്തതു്.

ക്ഷീണദോഷന്മാരാകാനെന്തുവേണം? ''യതയഃ'' മനസ്സിനെ അടക്കണം. ആത്മാവു് എവിടെയിരിക്കുന്നു? 'അന്തഃ ശരീരേ' ശരീരത്തിനുള്ളിൽ. സകല ശരീരത്തിലും അന്തര്യാമിയായിരിക്കുന്നു. ''ഏഷ ത ആത്മാ സർവ്വാന്തരഃ''എന്നു ശ്രുതി. ആത്മാവിൻെറ സ്വരൂപമെന്തു്? ''ജ്യോതിർമ്മയഃ ശുഭ്രഃ'' കളങ്കമില്ലാത്ത ജ്യോതിസ്സാണു്.

''ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോ/യമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവ്വം
തസ്യ ഭാസാ സർവ്വമിദം വിഭാതി.''

അവിടെ സൂര്യൻ പ്രകാശിക്കുന്നില്ല. ചന്ദ്രനില്ല; നക്ഷത്രങ്ങളില്ല. ഈ മിന്നലുകളില്ല. പിന്നെയാണോ ഈ അഗ്നി? പ്രകാശിക്കുന്ന അതിനെ ആശ്രയിച്ചു് മററെല്ലാം പ്രകാശിക്കുന്നു. അതിൻെറ പ്രകാശംകൊണ്ടു് ഇതെല്ലാം പ്രകാശിക്കുന്നു. ''ഭാസ്വത് ഭാസ്വത് സഹസ്രപ്രഭം'' (പ്രകാശിക്കുന്ന ആയിരം സൂര്യന്മാരുടെ പ്രഭയോടുകൂടിയതു്.) ''കല്പാന്താർക്കപ്രകാശം'' (പ്രളയകാലത്തെ സൂര്യൻെറ പ്രകാശമുള്ളതു്) ''സ്വതേജസാ വ്യാപ്തനഭോ/വകാശം'' (തൻെറ തേജസ്സിനാൽ വ്യാപിക്കപ്പെട്ട ആകാശത്തിൻെറ ഇടയോടുകൂടിയതു്) എന്നും മററും പലതരത്തിൽ വർണ്ണിച്ചിരിക്കുന്നതു് അതിനെയാണു്. അതിനെ കാണുന്നതിനുള്ള അഭ്യാസം ആരംഭിക്കേണ്ടതെങ്ങനെ? സത്യേന, തപസാ, സമ്യഗ് ജ്ഞാനേന, നിത്യം ബ്രഹ്മചര്യേണ. സത്യം, തപസ്സ്, സമ്യഗ്ജ്ഞാനം, നിത്യബ്രഹ്മചര്യം എന്നിവ അനുഷ്ഠിക്കണം. അഥവാ നിത്യം എന്നതു് എല്ലാററിനും ചേർക്കാം. തപസ്സെന്നാൽ പട്ടിണിയല്ല. മനസ്സും ഇന്ദ്രിയങ്ങളും ഏകാഗ്രമാക്കുന്നതു് തപസ്സ്. സമ്യഗ്ജ്ഞാനമെന്നാൽ ശരിയും തെററും തിരിച്ചറിഞ്ഞു ശരിമാത്രം അനുഷ്ഠിക്കുക. ബ്രഹ്മം മാത്രം സത്യമെന്നുറയ്ക്കുക, ആത്മസ്വരൂപം ചിന്തിക്കുക എന്നിവയെല്ലാമാണു്. ഈ അഭ്യാസങ്ങൾകൊണ്ടു് മനസ്സിനെ ശുദ്ധമാക്കി ആത്മാവിനെ അനുഭവപ്പെടുത്തി നിത്യാനന്ദപ്രതിഷ്ഠിതനായി ജന്മസാഫല്യം നേടുക എന്നതാണു് ഹിന്ദുമതോപദേശസാരം. ഇതിനപ്പുറം മനുഷ്യനെന്താണു് സാധിക്കാനുള്ളതു്? ഈ തത്ത്വം മനസ്സിലാക്കി ഈ ആദർശംവെച്ചുകൊണ്ടു് ജീവിതം നയിക്കയും ഇതിനെ ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കയും ഈ ആദർശത്തിലേയ്ക്കു് ആളുകളെ നയിക്കയും ചെയ്യുന്നവനാണു് ഹിന്ദു.

''ഒരു ഹിന്ദു ആദ്ധ്യാത്മികനല്ലെങ്കിൽ അയാളെ ഞാൻ ഒരു ഹിന്ദുവെന്നു വിളിക്കുന്നില്ല''. (വിവേകാനന്ദ സ്വാമികൾ)

''ഞാൻ പറയുന്നതു് ശ്രദ്ധിച്ചുകൊള്ളുവിൻ. ഹിന്ദുവെന്നുള്ള പേരു് നിങ്ങളിൽക്കൂടി ശക്തിയുടെ ഒരു വൈദ്യുതാഘാതം അയയ്ക്കു മെന്നു് വരുമ്പോൾ, അപ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹിന്ദുവാകു ന്നുള്ളു. ഹിന്ദുവെന്നു് പേരുള്ള ഓരോ മനുഷ്യനും, അയാൾ ഏതു രാജ്യ ക്കാരനായാലും, നമ്മുടെ ഭാഷയോ മററു ഏതു ഭാഷയോ സംസാരി ക്കുന്നവനായാലും നിങ്ങൾക്കു് ഏററവും അടുപ്പമുള്ളവനും ഇഷ്ടപ്പെട്ട വനും ആയി തോന്നുമ്പോൾ, അപ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹി ന്ദുവാകുന്നുള്ളു. ഹിന്ദുവെന്ന പേരു വഹിക്കുന്ന ഏതൊരുവൻേറയും കഷ്ടത നിങ്ങളുടെ ഹൃദയത്തെ പീഡിപ്പിക്കയും നിങ്ങളുടെ സ്വന്ത പുത്രൻ കഷ്ടതയിൽ അകപ്പെട്ടതുപോലെയുള്ള തോന്നൽ നിങ്ങൾക്കു ണ്ടാക്കുകയും ചെയ്യുമ്പോൾ, അപ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹിന്ദു ആകുന്നുള്ളു. ഈ പ്രസംഗത്തിൻെറ ആരംഭത്തിൽ ഞാൻ നിങ്ങളുടെ മഹാനായ ഗുരു ഗോവിന്ദസിംഹൻെറ ദൃഷ്ടാന്തം ഉദ്ധരിച്ചതുപോലെ ഹിന്ദുക്കൾക്കുവേണ്ടി ഏതും സഹിക്കാൻ നിങ്ങൾ തയ്യാറാകുമ്പോൾ, അപ്പോൾ മാത്രമേ, നിങ്ങൾ ഒരു ഹിന്ദുവാകുന്നുള്ളു....ഓർത്തുകൊള്ളു വിൻ! നിങ്ങളുടെ രാജ്യത്തിനു് ഗുണം ചെയ്യണമെന്നു് നിങ്ങൾക്കു ണ്ടെങ്കിൽ നിങ്ങൾക്കു് ഓരോരുത്തക്കും ഓരോ ഗുരു ഗോവിന്ദസിം ഹനാകേണ്ടതുണ്ടു്. നിങ്ങളുടെ രാജ്യക്കാരിൽ നിങ്ങൾ ആയിരമാ യിരം തെററുകൾ കണ്ടേയ്ക്കാം. എന്നാൽ അവരുടെ ഹൈന്ദവരക്ത ത്തെ നിങ്ങൾ നോക്കി കുറിച്ചുകൊള്ളുവിൻ! നിങ്ങളെ ഉപദ്രവി ക്കാൻ അവർ എന്തെല്ലാം ചെയ്താലും നിങ്ങൾ ആദ്യം ആരാധി ക്കേണ്ട ദേവന്മാർ അവരാണു്—അവരിൽ ഓരോരുത്തരും നിങ്ങളുടെ നേക്കു് ശാപമാണയയ്ക്കുന്നതെങ്കിലും നിങ്ങൾ അവരുടെ നേക്കു് സ്നേഹവചസ്സുകൾ വേണം അയയ്ക്കാൻ. അവർ നിങ്ങളെ അടിച്ചു പുറത്താക്കിയാൽ ഗോവിന്ദസിംഹമഹാസിംഹത്തെപ്പോലെ നിശ്ശ ബ്ദതയിൽ മരിക്കാനായി നിങ്ങൾ വിജനസ്ഥലത്തെ അഭയം പ്രാ പിക്കണം. അങ്ങനെയുള്ളവനാണു് ഹിന്ദുവെന്ന നാമത്തിനഹൻ''. (Vol. III. P. 379)

ഇതാണു് സ്വാമി വിവേകാനന്ദൻ പറയുന്നതു്. ഇതു് നിങ്ങ ളുടെ മനസ്സിലിരിക്കട്ടെ! നിങ്ങൾ യഥാർത്ഥ ഹിന്ദുക്കളായിത്തീരു വിൻ! അന്യരേയും ഹിന്ദുക്കളാക്കുവിൻ! ''കൃണ്വന്തോ വിശ്വ മാര്യം''. ലോകം മുഴുവൻ ആര്യമയമാക്കുവിൻ! നിങ്ങളെ ഈശ്വ രൻ അനുഗ്രഹിക്കട്ടെ!



# 13. അയ്യപ്പനും ഹൈന്ദവസംഘടനയും*

ഇന്നു് ലോകമൊട്ടാകെ ഒരു വിഷമസന്ധിയിൽക്കൂടി കടന്നു പോകുന്നതായി കാണുന്നു. അതിലും വിശേഷിച്ചു് ഇന്ത്യ. അതിലും പ്രത്യേകിച്ചു് കേരളം. ഇതിന്റെ കാരണമെന്തു്? ഇതു് ദീർഘദർശിയായ ഒരു സായ്പു്—മെക്കാളേപ്രഭു—ചെയ്ത പ്രവൃത്തിയുടെ ഫലമാണു്. ബംഗാളത്തു് ഇംഗ്ലീഷു വിദ്യാഭ്യാസം നടപ്പിലാക്കിയശേഷം അദ്ദേഹം അദ്ദേഹത്തിന്റെ അച്ഛനെഴുതി: ''നമ്മുടെ വിദ്യാഭ്യാസപദ്ധതി വിജയിക്കുകയാണെങ്കിൽ മുപ്പതു കൊല്ലം കഴിഞ്ഞാൽ വിദ്യാഭ്യാസം സിദ്ധിച്ചവരുടെ കൂട്ടത്തിൽ വിഗ്രഹാരാധന ചെയ്യുന്നവനായി ബംഗാളത്തു് ഒരാളും ഉണ്ടായിരിക്കയില്ല.'' എന്നു്. ആ വിദ്യാഭ്യാസപദ്ധതിയാണു് പിന്നീടു് ഇന്ത്യമുഴുവൻ വ്യാപിപ്പിച്ചതു്. തത്ഫലമായി നമ്മുടെ പ്രാചീനസംസ്കാരത്തിലുള്ള വിശ്വാസം നമുക്കു് നഷ്ടപ്പെട്ടു. സ്വാമി വിവേകാനന്ദൻ പറയുന്നു, നമുക്കു് ഇന്നു് കിട്ടുന്ന വിദ്യാഭ്യാസം മനുഷ്യനെ മനുഷ്യനാക്കുന്ന വിദ്യാഭ്യാസമല്ലെന്നു്. ''അതു സമ്പൂർണ്ണം വെറും നിഷേധാത്മകവിദ്യാഭ്യാസമാണു്. ഒരു കുട്ടിയെ സ്കൂളിൽ അയച്ചാൽ ആദ്യം അയാൾ പഠിക്കുന്നതു് അയാളുടെ അച്ഛൻ ഒരു മടയനാണെന്നാണു്. രണ്ടാമതു് അയാളുടെ മുത്തച്ഛൻ ഭ്രാന്തനാണെന്നു്. മൂന്നാമതു് അയാളുടെ ഗുരുക്കന്മാരെല്ലാം കള്ളന്മാരെന്നു്. നാലാമതു് അയാളുടെ സകല മതഗ്രന്ഥങ്ങളും കള്ളമാണെന്നു്. പതിനാറു വയസ്സാകുമ്പോഴേയ്ക്കു് അയാൾ നട്ടെല്ലില്ലാത്തവനായി ജീവനില്ലാത്തവനായി ഒരു നിഷേധക്കുന്നായിത്തീരുന്നു.'' നമ്മുടെ നട്ടെല്ലു് മുഴുവൻ തകർന്നു. നമ്മുടെ സംസ്കാരത്തെപ്പററി നമുക്കുള്ള അഭിമാനം നശിച്ചു. പടിഞ്ഞാറുനിന്നു് വരുന്നവർ പറയുന്നതെന്തെന്നു് നോക്കിക്കൊണ്ടിരിക്കുന്നവരായി തീർന്നു നാം. ചിലർ റഷ്യയെന്തു പറയുന്നെന്നു നോക്കുന്നു; ചിലർ അമേരിക്കയെന്തു പറയുന്നെന്നു് നോക്കുന്നു. എന്താണു് നാം ചെയ്യേണ്ടതെന്നു് നമുക്കു നിശ്ചയമില്ല. നമ്മിൽ ഒട്ടധികം പേർ നിരീശ്വരന്മാരായിത്തീർന്നിട്ടുണ്ടു്. മതമെന്നുകേട്ടാൽ എന്തോ ഒരു പുളിപ്പു്. ഒട്ടധികംപേർ പാശ്ചാത്യമതാചാര്യന്മാരുടെ വാഗ്വിലാസത്തിലും പ്രലോഭനത്തിലും പെട്ടു് സ്വധർമ്മഭ്രഷ്ടരായിത്തീർന്നിരിക്കുന്നു. ഇതിന്റെയെല്ലാം ഫലമാണു് കേരള

* 1960 ജനുവരി 1–ാംനു വെല്ലിംഗ്ടൺദ്വീപു് അയ്യപ്പസേവാസംഘത്തിന്റെ ആഭിമുഖ്യത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ത്തിൽ ഇന്നു കാണുന്ന കുഴപ്പം. കേരളമാണല്ലോ ഇന്ത്യയിൽ നവീന വിദ്യാഭ്യാസത്തിൽ ഏററവും മുന്നിട്ടു് നില്ക്കുന്നതു്.

കുറെപ്പേക്കു് മതം വേണ്ട. മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു്. എന്നാൽ ഒട്ടധികംപേക്കു് മതം സമ്പൂർണ്ണം വേണ്ടെന്നു വെയ്ക്കാൻ വയ്യ. വേണ്ടെന്നുവെച്ചാൽ മനസ്സിനെ തൃപ്തിപ്പെടുത്താൻ തത്സ്ഥാനത്തു് വേറൊന്നു അവർ കാണുന്നില്ല. അതുകൊണ്ടു് ഒരു പരക്കംപാച്ചിൽ. എവിടെയെങ്കിലും ഒരു സിദ്ധൻ വന്നെന്നുകേട്ടാൽ അങ്ങോട്ടോട്ടം. കുറെ കഴിയുമ്പോഠം അയാഠം ഒരു കള്ളനാണെന്നു് തെളിയുമ്പോഠം ഒരു നിരാശ. പിന്നെ വേറൊരിടത്തു് ഒരു സന്ന്യാസി വന്നെന്നു് കേട്ടാൽ അങ്ങോട്ടോട്ടം. ആ സന്ന്യാസി സ്വല്പം ചെപ്പിടിവിദ്യയോ കൺകെട്ടോ ഒററമൂലിയോ അറിയാവുന്നവനാണെന്നു് വന്നാൽ പതിനായിരക്കണക്കിനു് ആളുകഠം അയാളുടെ ചുററും കൂടുകയായി. വേറെ ചിലക്കു് ''സന്ന്യാസി ചോറുപേക്ഷിച്ചോ? വെള്ളത്തിൽ പൊങ്ങിക്കിടക്കുമോ? എന്നാൽ അയാഠം ദിവ്യൻ'' എന്നാണു് വിചാരം. സ്വല്പം സമാധി കാണിക്കുമെങ്കിൽ പിന്നെ പറയാനുമില്ല. ഇതെല്ലാം നമ്മുടെ മതത്തെപ്പററിയുള്ള അജ്ഞതയുടെ ഫലമാണു്.

താൻ ഏപ്പെടുത്തിയ വിദ്യാഭ്യാസം ലഭിച്ച ഒരുവനും പിന്നീടു് കല്ലിനെ പൂജിക്കുന്നമതത്തിൽ വിശ്വസിക്കുന്നവനായുണ്ടായിരിക്കയില്ലെന്നഭിമാനിച്ചുകൊണ്ടു് മക്കാളെ തന്റെ അച്ഛനു കത്തെഴുതിയ അതേ വഷത്തിൽത്തന്നെ ബംഗാളത്തെ ഒരു കുഗ്രാമത്തിൽ ഒരു കുട്ടി ജനിച്ചു. അദ്ദേഹം വിദ്യാഭ്യാസമൊന്നുമില്ലാതെ വളന്നു. സ്വല്പകാലത്തെ അനുഷ്ഠാനംകൊണ്ടു് ഈശ്വരനെ പല ഭാവങ്ങളിൽ പ്രത്യക്ഷനാക്കി. സവ്വമതസാരം ഗ്രഹിച്ചു. അദ്ദേഹത്തിന്റെ പേരാണു് ശ്രീരാമകൃഷ്ണനെന്നു്. അദ്ദേഹത്തിന്റെ ശിഷ്യനാണു് വിവേകാനന്ദസ്വാമികഠം. വിവേകാനന്ദസ്വാമികളിൽക്കൂടി ഇന്നു ലോകത്തെ മുഴുവൻ രക്ഷിക്കാൻ ആവശ്യമായ സന്ദേശം ശ്രീരാമകൃഷ്ണൻ നൽകി. സ്വാമി വിവേകാനന്ദന്റെ ഗ്രന്ഥങ്ങഠം പഠിച്ചു് യഥാത്ഥ ഹിന്ദുമതമെന്തെന്നു് മനസ്സിലാക്കി ഇന്നു വദ്ധിച്ചു വരുന്ന നിരീശ്വരത്വത്തെയും തെററായ മതസങ്കല്പങ്ങളെയും ഉന്മൂലനം ചെയ്യണം. അതിനു ഹിന്ദുക്കഠം സംഘടിക്കണം.

ശ്രീരാമകൃഷ്ണന്റെ ജീവിതവും ഉപദേശങ്ങളും നിരീശ്വരത്വത്തെ സമൂലം ഉച്ചാടനം ചെയ്യാൻ പര്യാപ്തങ്ങളാണു്. ശ്രീരാമകൃഷ്ണന്റെയടുക്കൽ ചെല്ലുന്നതുവരെ സ്വാമി വിവേകാനന്ദൻ അദ്ധ്നിരീശ്വരനായിരുന്നു. ശ്രീ രാമകൃഷ്ണനോടു വിവേകാനന്ദസ്വാമി—

അന്നു നരേന്ദ്രൻ എന്നായിരുന്നു പേരു് — പ്രഥമദർശനത്തിൽതന്നെ ചോദിച്ച ചോദ്യം. 'അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്നാണു്. എന്തെന്നാൽ തർക്കത്തിന്നവസാനമില്ലെന്നും ഓരോ മതക്കാരും തങ്ങളുടെ മതപ്രകാരമുള്ള ഈശ്വരനാണു് വലുതെന്നു് പുസ്തകങ്ങൾ ഉദ്ധരിച്ചു് ധാരാളം പ്രസംഗിക്കാറുണ്ടെന്നും നരേന്ദ്രൻ വളരെ അറിഞ്ഞിരുന്നു. അത്രയുമല്ല; നരേന്ദ്രൻ അങ്ങിനെയുള്ള പ്രസംഗങ്ങളും വാദങ്ങളും ധാരാളം കേട്ടു മുഷിഞ്ഞിരുന്നു. അതുകൊണ്ടാണു് ശ്രീരാമകൃഷ്ണനോടു്, ''അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' എന്ന ചോദ്യവുമായി അടുത്തതു്. ''ഉണ്ടു് കുഞ്ഞേ! ഉണ്ടു്. ഞാൻ നിന്നെ കാണുന്നതിനേക്കാൾ നല്ലവണ്ണം കാണുന്നു. നിനക്കും കാണിച്ചുതരാം'' എന്നായിരുന്നു ശ്രീരാമകൃഷ്ണന്റെ ഉത്തരം. അതു് ശ്രീരാമകൃഷ്ണൻ സാധിച്ചു. തന്റെ അനുഭവത്തെപ്പററി വിവേകാനന്ദസ്വാമികൾ ''എന്റെ ആചാര്യദേവൻ'' എന്ന പ്രസംഗത്തിൽ പറഞ്ഞിട്ടുണ്ടു്. ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങൾ ഉള്ള ദിക്കിൽ നിരീശ്വരത്വം ഇരിക്കയില്ല.

ഹിന്ദുക്കളുടെ മുഖ്യമതഗ്രന്ഥം വേദമാണു്. വേദങ്ങൾ നാലു്: ഋഗ്വേദം, യജുർവ്വേദം, സാമവേദം, അഥർവ്വണവേദം. അവ അനാദികളാണെന്നാണു് ഹൈന്ദവവിശ്വാസം. അവ നിത്യങ്ങളായി ഈശ്വരങ്കൽ ഇരിക്കുന്നു. ഈശ്വരൻ അവയെ ഓരോ ബ്രഹ്മപ്രളയത്തിനും ശേഷം പുതിയ സൃഷ്ടി ഉണ്ടാകുമ്പോൾ ആ ബ്രഹ്മാവിനുപദേശിക്കുന്നുവെന്നാണു് ഹൈന്ദവശാസ്ത്രങ്ങളുടെ മതം. ഒരു ബ്രഹ്മാവിന്റെ ആയുഷ്കാലം മൂന്നു കോടിയിലധികം വർഷമാണു്. ബ്രഹ്മാവു് അവയെ ഓരോ കല്പത്തിന്റേയും ആരംഭത്തിൽ തപഃശുദ്ധന്മാരായ മഹർഷിമാർക്കുപദേശിക്കുന്നു. അവർ ശിഷ്യന്മാരെ പഠിപ്പിക്കുന്നു. അങ്ങനെ അതു് നിലനിൽക്കുന്നു. അതിന്റെ അദ്ധ്യയനത്തിനു് എന്തെങ്കിലും കുഴപ്പം വരുമ്പോൾ വ്യാസന്മാരുണ്ടായി, ഒന്നായിരിക്കുന്ന വേദത്തെ പലതാക്കി തിരിക്കുന്നു. ആയിരം ചതുർയുഗമാണു് ബ്രഹ്മാവിനു് ഒരു പകൽ. അതിനകത്തു് പതിന്നാലു മനുക്കളുടെ കാലം കഴിയുന്നു. ഇപ്പോൾ നടക്കുന്നതു് വൈവസ്വതമനുവിന്റെ കാലമാണു്. ഈ മന്വന്തരത്തിൽത്തന്നെ ഇരുപത്തെട്ടു് വ്യാസന്മാരുണ്ടായി വേദങ്ങളെ പകുത്തിട്ടുണ്ടു്. ഒടുവിലത്തെ വ്യാസനാണു് കൃഷ്ണദ്വൈപായനൻ. അദ്ദേഹം ക്രമപ്പെടുത്തിയ രീതിയിലുള്ളതാണു് ഇപ്പോൾ നമുക്കു് കിട്ടുന്ന വേദങ്ങൾ. ഹൈന്ദവസിദ്ധാന്തപ്രകാരം ഈ ലോകം ഇന്നും ഇന്നലെയും ഉണ്ടായതല്ല. ഇതു് അനാദിയും അനന്തവുമാണു്.

'യഃ കല്പഃ സ കല്പപൂർവ്വഃ'

ഓരോ കല്പത്തിനുമുമ്പ് കല്പമുണ്ട്. ആ കല്പങ്ങളിലെല്ലാം, സൂര്യചന്ദ്രന്മാരില്ലാത്ത കാലത്തുപോലും, ഈശ്വരങ്കൽ നിലനില്ക്കുന്നതാണ് വേദം. അതാണ് നമ്മുടെ മുഖ്യമതഗ്രന്ഥം. അതിൽ അനേക ശാഖകാം മനുഷ്യരുടെ ഇടയിൽ ഇന്ന് പ്രചാരമില്ലാതെ നഷ്ടപ്പെട്ടിട്ടുണ്ട്. ബാക്കി ശേഷിക്കുന്നതുതന്നെ ഒരു വലിയ ഗ്രന്ഥസമ്പത്താണ്. അതെല്ലാം പഠിച്ച് അവയുടെ ആന്തരാർത്ഥം ഗ്രഹിക്കാൻ സാധാരണ മനുഷ്യന് പ്രയാസമാണെന്ന് കണ്ടാണ് സൃഷ്ടികർത്താവായ ആ ആദിനാരായണൻതന്നെ ശ്രീകൃഷ്ണനായി ദ്വാപരയുഗത്തിൽ ആവിർഭവിച്ച് വേദസാരം അർജ്ജുനനെ നിമിത്തമാക്കി ഗീതയെന്ന പേരിൽ ഉപദേശിച്ചതു്. ശ്രീകൃഷ്ണൻ ഈശ്വരന്റെ പൂർണ്ണാവതാരമാണ്. ഇതു് അദ്ദേഹം തന്റെ ജീവിതത്തിൽ പല പ്രാവശ്യം തെളിയിച്ചിട്ടുള്ളതായി ഭാഗവതത്തിലുണ്ട്, പ്രത്യേകിച്ചും ബ്രഹ്മപരീക്ഷയിൽ. കൃഷ്ണനെ മനസ്സിലാക്കാൻ സാധാരണക്കാരന് സാധിക്കയില്ല. അതുകൊണ്ടാണ് പലരും കൃഷ്ണനെപ്പററി തെററിദ്ധരിക്കുന്നതു്. ഭഗവാൻതന്നെ ഗീതയിൽ പറയുന്നു:

''അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം''

എന്ന്. ആ സർവ്വേശ്വരനായ കൃഷ്ണനാണ് ഗീതാ കർത്താവ്. ഗീത പഠിച്ചാൽ സർവ്വശാസ്ത്രസാരം ഗ്രഹിക്കാം. ''സർവ്വശാസ്ത്രമയീ ഗീതാ'' എന്നു വ്യാസൻ പറയുന്നു. ഗീത എല്ലാവർക്കും പഠിക്കാം. എഴുനൂറു ശ്ലോകമേയുള്ളു. ആറേഴ വയസ്സായ ഏതു കുട്ടിയേയും ദിവസം രണ്ടു ശ്ലോകം വീതം പഠിപ്പിച്ചാൽ ഒരാണ്ടവസാനിക്കുംമുമ്പ് ഗീത മുഴുവൻ പഠിച്ചുതീരും. ഗീതയുടെ തത്ത്വമെന്താണെന്നറിഞ്ഞാൽ സകല പുരുഷാർത്ഥവും ധർമ്മാർത്ഥകാമമോക്ഷങ്ങളും സിദ്ധിക്കും. എന്നാൽ ഗീതാർത്ഥത്തിലും അഭിപ്രായഭേദം വരുകയും ഗീതയിൽ ജനങ്ങൾക്ക് വിശ്വാസമില്ലായ്കയും വരുകയാലാണ് ശ്രീരാമകൃഷ്ണൻ ജനിച്ച് വിവേകാനന്ദസ്വാമിയെ നിമിത്തമാക്കി യഥാർത്ഥധർമ്മമെന്തെന്ന് ജനങ്ങൾക്ക് മനസ്സിലാക്കിക്കൊടുത്തതു്.

സ്വാമി വിവേകാനന്ദനാണ് യഥാർത്ഥഹിന്ദുമതമെന്തെന്ന് വെളിവാക്കിയിട്ടുള്ളതു്. സ്വാമിജിയാണ് ആദ്യമായി കേരളത്തിലെ അനാചാരമായ തീണ്ടൽ തൊടീൽ തെററാണെന്നും അതു മതതത്ത്വമല്ലെന്നും പരസ്യമായി പ്രഖ്യാപിച്ചതു്. ''നാം അന്യന്മാരെ മട്ടിക്കുന്ന ഏർപ്പാടു നിറുത്തണം. ഇന്ന് നാം എന്തൊരു പരിഹാസ്യാവസ്ഥയിലാണെത്തിയിരിക്കുന്നതു്! ഒരു പറയൻ പറയനെന്ന നിലയിൽ ആരുടെയെങ്കിലും അടുത്തുചെന്നാൽ അയാളെ പ്ലേഗിനെപ്പോലെ ദൂരെ അകററുന്നു. എന്നാൽ അയാൾക്ക് ഒരു പാതിരി

ചില പ്രാൎത്ഥനകരം നടത്തിച്ച് കുറച്ച് വെള്ളം തലയിലൊഴിച്ച് ഒരു ഉടുപ്പും കൊടുക്കുമ്പോരം—ആ ഉടുപ്പ് എത്ര കീറിപ്പറിഞ്ഞതായാലും—അയാരം ഏതു യാഥാസ്ഥിതികഹിന്ദുവിന്റെ വീട്ടിൽ കയറിച്ചെന്നാലും അയാളെ സ്നേഹപൂൎവ്വം കൈകൊടുത്തു് കസാലയിൽ പിടിച്ചിരുത്താത്തവനെ ഞാൻ കണ്ടിട്ടില്ല....ഹേ ഭഗവാനേ! മനുഷ്യൻ എന്നു് മനുഷ്യനെ സഹോദരനായി കാണും!'' എന്നു് 1893–ൽ സ്വാമി വിവേകാനന്ദൻ എഴുതുന്നു, താൻ കേരളത്തിൽ കണ്ടതിനെപ്പററി അക്കാലത്തുതന്നെ ബാംഗ്ളൂരിൽവെച്ചു ഡാക്ടർ പൽപ്പു ഒരിക്കൽ സ്വാമിജിയോടു് സംസാരിച്ചിരുന്നതായി ഞാൻ കേട്ടിട്ടുണ്ടു്.

''ഞാൻ മലബാറിൽ കണ്ടതിനേക്കാരം വിഡ്ഢിത്തമുള്ള ഒരു സംഗതി ഭൂമുഖത്തെവിടെയെങ്കിലുമുണ്ടോ? ഉയൎന്നജാതിക്കാരൻ നടക്കുന്ന അതേതെരുവിൽക്കൂടി ഒരു പറയനെ നടക്കാൻ അനുവദിക്കയില്ല. എന്നാൽ അവൻ അവന്റെ പേരു് ഒരു ചടപട ഇംഗ്ലീഷു പേരാക്കി മാററിയാൽ എല്ലാം ശരിയായി. ഈ മലബാറികരം എല്ലാം ഭ്രാന്തന്മാരാണെന്നും അവരുടെ വീടുകളെല്ലാം അത്രയും ഭ്രാന്താസ്പത്രികളാണെന്നും അവർ നടപടികരം തിരുത്തി നല്ല പാഠം പഠിക്കുന്നതുവരെ ഇന്ത്യയിലെ എല്ലാ വൎഗ്ഗക്കാരും അവരോടു് അവജ്ഞയോടുകൂടി പെരുമാറേണ്ടതാണെന്നുമുള്ളതല്ലാതെ എന്തു തീൎപ്പിലാണു് നിങ്ങരം എത്തിച്ചേരുക? അങ്ങനെയുള്ള അധാൎമ്മികപൈശാചിക ആചാരങ്ങരം വെച്ചു പുലൎത്തുന്നവരുടെ നില എത്ര ലജ്ജാകരം!'' എന്നു സ്വാമിജി 1897–ൽ മദിരാശിയിൽവെച്ചു പരസ്യമായി പ്രസംഗിച്ചതു് പ്രസിദ്ധമാണല്ലോ. സ്വാമിജിയുടെ ഒരു സഹോദരസന്ന്യാസിയാണു് 1913–ൽ ഹരിപ്പാട്ടുവെച്ചു് കേരളചരിത്രത്തിൽ ആദ്യമായി ബ്രാഹ്മണരും പുലയരും എല്ലാം ഒരുമിച്ചിരുന്നു് ഭക്ഷണം കഴിക്കുന്ന ഒരു രംഗം സൃഷ്ടിച്ചതു്. വലിയ പണക്കാരായ ബ്രാഹ്മണരും മജിസ്ട്രേട്ടു്, മുൻസിഫു് മുതലായ ഉയൎന്ന കുലീന നായർ ഉദ്യോഗസ്ഥന്മാരും പുലയരുടെ എച്ചിലിലയെടുത്ത രംഗവും അന്നു ശാന്തമായി നടന്നു. ഇതെല്ലാം അറിഞ്ഞുകൊണ്ടാണു് ശ്രീനാരായണഗുരുസ്വാമികരം പറഞ്ഞതു് ''വിവേകാനന്ദസ്വാമിയില്ലെങ്കിൽ ഹിന്ദുമതമില്ല'' എന്നു്. നിങ്ങരം എല്ലാ കുട്ടികളേയും വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങരം വായിപ്പിക്കണം. ഗീതയും ശ്രീരാമകൃഷ്ണവിവേകാനന്ദോപദേശങ്ങളുമാണു് നമ്മുടെ സംസ്കാരത്തിന്റെ ചുവടു്. അതു് എല്ലാവരും ഗ്രഹിക്കണം; എല്ലാവരെയും ഗ്രഹിപ്പിക്കയും വേണം. എന്നാൽ രാജ്യത്തെ നിരീശ്വരത്വം അവസാനിക്കും. അതിനാണു് ഹിന്ദുക്കരം സംഘടിക്കേണ്ടതു്. അതിൽ മററു

മതക്കാരും സഹായിക്കണം. എന്തെന്നാൽ നിരീശ്വരത്വം ഒരു സാംക്രമികരോഗംപോലെയാണ്. ഹിന്ദുക്കൾ നിരീശ്വരരായി തീർന്നാൽ അവരുടെ സമ്പർക്കംകൊണ്ട് മറ്റു മതക്കാർക്കും നിരീശ്വരത്വം പടന്നു പിടിക്കും. അതുകൊണ്ട് ഹിന്ദുക്കൾ സേശ്വരരായിത്തീരാൻ ആത്മരക്ഷയ്ക്കുവേണ്ടിത്തന്നെ മറ്റു മതക്കാർ സഹായിക്കണം.

അങ്ങനെ ഹിന്ദുമതം പഠിക്കുമ്പോഴറിയാം അതിന്റെ ഗൗരവം. അതിനോട് കിടപിടിക്കാൻ ലോകത്ത് മറ്റൊരു മതമില്ലെന്നപ്പോൾ കാണാം. ലോകത്തുള്ള എല്ലാ മതങ്ങളുടേയും തത്ത്വങ്ങൾ അതിൽ അടങ്ങുന്നു. ഈശ്വരനു മൂന്നു ഭാവത്തിൽ ഉപാസനയുണ്ട്; സഗുണസാകാരം, സഗുണനിരാകാരം, നിർഗ്ഗുണനിരാകാരം. ഈ മൂന്നുതരം ഉപാസനയ്ക്കും ഹിന്ദുമതത്തിൽ സ്ഥാനമുണ്ട്. ക്രിസ്തുവിനേയും മഹമ്മദിനേയും ബുദ്ധനേയും ആദരിക്കാൻ പഠിപ്പിക്കുന്നതാണ് ഹിന്ദുമതം. അത് യുക്തിയുടെ മുമ്പിൽ പേടിക്കാത്ത മതമാണ്. അതിനു നിരീശ്വരവാദിയെ ഭയമില്ല. അതിൽ അന്ധവിശ്വാസത്തിനും അനാചാരത്തിനും സ്ഥാനമില്ല.

''സമത്വമാരാധനമച്യുതസ്യ'' (സമത്വമാണ് ഈശ്വരന്റെ ഉപാസന) എന്ന് ഹിന്ദുമതം പഠിപ്പിക്കുന്നു. അതിൽ എല്ലാത്തരം ആരാധനയ്ക്കും സ്ഥാനമുണ്ട്. എന്നാൽ ഭക്തിയോഗമാണ് മുഖ്യമെന്ന് അതു് പറയുന്നു: വിശേഷിച്ചും ഈ കലിയുഗത്തിൽ.

ഗീതയാണ് നമ്മുടെ സകലഗ്രാഹിയായ മതഗ്രന്ഥമെന്ന് ഞാൻ പറഞ്ഞുവല്ലോ. ഗീതയിൽ ശ്രീകൃഷ്ണൻ പറയുന്നു;

''യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം
സന്നിയമ്യേന്ദ്രിയഗ്രാമം സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവ്വഭൂതഹിതേ രതാഃ.
ക്ലേശോഽധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവദ്ഭിരവാപ്യതേ''

(ഇന്ദ്രിയസമൂഹത്തെ നല്ലവണ്ണം അടക്കിയിട്ട് സകലത്തിലും സമബുദ്ധിയോടുകൂടി സകല ഭൂതങ്ങളുടേയും ഹിതത്തിൽ തത്പരന്മാരായി ആരു്, ശബ്ദത്തിനതീതമാകയാൽ ഇന്നവിധമെന്നു നിർദ്ദേശിക്കപ്പെടാൻ കഴിയാത്തതും, കാണാൻ കഴിയാത്തതും, മനസ്സുകൊണ്ട് ചിന്തിക്കാൻ വയ്യാത്തതും, കൂടംപോലെ ഇരിക്കുന്നതും, ചലനമില്ലാത്തതും, ശാശ്വതവും, എങ്ങും വ്യാപിച്ചിരിക്കുന്നതും ആയ നിർഗ്ഗുണബ്രഹ്മത്തെ ഉപാസിക്കുന്നുവോ അവർ എന്നെത്തന്നെ പ്രാപിക്കുന്നു. എന്നാൽ വ്യക്തമല്ലാത്ത — സൂക്ഷ്മമായ — നിർഗ്ഗുണബ്രഹ്മത്തിൽ മനസ്സുവെയ്ക്കുന്ന അവർക്ക് പ്രയാസം വളരെ അധികമാണ്.

എന്തെന്നാൽ നിർഗ്ഗുണവിഷയമായ നിഷ്ഠ ദേഹാഭിമാനമുള്ളവർക്ക് വളരെ ക്ലേശത്തോടുകൂടി മാത്രമേ ലഭിയ്ക്കൂ.)

അതുകൊണ്ടാണ് ഈശ്വരൻ സാധാരണക്കാരന്റെ മനസ്സിനെ ഉയർത്തുവാൻവേണ്ടി പ്രാദുർഭാവങ്ങൾ-അവതാരങ്ങൾ-എടുത്തിട്ടുള്ളത്.

''മദ്ഭക്താനാം ഹിതാർത്ഥായ പ്രാദുർഭാവഃ കൃതോ മയാ
പ്രാദുർഭാവകൃതാ കാചിദർച്ചനീയാ യുധിഷ്ഠിര!

(എന്റെ ഭക്തന്മാരുടെ ഹിതത്തിന്നായി ഞാൻ പ്രാദുർഭാവം ചെയ്തു. അങ്ങനെയുള്ള പലേ പ്രാദുർഭാവങ്ങളിൽ ഏതെങ്കിലും ഒന്നിനെ യുധിഷ്ഠിര! നീ ആരാധിക്കൂ). എന്നു ഭഗവാൻ മഹാഭാരതത്തിൽ പറയുന്നു. വിഗ്രഹാരാധന തെററാണെന്നു് വാദിക്കുന്ന ഒരു കൂട്ടരുണ്ടു്. അവർക്ക് വിഗ്രഹാരാധനയുടെ തത്ത്വമെന്താണെന്നറിഞ്ഞുകൂടാത്തതു കൊണ്ടാണ് അങ്ങനെ പറയുന്നതു്. ''വിഗ്രഹം ഈശ്വരനാണോ? ഈശ്വരനെ വേണ്ടേ ആരാധിക്കാൻ?'' എന്നാണ് അവർ മുഖ്യമായി ചോദിക്കുന്നതു്. ഇതിനു് ഞാൻ തിരിഞ്ഞു ചോദിക്കുന്നു, ''നിങ്ങൾ നിങ്ങളുടെ അച്ഛന്റെ പടം വീട്ടിൽ വന്ദിക്കാറില്ലേ? മഹാത്മാഗാന്ധിയുടെ പടം അദ്ദേഹത്തിന്റെ ജന്മദിനത്തിൽ അലങ്കരിച്ചു് കൊണ്ടുനടക്കാറില്ലേ? നിരീശ്വരന്മാരാണെന്നു് പറയപ്പെടുന്ന കമ്മ്യൂണിസ്റ്റ്കാർ സ്റ്റാലിന്റേയും ലെനിന്റെയും പടം അലങ്കരിച്ചു് മീററിങ്ങുകളിൽ വെയ്ക്കാറില്ലേ? കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും അവരുടെ ബിഷപ്പന്മാരുടേയും കൃസ്തുവിന്റേയും പടം മാന്യസ്ഥാനങ്ങളിൽ ബഹുമാനപൂർവ്വം വെയ്ക്കാറില്ലേ? മുസ്ലീങ്ങളും അവർക്ക് ബഹുമാനമുള്ള നേതാക്കന്മാരുടെ പടം വീടുകളിൽ വെയ്ക്കാറില്ലേ? ആ പടം വ്യക്തികളാണോ? അതിൽ വെറും ചായവും കടലാസുകഷണവും മാത്രമല്ലേ ഉള്ളൂ? മഹാത്മജിയേയും ബിഷപ്പുമാരേയും മാതാപിതാക്കന്മാരേയും മററും ബഹുമാനിക്കുന്നതിനു പകരം ചായം തേച്ച കടലാസുകളേയാണോ ബഹുമാനിയ്ക്കേണ്ടതു്? ഇതിനു് എന്തുത്തരം പറയുന്നു?'' അപ്പോൾ അവർ പറയുമായിരിയ്ക്കാം, ''അവർ സത്രൂപന്മാരാണു്. അവർക്ക് പടമുണ്ടു്. അവരോടുള്ള ആദരം അവരെ പ്രതിനിധീകരിക്കുന്ന, അവരോടു രൂപസാമ്യമുള്ള പടത്തിലും കാണിക്കുകയാണു ഞങ്ങൾ ചെയ്യുന്നതു്. ഈശ്വരനു രൂപമില്ലല്ലോ. അപ്പോൾ ഈശ്വരനെ പ്രതിനിധീകരിക്കുന്ന ബിംബമോ പടമോ എങ്ങനെ ഉണ്ടാകും? അതുണ്ടെങ്കിലല്ലേ അതിനെ ആദരിക്കയും അലങ്കരിക്കുകയും ചെയ്യേണ്ടതുള്ളൂ.'' എന്നു്. അതിനുത്തരം ഇതാണു്: ''ഈശ്വരൻ സ്വയം അരൂപിയാണെങ്കിലും സർവ്വശക്തനാകയാൽ മഹാഭാരതശ്ലോകത്തിൽ പറഞ്ഞപോലെ ഭക്തന്മാർക്കു് ഹിതം ചെയ്യാനായി പല രൂപങ്ങളിൽ പ്രാദുർഭാവം

ചെയ്തിട്ടുണ്ട്. ആ പ്രാദുർഭാവങ്ങളെ ആദരിക്കുന്നതു് ഈശ്വരനെ ആദരിക്കയാണു്. ആ പ്രാദുർഭാവങ്ങളിൽക്കൂടിയാണു് ഈശ്വരൻ അനേകം പേർക്കു് ദർശനം കൊടുത്തിട്ടുള്ളതു്. ഒരിക്കലും കളവുപറയാത്തവരും ബുദ്ധിയ്ക്കു് യാതൊരു മാന്ദ്യവുമില്ലാത്തവരും ആയ അനേകം പേർ ഈശ്വരനെ അങ്ങനെ ദർശിച്ചിട്ടുണ്ടെന്നു് രേഖാമൂലം പ്രസ്താവിച്ചിട്ടുണ്ട്. അതു തന്നെ തെളിവു്. അതുകൊണ്ടു് ഈശ്വരൻ ബിംബമോ പടമോ അല്ലെങ്കിലും പടത്തിൽക്കൂടിയും ബിംബത്തിൽക്കൂടിയും ഈശ്വരനെ ആരാധിക്കുന്നതു തെററല്ലെന്നും ശരിയാണെന്നും കിട്ടുന്നു. അത്രയുമല്ല; ഒരു വ്യത്യാസംകൂടിയുണ്ടു്: മഹാത്മജിയോ ബിഷപ്പോ മററു മാന്യന്മാരോ സർവ്വവ്യാപികളല്ല. ഈശ്വരൻ സർവ്വവ്യാപിയാണു്. സർവ്വവ്യാപിയായതുകൊണ്ടു് ഈശ്വരൻ ബിംബത്തിലുമുണ്ടു്. അതുകൊണ്ടു് ബിംബത്തിൽ ചെയ്യുന്ന ആരാധന ഈശ്വരാരാധനയാകുകയില്ലെന്നു് പറയുന്നതു് ശരിയല്ല. അപ്പോഴ്‌ അവർ ചോദിക്കുമായിരിക്കാം: ''ഈശ്വരൻ സർവ്വവ്യാപിയാണെങ്കിൽ ബിംബത്തിൽമാത്രമേ പൂജിക്കാവോ? മററു സ്ഥലങ്ങളിൽ പൂജിച്ചുകൂടേ? എന്നു്. ഉത്തരം: ഈശ്വരനെ എവിടെയും പൂജിയ്ക്കാം. അഥവാ എല്ലായിടത്തും ഈശ്വരനെ കണ്ടു് ആരാധിക്കയാണു് വേണ്ടതു്. അതിനു് കഴിവില്ലാത്തവനു് ഏതേതു് പദാർത്ഥം കണ്ടാൽ അയാൾക്കു് ഈശ്വരഭാവം തോന്നുമോ അതതു് പദാർത്ഥത്തെ പൂജിച്ചാൽ അയാൾക്കു് ഗുണം കിട്ടും എന്നാണു്.

''സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ''

സർവ്വഭൂതങ്ങളിലും ഭഗവാനെ കാണുന്നവനാണു് ഉത്തമഭക്തൻ.

അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ.

വിഗ്രഹത്തിൽ മാത്രം ഈശ്വരനെ ശ്രദ്ധയോടുകൂടി പൂജചെയ്യുന്നവൻ പ്രാകൃതഭക്തനാണു്. പ്രാകൃതഭക്തികൊണ്ടു് തൃപ്തിപ്പെടാൻ പാടില്ല. എന്നാൽ പ്രാകൃതഭക്തി തെററാണെന്നു് ഒരു ശാസ്ത്രവും പറയുന്നില്ല. പ്രാകൃതഭക്തിയെ ഉപയോഗിച്ചു് മുന്നോട്ടുപോകണം.

അത്രമാത്രമല്ല; പൂജയിൽ ജപവും ധ്യാനവും പ്രാണായാമവും എല്ലാം ഉണ്ടു്. അതു് രാജയോഗശാസ്ത്രത്തിലും വേണമെന്നു് പറഞ്ഞിട്ടുള്ളതാണു്.

''തജ്ജപസ്തദർത്ഥഭാവനം''.
''പ്രച്ഛർദ്ദനവിധാരണാഭ്യാം വാ പ്രാണസ്യ''
''യഥാഭിമതധ്യാനാദ്വാ.''

എന്നു് പതഞ്ജലി. എന്നാൽ താൻ പൂജിക്കുന്നതു് ഏകനും അദ്വിതീയനും സർവ്വവ്യാപിയും, താൻ പൂജിക്കുന്ന വിഗ്രഹത്തിൽ കൂടി പ്രത്യക്ഷപ്പെടുന്നവനും ആയ ഈശ്വരനെയാണെന്നുള്ള ബോധം പൂജകനുണ്ടായിരിക്കണം. എന്നാലേ ഉദ്ദിഷ്ടഫലം ഉണ്ടാകൂ.

ഈശ്വരൻ ഏകൻ. അദ്ദേഹത്തെ ഭക്തന്മാർ പല രൂപത്തിൽ പല പേരുകളിൽ ഉപാസിക്കുന്നു. അക്കൂട്ടത്തിൽ നിങ്ങൾ അയ്യപ്പ ഭക്തന്മാരാണു്. അയ്യപ്പനെ ഹരിഹരപുത്രനെന്നു് പറയുന്നു. വിഷ്ണു മോഹിനീവേഷമെടുത്തതായും ശിവൻ ഒരിക്കൽ ആ മോഹിനീ വേഷം കാണാൻ ആഗ്രഹിച്ചതായും അതു് കണ്ടു് മോഹിതനായെന്നും പുരാണങ്ങളിലുണ്ടു്. എന്നാൽ അപ്പോൾ മോഹിനിയിൽ ഒരു കുട്ടിയുണ്ടായതായി കേരളിയർക്കു് മാത്രമേ അറിയാവൂ. സംസ്കൃതത്തിലുള്ള പുരാണങ്ങളിലെങ്ങുമില്ല. സംസ്കൃതത്തിൽ അച്ചടിച്ച ഭാഗവതത്തിലും ഇല്ല. മലയാളഭാഗവതം കിളിപ്പാട്ടിൽ ഒരു സൂചനയുണ്ടു്. ഏതായാലും പുരാണകർത്താക്കളായി വടക്കേ ഇന്ത്യയിൽ ജീവിച്ചിരുന്ന മഹർഷിമാരും അറിയാത്ത ഒരു രഹസ്യം ഈ മലയാളികൾക്കെങ്ങനെ കിട്ടി? കേരളത്തിനു പുറത്തു് അയ്യപ്പനെന്നൊരു ദേവനേ ഇല്ല. അയ്യപ്പൻ ഇവിടെ പ്രാചീനകാലം മുതൽ ആരാധിക്കപ്പെടുന്ന ഒരു ദേവനാണെന്നാണു് എന്റെ അഭിപ്രായം. അയ്യപ്പൻ ബുദ്ധനാണെന്നു് ചിലർ പറയും. അതു് ശരിയല്ല. ബുദ്ധന്റെ ചില പേരുകൾ അയ്യപ്പനു് വന്നുചേർന്നിട്ടുണ്ടെന്നുള്ളതു് വാസ്തവംതന്നെ. എന്നാൽ,

''സ്നിഗ്ദ്ധാരാളവിസാരികുന്തളഭരം സിംഹാസനാദ്ധ്യാസിതം
സ്ഫൂർജ്ജത്പത്രസുക്ലൃപ്തകുണ്ഡലമഥേഷ്വിഷ്വാസഭൃദ്ദോർദ്വയം
നീലക്ഷൗമവസം നവീനജലദശ്യാമം പ്രഭാസത്യക-
സ്ഫായത്പാർശ്വയുഗം സുരക്തസകലാകല്പം സ്മരേദാര്യകം.''

എന്നാണു് ശാസ്താവിന്റെ ധ്യാനം. ഇതിനൊപ്പിച്ചാണു് ശാസ്താവിന്റെ മിക്ക വിഗ്രഹങ്ങളും. ധ്യാനമാണു് ഏററവും യാഥാസ്ഥിതികമായിട്ടുള്ളതു്. ദേവതയ്ക്കൊപ്പിച്ചു് ധ്യാനമുണ്ടാക്കുകയല്ലാതെ ധ്യാനം മുൻകൂട്ടിയുണ്ടാക്കിവെച്ചുകൊണ്ടു് ഒരു ദേവനെ ആരും സൃഷ്ടിക്കാറില്ല. ഈ ധ്യാനത്തിൽ സ്നിഗ്ദ്ധാരാളവിസാരികുന്തളഭരനായിട്ടും നീലക്ഷൗമവസനനായിട്ടും ജലദശ്യാമനായിട്ടുമാണു് ആര്യനെ (ശാസ്താവിനെ) വർണ്ണിക്കുന്നതു്. ആര്യനാണു് അയ്യൻ. ബുദ്ധൻ മുണ്ഡിതശിരസ്കനാണു്; മഞ്ഞവസ്ത്രക്കാരനാണു്; വെളുപ്പു കലർന്ന മഞ്ഞനിറമുള്ള ഗോത്രത്തിൽ ജനിച്ചവനാണു്. അയ്യപ്പൻ കേരളത്തിലെ മുഖ്യദേവന്മാരിൽ ഒരാളാണു്. തന്ത്രസമുച്ചയത്തിൽ വിഷ്ണു, ശിവൻ, ശങ്കരനാരായണൻ, ദുർഗ്ഗ, സുബ്രഹ്മണ്യൻ, ഗണപതി,

ശാസ്താവു് എന്നിങ്ങനെ ഏഴു് മുഖ്യദേവന്മാരുടെ പൂജയും പ്രതിഷ്ഠാദികളുമാണു് വിധിച്ചിട്ടുള്ളതു്. ഭദ്രകാളിയുടെ പൂജാദിവിധികരം പോലും ശേഷസമുച്ചയത്തിലേ വരുന്നുള്ളു. ഇതിൽനിന്നു് അയ്യപ്പൻ കേരളത്തിലെ ഏററവും പഴയ ഒരു ദേവനാണെന്നാണു് എൻെറ അഭിപ്രായം.

ശിവൻേറയും വിഷ്ണുവിൻേറയും ശക്തി ഒന്നിച്ചുചേർന്ന ആളെന്ന അത്ഥത്തിലായിരിക്കണം അദ്ദേഹത്തെ 'ഹരിഹരസുതൻ' എന്നു് പറയാൻ തുടങ്ങിയതു്. അദ്ദേഹത്തെ 'താരകബ്രഹ്മം' എന്നു് ചിലർ പറയുന്നു. പ്രകൃതിയിൽക്കൂടി പ്രകാശിക്കുന്ന ബ്രഹ്മമായ ഈശ്വരനു് രണ്ടു് ഭാവങ്ങളുണ്ടു്. സൗമ്യവും ഘോരവും. ഈ രണ്ടു ഭാവങ്ങളെയാണു് വിഷ്ണുവും ശിവനും പ്രതിനിധീകരിക്കുന്നതു് ഈ രണ്ടു് ഭാവങ്ങളുടെയും സംകലിതമൂത്തിയെന്ന ഭാവത്തിലാണു് ശാസ്താവിനെ അല്ലെങ്കിൽ അയ്യപ്പനെ താരകബ്രഹ്മം എന്നു് പറയുന്നതെന്നാണു് എനിക്കു് തോന്നുന്നതു്.

അയ്യപ്പനെ പ്രാപിക്കാൻ മുഖ്യമായി വേണ്ടതു് ബ്രഹ്മചര്യമാണെന്നു് ശബരിമലയ്ക്കു് പോകുന്നവക്കു് ബ്രഹ്മചര്യം നിർബ്ബന്ധിതമാക്കിയിരിക്കുന്നതിൽനിന്നനുമാനിക്കാം. ബ്രഹ്മപ്രാപ്തിക്കു് ബ്രഹ്മചര്യമാണു് മുഖ്യസാധനമെന്നു് സകല ശാസ്ത്രങ്ങളും പറയുന്നു.

''ബ്രഹ്മചര്യേണ തപസാ ദേവാ മൃത്യുമുപാഘ്നത.''

എന്നു് വേദം പറയുന്നു. (ബ്രഹ്മചര്യതപസ്സുകൊണ്ടാണു് ദേവന്മാർ മൃത്യുവിനെ നശിപ്പിച്ചതു് എന്നത്ഥം.)

ഹിന്ദുധമ്മത്തിൽ ബ്രഹ്മചര്യമില്ലാതെ ഒരിക്കലും ബ്രഹ്മാനുഭൂതിയുണ്ടാകയില്ലെന്നു് ഉറപ്പിച്ചു പറയുന്നു. അതുകൊണ്ടാണു് ബ്രഹ്മചര്യം എന്ന ഒരു ആശ്രമംതന്നെ നിർബന്ധമാക്കിയതു്. ലോകത്തിൻെറ രക്ഷ ബ്രഹ്മചര്യത്തിലിരിക്കുന്നു.

''ബിഭേതി ഹി യഥാ ശക്രോ ബ്രഹ്മചാരിപ്രധഷിതഃ''

ബ്രഹ്മചാരിയോടു് എതിത്താൽ ഇന്ദ്രനും ഭയപ്പെടുമെന്നാണു് ശാസ്ത്രം. ഭീഷ്മരോടേററിട്ടു് ലക്ഷലക്ഷം രാജാക്കന്മാരെക്കൊന്നു് ചോരപ്പുഴയിൽ പിതൃതപ്പണം ചെയ്ത വൈഷ്ണവാവതാരമായ പരശുരാമൻപോലും തോററ കഥ നിങ്ങരം കേട്ടിട്ടില്ലേ?

''ഭാരതത്തിൻെറ ജീവൻ ബ്രഹ്മചര്യമാണു്. മുമ്പു് വിദ്യാത്ഥികരം ബ്രഹ്മചര്യമനുഷ്ഠിച്ചിരുന്നു. അന്നു് ഇന്ത്യയ്ക്കു് ചൈതന്യമുണ്ടായിരുന്നു; വീര്യമുണ്ടായിരുന്നു. അതു് നശിച്ചതോടുകൂടിയാണു് ഇന്ത്യ അധഃപതിച്ചതു്. ഇന്നു് വിദ്യാത്ഥികരം ഭോഗലാലസന്മാരായി വിനോദപ്രിയന്മാരായി ലക്ഷ്യഹീനമായ ജീവിതം നയിക്കുന്നവരായി

തീൎന്നിരിക്കുന്നു. ഇതു് ഇന്ത്യയ്ക്കപകടമാണു്. ഒരിക്കൽക്കൂടി കഠിന നിഷ്കൎഷയോടുകൂടിയ പരിശീലനം വിദ്യാൎത്ഥികൾക്കു് നല്കണം. സൎവ്വോപരി സംസ്കൃതം നിർബ്ബന്ധമാക്കണം. ഇന്ത്യയിൽ ഏതെങ്കിലും ഭാഷയ്ക്കു് ദേശീയഭാഷയാകാൻ അർഹതയുണ്ടെങ്കിൽ അതു് സംസ്കൃതത്തിനാണു്. അത്രയുമല്ല; സംസ്കൃതപഠനം വിദ്യാൎത്ഥികളിൽ ഒരു പുതിയ മാററം വരുത്തും. ആത്മനിയന്ത്രണം, ക്ഷമ, സഹനശക്തി, സ്മൃതി, ശക്തിപുഷ്ടി, ആലോചനാശീലം എന്നിവ ആ ഭാഷയുടെ സഹജ സംഭാവനയാണു്. ഓരോ ഹിന്ദു ആൺകുട്ടിയും പെൺകുട്ടിയും തീൎച്ചയായും സംസ്കൃതം പഠിക്കണമെന്ന എൻെറ അഭിപ്രായം ഞാൻ വീണ്ടും വീണ്ടും ആവൎത്തിച്ചു പറയുന്നു.'' എന്നു് മഹാത്മജി പറയുന്നു. സംസ്കൃതം പഠിക്കാതെ ഒരിക്കലും സംസ്കാരം നമ്മുടെ ഉള്ളിൽ പ്രവേശിക്കയില്ലെന്നു് വിവേകാനന്ദ സ്വാമി പറയുന്നു.

തൎജ്ജമകൊണ്ടു് ഒരിക്കലും മൂലത്തിൻെറ ഫലം കിട്ടുകയില്ല. സംസ്കൃതത്തിൽനിന്നും ഇംഗ്ലീഷിൽനിന്നുമായി ഞാൻ മലയാളത്തിൽ തൎജ്ജിമചെയ്തിട്ടുള്ളതു് അച്ചടിയിൽ അയ്യായിരത്തിലധികം പുറം വരും. എൻെറ അനുഭവംവെച്ചുകൊണ്ടു് ഞാൻ പറയുകയാണു് ഒരിക്കലും തൎജ്ജമയ്ക്കു് മൂലത്തോടു് കിടപിടിക്കാൻ സാധിക്കയില്ലെന്നു്. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻേറയും പ്രൊഫസർ രാജരാജവൎമ്മതമ്പുരാൻേറയും വിക്രമോൎവ്വശീയതൎജ്ജമയും മാളവികാഗ്നിമിത്രതൎജ്ജമയും ഞാൻ ഇൻറർമീഡിയററിനു് പഠിച്ചിട്ടുണ്ടു്. അന്നു് ആ തൎജ്ജമകൾ മൂലത്തിൽനിന്നു് അകന്നിരിക്കുന്നുവെന്നു് സഹപാഠികൾക്കും അദ്ധ്യാപകന്മാൎക്കും ചൂണ്ടിക്കാണിക്കുക എൻെറ ഒരു വിനോദമായിരുന്നു. ആ മഹാന്മാൎക്കു് എത്ര തെററു് വന്നു! പിന്നെ സാധാരണക്കാരൻെറ കഥ പറയണോ? അതുകൊണ്ടു് നിങ്ങൾ നിങ്ങളുടെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കണം. എന്നാൽ സംസ്കൃതം പഠിക്കാത്തവർ ഭാഷാന്തരമെങ്കിലും വായിച്ചു് ആശയം ഗ്രഹിക്കുന്നതാവശ്യംതന്നെ. ''ഹിന്ദുമതം ഒരിക്കലും ഒരു ശക്തി ക്ഷയിച്ച മതമല്ല.'' എന്നു് മഹാത്മജി പറയുന്നു. ''ഇന്നു് നമ്മുടെ കണ്ണുകൾ അഴക്കായും ചിന്തകൾ കൂടുതൽ അഴക്കായും ശരീരങ്ങൾ ഏററവും അഴക്കായും ഇരിക്കുന്നതു് നാം ഹിന്ദുമതത്തെ നിഷേധിച്ചതുകൊണ്ടാണു്,'' എന്നു് മഹാത്മജി പറയുന്നു. (യങ്ങ് ഇന്ത്യാ നവമ്പർ 24 – 1927) ഇതു് നിങ്ങൾ ആലോചിക്കണം. ഇന്നു് ഇന്ത്യയിൽ കുട്ടികളുടെ ഇടയിൽ കാണുന്ന അച്ചടക്കമില്ലായ്മ, ഉത്തരവാദിത്വമില്ലായ്മ, അനുസരണക്കേടു്, തോന്നിയവാസം ഇവയെപ്പററി ഇന്ത്യൻ പ്രധാനമന്ത്രിയും പ്രസിഡണ്ടും

വൈസ്പ്രസിഡണ്ടും ദുഃഖിച്ചു് പ്രസംഗിച്ചതായി കേട്ടു. കൂടുതൽ വഷളാകാതിരിക്കണമെങ്കിൽ ഭാരതീയ സംസ്കാരവും അതിന്റെ വാഹനമായ സംസ്കൃതവും പ്രചരിപ്പിച്ചുകൊള്ളണമെന്നു് ഞാൻ പറയുന്നു.

താരകബ്രഹ്മമായ അയ്യപ്പനെ ഭജിക്കാനും അദ്ദേഹത്തിന്റെ പ്രതീകം ദർശിച്ചു് വന്ദിക്കാനും ബ്രഹ്മചര്യപ്രധാനമായ വ്രതം എടുത്തിരിക്കുന്ന നിങ്ങൾക്കു് ഭാരതീയധർമ്മത്തിന്റെ ഉദ്ധരണത്തിനും ലോകശാന്തിക്കും പ്രവർത്തിക്കാനുള്ള ശക്തി ഭഗവാൻ നൽകട്ടെ! അതിനായി നിങ്ങൾ സംഘടിച്ചു് വിജയിക്കാൻ ഇടവരട്ടെ!



# 14. ധർമ്മരക്ഷ *

മഹാഭാരതത്തിൽ അനേകം പ്രാവശ്യം ആവർത്തിക്കപ്പെട്ടിട്ടുള്ള ഒരു വാക്യമാണു്, ''ധർമ്മോ രക്ഷതി രക്ഷിതഃ'' എന്നതു്. ഇതു കാണാതെ പഠിക്കാൻ ആർക്കും പ്രയാസമില്ല. മൂന്നു വാക്കേ ഉള്ളൂ. 'ധർമ്മത്തെ രക്ഷിച്ചാൽ ധർമ്മം രക്ഷിക്കുന്നു.' ധർമ്മത്തെ പീഡിപ്പിച്ചാൽ അതു നമ്മെ പീഡിപ്പിക്കും. ധർമ്മവും ധാർമ്മികജീവിതവുമാണു് ഭാരതത്തിന്റെ സന്ദേശം. ആ ധർമ്മം ഭാരതത്തിൽത്തന്നെ ലുപ്തപ്രായമായിരിക്കുന്നു; അതു് ഏററവും കൂടുതൽ നഷ്ടമായിരിക്കുന്നതു് കേരളത്തിലാണു്. കഴിഞ്ഞ ഏതാനും മാസക്കാലമായി ഞാൻ പ്രസംഗപീഠങ്ങളിൽനിന്നു് മാറി സാക്ഷിഭാവത്തിൽ നിന്നുകൊണ്ടു് ഈ രാജ്യത്തു് നടക്കുന്നതെന്തെല്ലാമാണെന്നു് ശ്രദ്ധയോടുകൂടി പത്രങ്ങൾ വഴിയായും ജനസമ്പർക്കം വഴിയായും വീക്ഷിച്ചുകൊണ്ടിരിക്കയാണു്. ഇന്ത്യയിൽ ഏററവും അധികം വിദ്യാഭ്യാസമുള്ള ഈ കേരളത്തിലെ ജനങ്ങൾ മൃഗങ്ങളേക്കാൾ താണപടിയിലേക്കാണു് പൊയ്ക്കൊണ്ടിരിക്കുന്നതെന്നു് ഞാൻ കാണുന്നു. വർത്തമാനപത്രങ്ങൾ വായിച്ചാൽ ഓരോ ലക്കത്തിലും രാജ്യത്തു് നടക്കുന്ന നീചകൃത്യങ്ങളുടെ—അവയിൽ ചിലതു് മൃഗങ്ങളേക്കാൾ ആയിരംപടി താഴത്തേ നിലയിലുള്ള ജീവികൾപോലും ചെയ്യാൻ മടിക്കുന്നവയാണു്—ഒരു പട്ടികതന്നെ കാണാൻ കഴിയും. എന്താണിതിനു് കാരണം? ഇവിടെ മക്കാളേ — ഇന്ത്യയിൽ നവീനവിദ്യാഭ്യാസസമ്പ്രദായം ആദ്യമായി ഏർപ്പെടുത്തിയ മക്കാളേ — വിജയിച്ചു. അയാളുടെ ഉദ്ദേശ്യം രക്തത്തിലും നിറത്തിലും ഇന്ത്യക്കാരും അഭിരുചിയിലും സന്മാർഗ്ഗബോധത്തിലും ബുദ്ധിയിലും ഇംഗ്ലീഷുകാരുമായ ഒരു വർഗ്ഗത്തെ സൃഷ്ടിക്കണമെന്നായിരുന്നു. വിദ്യാഭ്യാസത്തിൽ ഏററവും പുരോഗമിച്ച കേരളത്തിൽ ഏററവും അധികം ധർമ്മക്ഷയം കാണുന്നതിൽ എന്താണത്ഭുതം? ഇവിടത്തെ ധർമ്മക്ഷയത്തിന്റെ കാരണം ഇതിനേക്കാൾ സ്പഷ്ടമായി മനസ്സിലാക്കാൻ വേറെ വല്ല തെളിവും വേണമോ? ഇവിടത്തെ കുഴപ്പങ്ങളെപ്പററി ഇവിടത്തെ നേതാക്കന്മാർ ഒച്ചപ്പാടുണ്ടാക്കുന്നു. വെളിയിലുള്ള നേതാക്കന്മാർ കേരളം ശരിപ്പെടുത്താൻ ഓടിയോടി വരുന്നു. എന്നാൽ കുഴപ്പം

---

* 1959 നവംബർ 22-ാംനു- കോഴിക്കോട്ടു ശാരദാകേ്തസമാജത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

കിടക്കുന്നതു് ഇവിടുത്തെ ധമ്മക്ഷയത്തിലാണെന്നു് അവർ അറിയുന്നില്ല.

''ഇവിടുത്തെ പ്രശ്നം സാമ്പത്തികവും രാഷ്ട്രീയവുമല്ലേ? അതിനും ധമ്മക്ഷയത്തിനും തമ്മിൽ എന്തു ബന്ധം?'' എന്നു ചിലർ ചോദിച്ചേക്കാം. അതിനു് വ്യാസൻ ഉത്തരം പറയുന്നു:

''ഊർദ്ധ്വബാഹുർവ്വിരൌമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധമ്മാദത്ഥശ്ച കാമശ്ച സ ധമ്മഃ കിം ന സേവ്യതേ?''

(കൈയുയർത്തി ഞാൻ ഉറച്ചു വിളിച്ചു പറയുന്നു, 'ധർമ്മത്തിൽനിന്നാണു് ധനവും സുഖവും. ആ ധർമ്മത്തെ എന്തുകൊണ്ടാണു് ആരും സേവിക്കാത്തതു്?') എന്നു്. എന്നിട്ടും അതു് ആരും കേൾക്കുന്നില്ലല്ലോ? സാമ്പത്തികവും രാഷ്ട്രീയവും സാമുദായികവും ആരോഗ്യപരവുമായ പ്രശ്നങ്ങൾക്കെന്നു് മാത്രമല്ല, എല്ലാവിധ പ്രശ്നങ്ങൾക്കും പരിഹാരം ധർമ്മപരിപാലനത്തിലാണിരിക്കുന്നതു്. ''കേരളത്തിൽ, അമ്പലത്തിൽ പോകുന്നവരും ശബരിമലയും ഗുരുവായൂരും മററും ദർശനത്തിനു് പോകുന്നവരും ഉത്സവത്തിനു് പണം കൊടുക്കുന്നവരും പണം പിരിക്കുന്നവരും ഓരോ കൊല്ലവും എല്ലാ ക്ഷേത്രങ്ങളിലേയും ഉത്സവം ''പൂർവ്വാധികം'' ഭംഗിയായി നടത്തുന്നവരും ധാരാളം ഉണ്ടല്ലോ. എന്നിട്ടും ഇവിടെ ധമ്മം ക്ഷയിച്ചിട്ടാണു് കഴപ്പങ്ങളെല്ലാമെന്നു് പറയുന്നതെന്തുകൊണ്ടു്?'' എന്നു ചോദിച്ചേക്കാം. ഇതെല്ലാമുണ്ടായാലും ഇതിൽ തത്പരന്മാർ ധർമ്മനിഷ്ഠന്മാരാകണമെന്നില്ലെന്നാണുത്തരം.

''അഗ്നിഹോത്രം ഗൃഹേ വാസഃ സ്വാദ്ധ്യായം വേദസത്ക്രിയാ
സവ്വാണ്യേതാനി വൈ മിഥ്യാ യദി ഭാവോ ന നിമ്മലഃ
അഗ്നിഹോത്രം വൃഥാ രാജൻ വൃഥാ വേദാസ്തഥൈവ ച
ശീലേന ദേവാസ്തൃപ്യന്തി ശ്രുതയസ്തത്ര കാരണം'' (മ. ഭാ.)

രാവണൻ നിത്യം ശിവപൂജ ചെയ്തിരുന്നു; അഗ്നിഹോത്രം നടത്തിയിരുന്നു; വ്രതങ്ങൾ അനുഷ്ഠിച്ചിരുന്നു. എന്നിട്ടും രാവണനെ അധമ്മിയായിട്ടാണു് മഹഷിമാർ ചിത്രീകരിച്ചിരിക്കുന്നതു്. എന്തുകൊണ്ടു്? നിമ്മലഭാവമില്ലായിരുന്നു; ഭാവംപോലെയാണു് ലാഭം. അതുകൊണ്ടു് ധാമ്മികജീവിതം അഥവാ ധമ്മനിഷ്ഠ എന്നു പറയുന്നതു് ഇതിനപ്പുറമുള്ള ഒന്നാണെന്നു് തീച്ച്. ആ ധമ്മം എന്താണു്?

''വിദ്വദ്ഭിഃ സേവിതഃ സദ്ഭിന്നിത്യമദ്വേഷരാഗിഭിഃ
ഹൃദയേനാഭ്യനുജ്ഞാതോ യോ ധമ്മസ്തം നിബോധത.''

രാഗദ്വേഷങ്ങൾ ഇല്ലാത്ത വേദതത്ത്വജ്ഞാനികളായ സജ്ജനങ്ങളാൽ സേവിക്കപ്പെട്ടതും മനഃസാക്ഷിക്കു് യോജിച്ചതും ആയതാണു് ധമ്മം. ഈ ധമ്മത്തിന്നു് മുഖ്യപ്രമാണം വേദമാണു്

''ചോദനാലക്ഷണോ ഽർത്ഥോ ധർമ്മഃ''

എന്നു ജൈമിനി. വേദപ്രമാണകമായ ശ്രേയഃസാധനമാണു് ധർമ്മം എന്നർത്ഥം.

''ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധർമ്മേ നിവിശേത വൈ
ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമംശ്രുതിഃ
വേദോ ഽഖിലോ ധർമ്മമൂലം''

എന്ന മനുസ്മൃതിവാക്യവും വേദമാണു് ധർമ്മമെന്താണെന്നറിയുന്നതിനുള്ള മുഖ്യപ്രമാണമെന്നു് തെളിയിക്കുന്നു. ഈ വേദം അനാദിയാണു്. വേദം എന്നതിനു് ജ്ഞാനമെന്നാണർത്ഥം. ഈശ്വരൻ സർവ്വജ്ഞനാണു്. ഈശ്വരനിൽനിന്നു് അഭേദമായിരിക്കുന്ന ജ്ഞാനമാണു് സാക്ഷാൽ വേദം. അതു് ഈശ്വരനോടുകൂടി എന്നും ഇരിക്കുന്നു. ഓരോ ബ്രഹ്മപ്രളയത്തിനുശേഷം സൃഷ്ടി തുടങ്ങുമ്പോൾ ഈശ്വരൻ ഈ വേദത്തെ — സർവ്വജ്ഞാനസാരത്തെ — ബ്രഹ്മാവിനു് ഉപദേശിക്കുന്നു. ഈ തത്ത്വമാണു്,

''യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ''

എന്ന വാക്യത്തിൽ പറയുന്നതു്. ആ ബ്രഹ്മാവിൽനിന്നു് തപസ്സുകൊണ്ടു് ഹൃദയശ്ശുദ്ധി വന്ന മഹർഷിമാർക്കു് വേദം യുഗാരംഭത്തിൽ ലഭിക്കുന്നു.

''യുഗാന്തേഽന്തർഹിതാൻ വേദാൻ സേതിഹാസാൻ മഹർഷയഃ
തപസാ ലേഭിരേ പൂർവ്വമനുജ്ഞാതാഃ സ്വയംഭുവാ''

എന്ന വാക്യത്തിൽ ഈ ആശയം സ്പഷ്ടമാകുന്നു. മഹർഷിമാരാണു് ഇന്നു കാണുന്ന നിലയിലുള്ള വേദങ്ങളുടെ ആദ്യോപദേഷ്ടാക്കൾ. അതിലെ തത്ത്വങ്ങൾ അനാദികളാണെങ്കിലും ഇന്നു കാണുന്ന രൂപത്തിലുള്ള ഗദ്യപദ്യസംഗീതാത്മകമായ യജുർവ്വേദം, ഋഗ്വേദം, സാമവേദം എന്നിവയെ ക്രമപ്പെടുത്തിയിട്ടുള്ളതു് മഹർഷിമാരാണു് ആ വേദങ്ങളെ അടിസ്ഥാനമാക്കിയാണു് മനുഷ്യൻ ധർമ്മാധർമ്മങ്ങളറിഞ്ഞു ജീവിക്കേണ്ടതു്. നമ്മുടെ ഭാഗ്യദോഷത്താൽ ആര്യസംസ്കാരശത്രുക്കളായ ക്രിസ്ത്യൻ മിഷണറിമാരും യൂറോപ്യൻ ഗവമ്മെണ്ടിന്റെ ഏജൻറുമാരുംകൂടി ഇവിടെ ഏർപ്പെടുത്തിയ വിദ്യാഭ്യാസത്തിന്റെ ഫലമായി ഭാരതത്തിലെ അഭ്യസ്തവിദ്യർക്കു് വേദത്തെപ്പററി ഒട്ടധികം തെററിദ്ധാരണ ജനിക്കാനും മററുള്ളവർ അവരുടെ പ്രസംഗങ്ങൾക്കും ഉപദേശങ്ങൾക്കും ആശയങ്ങൾക്കും വിധേയരാകാനും ഇടവന്നിരിക്കുന്നു. തന്മൂലം നമുക്കു് വേദത്തെപ്പററിയുള്ള ബഹുമാനവും ധർമ്മശ്രദ്ധയും നശിച്ചിരിക്കുന്നു.

ഇവിടെ പഠിപ്പുള്ള ഹിന്ദുക്കൾതന്നെ വേദങ്ങളെ നിന്ദിച്ച് ലേഖനങ്ങൾ എഴുതാറുണ്ട്. ഹിന്ദുമതപ്രാസംഗികന്മാരായി നടക്കുന്ന ചിലർ വേദങ്ങളെ ദൂഷിച്ച് പ്രസംഗിക്കാറുണ്ട്. വേദങ്ങൾ ബ്രാഹ്മണ മേധാവിത്വം സ്ഥാപിക്കാനുള്ള പ്രമാണങ്ങളാണെന്നും ബ്രാഹ്മണർ സ്വാർത്ഥികളും മററുള്ളവരെ കളിപ്പിച്ച് വയററുപിഴപ്പിന് നടക്കുന്ന കൂട്ടരും ആണെന്നും പ്രചരണം ചെയ്യുന്നവരുണ്ട്. ഇതെല്ലാം അജ്ഞതയുടെ ഫലമാണെന്നേ എനിക്ക് പറയുവാനുള്ളു. വേദങ്ങൾ ശ്രദ്ധിച്ച് വായിച്ചാൽ അവ ഏററവും ഉത്കൃഷ്ടമായ നാഗരികതയെ പ്രതിനിധീകരിക്കുന്നുവെന്ന് കാണാൻ കഴിയും. ചരിത്രത്തിന് നോട്ടമെത്താത്ത കാലത്ത് — ചുരുങ്ങിയത് പതിനായിരം വർഷംമുമ്പ് — രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ആ വാക്യങ്ങൾ മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യവും മനുഷ്യവംശത്തിന് പൊതുവെ ശാന്തിയും സമാധാനവും ലഭിക്കാനുള്ള മാർഗ്ഗവും എത്ര സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നുവെന്ന് അപ്പോൾ മനസ്സിലാകും. എന്നാൽ തർജ്ജമ വായിച്ചാൽ അതിലെ ചില ആശയങ്ങൾ ബാലിശങ്ങളാണെന്ന് തോന്നാം. ഞാൻ സെക്കൻഡ് ഫോറത്തിലും മററും പഠിക്കുന്ന കാലത്ത് ഇന്ത്യാചരിത്രത്തിൽ ഉദ്ധരിച്ചിരിക്കുന്ന, ഇംഗ്ലീഷിൽ തർജ്ജമ ചെയ്ത ചില വരികൾ വായിച്ച് അങ്ങനെ ആലോചിച്ചിട്ടുണ്ട്. എന്നാൽ കാലക്രമേണ സംസ്കൃതം കൂടുതൽ പഠിക്കയും പലർ എഴുതിയ വേദഭാഷ്യങ്ങൾ വായിക്കയും ചെയ്തതോടുകൂടി ആ വീക്ഷണഗതി മാറി. ഇതുതന്നെയാണ് വള്ളത്തോളിൻെറയും മററും ഋഗ് വേദ തർജ്ജമ വായിച്ച് വേദങ്ങളെപ്പററി അഭിപ്രായം പറയുന്നവർക്കും വരാവുന്ന തെററ്. വേദവാക്യങ്ങൾക്ക് ആദ്ധ്യാത്മികമായും ആധിദൈവികമായും ആധിഭൗതികമായും അർത്ഥമുണ്ട്. ആ മൂന്നർത്ഥവുംകൂടി തർജ്ജമയിൽനിന്ന് കിട്ടാൻ സാദ്ധ്യമല്ല.

വേദങ്ങൾ വളരെ വിപുലങ്ങൾ; അതിലെ ആശയം പരന്നു കിടക്കുന്നു. ഭാഷയും വളരെ പഴയതു്. അതുകൊണ്ട് അതിലെ സാരോപദേശങ്ങൾ എന്തെന്ന് സാമാന്യജനങ്ങൾക്ക് ദുർഗ്രാഹ്യങ്ങളായതുകൊണ്ട് വേദസാരമായ ഉപനിഷത്തുകൾ മുന്നോട്ടുവന്നു. ഉപനിഷത്തുകൾക്ക് വേദാന്തമെന്നും പേരുണ്ട്. വേദാന്തമെന്നാൽ വേദത്തിൻെറ അന്തം; അന്തമെന്നതിന് ഒടുവ് എന്നും നിർണ്ണയമെന്നും അർത്ഥമുണ്ട്. ഒടുവ് എന്ന അർത്ഥത്തെ അടിസ്ഥാനമാക്കി ചിലർ അതു വേദത്തിൻെറ ഒടുവിൽ കൂട്ടിച്ചേർത്തതാണെന്നും അതു വേദങ്ങളുടെ ആശയങ്ങളിൽനിന്ന് വ്യത്യസ്തമായ ആശയമുള്ളതാണെന്നും വ്യാഖ്യാനിക്കുന്നു; അതു ശരിയല്ല. 'അന്തം' എന്നതിനു നിർണ്ണയം എന്നാണർത്ഥം. അഥവാ ഇംഗ്ലീഷിലെ 'Conclusion' എന്ന അർത്ഥമാണ് അതിനുള്ളതു്.

''തിലേഷു തൈലവദ്വേദേ വേദാന്തഃ സുപ്രതിഷ്ഠിതഃ''

എന്നു് രാമഗീത പറയുന്നു. ഉപനിഷത്തിലെ എല്ലാ ഉപദേശങ്ങളും സംഹിതയിൽ വ്യാപിച്ചുകിടപ്പുണ്ടെന്നു് ശ്രദ്ധയോടുകൂടി രണ്ടും ചേർത്തു് പഠിക്കുന്ന ഏവക്കും കാണാൻ കഴിയും. സംഹിതയിൽ അതു് സ്പഷ്ടമല്ലെന്നു മാത്രം.

വേദങ്ങൾ പുരോഹിതന്മാരുണ്ടാക്കിയതാണെന്നും അതു് കമ്മപ്രധാനമാണെന്നും അതിലെ ക്രിയാകലാപം കണ്ടു മുഷിഞ്ഞ് കുറെ ആളുകൾ യുക്തിവിചാരം ചെയ്യാൻ തുടങ്ങിയതിൻെറ ഫലമായി വേദത്തിലെ ഉപദേശങ്ങളെ തട്ടിത്തകത്തുകൊണ്ടു് വേദവിരുദ്ധമായ ഉപദേശങ്ങൾ നൽകുന്ന ഉപനിഷത്തുകളുണ്ടായതാണെന്നും പറയുന്ന ചിലരുണ്ടു്. ഈ അഭിപ്രായം ശരിയല്ല. സംഹിതകൾ കമ്മത്തോടു് ബന്ധിച്ചവയാണെന്നു് പറയുന്നതു് ശരിതന്നെ. ഉപനിഷത്തുകൾ ജ്ഞാനപ്രധാനങ്ങളാണു്. ജ്ഞാനത്തിനു് കമ്മത്തോടു് നേരിട്ടു് ബന്ധമില്ലെന്നുള്ളതും ശരിതന്നെ. എന്നാൽ അതുകൊണ്ടു് കമ്മകാണ്ഡംകൊണ്ടു് മുഷിഞ്ഞവർ അതിനോടുള്ള വെറുപ്പുകൊണ്ടു് ജ്ഞാനപ്രധാനമായ ഉപനിഷത്തുണ്ടാക്കിയെന്നു് പറയുന്നതു് ശരിയല്ല. വേദത്തിനു് രണ്ടു ഭാഗമുണ്ടെന്നു് മഹാഭാരതം പറയുന്നു:

''ദ്വാവിമാവഥ പന്ഥാനൌ യത്ര വേദാഃ പ്രതിഷ്ഠിതാഃ
പ്രവൃത്തിലക്ഷണോ ധമ്മോ നിവൃത്തിശ്ച വിഭാവിതഃ.''

(ശാന്തിപവ്വം)

''ഇമൌ ദ്വാമേവ പന്ഥാനാവനുനിഷ്ക്രാന്തതരൌ ഭവതഃ
ക്രിയാപഥശ്ചൈവ പുരസ്താത് പശ്ചാത് സന്ന്യാസശ്ച
തയോഃ സന്ന്യാസ ഏവാത്യരേചയത്''

(ഇങ്ങനെ ഒന്നിനോടു് തുടന്നു് ഒന്നായി രണ്ടു് മാഗ്ഗങ്ങളാണുള്ളതു്. ആദ്യം ക്രിയാമാഗ്ഗവും പിന്നീടു് സന്ന്യാസവും. അവയിൽ വെച്ചു് സന്ന്യാസംതന്നെ മികച്ചുനിന്നു) എന്നു് തൈത്തിരീയാരണ്യകം പറയുന്നു.

ഉപനിഷത്തുകൾ വേദങ്ങൾക്കോ കമ്മങ്ങൾക്കോ വിരുദ്ധങ്ങളായിരുന്നെങ്കിൽ കമ്മകാണ്ഡത്തിൽ വിധിച്ചിട്ടുള്ള കമ്മങ്ങളെ സ്തുതിച്ചു് ഉപനിഷത്തുകളിൽ പറയുകയില്ലായിരുന്നു. ''സ്വാദ്ധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം — ദേവപിതൃകാര്യാഭ്യാം ന പ്രമദിതവ്യം'' എന്നു് തൈത്തിരീയോപനിഷത്തിൽ പറയുന്നു. (വേദാദ്ധ്യയനത്തിൽനിന്നും അദ്ധ്യാപനത്തിൽനിന്നും തെററരുതു്. ദേവകാര്യത്തിൽനിന്നും പിതൃകാര്യത്തിൽനിന്നും തെററരുതു്).

''യദാ ലേലായതേ ഹ്യച്ചിഃ സമിദ്ധേ ഹവ്യവാഹനേ
തദാജ്യഭാഗാവന്തരേണാഹുതീഃ പ്രതിപാദയേത്.''

എന്നു് മുണ്ഡകോപനിഷത്തു് പറയുന്നു. (എപ്പോഠം നല്ലവണ്ണം ജ്വലിച്ച അഗ്നിയിൽ ജ്വാല ചലിക്കുന്നുവോ അപ്പോഠം ആജ്യഭാഗങ്ങളുടെ മദ്ധ്യത്തിൽ ആഹുതികളെ ദേവതയെ ഉദ്ദേശിച്ചു് പ്രക്ഷേപിക്കണം).

''യസ്യാഗ്നിഹോത്രമദശ്മമപൌൎണ്ണമാസമ–
ചാതുമ്മാസ്യമനാഗ്രയണമതിഥിവജ്ജിതം ച
അഹുതമവൈശ്വദേവമവിധിനാഹുത–
മാസപ്തമാംസ്തസ്യ ലോകാൻ ഹിനസ്തി.''

ആരുടെ അഗ്നിഹോത്രകമ്മം, ദശം, പൌൎണ്ണമാസം എന്നീ കമ്മങ്ങളില്ലാത്തതും ചാതുമ്മാസ്യം, ആഗ്രയണം എന്നിവയോടു് കൂടാത്തതും അതിഥിപൂജയില്ലാത്തതും ഹോമിക്കപ്പെടാതെയും വൈശ്വദേവക്രിയയില്ലാത്തതായും വിധിപ്രകാരമല്ലാതെ ഹോമിക്കപ്പെടുന്നതായും ഭവിക്കുന്നുവോ അവൻെറ ഏഴാമത്തേതുഠംപ്പെടെയുള്ള ലോകങ്ങളെ (ഏഴുതലമുറയെ)ഹിംസിക്കുന്നു എന്നും മുണ്ഡകത്തിൽ പറയുന്നു.

''തസ്യൈ തപോ ദമഃ കമ്മേതി
പ്രതിഷ്ഠാ വേദാഃ സവ്വാങ്ഗാണി സത്യമായതനം''

(ഉപനിഷത്തിനു് തപസ്സും ഇന്ദ്രിയനിഗ്രഹവും അഗ്നിഹോത്രം മുതലായ കമ്മങ്ങളും അടിസ്ഥാനമാകുന്നു. അതുപോലെതന്നെ വേദങ്ങളും അവയുടെ അങ്ഗങ്ങളും സത്യമായ ആശ്രയമാകുന്നു) എന്നു് കേനോപനിഷത്തു്.

ഇങ്ങനെ എത്രയോ വാക്യങ്ങഠം കമ്മപരങ്ങളും കമ്മോപദേശപ്രശംസകങ്ങളുമായി ഉപനിഷത്തിലുണ്ടു്. എന്നിട്ടും സംസ്കൃതവും തത്ത്വശാസ്ത്രവും പഠിച്ചെന്നഭിമാനിക്കുന്ന ചില വിശ്വവിഖ്യാത ഭാരതീയർപോലും ഉപനിഷത്തുകഠം കർമ്മോപദേശങ്ങളായ സംഹിതാഭാഗങ്ങളുടെ വിരോധികളാണെന്നു് പറയുന്നതാണത്ഭുതം.

''ജ്ഞാനകമ്മണോൎവിരോധം പവ്വതവദകമ്പ്യം യഥോക്തം ന സ്മരസി കിം?'' (ജ്ഞാനവും കർമ്മവും തമ്മിലുള്ള വിരോധം പവ്വതംപോലെ ഇളക്കാൻ വയ്യാത്തതാണെന്നു് മുമ്പു പറഞ്ഞതു് ഓക്കുന്നില്ലേ? — ഈശാവാസ്യഭാഷ്യം).

''ജ്ഞാനേന കമ്മണാ യോഗഃ കഥം സിദ്ധ്യതി വൈരിണാ
സ ന യോഗോ ന ഘടതേ യഥാ തിമിരതേജസോഃ''

(ജ്ഞാനത്തിനും അതിൻെറ വിരോധിയായ കർമ്മത്തിനും തമ്മിൽ എങ്ങനെ ചേച്ച്യുണ്ടാകും? ഇരുട്ടിനും വെളിച്ചത്തിനും തമ്മിൽ ചേച്ച്യുണ്ടാകാത്തതുപോലെ) എന്നു പറഞ്ഞ ശ്രീശങ്കരൻ തന്നെ ''ഏതൈഹി സംസ്കൃതസ്യ സത്ത്വശുദ്ധിദ്വാരാ തത്ത്വ

ജ്ഞാനോത്പത്തിർദ്ദൃഷ്ടാ......തസ്മാദിഹ വാതീതേഷു വാ ബഹുഷു ജന്മാന്തരേഷു തപ ആദിഭിഃ കൃതസത്ത്വശുദ്ധേർജ്ഞാനം സമുത്പദ്യതേ'' (തപസ്സ്, ദമം, കർമ്മം എന്നിവയാൽ സംസ്കാരം കിട്ടിയവന്നാണല്ലോ സത്ത്വശുദ്ധി വഴിയായി തത്ത്വജ്ഞാനം ഉണ്ടാകുന്നതായി കണ്ടിട്ടുള്ളതു്...........അതുകൊണ്ടു് ഇവിടെയോ ജന്മാന്തരങ്ങളിലോ ഉള്ള തപസ്സ് മുതലായവകൊണ്ടു് സത്ത്വശുദ്ധിവരുത്തിയവന്നു് ജ്ഞാനം ഉണ്ടാകുന്നു) എന്നു് കേനോപനിഷദ് ഭാഷ്യത്തിലും.

''അതോഽവഗമ്യതേ പൂർവ്വോപചിതദുരിതക്ഷയദ്വാരേണ വിദ്യോത്പത്ത്യർത്ഥാനി കർമ്മാണീതി''

''കർമ്മ ചോപാത്തദുരിതക്ഷയാർത്ഥം. തത്ക്ഷയേ ഹി വിദ്യാ പ്രകാശതേ'' (മുമ്പു സമ്പാദിച്ച ദുരിതങ്ങൾ നശിക്കുകവഴിയായി ജ്ഞാനം ഉത്പാദിപ്പിക്കാൻ വേണ്ടിയാണു് കർമ്മങ്ങളെന്നു് ഇതുകൊണ്ടറിയാം. കർമ്മം ശേഖരിച്ചുവെച്ചിരിക്കുന്ന ദുരിതം, ക്ഷയിപ്പിക്കുന്നതിന്നു് പ്രയോജനപ്പെടുന്നു. അതു് ക്ഷയിക്കുമ്പോൾ ജ്ഞാനം പ്രകാശിക്കുന്നു എന്നു പ്രസിദ്ധമാണല്ലോ) എന്നു് തൈത്തിരീയ ഭാഷ്യത്തിലും മററു പലയിടത്തും വിളിച്ചുപറയുന്നതു് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. എന്നിട്ടും 'കർമ്മപ്രതിപാദകമായ സംഹിതയ്ക്കു് ഉപനിഷത്തിനോടു് ബന്ധമില്ലെന്നു് മാത്രമല്ല; വിരോധമുണ്ടുതാനും' എന്നു് പറയുന്ന നിരൂപകന്മാരോടു് എന്താണു് പറയേണ്ടതു്? സാധനാപഞ്ചകമെന്ന ശിഷ്യന്മാരോടുള്ള അന്ത്യോപദേശത്തിലും ഉപനിഷദാചാര്യനായ ശങ്കരൻ, 'വേദോ നിത്യമധീയതാം തദുദിതം കർമ്മ സ്വനുഷ്ഠീയതാം' (വേദം നിത്യവും പഠിക്കണം. അതിൽ ഉപദേശിച്ചിട്ടുള്ള കർമ്മം നല്ലവണ്ണം അനുഷ്ഠിക്കണം) എന്നു പറയുന്നു.

വേദങ്ങളും ഉപനിഷത്തുകളും വിരോധികളല്ല. വേദവിദ്വേഷികൾ, അവർ പറയുന്നതെന്താണെന്നു് അവർതന്നെ അറിയുന്നില്ല. അവരെ സംബന്ധിച്ചു്, യേശു കുരിശിൽ തറയ്ക്കപ്പെട്ടപ്പോൾ ഈശ്വരനോടു് ''Father, forgive them for they do not know what they do'' (പിതാവേ, അവർക്കു് മാപ്പുകൊടുക്കണേ, എന്തെന്നാൽ അവർ ചെയ്യുന്നതെന്താണെന്നു് അവർ തന്നെ അറിയുന്നില്ല) എന്നു് പ്രാർത്ഥിച്ചപോലെ നമുക്കും പ്രാർത്ഥിക്കാമെന്നു് മാത്രമേ എനിക്കു് പറയാനുള്ളു. എന്തെന്നാൽ വേദത്തെ ദൂഷിക്കുന്നതോടുകൂടി അവർ ഭാരതീയ സംസ്കാരത്തെ മുഴുവൻ ദൂഷിക്കയാണു് ചെയ്യുന്നതു്. വേദത്തെ ദൂഷിക്കുന്നവൻ രാമായണത്തെ ദൂഷിക്കുന്നു; രാമനെ ദൂഷിക്കുന്നു; രാമന്റെ അവതാരോദ്ദേശ്യമെന്തു്? ധർമ്മരക്ഷണം. രാമൻ

ആദ്യം ചെയ്ത വീരകൃത്യമെന്തു്? വിശ്വാമിത്രന്റെ യാഗരക്ഷ. അതിനു പോകുംവഴിയാണു് താടകയെ കൊന്നതു്. പിന്നീടു് യാഗരക്ഷയ്ക്കുവേണ്ടി സുബാഹുവിനെ കൊന്നു. മാരീചനെ കടലിൽ ചാടിച്ചു. യാഗം വിധിച്ചിരിക്കുന്നതു് ഏതിൽ? വേദത്തിൽ. ഇതിൽനിന്നു് രാമൻ വേദമാർഗ്ഗാനുഗാമിയായിരുന്നെന്നും വേദമാർഗ്ഗസ്ഥാപകനായിരുന്നെന്നും കാണുന്നു. രാമൻ ഒടുവിൽ സീതാപാണിഗ്രഹണം നടത്തിയതു് ഏതനുസരിച്ചു്? ഒടുവിൽ അശ്വമേധയാഗം നടത്തിയതു് എന്തിനെ അടിസ്ഥാനമാക്കി? രാമന്റെ ജന്മത്തിനടിസ്ഥാനമായ പുത്രകാമേഷ്ടി നടന്നതു് ഏതിലെ ഉപദേശമനുസരിച്ചു്? വേദങ്ങൾ നിന്ദ്യങ്ങളും അശ്രദ്ധേയങ്ങളുമാണെങ്കിൽ അവയുടെ ഉപദേശമനുസരിച്ചു് ജീവിക്കയും അവയെ സ്ഥാപിക്കാൻ പ്രവർത്തിക്കയും ചെയ്ത രാമൻ വിഡ്ഢിയല്ലേ? നിന്ദ്യനല്ലേ? അപ്പോൾ രാമായണം ചവററുകുട്ടയിൽ തള്ളേണ്ടതല്ലേ? ഇനി കൃഷ്ണനെ എടുക്കുക. കൃഷ്ണൻ പാണ്ഡവന്മാരുടെ ബന്ധുവായിരുന്നു് അവരുടെ രാജസൂയത്തിനും അശ്വമേധത്തിനും മററും സഹായിച്ചയാളല്ലേ? രാജസൂയവും അശ്വമേധവും നടത്തുന്നതിനു് ഉപദേശിക്കയും അതിനുള്ള ക്രിയകൾ പഠിപ്പിക്കയും ചെയ്യുന്നതേതു്? വേദം. അപ്പോൾ കൃഷ്ണൻ വേദമാർഗ്ഗത്തിനു് താങ്ങായി നിന്നയാളാണെന്നു് സ്പഷ്ടമല്ലേ? എങ്കിൽ കൃഷ്ണൻ വിഡ്ഢിയല്ലേ? ഇനി പുരാണങ്ങളെല്ലാമെടുക്കുക. അവയെ ഇന്നു കാണുന്ന രൂപത്തിൽ വ്യവസ്ഥപ്പെടുത്തിയതാരു്? വേദവ്യാസൻ. വേദവ്യാസന്റെ മഹിമയെന്തു്? വേദങ്ങളെ വ്യസിച്ചതും മഹാഭാരതമെഴുതിയതും. മഹാഭാരതം പഞ്ചമവേദമെന്നല്ലേ പറയപ്പെടുന്നതു്? അതിലെ ഉപദേശങ്ങളെല്ലാം വേദോപദേശങ്ങളാണെന്നു് ഇതിൽനിന്നു സ്പഷ്ടമല്ലേ? അതിനുംപുറമെ അതിലെ മുഖ്യകഥാനായകന്മാരായ പാണ്ഡവന്മാർ വേദമാർഗ്ഗാനുഗാമികളായിരുന്നില്ലേ? അപ്പോൾ വേദങ്ങൾ വിഡ്ഢിത്തത്തിന്റെ ഗ്രന്ഥങ്ങളാണെങ്കിൽ അവയെ വ്യസിക്കയും പഞ്ചമവേദം രചിക്കയും വേദാനുഗാമികളെ മുഖ്യകഥാനായകന്മാരാക്കി അവരെ പ്രശംസിച്ചു് പുസ്തകങ്ങളെഴുതുകയും ചെയ്ത വ്യാസൻ വിഡ്ഢിയല്ലേ? ''ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേതു്'' എന്നതനുസരിച്ചു് ഇതിഹാസങ്ങളും പുരാണങ്ങളുമെല്ലാം വേദതത്ത്വപ്രതിപാദകങ്ങളാകയാൽ അവയെല്ലാം തെററല്ലേ? അവയെ അടിസ്ഥാനമാക്കി കാവ്യങ്ങളും നാടകങ്ങളും സ്തോത്രങ്ങളും ചമ്പുക്കളും പ്രബന്ധങ്ങളും കഥകളിയും ഓട്ടൻതുള്ളലും എഴുതിയവരെല്ലാം വിഡ്ഢികൾ. തുഞ്ചത്തെഴുത്തച്ഛൻ വിഡ്ഢി. കുഞ്ചൻനമ്പ്യാർ വിഡ്ഢി. കാളിദാസനും ഭവഭൂതിയും തുളസീദാസനും സൂരദാസനും എല്ലാം വിഡ്ഢികൾ. അല്ലെങ്കിൽ അവർ വെറും കലാകാരന്മാർ. ഏതായാലും അ

വരുടെ ഗ്രന്ഥങ്ങളിൽനിന്നു് പഠിക്കുന്ന പാഠങ്ങൾ തെറ്റു്! അല്ലേ? അത്രയുമല്ല. ഇന്നു ക്ഷേത്രങ്ങളിൽ നടക്കുന്ന പൂജകളൊക്കെ തെറ്റു്. എന്തെന്നാൽ ക്ഷേത്രങ്ങളിലെ പൂജകളെല്ലാം വൈദികമോ താന്ത്രികമോ ആണു്. വൈദികത്തിൽ വേദമന്ത്രങ്ങളാണു് പ്രധാനം. താന്ത്രികത്തിലും വേദമന്ത്രങ്ങൾ വളരെയുണ്ടു്. അതുകൊണ്ടു് ആ രണ്ടു പൂജാവിധികളും തെറ്റുതന്നെ. വേദങ്ങൾ നിത്യങ്ങളാണെന്നും അവയാണു് ഇന്ത്യയിലെ എല്ലാ മതചിന്തകളുടേയും അടിസ്ഥാനമെന്നും അവയിലെ കവിത മനോഹരമാണെന്നും അവ ഉന്നത ബഹുമാന്യത അർഹിക്കുന്നെന്നും സ്വാമി വിവേകാനന്ദൻ പറയുന്നു. ''വേദങ്ങളിലെ മതമാണു് ഹിന്ദുമതം. അതാണു് സകല പൗരസ്ത്യമതങ്ങളുടേയും അടിസ്ഥാനം. അതായതു് പൗരസ്ത്യങ്ങളായ മറ്റെല്ലാമതങ്ങളും വേദങ്ങളുടെ ശാഖകളാണു്; എല്ലാ പൗരസ്ത്യമതസമ്പ്രദായങ്ങളും വേദങ്ങളെ പ്രമാണമാക്കിയവയാണു്'' (വിവേകാനന്ദഗ്രന്ഥാവലി വാല്യം 6, പുറം 46). ഇതനുസരിച്ചു് നോക്കുമ്പോൾ വേദനിന്ദകന്റെ ദൃഷ്ട്യാ ഒന്നുകിൽ സ്വാമി വിവേകാനന്ദൻ വേദങ്ങളുടെ യഥാർത്ഥ സ്വരൂപം അറിയാത്തവൻ. അല്ലെങ്കിൽ വേദങ്ങളെ വെറുതെ സ്തുതിക്കുന്നവൻ. ചുരുക്കിപ്പറഞ്ഞാൽ മക്കാളെ ഭാരതത്തിൽ പൊതുവേയും, കേരളത്തിൽ പ്രത്യേകിച്ചും, ഹിന്ദുക്കളുടെ ഇടയിൽനിന്നു തന്നെ വളരെ വേദവിദ്വേഷികളെ സൃഷ്ടിച്ചു; തന്റെ ലക്ഷ്യത്തിൽ ഒട്ടധികം വിജയിച്ചുവെന്നു് പറയാം. വേദങ്ങളും ഉപനിഷത്തുകളും കഴിഞ്ഞാൽ പിന്നൊന്നുള്ളതു് ഗീതയാണു്. അതു് ഒന്നാമതു് മഹാഭാരതാന്തർഗ്ഗതമാണു്. അല്ലെങ്കിൽതന്നെ അതു ഉപനിഷത്സാരമാണു്.

സർവ്വോപനിഷത്തുകളാകുന്ന പശുക്കളെ കറന്നെടുത്ത പാലാണു് ഗീത എന്ന ആശയം എല്ലാവർക്കും അറിവുള്ളതാണല്ലോ. വേദങ്ങളുടെ സാരമായ ഉപനിഷത്തും സാമാന്യജനങ്ങൾക്കു് സുഗ്രാഹ്യമല്ലാതെ വരുകയും ഉപനിഷത്തുകളുടെ സാരമായ ഉപദേശം എന്തെന്നുള്ളതിനെപ്പററി ചിന്തകന്മാരുടെയിടയിൽ അഭിപ്രായഭേദങ്ങൾ പൊട്ടിപ്പുറപ്പെടുകയും ചെയ്യപ്പോൾ മനുഷ്യരുടെ ജീവിതമത്സരം വർദ്ധിച്ചുവരുന്ന ഈ കലികാലത്തു് വേദമൂർത്തിയായ ഭഗവാൻ തന്നെ ശ്രീകൃഷ്ണനായവതരിച്ചു് ലളിതമായ ഭാഷയിൽ ചുരുങ്ങിയ വാക്കുകളിൽ ഉപനിഷത്തത്ത്വം വെളിവാക്കിയതാണു് ഗീത.

''ഗീതാ സുഗീതാ കർത്തവ്യാ കിമന്യൈഃ ശാസ്ത്രസംഗ്രഹൈഃ
യാ സ്വയം പദ്മനാഭസ്യ മുഖപദ്മാദ്വിനിഃസൃതാ''.
''സർവ്വശാസ്ത്രമയീ ഗീതാ''

എന്നെല്ലാമാണു് വ്യാസൻതന്നെ മഹാഭാരതത്തിൽ പറയുന്നതു്. ഗീതയും വേദവും തമ്മിലുള്ള സംബന്ധത്തെ ശ്രീശങ്കരാ

ചാര്യസ്വാമികരം ഗീതയെ 'സമസ്തവേദാൎത്ഥസാരസംഗ്രഹഭൂതം' എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു മനസ്സിലാക്കാം. സമസ്തവേദാൎത്ഥ സാരം ഉപനിഷത്തു്. അതിൻെറ സംഗ്രഹം ഗീത. എങ്കിലും ഗീത വേദത്തിനു് വിരോധിയാണെന്നു് പറയുന്ന ചിലരുണ്ടു്. അവൎക്കു് ഗീത വേണം; വേദം വേണ്ട.

''ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാൎജ്ജുന
യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ
വേദവാദരതാഃ പാൎത്ഥ നാന്യദസ്തീതി വാദിനഃ''

എന്നു തുടങ്ങിയ ഒന്നുരണ്ടു ശ്ലോകങ്ങരം അവൎക്കനുകൂലമാണെന്നു് തോന്നുമാറു് ഗീതയിലുണ്ടെന്നുള്ളതു് ശരിതന്നെ. എന്നാൽ ഗീതാകൎത്താവായ ശ്രീകൃഷ്ണൻെറ ജീവിതം എന്തു പറയുന്നു? അതു പോകട്ടെ. ഗീതയിൽതന്നെ,

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാൎയ്യാകാൎയ്യവ്യവസ്ഥിതൌ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കൎമ്മ കൎത്തുമിഹാൎഹസി''.
''യഃ ശാസ്ത്രവിധിമുത്സൃജ്യ വൎത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാംഗതിം.''

എന്നീ ശ്ലോകങ്ങളിൽ പറയുന്ന ശാസ്ത്രം ഏതാണു്? ഇന്നു് സയൻസിനു് ശാസ്ത്രം എന്നു ചിലർ തർജ്ജമ ചെയ്യുന്നു. ആ അർത്ഥത്തിൽ അന്നു് പ്രയോഗമില്ല. പിന്നെ എന്താണു് ശാസ്ത്രം? ശിക്ഷാകല്പാദിശാസ്ത്രവുമല്ല. എന്തെന്നാൽ ''കാൎയ്യാകാൎയ്യങ്ങരം വ്യവസ്ഥ ചെയ്യുന്നതിൽ ശാസ്ത്രമാണു് പ്രമാണം. ശാസ്ത്രവിധിയറിഞ്ഞു കൎമ്മം ചെയ്യണം'' എന്നെല്ലാം പറയുന്നതുകൊണ്ടു് കൎമ്മവിധായകശാസ്ത്രമാണു് ഉദ്ദേശിച്ചിട്ടുള്ളതെന്നു് സ്പഷ്ടം. ആ ശാസ്ത്രം വേദമാണു് എന്തെന്നാൽ.

''ആമ്നായസ്യ ക്രിയാൎത്ഥത്വാദാനൎത്ഥക്യമതദൎത്ഥനാം.''

എന്നു ജൈമിനി പറയുന്നു. 'ശാസതേ ഇതി ശാസ്ത്രം വേദഃ' എന്നു ഗീതാവ്യാഖ്യാനവുമുണ്ടു്.

''അന്നാദ്ഭവന്തി ഭൂതാനി പൎജ്ജന്യാദന്നസംഭവഃ
യജ്ഞാദ് ഭവതി പൎജ്ജന്യോ യജ്ഞഃ കൎമ്മസമുദ്ഭവഃ
കൎമ്മ ബ്രഹ്മോദ്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുദ്ഭവം
തസ്മാത് സൎവ്വഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം
ഏവം പ്രവൎത്തിതം ചക്രം നാനുവൎത്തയതീഹ യഃ
അഘായുരിന്ദ്രിയാരാമോ മോഘം പാൎത്ഥ സ ജീവതി.''

എന്നയിടത്തു വേദം ബ്രഹ്മത്തിൽനിന്നുതന്നെ ഉണ്ടായതാണെന്നു് വിളിച്ചുപറയുന്നു; വൈദികകൎമ്മങ്ങരം അനുഷ്ഠിക്കാത്ത

വൻ മഹാപാപിയാണെന്നു് പ്രഖ്യാപിക്കുന്നു. ഇനിയും ഇങ്ങനെ അനവധി വാക്യങ്ങളുണ്ടു്. വേദങ്ങളും ഉപനിഷത്തുകളും പഠിച്ചു ശരിയായി മനസ്സിലാക്കാൻ കഴിവില്ലാത്തവർ ഗീതയെങ്കിലും ശ്രദ്ധയോടുകൂടി പഠിച്ചു് ധർമ്മം എന്താണെന്നറിഞ്ഞു് അനുഷ്ഠിക്കണം. ഭാഗ്യദോഷത്താൽ ഇന്നു് ശ്രദ്ധ വളരെ കുറഞ്ഞിരിക്കുന്നു.

''അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി.''

എന്നാണു് ഗീത. ശ്രദ്ധയില്ലാത്തവൻ നശിക്കും. ശ്രദ്ധയെന്നാൽ ഗുരുവിൻേറയും ശ്രുതിയുടേയും വാക്യങ്ങളിലുള്ള വിശ്വാസമാണു്. അതാണു് ഇന്നു നഷ്ടപ്പെട്ടിരിക്കുന്നതു്. രാജ്യം നശിക്കാതിരിക്കണമെങ്കിൽ ആ ശ്രദ്ധ പുനഃസ്ഥാപിക്കണം. അതാണു് ഇന്നത്തെ ആവശ്യം.

ഭാരതീയജനതയിൽ ഭൂരിപക്ഷത്തിൻെറ ശ്രദ്ധ നശിച്ച ഒരു കാലഘട്ടത്തിൽ ശ്രീശങ്കരൻ ജനിച്ചു് അതു് പുനഃസ്ഥാപിച്ചു. ശ്രദ്ധ നശിക്കുന്നതിനു് പലേ കാരണങ്ങളുണ്ടു്. അവയിലൊന്നാണു് മതകലഹവും മതഗ്രന്ഥങ്ങൾക്കു് പരസ്പരവിരുദ്ധങ്ങളായ വ്യാഖ്യാനങ്ങളുണ്ടാകുന്നതും. പാശുപതന്മാർ, ജൈനന്മാർ, കാപാലികന്മാർ, ബൌദ്ധന്മാർ എന്നു തുടങ്ങിയ നാനാ മതക്കാരിൽ ഓരോരുത്തരും അവരവരുടെ മതമാണു് സർവ്വോത്കൃഷ്ടമെന്നു് വാദിക്കയും സർവ്വമതസാരവും നിത്യവും അനാദിയും ഈശ്വരോത്ഭൂതവും ആയ വേദവും തത്ത്വസാരമായ ഉപനിഷത്തും തത്സംഗ്രഹമായ ഗീത തന്നേയും പലേവിധ വ്യാഖ്യാനങ്ങൾക്കു് വഴിപ്പെട്ടു് സത്യമെന്തെന്നറിയാതെ ജനങ്ങൾ നട്ടംതിരിയുകയും ചെയ്യുന്ന ഒരു കാലഘട്ടത്തിലാണു് ശ്രീശങ്കരൻെറ ആവിർഭാവം. സർവ്വോപനിഷത്സാരമായ ഗീതയ്ക്കു് അത്യന്തവിരുദ്ധാനേകാർത്ഥങ്ങളായ വ്യാഖ്യാനങ്ങൾ നിമിത്തം ജനങ്ങൾ കുഴങ്ങുന്നതിനെ പരിഹരിക്കാനാണു് താൻ ഗീതയ്ക്കു് വിവേകമുപയോഗിച്ചു് സംക്ഷിപ്തമായി ഒരു വ്യാഖ്യാനമെഴുതുന്നതെന്നു് ശ്രീശങ്കരൻതന്നെ പറഞ്ഞിട്ടുണ്ടു്.

ഹിന്ദുമതത്തിൻെറ അഥവാ വൈദികമതത്തിൻെറ സാരാംശങ്ങളെ വിശദമാക്കുന്ന ഗ്രന്ഥങ്ങൾ ബ്രഹ്മസൂത്രം, ഉപനിഷത്തുകൾ, ഭഗവദ്ഗീത എന്നീ മൂന്നാണെന്നു് ശങ്കരൻ വെളിവാക്കുകയും അവ മൂന്നിനും അദ്ദേഹം ശരിയായ വ്യാഖ്യാനമെഴുതുകയും ചെയ്തു. അങ്ങനെ ധർമ്മം ശ്രീശങ്കരനാൽ കുറേക്കാലത്തേയ്ക്കു് പുനരുദ്ധൃതമായി. എന്നാൽ പിന്നേയും കുഴപ്പം നേരിട്ടു. ശങ്കരൻെറ ഭാഷ്യങ്ങളെ ഖണ്ഡിച്ചു് പിന്നീടു പലരും ഭാഷ്യങ്ങളും വാദഗ്രന്ഥങ്ങളുമെഴുതി ജനങ്ങളെ സംശയഗ്രസ്തരാക്കി. അനേകമതങ്ങളുടേയും

സംസ്കാരങ്ങളുടേയും അനുഗാമികരം ശങ്കരന്നുശേഷം ഇന്ത്യയിൽ വന്നു് ഒരിക്കൽക്കൂടി വൈദികസംസ്കാരത്തിനു് മാലിന്യം വരുത്തി. സത്യമാർഗ്ഗമെന്തെന്നറിയാതെ ജനങ്ങരം കുഴങ്ങി. ഈ ഘട്ടത്തിലാണു് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ആവിർഭാവം. ശ്രീരാമകൃഷ്ണനും ശങ്കരനും തമ്മിൽ ഒരു വലിയ വ്യത്യാസം ഉണ്ടു്. തീവണ്ടിയും തീക്കപ്പലും ആകാശവിമാനവും സൈക്കിളും അച്ചടിയും വത്തമാനപ്പത്രവും തപാലും ഫോണും കമ്പിയും ഇല്ലാതിരുന്ന കാലത്തു് ശങ്കരൻ തെക്കേ ഇന്ത്യയുടെ തെക്കപടിഞ്ഞാറു് ഒരു മൂലയിൽ ജനിച്ചു് എട്ടു വയസ്സിനുമുമ്പു് സർവ്വശാസ്ത്രവും പഠിച്ച ശേഷം എട്ടാമത്തെ വയസ്സിൽ സവ്വവും ത്യജിച്ചു് ഏകനായി നമ്മദാതീരത്തു ചെന്നു് സന്ന്യാസം വാങ്ങി നിവ്വികല്പസമാധിയിൽ പൂണ്ണാത്മാവിനെ പ്രത്യക്ഷമായനുഭവിച്ചശേഷം കൊടുങ്കാററുപോലെ ഇന്ത്യ മുഴുവൻ ചുററിസ്സഞ്ചരിച്ചു് ഇന്ത്യയിൽ അന്നുണ്ടായിരുന്ന എല്ലാ മുഖ്യ അവൈദികമതാനുഗാമികളോടും ഏററുമുട്ടി അവരെയെല്ലാം വാദിച്ചു്ജയിച്ചു, സമ്മതിപ്പിച്ചു് സ്വമതത്തിൽ ചേത്തു് സർവ്വവിജയസ്മാരകമായ സവ്വജ്ഞപീഠം കയറി മുപ്പത്തിരണ്ടു വയസ്സിനുമുമ്പു് ശരീരത്യാഗം ചെയ്തു. ശ്രീരാമകൃഷ്ണനാകട്ടെ കഷ്ടിച്ചു് എഴുതാനും വായിക്കാനും പഠിച്ചതിനപ്പുറം ഒന്നും പഠിച്ചില്ല; ആരോടും വാദിക്കാനിഷ്ടപ്പെട്ടിരുന്നില്ല. വാദിക്കുന്നവരെ ആററിൽ ശവമൊഴുകിപ്പോകുമ്പോരം അതിനുവേണ്ടി കരയ്ക്കുനിന്നു പരസ്പരം കടിപിടികൂടുന്ന പട്ടികളോടാണു് അദ്ദേഹം ഉപമിച്ചിട്ടുള്ളതു്. തൻെറ ജന്മസ്ഥലമായ ബംഗാളത്തിനു്വെളിയിൽ അദ്ദേഹം വളരെ കുറച്ചേ പോയിട്ടുള്ളു. ജീവിതത്തിൻെറ അധികഭാഗവും ഒരു ക്ഷേത്രത്തിലെ ഒരു മുറിയിലാണു് കഴിച്ചതു്. ഒരിയ്ക്കൽ ഒരു പണ്ഡിതസദസ്സു് കഴിഞ്ഞു് സമ്മാനവും വാങ്ങിവരുന്ന പണ്ഡിതന്മാരെ ചൂണ്ടിക്കാണിച്ചു് ഗദാധരനോടു്—അതായിരുന്നു ശ്രീരാമകൃഷ്ണൻെറ പൂവ്വനാമം—ജ്യേഷ്ഠൻ പറഞ്ഞു: ''നീയും പഠിച്ചു പണ്ഡിതനായാൽ ഇതുപോലെ നിനക്കും സമ്മാനം കിട്ടും'' എന്നു്. ''ഇതിനാണോ പഠിക്കുന്നതു്? ഞാൻ വിചാരിച്ചതു് പഠിത്തത്തിൻെറയെല്ലാം പ്രയോജനം ഈശ്വരസാക്ഷാത്കാരമാണെന്നായിരുന്നു. ഇങ്ങനെയാണെങ്കിൽ ഞാൻ മേലാൽ സ്കൂളിൽ പോകുന്നില്ല.'' എന്നു പറഞ്ഞു ഗദാധരൻ സ്കൂളിൽപ്പോക്കു് നിറുത്തി. ഇതാണു് അദ്ദേഹത്തിൻെറ വിദ്യാഭ്യാസം. എന്നാലും അദ്ദേഹം വൈദികധർമ്മസംസ്ഥാപകനാണു്. എന്തെന്നാൽ സ്വാമി വിവേകാനന്ദൻ— ''ബുദ്ധിമാനായ ഈ സന്ന്യാസിയുടെ ബുദ്ധിയാകുന്ന കന്തത്തിന്മേൽ കോക്കപ്പെടാത്ത കയുക്തിവാദികരം അമേരിക്കാഭൂഖണ്ഡത്തിലില്ല'' എന്നു്

അമേരിക്കയിലെ പല പത്രങ്ങളും ആരെപ്പററി എഴുതിയോ ആ സ്വാമിജി — മഹാത്മജിയുടേയും സുബാഷ്ബോസിൻേറയും പണ്ഡിററ് നെഹ്റുവിൻേറയും മററ് ഒട്ടധികം രാഷ്ട്രീയസാമുദായികാചാര്യന്മാരുടെയും പ്രണാമപാത്രമായ സ്വാമിജി—പറയുന്നതു്, ''ശ്രീരാമകൃഷ്ണൻെറ വചനങ്ങൾ വൈദികസിദ്ധാന്തങ്ങളുടെ ഏററവും അർവ്വാചീന(കാലാനുസൃത)വ്യാഖ്യാനങ്ങളാണെന്നും ശ്രീരാമകൃഷ്ണൻെറ വചനങ്ങളുടെ വെളിച്ചത്തിൽ പഠിക്കയും അദ്ദേഹത്തിൻെറ ജീവിതദ്വാരാ അവയെ നിരീക്ഷിക്കയും ചെയ്യാതെ ആക്കും വേദവും വേദാന്തവും ശരിയായി മനസ്സിലാക്കാൻ സാധിക്കയില്ല'' എന്നുമാണു്. സ്വാമിജി ഇങ്ങനെ പറയുന്നതു്, ഇക്കാലത്തു് അജ്ഞതകൊണ്ടോ ഗുരുഭക്തിയുടെ ആധിക്യംകൊണ്ടോ ചിലർ, തങ്ങളുടെ ഗുരുക്കന്മാരായിത്തീരുന്നതിനിടവരുന്നവരെ ഈശ്വരാവതാരങ്ങളോ അതിൽക്കൂടുതലോ ആക്കി വാഴ്ത്തുന്നതുപോലെയല്ലെന്നു് സ്വാമിജിയുടെ ചരിത്രവുമായി പരിചയമുള്ളവക്കെല്ലാം അറിയാം. സ്വാമിജി ഒരു അതിരൂക്ഷവിമശ്കനായിരുന്നു. തൻെറ മനസ്സാക്ഷിയ്ക്കനുസരിച്ച് ശരിയാണെന്നു് കാണാത്തതൊന്നും പറയുന്നയാളല്ലായിരുന്നു. ശ്രീരാമകൃഷ്ണൻ സാധാരണ അവസ്ഥകളിൽ ഏററവും വിനീതനായിരുന്നു. അഹന്ത അദ്ദേഹത്തെ സ്പർശിക്കപോലും ഉണ്ടായിട്ടില്ല. ചിലപ്പോൾ ചില ശിഷ്യന്മാരെ നമസ്കരിക്കുകൂടിയും ചെയ്തിട്ടുണ്ടു്. സത്യത്തെ സ്വപ്നത്തിൽക്കൂടിയും വിട്ടുപിരിയാൻ അദ്ദേഹത്തിനു് കഴിഞ്ഞിരുന്നില്ല. പലപ്പോഴും ശിഷ്യന്മാർ ചോദിക്കുന്ന ചോദ്യത്തിനു് ഏററവും താഴ്മയോടുകൂടി തനിയ്ക്കു് ഒന്നും അറിഞ്ഞുകൂടെന്നും എല്ലാം ജഗന്മാതാവിനു് മാത്രമേ അറിയാവൂ എന്നും ഉള്ള മട്ടിലായിരുന്നു ഉത്തരം പറഞ്ഞിരുന്നതു്. എങ്കിലും അദ്ദേഹം ചില സമയത്തു് താൻ ഈശ്വരാവതാരമാണെന്നു് പ്രഖ്യാപിച്ചിട്ടുണ്ടു്.

അദ്ദേഹം അന്ത്യകാലത്തു് ലോകത്തെ ക്ഷമ പഠിപ്പിക്കാനോ ശിഷ്യന്മാക്ക് ഗുരുശുശ്രൂഷയ്ക്കു് അവസരം കൊടുക്കാനോ മററുള്ളവരുടെ പാപഭാരം സ്വീകരിച്ചതുകൊണ്ടോ എന്തോ ഭയങ്കരമായ കവിൾപുററിനാൽ പീഡിതനായി വെള്ളംപോലും ഇറക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെട്ടിരുന്നു. ആ അവസരത്തിൽ അടുത്തുനിന്നിരുന്ന വിവേകാനന്ദസ്വാമി ആലോചിക്കുന്നു: ''മഹാരോഗം പിടിപെട്ടു് കഷ്ടപ്പെടുന്ന ഇദ്ദേഹമാണോ ഈശ്വരാവതാരമെന്നു് തന്നത്താൻ പ്രഖ്യാപിച്ചിട്ടുള്ളതു്? ഇപ്പോൾ എന്തു പറയുന്നു?'' എന്നു്. ആ അവസരത്തിൽ ശ്രീരാമകൃഷ്ണനിൽനിന്നു് ഇടിവെട്ടുന്നതുപോലെ പുറപ്പെടുന്നു, ''യാതൊരുവൻ രാമനായും കൃഷ്ണനായും ഇരുന്നുവോ അവൻ

തന്നെ ഇന്നത്തെ രാമകൃഷ്ണൻ. എന്നാൽ ഇതു് നിൻെറ വേദാന്തപക്ഷത്തിലല്ല'' എന്നു്. ''വേദാന്തപക്ഷത്തിലല്ല'' എന്ന പറഞ്ഞതു് വേദാന്തപക്ഷത്തിൽ ഓരോ ജീവനും ബ്രഹ്മത്തിൽനിന്നു് അഭിന്നമാകയാൽ ആത്മാനുഭൂതിവന്ന ഓരോ ജീവനും പറയാം:

''നാരായണോ ഽഹം നരകാന്തകോ ഽഹം
പുരാന്തകോ ഽഹം പുരുഷോ ഽഹമീശഃ
അഖണ്ഡബോധോ ഽഹമശേഷസാക്ഷീ
നിരീശ്വരോ ഽഹം നിരഹം ച നിർമ്മമഃ''

(വിവേകചൂഡാമണി)

എന്നു്. ആ അർത്ഥത്തിലല്ല ശ്രീരാമകൃഷ്ണൻ പറഞ്ഞതു്. താൻ തന്നെയാണു് രാമനും കൃഷ്ണനുമായിരുന്നവനെന്നു്. എന്നിട്ടും മുഴുവനായിട്ടു് വിശ്വസിക്കാത്തയാളായിരുന്നു സ്വാമിജി. ''മഹാശയാ! അങ്ങു് ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടോ? അങ്ങേയ്ക്കു് അതു് തെളിയിക്കാൻ കഴിയുമോ? കഴിയുമെങ്കിൽ എങ്ങനെ?'' എന്നു ചോദിച്ചുകൊണ്ടു് തന്നെ സമീപിച്ച വിവേകാനന്ദസ്വാമികളു്, ''ഞാൻ ഈശ്വരനിൽ വിശ്വസിക്കുന്നു. എനിക്കതു് തെളിയിക്കാൻ കഴിയും. എന്തുകൊണ്ടെന്നാൽ നിങ്ങളെ എൻെറ മുമ്പിൽ കാണുന്നതുപോലെ തന്നെ, എന്നാൽ കുറേക്കൂടി നിബിഡമായ ഭാവത്തിൽ ഈശ്വരനെ ഞാൻ കാണുന്നു'' എന്നുത്തരം നൽകുകയും ഈശ്വരാനുഭൂതി കൊടുക്കയും ചെയ്യയാളാണു് ശ്രീരാമകൃഷ്ണൻ. ''ആത്മാനുഭൂതിയെ ലോകത്തു് മററു് ഏതിനെക്കാളും സുസ്പഷ്ടമായി സത്യമായി കൊടുക്കാനും എടുക്കാനും കഴിയും എന്നുള്ളതു് സത്യമാണെന്നു് ഞാൻ അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ കണ്ടു'' എന്നു് സ്വാമിജി പറയുന്നു. (എൻെറ ആചാര്യദേവൻ എന്ന പുസ്തകം നോക്കുക). മറെറാരിക്കൽ തൻെറ പ്രസംഗങ്ങളിൽ ശരിയായിട്ടുള്ളതെല്ലാം ശ്രീരാമകൃഷ്ണനിൽനിന്നു് കിട്ടിയതും തെറെറല്ലാം തൻേറതുമാണെന്നും സ്വാമി പ്രസ്താവിച്ചിട്ടുണ്ടു്. ശ്രീരാമകൃഷ്ണൻ ശരീരത്തിൽ ഇരിക്കുമ്പോഴും തന്നെ ഇതുയെല്ലാം അനുഭവം ഉണ്ടായിട്ടും ശ്രീരാമകൃഷ്ണൻെറ ശരീരത്യാഗം കഴിഞ്ഞിട്ടും അദ്ദേഹത്തെ ഒരു അവതാരമായി സ്വീകരിക്കാൻ വിവേകാനന്ദസ്വാമികളു് കാലം വളരെ വേണ്ടിവന്നുവെന്നു് അദ്ദേഹത്തിൻെറ ചില കത്തുകളിൽനിന്നും ജീവിതകഥകളിൽനിന്നും നമുക്കു് കാണാൻ കഴിയും. ശ്രീ രാമകൃഷ്ണൻ ശരീരത്യാഗം ചെയ്യശേഷവും അദ്ദേഹം ചില ശിഷ്യന്മാൎക്കു് പ്രത്യക്ഷപ്പെട്ടു് അവരുടെ സംശയം തീൎത്തുകൊടുത്തതായി പറയപ്പെടുന്നു. ''ഭഗവാൻ ഇന്നും അദ്ദേഹത്തിൻെറ രാമകൃഷ്ണരൂപം ഉപേക്ഷിച്ചിട്ടില്ല. ചിലർ ഇപ്പോഴും അദ്ദേഹത്തെ ആ രൂപത്തിൽ കാണുകയും അദ്ദേഹത്തിൽ

നിന്നു് ഉപദേശം ഗ്രഹിക്കയും ചെയ്യുന്നു. വേണമെങ്കിൽ എല്ലാവ ൎക്കും അദ്ദേഹത്തെ കാണാൻ കഴിയും.'' എന്നു വിവേകാനന്ദസ്വാമി എഴുതിയിരിക്കുന്നു. നിരീശ്വരവാദിയായിരുന്ന വിവേകാനന്ദ സ്വാമി ശരിയായ അനുഭവം വരാതെ ഇതെല്ലാം എഴുതുമോ? സ്വാമിജി ഒടുവിൽ ശ്രീരാമകൃഷ്ണനെ ഒരു അവതാരമായി സ്വീകരി ക്കമാത്രമല്ല ശ്രീരാമകൃഷ്ണൻ അവതാരവരിഷ്ഠനാണെന്നു് പ്രഖ്യാപി ക്കയുംകൂടിചെയ്തു.

''സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.''

എന്നതു് വിവേകാനന്ദസ്വാമി എഴുതിയ ശ്ലോകമാണു്. ആ ഭഗവാൻ ഇക്കാലത്തു് ആവിർഭവിച്ചു് പുസ്തകപാണ്ഡിത്യം സ്വല്പം പോലുമില്ലാതെ സകല വേദാന്തസാരം പാമരന്മാർക്കുകൂടി ഗ്രഹിക്കത്തക്കവണ്ണം ഉപദേശിച്ചതും മുഖ്യമായി സനാതനധർമ്മമായ വൈദികമതത്തിന്റെ രക്ഷയ്ക്കാണു്. ''കരുണാമൂർത്തിയായ ഭഗവാൻ ശ്രീരാമകൃഷ്ണന്റെ വരവു് പ്രത്യേകിച്ചും ഹിന്ദുജാതിയുടേയും ഹിന്ദു മതത്തിന്റേയും രക്ഷയ്ക്കായിട്ടാണു്,'' എന്നു സ്വാമിജി പറയുന്നു. ഇവിടെ ''പ്രത്യേകിച്ചും'' എന്ന വാക്കു് പ്രത്യേകം ശ്രദ്ധേയമാണു്. ഹിന്ദുജാതിയുടേയും ഹിന്ദുമതത്തിന്റേയും മാത്രമല്ല; ലോകത്തി ന്റെ മുഴുവനും രക്ഷയ്ക്കാണു്; മുഖ്യമായിട്ടു് ഹിന്ദുമതത്തിന്റേയും ഹിന്ദുജാതിയുടേയും എന്നേ സ്വാമിജി ഉദ്ദേശിച്ചിട്ടുള്ളു. ഹിന്ദു ജാതിയ്ക്കും ഹിന്ദുമതത്തിനും എന്താണു് പ്രത്യേകത? എന്നു് ചോദി ച്ചാൽ സ്വാമിജിയുടെ അഭിപ്രായത്തിൽ ഹിന്ദുമതം—വൈദികമതം —സനാതനധർമ്മം സകല മതങ്ങളുടേയും മാതാവാണു്. ''ഞാൻ നിങ്ങളെ മതങ്ങളുടെ മാതാവിന്റെ പേരിൽ സ്വാഗതം ചെയ്യുന്നു.'' എന്നു പറഞ്ഞുകൊണ്ടാണു് അമേരിക്കൻ മതമഹാസഭയിൽ ഹിന്ദു മതപ്രതിനിധിയായി ചെന്നുനിന്നു് സ്വാമിജി പ്രസംഗം തുടങ്ങി യതു്. മറെറാരിക്കൽ അദ്ദേഹത്തോടു് അങ്ങയുടെ മതമെന്തെന്നു് ചോദിച്ച ഒരാളോടു് അദ്ദേഹം മറുപടി പറഞ്ഞതു്, ''ഏതൊരു മതത്തിന്റെ ഒരു ശാഖയാണോ ക്രിസ്തുമതം, ഏതൊരു മതത്തിൽ നിന്നുണ്ടായി അതിനോടു് കലഹിച്ച ഒരു കുട്ടിയാണോ ബുദ്ധമതം, അതാണു് എന്റെ മതം'' എന്നാണു്. ഹിന്ദുമതമെന്നു് ഇന്നു വിളിച്ചു വരുന്ന വൈദികമതത്തിന്റെ കുട്ടികളാണു് ഇന്നു ലോകത്തു് കാണുന്ന എല്ലാ വിശിഷ്ടമതങ്ങളും, അവയുടെ സ്ഥാപകന്മാർ ഉപദേശിച്ച ഭാവത്തിൽ. 'ഞാൻ ഹിന്ദുവായതെന്തിനു്?' എന്നൊരു പുസ്തകമുണ്ടു്. ഇന്നും ഹിമാലയപ്രാന്തത്തിൽ തപസ്സുചെയ്തു് കൊണ്ടു് ജീവിച്ചിരിക്കുന്ന പാശ്ചാത്യനായ ഒരു ഹിന്ദുസന്യാസി

നാല്പത്തിയഞ്ചു് വഷം മുമ്പു് ഇംഗ്ലീഷിൽ ചെയ്ത ഒരു പ്രസംഗത്തിൻെറ തജ്ജമയാണു്. അതിൽ അദ്ദേഹം പറയുന്നതു് കൃസ്തുവിൻെറ ഉപദേശങ്ങളുടെ അത്ഥം അദ്ദേഹത്തിനു് ശരിയായി മനസ്സിലായതു് ശ്രീവിവേകാനന്ദസ്വാമിയിൽകൂടി വേദാന്താശയങ്ങളുമായി സമ്പർക്കത്തിലേർപ്പെട്ടശേഷമാണെന്നും അതുവരെ കൃസ്തുമതം അദ്ദേഹത്തെ കൂരിരുട്ടിലിട്ടിരിക്കുകയായിരുന്നെന്നുമാണു്. അതുകൊണ്ടു് ശ്രീരാമകൃഷ്ണൻ ഹിന്ദുമതത്തിൻെറ മാത്രമല്ല, കൃസ്തുവും മുഹമ്മദുനബിയും ബുദ്ധനും ജരദുഷ്ടനും മററും ഉപദേശിച്ച അത്ഥത്തിലുള്ള എല്ലാ മതങ്ങളുടെയും ഉദ്ധാരകനാണു്. അദ്ദേഹത്തിൻെറ ജീവിതോപദേശങ്ങളുടെ വെളിച്ചത്തിൽക്കൂടി നോക്കുമ്പോഠം വേദങ്ങളിലേയും ഉപനിഷത്തുകളിലേയും ഗീതയിലേയും പുരാണങ്ങളിലേയും ഇതിഹാസങ്ങളിലേയും മാത്രമല്ല, ബൈബിളിലേയും ഖുറാനിലേയും എല്ലാ വാക്യങ്ങളുടേയും ഐക്യം കാണാൻ കഴിയും. എന്തെന്നാൽ അദ്ദേഹം സർവ്വധർമ്മസമന്വയമൂത്തിയാണു്. അദ്ദേഹത്തിൻെറ ജീവിതത്തിലും ഉപദേശങ്ങളിലും കൂടിയാണു് ഇന്നു് ധർമ്മമെന്തെന്നു് ലോകം അറിയേണ്ടതു്.

തക്കോ ƒപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ
നൈകോ മുനിര്യസ്യ മതം പ്രമാണം
ധർമ്മസ്യ തത്ത്വം നിഹിതം ഗുഹായാം.

എന്ന കാലം സമ്പൂർണ്ണം ഇന്നു വന്നിരിക്കുന്നു. അതിനാൽ,

''മഹാജനോ യേന ഗതഃ സ പന്ഥാഃ.''

എന്നതു് മാത്രമാണു് ഇന്നു് ശരണം. ആ മഹാജനങ്ങളിൽ വെച്ചു് മഹാജനമാണു് സത്യത്തിൻേറയും ബ്രഹ്മചര്യത്തിൻേറയും വിവേകത്തിൻേറയും വൈരാഗ്യത്തിൻേറയും ശമദമാദികളുടേയും മൂത്തിയായി കഠോരസാധനകളും തീവ്രഭക്തിയുംകൊണ്ടു് ഈശ്വരനെ നാനാനാമരൂപങ്ങളിൽ ദശിച്ചശേഷം ശ്രീശങ്കരപരമ്പരയിലുള്ള അതിദിവ്യനും യത്രസായംഗൃഹനുമായ തോതാപുരിയിൽനിന്നു് സന്ന്യാസം സ്വീകരിച്ചു് നിർഗ്ഗുണബ്രഹ്മോപാസനകൊണ്ടു് നിർവ്വികല്പസമാധിയിൽ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളിലുള്ള അഹന്ത മുഴുവൻ നശിപ്പിച്ചു് സോഹംഭാവത്തിൽ വളരെനാഠം കഴിച്ച ശേഷം ലോകരക്ഷാത്ഥം,

''നാനവാപ്തമവാപ്തവ്യം വത്ത ഏവ ച കമ്മണി.''

എന്ന നിലയിലേയ്ക്കിറങ്ങിവന്നു് ദിവ്യലീല ചെയ്ത ഭഗവാൻ ശ്രീരാമകൃഷ്ണൻ. അദ്ദേഹത്തിൻെറ സഹധർമ്മിണിയായ ശ്രീശാര

ദാദേവിയുടെ ജന്മദിനമാണ് ഇന്ന്, ഇവിടുത്തെ ശാരദാഭക്തസമാജം ആഘോഷിക്കുന്നത്.

മാതൃദേവി എന്ന അപരനാമത്താൽ അറിയപ്പെടുന്ന ശ്രീ ശാരദാദേവി അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണനാൽ സ്വമനസ്സാലെ തെരഞ്ഞെടുക്കപ്പെട്ട സഹധർമ്മിണിയാണ്. തെരഞ്ഞെടുക്കപ്പെട്ടുവെന്ന് കേട്ടാൽ ഇന്നുള്ളവൎക്ക് Love-marriage ആണെന്നു തോന്നും. അതല്ല, ശ്രീരാമകൃഷ്ണൻ ജഗന്മാതാവിന്റെ ദൎശനത്തിലുള്ള അത്യാസക്തിനിമിത്തം ഊണും ഉറക്കവുമില്ലാതെ സദാപി ഉന്മത്തനെപ്പോലെ കരഞ്ഞുകൊണ്ട് ദക്ഷിണേശ്വരക്ഷേത്രത്തിൽ കഴിക്കുന്നതറിഞ്ഞു് അദ്ദേഹത്തിനു് ഉന്മാദമാണെന്നു തെററിദ്ധരിച്ച് മാതാവും സഹോദരന്മാരും ബന്ധുക്കളും വന്നു അദ്ദേഹത്തെ നാട്ടിൻപുറത്തുള്ള വീട്ടിൽ കൊണ്ടുപോയി. വിവാഹംകൊണ്ട് ഇതിനു് നിവൃത്തിവരുമെന്ന് കരുതി വിവാഹാലോചനതുടങ്ങി. പല ദിക്കിൽ നിന്നും ജാതകം കൊണ്ടുവന്നുനോക്കി. ഒന്നും ചേരുകയില്ല, ചേരുന്നവർ ശ്രീരാമകൃഷ്ണന്റെ കുടുംബം ദരിദ്രമായതുകൊണ്ട് വിവാഹം ചെയ്തുകൊടുക്കുകയുമില്ല. ഈ അവസരത്തിൽ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി തന്റെ സഹധർമ്മിണിയായിരിക്കാൻ അവകാശമുള്ള പെൺകുട്ടി ആരാണെന്നും എവിടെയാണെന്നും പറഞ്ഞതിന്റെ ഫലമായി ജാതകം വാങ്ങി പരിശോധന നടത്തി. ജാതകങ്ങൾ തമ്മിൽ ചേരുമെന്ന് കാണുകയും വീട്ടുകാർ സമ്മതിക്കയും ചെയ്തു. അങ്ങിനെ നടന്ന വിവാഹത്തിനു് പാത്രീഭൂതയായ സ്ത്രീയാണ് ശ്രീശാരദാദേവി.

ശ്രീരാമകൃഷ്ണൻതന്നെയാണ് അവരെ മാതൃപദത്തിൽ അഭിഷേകം ചെയ്തതു്. വിവാഹം കഴിഞ്ഞു് ശ്രീരാമകൃഷ്ണൻ വീണ്ടും ദക്ഷിണേശ്വരത്തു് പോയി തപസ്സ് തുടങ്ങി. ബാല്യത്തിൽതന്നെ വിവാഹിതയായ ശാരദാദേവി, പ്രായമായപ്പോൾ തന്റെ ഭത്താവ് ഉന്മത്തനായി ദക്ഷിണേശ്വരത്തു് കഴിയുന്നുവെന്ന് ജനങ്ങൾ പറഞ്ഞറിഞ്ഞു് അദ്ദേഹത്തെ ശുശ്രൂഷിക്കുന്നതാണ് സ്വധർമ്മമെന്ന് കരുതി അങ്ങോട്ടേയ്ക്ക് പുറപ്പെട്ടു. അവർ വരുന്ന വിവരമറിഞ്ഞു് ശ്രീരാമകൃഷ്ണൻ തന്നെ ചെന്ന് എതിരേല്ക്കുന്നു. ആ രംഗം ശ്രീരാമകൃഷ്ണശിഷ്യനും അമേരിക്കയിൽ വളരെ കാലം ധർമ്മപ്രചാരം ചെയ്തിരുന്ന ആളും അനേകം ഗ്രന്ഥങ്ങളുടെ കൎത്താവും ആയ ശ്രീ അഭേദാനന്ദസ്വാമികൾ വൎണ്ണിക്കുന്നതു് ഇപ്രകാരമാണ്:

ഭാര്യാമശേഷഗുണഭൂഷിതഭക്തിയുക്താം
യോഷാഞ്ച കാമവശഗാം സകലാം വിലോക്യ

ദൂരാത് പ്രണമ്യ ജിതവാനയി മാതൃബുദ്ധ്യാ
തം കാമഗന്ധരഹിതം ഭജ രാമകൃഷ്ണം.

ഭർത്താവിനെ കാണാൻ വരുന്ന യുവതിയായ ധർമ്മപത്നിയെ ശ്രീരാമകൃഷ്ണൻ 'അമ്മേ' എന്നു വിളിച്ച് സ്വീകരിക്കുകയാണ് ചെയ്യുന്നതു്. ''ലോകത്തുള്ള സകല സ്ത്രീകളേയും ഞാൻ അമ്മയായി കണ്ടിരിക്കുന്നു. ആ സ്ഥിതിയ്ക്കു് ഞാൻ എങ്ങനെയാണ് അവിടുത്തോടു് ഭാര്യാബുദ്ധി വെയ്ക്കുന്നതു്?'' എന്നു് ചോദിക്കുന്ന ശ്രീരാമകൃഷ്ണനോടു് ദേവി പറയുന്ന മറുപടി, ''അവിടുത്തെ സേവിക്കാൻ അനുവാദം തന്നാൽമതി'' എന്നാണ്. ഒരു ദിവസം അർദ്ധരാത്രിയിൽ തന്നെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുമ്പോൾ ദേവി ശ്രീരാമകൃഷ്ണനോടു് ചോദിച്ചു: ''അവിടുന്നു് എന്നെ എങ്ങനെ വീക്ഷിക്കുന്നു?'' എന്നു്. അതിനു് ഉടൻ ശ്രീരാമകൃഷ്ണൻ പറഞ്ഞ മറുപടി, ''ബ്രഹ്മാണ്ഡം സൃഷ്ടിച്ച ജഗന്മാതാവും ഈ ശരീരത്തിനു് ജന്മം തന്ന മാതാവും നിങ്ങളും തമ്മിൽ ഭേദം കാണുന്നില്ല'' എന്നാണ്. ശ്രീരാമകൃഷ്ണൻ തന്നെയാണ് ആദ്യം ദേവിയെ പീഠത്തിലിരുത്തി ജഗന്മാതാവായി പൂജിച്ച് തന്റെ തപഃഫലങ്ങളെല്ലാം ജഗദംബയുടെ പ്രതീകമെന്ന നിലയിൽ ദേവിയ്ക്കു് സമർപ്പിച്ച് ദേവി സാക്ഷാൽ ജഗന്മാതാവിന്റെ അവതാരമാണെന്നു് വെളിപ്പെടുത്തിയതു്.

പാശ്ചാത്യരാജ്യത്തു് മതമഹാസഭയ്ക്കു് പോകണമെന്നു് പലരും ഉപദേശിക്കയും അതിലേയ്ക്കു് പലരും പ്രോത്സാഹിപ്പിക്കയും ചെയ്തപ്പോൾ സ്വാമി വിവേകാനന്ദൻ ദേവിക്കെഴുതിയയച്ച് അനുജ്ഞ വാങ്ങിയശേഷമാണ് അങ്ങോട്ടു് പുറപ്പെട്ടതു്.

ഭാരതഭൂമിയും ഭാരതീയശാസ്ത്രങ്ങളും സ്ത്രീകളെ അടിമകളാക്കി വെയ്ക്കാനാണ് പഠിപ്പിച്ചതെന്നു് ഇന്നത്തെ വിദ്യാഭ്യാസം സിദ്ധിച്ച ഒട്ടധികം സ്ത്രീകൾക്കും ചെറുപ്പക്കാർക്കും തെററിദ്ധാരണയുണ്ടു്. ഇതു ശുദ്ധമേ തെററാണ്. സ്ത്രീകളെ പുരുഷനുവേണ്ടി സൃഷ്ടിച്ചുവെന്നു് മററു ചില സംസ്കാരങ്ങൾ പറയുമ്പോൾ സ്ത്രീയും പുരുഷനും ഒരേ സ്രഷ്ടാവിന്റെ രണ്ടു തുല്യാംശങ്ങളാണെന്നാണ് ധർമ്മശാസ്ത്രം പറയുന്നതു്. (മനു 1.32)

പിതൃഭിർഭ്രാതൃഭിശ്ചൈതാം പതിഭിർദ്ദേവരൈസ്തഥാ
പൂജ്യാ ഭൂഷയിതവ്യാശ്ച ബഹുകല്യാണമീപ്സുഭിഃ.
യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവ്വാസ്തത്രാഫലാഃ ക്രിയാഃ.
ജാമയോ യാനി ഗേഹാനി ശപന്ത്യപ്രതിപൂജിതാഃ
താനി കൃത്യഹതാനീവ വിനശ്യന്തി സമന്തതഃ

തസ്മാദേതാഃ സദാ പൂജ്യാ ഭൂഷണാച്ഛാദനാശനൈഃ
ഭൂതികാമൈന്നരൈന്നിത്യം സത്കാരേഷൂത്സവേഷു ച.

(അച്ഛൻ, സഹോദരന്മാർ, വരൻ, ഭത്താവിൻെറ സഹോദരന്മാർ എന്നിവർ, തങ്ങൾക്ക് നന്മ വരണമെന്നാഗ്രഹിക്കന്നെങ്കിൽ സ്ത്രീകളെ പൂജിക്കയും ആഭരണാദികൾകൊണ്ട് അലങ്കരിക്കയും വേണം. യാതൊരിടത്ത് സ്ത്രീകളെ പൂജിക്കുന്നുവോ അവിടെ ദേവന്മാർ സന്തോഷത്തോടെ വസിക്കുന്നു. എവിടെ ഇവരെ പൂജിക്കന്നില്ലയോ അവിടെ ചെയ്യുന്ന സകല കമ്മങ്ങളും നിഷ്ഫലങ്ങളാണ്. കുലസ്ത്രീകൾ, വേണ്ടവണ്ണം ഉപചരിക്കപ്പെടാത്തതിനാൽ ഏതു് ഗൃഹങ്ങളെ ശപിക്കുന്നുവോ ആ ഗൃഹങ്ങൾ കൃത്യയാൽ പീഡിപ്പിക്കപ്പെട്ടവയെന്നപോലെ നിശ്ശേഷം നശിക്കുന്നു. ആകയാൽ ക്ഷേമത്തെ ഇച്ഛിക്കുന്നവർ എന്നും, സല്ക്കാരം, ഉത്സവം മുതലായ അവസരങ്ങളിൽ പ്രത്യേകിച്ചും, സ്ത്രീകളെ അന്നവസ്ത്രാദികളാൽ പൂജിക്കണം–മനുസ്മൃതി) 'നൂറു ഉപാദ്ധ്യായന്മാക്ക് തുല്യനാണ് ആചാര്യൻ. നൂറ് ആചാര്യന്മാക്ക് തുല്യനാണ് അച്ഛൻ, ആയിരം പിതാവിനേക്കാൾ മാതാവ് തൻെറ മഹിമകൊണ്ട് വലിയവളാണ്'' എന്ന് മനു പറയുന്നു. ഇതിൽനിന്ന് മാതാവിനുള്ള സ്ഥാനം ധമ്മശാസ്ത്രപ്രകാരം എത്ര വലുതാണെന്ന് കാണാം. ആ മാതാവിനെപ്പോലെ വിചാരിക്കണം പരസ്ത്രീകളെയെന്നും ധമ്മശാസ്ത്രം ശാസിക്കുന്നു. ''മാതൃവത് പരദാരേഷു'' എന്നിട്ടും ഇന്നത്തെ പഠിത്തക്കാർ പറയുകയാണ് ഹിന്ദുമതം — സനാതനധമ്മം — സ്ത്രീകളെ ചവിട്ടി താഴ്ത്തിയിരിക്കയാണെന്ന്.

വൈദികധമ്മപ്രകാരം സ്ത്രീകൾക്ക് എല്ലാ ധമ്മാവിരുദ്ധമായ സ്വാതന്ത്ര്യവും അനുവദിക്കപ്പെട്ടിട്ടുണ്ട്; സ്ത്രീകൾക്ക് ഉപനയനം വിധിക്കപ്പെട്ടിട്ടുണ്ട്; വേദാദ്ധ്യയനത്തിനു് അധികാരം നൽകിയിട്ടുണ്ട്. സ്ത്രീകൾക്ക് ബ്രഹ്മചര്യവും ഗുരുകുലവാസവും ശാസ്ത്രങ്ങൾ വിധിച്ചിട്ടുണ്ട്. സ്ത്രീകൾക്ക് ഗുരുകുലവാസം പൂത്തിയാക്കിയശേഷം ജീവിതം മുഴുവൻ ബ്രഹ്മചര്യം പരിപാലിച്ചുകൊണ്ട് ബ്രഹ്മവാദിനികളായോ സദ്യോവധുക്കളായോ ജീവിക്കാൻ സ്വാതന്ത്ര്യം നൽകിയിട്ടുണ്ട്. സ്ത്രീകൾക്ക് യോഗാഭ്യാസമോ സന്ന്യാസമോ നിഷേധിക്കപ്പെട്ടിട്ടില്ല. ജനകമഹാരാജാവിനോടു് വാദിച്ച് ജയിച്ച സുലഭ എന്ന മഹായോഗിനിയെപ്പററി മഹാഭാരതം പറയുന്നു. ''അസ്മിംശ്ച ത്യാഗേ സ്ത്രിയോഽപ്യധിക്രിയന്തേ, ഭിക്ഷുകീത്യനേന സ്ത്രീണാമപി പ്രാഗപിവാഹാദ്വാ വൈധവ്യാദൂദ്ധ്വം വാ സന്ന്യാസേ അധികാരോസ്തീതി ദശിതം. തേന ഭിക്ഷാചര്യം, മോക്ഷശാസ്ത്രശ്രവണം, ഏകാന്ത ആത്മധ്യാനം ച താഭിഃ കത്തവ്യം, ത്രിദണ്ഡാ

ദികം ച ധാര്യം''. (ഈ ത്യാഗത്തിൽ സ്ത്രീകളും അധികാരികളാണു്. 'ഭിക്ഷുകി' എന്നതുകൊണ്ടു് സ്ത്രീകൾക്കും വിവാഹത്തിനു് മുമ്പോ വൈധവ്യത്തിനുശേഷമോ സന്ന്യാസത്തിന്നധികാരമുണ്ടെന്നു് കാണിച്ചിരിക്കുന്നു. അതുകൊണ്ടു് ഭിക്ഷാചര്യവും മോക്ഷശാസ്ത്രശ്രവണവും ഏകാന്തത്തിലുള്ള ആത്മധ്യാനവും അവരും ചെയ്യേണ്ടതാണു്. ത്രിദണ്ഡം മുതലായതും ധരിക്കേണ്ടതാണു്) എന്നു് ജീവന്മുക്തിവിവേകത്തിൽ ശ്രീവിദ്യാരണ്യസ്വാമികൾ പ്രാചീന ശാസ്ത്രങ്ങളെ അടിസ്ഥാനമാക്കി പറഞ്ഞിരിക്കുന്നു. സ്ത്രീകൾ ആയുധവിദ്യ നല്ലവണ്ണം പഠിച്ചിരുന്നുവെന്നും അതു് ശാസ്ത്രസമ്മതമാണെന്നും ഉള്ളതിനു് ശ്രീകൃഷ്ണൻ നരകാസുരനാൽ തോല്പിക്കപ്പെട്ടപ്പോൾ സത്യഭാമ യുദ്ധംചെയ്യുന്നതു് തെളിവാണു്. എന്നാൽ സത്യഭാമ എപ്പോഴും യുദ്ധക്കളമന്വേഷിച്ചു് നടന്ന ഒരു സ്ത്രീയല്ലെന്നതും ഓർക്കേണ്ടതുണ്ടു്. ഋഗ്വേദത്തിൽ യുദ്ധവിദഗ്ധകളായ വിശ്പല മുതലായ അനേകം സ്ത്രീകളെപ്പററി പറയുന്നുണ്ടു്. പാഞ്ചാലിയും സത്യഭാമയും തമ്മിലുള്ള സംവാദത്തിൽനിന്നു് പാഞ്ചാലിയുടെ കുടുംബഭരണസാമർത്ഥ്യവും രാജ്യതന്ത്രജ്ഞതയും തെളിയുന്നു. ഇങ്ങനെയെല്ലാമായിട്ടും ഹിന്ദുമതം സ്ത്രീകളെ അടിമകളാക്കിവെക്കുകയാണു് ചെയ്തതെന്നു് പറഞ്ഞാൽ ആ അജ്ഞതയുടെ മുമ്പിൽ വിദൂരനമസ്കാരം ചെയ്കയല്ലാതെന്താണു് രക്ഷാമാർഗ്ഗം? ചരിത്രകാലത്തുതന്നെ എത്ര മഹാരാഷ്ട്രസ്ത്രീകളാണു് യുദ്ധം ചെയ്തിട്ടുള്ളതു്? ഝാൻസി റാണി സുപ്രസിദ്ധയല്ലേ? സ്ത്രീകൾക്കു് സനാതനധർമ്മം സഹധർമ്മിണീത്വമാണു് വിധിച്ചിട്ടുള്ളതു്. കന്യാദാനത്തിലെ മന്ത്രം 'സഹധർമ്മം ചരത' എന്നാണു്. അതാണു് ഭാരതീയ ധർമ്മശാസനം. ശ്രീശാരദാദേവി അതിന്റെ മൂർത്തിമദ്ഭാവമായിരുന്നു. ശ്രീരാമകൃഷ്ണൻ ഏതു ധർമ്മമനുസരിച്ചു് ജീവിച്ചുവോ അതേ ധർമ്മംതന്നെ ശ്രീശാരദാദേവിയും അനുഷ്ഠിച്ചു. ശ്രീരാമകൃഷ്ണൻ വിവാഹം കഴിച്ചു് ഗൃഹസ്ഥനായിട്ടും നിത്യബ്രഹ്മചാരിയായിരുന്നു. ശാരദാദേവിയും അതുപോലെതന്നെ. ശ്രീരാമകൃഷ്ണദേവൻ ധർമ്മപ്രചരണാർത്ഥം ശിഷ്യന്മാരെ സ്വീകരിച്ചു് അവൎക്കു് ആദ്ധ്യാത്മികസാധനകൾ ഉപദേശിച്ചു് അവരെ അനുഭൂതിനിഷ്ഠരാക്കി. ശ്രീമാതൃദേവിയും അതിനെ തുടൎന്നു് അവൎക്കു് ധർമ്മോപദേശം ചെയ്കയും അവരെ ധർമ്മപ്രചരണത്തിൽ നയിക്കയും ചെയ്തു. ഈ ഭാരതീയധർമ്മാദർശം എല്ലാ സ്ത്രീകളും സ്വീകരിക്കണം. എന്നാൽ എല്ലാ ഗൃഹത്തിലും ശാന്തിയുണ്ടാകും; സത്പുത്രന്മാരുണ്ടാകും. ശാരദാദേവി സ്ത്രീകൾക്കു് മാതൃക കാണിക്കാനായിട്ടാണു് വന്നതു്. പാശ്ചാത്യരും പൗരസ്ത്യരുമായ അനേകലക്ഷം ജനങ്ങളാൽ ആരാധിതയായിട്ടും ദേവി അനാഡംബരയായി ജീവിച്ചു. എല്ലാ സ്ത്രീകളും ഇതു് കണ്ടു

പഠിക്കണം. ശ്രീരാമകൃഷ്ണദേവനെപ്പോലെതന്നെ അമ്മയും ഗുരുഭാവം നടിച്ചിരുന്നില്ല. അമ്മയുടേയും ശ്രീരാമകൃഷ്ണൻേറയും ജീവിതത്തിൽ കൂടിയും സംഭാഷണങ്ങളിൽക്കൂടിയും കിട്ടുന്ന മഹോപദേശങ്ങരം ലോകം മുഴവൻ വ്യാപിപ്പിക്കണം. അതാണു് ലോകരക്ഷാമാഗ്ഗം. അതിനു് സ്ത്രീകരം ആയിരക്കണക്കിനു് മുന്നോട്ടുവരണം. ശാരദാസംഘങ്ങളും ശാരദാ ഭക്തസമാജങ്ങളും എല്ലായിടത്തുമുണ്ടാകണം.

ഈ അവസരത്തിൽ ഞാൻ ഒന്നു പറയുന്നു: പുരുഷന്മാർ ധമ്മത്തിൽനിന്നു് ഭ്രംശിച്ചാൽ അവിടെ സഹധമ്മം ആചരിക്കയല്ല; അവരെ ധമ്മമാഗ്ഗത്തിലേയ്ക്കു് കൊണ്ടുവരുന്ന ചുമതലകൂടി സ്ത്രീകരംക്കു് കൊടുക്കണമെന്നു് എനിക്കഭിപ്രായമുണ്ടു്. പുരുഷന്മാർ ധമ്മസംസ്ഥാപനത്തിൽനിന്നു് പിന്തിരിഞ്ഞാൽ — അശ്രദ്ധാലുക്കളായാൽ — സ്ത്രീകരംതന്നെ ആ ചുമതല ഏറ്റെടുക്കണം. സ്ത്രീകരംക്കു് പുരുഷന്മാരേക്കാരം ധമ്മസംസ്ഥാപനത്തിനു് കഴിവുണ്ടു്. എന്തെന്നാൽ സ്ത്രീകളുടെ ഗഭത്തിൽനിന്നുതന്നെയാണു് പുരുഷന്മാരും സ്ത്രീകളും പുറത്തുവരുന്നതു്. ലോകത്തു് ഇനി അതുകൂടാതെ ജനങ്ങളെ സൃഷ്ടിക്കാനുള്ള വിദ്യ കണ്ടുപിടിക്കുന്നതുവരെ, ലോകം എത്ര പുരോഗമിച്ചാലും അങ്ങനെയേ നടക്കൂ. ഗഭോത്പാദനസമയത്തെ മാതാപിതാക്കന്മാരുടെ ചിന്തയാണു് കുട്ടികളുടെ സ്വഭാവത്തെ മുഖ്യമായി ക്രമപ്പെടുത്തുന്നതു്. അതുകൊണ്ടാണു് ഭാരതീയധമ്മം ഗഭാധാനത്തെ ഒന്നാമത്തെ സംസ്കാരമായി കരുതിയിട്ടുള്ളതു്. ആധാനത്തിൽ വരുന്നന്യൂനത ഗഭധാരണകാലത്തെ വ്രതനിയമാദ്യനുഷ്ഠാനംകൊണ്ടു് സ്ത്രീകരംക്കു് കുറെയൊക്കെ ശരിപ്പെടുത്താൻ കഴിയുമെന്നു് ശാസ്ത്രം പറയുന്നു. അങ്ങനെ ഒരു നേഷനെ, ജനതയെ ശരിയായും ധർമ്മ്യമായും സൃഷ്ടിക്കാനുള്ള ശക്തി മുഖ്യമായി സ്ത്രീകളിലാണിരിക്കുന്നതു്. അതുകൊണ്ടു് സ്ത്രീകളാണു് ഈ കാര്യത്തിൽ മുന്നിട്ടിറങ്ങി പ്രവത്തിക്കേണ്ടതു്. ധമ്മക്ഷയംകൊണ്ടു് മനുഷ്യൻ കാട്ടുമൃഗത്തേക്കാരം അനേകം മടങ്ങു് താഴോട്ടുപോയിരിക്കുന്ന ഈ കാലത്തു് സ്ത്രീകരം ആയിരക്കണക്കിനു് മുന്നോട്ടുവന്നു് ധമ്മസംസ്ഥാപനാത്ഥം അവതീണ്ണനായ ശ്രീരാമകൃഷ്ണൻെറ സഹധമ്മിണിയും ശ്രീ വിവേകാനന്ദസ്വാമികളുടെ മാതൃദേവിയും ആയ ശ്രീശാരദാദേവിയെ മാതൃകയാക്കി ജീവിക്കാനും ധമ്മസംസ്ഥാപനം ചെയ്യാനും ഞാൻ ആഹ്വാനം ചെയ്യുന്നു. ഭഗവാൻ അതിന്നനുഗ്രഹിക്കട്ടെ!



# 15. വിദ്യാഭ്യാസവും മതവും*

ഗുരുവായൂരപ്പൻ കോളേജിൻെറ പുതിയ കെട്ടിടം സന്ദർശിക്കാൻ എനിക്കവസരം കിട്ടിയതിൽ വളരെ സന്തോഷമുണ്ട്. ഈ കോളേജിൽ പഠിക്കുന്ന നിങ്ങൾ മററു പല കോളേജുകളിലും പഠിക്കുന്നവരേക്കാൾ ഭാഗ്യവാന്മാരാണ്. എന്തെന്നാൽ ഒരു ദിവസം അനേകം പ്രാവശ്യം നിങ്ങൾ അറിഞ്ഞോ അറിയാതെയോ ഗുരുവായൂരപ്പൻെറ നാമം ഉരുവിടാറുണ്ട്. നടക്കുമ്പോഴും ഇരിക്കുമ്പോഴും സംസാരിക്കുമ്പോഴും നിങ്ങൾ നിങ്ങളുടെ കോളേജിനെപ്പററി ചിന്തിക്കുമ്പോഴെല്ലാം, ഗുരുവായൂരപ്പനെപ്പററി നിങ്ങൾ സ്മരിക്കുന്നു. അറിയാതെ ആയാലും ഈശ്വരനാമം ജപിച്ചാൽ പുണ്യമുണ്ടെന്നാണ് ഭാഗവതം പറയുന്നത്.

ഹരിർഹരതി പാപാനി ദുഷ്ട ചിത്തൈരപി സ്മൃതഃ
അനിച്ഛയാപി സംസ്പൃഷ്ടോ ദഹത്യേവ ഹി പാവകഃ.

ദുഷിച്ച മനസ്സോടുകൂടി സ്മരിച്ചാലും ഈശ്വരൻ പാപങ്ങളെയില്ലാതാക്കുന്നു. അറിയാതെ തൊട്ടാലും തീ ദേഹം പൊള്ളിക്കും. ഇതുകൊണ്ടാണ് പ്രാചീനകാലത്തു് നമ്മുടെ പൂർവ്വികന്മാർ കുട്ടികൾക്ക് ഈശ്വരചിന്തോദ്ദീപകങ്ങളായ നാമങ്ങൾ നല്കിവന്നത്. നിത്യവും ഭഗവത്സ്മരണ ചെയ്യത്തക്ക പരിതഃസ്ഥിതിയിൽ വളരുന്ന നിങ്ങളെ ഞാൻ ആദ്യമായ ഹൃദയപൂർവ്വം അനുമോദിക്കുന്നു.

ഇന്നത്തെ ചെറുപ്പക്കാരുടെയിടയിൽ വിശേഷിച്ചും വിദ്യാഭ്യാസം സിദ്ധിച്ചെന്നു് കരുതപ്പെടുന്നവരുടെയിടയിൽ മതത്തെപ്പററി ഒരവജ്ഞയുള്ളതായി ഞാൻ അറിയുന്നു. ഹിന്ദുയുവാക്കളുടെയിടയിലാണ് ഇതു് അധികം. മററുള്ളവരുടെയിടയിൽ ഇതു് അത്രയില്ല. അവക്ക് മതത്തിൻെറ ഒരു പ്രകടനമെങ്കിലുമുണ്ട്. അധികംപേർക്കും മതത്തോടുള്ള അവജ്ഞയ്ക്കു് കാരണം മതമെന്തെന്നറിഞ്ഞുകൂടായ്കയാണ്. അവക്ക് രാജ്യതന്ത്രം വേണം, സമുദായപരിഷ്കാരംവേണം, വിദ്യാഭ്യാസം വേണം, ഡിഗ്രി വേണം, ഉത്സവം വേണം, വിനോദം വേണം, മറെറല്ലാം വേണം; മതംമാത്രം വേണ്ട. എന്തുകൊണ്ട്? അവർ പറയുന്നതു് മതം കലഹകാരണമായി എന്നാണ്. മതം തീരെ വേണ്ടെന്നു് പറയുന്നതിൽ ഭൂരിപക്ഷം, ആരോടും ഒരു കാലത്തും

* 1960 ആഗസ്റ്റ് 20-ാംനു- കോഴിക്കോട് ഗുരുവായൂരപ്പൻ കോളേജിൽ വെച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

കലഹിച്ചിട്ടില്ലാത്ത മതത്തിൽ ജനിച്ച ഹിന്ദുക്കളാണ്. ഈ മനഃസ്ഥിതിയുണ്ടാകുന്നത് ഹിന്ദുമതമെന്താണെന്നറിഞ്ഞുകൂടാത്തതു കൊണ്ടാണ്

ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം അവരുടെ മതം നശിപ്പിക്കാൻ ദൃഢവ്രതം എടുത്താണ് പടിഞ്ഞാറൻ ക്രിസ്ത്യൻ മിഷനറിമാരും പടിഞ്ഞാറൻ കച്ചവടക്കാരും ഇവിടെ കാലുകുത്തിയത്. പടിഞ്ഞാറൻ ക്രിസ്ത്യൻ മിഷനറിമാർ പോയിടത്തെല്ലാം അതതു് രാജ്യത്തുണ്ടായിരുന്ന പ്രാചീന മതങ്ങളെ നശിപ്പിച്ചുകൊണ്ടാണ് അവർ പ്രവർത്തിച്ചിട്ടുള്ളത്. ഇന്ന് ഗ്രീക്ക്മതമെവിടെ? ബാബിലോണിയൻ മതമെവിടെ? ഈജിപ്ഷ്യൻ മതമെവിടെ? അതിലേയ്ക്ക് അവർ എന്തെല്ലാം ആയുധങ്ങളാണുപയോഗിച്ചത്! ചരിത്രം നോക്കിയാലറിയാം. പൂർവ്വികന്മാരുടെ സംസ്കാരത്തേയും മതത്തേയും കുറിച്ച് അശ്രദ്ധവരെ തെററിദ്ധാരണകളുണ്ടാക്കത്തക്കവണ്ണം വേണ്ട തെല്ലാം അവർ ആ വിദ്യാഭ്യാസത്തിൽ കലർത്തിയിട്ടുണ്ട്. ''ഒരു കുട്ടിയെ സ്കൂളിലയച്ചാൽ അവർ ആദ്യം പഠിപ്പിക്കുന്നത് അവന്റെ അച്ഛൻ ഒരു മഠയനാണ്; രണ്ടാമതു് പഠിപ്പിക്കുന്നത് അവന്റെ മുത്തച്ഛൻ ഒരു ഭ്രാന്തനാണ്, മൂന്നാമത്തേതു് അവന്റെ അദ്ധ്യാപകന്മാരെല്ലാം കപടന്മാരാണ്, നാലാമത്തേതു് അവന്റെ മതഗ്രന്ഥങ്ങളെല്ലാം കള്ളക്കഥകളാണ്. പതിനാറു് വയസ്സാകുമ്പോഴേയ്ക്കു് അവൻ നിഷേധത്തിന്റെ ഒരു കൂടായിത്തീരുന്നു'' എന്ന് വിവേകാനന്ദസ്വാമികൾ പറയുന്നു. ''എവിടെയെല്ലാം ചാരിത്രമില്ലായ്മ കാണുന്നുവോ, ആ ചാരിത്രമില്ലായ്മയ്ക്കു് ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായമാണുത്തരവാദി'' എന്ന് മഹാത്മജി പറയുന്നു. (യംഗ് ഇന്ത്യ 6.3.1926) ഇന്നത്തെ ആളുകളുടെ അഭിപ്രായത്തിൽ വിദ്യാഭ്യാസത്തിനും മതത്തിനും തമ്മിൽ യാതൊരു ബന്ധവുമില്ല. അവരെല്ലാം (Secular education) ലൗകികവിദ്യാഭ്യാസസിദ്ധാന്തക്കാരാണ്. അവരുടെ അഭിപ്രായത്തിൽ മതം വേണമെന്നുള്ളവൻ അതു് വെച്ചുകൊള്ളട്ടെ എന്ന് മാത്രമാണ്. ഇതു് വിദ്യാഭ്യാസമെന്നാലെന്തെന്നറിയാത്തതിന്റെ ഫലമാണ്.

വിദ്യ എന്നാലെന്താണ്? അറിയേണ്ടതിനെ അറിയിക്കുന്നതു് വിദ്യ. അറിയേണ്ടതെന്താണ്? നിത്യസുഖമാർഗ്ഗം. സകല മനുഷ്യരും സകലശ്രമവും ചെയ്യുന്നതു് സുഖത്തിനുവേണ്ടിയാണ്. ആ സുഖം ഭംഗംവരാതെ കിട്ടണമെന്നും എല്ലാവർക്കും ഇച്ഛയുണ്ട്. സന്ന്യാസി സന്ന്യസിക്കുന്നതും ഗൃഹസ്ഥൻ വിവാഹം കഴിക്കുന്നതും മോഷ്ടാവു് മോഷ്ടിക്കുന്നതും പോലീസുകാരൻ അവനെ പിടിക്കുന്നതും ചില സ്ത്രീകൾ ദുരാചാരം ചെയ്യുന്നതും ചിലർ പാതിവ്രത്യ

നിഷ്ഠയുള്ളവരായിരിക്കുന്നതും, ചില പുരുഷന്മാർ ഏകഭാര്യാത്വം സ്വീകരിക്കുന്നതും, ചിലർ ബഹുഭാര്യാത്വം സ്വീകരിക്കുന്നതും ചിലർ ഉദ്യോഗം ഭരിക്കുന്നതും മററു ചിലർ ഉദ്യോഗമുപേക്ഷിക്കുന്നതും ചിലർ ധാരാളം സ്വത്തുക്കാം സമ്പാദിക്കുന്നതും ചിലർ നിഷ്കിഞ്ചനത്വം സ്വീകരിക്കുന്നതും എല്ലാം സുഖത്തിനുവേണ്ടിയാണ്. നിത്യസുഖം എപ്പോഴാണ് കിട്ടുക? മനുഷ്യൻ അപൂർണ്ണതകളിൽനിന്നെല്ലാം വിമുക്തനാകുമ്പോഠം. അപൂർണ്ണതയാണ് ദുഃഖകാരണം. മനുഷ്യൻെറ ഏതംശമാണ് പൂർണ്ണമാകേണ്ടതു്? എല്ലാ അംശവും. മനുഷ്യനിൽ മൂന്നു ഘടകങ്ങളുണ്ട്. ശരീരം, ബുദ്ധി, മനസ്സ്. ശരീരമെന്നതിൽ ഇന്ദ്രിയങ്ങളേയും ഞാനുാംപ്പെടുത്തുന്നു. ഈ മൂന്നിനേയും അന്യൂനം അല്ലെങ്കിൽ പൂർണ്ണമാക്കുന്നതിനുള്ള വഴിയാണ് അറിയേണ്ടതു്. അതിനെ അറിഞ്ഞഭ്യസിക്കുന്നതാണ് വിദ്യാഭ്യാസം. ഇവയിലൊന്നു് മാത്രം അന്യൂനം അല്ലെങ്കിൽ നിർദ്ദോഷമായിരുന്നാൽ പോരാ എല്ലാം സമ്പൂർണ്ണം ദോഷരഹിതമാക്കണം. എന്നാൽ ശരീരം എവിടെയെങ്കിലും ആരുടെയെങ്കിലും എക്കാലത്തും സമ്പൂർണ്ണം ദോഷബാധിതമാകാതിരുന്നിട്ടുണ്ടോ? വാതപിത്തകഫങ്ങളാകുന്ന ത്രിദോഷങ്ങാം ശരീരത്തിൽ എപ്പോഴും ഉണ്ട്, അവയുടെ വൈഷമ്യം രോഗവും സാമ്യം ആരോഗ്യവുമാണ്.

''രോഗസ്തു ദോഷവൈഷമ്യം ദോഷസാമ്യമരോഗതാ.''

എന്നു് അഷ്ടാംഗഹൃദയം പറയുന്നു. ഇവ ഒരാളുടെ ശരീരത്തിൽ എന്നും സാമ്യാവസ്ഥയിലിരുന്നാൽ അയാളെ രോഗം ബാധിക്കുകയില്ല. രോഗം ബാധിക്കാതെ മരണവുമില്ല. എന്നും ത്രിദോഷങ്ങാം ആരിലെങ്കിലും സാമ്യാവസ്ഥയിലിരുന്നിരുന്നുവെങ്കിൽ അയാാം മരിക്കില്ലായിരുന്നു. അങ്ങനെ ലോകസൃഷ്ടിമുതൽ ഇന്നുവരെ മരിക്കാതിരുന്ന ആരെങ്കിലുമുണ്ടോ? ബ്രഹ്മാവിനുപോലും ബ്രഹ്മപ്രളയത്തിൽ മരണമുണ്ടെന്നാണ് പുരാണം പറയുന്നതു്. ഒരു കാലത്തു് ഒരു സന്ന്യാസി മരണനിരോധഗുളിക കണ്ടുപിടിച്ചു് നാലഞ്ചുപേക്കു കൊടുത്തു എന്നു് ഞാൻ പത്രത്തിൽ വായിച്ചു. ഞാൻ അദ്ദേഹത്തെപ്പോയി കണ്ടു. അന്നു് എനിക്കു് പതിനാറു് വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. എങ്കിലും ഞാൻ ആ വിഷയത്തെക്കുറിച്ചു് ശാസ്ത്രീയമായി അദ്ദേഹത്തോടു് സംസാരിച്ചു. ഒടുവിലദ്ദേഹം പറഞ്ഞതു് ഈ സ്ഥൂലശരീരത്തിൽ മരിക്കാതിരിക്കുമെന്നല്ല താൻ പറയുന്നതെന്നും ഭൂതസൂക്ഷ്മശരീരത്തിൽ മരിക്കാതിരിക്കാമെന്നാണ് തൻെറ സിദ്ധാന്തമെന്നുമാണ്. പിന്നീടദ്ദേഹവും മരിച്ചു. ഗുളിക സേവിച്ചവരും മരിച്ചു.

''അദ്യവാ അബ്ദശതാന്തരേ വാ'' ഇന്നല്ലെങ്കിൽ അനേകശതം വഷങ്ങൾക്കശേഷമെങ്കിലും ആക്കും ദോഷവൈഷമ്യം വരും, മരണവും വരും. അപ്പോൾ പിന്നെ ശരീരത്തെ പൂർണ്ണമാക്കുക അഥവാ അന്യൂനമാക്കുക എന്നു പറയുന്നതിന്റെ അത്ഥമെന്താണ്? അതിനെ എത്രകാലത്തോളം ആരോഗ്യത്തോടുകൂടി വെച്ചുകൊണ്ടിരിക്കാമോ അതെല്ലാം ചെയ്യുകയെന്നത്ഥം. എന്തെന്നാൽ ശരീരം രോഗബാധിതമായാൽ സുഖമുണ്ടായിരിക്കുകയില്ല. ശരീരത്തെ അരോഗമാക്കി വെയ്ക്കുന്നതിനു് ചെയ്യേണ്ടതു് യോഗക്ഷേമം സാധിക്കുകയാണ്. യോഗമെന്നാൽ അതിനു വേണ്ടതു സമ്പാദിച്ചുകൊടുക്കുക. ക്ഷേമമെന്നാൽ ഉള്ളതു നശിക്കാതെ നോക്കുക. ശരീരത്തിലുള്ള ശക്തി നശിക്കാതെ നോക്കുകയും പുത്തനായി ശക്തിക്കൂടുതൽ ഉണ്ടാക്കുന്നതിനു് വേണ്ടതു വെളിയിൽനിന്നു സംഭരിച്ചുകൊടുക്കുകയും വേണം. അപ്പോൾ ശരീരം വളരെക്കാലം അരോഗമായിരിക്കും.

പുറത്തുനിന്നു് ആവശ്യമുള്ളതു് സംഭരിച്ചുകൊടുക്കുന്നതിനാണ് ആഹാരം. അകത്തുള്ളതു് നശിക്കാതെ വികസിപ്പിക്കുന്നതിനാണ് വ്യായാമം, വസ്ത്രധാരണം, ശൌചം മുതലായതു്. ശരിയായ വിദ്യാഭ്യാസത്തിൽ ഇതേപ്പററിയുള്ള വിശദമായ അറിവ് വിദ്യാത്ഥികൾക്കുണ്ടാക്കിക്കൊടുക്കേണ്ടതുണ്ട്. അതായതു് ആരോഗ്യശാസ്ത്രം, വൈദ്യശാസ്ത്രം മുതലായവയുടെ സാമാന്യജ്ഞാനം എല്ലാ വിദ്യാത്ഥികൾക്കും ആവശ്യമാണ്. എത്ര അറിവു കൊടുത്താലും ചിലപ്പോൾ ചിലക്കു തെററു പററും. അപ്പോഴാണ് വൈദ്യശാസ്ത്രത്തിൽ വിദഗ്ദ്ധന്മാരുടെ ആവശ്യം നേരിടുന്നതു്. അത്രയുമല്ല ശില്പശാസ്ത്രം, ധനശാസ്ത്രം, ആയുധവിദ്യ മുതലായവയും ശരീരരക്ഷയ്ക്കു വേണ്ടിയുള്ളവയാണ്.

എന്നാൽ ഈ എല്ലാ ശാസ്ത്രങ്ങളിലേയും വൈദഗ്ദ്ധ്യത്തിന്റെ വിജയമിരിക്കുന്നതു് ബുദ്ധിയുടെ അന്യൂനതയെ ആശ്രയിച്ചാണ്. ഒരുവനു് ദേഹം എത്ര പുഷ്ടിയുള്ളതും അരോഗവുമായിരുന്നാലും ബുദ്ധിശക്തി വികസിച്ചിട്ടില്ലെങ്കിൽ അവൻ വെറും മൃഗമാണ്. അത്രമാത്രമല്ല ഒരു ശാസ്ത്രത്തിലും അവനു് പുരോഗതിയില്ല; ഒന്നും അവനു് കണ്ടുപിടിക്കാൻ സാധിക്കുകയില്ല; മററുള്ളവർ കണ്ടുപിടിച്ചതു് അവന്റെ തലയിൽ കയറുകയുമില്ല. അന്യനു് ഉപകാരം ചെയ്യാൻ അവനു് കഴിയുകയില്ല; ചെയ്യാൻ ശ്രമിച്ചാൽ പലപ്പോഴും അവനു് ഉപദ്രവമായി പരിണമിക്കുകയും ചെയ്യും. അതുകൊണ്ടു് ബുദ്ധിശക്തിയെ പൂർണ്ണമാക്കേണ്ടതുണ്ട്. അതുവരെ നടന്ന കാര്യങ്ങളും അതുവരെയുള്ളവരുടെ അനുഭവങ്ങളും കണ്ടുപിടിത്തങ്ങളും വെച്ചുകൊണ്ടാണ് പുത്തനായി ചിന്തിക്കേണ്ടതു്. താൻതന്നെയും ചിന്തിച്ചു്

കണ്ടുപിടിക്കുന്ന തത്ത്വങ്ങൾ ഓർക്കേണ്ടതുണ്ട്. പ്രത്യക്ഷം ചില ഗവേഷണങ്ങൾ അവിടവിടെ നടക്കുന്നുണ്ടെങ്കിലും ഇന്ത്യയിലെ സ്കൂൾ വിദ്യാർത്ഥികളിൽ ഇന്നും ഇതിനുള്ള അഭ്യാസനം വളരെ കുറച്ചേ കൊടുക്കുന്നുള്ളുവെന്ന് വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. ഓർമ്മശക്തിയുടേയും ചിന്താശക്തിയുടേയും വർദ്ധന ഏകാഗ്രതയെ ആശ്രയിച്ചിരിക്കുന്നു. മനുഷ്യനു് മൃഗത്തേക്കാൾ കൂടുതൽ ഏകാഗ്രതാശക്തിയുണ്ടെന്നുള്ളതാണ് വ്യത്യാസമെന്ന് വിവേകാനന്ദസ്വാമി ഒരിടത്തു പറയുന്നു. ഇന്ന് മററു ദേശങ്ങളിൽ വിദ്യാർത്ഥികൾക്ക് ഏകാഗ്രത വർദ്ധിപ്പിക്കാൻ പല ഗവേഷണങ്ങളും നടത്തി പലതും കണ്ടുപിടിച്ച് പരിശീലിപ്പിച്ചുവരുന്നു. ഇന്ത്യയിൽ പണ്ട് ഇതിനുള്ള പലവിധ അനുഷ്ഠാനങ്ങൾ വിദ്യാർത്ഥികൾക്ക് ഗുരുകുലത്തിൽ നൽകിയിരുന്നു. ഇന്ന് അതെല്ലാം കാട്ടാളത്തമാക്കി തള്ളിയിരിക്കുന്നു. പുതിയതൊന്നും ഒട്ടും സ്വീകരിച്ചിട്ടുമില്ല. തത്ഫലമായി കുട്ടികളുടെ സ്റ്റാൻഡേർഡ് കുറഞ്ഞുവരുന്നു. ഒരു ഭാഷയിലും ഇന്ന് സ്കൂൾഫൈനലും, ബി. എ. യും ജയിച്ചുവരുന്ന കുട്ടികൾക്ക് പിടിയില്ല. നല്ല ഭാഷയിൽ എഴുതുന്ന ഒരു പുസ്തകവും വായിച്ചാൽ അവക്ക് മനസ്സിലാകയില്ല, മലയാളം അറിഞ്ഞുകൂടാ; ഇംഗ്ലീഷ് മനസ്സിലാകയില്ല; ഹിന്ദി ഗ്രഹിച്ചിട്ടുമില്ല. ഇതാണ് നില. നാലഞ്ചുകൊല്ലം മുമ്പ് സ്കൂൾഫൈനൽ ജയിച്ച് 'ശങ്കരാ'കോളേജിൽ ചേരാൻവന്ന ഒരു വിദ്യാർത്ഥി "I go is" എന്നെഴുതിയതു് എനിക്കറിയാം. അതു് തെററാണെന്ന് ഞാൻ പറഞ്ഞപ്പോൾ അയാൾ ചോദിച്ചു. " 'I' എന്നാൽ ഞാൻ, go പോവുക, is ആകുന്നു എന്നതു് ശരിയല്ലേ? അതിൽ തെറെറന്താണ്?"

ഞാൻ വിട്ടില്ല. ഞാൻ ചോദിച്ചു: "I എന്നതു് First person 'Is' എന്നതു് Third person; അതു തമ്മിൽ കർത്താവും ക്രിയയുമായി ചേരുമോ?" അയാൾ പറഞ്ഞു, "I എന്നതു് ഒരു Person ആണ്. Person എന്നാൽ ആളു്; 'Is' എന്നതു് person ആയതെങ്ങനെ?" ഞാനയാളോട് തത്ക്കാലം തോററുമടങ്ങി. ചില പള്ളിക്കൂടം ഇൻസ്പെക്ടരാഫീസിൽ നിന്നു വരുന്ന കടലാസിലെ ഇംഗ്ളീഷിൻെറ അർത്ഥം മനസ്സിലാക്കാൻ ഞാൻ വിഷമിച്ചിട്ടുണ്ട്. അതു് ചിലപ്പോൾ 'മററിംഗ്ളീഷ്' ആയിരിക്കും. മലയാളത്തിൽ Anatomy, Physiology മുതലായവയിൽ വേണ്ടത്ര പുസ്തകമില്ല. ഇംഗ്ലീഷിലുള്ളതു് വായിച്ചാലവക്ക് മനസ്സിലാകയുമില്ല, ഇങ്ങനെയുള്ളവർ ഡോക്ടർമാരായി വന്നാൽ എത്രപേക്ക് ഇവർ കാലന്മാരാകുമെന്നറിയാമോ? എഞ്ചിനീയർമാരായാൽ പാലവും വീടുകളും മററും പൊളിക്കുമെന്നേയുള്ളു. ജഡ്ജിമാരോ മജിസ്രേട്ടുമാരോ ആയാലും തര

കേടില്ല. കേസുകെട്ടെടുത്തു് പുരസ്സമീതെ വലിച്ചെറിഞ്ഞിട്ടു് പുരയുടെ മുകളിലിരിക്കുന്നതെല്ലാം വാദികളും, താഴെ വീഴുന്നതൊക്കെ പ്രതികളും. അനുകൂലമായി കുറെ സമയത്തേയ്ക്കും പിന്നെ മറിച്ചു് കുറേ സമയത്തേയ്ക്കും ജഡ്ജിമെൻറു് എഴുതുന്ന ഒരു മജിസ്ട്രേട്ടു് ഉണ്ടായിരുന്നതായി ഞാൻ കേട്ടിട്ടുണ്ടു്. അതുകൊണ്ടും വലിയ തരക്കേടില്ല. എന്നാൽ ഇംഗ്ലീഷിലുള്ള വൈദ്യഗ്രന്ഥങ്ങൾ വായിച്ചാൽ മനസ്സിലാകാത്ത ഡോക്ടർമാരുണ്ടാകുന്നതാണു് ഭയങ്കരം. ഇതിനെല്ലാം പരിഹാരം ഏകാഗ്രതാശക്തി സമ്പാദനമാണു്. എന്നാൽ ഏകാഗ്രത സമ്പാദിച്ചു് ബുദ്ധിബലം വർദ്ധിപ്പിച്ചതുകൊണ്ടും മനുഷ്യൻ പൂർണ്ണതയിലെത്തുന്നില്ല. എന്തെന്നാൽ എത്ര ഓർമ്മശക്തി വന്നാലും എത്ര ചിന്താശക്തി വന്നാലും ബുദ്ധി, ഭൗതികവിഷയങ്ങളെപ്പററി ചിന്തിക്കുകയാണെങ്കിൽ ആ വസ്തുക്കൾ പരിമിതങ്ങളായതുകൊണ്ടു് അവയിൽ സക്തമായ മനസ്സു് അവയുടെ നാശത്തിൽ ദുഃഖത്തിന്നധീനമായിത്തീരുന്നു. അതുകൊണ്ടു് ലക്ഷ്യത്തിലെത്താൻ ബുദ്ധിശക്തി സമ്പാദനംകൊണ്ടും മതിയാകുന്നില്ല. അത്രയുമല്ല; മനുഷ്യനു് മരണമുള്ളിടത്തോളം കാലം അവൻെറ ബുദ്ധിയുടെ നേട്ടങ്ങൾ അവനെ തൃപ്തിപ്പെടുത്തുകയുമില്ല.

അതുകൊണ്ടു് ബുദ്ധിബലം സമ്പാദിച്ചാലും പോരാ; മനസ്സിനേയും ശരിപ്പെടുത്തണം. മനസ്സിനെപ്പററി നൈയ്യായികന്മാർ കൊടുക്കുന്ന നിർവ്വചനംതന്നെ, 'സുഖാദ്യുപലബ്ധിസാധനമിന്ദ്രിയം മനഃ' എന്നാണു്. സുഖം മുതലായതിനെ അറിയുന്നതിനുള്ള ഉപകരണമായ ഇന്ദ്രിയമാണു് മനസ്സു്. മനസ്സാണു് സുഖവും ദുഃഖവും ഉണ്ടാക്കുന്നതു്. ഒരേ കാര്യംതന്നെ ഒരാൾക്കു് സുഖവും മറെറാരാൾക്കു് ദുഃഖവും ഉണ്ടാക്കുന്നതായി നാം കാണുന്നു. ഇന്നു് കഥകളിയെ സ്തുതിച്ചു് യൂറോപ്പിലും അമേരിക്കയിലും വളരെപ്പേർ പറയുന്നു. ഇതിനെ 'ഊമയാട്ടം' എന്നു പുച്ഛിച്ചു് പറഞ്ഞുകൊണ്ടിരുന്ന ചിലരെ ഞാൻ കണ്ടിട്ടുണ്ടു്; മത്സ്യമാംസഭക്ഷണം ചിലർക്കു് അത്യാനന്ദകരം. അതില്ലെങ്കിൽ ചിലർക്കു് ഭക്ഷണം ചെല്ലുകയില്ല. എന്നാൽ അതിൻെറ ഗന്ധംകൊണ്ടു് അതു് വില്ക്കുന്ന സ്ഥലത്തിനടുത്തുള്ള ഹോട്ടലിൽനിന്നുപോലും ഉണ്ണാത്ത എത്രയോ പേരുണ്ടു്. മുളകു് ധാരാളമില്ലെങ്കിൽ ചിലർക്കു് ഊണു് രുചികരമല്ല. മററു ചിലർക്കു് മുളകിൻെറ മണംപോലും സഹിക്കാൻ വയ്യ. ചിലർക്കു് ചിലതരം സംഗീതം ഇഷ്ടം. മററു ചിലർക്കു് മററു ചിലതു്. പട്ടുമെത്തയില്ലെങ്കിൽ ഉറക്കം വരാത്തവരുണ്ടു്. വെറും തറയെപ്പോലെ അത്ര സുഖകരമായ ശയ്യ മറെറാന്നില്ലെന്നുള്ളവർ മററു ചിലരുണ്ടു്.

'ആകാരാദപി ഭേത്തവ്യം സ്ത്രീണാം വിഷയിണാമപി'.

സ്ത്രീകളുടേയും വിഷയികളുടേയും ആകൃതിപോലും ഭയങ്കരമാണെന്ന അഭിപ്രായക്കാർ ചിലരുണ്ട്. ലോകത്തു് ഭാര്യമാരിൽ അതുല്യസൗന്ദര്യം കാണുന്നവരെത്രയോ പേരുണ്ട്. ഈ വ്യത്യാസത്തിനു കാരണമെന്തു്? മനസ്സിന്റെ നിലയുടെ വ്യത്യാസം. മനസ്സിനെ ഏതവസ്ഥയിലും ദുഃഖാധീനമാകാതിരിക്കത്തക്ക നിലയിൽ എത്തിച്ചാൽ പിന്നെ ഒരിക്കലും ദുഃഖം വന്നു് ബാധിക്കയില്ല. ആ അവസ്ഥയ്ക്കാണു് മോക്ഷമെന്നു് പറയുന്നതു്. മോക്ഷമെന്നാൽ ഒരിക്കലും ദുഃഖം ബാധിക്കാത്ത നില സ്വായത്തമാക്കുകയെന്നത്ഥം. അതാണു് മതത്തിന്റെ ലക്ഷ്യം. മതത്തിന്റെ അഭ്യാസത്തെ യോഗമെന്നു് പറയുന്നു. യോഗത്തിനു് ഗീതയിൽ കൊടുത്തിരിക്കുന്ന നിർവ്വചനം.

യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ,
തം വിദ്യാദ്ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം.

(ഏതൊന്നിനെ ലഭിച്ചാൽ മറേറതു് ലാഭവും അതിനേക്കാളധികമല്ലെന്നു് കരുതാൻ നമുക്കു് കഴിവുണ്ടാകുമോ, ഏതൊന്നിലിരുന്നാൽ എത്ര വലിയ ദുഃഖംപോലും ഇളക്കം വരുത്താതാകുമോ, ദുഃഖത്തിന്റെ ചേച്ച് നിശ്ശേഷം വേർപെട്ട അതിനെ യോഗമെന്നറിയണം) എന്നാണു്. ഇതാണു് വിദ്യാഭ്യാസത്തെ സപ്രയോജനമാക്കുന്നതു്. ശരീരം എത്ര പുഷ്ടിപ്പെട്ടാലും, എത്ര അരോഗമായാലും, ബുദ്ധിയും, ഓർമ്മശക്തിയും, ചിന്താശക്തിയും എത്ര വദ്ധിച്ചാലും ഏതു വിഷയത്തിൽ വേണമെങ്കിലും മനസ്സിനെ ഏകാഗ്രമാക്കാൻ മാത്രം ശക്തി സിദ്ധിച്ചാലും, മനസ്സിന്റെ മേൽ വിജയം കൈവന്നില്ലെങ്കിൽ അതെല്ലാം വെറുതെയാണു്. എന്തെന്നാൽ മനോജയമില്ലെങ്കിൽ മനുഷ്യന്റെ സകല പ്രവൃത്തികളുടേയും ലക്ഷ്യമായ നിത്യസുഖം മറെറാന്നുകൊണ്ടും കൈവരുകയില്ല. അതിനുള്ള ശാസ്ത്രമാണു് മതം. ഇതിൽനിന്നു് മതമാണു് മുഖ്യമെന്നും മററു ശാസ്ത്രങ്ങളുടെയെല്ലാം അഭ്യാസം മതാഭ്യാസത്തിനു് മനുഷ്യനു് സൗകര്യം കൊടുക്കാൻ വേണ്ടിയുള്ളതാണെന്നും കിട്ടുന്നു. അതുകൊണ്ടാണു് മഹർഷിമാർ വിദ്യയെ പരയെന്നും അപരയെന്നും രണ്ടായി തിരിച്ചതു്

''ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യദ് ബ്രഹ്മവിദോ വദന്തി പരാചൈവാപരാ ച. തത്രാപരാ ഋഗ്വേദോ യജുർവ്വേദഃ സാമവേദോ*f*ഥർവ്വവേദഃ ശിക്ഷാ കല്പോ വ്യാകരണം നിരുക്തം ഛന്ദോ ജ്യോതിഷമിതി; അഥ പരാ യയാ തദക്ഷരമധിഗമ്യതേ''.

—മുണ്ഡകോപനിഷത്തു്.

(രണ്ടു വിദ്യകൾ അറിയപ്പെടേണ്ടതാകുന്നു എന്നു് ബ്രഹ്മവിത്തുകൾ പറയുന്നു. അവ പരയും അപരയുമാകുന്നു. അപരയെന്നതു് ഋഗ്വേദം,

യജ്ജൂർവേദം, സാമവേദം, അഥർവ്വവേദം, ശിക്ഷ (ഉച്ചാരണശാസ്ത്രം) കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്, ജ്യോതിഷം എന്നിങ്ങനെയാണ്. ഇനി പര എന്നാൽ ഏതുകൊണ്ടാണോ ആ അക്ഷര ബ്രഹ്മം അറിയപ്പെടുന്നത് അതാണ് പരാ).

പരാവിദ്യയുടെ സങ്കല്പമില്ലാത്ത വിദ്യാഭ്യാസം ലക്ഷ്യമില്ലാത്ത യാത്രപോലെയാണ്. ഇന്ന് വിദ്യാഭ്യാസം ലക്ഷ്യമില്ലാതായിത്തീന്നിരിക്കുന്നു. എന്താണ് ലക്ഷ്യം? വിദ്യാത്ഥികളോട് ചോദിക്കുക. അവക്കറിഞ്ഞുകൂടാ. കുട്ടികളെ സ്കൂളിലയയ്ക്കുന്ന മാതാപിതാക്കളോട് ചോദിക്കുക. അവക്കറിഞ്ഞുകൂടാ. ''എല്ലാവരും കുട്ടികളെ അയയ്ക്കുന്നു. ഞാനും കുട്ടികളെ അയയ്ക്കുന്നു''. പഠിപ്പിക്കുന്ന അദ്ധ്യാപകരോട് ചോദിക്കുക എന്താണ് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യമെന്ന്? അവക്കറിഞ്ഞുകൂടാ! പിന്നെ എന്തിനു് പഠിപ്പിക്കുന്നു? ''ഞങ്ങൾക്ക് ശമ്പളം കിട്ടാൻ മററു വഴിയില്ലാത്തതുകൊണ്ട്'' എന്നാണുത്തരം. ചിലർ പറയും ''ഉത്തമപൗരന്മാരെ സൃഷ്ടിക്കാൻ'' എന്ന്. ''ഉത്തമ പൗരൻ ആര്? അവൻെറ ലക്ഷണമെന്ത്?'' എന്ന് ചോദിക്കുക. ഉത്തരമില്ല. ഇപ്രകാരം വിദ്യാഭ്യാസം ലക്ഷ്യമില്ലാതായിത്തീന്നതാണ് ഇന്ന് രാജ്യത്തു കാണുന്ന സകല കുഴപ്പത്തിനും കാരണം. ജീവിതത്തിൽ ലക്ഷ്യമില്ലാത്ത വിദ്യാഭ്യാസം കഴിച്ച് പുറത്തിറങ്ങിയിട്ടുള്ളവരാണ് ഇന്നു സമുദായത്തിലും രാജ്യത്തും കുഴപ്പമുണ്ടാക്കുന്നത്. ''നാം ഇന്നു സ്കൂൾ കുട്ടികളിൽ കാണുന്ന മലിനത, ജീവിതത്തെ സംബന്ധിക്കുന്ന വിഷയങ്ങളിലുള്ള അശ്രദ്ധ, ജീവിതത്തിൽ ഏററവും വലിയതും സാരഭൂതവുമായ പ്രശ്നങ്ങളെ വിദ്യാത്ഥിലോകം നിസ്സാരതാഭാവത്തോടെ കരുതിപ്പോരുമാറുന്നത് — ഇതെല്ലാം ഇത്രയും കാലം കുട്ടികൾ ഏതിൽനിന്ന് ജീവസന്ധാരണം ചെയ്തിരുന്നുവോ ആ പാരമ്പര്യത്തിൽനിന്ന് അവർ പറിച്ചെറിയപ്പെട്ടതുകൊണ്ടാണെന്നാണ് എൻെറ വിശ്വാസം'' എന്ന് മഹാത്മജി പറയുന്നു. (യങ്ങ് ഇന്ത്യ 22—9—1927). ഭാരതത്തിൻെറ ജീവനാഡിയായ പാരമ്പര്യം ആദ്ധ്യാത്മികമാണ്. ''ലോകത്തിനു് കൊടുക്കാനുള്ള ഇന്ത്യയുടെ ദാനം ആദ്ധ്യാത്മികവെളിച്ചമാണ്'' (III P. 109). ''രാജ്യതന്ത്രമോ സൈനിക ശക്തിയോ വാണിജ്യപ്രഭുത്വമോ യാന്ത്രികമതിപ്രഭാവമോ അല്ല, മതം മാത്രമാണ് ഇന്ത്യയ്ക്ക് നട്ടെല്ല് കൊടുക്കുന്നത്'' (III 137) എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു. ഈ വിഷയത്തിലാണ് ഇന്നു വിദ്യാലയങ്ങൾ വളരെ ഉദാസീനമായിത്തീന്നിരിക്കുന്നത്. ഇന്ന് ഇന്ത്യയിലെ വിദ്യാത്ഥികൾക്ക് കിട്ടുന്ന വിദ്യാഭ്യാസം അത്യന്തം നിഷേധാത്മകമാണ്. അതിൻെറ ഫലമായി അവരുടെ പാരമ്പര്യാഭിമാനം നശിച്ചിരിക്കയാണ്; അവരുടെ

നട്ടെല്ലു തകൻനിരിക്കയാണു്. അവർ വലിയ യുക്തിവാദികളാണെന്നു് അഭിമാനിക്കുന്നു. എന്നാൽ കാള പെറെറന്നു് മറെറാരുവൻ ഉറച്ചു് ഗൗരവത്തിൽ വാഗ്വിലാസത്തോടുകൂടി പറഞ്ഞാൽ കയറെടുക്കാൻ അവർ ഓടുകയായി. ഇന്ത്യ അവളുടെ ആദ്ധ്യാത്മികനിഷ്ഠതപം പ്രഖ്യാപിക്കാതിരിക്കണമെങ്കിൽ ഇന്ത്യയിലെയുവാക്കന്മാൎക്കു നല്കുന്ന ഭൗതിക വിദ്യാഭ്യാസത്തോളമെങ്കിലും ആദ്ധ്യാത്മിക വിദ്യാഭ്യാസം കൊടുക്കേണ്ടതു് ആവശ്യമാണെന്നു് കരുതേണ്ടിയിരിക്കുന്നു എന്നു് മഹാത്മജി പറയുന്നു. (യങ്ങു് ഇന്ത്യ 25–8–1927) എന്നാലിന്നിതു് ആരു കേൾക്കാനാണു്? മഹാത്മജിയുടെ ജന്മദിനവും ചരമദിനവും ആഘോഷിക്കണം, പടംവെച്ചു് പൂജിക്കണം. അതു മതി. പറഞ്ഞതനുസരിച്ചിട്ടെന്തുവേണം? അതാണു് നിലയെങ്കിലും പള്ളിക്കൂടങ്ങളിലെ തോന്നിയവാസവും വിദ്യാഭ്യാസം സിദ്ധിച്ചു് സർട്ടിഫിക്കററുമായി പുറത്തിറങ്ങി അലയുന്നവരുടേയും ഉദ്യോഗത്തിൽ പ്രവേശിച്ചവരുടേയും അനിയന്ത്രിതവും ഉത്തരവാദിത്വമില്ലാത്തതുമായ ജീവിതവും കണ്ടിട്ടു് ഇപ്പോൾ ഇന്ത്യാ ഗവമ്മെൻറിനു് 'ഇനി കുറച്ചു് മതം പഠിപ്പിച്ചു് നോക്കിയാലോ?' എന്നൊരു വിചാരം ഈയിടെ വന്നിട്ടുള്ളതുപോലെ പത്രങ്ങളിൽ കാണുന്നു. എന്നാൽ മതപഠനത്തെപ്പററി ചർച്ചചെയ്യാൻ ചുമതലപ്പെടുത്തപ്പെട്ടവർ മതത്തെപ്പററി അറിയാവുന്നവരാണോ എന്നു് അറിഞ്ഞുകൂടാ. ''അനുഭൂതിയാണു് യഥാൎത്ഥമതം. മററുള്ളതെല്ലാം ഒരുക്കം മാത്രം. പ്രസംഗം കേൾക്കുന്നതോ പുസ്തകം വായിക്കുന്നതോ യുക്തിവിചാരം ചെയ്യുന്നതോ വെറും തറയൊരുക്കുക മാത്രമാണു്. അതു മതമല്ല.'' (I. P. 232) ''നിങ്ങൾ എന്തുവായിക്കുന്നു, എന്തു സിദ്ധാന്തങ്ങൾ വിശ്വസിക്കുന്നു എന്നുള്ളതല്ല പ്രധാനം. നിങ്ങൾ എന്തു അനുഭവപ്പെടുത്തിയിരിക്കുന്നുവെന്നതാണു് കാര്യം'' (I.P. 322). ''ലോകത്തുള്ള എല്ലാ പുസ്തകങ്ങളും നിങ്ങൾ പഠിച്ചാലും നിങ്ങൾക്കു് ഈശ്വരനെപ്പററിയോ മതത്തെപ്പററിയോ ഒററ വാക്കുപോലും മനസ്സിലായില്ലെന്നുവരാം. നാം ലോകം എക്കാലവും കണ്ടതിൽവെച്ചു് ഏററവും ബുദ്ധിയുള്ള ആളുകളായിരിക്കാം. എന്നാലും നാം ഈശ്വരനിലേയ്ക്കു് ഒട്ടുംതന്നെ എത്തിയിട്ടില്ലെന്നു വരാം.'' (I. P. 411) എന്നും മററും സ്വാമിജി പറയുന്നു. ചിത്തശുദ്ധിക്കുള്ള അഭ്യാസം ചെയ്തിട്ടുള്ളവനാണു് മതമുള്ളവൻ. അങ്ങനെയുള്ളവനാണു് മതത്തെപ്പററി പറയാൻ അധികാരി.

മതഗ്രന്ഥങ്ങളെ വ്യാഖ്യാനിക്കുന്നവൻ അദ്ധ്യാത്മശിക്ഷണമുള്ളവനായിരിക്കണം; അവൻ ഒരുവൻെറ നടപടികളെ എന്നും നേർവഴിക്കു് നയിക്കുന്ന യമനിയമങ്ങൾ ശീലിച്ചിരിക്കണം. അവയെ

വെറും പുറംപൊളിയായി അനുഷ്ഠിച്ചാൽ പോരാ, എന്ന ഗാന്ധിജി പറയുന്നു. (യങ്ങ് ഇന്ത്യ, നവംബർ 1–2–1927).

ഗവണ്മെൻറിൻെറ കമ്മിററി ഏതുതരം തീപ്പിലെത്തിയാലും കൊള്ളാം. ശരിയായ മതബോധം കൊടുത്തില്ലെങ്കിൽ ലോകം അപകടത്തിലാണ്. ഇന്ത്യ തീച്ചയായും സ്വല്പകാലത്തിനകം സ്വഭാവശുദ്ധിയില്ലാത്ത സ്വാർത്ഥികളും കലാപപ്രിയരുമായ വിഷയാസക്തന്മാരെക്കൊണ്ട് നിറയും. ഇന്ന് എവിടെയെല്ലാം സ്വഭാവശുദ്ധിയില്ലായ്മ കാണുന്നുവോ അതിനെല്ലാം ഇന്നത്തെ വിദ്യാഭ്യാസരീതിയാണ് കാരണമെന്ന് മഹാത്മജി പറഞ്ഞിട്ടുണ്ട്. (യങ്ങ് ഇന്ത്യ)

മതത്തോട്ട് ബന്ധമില്ലാത്ത സന്മാർഗ്ഗജീവിതം മണലിൽ കെട്ടിയ വീടുപോലെയാണ് എന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. (ഹരിജൻ 3-10-1936). സന്മാർഗ്ഗനിഷ്ഠയില്ലാതെ ഒരു രാജ്യം എത്രനാരം നിലനില്ക്കും? രാഷ്ട്രീയനേതാക്കന്മാരും, സാമുദായിക നേതാക്കന്മാരും ഇതു് ഗാഢമായി ആലോചിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. എല്ലാവരും സത്യവാന്മാരായിരിക്കണം. ആരും കൈക്കൂലി വാങ്ങരുതു് എന്ന് നിയമം പാസ്സാക്കിയതുകൊണ്ട് മനുഷ്യൻ നന്നാകുന്നില്ല. ''No law can make a man just'' എന്നൊരു സാധു് പറഞ്ഞിട്ടുണ്ട്. ഇന്ന് നാം രാജ്യത്തു് ഇതിനുമുമ്പ് ഒരു കാലത്തും നടന്നതായി കേട്ടുകേൾവിപോലുമില്ലാത്ത, നീചാതിനീചകൃത്യങ്ങൾ പലതും നടക്കുന്നതായി കേൾക്കുന്നതെന്തുകൊണ്ട്? നിയമമില്ലാഞ്ഞിട്ടാണോ? ഇന്ത്യ അപരിഷ്കൃതമായിരുന്നു, നമ്മുടെ പൂർവ്വികർ കാട്ടാളന്മാരുമായിരുന്നു എന്ന് നാം പ്രഖ്യാപിക്കുന്ന ആ കാലത്തു് ഇന്ന് നടക്കുന്നതിൽ നൂറിലൊന്ന് അക്രമവും അനീതിയും നടന്നിരുന്നോ? നിങ്ങൾ പറയുമായിരിക്കാം അതു് ആരും അറിയാതെയാണ് നടന്നത്. ഇന്ന് വർത്തമാനപത്രവും മററുമുള്ളതുകൊണ്ട് പുറത്തുവരികയാണ്, എന്ന്. എന്നാൽ അന്ന് ഇന്ത്യയിൽ വളരെക്കാലം താമസിക്കുകയും വളരെ ദൂരം കാൽ നടയായി സഞ്ചരിക്കുകയും ചെയ്ത ഗ്രീക്കുകാർ, ചൈനക്കാർ, മുസ്‌ലിം ഗ്രന്ഥകാരന്മാർ മുതലായവർ എഴുതിയിട്ടുള്ളതു് നിങ്ങൾ വായിക്കണം. അപ്പോളറിയും നിങ്ങളാണോ നിങ്ങളുടെ പൂർവ്വികരാണോ ശരിയായ വിദ്യാഭ്യാസം സിദ്ധിച്ചവരെന്ന്. ''നിങ്ങളുടെ ഹൃദയം ശുദ്ധമല്ലെങ്കിൽ, നിങ്ങളുടെ വികാരങ്ങളെ കീഴടക്കിവെക്കാൻ കഴിയുകയില്ലെങ്കിൽ, നിങ്ങൾ ഒരു വിദ്യാഭ്യാസമില്ലാത്തവനായിത്തീരുന്നു: ചാരിത്രം കൂടാതെ എന്തൊന്നാണ് വിദ്യാഭ്യാസം? വ്യക്തിഗതമായ പരിശുദ്ധിയില്ലെങ്കിൽ പിന്നെന്താണ് ചാരിത്രം'' എന്ന് മഹാത്മജി ചോദിക്കുന്നു. (യങ്ങ് ഇന്ത്യ

15—7—1927). സ്വഭാവശുദ്ധിയില്ലെങ്കിൽ രാജ്യം മുഴവൻ പൊളിഞ്ഞു തകൎന്നു പോകുമെന്നുള്ളതുകൊണ്ടാണ് മഹാത്മജി പറഞ്ഞതു്, മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണ്. മതത്തിൽനിന്നു വേർപെടുത്തപ്പെട്ട രാജ്യതന്ത്രം നിരൎത്ഥകമാണ് എന്നു്അദ്ദേഹം പറയുന്നു. എന്നാൽ രാജ്യതന്ത്രമില്ലാത്ത മതം തെററാണെന്നും അപകടമാണെന്നും നിരൎത്ഥകമാണെന്നും അദ്ദേഹം ഒരിടത്തും പറഞ്ഞിട്ടില്ല. ഇതിൽനിന്നു് ഏതിനാണ് കൂടുതൽ പ്രാധാന്യമെന്നു് നിങ്ങൾ ആലോചിക്കണം. ബുദ്ധനു് രാജ്യതന്ത്രമില്ലായിരുന്നു. ക്രിസ്തുവിന്നില്ലായിരുന്നു, ഈ യുഗത്തിൽ ജീവിച്ച ശ്രീരാമകൃഷ്ണനില്ലായിരുന്നു അവരെല്ലാം ലോകാരാദ്ധ്യരായി ഇന്നും ഇരിക്കുന്നു. എന്തുകൊണ്ടു്? ഇതിൽനിന്നു് രാജ്യതന്ത്രം പഠിക്കുന്നതിനേക്കാൾ പ്രധാനം മതം പഠിക്കുന്നതാണെന്നു് കിട്ടുന്നു. എന്തെന്നാൽ മതം മാത്രമേ മനുഷ്യൻെറ മനസ്സിനെ ശുദ്ധമാക്കുന്നുള്ളു.

മതത്തിനു് സ്വാമി വിവേകാനന്ദൻ കൊടുത്തിരിക്കുന്ന നിൎവ്വചനം, മനുഷ്യനിൽ ഇപ്പോൾത്തന്നെ അന്തർലീനമായിരിക്കുന്ന ഈശ്വരത്വത്തെ — ആത്മചൈതന്യത്തെ — പ്രകടമാക്കി അനുഭവിക്കുകയെന്നാണ്. അതു് കെട്ടുകഥകളോ പുരോഹിതതന്ത്രമോ അല്ല. അതു് അനുഭൂതിയാണ്. ആത്മാവിനെ, തന്നിലുള്ള ഈശ്വരചൈതന്യത്തെ, പ്രത്യക്ഷമായി അനുഭവിച്ചവരാണ് മതത്തിൻെറ മുഖ്യാചാര്യന്മാർ, ബുദ്ധനും ക്രിസ്തുവും ശങ്കരനും ശ്രീരാമകൃഷ്ണനും മററനേകരും ആത്മാവിനെ ദർശിച്ചവരാണ്. ആത്മാവുണ്ടെന്നുള്ളതിനു് തെളിവു് പ്രത്യക്ഷമാണ്, ആത്മാവിനെ കാണുന്നതിനു് നമുക്കു് തടസ്സമുണ്ടാക്കുന്നതു് മനസ്സിൻെറ മാലിന്യമാണ്. ആ മാലിന്യത്തെ അഭ്യാസംകൊണ്ടു് നീക്കണം. അപ്പോൾ നമ്മുടെ യഥാൎത്ഥ സ്വരൂപം നിൎമ്മലമായ കണ്ണാടിയിലെന്നപോലെ ശുദ്ധമായ മനസ്സിൽ തെളിഞ്ഞുകാണാം. ''ശമദമാദി സംസ്കൃതം മന ആത്മദൎശനേ കരണം''. ആത്മാവിനെ കണ്ടാൽ പിന്നെ നമുക്കു് ദുഃഖമില്ല; അസ്വാതന്ത്ര്യമില്ല; ദാസ്യമില്ല; അപ്പോൾ മാത്രം നാം ലക്ഷ്യമായ നിത്യാനന്ദത്തിൽ എത്തിച്ചേരുന്നു.

ഇതിനുള്ള വഴിയാണ് ക്രിസ്തുവും ബുദ്ധനും മുഹമ്മദും മററു് എല്ലാ മുഖ്യമതാചാര്യന്മാരും പറഞ്ഞതു്. എന്നാൽ ചിലയിടത്തു് ശിഷ്യന്മാർ തെററിദ്ധരിച്ചു. അതുനിമിത്തം മതത്തിൻെറ പേരിൽ കലഹം നടക്കുന്നു. അതിനു് മതം ഉത്തരവാദിയല്ല. മതപ്രവാചകന്മാരും ഉത്തരവാദികളല്ല. ''എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണ്''' എന്നു് പല മതങ്ങളും പരീക്ഷിച്ചറിഞ്ഞു് സ്വാനുഭവത്തെ അടിസ്ഥാനമാക്കി പ്രവചിച്ച ഭഗവാൻ ശ്രീരാമ

കൃഷ്ണദേവൻ ജീവിച്ച ഈ യുഗത്തിലാണു് നിങ്ങഠം ജീവിക്കുന്നതു്. നിങ്ങഠം മതം പഠിക്കണം; അനുഷ്ഠിക്കണം; മററുള്ളവക്കു് പറഞ്ഞു കൊടുക്കണം. നാസ്തികത്വത്തിലേയ്ക്കും അധമ്മത്തിലേക്കും താണു താണു പൊയ്ക്കൊണ്ടിരിക്കുന്ന ലോകത്തെ രക്ഷിക്കാനുള്ള കടമ പൂണ്ണാവതാരമായ ഗുരുവായൂരപ്പൻെറ നാമധേയത്തിൽ നടത്തുന്ന കോളേജിലെ വിദ്യാത്ഥികളായ നിങ്ങഠംക്കു് പ്രത്യേകിച്ചുമുണ്ടു്. മതഗ്രന്ഥങ്ങളെ തെററുകൂടാതെ പഠിപ്പിക്കാൻ കഴിവുള്ള പണ്ഡിതന്മാരും ഈ കോളേജിൽ നിങ്ങഠംക്കുണ്ടു്, നിങ്ങഠം ഈ അവസരം വേണ്ടവണ്ണം ഉപയോഗപ്പെടുത്തണം. നിങ്ങളെ ഈശ്വരൻ അനുഗ്രഹിക്കട്ടെ.



# 16. ശ്രീനാരായണഗുരുസ്വാമികൾ*

സഹോദരീസഹോദരരേ!

ഇന്നലെ ഞാൻ മദിരാശിയിലായിരുന്നു. കാലടി ആശ്രമത്തിന്റെ അടുത്തു് വരുന്ന രജതജൂബിലി സംബന്ധിച്ചു് മദിരാശിയിലും ചില ജോലികൾ ഇനി ചെയ്യേണ്ടതുണ്ടു്. എങ്കിലും അതു് വിട്ടിട്ടു് പല അസൗകര്യങ്ങളും സഹിച്ചു് ഇന്നിവിടെ വന്നതു് ശ്രീനാരായണഗുരുസ്വാമിയോടു് എനിക്കുള്ള അതിരററ ബഹുമാനംകൊണ്ടാണു്.

ഒരാൾക്കു് മററൊരാളോടു് ബഹുമാനം തോന്നുന്നതു് പല കാരണങ്ങളാലാണു്. ഓരോരുത്തരും അവനവന്റെ നിലയിൽ നോക്കുമ്പോൾ വലിയവനായി കാണുന്നവരെയാണു് ബഹുമാനിക്കുക. ഒരേയാളെത്തന്നെ പലർ പല നിലയിൽ നിന്നു് ബഹുമാനിക്കും. ഉദാഹരണത്തിനു് ശ്രീകൃഷ്ണനെ എടുക്കുക. ചിലർ അദ്ദേഹത്തിന്റെ സൗന്ദര്യംകൊണ്ടു് ബഹുമാനിക്കുന്നു. മററു ചിലർ അദ്ദേഹത്തിന്റെ യുദ്ധസാമർത്ഥ്യംകൊണ്ടു്, വേറെ ചിലർ അദ്ദേഹം ഉപദേശിച്ച ഗീതയിലെ തത്ത്വങ്ങളുടെ ഗാംഭീര്യംകൊണ്ടു്, പിന്നെ ചിലർ അദ്ദേഹത്തിന്റെ രാജ്യഭരണാദികളിലുള്ള നയചാതുര്യംകൊണ്ടു്. കുട്ടികൾ അദ്ദേഹത്തിന്റെ ബാല്യലീലാകഥാരസംകൊണ്ടു്. എല്ലാവരും ആരാധിക്കുന്നതു് ഒരാളെത്തന്നെയാണെങ്കിലും വീക്ഷണത്തിനു് വ്യത്യാസമുണ്ടു്. ഒരു ഗൃഹസ്ഥിക്കാരനായ മുസ്ലിം, സ്വാമി വിവേകാനന്ദന്റെ പടം ഒരിക്കൽ തന്റെ മുറിയിൽ ബഹുമാനപുരസ്സരം വച്ചിരിക്കുന്നതു് കണ്ടു്, ''നിങ്ങൾ വിവേകാനന്ദസ്വാമിയെ ഇത്ര ബഹുമാനിക്കുന്നതെന്തു്?'' എന്നു് ഞങ്ങൾ ചോദിച്ചപ്പോൾ അയാൾ പറഞ്ഞതു് സ്വാമിജിയുടെ ഇരുമ്പുകൊണ്ടുണ്ടാക്കിയപോലുള്ള മാംസപേശികളും ഉരുക്കുകൊണ്ടുണ്ടാക്കിയപോലുള്ള ഞരമ്പുകളും തന്റെ ആദർശമായതുകൊണ്ടാണെന്നാണു്. അക്കൂട്ടത്തിൽ ശ്രീനാരായണഗുരുവിനോടു് എനിക്കുള്ള ബഹുമാനത്തിനു് പ്രത്യേക കാരണം ശ്രീശങ്കരനുശേഷം അദ്ദേഹത്തെപ്പോലെ മററൊരു മഹാൻ കേരളത്തിലുണ്ടായിട്ടില്ലെന്നുള്ളതാണു്. ഇവിടെ അഭിപ്രായഭേദം ചിലർക്കുണ്ടു്. ശ്രീശങ്കരനുശേഷം

* 1961 ഫെബ്രുവരി 6-ാം തീയതി കോഴിക്കോടു് ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിന്റെ രജതജൂബിലിയാഘോഷത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

എന്നു് പറയുന്നതുതന്നെ ചിലർക്കു് പററുകയില്ല. ശ്രീശങ്കരനേക്കാൾ വലിയ മഹാനായിരുന്നു ശ്രീനാരായണഗുരു എന്നു് വിചാരിക്കുന്നവരുണ്ടു്. അവരോടു് എനിക്കു് വഴക്കില്ല. എന്റെ നിലയിൽ നോക്കിയിട്ടു് ശ്രീനാരായണൻ ശ്രീശങ്കരൻ കഴിഞ്ഞുള്ള ആളാണു്. വേറെ ചിലർക്കു് ശ്രീശങ്കരനുശേഷംതന്നെ ശ്രീനാരായണനേക്കാൾ വലിയവരായി വേറെ ചിലരുണ്ടെന്നഭിപ്രായമുണ്ടു് അതു് അവരുടെ വീക്ഷണഗതിയാണു്. എന്റെ നോട്ടം ഞാൻ നിങ്ങളോടു് പറയാം.

ഞാൻ കുട്ടിയായിരുന്നപ്പോൾതന്നെ പതിമ്മൂന്നു വയസ്സിൽ:

''വേധാ ദ്വേധാ ഭ്രമം ചക്രേ കാന്താസു കനകേഷു ച.
താസു തേഷ്വപ്യനാസക്തഃ സാക്ഷാദ്ഭർഗ്ഗോ നരാകൃതിഃ.''

എന്ന ശ്ലോകം എനിക്കു് പഠിക്കാനിടവന്നു. അതായതു്:

''പൊന്നിലും പെണ്ണിലും രണ്ടിൽ ബ്രഹ്മാവുണ്ടാക്കി വിഭ്രമം
അതു രണ്ടിലുമൊട്ടാത്തോൻ നരവേഷധരൻ ശിവൻ.''

എന്നർത്ഥം. കുറച്ചുകൂടി കഴിഞ്ഞു് പതിനാറു് വയസ്സുള്ളപ്പോഴാണു് ശ്രീശങ്കരന്റെ സർവ്വവേദാന്തസിദ്ധാന്ത സാരസംഗ്രഹം വായിക്കാനിടയായതു്. അതിൽ കണ്ടു:

''കാമ ഏവ യമഃ സാക്ഷാത് കാന്താ വൈതരണീ നദീ
വിവേകിനാം മുമുക്ഷൂണാം നിലയസ്തു യമാലയഃ.''

അതായതു്:

കാമൻതന്നെ യമൻ സാക്ഷാതു് കാന്ത വൈതരണീനദി
മോക്ഷം വേണ്ടും വിവേകിക്കു് വീടുതന്നെ യമാലയം.

കാമിനീകാഞ്ചനങ്ങൾ എങ്ങനെ മോക്ഷത്തിനു് പ്രതിബന്ധമാകുന്നുവെന്നും ആ പുസ്തകത്തിൽ വിവരിച്ചു പറഞ്ഞിട്ടുണ്ടു്. ആ വിശ്വാസം എന്റെ മനസ്സിൽ ബലമായി വേരൂന്നി. അപ്പോഴാണു് ശ്രീരാമകൃഷ്ണദേവനെപ്പററി വിവേകാനന്ദസ്വാമി അമേരിക്കയിൽ ചെയ്ത ''എന്റെ ആചാര്യദേവൻ'' (My Master) എന്ന പ്രസംഗം എന്റെ കയ്യിൽ വന്നുചേർന്നതു്. അന്നുമുതൽ ആദ്ധ്യാത്മികജീവിതത്തിന്റെ മാനദണ്ഡം കാമകാഞ്ചനത്യാഗമാണെന്നുള്ള ബോധം എന്നിൽ ഉറച്ചു. പിന്നീടു് ഉപനിഷത്തുകൾ വായിച്ചപ്പോൾ ഏഷണാത്രയത്തെ ത്യജിച്ചവനാണു് സന്ന്യാസിയെന്ന വിശ്വാസം പൂർണ്ണമായി. വിത്തൈഷണ, ദാരൈഷണ, പുത്രൈഷണ ഇതാണു് ഏഷണാത്രയം. ''പുത്രൈഷണായാശ്ച വിത്തൈഷണായാശ്ചലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി''. വിത്തൈഷണ, ദാരൈഷണ, പുത്രൈഷണ എന്നീ മൂന്നിന്റെ സ്ഥാനത്തു്

വിത്തൈഷണ, ലോകൈഷണ, പുത്രൈഷണ എന്നാണ് ഉപനിഷത്തുകൾ പറയുന്നതു്. എന്തെന്നാൽ ഉപനിഷത്പക്ഷത്തിൽ പുത്രൈഷണയും, ദാരൈഷണയും ഒന്നാണ്. പുത്രനിലുള്ള ആഗ്രഹം തന്നെയാണ് മനഃശാസ്ത്രപ്രകാരം സ്ത്രീകൾക്ക് പുരുഷനിലും പുരുഷന് സ്ത്രീയിലുമുള്ള ദാരൈഷണ. ഉപനിഷത്തിൽ ലോകൈഷണ എന്നു് വേറൊന്നുണ്ട്. അതായതു് പതിന്നാലു ലോകങ്ങളിലേയും സുഖം—വിഷയസുഖം തീരെ ത്യജിച്ചവനാണ് സന്ന്യാസി. ഇവിടെയാണ് ഹിന്ദുമതവും ഇന്ത്യക്കു പുറത്തുള്ള മതങ്ങളും തമ്മിലുള്ള വ്യത്യാസം. പുറത്തുള്ള ക്രിസ്തുമതം മുതലായ മതങ്ങളുടെ പരമലക്ഷ്യം സ്വർഗ്ഗപ്രാപ്തിയായിരിക്കെ ഹിന്ദുമതം പറയുന്ന സകല ലോകങ്ങളിലെ സുഖങ്ങളും ത്യജിക്കുന്നതാണ് ലക്ഷ്യമെന്നു്. ആ ലക്ഷ്യമാണ് മോക്ഷം. മോക്ഷത്തിന്നധികാരിയാകണമെങ്കിൽ സകല ലോകസുഖവും ത്യജിക്കണം. സന്ന്യാസിയാകാനുള്ള യോഗ്യതയായ സാധന ചതുഷ്ടയത്തിൽ രണ്ടാമത്തേതാണ് ഇഹാമുത്രഫലഭോഗവിരാഗം—ഇഹലോകത്തും ലോകാന്തരങ്ങളിലുമുള്ള സകലസുഖങ്ങളും അനുഭവിക്കുന്നതിനുള്ള ആഗ്രഹം കൈവെടിയുക എന്നതു്. ശാസ്ത്രവിധിപ്രകാരം സന്ന്യാസം സ്വീകരിക്കുന്നവൻ നടത്തുന്ന ഹോമത്തിൽ സകല ലോകങ്ങളിലെ ലോഭങ്ങളും ത്യജിക്കുന്നതായി സത്യം ചെയ്യണം. പിന്നീടാണ് അഭ്യാസംകൊണ്ട് പൂർണ്ണജ്ഞാനം ലഭിക്കുന്നതുവരെ ശരീരം നിലനിർത്താൻവേണ്ടി ഭിക്ഷയെടുത്തു് നിർമ്മമനായി ജീവിക്കുന്നതു്. ഈ ബോധം മനസ്സിൽവെച്ചുകൊണ്ട് ഞാൻ അന്നു് കേരളത്തിൽ പ്രസിദ്ധരായ എല്ലാ സന്ന്യാസിമാരേയും കുറിച്ചന്വേഷിക്കാനും പഠിക്കുവാനും കഴിയാവുന്നത്രയാളുകളെ പോയി കാണാനും തുടങ്ങി! ഞാൻ വിമർശനബുദ്ധിയോടുകൂടെയാണ് അന്വേഷിക്കുകയും പോയിക്കാണുകയും ചെയ്തുവന്നതു് അന്നു് അറിയപ്പെട്ടിരുന്ന ഒററയാളേയും ഞാൻ വെറുതെ വിട്ടിരുന്നില്ല. അങ്ങനെ ചെയ്ത കൂട്ടത്തിൽ ആരും ഒരു കുററവും പറയാത്ത ഒരു സന്ന്യാസിയായി ഞാൻ കണ്ടതു് ശ്രീനാരായണഗുരുവിനെ മാത്രമാണ്. താഴ്ന്നതായി കരുതപ്പെട്ട സമുദായത്തിൽ ജനിച്ചതുകൊണ്ട് അദ്ദേഹത്തെപ്പററിയാണ് എല്ലാവരും അസൂയകൊണ്ട് കുററം പറയാൻ ഇടയുണ്ടായിരുന്നതു്. എന്നിട്ടും ആരും അദ്ദേഹത്തെപ്പററി ഒരു ആക്ഷേപവും പറഞ്ഞുകേട്ടിട്ടില്ല. അതുകൊണ്ടാണ് ഞാൻ അദ്ദേഹത്തെ ഇത്ര ബഹുമാനിക്കുന്നതു്. പൊതുവെ ജനസമുദായത്തിൽ അജ്ഞാതരായി അദ്ദേഹത്തേക്കാൾ കൂടുതൽ വിരക്തരും ആദ്ധ്യാത്മികോന്നതി പ്രാപിച്ചവരും ഉണ്ടായിരുന്നിരിക്കാം—എന്നാൽ ശ്രീ ശങ്കരൻ കഴിഞ്ഞാൽ കേരളത്തിൽ ജനിച്ച പ്രസിദ്ധനായ ഏക ഉത്കൃഷ്ട സന്ന്യാസി ശ്രീനാരായണഗുരുസ്വാമിയാണെന്നാണ് എന്റെ

വിശ്വാസം. അദ്ദേഹത്തിനു് അസൂയ ഉണ്ടായിരുന്നില്ല. അഹങ്കാര ലേശമില്ല. സമ്പൂർണ്ണം അനാഡംബരൻ, ദീനാനുകമ്പാപൂർണ്ണൻ. അദ്ദേഹം പ്രതിഷ്ഠിച്ച ക്ഷേത്രത്തിന്റെ കനകജൂബിലിയാണിന്നു്. ഇവിടെ വന്നിരിക്കുന്നവർ അദ്ദേഹത്തിന്റെ ആദർശം മനസ്സിലാക്കി ജീവിക്കാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

## ഉപസംഹാരം

കേരളത്തിൽ ഏററവും വലിയ പരിവർത്തനം വരുത്തിയ ശ്രീനാരായണഗുരു പ്രതിഷ്ഠിച്ച ഈ ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിന്റെ കനകജൂബിലി ആഘോഷിക്കുന്ന ഈ സന്ദർഭത്തിന്റെ ഗൗരവം ഈ ദിക്കിലെ ജനങ്ങൾ ശരിക്കു് മനസ്സിലാക്കാത്തതിൽനിന്നു് വളരെയധികം ജനസംഖ്യയുള്ള ഈ പട്ടണത്തിൽപോലും ജനങ്ങൾക്കു് മതപരമായുള്ള തൃഷ്ണ എത്രയുണ്ടെന്നു് നാം കാണുന്നു. രോഗത്തിന്റെ കൂടുതലനുസരിച്ചു് ചികിത്സയ്ക്കു് ശക്തി കൂട്ടണം. അതേയുള്ള പോംവഴി.

ആളുകൾ നിരീശ്വരന്മാരാകുന്നതിൽ അവരെ കുററം പറയാനില്ല; ''മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു്'' എന്ന സിദ്ധാന്തം യൂറോപ്പിൽ പൊട്ടിപ്പുറപ്പെട്ടതു് അവിടെ മതം കൈകാര്യം ചെയ്യുവരുടെ ദോഷംകൊണ്ടാണു്. തികഞ്ഞ ആസ്തികനായ ടോൾസ്റ്റോയി റഷ്യയിലെ മതപുരോഹിതന്മാരെ അഭിസംബോധനം ചെയ്തെഴുതിയിട്ടുള്ള ലേഖനം വായിച്ചാലറിയാം അവിടെ പ്രചരിച്ചിരുന്ന മതമെന്തായിരുന്നെന്നു് അതുപോലെ കേരളത്തിലേയും മതം എന്തായിരുന്നു? പുരോഹിതന്മാരുടെ ജീവിതം എങ്ങനെയുള്ളതായിരുന്നു? ഇന്നു് അവർ എങ്ങനെയാണു് ജീവിക്കുന്നതു്?

''സത്യം ദാനം ക്ഷമാശീലമാനൃശംസ്യം തപോഘൃണാ,
ദൃശ്യന്തേ യത്ര രാജേന്ദ്ര സ ബ്രാഹ്മണ ഇതി സ്മൃതഃ. '

മുപ്പത്തിയാറു സംവത്സരം അവിച്ഛിന്ന ബ്രഹ്മചര്യമനുഷ്ഠിച്ചു് അനാഡംബരനായി വിഷയസുഖലേശമാഗ്രഹിക്കാതെ ഗുരുകുലത്തിൽ കഠിനകായക്ലേശങ്ങൾ സഹിച്ചു് തപസ്വിയായി ജീവിച്ച ശേഷം സ്വവംശരക്ഷാർത്ഥം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു് യജ്ഞശിഷ്ടാശനനായി പരപാകം ഭക്ഷിക്കാതെ ഇന്ദ്രിയാർത്ഥപ്രസക്തി വിട്ടു് ശാസ്ത്രോക്തകർമ്മങ്ങളെ മാത്രം ചെയ്തു് ജീവിക്കുന്നവനാണു് ബ്രാഹ്മണൻ. മുപ്പത്തിയാറു് സംബന്ധവും അഞ്ചു് വേളിയും കഴിച്ചു് മുപ്പത്തിരണ്ടാമത്തെ വയസ്സിൽ മരിച്ച ഒരു മലയാളബ്രാഹ്മണനെ എനിക്കറിയാം. ക്രിസ്ത്യാനികൾ തമ്മിൽ തമ്മിൽ മതത്തിന്റെ

പേരിൽ നടത്തിയ കൂട്ടക്കൊല എത്രയാണു്! എൻസൈക്ലോപീഡിയാ ബ്രിട്ടാനിക്കാ എന്ന സകലസമ്മതമായ കോശഗ്രന്ഥത്തിൽ ''ഇൻക്വിസിഷൻ'' എന്ന വാക്കിന്റെ അർത്ഥം നോക്കിയാലറിയാം യൂറോപ്പിൽ കത്തോലിക്കർ ക്രിസ്തുമതം പ്രചരിപ്പിക്കാൻ എന്തെല്ലാമാണു് ചെയ്തതെന്നു്: ഇസബെല്ല മഹാറാണിയുടെ ആജ്ഞപ്രകാരം ഒററക്കൊല്ലത്തിൽ പത്തൊമ്പതിനായിരം പ്രോട്ടസ്റ്റൻറുകാരെയാണു് തീയിലിട്ടു് ചുട്ടതു്. അതുപോലെ പ്രോട്ടസ്റ്റൻറുകാരും. ഇന്നു് ഇന്ത്യയിൽ എല്ലാവരും നല്ലപിള്ളകളായി ജീവിക്കുകയാണു്. അതു് ഇന്ത്യയുടെ ഗുണമാണു്. നാദിർഷാ, മഹമ്മദ്ഷാ, അബ്ദാലി, ടൈമൂർ, ചെങ്കിഷ്ഖാൻ, അറംഗസീബ്, മഹമ്മദുഗസ്നി മുതലായവർ എന്തുചെയ്താണു് ആളുകളെ ഇസ്ലാമിൽ ചേർത്തതു്? പാക്കിസ്ഥാൻ സമ്പാദിച്ചതെങ്ങിനെ? സമ്പാദിച്ചശേഷം അവർ ചെയ്തതെന്തു്? സ്ത്രീകളെ നഗ്നകളാക്കി നിറുത്തി റോഡിൽക്കൂടി രണ്ടുവശത്തും ആളുനിന്നു് അടിച്ചോടിച്ച കഥ അവിടുന്നു് വന്നവർ എന്നോടു് പറഞ്ഞിട്ടുണ്ടു്. ഇതാണോ മതം? ജഗദ്ഗുരുവായി കേരളത്തിന്നഭിമാനഭൂതനായ ശ്രീശങ്കരന്റെ ബ്രഹ്മസൂത്രഭാഷ്യം ചുട്ടില്ലേ മീമാംസകനായ അമ്മാവൻ നമ്പൂതിരി? ഇതെല്ലാം കണ്ടുകൊണ്ടു് നില്ക്കുന്ന, മതമെന്തെന്നു് ശരിക്കു് പഠിക്കാത്ത, നിഷ്പക്ഷനിരീക്ഷകൻ മതം വേണ്ടെന്നു് പറയുന്നതിൽ അത്ഭുതമെന്തു്? ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റേയും വിവേകാനന്ദന്റേയും ശ്രീശങ്കരന്റേയും ഉപദേശങ്ങളുമായി പരിചയപ്പെടുകയും മതതത്ത്വങ്ങാം സ്വജീവിതത്തിൽ വരുത്തിയിട്ടുള്ള സദ്ഗുരുക്കന്മാരെ നേരിട്ടു് കാണുകയും ചെയ്തില്ലായിരുന്നെങ്കിൽ ഞാനും ആ പക്ഷത്തു് ചേർന്നു പോകുമായിരുന്നു. വാസ്തവത്തിൽ മതമെന്തെന്നറിയുന്നവർ അതനുസരിച്ചു് ജീവിക്കുകയും ശരിയായ മതതത്ത്വം മററുള്ളവരെ പഠിപ്പിക്കുകയും വേണം. അതേ രക്ഷാമാർഗ്ഗമുള്ളു.

ശ്രീനാരായണൻ ഒരു സന്ന്യാസിയായിരുന്നു. മതതത്ത്വം ഗ്രഹിച്ച ആളായിരുന്നു. അദ്ദേഹം ചരിത്രാതീതകാലം മുതൽ നിലനിന്നുവരുന്ന സനാതനധർമ്മത്തിന്റെ ഒരു സജീവദൃഷ്ടാന്തമായിരുന്നു. അദ്ദേഹത്തിന്റെ ഉപദേശങ്ങളെല്ലാം സനാതനധർമ്മങ്ങളാണു്. നോക്കുക: അദ്ദേഹം ഈശ്വരൻ ഒന്നേയുള്ളു എന്നുപദേശിച്ചു. അതു് ഋഗ്വേദത്തിലുള്ളതാണു്. ''ഏകം സദ്വിപ്രാ ബഹുധാ വദന്തി.'' ഒരേ ഈശ്വരനെ പലേ പേരുപറഞ്ഞു് വിളിക്കുന്നു. അതുതന്നെ ഗീതയിൽ.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.''

എന്നു് പറയുന്നു.

''യം ശൈവാഃ സമുപാസതേ ശിവ ഇതി
ബ്രഹ്മേതി വേദാന്തിനഃ''.

എന്ന ശ്ലോകത്തിൽ ശൈവന്മാർ ശിവനെന്നും വേദാന്തികൾ ബ്രഹ്മമെന്നും ബൗദ്ധന്മാർ ബുദ്ധനെന്നും നൈയായികന്മാർ 'കർത്താവെ'ന്നും ജൈനന്മാർ അർഹതനെന്നും മീമാംസകന്മാർ കർമ്മമെന്നും പറയുന്നതു് ഒരേ ദേവനെയാണെന്നു് പറഞ്ഞിരിക്കുന്നു. നിരീശ്വരവാദികളെ യുക്തികൊണ്ടുതന്നെ ഖണ്ഡിച്ചു് ഉദയനാചാര്യൻ എന്ന മഹാപണ്ഡിതനെഴുതിയ കുസുമാഞ്ജലിയുടെ മുഖവുരയിലും ഇതു് പറഞ്ഞിട്ടുണ്ടു്. അതു് ശരിയായി പഠിച്ചാൽ ഏതു് നിരീശ്വരവാദിയുടെ വാദവും ഖണ്ഡിക്കാൻ കഴിയും. അതു് താമസിയാതെ മലയാളത്തിലാക്കി പ്രസിദ്ധപ്പെടുത്താൻ ഞാൻ ചില ഏർപ്പാടു് ചെയ്തുവരുന്നു. കാളിയും കൃഷ്ണനും രാമനും ശിവനും അള്ളാവും സ്വർഗ്ഗസ്ഥപിതാവും ഒന്നെന്നു് ശ്രീരാമകൃഷ്ണൻ സാധന ചെയ്തു് പ്രത്യക്ഷമായി അനുഭവിച്ചു. ആ തത്ത്വമാണു് ശ്രീനാരായണഗുരു ''ഒരു ദൈവം'' എന്നു് പറഞ്ഞതു്.

മറെറാരു സന്ദേശം ഒരു മതം എന്നതാണു്. അതേസമയത്തു് അദ്ദേഹം ''പല മതസാരവുമേകം''എന്നും പറഞ്ഞിട്ടുണ്ടു്. അപ്പോൾ പല മതങ്ങളുണ്ടെന്നു് വരുന്നല്ലൊ. അതെങ്ങനെ യോജിക്കും? സ്വാമി വിവേകാനന്ദന്റെ ഗ്രന്ഥത്തിൽ ഇതിനുത്തരമുണ്ടു്. ''പല മതങ്ങൾ പഠിക്കുമ്പോൾ നമുക്കു് കാണാം സാരത്തിൽ അവയെല്ലാം ഒന്നാണെന്നു്. അപ്രധാനാംശങ്ങളിൽ വ്യത്യാസമുണ്ടു്. എന്നാൽ സാരാംശങ്ങളിൽ അവയെല്ലാം ഒന്നാണു്.'' എന്നാണു് സ്വാമിജി പറയുന്നതു്. ഒരേ തത്ത്വംതന്നെ പലേ ദേശത്തേയ്ക്കും കാലത്തേയ്ക്കും പററിയവിധം വ്യാഖ്യാനിക്കപ്പെട്ടതാണു് പലേ മതമായതു്. ഇതു് മനസ്സിലാക്കാൻ ഉദാഹരണമായി ശൗചമെടുക്കുക. ഒരുകാലത്തു് മണ്ണും വെള്ളവുമായിരുന്നു മുഖ്യശൗചോപകരണങ്ങൾ. പിന്നീടു് ചിലയിടത്തു് ഇഞ്ച, ചിലയിടത്തു് ഉഴുന്നുപൊടി, മററു ചിലയിടത്തു് വാകപ്പൊടി, ഇന്നു് മിക്ക സ്ഥലത്തും സോപ്പായി. സോപ്പിൽത്തന്നെ പല ദിക്കിൽ പലതരം. എന്നാൽ സാരത്തിൽ ഇവയെല്ലാം ഒരേ കാര്യത്തിനുദ്ദേശിച്ചുള്ളതാണു്; അതുപോലെയാണു് പല മതങ്ങൾ. ആഹാരത്തിലും ദേശകാലവയോവസ്ഥാഭേദമനുസരിച്ചു് ഈ വ്യത്യാസമുണ്ടു്. അതാവശ്യവുമാണു്. അതിനെന്തിനു് തമ്മിൽ കലഹിക്കണം?

''പല മതസാരവുമേകമെന്നു പാരാ—
തുലകിലൊരാനയിലന്ധനെന്നപോലെ
പല പല യുക്തിപറഞ്ഞു പാമരന്മാ—
രലവതുപോലലയാതിരുന്നിടേണം.

ഈ ശ്ലോകത്തിലെ പൊട്ടന്മാർ ആനയെ കണ്ട ദൃഷ്ടാന്തം ശ്രീരാമകൃഷ്ണനും പ്രതിപാദിച്ചിട്ടുണ്ട്. സ്വാമി എവിടെയോവെച്ച് ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നു പറഞ്ഞതു് എടുത്തുകാട്ടി സ്വാമികൾ മതം വേണ്ടെന്നാണ് പഠിപ്പിച്ചതെന്ന് വ്യാഖ്യാനിക്കുന്ന ചിലരുണ്ട്, അവരെ എനിക്ക് വലിയ ഭയമാണ്. എന്തെന്നാൽ ആരെങ്കിലും എന്നെ ഊണിനു് ക്ഷണിച്ചിട്ട് ഊണിനു് എന്തു കറിയാണ് വേണ്ടതെന്നു് ചോദിച്ചാൽ ''കറിയേതായാലും മതി, ഊണ് നന്നായിരിക്കണം'' എന്നു് മറുപടി പറയുന്നവനാണ് ഞാൻ. ഈയിടെ ഡോക്ടർമാരുടെ ഉപദേശമനുസരിച്ച് ''പുളിയും മുളകും അരുതു്'' എന്നും പറയാറുണ്ട്. സ്വാമികളുടെ വാക്യത്തിന്റെ വ്യാഖ്യാതാക്കൾ എന്നെ ഊണിനു് ക്ഷണിച്ചിട്ട് ഞാൻ ഉണ്ണാൻ ചെല്ലുമ്പോൾ കറിയൊന്നുമില്ലാതെ പച്ചച്ചോറു് തരുമോ എന്നു് എനിക്ക് ഭയമാണ്. കറിയൊന്നുമില്ലാത്തതു കൊണ്ട് മുളകും പുളിയും പാടില്ലെന്നു പറയുന്ന വ്യവസ്ഥയും അവർ പരിപാലിക്കും. ഒരു രോഗിയെ ചികിത്സിക്കാൻ ''ഏതു് വൈദ്യനെ വിളിക്കണം?'' എന്ന അഭിപ്രായം ചോദിക്കുന്ന ആളിനോട് രോഗി, ''വൈദ്യനേതായാലും രോഗം മാറണം.'' എന്നു് പറഞ്ഞാൽ ''വൈദ്യൻ വേണ്ട'' എന്ന അർത്ഥം ആ വാക്യത്തിനു് ഏതു് പുസ്തകമനുസരിച്ചാണ് വ്യാഖ്യാനം കൊടുക്കാൻ സാധിക്കുന്നതെന്ന് എനിക്കറിഞ്ഞുകൂടാ. സ്വാമികൾ മതം വേണമെന്നുള്ള ആളായിരുന്നു; മതനിഷ്ഠനായിരുന്നു. അതുകൊണ്ടാണ് അദ്ദേഹം തപസ്സു ചെയ്തതും ക്ഷേത്രം സ്ഥാപിച്ചതും കാമകാഞ്ചനത്യാഗിയായി ജീവിച്ചതും.

ഇനി ജാതിയെപ്പററി അദ്ദേഹത്തിന്റെ അഭിപ്രായമാണ്. ജാതി ഒന്നെന്നു് അദ്ദേഹം പറഞ്ഞതായി കാണുന്നെങ്കിലും എന്നോട് അദ്ദേഹം രണ്ടു ജാതിയുണ്ടെന്നും എന്നാൽ അതു് ഒന്നാകുകയായിരിക്കണം ലക്ഷ്യമെന്നും പ്രസ്താവിച്ചിട്ടുണ്ട്. ഞാൻ അന്നു് ചെങ്ങന്നൂർ മിഡിൽ സ്കൂളിൽ ഹെഡ്മാസ്റ്ററായിരിക്കുകയാണ്. അപ്പോൾ ഒരു ദിവസം സ്വാമികൾ അവിടെ വന്നു. ഉച്ചയ്ക്കു് മുസാവരി ബംഗ്ലാവിൽ വിശ്രമിച്ചു. രാവിലെ ഞാൻ പോയി കണ്ട് കുറച്ച് നേരം സംസാരിച്ചശേഷം ഉച്ചയ്ക്കു് ലഘുഭക്ഷണം കഴിഞ്ഞു് വീണ്ടും സ്വാമിയെ കാണാൻ ചെന്നു. അപ്പോൾ എന്റെ സ്കൂളിൽ പഠിക്കുന്ന ഒരു ഭട്ടതിരിക്കുട്ടി അടുത്തു് നില്പുനുണ്ടായിരുന്നു. അയാളുമായി നടന്ന ഒരു സംഭാഷണം സ്വാമി എന്നെ പറഞ്ഞു കേൾപ്പിച്ചു. വ്യാഖ്യാനിച്ചു. ''നാം ഈ കുട്ടിയോട് ഉച്ചയ്ക്കു് ഊണ് കഴിച്ചോ എന്നു് ചോദിച്ചു. കുട്ടി ഊണ് കഴിച്ചു എന്നു് പറഞ്ഞു. കുളിച്ചോ

എന്നു് ചോദിച്ചിട്ടു് കളിച്ചില്ലെന്നും പറഞ്ഞു. സ്കൂളിൽ പോയിട്ടു് തീണ്ടിയില്ലേ എന്നു് ചോദിച്ചതിനു് തീണ്ടിയില്ല എന്നുത്തരം പറഞ്ഞു. അപ്പോൾ സവർണ്ണർ അവർണ്ണർ എന്നു് രണ്ടു് ജാതിയുണ്ടു്. സവർണ്ണരെന്നാൽ വർണ്ണമുള്ളവർ, അവർണ്ണരെന്നാൽ വർണ്ണമില്ലാത്തവർ, പഠിപ്പില്ലാത്തവർ; എല്ലാവരും സവർണ്ണരാകണം, അപ്പോൾ തീണ്ട ലെല്ലാം പോകും. എല്ലാവരേയും സവർണ്ണരാക്കണം.'' അതാണു് ശരി വാസ്തവത്തിൽ ഹിന്ദുമതത്തിൽ ജാതി ആരംഭിച്ചതു് സംസ്കാരഭേദമനുസരിച്ചാണു്. മഹാഭാരതത്തിൽ ദീർഘകാലം ഗുരുകുലവാസപൂർവ്വകം ബ്രഹ്മചര്യമനുഷ്ഠിച്ചവർ ദ്വിജന്മാരായി. അങ്ങനെ ചെയ്യാത്തവർ ശൂദ്രരായി. അതു് ആദിയിൽ ജന്മവിഷയമായിരുന്നില്ല. ശൂദ്രൻ ബ്രാഹ്മണനും ബ്രാഹ്മണൻ ശൂദ്രനുമായിത്തീരുമെന്നു് മഹാഭാരതം പറയുന്നു.

''ശൂദ്രോ ബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതി ശൂദ്രതാം
ന ജാത്യാ ബ്രാഹ്മണശ്ചാത്ര ഗുണാഃ കല്യാണകാരണാഃ.''

കാലാന്തരത്തിലാണു് അതു് ജന്മത്തെ ആശ്രയിച്ചായിത്തീന്നതു്. ലക്ഷ്യം എല്ലാവരേയും ബ്രാഹ്മണരാക്കുകയാണു്. കൃതയുഗത്തിൽ ബ്രാഹ്മണർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇനി വീണ്ടും നമുക്കു് എല്ലാവരേയും ബ്രാഹ്മണരാക്കണം. അതാണു് നാം ചെയ്യേണ്ടതു്. ബ്രാഹ്മണനെ ശൂദ്രനാക്കുകയല്ല വേണ്ടതു്. അതായിരുന്നു സ്വാമി വിവേകാനന്ദൻെറ ലക്ഷ്യം. അതുതന്നെ ഞങ്ങളുടെ എല്ലാം ലക്ഷ്യം. മനുഷ്യൻ പൂർവ്വവാസനകളോടെ ജനിക്കുന്നു. വാസനയനുസരിച്ചു് തൊഴിലും തെരഞ്ഞെടുക്കുന്നു. തൊഴിലനുസരിച്ചു് മനുഷ്യൻ പല സമുദായമായി തിരിഞ്ഞു. അങ്ങനെയാണു് ജാതി ഉണ്ടായതു്, വക്കീലന്മാരെന്നൊരു ജാതി, ഗവർമ്മെൻറുദ്യോഗസ്ഥന്മാരെന്നൊരു ജാതി. അതിൽതന്നെ ക്ലാക്കന്മാരൊരുപജാതി, ന്യായാധിപന്മാർ മററൊരുപജാതി. പ്യൂണന്മാരൊരുപജാതി. അങ്ങനെ തിരിഞ്ഞതിൽ തെററില്ല. അതു് അതതു് തൊഴിലിൻെറ ഉന്നതിക്കു് നല്ലതുമാണു്. എന്നാൽ ബ്രാഹ്മണൻെറ മകൻ കള്ളഷാപ്പു കൺട്രാക്കെടുത്താലും ബ്രാഹ്മണനാണെന്നും പ്യൂണിൻെറ മകൻ ജഡ്ജിയായാലും ശൂദ്രനാണെന്നും മററും വന്നതാണു് തെററു്— അതാണു് ഇന്നത്തെ ജാതി ഒരു ഈഴവൻെറ മകൻ എത്ര തപസ്വിയും ധർമ്മനിഷ്ഠനുമായാലും അയാൾ അബ്രാഹ്മണനെന്നും റജിസ്റ്റർകച്ചേരിയിൽ പേരെഴുതുന്ന കള്ളഷാപ്പുടമസ്ഥനെക്കണ്ടാൽ വണങ്ങണമെന്നും വഴിമാറികൊടുക്കണമെന്നും വന്നതാണു് തെററു്. തപോനിഷ്ഠനായ ശ്രീനാരായണഗുരുവിനെ ഊട്ടുപുരയിലെ അരിവെപ്പുകാരും പാത്രംതേപ്പുകാരും വഴി മാറാൻ ആജ്ഞാപിച്ച കഥ നമുക്കറിയാം—

അതാണ് അധർമ്മം. അതിനെതിരെയാണ് യുദ്ധമുണ്ടായതു്. ശ്രീശങ്കരനും ഇതിനെതിരായിരുന്നു. അദ്ദേഹത്തിൻെറ ശിവാനന്ദലഹരിയിൽ—

''മാർഗ്ഗാവർത്തിതപാദുകാ പശുപതേരംഗസ്യ കൂർച്ചായതേ
ഗണ്ഡൂഷാംബുനിഷേചനം പുരരിപോർദിവ്യാഭിഷേകായതേ
കിഞ്ചിദ്ഭക്ഷിതമാംസശേഷകബളം നവ്യോപഹാരായതേ
ഭക്തിഃ കിം ന കരോത്യഹോ വനചരോ ഭക്താവതംസായതേ.''

എന്നു പറയുന്നു. ഇതിൽനിന്നു് പറയനു് പൂജ കഴിക്കാൻ അധികാരമുണ്ടെന്നും ഭക്തിയാണു പൂജയ്ക്കു മുഖ്യസാധനമെന്നും ഭക്തൻ ഏതു ജാതിയിൽ ജനിച്ചവനോ ഏതു തൊഴിലുകാരനോ ആയാലും പൂജ്യനാണെന്നും കിട്ടുന്നു. ഏതു ജാതിയിൽ ജനിച്ചവനും ജ്ഞാനിയാകാൻ സാധിക്കുമെന്നും ജ്ഞാനി ആരായാലും ആരാധ്യനാണെന്നും മനീഷാപഞ്ചകംകൊണ്ടു് ശ്രീശങ്കരൻ നമ്മെ പഠിപ്പിക്കുന്നു. അന്നത്തെ ആചാരത്തെ എടുത്തു ഖണ്ഡിക്കുകയാണു ശ്രീശങ്കരൻ ചെയ്യുന്നതു്. അവതാരപുരുഷന്മാർ ചെയ്യുന്ന കർമ്മത്തിൻെറ ഉദ്ദേശ്യം അവർക്കേ അറിയാവൂ. അവർ ധർമ്മസ്ഥാപനാർത്ഥം വരുന്നു. അക്കൂട്ടത്തിൽ ശ്രീശങ്കരൻ പ്രാകൃതനെപ്പോലെ തീണ്ടലിനെ ആദ്യം അംഗീകരിക്കുന്നു. പിന്നീടു് അതു് തെററാണെന്നും ലോകത്തെ പഠിപ്പിക്കുന്നു: ശ്രീശങ്കരനെ ശിവാവതാരമെന്നു പുരാണം പറയുന്നു. ശ്രീശങ്കരൻ ആരുടെ അവതാരമോ ആ പരമേശ്വരൻതന്നെ പറയനായി തീണ്ടൽമാററാൻ വരുന്നതായി പറയപ്പെടുന്നു. ഇതിൻെറ അർത്ഥമെന്തു്? പൂർവ്വപക്ഷിയും, സിദ്ധാന്തിയും ഒന്നുതന്നെ. ബ്രഹ്മസൂത്രഭാഷ്യമെഴുതിയ ശ്രീശങ്കരൻ ഗംഗാസ്നാനംകഴിഞ്ഞു് വിശ്വനാഥക്ഷേത്രത്തിൽ ദർശനത്തിനായി പോകുന്നു. വഴിമദ്ധ്യേ ഭാര്യയോടുകൂടി ഒരു പറയൻ എതിരേ വരുന്നു. ''ശങ്കരൻ ''പോ—പോ'' എന്നു പറയുന്നു, ചണ്ഡാലൻ ചോദിക്കുന്നു.

''അന്നമയാദന്നമയമഥവാ ചൈതന്യമേവ ചൈതന്യാത്
ദ്വിജവര! ദൂരീകർത്തുംവാഞ്ഛസി കിം ബ്രൂഹി ഗച്ഛഗച്ഛേതി.''

(അന്നമയത്തിൽനിന്നന്നമയം അഥവാ ചൈതന്യത്തിൽനിന്നു ചൈതന്യം ദ്വിജവര ദൂരത്താക്കാനിച്ഛിച്ചിട്ടോ പറഞ്ഞു പോ—പോന്നു്.)

പഞ്ചഭൂതനിർമ്മിതമായ ഈ പ്രപഞ്ചത്തിൽ പഞ്ചഭൂതനിർമ്മിതമായ ദേഹം പോകണമെന്നോ, എങ്ങും നിറഞ്ഞിരിക്കുന്ന അഖണ്ഡചൈതന്യബ്രഹ്മത്തിൽനിന്നു് ചൈതന്യമയമായ ജീവൻ പോകണമെന്നോ പറഞ്ഞതു്? എല്ലാം ബ്രഹ്മമയമായിരിക്കെ അതിൽ ബ്രാഹ്മണനെന്നും പറയനെന്നുമുള്ള ഭേദഭ്രമമെങ്ങനെ എന്നും ചോദിക്കുന്നു. അതിനു ശ്രീശങ്കരൻ പറയുന്നതു് ''ആരു ബ്രഹ്മജ്ഞാനിയാ

യാലും ആ ആൾ ഗുരുവാണെന്നാണ് എന്റെ അഭിപ്രായം'' എന്നാണ്. ശ്രീശങ്കരൻ ജന്മംകൊണ്ടല്ല വർണ്ണമെന്നാണ് പഠിപ്പിച്ചതെന്ന് ഗീതാഭാഷ്യം തെളിയിക്കുന്നു. ബ്രഹ്മജ്ഞാനം വേണ്ടവർ ജാതിയെ ഉപേക്ഷിക്കണമെന്നും അദ്ദേഹം ഉപദേശസാഹസ്രിയിൽ പറഞ്ഞിട്ടുണ്ട്.

''ജാത്യാദീൻ സംപരിത്യജ്യ നിമിത്തം കർമ്മണാം ബുധഃ
കർമ്മഹേതുവിരുദ്ധം യത്സ്വരൂപം ശാസ്ത്രതഃ സ്മരേത്''

ശങ്കരൻ ജാതിവ്യത്യാസമുണ്ടാക്കി, തീണ്ടലേർപ്പെടുത്തി എന്നെല്ലാം പറഞ്ഞുണ്ടാക്കിയതു് ശങ്കരദ്വേഷികളാണ്. ഇതു് വൈക്കം സത്യാഗ്രഹപ്രസംഗങ്ങളിലും ഗുരുവായൂർ സത്യാഗ്രഹ പ്രസംഗങ്ങളിലും ഞാൻ തെളിയിച്ചിട്ടുണ്ട്. ആ ശങ്കരസിദ്ധാന്തം തന്നെയാണ് ശ്രീനാരായണനും സ്ഥാപിച്ചതു്. ശ്രീശങ്കരൻ അദ്വൈതി ആയിരുന്നു. ശ്രീ നാരായണനും അദ്വൈതിയായിരുന്നു. അദ്ദേഹം അദ്വൈതാശ്രമം സ്ഥാപിച്ചതുതന്നെ അതിനു തെളിവ്. എന്നാൽ ശ്രീശങ്കരന്റേയും ശ്രീനാരായണന്റേയും അദ്വൈതത്തിൽ ദ്വൈതത്തിനും. വിശിഷ്ടാദ്വൈതത്തിനും സ്ഥാനമുണ്ട്. അതുകൊണ്ടാണ് അവർ രണ്ടുപേരും ക്ഷേത്രങ്ങൾ സ്ഥാപിച്ചതും. ശ്രീനാരായണൻ വിഗ്രഹാരാധന ഏർപ്പെടുത്തിയതു് സാമുദായികാവകാശം സ്ഥാപിക്കാനാണെന്ന് ചിലർ പറയുന്നതു് ശുദ്ധമേ അസംബന്ധമാണ്. അദ്ദേഹം സഗുണോപാസനയ്ക്കനുകൂലിയായിരുന്നു. സഗുണത്തിൽ കൂടിയാണു നിർഗ്ഗുണത്തിലേക്കുള്ള വഴിയെന്ന് അദ്ദേഹത്തിനറിയുമായിരുന്നു. വിഗ്രഹാരാധനയെ നിന്ദിച്ചു പുസ്തകങ്ങളെഴുതിയ ശിവയോഗിയെ അദ്ദേഹം എതിർത്തുപറഞ്ഞിട്ടുണ്ട്. ഈശ്വരനെ ഭജിക്കാനും ജപിക്കാനും, പൂജിക്കാനും എല്ലാവക്കും അധികാരമുണ്ടെന്ന് അദ്ദേഹം സ്ഥാപിച്ചു. അത്രയുമല്ല, ജാതി ദേഹജന്യമാണെന്നും ദേഹാഭിമാനം മുക്തിക്കു തടസ്സമാണെന്നും അദ്ദേഹം അറിഞ്ഞു് അദ്ദേഹം എല്ലാവക്കും ഈശ്വരലാഭത്തിനുള്ള വാതിൽ തുറക്കുകയാണു ചെയ്തതു്.

അദ്ദേഹം പറയക്കുട്ടികളെ വളർത്തിയതിനെക്കുറിച്ച് പ്രാസംഗികൻ പറഞ്ഞു. അതു ഞാൻ കണ്ടതാണ്. അദ്ദേഹം അവരെ വരുത്തി എന്റെ മുമ്പിൽനിറുത്തി പാട്ടുപാടിക്കുകയും അവരുടെ ശുചിത്വവും, സംഗീതപാടവവും കണ്ടു് സന്തോഷിച്ചിരുന്ന എന്നോടു ''തേച്ചുമിനുക്കിയാൽ എത്തും നന്നാകും ഇല്ലേ?'' എന്നു ചോദിക്കുകയും ചെയ്യുകയുണ്ടായിട്ടുണ്ട്. കേരളത്തിലെ അനാചാരവും അയിത്തവും കണ്ടിട്ടു് ''കേരളം ഭ്രാന്തശാലയാണ്.'' എന്നു പറഞ്ഞു് പോവുക മാത്രമാണ് വിവേകാനന്ദസ്വാമി ചെയ്തതെന്ന്

ചിലർ പറയുന്നതു് ശരിയല്ല. ഇവിടത്തെ തീണ്ടൽ ഭ്രാന്തുമാററാൻ സ്വാമിജിയും ചിലതു് ചെയ്തു. എന്നാൽ സ്വാമിജിയുടെ പ്രവർത്തനരംഗം ഭൂമണ്ഡലം മുഴവനാകയാൽ അദ്ദേഹം ഇവിടെ താമസിച്ചു് ഒററ വിഷയം കൈകാര്യം ചെയ്തില്ലെന്നേ ഉള്ളൂ.

തിരുവിതാംകൂറിലും കൊച്ചിയിലും ഈഴവർ തീണ്ടൽ ജാതിക്കാരാണെന്ന കാരണത്താൽ അവരെ സ്കൂളിൽ ചേർക്കാതിരുന്ന കാലം എനിക്കോർമ്മയുണ്ടു്. ആദ്യമായി അവർക്കു് സ്കൂളിൽ പ്രവേശം കൊടുത്ത കൊല്ലത്തിൽ ഞാൻ മലയാളം മൂന്നാം ക്ലാസിൽ പഠിക്കയായിരുന്നു. അന്നു് ഈഴവരെ പ്രത്യേകം ബെഞ്ചിലിരുത്തിയിരുന്നതു് എനിക്കോർമ്മയുണ്ടു്. എന്നാൽ അന്നും എനിക്കു് ഈഴവസ്നേഹിതന്മാരുണ്ടായിരുന്നു. ശുചിത്വത്തെ ആസ്പദമാക്കിയല്ലാതെയുള്ള തീണ്ടൽ തൊടീൽ ഞാൻ കുട്ടിക്കാലം മുതൽ വിശ്വസിച്ചിരുന്നില്ല. ആറു വയസ്സിൽ ആശാന്റെയടുക്കൽ സംസ്കൃതം പഠിക്കാൻ പോയിട്ടു് മടങ്ങിവരുംവഴി തീണ്ടൽജാതിക്കാരെന്നു് കരുതപ്പെടുന്ന ചിലർ ചന്തയിൽ പോകുന്നവഴി എന്നെ കണ്ടു് വഴിമാററാൻ ഭാവിക്കുന്ന സമയത്തു് അവരോടു് ''നിങ്ങൾ വഴിമാറി കഷ്ടപ്പെടേണ്ട. ഞാൻ ഇല്ലത്തു് ചെന്നു് കുളിച്ചുകൊള്ളാം.' എന്നു് പറയും. അവരിൽ ചിലർ അപ്പോൾ പറയും. ''തമ്പുരാനെ തീണ്ടിയാൽ അടിയങ്ങൾക്ക പാപം വരും. അതുകൊണ്ടു് വഴിമാറികൊള്ളാം.'' എന്നു്. അതിനു് -- ''ഞാൻ കുളിച്ചുകൊള്ളാം. നിങ്ങൾക്ക പാപം വരികയില്ല.'' എന്നു് ഞാൻ പറയും. എന്നും ഒരു പുലയമാടത്തിൽ നിന്നു് വഴിയിൽ വന്നിരുന്നു് കളിച്ചിരുന്ന ചില പുലയക്കുട്ടികളോടു്, ''ദിവസവും നാമം ജപിക്കണം, മത്സ്യം തിന്നരുതു്'' എന്നും മററും ഞാൻ ഉപദേശിച്ചിരുന്നു. പുലയരിൽ പഠിപ്പുള്ളവർ ആരും അന്നുണ്ടായിരുന്നതായി എനിക്കോർമ്മയില്ല. എന്നാൽ സ്മൃതികളിലും മററും

''ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേത്.''

'ന വദേത് സംസ്കൃതാം വാണീം.'

എന്നെല്ലാം എഴുതിയിട്ടുണ്ടായിരുന്നെങ്കിലും കേരളത്തിലെ ഈഴവൻ, കണിയാൻ, ആശാരി, വേലൻ, തുടങ്ങിയ തീണ്ടൽ സമുദായങ്ങളിൽപോലും അന്നും സംസ്കൃതം പഠിച്ചവർ വളരെ ഉണ്ടായിരുന്നതായി എനിക്കറിയാം. ശ്രീനാരായണഗുരുതന്നെ കമ്മമ്പള്ളി രാമൻപിള്ളആശാന്റെ ശിഷ്യനാണു്. ശ്രീ രാമൻപിള്ള ആശാൻ എന്നെ കുട്ടിക്കാലത്തു് ജ്യോതിഷം പഠിപ്പിച്ച ആശാന്റെ ഗുരുവാണു്. കേരളത്തിൽ അതിപ്രാചീനകാലംമുതൽ ശൂദ്രരായി കരുതപ്പെട്ടിരുന്ന നായന്മാരിൽ സംസ്കൃതം, വൈദ്യം, ജ്യോതിഷം, തച്ചു

ശാസ്ത്രം മുതലായവ പഠിച്ചവരും പഠിപ്പിക്കുന്ന ഗുരുക്കന്മാരും ഉണ്ടായിരുന്നു. എന്നാലും തീണ്ടൽ തൊടീൽനിമിത്തം ഈഴവർക്ക് വിദ്യാലയപ്രവേശമുണ്ടായിരുന്നില്ല. അങ്ങിനെയിരിക്കെ ഡോക്ടർ പല്പു വെളിയിൽപോയി ഇംഗ്ലീഷ് പഠിച്ച് ഡോക്ടർ പരീക്ഷ ജയിച്ചു. എന്നാൽ ജാതിനിമിത്തം അദ്ദേഹം ബാംഗ്ലൂരിൽ പോയി ഡോക്ടരായി ജീവിച്ചു. ഇവിടത്തെ ജാതിഭ്രാന്തു കണ്ടിരുന്ന സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിന്റെ അതിഥിയായി കൂടെക്കൂടെ ചെന്നിരുന്നു. അക്കൂട്ടത്തിൽ സ്വാമികൾ ഒരിക്കൽ അദ്ദേഹത്തിനോട് താഴ്ന്ന സമുദായത്തിൽ ജനിച്ച് ആദ്ധ്യാത്മികമായി ഉന്നതി പ്രാപിച്ച ആരെയെങ്കിലും നേതാവാക്കി ഒരു സംഘടനയുണ്ടാക്കിയാൽ തീണ്ടൽഭ്രാന്തിനു പരിഹാരം വരുമെന്നഭിപ്രായപ്പെട്ടുവെന്നും അങ്ങനെയാണ് ശ്രീനാരായണധർമ്മപരിപാലനയോഗം രൂപംകൊണ്ടതെന്നും ശ്രീനാരായണചരിത്രത്തിൽത്തന്നെ ഞാൻ വായിച്ചിട്ടുണ്ട്. മററു വഴിക്കും ഇതു ഞാൻ അറിഞ്ഞിട്ടുണ്ട്— സ്വാമി വിവേകാനന്ദനിൽനിന്ന് കിട്ടിയ പ്രചോദനമാണ് മഹാത്മാഗാന്ധിയുടെ എല്ലാ പ്രവർത്തനത്തിനും ജീവൻ കൊടുത്തതെന്ന് മഹാത്മജിതന്നെ 'ബേലൂർമഠം' സന്ദർശിച്ചപ്പോൾ പരസ്യമായി പ്രഖ്യാപിക്കയുണ്ടായിട്ടുണ്ട്. കേരളത്തിലെ രാമകൃഷ്ണമിഷൻ പ്രവർത്തനവും വിവേകാനന്ദസാഹിത്യപ്രചാരവും ഇവിടത്തെ തീണ്ടൽ തൊടീൽ ഇല്ലാതാക്കാൻ ഒട്ടവളരെ സഹായിച്ചിട്ടുണ്ട്. ഇതെല്ലാം ശ്രീനാരായണഗുരുവിനറിയാമായിരുന്നു. അതുകൊണ്ടായിരിക്കണം 1918-ൽ ഞാൻ സ്വാമികളെ ശിവഗിരിയിൽവെച്ചു സന്ദർശിച്ചു സംസാരിച്ച കൂട്ടത്തിൽ വിവേകാനന്ദസ്വാമിയെപ്പററി അങ്ങയുടെ അഭിപ്രായമെന്ത്? എന്ന് ഞാൻ ചോദിച്ചതിനു് സ്വാമികൾ 'വിവേകാനന്ദസ്വാമിയില്ലെങ്കിൽ ഇന്ന് ഹിന്ദുമതമില്ല.' എന്നാണ് മറുപടി പറഞ്ഞത്. വൈക്കം സത്യാഗ്രഹത്തിൽ സവർണ്ണഹിന്ദുക്കൾ പങ്കെടുക്കാനിടയാക്കിയത് മഹാത്മജിയുടെ പ്രസ്ഥാനമാണ്. സവർണ്ണരും അവർണ്ണരുംകൂടി യോജിച്ച് യാഥാസ്ഥിതികത്വത്തോട് മല്ലിട്ടതുകൊണ്ടാണ് വൈക്കം സത്യാഗ്രഹവും മററ് അയിത്തോച്ചാടനപ്രസ്ഥാനവും വിജയിച്ചത്. എന്നാൽ ഇന്നു വീണ്ടും ജാതിബുദ്ധി രാജ്യത്തെ വിഴുങ്ങിവരുന്നു.

വൈകുണ്ഠാദിലോകങ്ങളും നിത്യങ്ങളല്ലെന്നാണ് ശങ്കരമതം.

''വൈകുണ്ഠാദിഷു നിത്യത്വ—
മത്ര ഭ്രമ ഏവ മൂഢബുദ്ധീനാം
സാലോക്യസാരൂപ്യസമീപതാദി
ഭേദസ്തു സത്കർമ്മവിശേഷസിദ്ധഃ''

എന്ന വാക്യമനുസരിച്ച് സത്കർമ്മംകൊണ്ടു് വൈകുണ്ഠത്തിൽപോയി അവിടെ കുറേനാരം താമസിക്കാം. അതിൻപ്രകാരം ഏതാനും പുണ്യകർമ്മങ്ങരം ചെയ്തിട്ടു് വൈകുണ്ഠമോ കൈലാസമോ പൂകാൻ അധികാരികളായിത്തീന്നിട്ടു് മരിക്കാറാകുന്ന ചില നായർ നേതാക്കന്മാരേയോ ഈഴവനേതാക്കന്മാരേയോ മററു ചില സമുദായനേതാക്കന്മാരേയോ വിഷ്ണുദൂതന്മാരോ ശിവദൂതന്മാരോ വിമാനവുമായി സമീപിച്ചാൽ ''അവിടുത്തെ നാഥൻ നായരോ ഈഴവനോ, എന്നറിഞ്ഞേ ഞാൻ വരുന്നുള്ളൂ'' എന്നു പറയുന്ന ചില സമുദായനേതാക്കന്മാരെ ഞാൻ കാണുന്നു. ഇതു തെററാണു്; ഇതു് ഹിന്ദുമതത്തിനു്, ആഷ്മതത്തിനു്, വിരുദ്ധമാണു്. ഞാൻ മുമ്പു പറഞ്ഞതുപോലെ ഒരു കാലത്തു് അത്ഥമുണ്ടായിരുന്നെങ്കിലും ഇന്നു് അത്യന്തം നിരത്ഥകമായിത്തീന്നിരിക്കുന്ന ജാതിബുദ്ധി ഹിന്ദുക്കരം ത്യജിക്കണം, മോക്ഷം വേണ്ടവർ.

''ജാതി നീതികുലഗോത്രദൂരഗം നാമരൂപഗുണദോഷവജ്ജിതം
ദേശകാലവിഷയാതിവത്തി യദ്‌ ബ്രഹ്മതത്ത്വമസി
ഭാവയാത്മനി''

എന്നാണു് ജഗദ്ഗുരു ശ്രീശങ്കരൻ പറയുന്നതു്.

''ത്യജാഭിമാനം കുലഗോത്രജാതി—
ദേശാദികേഷ്വാർദ്രശവാശ്രിതേഷു''.

എന്നും പറയുന്നു. ജാതി കുലം തുടങ്ങിയതിലുള്ള അഭിമാനം എല്ലാം തോലും മാംസവുംകൊണ്ടുണ്ടാക്കിയ നാറുന്ന ശവമായ ഈ ദേഹത്തെ ആശ്രയിച്ചുള്ളതാണു്. അതിനെ മനുഷ്യജന്മത്തിന്റെ പരമലക്ഷ്യം പ്രാപിക്കാൻ ആഗ്രഹിക്കുന്നവർ ദൂരെ ത്യജിക്കണം. നാം സവ്വത്ര സമദശികളും സവ്വഭൂതഹിതേരതന്മാരുമായി ജീവിക്കണം. അതിനാൽ ശ്രീനാരായണഗുരു ഉപദേശിച്ചതും പ്രാചീന ശാസ്ത്രങ്ങളും ആചാര്യന്മാരും ചൂണ്ടിക്കാണിച്ചിട്ടുള്ളതുമായ ജാതിബുദ്ധിത്യാഗം വളരെ അത്യാവശ്യമാണു്. ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം കിട്ടിയിരിക്കുന്നതും വിദേശികരം നമ്മെ സാംസ്കാരികമായും രാഷ്ട്രീയമായും ആക്രമിച്ചു കീഴടക്കാൻ കാത്തിരിക്കുന്നതുമായ ഈ സന്ദർഭത്തിൽ മുമ്പു് എന്നത്തേക്കാളും ഇതു് അത്യാവശ്യമായിരിക്കുന്നു.

ശ്രീനാരായണഗുരുവിന്റെ എല്ലാ സന്ദേശങ്ങളും രേഖപ്പെടുത്താൻ കഴിഞ്ഞിട്ടില്ലെങ്കിലും, അദ്ദേഹമെഴുതിയ പുസ്തകങ്ങരംതന്നെ ചിലതുണ്ടു്. അവയെങ്കിലും പഠിച്ചനുഷ്ഠിക്കണം. ഒരു മഹാചാര്യന്റേയും ഉപദേശങ്ങളും ജീവിതവും മുഴുവനും ആക്കും രേഖപ്പെടുത്താൻ സാധിച്ചിട്ടില്ല. ശ്രീശങ്കരന്റെ ജീവിതത്തിലെ എത്ര ചുരുങ്ങിയ കഥകരം മാത്രമേ പുസ്തകത്തിൽ വന്നിട്ടുള്ളു. എട്ടു വയസ്സിൽ

ഏകനായി പാദചാരേണ ഉത്തരദേശത്തേയ്ക്കു് പോയ അദ്ദേഹത്തിന്റെ അനുഭവങ്ങൾ എന്തെല്ലാം ആയിരിക്കണം! അതെല്ലാം അറിയാൻ സാധിച്ചെങ്കിൽ എന്തെല്ലാം നമുക്കു പഠിക്കാമായിരുന്നു. ചരിത്രകാലത്തു് ചുരുക്കെഴുത്തും, കമ്പിത്തപാലും തീക്കപ്പലും തീവണ്ടിയുമുള്ള കാലത്തു ജീവിച്ച വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങളിൽ എത്ര കുറച്ചേ നമുക്കു കിട്ടിയിട്ടുള്ളു. അതിൽ ദുഃഖിക്കാനില്ല. കിട്ടിയിടത്തോളം അനുഷ്ഠിച്ചാൽത്തന്നെ അനുഷ്ഠാതാക്കളുടെ ജീവിതം എത്ര ധന്യമാകും! ഇന്ത്യയുടേയും ലോകത്തിന്റേയും എത്ര വിഷമപ്രശ്നങ്ങൾ പരിഹൃതങ്ങളാകും!

ശ്രീനാരായണൻ ഒരു മഹാതപസ്വിയായിരുന്നു. സിദ്ധനായിരുന്നു. അദ്ദേഹം പല അത്ഭുതങ്ങളും ചെയ്തിട്ടുണ്ടു്. അതിൽനിന്നു നിരീശ്വരന്മാരായ ഭൗതികവാദികളുടെ നില അടിസ്ഥാനരഹിതമാണെന്നു് തെളിയുന്നു. അദ്ദേഹത്തിന്റെ ''ഒരു ജാതി, ഒരു മതം, ഒരു ദൈവം'' എന്ന സന്ദേശം വെച്ചുകൊണ്ടു് അദ്ദേഹം ഈശ്വരനില്ലെന്ന പക്ഷക്കാരനായിരുന്നെന്നു് പറയാൻപോലും മടിക്കാത്തവരെ ഞാൻ കാണുന്നു. അദ്ദേഹത്തിന്റെ ദർശനമാലയെങ്കിലും അവർ വായിച്ചു നോക്കട്ടെ.

''ആസീദഗ്രേ ഽസദേവേദം ഭുവനം സ്വപ്നവത്പുനഃ
സസർജ്ജ സർവ്വം സങ്കല്പമാത്രേണ പരമേശ്വരഃ.''

എല്ലാം ഈശ്വരൻ സങ്കല്പമാത്രംകൊണ്ടു് സൃഷ്ടിച്ചു, എന്നു പറയുന്ന ആളാണോ നിരീശ്വരൻ? അദ്ദേഹത്തിന്റെ തപസ്സും അദ്ധ്യാത്മനിഷ്ഠയും ശ്രീനാരായണഭക്തന്മാർ ജീവിതത്തിൽ പകർത്തണം.

സ്വാമികൾ സ്ഥൂലശരീരത്തിലിരിക്കുന്ന കാലത്തു് ഒരിക്കൽ ഒരു ഭക്തന്റെ വീട്ടിൽ താമസിക്കുമ്പോൾ ഒരു ദിവസം രാവിലെ ശൗചാദികൾ കഴിഞ്ഞു വരാന്തയിൽ ഒരു കസാലയിലിരിക്കുകയായിരുന്നു. അപ്പോൾ ആ ഭക്തൻ പ്രാതഃസ്നാനം കഴിഞ്ഞു് ശുഭ്രവസ്ത്രധാരിയായി അടുത്തുള്ള മുറിയിൽ, സ്വാമിയുടെ പടം പ്രതിഷ്ഠിച്ചിരിക്കുന്ന മുറിയിൽ പോയി, വിളക്കുകൾ ധാരാളം കത്തിച്ചുവച്ചിട്ടു് പടത്തിന്റെ മുമ്പിൽ കൽക്കണ്ടവും മുന്തിരിങ്ങയും പഴവും മററും പാത്രങ്ങളിൽ നിറച്ചുവെച്ചു് ദീപാരാധനയും കഴിയ്ക്കയുണ്ടായി. അടുത്തു് നിന്നിരുന്ന എന്റെ സ്നേഹിതൻ കെ. പി. കയ്യാലയ്ക്കൽ മുറിയ്ക്കകത്തെ മണിയടി കേട്ടു് എത്തിനോക്കി. ഇതെല്ലാംകണ്ടു് അദ്ദേഹത്തിനു് ചിരിക്കാതെ വയ്യെന്നായി. അപ്പോൾ സ്വാമികൾ ചോദിച്ചു: 'എന്താണു് കയ്യാലക്കലേ, ചിരിക്കുന്നതു്?' മി. കയ്യാലക്കൽ പറഞ്ഞു: ''സ്വാമി വിശന്നു് ഇവിടെയിരിക്കുന്നു; അകത്തു്

സ്വാമിയുടെ പടത്തിന്റെ മുമ്പിൽ പഴവും കൽക്കണ്ടവും മുന്തിരിങ്ങ യുംവെച്ച് കർപ്പൂരം കത്തിച്ചുഴിയുന്നു''. അതിന് സ്വാമികഠം പറഞ്ഞു: ''അവർ അങ്ങനെ ചെയ്യും. നമ്മുടെ മുമ്പിൽ വെച്ചാൽ നാം അതു് തിന്നുകളയും'' എന്നു്. നിങ്ങഠം അങ്ങനെയാകരുതു്. സ്വാമിയുടെ പടംവെച്ച് പൂജിച്ചുകൊണ്ടു് സ്വാമിയുടെ ഉപദേശം അനുസരിക്കാത്തവരാകരുതു്. മഹാന്മാർ വരുന്നതു് നമ്മുടെ പൂജ കിട്ടാനല്ല. അവരുടെ സന്ദേശം പ്രചരിപ്പിക്കാനാണു്. അതുകൊണ്ടു നിങ്ങഠം സ്വാമിയുടെ ഉപദേശമനുസരിച്ചു് ജീവിക്കണം.

സ്വാമികളുടെ ജീവിതത്തിൽനിന്നു് നാം പഠിക്കേണ്ട ഒന്നാമത്തെ വലിയ തത്ത്വം അദ്ദേഹത്തിന്റെ ബ്രഹ്മചര്യമാണു്. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെക്കൂടി അടിമകളാക്കുന്നതാണ് കാമമെന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്.

''ശംഭുസ്വയംഭൂഹരയോ മദിരേക്ഷണാനാം
യേനാക്രിയന്തേ സതതം ഗൃഹകുംഭദാസാഃ''

ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെപ്പോലും സ്ത്രീകളുടെ വീട്ടിൽ വീട്ടുപണിക്കാക്കിയവനാണു് കാമനെന്നു് മററൊരു കവി വർണ്ണിച്ചിട്ടുണ്ടു്. ആ കാമനെ ജയിച്ചവനായിരുന്നു ശ്രീനാരായണഗുരുവെന്നു് ഉപക്രമത്തിൽ പറഞ്ഞുവല്ലൊ? ബ്രഹ്മചര്യം അസാദ്ധ്യമാണെന്നു് പറയുന്ന വളരെപ്പേരുണ്ടു്. അതു സാദ്ധ്യമാണെന്നു് ശ്രീരാമകൃഷ്ണൻ, വിവേകാനന്ദസ്വാമി, മററു ശ്രീരാമകൃഷ്ണശിഷ്യന്മാർ, ശ്രീനാരായണ ഗുരുസ്വാമികഠം മുതലായവർ നമുക്കു് കാണിച്ചുതന്നിരിക്കുന്നു. ലോകത്തു് ഇതിനുമുമ്പു് ഒരു അവതാരപുരുഷനും സിദ്ധനും ചെയ്തിട്ടില്ലാത്തവണ്ണമാണു് ശ്രീരാമകൃഷ്ണൻ ചെയ്തതു്; യുവതിയും സുന്ദരിയുമായ ഭാര്യയെ അമ്മയായിട്ടുകണ്ടു് ആരാധിക്കുക. എന്നിട്ടും ആ ദർശനം ജനങ്ങഠം കൈക്കൊള്ളുന്നില്ല. ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കാനോ ജനങ്ങഠംക്കു് അതിൽ താല്പര്യം ഉണ്ടാക്കാനോ നേതാക്കന്മാർ ശ്രമിക്കുന്നില്ല, നേരെമറിച്ചു് മഹാത്മജിയാലും മററനേകം ഭിഷഗ്വരന്മാരാലും രാജ്യനാശഹേതുവെന്നു് യുക്തിയുക്തം സമർത്ഥിക്കപ്പെട്ടിട്ടുള്ള കൃത്രിമ സന്താനനിയന്ത്രണത്തിനു് രാജ്യവ്യാപകമായ തോതിൽ പ്രചരണം നടക്കുന്നുണ്ടു്. ഇതിന്റെ ദോഷാംശങ്ങഠം വിശദമായറിയേണ്ടവർ ''Self-restraint versus self-indulgence'' എന്ന പുസ്തകം വായിക്കണം. ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതും പ്രചരിപ്പിക്കുന്നതും ശ്രീനാരായണഭക്തന്മാരുടെ ഒരു മുഖ്യമായ കടമയാണു്.

ശ്രീനാരായണനിൽനിന്നു പഠിക്കേണ്ട മററൊരു പാഠം അഹിംസയാണു്. ജീവകാരുണ്യപഞ്ചകത്തിൽ സ്വാമികഠം ജന്തുഹിംസയെ സമ്പൂർണ്ണം നിഷേധിച്ചിരിക്കുന്നു.

''കൊല്ലുന്നതുമെങ്ങനെ ജീവികളെത്തെല്ലും കൃപയററു ഭുജിക്കയത്തും'' 'ഒരു പീഡയെറുമ്പിനും വരുത്തരുത്'' എന്നു് അനുകമ്പാദശകത്തിൽ പറയുന്നു.

ശ്രീനാരായണൻ ഉപദേശിച്ച മറെറാന്നു് മദ്യവജ്ജനമാണു്. ചെത്തരുതു്; കടിക്കരുതു്; കൊട്ടക്കരുതു് എന്നെല്ലാം സ്വാമി പ്രബലമായി പ്രഖ്യാപിച്ചു. താൻ ഇത്രയും ശക്തിയായി പ്രഖ്യാപിച്ചിട്ടും തന്റെ ഭക്തന്മാരെന്നു് പറയുന്ന ചിലർ അതനുസരിക്കാത്തതിനെപ്പററി കണ്ടിതത്തോടുകൂടി അദ്ദേഹം അഷ്ടാംഗഹൃദയത്തിലെ ''മദ്യവിക്രയസന്ധാനദാനാദാനാനി നാചരേത്'' എന്ന വാക്യം ഉദ്ധരിച്ചു് എന്നോടു് വക്കലെവെച്ചു് സംസാരിക്കയുണ്ടായിട്ടുണ്ടു്. മദ്യം വിഷമാണു് എന്നായിരുന്നു സ്വാമിയുടെ അഭിപ്രായം. എന്നാൽ ഇന്നു സ്വാമിയുടെ പടംവെച്ചു പൂജിക്കയും ശ്രീനാരായണജയന്തി കേമമായി ആഘോഷിക്കയും ചെയ്യുന്നവരിൽതന്നെ വളരെ കള്ളഷാപ്പുകാരും ചെത്തുകാരും ഉണ്ടെന്നതു് വളരെ വ്യസനകരമാണു്.

ശ്രീനാരായണൻ മനുഷ്യന്റെ ജീവിതലക്ഷ്യം ആത്മാനുഭൂതി അഥവാ ബ്രഹ്മനിഷ്ഠ ആണെന്നു കരുതുകയും പ്രഖ്യാപിക്കുകയും ചെയ്ത ഒരു മഹർഷിയാണു്. അതിനുള്ള ഉപായമായിട്ടാണു് അദ്ദേഹം മററു ധർമ്മങ്ങളെ കരുതിയിരിക്കുന്നതു്. ദശനമാലയിൽ ജ്ഞാനികളുടെ ബ്രഹ്മവിത്തു്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ, എന്ന നാലു നിലകൾ വർണ്ണിച്ചു് ബ്രഹ്മജ്ഞൻ സവ്വദ്വൈതനിവൃത്തനായി പുനരാവൃത്തിരഹിതമായ പരമപദം പ്രാപിക്കുന്നു എന്നു് പ്രതിപാദിക്കുന്നതിൽനിന്നു് സ്പഷ്ടമാണു്. അസ്പൃശ്യമായി ഗണിക്കപ്പെട്ടിരുന്ന ഒരു സമുദായത്തിൽ ജനിച്ചു് തപോബലംകൊണ്ടു് ഉന്നതമായ ആദ്ധ്യാത്മികനില പ്രാപിച്ചു്, ശ്രീവിവേകാനന്ദസ്വാമികൾ പറഞ്ഞതുപോലെ ജഗദ്ഹിതത്തിനായി വേലചെയ്തു് അത്ഭുതഫലമുളവാക്കിയ മറെറാരു കേരളീയാചാര്യനില്ല. ആ മഹാപുരുഷൻ സ്ഥാപിച്ച ഈ ക്ഷേത്രം അനേകായിരം ആദ്ധ്യാത്മികപുരുഷന്മാരെ സൃഷ്ടിക്കുന്നതിനുള്ള ഒരു ഉപാധിയായി തീരട്ടെ!

ഈ കാര്യത്തിൽ സ്ത്രീകൾക്കുള്ള പങ്കു് വലുതാണു്. ഭാരതഖണ്ഡം അധഃപതിച്ചതു് സ്ത്രീകളെ അനാദരിച്ചതുകൊണ്ടാണെന്നു് ശ്രീ വിവേകാനന്ദസ്വാമി പറയുന്നു. ഈ ദോഷത്തിനു പരിഹാരമുണ്ടാക്കാനാണു് യുഗാവതാരപുരുഷനായ ശ്രീരാമകൃഷ്ണൻ വിവാഹം ചെയ്തതും, കാമലേശസ്പർശമില്ലാതെ ഗൃഹസ്ഥനെപ്പോലെ ജീവിച്ചതും. അങ്ങനെ ജീവിച്ച ദിവ്യപുരുഷന്റെ സന്ദേശവാഹകനായതുകൊണ്ടാണു് ശ്രീനാരായണഗുരുസ്വാമികൾ ''വിവേകാനന്ദസ്വാമി

യില്ലെങ്കിൽ ഇന്നു ഹിന്ദുമതമില്ല'' എന്നു പറഞ്ഞതു്. ശ്രീനാരായണഗുരുവിന്റേയും ശ്രീരാമകൃഷ്ണന്റേയും സ്വാമി വിവേകാനന്ദന്റേയും യുഗത്തിലാണു് നിങ്ങൾ ജീവിക്കുന്നതു്; അവരുടെയെല്ലാം സന്ദേശം ഒന്നാണു്. ഒരേ തത്വം പല മുഖത്തിൽക്കൂടി വന്നതാണു്. തത്വത്തിനാണു് ഭാരതഖണ്ഡം പ്രാധാന്യം കൊടുത്തിട്ടുള്ളതു്. ശ്രീകൃഷ്ണൻ ആരാദ്ധ്യനായതു് ചില അത്ഭുതങ്ങൾ ചെയ്തതുകൊണ്ടല്ല. സനാതനധർമ്മതത്വങ്ങളുടെ ജീവദൃഷ്ടാന്തമായിരുന്നതുകൊണ്ടാണു് എന്നു വിവേകാനന്ദസ്വാമി പറഞ്ഞിട്ടുണ്ടു്. അതുതന്നെയാണു് ശ്രീരാമകൃഷ്ണന്റേയും സ്വാമിജിയുടേയും ശ്രീനാരായണന്റേയും നില. നിങ്ങൾ അവർ ജീവിച്ചും, ഉപദേശിച്ചും കാണിച്ച തത്വങ്ങളനുസരിച്ചു് ജീവിക്കുവിൻ! ലോകശാന്തി കൈവരുത്തുവിൻ!



# 17. ശ്രീനാരായണഗുരുസ്വാമികൾ*

ഒരേ വസ്തുവിനെ പലർ പലേ വീക്ഷണകോണത്തിൽനിന്നാണു് നോക്കി അതിനെപ്പററി അഭിപ്രായം പറയുന്നതു്. ചന്ദ്രനെ ഒരു കവിയും ജ്യോത്സ്യനും ഭൂമിശാസ്ത്രജ്ഞനും കാണുന്നതു് പലതരത്തിലാണു്. എന്റെ നിലയിൽനിന്നു് നോക്കിയിട്ടു് ഞാൻ ശ്രീനാരായണഗുരുവിനെ കാണുന്നതു് ശ്രീശങ്കരനുശേഷം കേരളത്തിലുണ്ടായിട്ടുള്ളതിൽവെച്ചു് ഏററവും വലിയ മഹാനായിട്ടാണു്. ശ്രീശങ്കരനുശേഷം എന്നു പറയുന്നതു് ചിലക്കു് രസിക്കയില്ലായിരിക്കാം. ശ്രീശങ്കരനു് സാധിക്കാത്ത ചിലതു് അദ്ദേഹം സാധിച്ചിട്ടുണ്ടെന്നു് ചിലർ പറയുമായിരിക്കാം. തീവണ്ടിയും തീക്കപ്പലും ആകാശവിമാനവും സൈക്കിൾപോലുമില്ലാത്ത ആ കാലത്തു് അച്ചടിയും കടലാസും റേഡിയോയും പോസ്റ്റും വത്തമാനപത്രവും പൊതുനാട്ടുഭാഷയും ഇല്ലാത്ത ആ അവസരത്തിൽ കൊടുങ്കാററുപോലെ ഇന്ത്യ മുഴവൻ ചുററിസഞ്ചരിച്ചു് ലക്ഷക്കണക്കിനു് ജനങ്ങളെ യുക്തിവാദത്തിൽ ജയിച്ചു് സ്വപക്ഷത്തിൽ ചേത്തു് ഇന്ത്യയുടെ നാലുഭാഗത്തും നാലു വിജയസ്തംഭങ്ങൾപോലെയുള്ള നാലു മഠങ്ങൾ സ്ഥാപിച്ചു് സവ്വജ്ഞപീഠം കയറിയ ശ്രീശങ്കരനെ ഈ സൗകര്യങ്ങളെല്ലാമുള്ള ഇന്നത്തെ ഒരു ആചാര്യനോടു താരതമ്യപ്പെടുത്തി ശ്രീശങ്കരൻ രണ്ടാംതരക്കാരനാണെന്നു് പറയുന്നതു് ബുദ്ധിപൂവ്വമായിരിക്കയില്ല.

ശ്രീനാരായണഗുരുവിനേക്കാൾ കൂടുതൽ പാണ്ഡിത്യമുള്ള ചില സന്ന്യാസിമാരുണ്ടായിരുന്നെന്നും അതുകൊണ്ടു് ശ്രീനാരായണഗുരു മററു ചിലരെക്കാൾ താഴെയായിരുന്നെന്നും പറയുന്നവരും ഇല്ലാതില്ല. അവരോടും ഞാൻ യോജിക്കുന്നില്ല.

''കന്തുകമതിക്കരിയെ വശമായി നടത്തലാം
കരടി വെൺപുലിവായയുംകെട്ടലാം
ഒരു ചിങ്കമുതുകമേലേറിനടക്കലാം.
കട്ചെവിയെയെടുത്താട്ടലാം
വെന്തലിൻ നിറതം തവൈത്തെന്തു
ലോഹത്തെയും വേതിത്തു വിററുണ്ണലാം

---

* 1960 സെപ്തംബർ 21-ാംനു- കാലടിയിൽ ശ്രീനാരായണ സമാധി ദിനം പ്രമാണിച്ചു് ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

വേറൊരുവൻ കാണാമൽ ഉലവത്തുലാവലാം
വിണ്ണവരെയാവൽകൊള്ളലാം
സന്തതവുമിളമൈയോടിരിസ്സലാം
മറെറാരു ശരീരത്തിലും പൂകിലാം.
ജലമേൽ നടക്കലാം കനൽമേലിരിസ്സലാം
തന്നിരികിൽ ശിത്തിപെറലാം.
ചിന്തയെയടക്കിയേ ശ്രുമ്മാവിരുക്കിൻെറ
തിറമറിത്തു സത്താകിയെൻ
ചിത്തമതിൽക്കൊണ്ട അറിവാൻ
ദൈവമേ തേജോമയാനന്തമേ''.

എന്ന തമിഴിൽ തായുമാനവർ പാടിയ ഒരു പാട്ടുണ്ട്.

''ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം''.

(കൃഷ്ണ, മനസ്സ് വളരെ ഇളക്കമുള്ളതും ദേഹേന്ദ്രിയങ്ങളെ ക്ഷോഭിപ്പിക്കുന്നതും ജയിപ്പാൻ അസാദ്ധ്യമായിട്ടുള്ളതും ദുർഗ്രാഹ്യവുമാണ്. അതിനെ നിരോധിക്കുന്നതു് വായുവിനെ പിടിച്ചുകെട്ടുന്നതു പോലെ പ്രയാസമാണെന്നു കരുതുന്നു). 'ശിവനോടു മല്ലടിച്ചു് പാശുപതാസ്ത്രം വാങ്ങി ഖാണ്ഡവദാഹം നടത്തിയ നരാവതാരമായ ഗുഡാകേശനാണ് ഇതു് പറയുന്നതെന്നു് ഓർക്കണം. മനസ്സിനെ അടക്കാൻ അത്ര പ്രയാസമുണ്ട്. അങ്ങനെയുള്ള മനസ്സിനെ ജയിച്ച ഒരു മഹായോഗിയായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ. ഞങ്ങളൊക്കെ കുട്ടിക്കാലത്തു് സന്ന്യാസിമാരെ കാണാൻ ഓടിനടന്നവരാണ്. ഏതെങ്കിലും ഒരു സന്ന്യാസി ഒരിടത്തുണ്ടെന്നു് കേട്ടാൽ അയാളെപ്പററി വിമർശനബുദ്ധിയോടുകൂടി അന്വേഷിക്കും. സൗകര്യമുണ്ടെങ്കിൽ കണ്ടു തർക്കിക്കും. അങ്ങനെ കാണുകയോ, അന്വേഷിക്കുകയോ, തർക്കിക്കുകയോ, വിമർശിക്കുകയോ ചെയ്തിട്ടുള്ള കേരളീയ സന്ന്യാസിമാരിൽ എൻെറ ദൃഷ്ടിയിൽ ഒരിക്കലും ഒരു കുററവും കണ്ടുപിടിക്കാൻ ഞങ്ങൾക്കു് കഴിഞ്ഞിട്ടില്ലാത്ത ഒരു സന്ന്യാസിയാണ് ശ്രീനാരായണഗുരുസ്വാമികൾ. ഒററയാളെങ്കിലും അദ്ദേഹത്തിൻെറ സ്വഭാവത്തെപ്പററി ദുഷിച്ചു പറഞ്ഞു ഞാൻ കേട്ടിട്ടില്ല. താഴ്ന്നതെന്നു് കരുതപ്പെടുന്ന സമുദായത്തിൽ ജനിച്ച് ഉയർന്ന നിലയിൽ എത്തിയ ആളായതുകൊണ്ട് അദ്ദേഹത്തെപ്പററി പ്രകൃത്യാതന്നെ ഉയർന്നവരെന്നു് കരുതപ്പെടുന്ന സമുദായക്കാർക്ക് അസൂയ ഉണ്ടായിരുന്നിരിക്കണം. എന്നിട്ടും അദ്ദേഹത്തിൻെറ സ്വഭാവത്തെപ്പററി ഒരാൾ ദുഷിച്ചു് പറഞ്ഞു ഞാൻ കേട്ടിട്ടില്ല. അതുകൊണ്ടാണ്

അദ്ദേഹത്തെ ഞാൻ ശ്രീശങ്കരൻ കഴിഞ്ഞാൽ കേരളത്തിലുണ്ടായതിൽവെച്ച് ഏററവും വലിയ മഹാനെന്നു് പറഞ്ഞതു്.

സമുദായപരിഷ്കരണത്തിൽ അദ്ദേഹം ഏററവും മുന്നിട്ടു നിന്നതുകൊണ്ടു് വലിയയാളാണെന്നു് ചിലർ പറഞ്ഞതു് ഞാൻ അത്ര വലിയ കാര്യമായി കരുതുന്നില്ല. പല ജാതിക്കാർ ഒന്നിച്ചിരുന്നുണ്ണുന്ന ഏർപ്പാടും, വിവാഹം കഴിക്കുന്ന ഏർപ്പാടും അതിനുമുൻപു് ബ്രഹ്മസമാജക്കാരും ആര്യസമാജക്കാരും ചെയ്തിട്ടുണ്ടു്. മഹാത്മജിയും ചെയ്തിട്ടുണ്ടു്. കേരളത്തിൽ ആദ്യമായി ബ്രാഹ്മണർ തൊട്ടു പുലയർ വരെ ഒന്നിച്ചിരുന്നു് ഒരു സദ്യ നടത്തിയതു് ശ്രീരാമകൃഷ്ണസംഘക്കാരാണു്. ഹരിപ്പാട്ടുവച്ചു അദ്ദേഹം ഒരു ജാതി സന്ദേശം പ്രചരിപ്പിച്ചുവെന്നു് പല ശ്ലോകങ്ങളും ഉദ്ധരിച്ചു് ചിലർ വ്യാഖ്യാനിക്കുന്നുണ്ടു് അതു് തെററെന്നു് ഞാൻ പറയുന്നില്ല. എന്നാൽ അദ്ദേഹം ഒരിയ്ക്കൽ രണ്ടു ജാതി സന്ദേശം പറഞ്ഞതിനു് ഞാൻ സാക്ഷിയാണു്. 1926-ൽ അദ്ദേഹം ഒരിയ്ക്കൽ ചെങ്ങന്നൂർ വന്നു് ടി. ബി. യിലാണു് പത്തു മണിമുതൽ മൂന്നു മണിവരെ താമസിച്ചതു്. അന്നു ഞാൻ എറപ്പുഴ ഇംഗ്ലീഷ് മിഡിൽ സ്കൂൾ ഹെഡ്മാസ്റ്റർ ആയിരുന്നു. സ്വാമികൾ വന്നെന്നറിഞ്ഞ ഉടൻതന്നെ ഞാൻ പോയി സ്വാമികളെ കണ്ടു. കുറച്ചുനേരം സംസാരിച്ചശേഷം സ്കൂളിൽവന്നു് കുട്ടികളോടെല്ലാം വിശിഷ്ടനായ ഒരു മഹാത്മാവു വന്നിട്ടുണ്ടെന്നും അവർ പോയി കാണണമെന്നും ഞാൻ ഉപദേശിച്ചു. അതനുസരിച്ചു് ഉച്ചയ്ക്കു് വിട്ടപ്പോൾ പലരും അദ്ദേഹത്തെ പോയി കണ്ടു വന്ദിച്ചു. ഞാൻ ഉച്ചയ്ക്കു് ലഘുഭക്ഷണം കഴിഞ്ഞു് അവിടെ ചെന്നപ്പോൾ സ്വാമികൾ അന്നു സെക്കൻഡ്ഫോറത്തിൽ പഠിച്ചിരുന്ന — പിന്നീടു ബാല്യകാലത്തിൽതന്നെ മരിച്ചുപോയ ഒരു ഭട്ടതിരിക്കുട്ടിയോടു സംസാരിക്കുകയായിരുന്നു. എന്നെക്കണ്ടപ്പോൾ സ്വാമികൾ എന്റെ നേക്കു് തിരിഞ്ഞു് എന്നോടു് പറഞ്ഞു: ''ഈ കുട്ടിയോടു് നാം ഉച്ചയ്ക്കു് ഭക്ഷണം കഴിച്ചുവോ എന്നു ചോദിച്ചു. 'കഴിച്ചു'വെന്നു് കുട്ടി പറഞ്ഞു. നാം ചോദിച്ചു കുളിച്ചുവോ എന്നു്. 'കുളിച്ചില്ല' എന്നു കുട്ടി പറഞ്ഞു. നാം ചോദിച്ചു 'തീണ്ടിയില്ലേ? തീണ്ടിയാൽ കുളിയ്ക്കണ്ടേ?' എന്നു്''.

സവർണ്ണരെന്നും അവർണ്ണരെന്നും രണ്ടു ജാതിയേ ഉള്ളു. സവർണ്ണരെന്നാൽ, വർണ്ണമുള്ളവർ. വർണ്ണം = അക്ഷരം, പഠിപ്പു്; അപ്പോൾ സവർണ്ണരെന്നാൽ പഠിപ്പുള്ളവർ, അവർണ്ണരെന്നാൽ പഠിപ്പില്ലാത്തവർ. അവർണ്ണരേയും കൂടി സവർണ്ണരാക്കണം. അപ്പോൾ ജാതി പോകും എന്നു് സ്വാമി പിന്നീടു് പറഞ്ഞു. സ്വാമിയുടെ ഈ ജാതിനശീകരണപ്രസ്ഥാനത്തോടാണു് ഞാൻ യോജി

ച്ചിട്ടുള്ളതു്. അതാണു് ഞാൻ പ്രായോഗികമാക്കാൻ വേല ചെയ്യു ന്നതു്. എല്ലാവക്കും വിദ്യാഭ്യാസം—യഥാത്ഥവിദ്യാഭ്യാസം കൊടു ത്തു് എല്ലാവരേയും സംസ്കാരമുള്ളവരാക്കിത്തീക്കാനാണു് എൻെറ ശ്രമം. അതാണു് ഇനി ചെയ്യേണ്ടതു്. ഇതുതന്നെയാണു് സ്വാമി വിവേകാനന്ദനും പറഞ്ഞിട്ടുള്ളതു്. ഈ പ്രസ്ഥാനത്തിൽ എല്ലാ വരും യോജിച്ചുപ്രവത്തിക്കേണ്ടതാണു്.

ശരിയായ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം മനോജയമാണു്. മനോജയത്തിനു് ശ്രമിക്കാതെ പുസ്തകങ്ങരം പഠിക്കുകയും ബുദ്ധിശ ക്തി വദ്ധിപ്പിക്കുകയും ചെയ്യുന്നതു് ആപല്ക്കരമാണു്. സ്വാമികരം മനോജയം സമ്പാദിച്ച ആളായിരുന്നു എന്നു ഞാൻ പറഞ്ഞുവല്ലോ. മനസ്സിൻെറ വിജയത്തിന്മേലാണു് സ്വഭാവശുദ്ധിയിരിക്കുന്നതു്. സ്വാമികളുടെ സ്വഭാവശുദ്ധി അനന്യസാധാരണമായിരുന്നു. അദ്ദേ ഹം അഹിംസ, സത്യം, ബ്രഹ്മചര്യം എന്നിവയുടെ മൂത്തിയായി രുന്നു. അദ്ദേഹത്തിനു് അഹന്ത ലേശംപോലുമില്ലായിരുന്നു. ഒരി ക്കൽ അനേകായിരംപേർ ഒന്നിച്ചു് പരവൂർ റെയിൽവേസ്റ്റേഷനിൽ ''നാരായണമൂത്തേ ജയ, നാരായണമൂത്തേ ജയ'' എന്നു് വിളിച്ചു കൊണ്ടു് അദ്ദേഹത്തെ എതിരേല്പാൻ കാത്തുനിന്നിരുന്നു. സ്വാമി കരം തീവണ്ടിയിൽ വന്നിറങ്ങി. ഞാനും ആ വണ്ടിയിലുണ്ടായി രുന്നു. സ്വാമിയോടു് യാത്രപറഞ്ഞു വണ്ടിയിൽ കൊല്ലത്തേയ്ക്കു പോ കാൻവേണ്ടി ഞാനും താഴെയിറങ്ങി. ഈ പതിനായിരത്തിൻെറ ജയ ശബ്ദമോ അനേകശതംപേർ മാലയിടാൻ മാലയുമായി വന്നു നില്ക്കു ന്നതോ ഒന്നും നോക്കാതെ എന്നോടു് വളരെനേരം സംസാരിച്ചു. ഒടുവിൽ ചിലർ ചെന്നു് സ്വാമിജിയെ നിർബന്ധിച്ചശേഷമാണു് അദ്ദേഹം ജനക്കൂട്ടത്തെ നോക്കിയതു്. അന്നു ഞാൻ വെറുമൊരു വി ദ്യാത്ഥിയായിരുന്നു, അവിടെ കൂടിയിരുന്ന സുപ്രസിദ്ധന്മാരായ നേ താക്കന്മാർ—അവരെ നോക്കുകപോലും ചെയ്യാതെ ഒരു വിദ്യാത്ഥി യോടു് വളരെനേരം സംസാരിച്ചു. ഇതിൽനിന്നും സ്വാമികരം എത്ര അനാസക്തനാണെന്നു് കാണാൻ കഴിയും. അനേകായിരം ശിഷ്യ ന്മാർ, അനേകലക്ഷം ഭക്തന്മാർ, സാമുദായികമായും സാമ്പത്തിക മായും വളരെ ഉന്നതനിലയിലുള്ള ആരാധകന്മാർ. പണം അദ്ദേഹ ത്തിൻെറ മുമ്പിൽ ലക്ഷക്കണക്കിനു വന്നു വീഴുന്നു. എന്നിട്ടും അദ്ദേ ഹം എത്ര അനാഡംബരനായിരുന്നു എന്നു് അദ്ദേഹത്തിൻെറ പടം നോക്കിയാൽത്തന്നെയറിയാം.

അദ്ദേഹത്തിൻെറ ഭക്തന്മാരോടു് എനിക്കു് പറയുവാനുള്ളതു് അദ്ദേഹത്തിൻെറ ജീവിതം കണ്ടു പകത്തണമെന്നാണു്. അഹങ്കാര ലേശമില്ലാത്ത സവ്വഭൂതങ്ങളിലും വഴിഞ്ഞൊഴുകുന്ന ദയയോടുകൂടിയ

ആ നിസ്സ്വാത്ഥജീവിതം. അതാണ്‌ ഇന്നു വേണ്ടതു്. ''മദ്യം വിഷം. അതു് കൊടുക്കരുതു്, കുടിക്കരുതു്'' എന്നു പറഞ്ഞ അദ്ദേഹത്തിൻെറ അനുഗാമികൾ എന്നഭിമാനിക്കുന്നവർ കള്ളുഷാപ്പു് കൺട്രാക്ടു് എടുക്കുന്നതും അതിൽനിന്നാദായം ഉണ്ടാക്കുന്നതും കാണുമ്പോൾ എനിക്കത്ഭുതം തോന്നുന്നു. അഹിംസാനിഷ്ഠനായ അദ്ദേഹത്തിൻെറ ധമ്മസന്ദേശപ്രചാരകന്മാരും ധമ്മരക്ഷകരുമെന്നഭിമാനിക്കുന്ന ചിലർ ഇറച്ചിയില്ലാതെ ഊണു കഴിക്കയില്ലെന്നു് വ്രതമെടുത്തവരെപ്പോലെ കാണുമ്പോൾ എനിക്കാശ്ചര്യം തോന്നുന്നു.

പ്രസംഗിക്കാനെളുപ്പം, പ്രവത്തിക്കാൻ പ്രയാസം. മഹാന്മാരുടെ പേരു് പറഞ്ഞു പ്രസംഗിച്ചു് ജനങ്ങളെ ചൂഷണം ചെയ്യുന്നതു് അധമ്മമാണു്; പാപമാണു്. അതാണു് ഈ ലോകത്തു് ഇന്നു് അധികവും നടക്കുന്നതു്.

എല്ലാ മതത്തിനും പററിയിട്ടുള്ള കുഴപ്പം അതാണു്. 'പലമതസാരവുമേകം' എന്നു ശ്രീനാരായണഗുരുസ്വാമികൾ പറഞ്ഞു. അതു് സത്യമാണു്. ക്രിസ്തു പഠിപ്പിച്ചതും കൃഷ്ണൻ ഉപദേശിച്ചതും ബുദ്ധൻ പ്രസംഗിച്ചതും എല്ലാം സ്വാത്ഥത കൈവെടിഞ്ഞു് ചാരിത്രശുദ്ധിയോടുകൂടി ജീവിക്കാനാണു്. ഭാഗവതം എന്തു പറയുന്നു?

''സവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ''

ഇതനുസരിച്ചാണോ കൃഷ്ണഭക്തന്മാർ—ഭാഗവതം നിത്യം ഉരുവിടുന്നവർ ജീവിക്കുന്നതു്? ഭാഗവതം പിന്നേയും പറയുന്നു:

''യോ മാം സവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാച്ചാം ഭജതേ മൌഢ്യാദ് ഭസ്മന്യേവ ജുഹോതി സഃ.''

(സകല ഭൂതങ്ങളിലും ആത്മാവായി വത്തിക്കുന്ന ഈശ്വരനായ എന്നെ വിട്ടിട്ടു് മൌഢ്യം നിമിത്തം വെറും ബിംബങ്ങളെ പൂജിക്കുന്നവൻ ചാമ്പലിൽതന്നെ ഹോമം കഴിക്കുന്നവനാണു്) എന്നു്. പാവങ്ങൾ പട്ടിണികിടന്നു ചാകുമ്പോൾ ശ്രീകൃഷ്ണക്ഷേത്രത്തിൽ വെടിക്കെട്ടിനു് ലക്ഷക്കണക്കിനു് പണം ചിലവാക്കുന്നതും ഈ ശ്ലോകവും തമ്മിലുള്ള പൊരുത്തം എങ്ങനെയിരിക്കുന്നു? എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കു് നയിക്കുന്നു എന്നു് ശ്രീരാമകൃഷ്ണദേവൻ പല മതങ്ങളും പരീക്ഷിച്ചശേഷം സ്വാനുഭവത്തെ അടിസ്ഥാനമാക്കിപ്പറഞ്ഞതു് ഈ അവസരത്തിൽ സ്മരണീയമാണു്.

ആളുകൾക്കു് വാസ്തവത്തിൽ മതം അറിഞ്ഞുകൂടാ; അവക്കു് മതം വേണ്ടാ—മതത്തിൻെറ പേരുപയോഗിച്ചു് മററുള്ളവരെ കളിപ്പിച്ചു് ഭൗതികസുഖം അനുഭവിക്കണം, അതാണു് കുഴപ്പം. അതു

കൊണ്ടാണു് മതത്തിന്റെ പേരിൽ കലഹിക്കുന്നതു്. ശ്രീനാരായണഗുരുസ്വാമികൾ മതം എന്താണെന്നറിഞ്ഞയാളായിരുന്നു. ഏകാന്തത്തിൽ വസിച്ചും ശാസ്ത്രങ്ങൾ പഠിച്ചനുഷ്ഠിച്ചും മതം അദ്ദേഹം മനസ്സിലാക്കിയിരുന്നു. അതുകൊണ്ടാണു് അദ്ദേഹം 'പല മതസാരവുമേകം' എന്നു പറഞ്ഞതു്.

ശ്രീനാരായണഗുരുവിന്റെ സമാധിദിനവും ജന്മദിനവും ആഘോഷിക്കുന്ന അദ്ദേഹത്തിന്റെ ഭക്തന്മാർ അദ്ദേഹത്തിന്റെ ജീവിതവും ഉപദേശവും സ്വജീവിതത്തിൽ പകർത്താൻ നിർവ്യാജം പരിശ്രമിക്കണം. അതിനു് അവർക്കു് താല്പര്യമുണ്ടാകട്ടെയെന്നു് ഞാൻ ആശംസിക്കുന്നു. മഹാന്മാർ വരുന്നതും ജീവിക്കുന്നതും പ്രവർത്തിക്കുന്നതും പേരിനും പെരുമയ്ക്കും അല്ലെന്നും അവർ ആഗ്രഹിക്കുന്നതു് ജനങ്ങൾ തങ്ങളുടെ ഉപദേശങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരാനാണെന്നും ഉള്ള ബോധത്തോടുകൂടി ശ്രീനാരായണഭക്തന്മാർ ജീവിച്ചുകാണാനിടവരട്ടെ!



# 18. ശ്രീനാരായണഗുരുസ്വാമികളുടെ മതം

ശ്രീശങ്കരൻെറ മതംതന്നെയാണ് വിവേകാനന്ദസ്വാമികളും ശ്രീനാരായണഗുരുവും പ്രചരിപ്പിച്ചതു്. അതായത് അദ്വൈതം, അദ്വൈതത്തിൽ ദ്വൈതത്തിനും വിശിഷ്ടാദ്വൈതത്തിനും സ്ഥാനമുണ്ടു്. അതുകൊണ്ടാണ് പരിശുദ്ധ ക്രിസ്തുമതത്തോടും ഇസ്ലാംമതത്തോടും പരിശുദ്ധ ബുദ്ധമതത്തോടും അദ്വൈതത്തിനു് വഴക്കില്ലാഞ്ഞതു്.

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ.''

(മാണ്ഡൂക്യകാരിക)

എന്നു് ശ്രീശങ്കരൻെറ പരമഗുരു ഗൌഡപാദാചാര്യർതന്നെ പറഞ്ഞിട്ടുണ്ടു്. ശ്രീശങ്കരനും അതിലെ ആശയം ദൃഷ്ടാന്തങ്ങളോടുകൂടി വ്യാഖ്യാനത്തിൽ വെളിവാക്കിയിട്ടുണ്ടു്. ശ്രീനാരായണഗുരുവിൻെറ മതം, അദ്വൈതമായതുകൊണ്ടാണ് അദ്ദേഹത്തിനു് എല്ലാമതങ്ങളോടും യോജിച്ചു് പോകാൻ കഴിഞ്ഞതു്. ശ്രീനാരായണഗുരു അദ്വൈതിയായിരുന്നെന്നുള്ളതിനു് തെളിവാണ് അദ്ദേഹം അദ്വൈതാശ്രമം സ്ഥാപിച്ചതു്. അദ്ദേഹം ഒരു ദ്വൈതാശ്രമമോ വിശിഷ്ടാദ്വൈതാശ്രമമോ സ്ഥാപിച്ചില്ല.

ശ്രീശങ്കരൻ ഒരു പുതിയ മതമുണ്ടാക്കിയില്ല. വിവേകാനന്ദസ്വാമികളും ഉണ്ടാക്കിയില്ല. അദ്ദേഹം ഒരു പുതിയ sect 'സമ്പ്രദായം' ഉണ്ടാക്കുന്നതിനെതിരായിരുന്നു. അതുപോലെതന്നെയായിരുന്നു ശ്രീനാരായണഗുരുസ്വാമികളും.

ഒരിക്കൽ ഒരു എസ്. എൻ. ഡി. പി. വാർഷികയോഗത്തിൽ വെച്ചു് മതപരിവർത്തനത്തെപ്പററി ശക്തിയായ വാദപ്രതിവാദമുണ്ടായി. ചില ഈഴവരെല്ലാം ബുദ്ധമതം സ്വീകരിക്കണമെന്നും മററു ചിലർ ക്രിസ്തുമതം സ്വീകരിക്കണമെന്നും വേറെ ചിലർ ശ്രീനാരായണമതമെന്നൊന്നുണ്ടാക്കി അതിനെ അംഗീകരിക്കണമെന്നും വാദിച്ചു. അപ്പോഠം സ്വാമികളും പ്രസംഗപീഠത്തിൽ സന്നിഹിതനായിരുന്നു. കുറച്ചു് സമയം ഈ വാദപ്രതിവാദം കേട്ടുകൊണ്ടിരുന്ന ശേഷം സ്വാമികഠം തൻെറ വാസസ്ഥലത്തു് പോയിട്ടു് തൻെറ അന്നത്തെ മുഖ്യശിഷ്യനും പിൻഗാമിയായി വാഴിക്കാൻ താൻ

പില്ക്കാലം നിശ്ചയിച്ചയാളുമായ ശ്രീ ബോധാനന്ദസ്വാമികൾവഴി ഒരു സന്ദേശം യോഗത്തിനയച്ചുകൊടുത്തു. അതിൽ സ്വാമികൾ പറഞ്ഞിരുന്നതു് മതം മാറേണ്ടവർ സനാതനധർമ്മത്തിലേയ്ക്കു് പൊയ്ക്കൊള്ളാനാണു്. ഇതു് ഞാൻ അന്നു് പത്രങ്ങളിൽ വായിച്ചതാണു്. ഏതോ ഒരു ജീവചരിത്രകാരൻ അതു് രേഖപ്പെടുത്തിയിട്ടുള്ളതും ഞാൻ വായിച്ചിട്ടുണ്ടു്.

സ്വാമിയെ ബുദ്ധമതാനുയായിയായി ചിലർ ചിത്രീകരിക്കാറുണ്ടു്. അദ്ദേഹത്തെ അഭിനവബുദ്ധൻ, രണ്ടാം ബുദ്ധൻ എന്നും ചിലർ പറയുന്നതും എഴുതുന്നതും ഞാൻ കണ്ടിട്ടുണ്ടു്. അദ്ദേഹത്തിനും ബുദ്ധനും തമ്മിൽ എന്താണു് സംബന്ധമെന്നു് എനിക്കു് മനസ്സിലാകുന്നില്ല. അദ്ദേഹം വാസ്തവത്തിൽ ബുദ്ധമതപ്രേമിയായിരുന്നെങ്കിൽ എന്തുകൊണ്ടു് അന്നയച്ച സന്ദേശത്തിൽ എല്ലാവരും ബുദ്ധമതത്തിൽ ചേരാൻ പറഞ്ഞില്ല? ശ്രീബുദ്ധൻ പഠിപ്പിച്ചതു് എന്തായിരുന്നാലും ഇന്നത്തെ ബുദ്ധമതം നിരീശ്വരവും അനാത്മവാദപരവും ആണു്. അതല്ലായിരുന്നു ശ്രീനാരായണഗുരുവിൻെറ മതമെന്നു് സ്വാമികളെഴുതിയ ദർശനമാല നോക്കിയാൽത്തന്നെ അറിയാം. ബുദ്ധമതത്തിലെ നിരീശ്വരവാദവും അനാത്മവാദവും ഖണ്ഡിക്കാനാണു് ഈശ്വരകുസുമാഞ്ജലിയും ആത്മതത്വവിവേകവും ഉദയനൻ രചിച്ചതു്. അതു് പഠിച്ചാലറിയാം യുക്തിയുടെ മുമ്പിൽ അനാത്മവാദത്തിനും നിരീശ്വരവാദത്തിനും നില്ക്കാൻ കരുത്തില്ലെന്നു്. ഭാഗ്യദോഷത്താൽ ഇതെല്ലാം പഠിച്ചവർ ഇന്നു് നമ്മുടെ രാജ്യത്തു് മിക്കവാറും ഇല്ലാതായിപ്പോയി. പഠിച്ച വല്ല വയസ്സന്മാരുമുണ്ടെങ്കിൽ അവർ,

കാകകോലാഹലത്തിങ്കൽ കുയിൽനാദം വിളങ്ങുമോ?

എന്നു് പറഞ്ഞു് ശമധനന്മാരായി മൗനമവലംബിച്ചിരിക്കയും ചെയ്യുന്നു. യുക്തിയുടെ മുമ്പിൽ ബുദ്ധമതത്തിനു് നില്ക്കാൻ കരുത്തില്ലാഞ്ഞിട്ടാണു് ബൗദ്ധന്മാർ ലക്ഷക്കണക്കിനു് വൈദികധർമ്മത്തിലേയ്ക്കു് പരിവർത്തനം ചെയ്യപ്പെട്ടതു്. അല്ലാതെ വാളു ഭയന്നു് അവർ മതം മാറുകയല്ല ഉണ്ടായതു്. ഇതു് മനസ്സിലാക്കിയ ശ്രീനാരായണ ഗുരു അനുഭൂതിനിഷ്ഠനായതുകൊണ്ടു് അനാത്മവാദിയോ നിരീശ്വരവാദിയോ ആയിരുന്നില്ല. അദ്ദേഹം ദർശനമാല തുടങ്ങുന്നതുതന്നെ,

''ആസീദഗ്രേ സദേവേദം ഭുവനം സ്വപ്നവത് പുനഃ
സസർജ്ജ സർവ്വം സങ്കല്പമാത്രേണ പരമേശ്വരഃ.''

''പരമേശ്വരഃ സസർജ്ജ'' (പരമേശ്വരൻ സൃഷ്ടിച്ചു.) എന്ന ഭാഗം ശ്രദ്ധേയമാണു്. ഇതു് ബുദ്ധമതക്കാരൻെറ ശൂന്യവാദമോ, ക്ഷണികവിജ്ഞാനവാദമോ ആണോ? പിന്നേയും സ്വാമികൾ പറയുന്നു:

''വാസനാമയമേവാദാവാസീദിദമഥ പ്രഭുഃ
അസൃജന്മായയാ സ്വസ്യ മായാവീവാഖിലം ജഗത്.''

ഈശ്വരൻ തന്റെ മായകൊണ്ടു് മായാവിയെന്നപോലെ ഈ ലോകമെല്ലാം സൃഷ്ടിച്ചു. അതിനുമുമ്പു് ഇതു് വാസനാമയമായിരുന്നു. ഇതാണോ ശൂന്യവാദം? നിരീശ്വരവാദം? സ്വാമികളുടെ ഓരോ ആശയവും ഉപനിഷത്സമ്മതമാണു്. ഉപനിഷത്തുകളാണു് വേദാന്തം. സ്വാമികൾ ഈശാവാസ്യം മലയാളത്തിലാക്കിയിട്ടുമുണ്ടു്. ഇനി വേറൊരു കഥ പറയാം. ഞാൻ 1926-ൽ ചെങ്ങന്നൂർ എറപ്പുഴ ഇംഗ്ലീഷ് മിഡിൽ സ്കൂൾ ഹെഡ് മാസ്റ്ററായിരിക്കവേ പരേതനായ അഡ്വൊക്കേററ് കെ. എൻ. പണിക്കർ എന്നെ പെരുങ്ങാല ഒരു പ്രസംഗത്തിനു് ക്ഷണിച്ചു. ഞാൻ പോയി പ്രസംഗിച്ചു. പ്രസംഗത്തിൽ ശ്രീശങ്കരന്റെ അനവധി വാക്യങ്ങൾ ഞാൻ ഉദ്ധരിച്ചു. എന്റെ പുറകെ വന്ന പ്രാസംഗികൻ സ്വാമികളുടെ മുക്ത്യാർകാരനായി വളരെ കാലം ഇരുന്നിരുന്ന ശിഷ്യൻ സത്യവ്രതനായിരുന്നു. സത്യവ്രതൻ ശങ്കരനെ ആക്ഷേപിച്ചും ബുദ്ധമതമാണു് ശരിയെന്നു പ്രസ്താവിച്ചും പ്രസംഗിച്ചു. മീററിങ്ങിനു് പിന്നേയും പ്രാസംഗികന്മാർ ഉണ്ടായിരുന്നു. നേരവും വളരെ ഇരുട്ടി. അവിടെവെച്ചു് വാദപ്രതിവാദം ചെയ്തിട്ടു് ഫലമില്ലെന്നു് വിചാരിച്ചു് സ്വാമികളെക്കൊണ്ടു് ഇതിനു മറുപടി കൊടുപ്പിക്കണമെന്നു് തീർച്ചയാക്കി ഞാൻ മടങ്ങി. ആയിടയ്ക്കാണു് സ്വാമികൾ ചെങ്ങന്നൂർ വന്നതു്. പെരുങ്ങാല മീററിംഗിൽ നടന്ന വിവരം ഞാൻ സ്വാമികളെ ധരിപ്പിച്ചു. അപ്പോൾ സ്വാമികൾ തന്നത്താൻ പറഞ്ഞു: ''സത്യവ്രതൻ ബുദ്ധമതമോ? അതെന്തു്?'' എന്നു്. അതിനുശേഷം സ്വാമികൾ കോട്ടയത്തേയ്ക്കു് തിരിച്ചു. അവിടെവെച്ചു് പിന്നീടുണ്ടായതു് ഒരു ദൃക്സാക്ഷി എന്നോടു് പറഞ്ഞു. സത്യവ്രതൻ കോട്ടയത്തു് സ്വാമികളെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. സത്യവ്രതനെ കണ്ടയുടൻ സ്വാമികൾ ചോദിച്ചു. ''സത്യവ്രതൻ ബുദ്ധമതമോ?'' എന്നു്. എന്റെ മുമ്പിൽ വെച്ചു് സ്വാമികൾ പറഞ്ഞ അതേ വാചകത്തിൽ സംഭാഷണം ആരംഭിച്ചു. അപ്പോൾ സത്യവ്രതൻ ''സ്വാമി! ബുദ്ധമതം നല്ലതല്ലേ?'' എന്നു ചോദിച്ചുവത്രേ — അപ്പോൾ സ്വാമികൾ പറഞ്ഞു: ''ബുദ്ധമതമെന്നാൽ ബുദ്ധന്റെ മതം — ബുദ്ധൻ, ബോധം വന്നവൻ — ശങ്കരാചാര്യർ മുതലായവരും ബോധമുള്ളവരായിരുന്നില്ലേ? അപ്പോൾ അവരുടെ മതമായാലും മതിയല്ലോ? അതോ ശുദ്ധോദനന്റെ മകന്റെ മതം തന്നെ വേണമെന്നുണ്ടോ?'' അതിനു് സത്യവ്രതൻ വിനയപൂർവ്വം താണു തൊഴുക മാത്രം ചെയ്തുവത്രെ.

ഏതായാലും ശ്രീനാരായണഗുരുവിനു ബുദ്ധനുമായി എന്താണു് സാമ്യമെന്നു് എനിക്കു് മനസ്സിലാകുന്നില്ല. അഹിംസയാണെങ്കിൽ

ശ്രീശങ്കരനും അഹിംസകനായിരുന്നു. ജാതിബുദ്ധിയില്ലാസ്ഥയാണെങ്കിൽ ശ്രീശങ്കരൻ അന്നത്തെക്കാലത്തെ ജാതിയോടെതിത്തു യുദ്ധം ചെയ്യില്ലെങ്കിലും മുക്തിവേണമെങ്കിൽ ജാതിബുദ്ധി കളയണമെന്നു് ഉപദേശിച്ചു. മുക്തിയാണു് മനുഷ്യജന്മലക്ഷ്യമെന്നും പ്രഖ്യാപിച്ചു.

''ജാത്യാദീൻ സംപരിത്യജ്യ നിമിത്തം കമ്മണാം ബുധഃ''

എന്ന ഉപദേശസാഹസ്രിശ്ലോകം നോക്കുക. ഗീതാഭാഷ്യത്തിൽ ജന്മംകൊണ്ടു് ജാതിയെന്നു് പ്രസ്താവിച്ചിട്ടുണ്ടു്. ശിവഗിരി തീത്ഥാടകരുടെ വസ്ത്രം മഞ്ഞയാക്കാൻ പറഞ്ഞുവെന്നും അതു് ബൗദ്ധവേഷമാണെന്നും അതുകൊണ്ടു് സ്വാമി ബുദ്ധമതപക്ഷവാദിയാണെന്നും ചിലർ പറയുന്നതു് കേട്ടിട്ടുണ്ടു്. അതിനത്ഥമില്ല. എന്തെന്നാൽ അദ്ദേഹം സന്ന്യാസിമാരായ ശിഷ്യന്മാക്കു് മഞ്ഞമുണ്ടല്ല, കാവിയാണു് കൊടുത്തതു്. കാവിയുടുക്കാൻ സന്ന്യാസിക്കാണു് അധികാരമെന്നറിഞ്ഞാണു് സ്വാമി കാവിയോടുള്ള ബഹുമാനം നിമിത്തം തീത്ഥാടകക്കു് മഞ്ഞയാക്കിയതെന്നാണെൻെറ പക്ഷം. കാവി സന്ന്യാസിക്കാണെങ്കിൽ സന്ന്യാസികളല്ലാത്ത തീത്ഥാടകക്കു് എന്തു നിറത്തിലുള്ള വസ്ത്രം നിശ്ചയിക്കും? കറുപ്പു് വൃത്തികേടാണു്. അതുകൊണ്ടു് മഞ്ഞ നിശ്ചയിച്ചുവെന്നതാണു് സത്യം. ബ്രഹ്മചാരികൾക്കു് മഞ്ഞയും കാവിയും പഴയ ധമ്മശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ടു്. വ്രതകാലം ബ്രഹ്മചാരിയായി കഴിയണമെന്നാണു് അതുകൊണ്ടുദ്ദേശിച്ചതു്.

ഇനി ശ്രീനാരായണധമ്മമെന്നൊന്നു് പ്രത്യേകമുണ്ടാക്കുന്നവരോടു് എനിക്കു പറയുവാനുള്ളതു് അവർ കുളത്തിനകത്തു മറെറാരു കുളമുണ്ടാക്കുന്ന സമ്പ്രദായം തുടങ്ങരുതെന്നാണു്. ശ്രീനാരായണനു് വേണമായിരുന്നെങ്കിൽ അന്നു സന്ദേശമയച്ചപ്പോൾ ശ്രീനാരായണധമ്മത്തെ അനുകൂലിച്ചു് അതു ചെയ്യാമായിരുന്നു. അദ്ദേഹം അതു് ചെയ്തില്ല. അതിൽനിന്നു് അദ്ദേഹത്തിനു് അതു് ഇഷ്ടമല്ലായിരുന്നെന്നു് സിദ്ധിക്കുന്നു. അതുകൊണ്ടു് അദ്വൈതിയായ ശ്രീനാരായണഗുരുവിൻെറ ശിഷ്യന്മാരും ഭക്തന്മാരും അദ്വൈതവേദാന്തം പഠിക്കയും പഠിപ്പിക്കയും ലോകത്തു് പ്രചരിപ്പിക്കുകയും ചെയ്തു് നിരീശ്വരത്വവും അധമ്മവും ഉച്ചാടനം ചെയ്തു്, തീക്കുണ്ഡത്തിൽ വീണു പൊരിയാൻ പോകുന്ന ലോകത്തെ നിത്യകല്യാണത്തിലേയ്ക്കു നയിക്കണമെന്നു് ഞാൻ ഈ അവസരത്തിൽ അഭ്യത്ഥിക്കുന്നു. അതിനുള്ള ആസക്തിയും തീവ്രതയും നിങ്ങൾക്കു് ഈശ്വരൻ നൽകട്ടെ!



# 19. ശ്രീശങ്കരജയന്തിയുടെ പ്രാധാന്യം*

ഞാൻ വടക്കെ ഇന്ത്യയിൽ സഞ്ചരിക്കുമ്പോഠം കുറേനാഠം കാശിയിലെ ഒരു സന്ന്യാസിമഠത്തിൽ താമസിയ്ക്കാനിടയായി. അപ്പോഠം ഒരവസരത്തിൽ ബി. എ. ക്കാരനായ ഒരു ബംഗാളി സന്ന്യാസി—രാമകൃഷ്ണമിഷനിലെ അംഗമല്ല — ശങ്കരപരമ്പരയിൽ സന്ന്യസിച്ചയാഠം—എന്നോടു ചോദിച്ചു; ''ഞങ്ങളുടെ രാജ്യത്തു് എല്ലാ രംഗങ്ങളിലും അഖിലലോകപ്രസിദ്ധരായ മഹാന്മാരുണ്ടായിട്ടുണ്ടു്. ടാഗൂർ, ജെ.സി. ബോസ്, പി.സി. റായി, വിവേകാനന്ദസ്വാമി മുതലായവർ. നിങ്ങളുടെ രാജ്യത്തു് ഒരു മഹാനുണ്ടായിട്ടുള്ളതു് ആരാണു്?'' അപ്പോഠം ഞാൻ പറഞ്ഞു: ''ഞങ്ങളുടെ ദിക്കിൽ അങ്ങനെ ഒരു മഹാനുണ്ടായിട്ടാണു് നിങ്ങഠം ഇന്നു് ഒരു സന്ന്യാസിയായതു്'' എന്നു്. എന്നാൽ എൻെറ ഭാഗ്യദോഷത്താൽ അദ്ദേഹം കേരളത്തിൽ സഞ്ചരിച്ചിട്ടുള്ള ആളായിരുന്നു. അതു കൊണ്ടു് അദ്ദേഹം പറഞ്ഞു: ''അതെനിക്കറിയാം ശങ്കരാചാര്യർ. എന്നാൽ അദ്ദേഹത്തിൻെറ ജനനസ്ഥലത്തു ഞാൻ വന്നിട്ടുണ്ടു്. അവിടെ തമിഴരും കണ്ണാടകക്കാരും വന്നില്ലായിരുന്നെങ്കിൽ ആ സ്ഥലം ഇന്നു് ഒരു കാടോ ക്രിസ്ത്യാനികളുടെ പള്ളിയോ ആയിരിക്കുമായിരുന്നു'' എന്നു്. അതു് എൻെറ മനസ്സിൽ തട്ടി എങ്കിലും ഞാൻ പറഞ്ഞു: ''അതല്ല ഇവിടെ ചോദ്യം അദ്ദേഹത്തിൻെറ ജനനസ്ഥലം നേരെയാക്കിയതു് ആരെങ്കിലുമാകട്ടെ. ഞങ്ങളുടെ രാജ്യത്തു് ഒരു മഹാൻ ജനിച്ചിട്ടുണ്ടോ എന്നാണു് ഇവിടെ ചോദ്യം.'' അതിനു് അദ്ദേഹം ഉത്തരമൊന്നും പറഞ്ഞില്ല. അങ്ങനെ ഞാൻ ജയിച്ചു. എങ്കിലും അതു് എൻെറ മനസ്സിനെ വിഷമിപ്പിച്ചു. ഇന്ത്യയിലെ ഏററവും വലിയ മഹാന്മാരിൽ ഒരാളായ ശ്രീശങ്കരൻെറ ജന്മസ്ഥലത്തെ മലയാളികഠം അശ്രദ്ധയോടെ തള്ളിയെന്നുള്ള ആക്ഷേപം മലയാളത്തിനു് ഒരു തീരാക്കളങ്കമാണെന്നു് എനിക്കു് തോന്നി. അതുകൊണ്ടാണു് ഞാൻ 1935–ൽ കേരളത്തിൽ വരാനും 1936–ൽ ശ്രീരാമകൃഷ്ണൻെറ ശതാബ്ദികാലത്തു് ശ്രീശങ്കരജയന്തിദിവസം ഈ ആശ്രമം സ്ഥാപിക്കാനുമിടയായതു്.

ഇന്നു് ഇപ്പോഠം ഇവിടെ ആഘോഷിക്കുന്നതു് ഇരുപത്തിഅഞ്ചാമത്തെ ശങ്കരജയന്തിയാണു്. ഇതിൻെറ ഉദ്ദേശം കേരളത്തിൽ

---

*1960 മെയ് 1–ാംനു- കാലടി ശ്രീശങ്കരജയന്തി സംബന്ധിച്ച സമ്മേളനത്തിൽ ചെയ്ത സ്വാഗതപ്രസംഗത്തിൻെറ ചുരുക്കം.

ശ്രീശങ്കരൻെറ സന്ദേശം പ്രചരിപ്പിക്കയാണ്. കേരളത്തിൽ ഇന്ന് കാണുന്ന സകല കുഴപ്പങ്ങൾക്കും — രാഷ്ട്രീയകുഴപ്പങ്ങൾക്കുൾപ്പെടെ കാരണം ഇവിടെ ശ്രീശങ്കരൻെറ സന്ദേശം പ്രചരിപ്പിക്കായ്കയാണെന്നാണ് എൻെറ പക്ഷം. ഇതെൻെറ അഭിപ്രായം മാത്രമല്ല, സ്വാമി വിവേകാനന്ദനും പ്രസ്താവിച്ചിട്ടുള്ളതാണ്. 'ആദ്യം ആദ്ധ്യാത്മിക പരിഷ്കാരം; അതുകൂടാതെ ഒരു പരിഷ്കാരവും ഉണ്ടാകാൻ സാദ്ധ്യമല്ല' ''സാമുദായികമോ രാഷ്ട്രീയമോ ആയ എല്ലാ വ്യവസ്ഥിതികളുടേയും അടിസ്ഥാനം മനുഷ്യൻെറ നന്മയിൽ സ്ഥിതിചെയ്യുന്നു. ഒരു നേഷനിലെ മനുഷ്യർ നല്ലവരും വലിയവരും ആകുന്നതുകൊണ്ടല്ലാതെ പാർലമെൻറ് ഈ നിയമമോ ആ നിയമമോ പാസ്സാക്കുന്നതുകൊണ്ട് ഒരു നേഷനും നല്ലതോ വലുതോ ആകാൻ സാധിക്കയില്ല. മതം കാര്യങ്ങളുടെ ചുവട്ടിലേയ്ക്കു പോകുന്നു. അതു ശരിയായിരുന്നാൽ എല്ലാം ശരിയായിരിക്കും. പാർലമെൻറ് നിയമം പാസ്സാക്കുന്നതുകൊണ്ട് മനുഷ്യരെ നല്ലവരാക്കാൻ സാധിക്കയില്ല. അതുകൊണ്ടാണ് മതം രാജ്യതന്ത്രത്തേക്കാൾ കൂടുതൽ പ്രധാനമായിരിക്കുന്നതു്. എന്തെന്നാൽ അതു വേരുവരെ പോയി മനുഷ്യരുടെ നടപടികളെ നിയന്ത്രിക്കുന്നു.''

ഇതാണ് സ്വാമിജി പറയുന്നതു്. ''മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണ്'' എന്ന് മഹാത്മജിയും അതുതന്നെ പറയുന്നു. നേരെ മറിച്ച് 'രാജ്യതന്ത്രമില്ലാത്ത മതം അപകടമാണ്'' എന്ന് മഹാത്മജി ഒരിടത്തും പറഞ്ഞിട്ടില്ല. തൻെറ രാഷ്ട്രീയപ്രവൎത്തനങ്ങളെല്ലാം തൻെറ ആദ്ധ്യാത്മികപുരോഗതിയ്ക്കുവേണ്ടിയാണെന്നും കൂടി അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്.

അപ്പോൾ ചോദിക്കും മതമെന്നാലെന്താണെന്ന്. അതിന് സ്വാമിജി ഉത്തരം പറയുന്നു: ''മതമെന്നാൽ മനുഷ്യനിൽ ഇപ്പോൾ തന്നെ സ്ഥിതിചെയ്യുന്ന ഈശ്വരത്വത്തിൻെറ ആവിഷ്കരണമാണ്'' എന്ന്. ശുദ്ധസത്വന്മാൎക്ക് സ്വസ്വരൂപജ്ഞാനമുണ്ടാകുന്നു. അതാണ് മതത്തിൻെറ ലക്ഷ്യം. ആ അനുഭൂതിയുണ്ടാക്കാൻ പല വഴികളുണ്ട്. അവയാണ് പല മതങ്ങൾ. ഈ എല്ലാ മതങ്ങളിലും വെച്ച് അദ്വൈതമാണ് ശ്രേഷ്ഠം. സ്വാമിജി പറയുന്നു: ''അദ്വൈതമാണ് മതത്തിൻേറയും ചിന്തയുടേയും അന്തിമവാക്ക്. ആ സ്ഥാനത്തുനിന്ന് മാത്രമേ എല്ലാ മതങ്ങളേയും മതവിഭാഗങ്ങളേയും സ്നേഹത്തോടുകൂടി ഒരുവന് നോക്കാൻ കഴിയൂ. ഭാവിയിലുണ്ടാകുന്ന വിദ്യാസംസ്കാരസമ്പന്നമനുഷ്യവൎഗ്ഗത്തിൻെറ മതം അതാണെന്ന് ഞങ്ങൾ വിശ്വസിക്കുന്നു'' എന്നൎത്ഥം. 'ഇന്നത്തെ യുക്തിവാദത്തിൻെറ പരീക്ഷയുടെ മുമ്പിൽ നിൽക്കാൻ ഏതെങ്കിലും മതസിദ്ധാന്തത്തിന്

കഴിയുമെങ്കിൽ അതു് അദ്വൈതത്തിനാണ്'' എന്നു് സ്വാമിജി മററൊരിടത്തു് പറയുന്നു. അദ്വൈതത്തിനു് മാത്രമേ മതകലഹത്തെ ശമിപ്പിക്കാൻ കഴിയൂവെന്നു് ശ്രീശങ്കരൻെറ പരമഗുരുവായ ഗൗഡപാദർ പറഞ്ഞിട്ടുണ്ടു്.

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ''.

ഇതിനു ശങ്കരൻ ഭാഷ്യവും എഴുതിയിട്ടുണ്ടു്. അങ്ങനെയുള്ള അദ്വൈതത്തിൻെറ മുഖ്യാചാര്യനാണു് ശങ്കരൻ. ശങ്കരനുമുമ്പു് ബുദ്ധൻ അദ്വൈതം പ്രസംഗിച്ചു. ബുദ്ധൻെറ മതം ഉപനിഷത്തുകളുടെ മതത്തിന്മേൽ കെട്ടിപ്പടുക്കപ്പെട്ടതാണു്. അദ്ദേഹം അദ്വയവാദിയായിരുന്നു. ബുദ്ധമതക്കാരനായ അമരകോശകർത്താവു് ബുദ്ധൻെറ പര്യായങ്ങളിൽ 'അദ്വയവാദി' എന്നു് ചേർത്തിട്ടുണ്ടു്. ''ബുദ്ധൻ വേദാന്തത്തിലെ സന്ന്യാസിമാരിൽ ഒരാളായിരുന്നു. ഈ കാലത്തും ചിലതു സ്ഥാപിക്കാറുള്ളതുപോലെ അദ്ദേഹം ഒരു പുതിയ മതശാഖ—സമ്പ്രദായം (Sect) സ്ഥാപിച്ചു. ഇന്നു് ബുദ്ധമതമെന്നു് വിളിച്ചു വരുന്ന ആശയങ്ങൾ അദ്ദേഹത്തിൻേറതല്ലായിരുന്നു. അവ വളരെ അധികം പഴക്കമുള്ളതായിരുന്നു'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (Vol. V· p 238) എന്നാൽ ബുദ്ധമതം വളരെ വേഗം അധഃപതിച്ചു. അതിനു കാരണങ്ങൾ പലതാണു്. അതിൽ ഒന്നു് സ്വാമി വിവേകാനന്ദൻ പറയുന്നതു് ശരിയായ സംസ്കാരം കൊടുക്കാതെ ആളുകളെ ബുദ്ധമതത്തിൽ ചേർത്തതാണു് എന്നത്രേ. ''പാമരന്മാരും പ്രാകൃതന്മാരും ആയ പല വർഗ്ഗക്കാരും ബുദ്ധമതത്തിലേയ്ക്കു് പരിവർത്തനം ചെയ്യിക്കപ്പെട്ടു. ആ ജനങ്ങളിൽ അധികപേരും അജ്ഞാനികളായിരുന്നതുകൊണ്ടു കാലാന്തരത്തിൽ ബുദ്ധോപദേശങ്ങൾ അധഃപതിച്ചു. പ്രപഞ്ചത്തിൻെറ അധിനായകനായ ഒരു ഈശ്വരനെപ്പററി ബുദ്ധമതം ഒന്നും പഠിപ്പിച്ചില്ല. അതുകൊണ്ടു് പതുക്കെ പതുക്കെ സാമാന്യജനങ്ങൾ അവരുടെ ദേവന്മാരേയും പിശാചുക്കളേയും ദുർഭൂതങ്ങളേയും വീണ്ടും പുറത്തേയ്ക്കു് കൊണ്ടുവന്നു. തത്ഫലമായി ഇന്ത്യയിൽ ബുദ്ധമതത്തിൻെറ ഭയങ്കരമായ ഒരു കുഴച്ചുമറിച്ചിൽ ഉണ്ടാക്കി.....അപ്പോൾ ശങ്കരാചാര്യർ ആവിർഭവിച്ചു. ഒരിക്കൽക്കൂടി വേദാന്തദർശനത്തെ പുനരുജ്ജീവിപ്പിച്ചു''. (Vol. II p 139) അദ്വൈതത്തെപ്പററി സ്വാമിജി മററൊരു ദിക്കിൽ പറയുന്നു: ''ഇന്നത്തെ പര്യവേക്ഷണങ്ങളോടു് യോജിക്കമൊത്രമല്ല, ഇന്നത്തെ പര്യവേക്ഷണങ്ങളേക്കാൾ കുറച്ചുകൂടി മുന്നോട്ടു് ഭൗതികവും ധാർമ്മികവുമായ രണ്ടു പദ്ധതികളിലും പുരോഗമിച്ചിട്ടുള്ള ഏകമതം അദ്വൈതമാണെന്നു് പറയാൻ ഞാൻ ധൈര്യപ്പെടുന്നു. അതുകൊണ്ടാണു്

അദ്വൈതം ഇന്നത്തെ സയൻറിസ്റ്റ്കാംക്ക് പ്രാമാണ്യമുള്ളതായി തോന്നുന്നതു്''. (Vol. II p. 138). അങ്ങനെയുള്ള, യുക്തിവാദി കളെ ഭയപ്പെടാത്ത, സയൻറിസ്റ്റ്കളുടെ ഏററവും പുതിയ കണ്ടുപി ടിത്തങ്ങളോടു് യോജിച്ച, സവ്വമതസാരവും ഉാംക്കൊള്ളുന്ന, അന്ധ വിശ്വാസവും ദുരാചാരവും ലേശംപോലും തൊടാത്ത അദ്വൈതമത ത്തിൻെറ മുഖ്യാചാര്യനാണു്, മുഖ്യസ്ഥാപകനാണു് ശ്രീശങ്കരൻ.

"For me morals, ethics and religion are convertible terms. A moral life without reference to religion is like a house built upon sand". എനിക്കു് സദാചാരം, ധമ്മനിഷ്ഠ, മതം എന്നിവ പരസ്പരം മാററാവുന്ന പദങ്ങളാണു്. മതത്തോടു് സംബന്ധപ്പെടുത്താത്ത സാന്മാഗ്ഗികജീവിതം മണലിൽ പണിഞ്ഞ ഒരു വീടുപോലെയാണു് എന്നു് മഹാത്മജി എഴുതുന്നു. (ഹരിജൻ– 3–10–1936). ''ഒരു മനുഷ്യൻ എത്ര വലിയവനായാലും അവൻ ചെയ്യുന്ന വേല അവനു മതപരമായ പിന്താങ്ങില്ലെങ്കിൽ യഥാത്ഥ ത്തിൽ അഭിവൃദ്ധിപ്പെടുകയില്ലെന്നുള്ളതാണു് ഞാൻ സ്വീകരിച്ചിട്ടുള്ള സിദ്ധാന്തം'' എന്നും മഹാത്മജി പറയുന്നു. (1916–ൽ മദ്രാസ് വൈ. എം. സി. ഏ. യിൽ ചെയ്ത പ്രസംഗം) ഇതെല്ലാം സത്യമാ ണെങ്കിൽ സവ്വമതാതിശായിയും സവ്വമതസമന്വയകാരിയും ആയ അദ്വൈതത്തിൻെറ മുഖ്യാചാര്യനായ ശ്രീശങ്കരനു് ലോകചരിത്ര ത്തിലുള്ള സ്ഥാനം എന്താണു്? ആ അദ്വൈതാചാര്യൻെറ പരമ്പര യിൽ പെട്ടവരാണു് ഇന്ത്യയിലെ മിക്കവാറും എല്ലാ മുഖ്യ സന്ന്യാ സിമാരും. ശ്രീരാമകൃഷ്ണനു് സന്ന്യാസം കൊടുത്ത തോതാപുരിയും ശങ്കരപരമ്പരയിൽ പെട്ടയാളാണു്; അതുകൊണ്ടു് ആ പരമ്പരയി ലെ ആളാണു് സ്വാമി വിവേകാനന്ദനും. സ്വാമി വിവേകാനന്ദൻ എല്ലാ മാഗ്ഗങ്ങളും പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം അദ്വൈത ത്തിൽ ചെന്നവസാനിക്കുന്നുവെന്നാണു് അദ്ദേഹത്തിൻെറ നിഗമനം. അതുകൊണ്ടാണു് ഇവിടെ ശങ്കരരാമകൃഷ്ണജന്മോത്സവങ്ങാം ഒന്നിച്ചു് ആഘോഷിക്കപ്പെടുന്നതു്.

ഈ ആഘോഷത്തിൻെറ ഉദ്ദേശം ശങ്കരരാമകൃഷ്ണന്മാരുടെ സന്ദേ ശം ലോകത്തു് പ്രചരിപ്പിക്കുന്നതിൻെറ പ്രാധാന്യം ജനങ്ങളെ മന സ്സിലാക്കുകയാണു്. ഈ ആഘോഷത്തിൽ പങ്കുകൊള്ളാൻ ഞാൻ കേരളത്തിലെ ഇന്നത്തെ പതിനൊന്നു മന്ത്രിമാരേയും ക്ഷണിച്ചു; ചിലരെ നേരിട്ടുകണ്ടും ചിലരെ കത്തുമുഖേനയും. തിരുവനന്തപുരത്തു പോയപ്പോാം എല്ലാവരേയും കാണാൻ ശ്രമിച്ചെങ്കിലും സാധി ച്ചില്ല. അതിൽനാലു പേർ വരാമെന്നു പറഞ്ഞു. എന്നാൽ അതിൽ രണ്ടുപേർ പിന്നീടു് അസൗകര്യമാണെന്നറിയിച്ചു. മറെറാരാാം

വരാമോ എന്നു് ആലോചിച്ചറിയിക്കാമെന്നു പറഞ്ഞു. എങ്കിലും ഒടുവിൽ അസൗകര്യമെന്നറിയിച്ചു. രാജ്യഭരണവ്യഗ്രതകൊണ്ടായിരിക്കാം അവർ വരാത്തതു്. അഥവാ നിവേദനം ഭയന്നോ എന്നും നിശ്ചയമില്ല. ഞാൻ ഈയിടെ ഒരു ദിക്കിൽ ഒരു മന്ത്രിക്കു് സ്വീകരണം കൊടുക്കുന്നതു കണ്ടു. മാലയെല്ലാം ഇടുവിച്ചു. പ്ലാററ്ഫോറത്തിൽ കൊണ്ടുചെന്നിരുത്തി ഒരാൾ പ്രസംഗം ചെയ്തു. അതു് അനേകം ഹർജികളുടെ ഒരു പട്ടികയായിരുന്നു. അതുപോലെ ഇവിടെ വന്നാലും ഹർജികളുടെ ഒരു കുന്നു് ഇവിടെവെച്ചു് അവരുടെ മുമ്പിൽ നിക്ഷേപിച്ചു് വിഷമിപ്പിക്കുമെന്നു് വിചാരിച്ചാണോ പലരും മടിച്ചതെന്നറിഞ്ഞുകൂടാ ഞങ്ങൾ യാതൊരു സ്വാൎത്ഥതയും ഉദ്ദേശിച്ചല്ല അവരെ ക്ഷണിച്ചതെന്നും ജഗദ്ഗുരുവിന്റെ ജന്മദേശത്തു് ഈ പുണ്യദിനത്തിൽ വന്നു് അനുഗൃഹീതരാകട്ടെയെന്നുള്ള വിചാരം മാത്രമാണു് അവരെ ക്ഷണിക്കാൻ ഞങ്ങളെ പ്രേരിപ്പിച്ചതെന്നും അവക്കറിഞ്ഞുകൂടാ. ഏതായാലും രണ്ടുപേർ വരാമെന്നു് സമ്മതിച്ചതിൽ ഞങ്ങൾക്കു് വളരെ കൃതാൎത്ഥതയുണ്ടു്. അതിൽ ഇന്നു് ഈ സമ്മേളനം ഉൽഘാടനം ചെയ്യാമെന്നു സമ്മതിച്ച ശ്രീ ചന്ദ്രശേഖരൻ ധന്യനാണു്. അദ്ദേഹം ശ്രീരാമകൃഷ്ണധൎമ്മപ്രചരണത്തിനായി ജീവിതം സമൎപ്പിച്ചു് യൂറോപ്പിൽ അനേകശതം അനുഗാമികളെ സൃഷ്ടിച്ച ശേഷം പാരീസിൽവെച്ചു് ശരീരം ത്യജിച്ച ശ്രീ സിദ്ധേശ്വരാനന്ദ സ്വാമി എന്ന പുണ്യപുരുഷന്റെ ഭാഗിനേയനാണു്. സകലജനങ്ങളുടേയും ഹൃദയം ആകൎഷിക്കാൻ — ആരേയും വശീകരിക്കാൻ — സമൎത്ഥനായിരുന്ന സിദ്ധേശ്വരാനന്ദസ്വാമികൾ. അദ്ദേഹത്തിന്റെ ആ ആകൎഷണത്തിന്റെ രഹസ്യം അദ്ദേഹം മനഃശാസ്ത്രപരമായി അനേകശതം ഗ്രന്ഥങ്ങൾ വായിച്ചിരുന്നതാണെന്നാണു് എന്റെ വിശ്വാസം. ഏതെങ്കിലും ഒരു കുടുംബത്തിൽ ഒരു സന്ന്യാസി ഉണ്ടായാൽ ആ കുടുംബം മുഴുവൻ ധന്യമാണെന്നാണു് ശാസ്ത്രം. അപ്പോൾ ലോകത്തു് വലിയ കാര്യങ്ങൾ സാധിച്ച ഒരു വിശിഷ്ടത്യാഗി ജനിച്ചാൽ ആ കുടുംബത്തിന്റെ കഥ പറയാനുണ്ടോ? അങ്ങനെയുള്ള ഒരു കുടുംബത്തിൽ ജനിച്ചു് ഉന്നതപരീക്ഷകൾ പാസ്സായി ജനസമ്മതി നേടി കേരളത്തിലെ ഒരു മന്ത്രിയാകാൻ ഭാഗ്യം സിദ്ധിച്ചിട്ടു് ഈശ്വരാവതാരമായ ശ്രീശങ്കരന്റെ—തെക്കെ ഇന്ത്യയിലുണ്ടായതിൽ വെച്ചു് ഏററവും വലിയ മഹാപുരുഷന്റെ—ജന്മദിനം ആഘോഷിക്കുന്ന ഈ അവസരത്തിൽ ആ ആഘോഷം ഉൽഘാടനം ചെയ്യാൻ വന്നിരിക്കുന്ന ബഹു. മന്ത്രി ശ്രീ ചന്ദ്രശേഖരനു് ഞാൻ ആദ്യമായി സ്വാഗതം പറഞ്ഞുകൊള്ളുന്നു.

അടുത്തതു് ദേവസ്വം ബോർഡ് പ്രസിഡണ്ടു് ശ്രീ ആശാനാണു്. ദേവസ്വത്തിന്റെ വരുമാനം ക്ലിപ്തപ്പെടുത്തപ്പെട്ടതാണു്.

ഗവമ്മെണ്ടിനെപ്പോലെ ഇഷ്ടംപോലെ കരം കൂട്ടാനും മററും അവക്ക് സാധിക്കയില്ല. അങ്ങനെയിരിക്കെ ചുരുങ്ങിയ വരവുകൊണ്ടു് ദേവസ്വത്തിൽ നാരംതോറും വദ്ധിച്ചുവരുന്ന ചിലവുകരം നടത്തുവാൻ വളരെ ക്ലേശമുണ്ടു്. ദേവസ്വത്തിലെ പ്രശ്നങ്ങളും വളരെ കുഴഞ്ഞതാണു്. അവയെ അഭിമുഖീകരിക്കാൻ മെമ്പർമാർ വളരെ ബുദ്ധിമുട്ടുകയാണു്. അവക്ക് ജോലി വളരെ അധികമാണു്. അതിനിടയ്ക്കു് ഇവിടെ വന്നു് ഇന്നത്തെ സമ്മേളനത്തിൽ അദ്ധ്യക്ഷനായിരിക്കാമെന്നു് സദയം സമ്മതിച്ച ശ്രീ ആശാനു് ഞാൻ സ്വാഗതം പറയുന്നു. പ്രാസംഗികന്മാരായി ഏററവർ രണ്ടുപേരും വന്നിട്ടില്ല. എങ്കിലും അവക്കുള്ള സ്വാഗതം അവക്കയച്ചുകൊടുക്കത്തക്കവണ്ണം ഞാൻ നിങ്ങളുടെ മുമ്പിൽ സമപ്പിക്കുന്നു. വിചാരിച്ചിരിക്കാതെ ഇവിടെവന്നു് ഒരു പ്രസംഗം ചെയ്യാമെന്നു് സദയം സമ്മതിച്ച ഒരു തികഞ്ഞ ഹിന്ദുമതാഭിമാനിയായ ശ്രീ മാന്നാർ ഗോപാലൻ നായക്കും എന്റെ സ്വാഗതം ഞാൻ അപ്പിക്കുന്നു. മററു സദസ്യക്കും സ്വാഗതം അപ്പിച്ചുകൊള്ളുന്നു.



# 20. ഈശ്വരൻ ഒന്നുമാത്രം*

സഹോദരരെ,

ഈ ക്ഷേത്രസന്നിധിയിൽ ഹിന്ദുക്കളല്ലാത്തവരും വന്നു് ആരാധന നടത്തുന്നതായറിഞ്ഞു് ഞാൻ വളരെയധികം സന്തോഷിക്കുന്നു. ഈശ്വരൻ ഒന്നല്ലാതെ രണ്ടില്ല. ഹിന്ദുക്കൾക്കു് ഈശ്വരൻ വേറെ, ക്രിസ്ത്യാനികൾക്കു് ഈശ്വരൻ വേറെ, മുസ്ലീങ്ങൾക്കു് ഈശ്വരൻ വേറെ എന്നില്ല. എല്ലാവരുടേയും ഈശ്വരൻ ഒന്നുതന്നെ. ആ ഒരേ ഈശ്വരനെ ഓരോരുത്തർ ഓരോ ഭാഷയിൽ വിളിക്കുന്നു എന്നേയുള്ളു. അമ്പിളി അമ്മാവൻ എല്ലാവർക്കും ഒന്നാണു്. എങ്കിലും ചിലപ്പോൾ കുട്ടികൾ തമ്മിൽ ''അതു് എന്റെ അമ്മാവനാണു്, നിന്റെ അമ്മാവനല്ല'' എന്നു പറഞ്ഞു് ശണ്ഠപിടിക്കാറുള്ളതുപോലെയാണു് ഒരേ ഈശ്വരന്റെ പേരിൽ പല മതക്കാർ തമ്മിൽ പല പേരു പറഞ്ഞു് കലഹിക്കുന്നതു്. ഒരേ പദാർത്ഥത്തിനു് 'ജലം, പാനി, വാട്ടർ, അകു' എന്നു പലേ പേരുള്ളതുപോലെയാണു് ഒരേ ഈശ്വരനു് പലേ പേരുള്ളതെന്നു് ഈശ്വരനെ പലേ ഭാവങ്ങളിൽ പ്രത്യക്ഷപ്പെടുത്തിയ ശ്രീരാമകൃഷ്ണൻ പറയുന്നു. ''ഹിന്ദുക്കൾക്കു് ബ്രഹ്മവും ജരദുഷ്ടന്മാർക്കു് അഹുറമസ്ദയും ബുദ്ധമതക്കാർക്കു് ബുദ്ധനും ജൂതന്മാർക്കു് യഹോവയും ക്രിസ്ത്യാനികൾക്കു് സ്വർഗ്ഗത്തിലെ പിതാവും ആയവൻ നിങ്ങൾക്കു് ഈ ഉത്കൃഷ്ടസങ്കല്പം (എല്ലാ മതത്തിലും ഒരേ ഈശ്വരൻ സ്ഥിതിചെയ്യുക എന്നതു്) നടപ്പിൽ വരുത്താൻ ശക്തി നൽകട്ടെ'' എന്നു വിവേകാനന്ദസ്വാമികൾ അമേരിക്കയിലെ ഹിന്ദുമതപ്രസംഗത്തിൽ പറഞ്ഞിരിക്കുന്നു.

വാസ്തവത്തിൽ ഒരു മതമേയുള്ളു. ''ലോകത്തിലെ മതങ്ങൾ പരസ്പരവിരുദ്ധങ്ങളല്ല. അവ ഓരേ സനാതനമതത്തിന്റെ നാനാഭാവങ്ങൾ മാത്രം. ഒരേ അനന്തമതം എക്കാലവും നിലനിന്നിരുന്നു, നിലനിൽക്കുകയും ചെയ്യും. ഈ മതമാണു് പല രാജ്യങ്ങളിൽ പല രൂപത്തിൽ പ്രകടമാകുന്നതു്'' എന്നു വിവേകാനന്ദസ്വാമി പറഞ്ഞിട്ടുണ്ടു്. അതുതന്നെയാണു് ശ്രീനാരായണഗുരുവും 'ഒരു മതം' എന്നു് പ്രഖ്യാപിച്ചതു്. ഒരേമതം പലേ ദേശങ്ങളിലും കാലങ്ങളിലും അതതു് ദേശത്തിനും കാലത്തിനും അനുയോജ്യമായ രൂപത്തിൽ

---

* കടപ്പാട്ടൂർ ക്ഷേത്രസന്നിധിയിൽ വെച്ചു് 1960 ഡിസംബർ 18-ാംനു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

പ്രത്യക്ഷപ്പെട്ടതാണു് പലേ മതങ്ങളായി തീൎന്നിട്ടുള്ളതു്. ആ മതത്തിൻെറ പേരാണു് സനാതനധൎമ്മമെന്നു്. അനാദ്യനന്തമായ അതിൻെറ വിളനിലമോ ആത്മീയതയുടെ കലവറയായ ഇന്ത്യയും. അതിൻെറ മൂലപ്രമാണഗ്രന്ഥമാണു് ഋക്, യജുസ്, സാമം, അഥൎവ്വണം എന്നീ നാലു രൂപത്തിൽ പില്ക്കാലം പിരിഞ്ഞ വേദങ്ങരം. ഈ വേദങ്ങളും അനാദികളുമനന്തങ്ങളുമാണു് എന്നു് നമ്മുടെ പൂൎവ്വികന്മാരായ ഋഷിവര്യന്മാർ പറഞ്ഞിരിക്കുന്നു. ഇതിനെ ഈശ്വരൻെറ ശ്വാസമെന്നുകൂടി ഉപനിഷത്തുകളിൽ വൎണ്ണിച്ചിട്ടുണ്ടു്

''അസ്യ മഹതോ ഭൂതസ്യ നിഃശ്വസിത-
മേതദ്യദൃഗ്വേദോ യജുൎവ്വേദഃ
സാമവേദോƒഥൎവ്വാംഗിരസഃ.''

''ഈ മഹത്തായ ഭൂതത്തിൻെറ—പരമാത്മാവിൻെറ—ശ്വാസംപോലെയാണു് ഋഗ്വേദം, യജുൎവ്വേദം, സാമവേദം, അഥൎവ്വാങ്ഗിരസം''. ഭാരതീയ സങ്കല്പപ്രകാരം ഈശ്വരൻ മനുഷ്യനെ സൃഷ്ടിച്ചശേഷം അയ്യായിരം വൎഷം കാട്ടാളനാക്കിയിട്ടു് ഒരു ദിവസം നേരംവെളുത്തപ്പോരം ''ഇനി ഇവനെ നേർവഴി നടത്തണം'' എന്നു വിചാരിക്കയല്ല ചെയ്തതു്.

''യോ ബ്രഹ്മാണം വിദധാതി പൂൎവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ.''

(യാതൊരുവൻ ആദ്യം ബ്രഹ്മാവിനെ സൃഷ്ടിച്ചു് അദ്ദേഹത്തിനു് വേദങ്ങളെ ഉപദേശിച്ചുവോ) എന്നാണു് ഈശ്വരനെപ്പററി ഭാരതീയർ പറയുന്നതു്. ബ്രഹ്മാവിൽനിന്നു് തപസ്സുകൊണ്ടു് ശുദ്ധാന്തഃകരണരായ മഹൎഷിമാൎക്കു് വേദങ്ങരം ലഭിച്ചു. ആ മഹൎഷിമാർ ഗുരുശിഷ്യപരമ്പരയാ ഉപദേശിച്ചുവന്നതനുസരിച്ചു് ഇന്നും വേദം നിലനിന്നുവരുന്നു. ആ വേദങ്ങളാണു് സനാതനധൎമ്മത്തിൻെറ മൂലപ്രമാണങ്ങരം. ആ വേദങ്ങളിൽനിന്നാണു് ഇന്നു് ലോകത്തു കാണുന്ന എല്ലാ മതങ്ങളും ഉണ്ടായിട്ടുള്ളതു്.

ശ്രീ വിവേകാനന്ദസ്വാമികളോടു് ഒരാരം ''അങ്ങയുടെ മതമെന്താണു്?'' എന്നു ചോദിച്ചതിനു് ''ഏതൊരു മതത്തിൻെറ ഒരു കിളുന്നാണോ ക്രിസ്തുമതം, ഏതൊരു മതത്തിൻെറ പിണങ്ങിയ കുട്ടിയാണോ (rebel child) ബുദ്ധമതം അതാണു് എൻെറ മതം'' എന്നാണു് സ്വാമികരം മറുപടി പറഞ്ഞതു്. ഹിന്ദുമതത്തിൻെറ പ്രതിനിധിയായി അമേരിക്കയിലെ സൎവ്വമതമഹാസഭയിൽ ചെന്ന സ്വാമിജി പ്രസംഗമാരംഭിച്ചതു് താൻ ആ സമ്മേളനത്തിലെ സാമാജികന്മാൎക്കു് മതങ്ങളുടെ മാതാവിൻെറ പേരിൽ കൃതജ്ഞത പറയുന്നുവെന്നു് പറഞ്ഞുകൊണ്ടാണു്. ഇന്നു് ഹിന്ദുമതമെന്നു് വിളിക്കുന്ന

സനാതനധർമ്മം സർവ്വമതങ്ങളുടേയും മാതാവാണ്. അമ്മയ്ക്ക് കുട്ടികളോടൊരിക്കലും ദ്വേഷമില്ലാത്തതുപോലെ ഹിന്ദുമതത്തിന് ഒരു മതത്തോടും ദ്വേഷമില്ല. എല്ലാ മതവും അതാതിന്റെ സ്ഥാപകന്മാർ ഉപദേശിച്ച അർത്ഥത്തിൽ വളർന്നുവരണമെന്നാണ് ഹിന്ദുമതത്തിന്റെ ആഗ്രഹം.

ഹിന്ദുമതത്തിന്റെ ഈ വിശാലവീക്ഷണത്തിനും സർവ്വമത സഹിഷ്ണുതയ്ക്കും—അല്ല സർവ്വമതാംഗീകരണത്തിനും—കാരണം അതു് ആരംഭംമുതൽ ഏകേശ്വരത്വത്തിലും, അതനുസരിച്ച് പലേ പേരുകൾ അദ്ദേഹത്തിനുണ്ടെന്നുള്ളതിലും വിശ്വസിച്ചതാണ്.

ഈശ്വരന് മൂന്നുഭാവത്തിൽ സത്തയുണ്ട്. ഒന്ന് നിർഗ്ഗുണ നിരാകാരഭാവം; അതായതു് ഗുണങ്ങളും ആകൃതിയുമില്ലെന്നുള്ള അവസ്ഥ. ഇതിനെയാണ് ഉപനിഷത്തുകളിൽ ''യന്മനസാ ന മനുതേ, ന തത്ര ചക്ഷുർഗ്ഗച്ഛതി, ന വാഗ്ഗച്ഛതി, നോ മനോ'' (യാതൊന്നിനെ മനസ്സുകൊണ്ട് മനനം ചെയ്യാൻ കഴിയുകയില്ലയോ, അവിടെ കണ്ണിന് പ്രവേശനമില്ല; വാക്കിനു പ്രവേശനമില്ല; മനസ്സിനു പ്രവേശനമില്ല) എന്നെല്ലാം പറയുന്നതു്. അടുത്തതു് സഗുണനിരാകാരമാണ്—ഗുണമുണ്ട്; ആകൃതിയില്ല. സത്യം, ദയ, നീതി മുതലായ ഗുണങ്ങളുടെ മൂർത്തിയാണ്. എന്നാൽ പ്രത്യേക രൂപമില്ല. അടുത്തതു് സഗുണസാകാരമാണ്. ഗുണങ്ങളുണ്ട്, ആകൃതിയുമുണ്ട്. ഇവിടെയാണ് പൂജാദികൾ.

''മദ്ഭക്താനാം ഹിതാർത്ഥായ പ്രാദുർഭാവഃ കൃതോ മയാ,
പ്രാദുർഭാവകൃതാ കാചിദ്ർച്ചനീയാ യുധിഷ്ഠിര!''

എന്റെ ഭക്തന്മാരുടെ ഹിതത്തിനുവേണ്ടി ഞാൻ പ്രാദുർഭാവം ചെയ്തിട്ടുണ്ട്. അങ്ങനെയുള്ള അനേകം പ്രാദുർഭാവങ്ങളിൽ ഏതെങ്കിലും ഒന്നിനെ ഇഷ്ടംപോലെ ആരാധിക്കേണ്ടതാണ് എന്ന് ഭഗവാൻ തന്നെ പറഞ്ഞിരിക്കുന്നു. ഇങ്ങനെയുള്ള പ്രാദുർഭാവങ്ങൾ ശിവൻ, വിഷ്ണു, കാളി, ശാസ്താവ്, ദുർഗ്ഗ, ഗണപതി, സുബ്രഹ്മണ്യൻ തുടങ്ങിയ താത്വികഭാവങ്ങളിലും ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായ അവതാരരൂപങ്ങളിലും ഉണ്ട്. ഇവയെല്ലാം ദിവ്യങ്ങളാണ്. ഇവിടെയാണ് മുഖ്യമായി ഭക്തിക്കും ആരാധനയ്ക്കും അവസരം കിട്ടുന്നതു്. ഈ സഗുണസാകാരഭാവത്തിൽ ഈശ്വരൻ പല ലീലകൾ ചെയ്തിട്ടുണ്ട്. അതനുസരിച്ച് പല നാമങ്ങളും ഉണ്ടായിട്ടുണ്ട്. ഇതിൽ ഏതിനേയും മനസ്സിന്റെ അഭിനിവേശമനുസരിച്ച് ഉപാസിക്കാം. ഈശ്വരബുദ്ധിയോടുകൂടി നിഷ്കാമമായി ഭക്തിയോടുകൂടി ഉപാസിച്ചാൽ എല്ലാററിനും തുല്യഫലമാണ്. ഇപ്രകാരം മൂന്നു തരത്തിലേ സകല മതങ്ങളിലും ഉപാസനയുള്ളു. അതുകൊണ്ട് സകല മതങ്ങ

ളിലേയും ഈശ്വരസങ്കല്പം ഹിന്ദുമതത്തിലുണ്ടു്. ഈ മൂന്നുപാസനയുമുള്ളതു് ഹിന്ദുമതത്തിലാണു്. മററു മതങ്ങരം ഇതിൽ ഒന്നോ രണ്ടോ ഭാവങ്ങരം മാത്രമാണംഗീകരിക്കുന്നതു്. അതുകൊണ്ടാണു് അവ സങ്കുചിതങ്ങളും പരസ്പരം കലഹിക്കുന്നവയുമായിരിക്കുന്നതു്. ഉദാഹരണത്തിനു് ഇസ്ലാമിനെയെടുക്കുക. അതിൽ സഗുണസാകാരഭാവം അംഗീകരിച്ചിട്ടില്ല. അതുകൊണ്ടാണു് അവർ വിഗ്രഹാരാധനാദ്വേഷികളും ദേവാലയധ്വംസകരുമായിത്തീർന്നതു്. ചരിത്രം പഠിച്ചിട്ടുള്ളവക്കറിയാം. ഇന്ത്യയിലെ എത്ര മനോഹര ശില്പകലാകേന്ദ്രങ്ങളായ ഹൈന്ദവദേവാലയങ്ങളാണു് മുസ്ലീങ്ങരം തകത്തെന്നു്. ബുദ്ധൻ നിർഗ്ഗുണനിരാകാരഭാവം മാത്രമേ അംഗീകരിച്ചുള്ളു. അതുകൊണ്ടാണു് ബുദ്ധമതം നിരീശ്വരമായിത്തീന്നതു്. എന്തെന്നാൽ മൗലികമായ പരമാത്മവസ്തു, വാങ്മനോ/തീതമാണു്. അപ്പോരം അതിനെ ഈശ്വരനെന്നെങ്ങിനെ പറയാമെന്നായി ബൗദ്ധന്മാരുടെ നില. പ്രോട്ടസ്റ്റൻറുകാർ ക്രിസ്തുവിനെ ദൈവപുത്രനായംഗീകരിക്കുന്നെങ്കിലും അവർ ഈശ്വരനെ സഗുണസാകാരഭാവത്തിൽ ആരാധിക്കാമെന്നു് വിശ്വസിക്കുന്നില്ല. കത്തോലിക്കർ നേരെമറിച്ചുങ്ങനെ വിശ്വസിക്കുന്നു. അതിൻെറ ഫലമായിയെന്തുണ്ടായി? അനേകലക്ഷംപേരെ രണ്ടുകക്ഷികളും തീയിലിട്ടു ചുട്ടു. എന്തിനു്? സ്വർഗ്ഗം കൊടുക്കുവാൻ വേണ്ടി. പാക്കിസ്ഥാനുണ്ടായതെന്തുകൊണ്ടു്? മുസ്ലീങ്ങരംക്കു് സാകാരഭാവത്തിൽ വിശ്വാസമില്ലാത്തതുനിമിത്തം. ഇന്ത്യയിലെ ഹിന്ദുമുസ്ലീം വഴക്കിനു് ഹേതുവെന്തു്? ഹിന്ദുക്കരം കല്ലിനെ പൂജിക്കുന്നവരാണെന്നു് മുസ്ലീങ്ങരം വിചാരിക്കുന്നതുതന്നെ.

ഈശ്വരനു് ഈ മൂന്നു ഭാവവും എടുക്കാൻ കഴിയുമെന്നും, മൂന്നു ഭാവങ്ങളിലും ഈശ്വരനെ സാക്ഷാത്കരിക്കാൻ കഴിയുമെന്നും എല്ലാ മതക്കാരും വിശ്വസിച്ചിരുന്നെങ്കിൽ ഈശ്വരൻെറ പേരിൽ അടിപിടിയും രക്തച്ചൊരിച്ചിലും നടക്കുകയില്ലായിരുന്നു. ക്രിസ്ത്യാനികളും മുസ്ലീങ്ങളും തമ്മിൽ നടന്ന, അനേകലക്ഷം ജനങ്ങരംക്കു് ജീവഹാനിയുണ്ടാക്കിയ, കുരിശുയുദ്ധം ഉണ്ടാകുമായിരുന്നോ? ഇൻക്വിസിഷൻ എന്നൊരു മൃഗീയവ്യാപാരം ക്രിസ്തീയലോകത്തു് പ്രത്യക്ഷപ്പെടുമായിരുന്നില്ല. എത്രയോ ലക്ഷം മനുഷ്യരെ തീയിലിട്ടു ചുടാതെ കഴിയുമായിരുന്നു. ഇന്നും 'കത്തോലിക്കസഭയ്ക്കു് പുറമേ രക്ഷയുണ്ടോ?' എന്നും മററുമുള്ള സങ്കുചിത മനോവൃത്തിസൂചകങ്ങളായ ലഘുലേഖകളും പുസ്തകങ്ങളും പുറത്തുവരുകയില്ലായിരുന്നു. ഇവിടെ ഹിന്ദുവിനു് ഒരു സന്ദേശം ലോകത്തിനു കൊടുക്കാനില്ലേ?

ഈശ്വരനെ പ്രാപിക്കാനുള്ള എത്ര മാർഗ്ഗങ്ങളാണു് ആദ്ധ്യാത്മികപുരുഷന്മാർ സ്ഥാപിച്ചതു്? ലോകത്തുള്ള സകല മതങ്ങളും

ജ്ഞാനയോഗം, രാജയോഗം, ഭക്തിയോഗം, കർമ്മയോഗം എന്നീ നാലു മാർഗ്ഗങ്ങളെയാണു് ഈശ്വരപ്രാപ്ത്യുപായങ്ങളായി പ്രഖ്യാപിച്ചിട്ടുള്ളതു്. ഇവയിൽ ഒന്നോ ഒന്നിലധികമോ കൂട്ടിച്ചേർത്ത അഭ്യാസക്രമമല്ലാതെ ലോകത്തു് ഒരു മതവും ഇന്നുവരെ പഠിപ്പിച്ചിട്ടില്ല, പഠിപ്പിക്കുന്നുമില്ല. ഇവ നാലും ഹിന്ദുമതത്തിൽ അധികാരിഭേദേന ഒന്നിനുമീതെ ഒന്നു് എന്ന നിലയിൽ തിളങ്ങുന്നു. അങ്ങനെയും ഹിന്ദുമതം സർവ്വമതമാതാവാകുന്നു. ഹിന്ദുമതത്തിലെ ഈ നാലുവിധ അഭ്യാസങ്ങളുടേയും സ്വരൂപമറിഞ്ഞവനു് അന്യമതങ്ങളിൽനിന്നു് പുത്തനായൊന്നും പഠിക്കാനില്ല. നേരെമറിച്ചു് അന്യമതസ്ഥന്മാർക്ക ഹിന്ദുമതത്തിൽനിന്നു് പഠിക്കാനുണ്ടുതാനും. അങ്ങനെ സർവ്വമതസാഹോദര്യം ലോകത്തു് നിലനിറുത്തുവാൻ കഴിവുള്ളതും കടമപ്പെട്ടതുമായ മതമാണു് ഹിന്ദുമതം. എന്നാൽ അതിൽ ജനിച്ചു് അതാണു് തങ്ങളുടെ മതമെന്നു് രജിസ്റ്റർ കച്ചേരിയിൽ പേരെഴുതിക്കൊണ്ടു് നടക്കുന്നവരുടെ ഇന്നത്തെ അവസ്ഥയെന്തു്? അവരിൽ ഭൂരിഭാഗത്തിനു് ഹിന്ദുമതത്തിന്റെ എ. ബി. സി. അറിയാമോ? അറിയണമെന്നുണ്ടോ? ഒരുകാലത്തു് രാമായണം, ഭാരതം, ഭാഗവതം എന്നിവ എല്ലാ വീട്ടിലും ചില പ്രത്യേക മാസങ്ങളിൽ വായിച്ചിരുന്നു. ഇന്നതുണ്ടോ? രാമായണം വായിച്ചിട്ടില്ലാത്ത എത്രയോ ഹിന്ദുക്കൾ—പഠിച്ചവർ—ഇന്നുണ്ടു്. വായിച്ചവർതന്നെ അതിനെ എങ്ങിനെയെല്ലാമാണു് വ്യാഖ്യാനിച്ചതു്; വ്യാഖ്യാനിക്കുന്നതു്? രാമനിൽ ഭക്തിയുണ്ടാകത്തക്കവണ്ണമോ അല്ലാതെയോ? ഇന്നു് വിദ്യാഭ്യാസമുണ്ടെന്നു് പറയപ്പെടുന്നവരുടെ വീട്ടിൽ സന്ധ്യയ്ക്കു് നാമജപവും വെളുപ്പിനു് വിളക്കു കത്തിച്ചുവെച്ചു് പ്രാർത്ഥിക്കലും പതിവുണ്ടോ? വിദ്യാസമ്പന്നരെന്നു കരുതപ്പെടുന്ന വളരെപ്പേർക്കു് സന്ധ്യയ്ക്കു് സിനിമകാണലും ചീട്ടുകളിയും മററു വിനോദങ്ങളുമല്ലേ തൊഴിൽ?

ക്രിസ്ത്യാനികൾക്കു് വെളുപ്പിനു് എഴുന്നേററാലുടനേയും രാത്രി ഉറങ്ങാൻ പോകുംമുമ്പും പ്രാർത്ഥനയുണ്ടു്. മുസ്ലീമിനു കൃത്യസമയം പ്രാർത്ഥനയുണ്ടു്. ഹിന്ദുവിനോ?

''കാലത്തെഴുന്നേററു ഗുരുപാദയുഗം സ്മരിച്ചു്
കാലും മുഖംകഴുകി നല്ല വിഭൂതി ചാർത്തി
കാലാരിതന്റെ തിരുനാമജപങ്ങളാലേ
കാലം കഴിക്കുമവനോ ബഹുഭാഗ്യശാലി''

ഇതാണു് ഹിന്ദുമതസങ്കല്പം. ഏതെങ്കിലും അത്യാവശ്യം നേരിട്ടില്ലെങ്കിൽ കാലത്തെഴുന്നേൽക്കാൻ വിദ്യാസമ്പന്നരിൽ അധികംപേർ തയ്യാറുണ്ടോ? ''Early to bed and early to rise makes a man healthy, wealthy and wise'' എന്നു് സായ്പു് പറയുന്നതുകേട്ടെങ്കി

ലും രാവിലെ എഴുന്നേല്ക്കാൻ ഹിന്ദുക്കൾ തയ്യാറുണ്ടോ? നാമജപത്തി ൻെറ കഥ പിന്നെ പറയേണ്ടതില്ല. രാമൻ ആര്യന്മാരുടെ ഏജൻറ്. കൃഷ്ണൻ വിഡ്ഢി. ശിവൻ കല്പിതപുരുഷൻ. അങ്ങനെ പോകുന്നു. പിന്നെ ആരുടെ നാമമാണ് ജപിക്കുക. അങ്ങേയററം ''അടുത്തുള്ള അമ്പലത്തിൽ വിശേഷദിവസങ്ങളിൽ ഒന്നു പോയി തൊഴുതേയ്ക്കാം. ഇനി ദൈവമുണ്ടെങ്കിൽ അയാൾ കോപിക്കാതിരിക്കട്ടെ'' ഇതാണ് വിചാരം. ഇതു തികച്ചും തെററാണ്. ക്രിസ്ത്യാനികളെ കണ്ടെങ്കിലും രാവിലെ എഴുന്നേററ് നാമം ജപിക്കാൻ ഹിന്ദുക്കൾ പഠിക്കണം. ക്രിസ്ത്യാനികളിൽനിന്ന് കാളയിറച്ചി തിന്നാനും പാശ്ചാത്യക്രി സ്ത്യാനികളിൽനിന്ന് സിഗററു വലിക്കാനും മററും പഠിച്ചാൽ പോരാ. അതല്ല പഠിക്കേണ്ടതു്. കൃത്യസമയത്തു് അവർ നാമം ജപി ക്കുന്നതും സംഘടിച്ച് നല്ല കാര്യങ്ങൾ ചെയ്യുന്നതും മററുമാണ് പഠി ക്കേണ്ടതു്.

ഹിന്ദുമതത്തിൻെറ നാരായവേരു് അഹിംസയും സത്യവും ബ്രഹ്മചര്യവുമാണ്. അമ്പലത്തിൽ പോകുന്നതിനു് രണ്ടാംസ്ഥാ നമേയുള്ളു.

''കുരുതേ ഗംഗാസാഗരഗമനം വ്രതപരിപാലനമഥവാ ദാനം
ജ്ഞാനവിഹീനേ സർവ്വമനേന ഭക്തിർഭവതി ന ജന്മശതേന.''

മതത്തിൻെറ ചുവടു് സദാചാരമാണെന്ന് ഹിന്ദുക്കൾ അറി യണം. ലോകത്തുള്ള സകല തീർത്ഥങ്ങളിലും സ്നാനം ചെയ്താലും സക ല ക്ഷേത്രങ്ങളിലും ദർശനം ചെയ്താലും എന്തെല്ലാം വഴിപാടുകൾ നട ത്തിയാലും സദാചാരനിഷ്ഠ ഇല്ലെങ്കിൽ ഒരുവൻ മതമുള്ളവനാണെന്നു പറയാൻ പാടുള്ളതല്ല. എന്തെന്നാൽ മതത്തിൻെറ പ്രായോഗികവശ മായ യോഗത്തിൻെറ പ്രാരംഭം സദാചാരമാണ്. മനുഷ്യജന്മത്തി ൻെറ പരമലക്ഷ്യമായ നിത്യാനന്ദം മനഃസംയമനംകൊണ്ടേ കിട്ടൂ. മനഃസംയമനമാണ് സദാചാരത്തിൻെറ രഹസ്യം. ''ഈശ്വരൻ മനുഷ്യനെ തൻെറ രൂപത്തിൽ സൃഷ്ടിച്ചു'' എന്നു് ബൈബിളിൽ പറഞ്ഞിരിക്കുന്നു. ഇതിൻെറ അർത്ഥമെന്തു്? വളരെ വർഷങ്ങൾക്കു മുമ്പു് ക്രിസ്തുമതത്തെ വിമർശിച്ച് എൻെറ ഒരു സ്നേഹിതൻ അനേകം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി. അവയിലൊന്നിൽ ഈ വാക്യത്തെ വിമർശിച്ച് ചില ചോദ്യങ്ങൾ ചോദിച്ചിട്ടുണ്ട്. ഒരു ചോദ്യം: ''യഹോവയായ ദൈവം തുമ്പാത്തലയനോ മുച്ചിറിയനോ കോന്ത്ര പ്പല്ലനോ'' എന്നാണ്. അതായതു് ഈശ്വരൻ മനുഷ്യനെ തൻെറ രൂപത്തിലാണ് സൃഷ്ടിച്ചതെങ്കിൽ ഈശ്വരൻെറ രൂപം മനുഷ്യൻേറ താണല്ലോ. മനുഷ്യരിൽ തുമ്പാത്തലയന്മാരും മുച്ചിറിയന്മാരും കൊന്ത്രപ്പല്ലന്മാരും ഉണ്ടല്ലോ. അക്കൂട്ടത്തിലാണോ ദൈവത്തിൻെറ

രൂപമെന്നത്ഥം. എന്നാൽ വാസ്തവത്തിൽ ബൈബിളിലെ ഈ വാക്യത്തിൻെറ അത്ഥം, ''ഈശ്വരൻ നിത്യാനന്ദസ്വരൂപനാണ്. മനുഷ്യരും നിത്യാനന്ദത്തിനു് അവകാശികളാണ്. മററു ജീവികൾക്കു് അതു് സാദ്ധ്യമല്ല'' എന്നത്രേ. ഇതുപോലെ തന്നെ ബൈബിളിൽ അനേകം വാക്യങ്ങളുണ്ട്. മരണരഹിതനായി സൃഷ്ടിക്കപ്പെട്ട ആദം അവ്വയാൽ പ്രലോഭിപ്പിക്കപ്പെട്ടു് പഴംതിന്നു് മരണത്തിന്നധീനനായി എന്നുവെച്ചാൽ അത്ഥമെന്തു്? ജീവാത്മാവു് മായയ്ക്കധീനനായിട്ടു് വിഷയാസക്തനാകയാൽ സംസാരം വന്നുചേൎന്നുവെന്നാണത്ഥം. ഇതിനു പരിഹാരം ജ്ഞാനസ്നാനം വഴിയേ ഉണ്ടാകൂ എന്നു പറയുന്നതു് ശരിയാണ്. ജ്ഞാനസ്നാനമെന്നാൽ തലയിൽ കുറെ വെള്ളം ഒഴിക്കലല്ല; ആററിൽ മുങ്ങുകയുമല്ല. അതാണെന്നു് തെററിദ്ധരിച്ചതാണ് മററു മതക്കാരെ ദ്വേഷിക്കാനും ക്രിസ്ത്യാനികളിൽ തന്നെ കക്ഷിവഴക്കുണ്ടാകാനും കാരണം. മഹാത്മാഗാന്ധി ഒരിക്കൽ കോട്ടയത്തു് വന്നപ്പോൾ ഒരു ഉപദേശിസ്ത്രീ അദ്ദേഹത്തെ സമീപിച്ചു് ''അവിടുന്നു് വളരെ വിശിഷ്ടനാണ്. എങ്കിലും അവിടുത്തേയ്ക്കു് രക്ഷയില്ലല്ലോ. അവിടുന്നു് ജ്ഞാനസ്നാനം ഏററില്ലല്ലോ'' എന്നു് ഹൃദയംനിറഞ്ഞ സങ്കടത്തോടുകൂടി പറഞ്ഞ കഥ നിങ്ങൾ കേട്ടിരിക്കുമല്ലോ. അതല്ല ജ്ഞാനസ്നാനം. ജ്ഞാനത്തിലെ സ്നാനമാണ് ജ്ഞാനസ്നാനം.

''ജ്ഞാത്വാ തം മൃത്യുമത്യേതി നാന്യഃ പന്ഥാ വിമുക്തയേ''

(ആത്മാവിനെ അറിഞ്ഞാലേ മരണത്തെ ജയിക്കാൻ കഴിയൂ. മോക്ഷത്തിനു് മററുമാൎഗ്ഗമില്ല) എന്നു് ഉപനിഷത്തുകൾ പറയുന്നു. അതാണ് ജ്ഞാനസ്നാനം. ക്രിസ്തു ആ ജ്ഞാനത്തിൽ സ്നാനം ചെയ്തു. അപ്പോൾ പരിശുദ്ധാത്മാവു് അദ്ദേഹത്തിൽ പ്രവേശിച്ചു; അതായതു് നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായ ആത്മാവാണ് താനെന്ന ബോധം അദ്ദേഹത്തിനു വന്നു. അപ്പോൾ താനും പിതാവും ഒന്നാണെന്നു് അദ്ദേഹം കണ്ടു. ഇങ്ങനെയെല്ലാമാണ് ബൈബിളിൻെറ ആന്തരാത്ഥം. ഇതു് യുക്തിക്കു യോജിച്ചതാണ്. ക്രിസ്ത്യാനികൾ സനാതനധമ്മത്തിൻെറ കാതലായ വേദാന്തം പഠിക്കണം. ''വേദാന്തം മനസ്സിലാക്കാതെ ക്രിസ്ത്യാനികൾക്കുപോലും അവരുടെ പുതിയ നിയമം മനസ്സിലാക്കാൻ സാധിക്കയില്ല'' എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിരിക്കുന്നു. Vol. V. P. 142) ''ക്രിസ്തുമതം എന്നെ തുണയില്ലാതാക്കിയിരുന്നു. അപ്പോഴാണ് എനിക്കു രക്ഷ തരുവാൻ വേദാന്തം വന്നതു്. ഒരു ഹിന്ദുവായതിനുശേഷം മാത്രമാണ് എനിക്കു് 'ക്രിസ്തുവിൻെറ ഉപദേശങ്ങൾ അംഗീകരിക്കാനും ഗ്രഹിക്കാനും കഴിഞ്ഞതു്''' എന്നു് ഇന്നും ഹിമാലയത്തിൽ തപസ്സ

ചെയ്തുകൊണ്ടിരിക്കുന്ന, പൂർവ്വാശ്രമത്തിൽ ഹൈബ്ളോം എന്ന പേരിൽ അറിയപ്പെട്ടിരുന്ന അമേരിക്കൻ സന്ന്യാസി ''ഞാൻ ഹിന്ദുവായതെന്തിനു്?'' എന്ന പുസ്തകത്തിൽ സ്വാനുഭവം വെളിപ്പെടുത്തിയിരിക്കുന്നു. വേദാന്തമാണു് പരിശുദ്ധഹിന്ദുമതം. അതു് ഒരുവനോടും തന്റെ മതത്തേയോ ഇഷ്ടദേവനേയോ ഉപേക്ഷിക്കുവാൻ പറയുന്നില്ല. ഒരു പുതിയ കണ്ണിൽക്കൂടി മതതത്ത്വങ്ങൾ കാണാൻ മാത്രമാണു് അതു പറയുന്നതു്. അങ്ങനെ കാണുന്നവനു് സയൻസിനോടും യുക്തിശാസ്ത്രത്തിനോടും മല്ലടിക്കേണ്ടിവരുകയില്ല. അങ്ങനെ കാണാതിരുന്നതാണു് യൂറോപ്പിലെ അനേകശതം ചിന്തകന്മാരെ മതത്തിനു് പുറത്തുപോകാൻ ഇടയാക്കിയതു്. അതുകൊണ്ടു് ക്രിസ്ത്യാനികളോടു് ഞാൻ പറയുന്നു, നിങ്ങൾ വേദാന്തം പഠിക്കയും അതിന്റെ വെളിച്ചത്തിൽ ബൈബിൾ വ്യാഖ്യാനിക്കയും ചെയ്യണം. എന്നാൽ അതു് ശരിയായി പഠിക്കണം, പഠിച്ചവനിൽ നിന്നു് പഠിക്കണം. പഠിക്കേണ്ടവണ്ണം പഠിക്കണം. ആദ്യംതന്നെ 'അതെല്ലാം അന്യന്റേതാണു്; തെററാണു്'' എന്നു മുൻവിധിയോടുകൂടി സമീപിച്ചാലായില്ല. വേദാന്തം ശരിയായി പഠിച്ച സർവ്വകലാശാലയിലെ പ്രൊഫസർ ഡോക്ടർ പോൾഡായിസൻ പറയുന്നു, ''തെററായി വ്യാഖ്യാനിക്കപ്പെടാത്ത രൂപത്തിലുള്ള വേദാന്തമാണു് പരിശുദ്ധസദാചാരത്തിന്റെ ഏററവും പ്രബലമായ താങ്ങു്; ജീവിതമരണക്ലേശത്തിൽ ആശ്വാസദായകം. ഭാരതീയരേ! അതിനെ പരിരക്ഷിച്ചുകൊള്ളുവിൻ!'' എന്നു്.

എന്നാൽ വേദാന്തമാകുന്ന അന്തസ്സത്തയോടു കൂടിയ ഹിന്ദുമതത്തിന്റെ അനുഗാമികളെന്നു് പറയുന്നവരുടെ നിലയെന്തു്? അവരിൽ വളരെപ്പേരും മതമേ വേണ്ടെന്നു് പറയുന്നവരാണു്. എന്തെന്നാൽ മതമെന്താണെന്നു് അവക്കറിഞ്ഞുകൂടാ. കുട്ടിക്കാലംമുതൽ അവക്കു് അതിൽ യാതൊരു പരിശീലനവും ഇന്നു് മാതാപിതാക്കന്മാർ നൽകുന്നില്ല. മുമ്പു് സവർണ്ണക്കെങ്കിലും അതുണ്ടായിരുന്നു. ''യഥാ രാജാ തഥാ പ്രജാ'' എന്നപോലെ മററുള്ളവരുടെ ഇടയിൽ അതിന്റെ ഒരു അനുകരണവുമുണ്ടായിരുന്നു. ഇന്നു് വിദ്യാസമ്പന്നന്മാരെന്നു പറയുന്നവരാണു് അധികവും അതു് വിട്ടുകളഞ്ഞിരിക്കുന്നതു്. ക്രിസ്ത്യാനികൾക്കു് അവരുടെ മതത്തിന്റെ ബാലപാഠമെങ്കിലും അറിയാം. അവരുടെ മതപുരോഹിതന്മാർ പഠിപ്പുള്ളവരാണു്. അവർ അതു് പള്ളിയിൽവെച്ചു് ഞായറാഴ്ചതോറും കുറെയൊക്കെ പറഞ്ഞുകൊടുക്കും. പിന്നെ ക്രിസ്ത്യാനികൾ നടത്തുന്ന വിദ്യാലയങ്ങളിൽ അതു് പഠിപ്പിക്കും. അതിനുംപുറമെ രവിവാരപാഠശാലകളുണ്ടു്. മാതാപിതാക്കന്മാർ കുട്ടികളെ അയക്കും, കുട്ടി

കരം പഠിക്കും. ക്രിസ്ത്യാനികൾക്ക് അവരുടെ മതത്തിന്റെ മൗലിക സിദ്ധാന്തമറിയാം. അതിന്റെ രഹസ്യമറിഞ്ഞുകൂടെന്നേയുള്ളു. ഹിന്ദുവിനൊന്നുമില്ല. അവന്റെ മതപുരോഹിതൻ — ക്ഷേത്രത്തിലെ പൂജകൻ മതം പഠിച്ചവനായിരിക്കണമെന്നില്ല; എഴുതാനും വായിക്കാനുംതന്നെ പഠിച്ചവനായിരിക്കണമെന്നില്ല.

നീരിത കല്ലേ, പൂവിത കാറേ
ചോറിത കാക്കേ, ഞാനിത പോണേ

എന്നു ജപിച്ച് ഒരു നേരം പൂജയുള്ള ഒരു ക്ഷേത്രത്തിൽ ഒരു ശാന്തിക്കാരൻ പൂജ കഴിച്ചിരുന്നതായി ഞാൻ കേട്ടിട്ടുണ്ട്. സർ സി. പി. തിരുവിതാംകൂർ ഭരിച്ചിരുന്ന കാലത്തു് ശാന്തിക്കാരെ എന്തെങ്കിലും കുറച്ചു പഠിപ്പിച്ച് ശാന്തിക്കു് നിയമിക്കാൻ ഒരു വ്യവസ്ഥയുണ്ടായിരുന്നു, പൊതുജനഭരണം വന്നപ്പോൾ പിന്നേയും ''പണ്ടേക്കണ്ടിയും വാലും'' ആയി. അതല്ല ക്രിസ്ത്യാനികളുടെ നില. സ്കൂൾ ഫൈനൽ ജയിച്ചശേഷം ആറും ഏഴും കൊല്ലം അവരുടെ മതഗ്രന്ഥങ്ങളുടെ മൂലഭാഷയായ ഹിബ്രു, ലാററിൻ, ഗ്രീക്ക്, സിറിയക്ക് മുതലായതെല്ലാം പഠിക്കയും ഏതാനും വഷത്തെ നിയന്ത്രിതജീവിതം നയിക്കയും ചെയ്തതിനുശേഷമേ പൗരോഹിത്യം സ്വീകരിക്കാവൂ എന്നു നിയമമുണ്ട്. അതുകൊണ്ട് അവർ മതാചാര്യന്മാരാകാൻ യോഗ്യരാകുന്നു. അവരെ മററുള്ളവർക്ക് ബഹുമാനമുണ്ട്. മുമ്പു ശാന്തിക്കാരായ ബ്രാഹ്മണർക്ക് വലിയ ജ്ഞാനമില്ലായിരുന്നെങ്കിലും കുലപരമ്പരയാ ഉള്ള പരിശീലനംകൊണ്ടു് ഏതാനും ചില ചടങ്ങുകൾ പതിവായി അനുഷ്ഠിക്കലുമുണ്ടായിരുന്നു. ഇന്നു് അതും വേണ്ട. അയാൾക്ക് ഇറച്ചിയും തിന്നാം, കള്ളും കുടിക്കാം, എന്തും ചെയ്യാം. ഗായത്രിപോലും അറിയണമെന്നുമില്ല. ഹിന്ദുക്ഷേത്രങ്ങൾക്ക് ഇതിൽ കൂടുതൽ ഒരു അധഃപതനം ഇനി വരാനെന്തുള്ളു? അങ്ങുമിങ്ങും പഴമക്കാരായ ചില വയസ്സന്മാരുണ്ട്. അവരുടെ കാലം കഴിഞ്ഞാൽ എല്ലാം അവസാനിച്ചു. സ്കൂൾഫൈനലെങ്കിലും ജയിച്ചവർക്ക് ഈ തൊഴിൽ ഇഷ്ടമല്ല. എന്തെന്നാൽ ഈ തൊഴിലിനു് പോകുന്നതിനേക്കാൾ കൂടുതൽ വിഷയസുഖം അനുഭവിച്ചുകൊണ്ടു് കൂടുതൽ ലാഭമുള്ള തൊഴിൽ അവർക്ക് നടത്താം. കൂടുതൽ മാന്യതയുമുണ്ട്. ഇതാണോ ഹിന്ദുമതശാസനം? ശാസ്ത്രം നോക്കിൻ! അപ്പോൾ കാണാം ക്ഷേത്രത്തിലെ പൂജകനും പുരോഹിതനും മററുമുണ്ടായിരിക്കേണ്ട യോഗ്യതകളെന്തെല്ലാമാണെന്നു്. അതുകൊണ്ട് പുരോഹിതനിൽനിന്നു് മതം പഠിക്കാമെന്നു് ഹിന്ദു ആശിക്കേണ്ട.

ഇനി ഹിന്ദുക്കൾ നടത്തുന്ന വിദ്യാലയങ്ങളിലെ സ്ഥിതിയോ? ഈ രാജ്യത്തെ ഹിന്ദുമാനേജുമെൻറു് വിദ്യാലയങ്ങളിൽ എ

ത്രയെണ്ണത്തിൽ മതം പഠിപ്പിക്കുന്നുണ്ട്? അതിലെത്രയെണ്ണത്തിലെ എത്ര വാദ്ധ്യാന്മാർക്ക് മതത്തോട് താല്പര്യമുണ്ട്? ഇതു ഗവമ്മെണ്ടിൻെറ കുററമല്ലല്ലോ. ക്രിസ്ത്യാനികളുടെ സ്കൂളിൽ സ്കൂൾ സമയത്തിനു പുറത്തു് ക്രിസ്ത്യാനിക്കുട്ടികളെ മതം പഠിപ്പിക്കാമെങ്കിൽ ഹിന്ദു മാനേജർമാർ അങ്ങനെ ചെയ്തുകൂടെന്നു് ആരെങ്കിലും പറയുന്നുണ്ടോ? ഹിന്ദുവിനു് മതം വേണ്ടാത്തതുകൊണ്ടുതന്നെയാണു് മതം പഠിപ്പിക്കാത്തതു്. മാനേജർമാർക്കുതന്നെ മതം വേണമെന്നില്ല. മതത്തിൻെറ പ്രയോജനം അയാൾ അറിഞ്ഞിട്ടില്ല; അങ്ങനെ അവസാനിച്ചു.

ഇനി രവിവാരപാഠശാലകളുടെ കഥയോ? ഒരു കാലത്തു് മദ്ധ്യതിരുവിതാംകൂറിൽ ഒട്ടധികം ഹിന്ദു രവിവാരപാഠശാലകൾ ആരുടേയും ഗ്രാൻറു് കൂടാതെ നടത്തിയിരുന്നു. പിന്നീടു് സർ സി. പി. യുടെ കാലം മുതൽ ദേവസ്വത്തിൽനിന്നു് സഹായധനം കൊടുത്തുതുടങ്ങി. അതിനുശേഷം ദേവസ്വംബോർഡു് വന്നപ്പോൾ അതു തുടരുകയും കുറേ നാളത്തേയ്ക്കു് കൂടുതലായി പ്രോത്സാഹിപ്പിക്കയും ചെയ്തു. ഇപ്പോൾ അതു് ഉറങ്ങിക്കിടക്കുകയാണു്. അങ്ങിങ്ങായി കുറെ രവിവാരപാഠശാലകളുണ്ടു്. ചിലതിലെല്ലാം പഠിക്കാൻ കുറെ കുട്ടികളുണ്ടെങ്കിലും മിക്കതിലും കുട്ടികളില്ല. മാതാപിതാക്കന്മാർക്കു് കുട്ടികൾ മതം പഠിക്കണമെന്നില്ല. ''മതമേതായാലും മനുഷ്യൻ നന്നായാൽമതി''. എന്താണു് ഈ നന്നാകൽ? ശരിയായ മതബോധമില്ലാതെ മനുഷ്യൻ നന്നാകുമോ? ''മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണു്'' എന്നു്, സർവ്വകലാശാലയിൽ രാജ്യതന്ത്രം നന്നായി പഠിച്ചു്, രാജ്യതന്ത്രമെടുത്തു് കൈകാര്യം ചെയ്തു്, അതിശക്തനും സർവ്വമാരകായുധസമ്പന്നനുമായ ഒരു ശത്രുവിനെ നിരായുധനായി ഓടിച്ചു് ഒരു സാമ്രാജ്യം കെട്ടിപ്പടുത്ത മഹാത്മാഗാന്ധി പറയുന്നു, ഇന്നു് ഈ രാജ്യത്തു കാണുന്ന സകല കുഴപ്പത്തിനും കാരണം ഇന്നത്തെ യുവാക്കന്മാർ അവരുടെ പരമ്പരാഗതമായ സംസ്കാരത്തിൽനിന്നു് വിച്ഛിന്നരായിത്തീന്നതാണെന്നു് നാം എത്ര രാഷ്ട്രീയപ്പാർട്ടികളുടെ ഭരണം കണ്ടു? ഓരോ പാർട്ടിയും മറേറ പാർട്ടിയെ കുററപ്പെടുത്തുന്നു. ഞങ്ങളാരും രാഷ്ട്രീയം കൈകാര്യം ചെയ്യുന്നവരല്ല. ''ഈശ്വരനും സത്യവുമാണു് എൻെറ രാജ്യതന്ത്രം'' എന്നു് പറഞ്ഞ സ്വാമി വിവേകാനന്ദൻെറ അനുഗാമികളാണു് ഞങ്ങൾ. എല്ലാം വെളിയിൽനിന്നു് വീക്ഷിച്ചു് സാക്ഷിഭാവത്തിൽ കാണുന്നവരാണു് ഞങ്ങൾ. നടനല്ല സാമാജികനാണു് കഥകളിയുടേയും നാട്യത്തിൻേറയും ഗുണദോഷമറിയാൻ കഴിയുന്നതു്. ആ നിഷ്പക്ഷനിരീക്ഷണത്തിൻെറ ഫലമായി ഞാൻ പറയുന്നു ''പാർട്ടിയേതായാലും മനുഷ്യൻ നന്നായേ ഗതിയുള്ളു'' എന്നു്.

സാമുദായികമായാലും രാഷ്ട്രീയമായാലും എല്ലാ പദ്ധതികളുടേയും അടിസ്ഥാനം മനുഷ്യന്റെ നന്മയെ ആശ്രയിച്ചിരിക്കുന്നു. പാർല്ലിമെൻറ് ഇതോ അതോ നിയമമാക്കുന്നതുകൊണ്ട് ഒരു നേഷനും നല്ലതോ വലുതോ ആകാൻ സാധിക്കയില്ല. അതിലെ മനുഷ്യർ നല്ലവരും വലിയവരും ആയെങ്കിലേ ഒരു നേഷൻ നല്ലതും വലുതും ആയിത്തീരുകയുള്ളു. മതം കാര്യങ്ങളുടെ വേരുവരെ പോകുന്നു. അതു ശരിയായാൽ എല്ലാം ശരിയാകും.

പാർല്ലിമെൻറ് ഒരു നിയമം പാസ്സാക്കുന്നതുകൊണ്ട് മനുഷ്യരെ ധാർമ്മികരാക്കാൻ സാധിക്കയില്ല. അതുകൊണ്ടാണ് മതത്തിനു കൂടുതൽ അഗാധമായ പ്രാധാന്യമുള്ളത്. എന്തെന്നാൽ അതു് വേരിലേക്കു് പോകുകയും നടപടിയുടെ മുഖ്യാംശങ്ങളിൽ ഇടപെടുകയും ചെയ്യുന്നു എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. തെററായ മതം അപകടമാണെന്നുള്ളതു് ശരി. വിശേഷപ്പെട്ട മരുന്നുകളംപോലെ, ശരിയായ പഥ്യമില്ലാതെ, വേണ്ടുന്ന മാത്രയിലല്ലാതെ, പാകം തെററിച്ചു കഴിച്ചാൽ അതു് അപകടമാണ്. എന്നാൽ ചില മഹാരോഗങ്ങൾ അങ്ങനെയുള്ള സിദ്ധൗഷധങ്ങൾകൊണ്ടേ മാറൂ. അതുപോലെ മനുഷ്യന്റെ മനസ്സാണ് ലോകത്തിലെ എല്ലാ നന്മയ്ക്കും തിന്മയ്ക്കും കാരണം. മനസ്സ് നന്നായാൽ എല്ലാം നന്നായി. ചീത്തയായാൽ ലോകം മുഴുവൻ കുഴപ്പത്തിലാണ്. മനുഷ്യന്റെ മനസ്സ് നന്നാക്കാൻ മതത്തിനേ കഴിയൂ.

''രജസ്തമശ്ച മനസോ ദ്വൗ ച ദോഷാവുദാഹൃതൗ.''

രജസ്സെന്നും തമസ്സെന്നും രണ്ടാണ് മനസ്സിനുള്ള ദോഷം. അതിനുള്ള ചികിത്സയോ?

''ധീധൈര്യാത്മാദിവിജ്ഞാനം മനോദോഷൗഷധം പരം.''

ബുദ്ധി, ധൈര്യം, ആത്മാവിന്റേയും മററും ജ്ഞാനം ഇതാണ് മനോദോഷത്തിനുള്ള ഏററവും ഉത്കൃഷ്ട ഔഷധം എന്നു് വൈദ്യശാസ്ത്രകാരൻതന്നെ പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് രാജ്യതന്ത്രവും സമുദായപരിഷ്കാരവുമെല്ലാം ശരിയാക്കുന്നതു് ശരിയായ മതമാണെന്നു് തീർച്ചയാണ്. മനുഷ്യൻ നന്നാകണമെങ്കിൽ ശരിയായ മതം വേണം. ആ മതത്തെയാണ് ഹിന്ദുക്കൾ അപ്രധാനമായി ദൂരെ തള്ളിയിട്ടു് രാജ്യം നേരെയാക്കാൻ നടക്കുന്നതു്. ഇതു് എത്ര വിഡ്ഢിത്തമാണ്? എത്ര ബുദ്ധിശൂന്യതയാണ്? ഈ മട്ടിൽ ഹിന്ദുസമുദായത്തിന്റെ ഭാവി എന്താണ്? മുസ്ലീങ്ങൾ അവരുടെ മതം പഠിക്കുന്നു. ഹിന്ദുവിനുമാത്രം മതം പഠിയ്ക്കേണ്ടതേ! സകലമതമാതാവും സർവ്വമതങ്ങളേയും കൂട്ടിയിണക്കുന്നതിനു് ശക്തിയു

ള്ളതും ലോകത്തുള്ള മതകലഹം ഇല്ലാതാക്കാൻ കരുത്തുള്ളതും ഏററവും അടിയുറച്ച യുക്തിമേൽ സ്ഥാപിക്കപ്പെട്ടതും ആയ വേദാന്തം അടങ്ങിയ സനാതനധമ്മം തന്റെ മതമാണെന്നു് രജിസ്റ്റർകച്ചേരിയിൽ പേരുകൊടുക്കുന്ന ഹിന്ദുവിനു് പഠിയ്ക്കേണ്ടത്രെ? ഇതിൽക്കൂടുതൽ അസംബന്ധമെന്തുള്ളു? മതമെന്നു പറയുന്നതു് വെടിക്കെട്ടല്ല; ആനയല്ല; ചെണ്ടയല്ല; പാട്ടുകച്ചേരിയല്ല. അതെല്ലാം അതിന്റെ ബാഹ്യാഡംബരം മാത്രമാണു്. അതുകൊണ്ടു് ഹേ ഹിന്ദുക്കളെ! നിങ്ങൾ മതം പഠിക്കുവിൻ! ഹിന്ദുമതം പ്രചരിപ്പിക്കുവിൻ! ഹിന്ദുമതം പഠിക്കാതെ വിഷയലമ്പടനായി ഭോഗലാലസനായി തിന്നുകയും കുടിയ്ക്കുയും രസിക്കയും ചെയ്യുന്നതാണു് മനുഷ്യജന്മത്തിന്റെ പരമലക്ഷ്യമെന്നു് കരുതുന്നവനായിത്തീരുന്നതു് ഇന്ത്യയ്ക്കു് ദോഷമാണു്. അതു് അന്യമതക്കാൎക്കും ദോഷകരമാണു്. പാലാ കോളേജിലെ ഹിന്ദുവിദ്യാൎത്ഥികളാണു് ഇന്നത്തെ ഇവിടുത്തെ ഉത്സവം നടത്തുന്നതു്. അതിൽനിന്നു് അവർ മതതാല്പര്യമുള്ളവരാണെന്നു് ഞാൻ വിശ്വസിക്കുന്നു. അവരെ ഞാൻ അഭിനന്ദിക്കുന്നു. അവരെ അതിനനുവദിച്ചതിലും പ്രോത്സാഹിപ്പിച്ചതിലും ഈ കോളേജിന്റെ ഭരണാധികാരികളേയും ഞാനഭിനന്ദിക്കുന്നു. ഹിന്ദുക്കൾ കല്ലിനെ പൂജിക്കുന്നവരാണെന്നു് അന്യമതക്കാൎക്കു് ഒരു തെററിദ്ധാരണയുണ്ടു്. അവർ കല്ലിനെയല്ല പൂജിക്കുന്നതു്. സൎവ്വവ്യാപിയായ ഈശ്വരന്റെ സ്മരണയെ ഉദ്ദീപിപ്പിക്കുന്ന പ്രതീകങ്ങളിൽക്കൂടി ഈശ്വരനെയാണു് അവർ പൂജിക്കുന്നതു്. ഇതു് സാകാരോപാസനയുടെ ഒരു രൂപം മാത്രമാണു്.

ഹേ ഹിന്ദുക്കളെ! ഈശ്വരനെ മൂന്നു് ഭാവത്തിലും ആരാധിക്കുന്നതു്—സേവിക്കുന്നതു്—ഉപാസിക്കുന്നതു് ശരിയാണു്. ഏതു് ഭാവത്തിൽ ഉപാസിച്ചാലും ഒരേ ഈശ്വരനിൽ ചെന്നുചേരും. അതുകൊണ്ടു് നിങ്ങൾ സഗ്ഗുണസാകാരോപാസനയിൽ വിമുഖരാകരുതു്. അദ്വൈതിയായ ശ്രീശങ്കരൻതന്നെ സഗ്ഗുണസാകാരോപാസനയെ അനുകൂലിച്ചിട്ടുണ്ടു്. ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾ പഠിക്കുവിൻ! ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾ ഞങ്ങൾ ഓരോന്നായി പ്രസിദ്ധപ്പെടുത്തുന്നതു് ഹിന്ദുക്കളുടെ മതസംബന്ധമായ അജ്ഞതയും അന്ധവിശ്വാസവും അനാചാരവും ദുരാചാരവും നീക്കാനാണു്. നിങ്ങൾ അവ വായിച്ചു് പഠിക്കണം. ഹിന്ദുമതസംബന്ധമായി ആരു് ഏതു് ചോദ്യം ചോദിച്ചാലും നിങ്ങൾ അതിന്നുത്തരം പറയാൻ കഴിവുള്ളവരായിരിക്കണം.

അത്രയുമല്ല, ഇന്ത്യയിലും വെളിയിലും ഹിന്ദുധമ്മപ്രചരണം ചെയ്യാൻ ആയിരക്കണക്കിനു് ചെറുപ്പക്കാർ മുന്നോട്ടു് വരണം.

പരിശുദ്ധവേദാന്തമാകുന്ന നിർമ്മലനദീജലം സമീപത്തുകൂടി ഒഴുകിക്കൊണ്ടിരിക്കെ ഇന്ത്യയിലെ ഭൂരിപക്ഷം എന്തിനു് യൂറോപ്പിൽനിന്നും അമേരിക്കയിൽനിന്നും ഒഴുകിവന്നുകൊണ്ടിരിക്കുന്ന അഴുക്കവെള്ളം കുടിക്കുന്നു? ഇവരുടെ കണ്ണു് തുറപ്പിക്കേണ്ടതാരു്? ഇവിടത്തെ വിദ്യാസമ്പന്നർ. അവരെന്തു് ചെയ്യുന്നു? ബി. എ. യും എം. എ. യും ജയിച്ചിട്ടു് അഞ്ചു് രൂപാശ്ശു് കക്കൂസ് കഴുകാൻ വേല കിട്ടിയാലും മതിയെന്നു് പറഞ്ഞു് കണ്ടവരുടെയെല്ലാം പടിതോറും നടന്നു് തെണ്ടുന്നു. വ്യാസന്റേയും വസിഷ്ഠന്റേയും ഹരിശ്ചന്ദ്രന്റേയും രന്തിദേവന്റേയും പ്രഹ്ലാദന്റേയും ശുകദേവന്റേയും ശിവാജിയുടേയും ഗുരുഗോവിന്ദസിംഹന്റേയും കുട്ടികളായ നിങ്ങൾക്കു് ഇതിൽ ലജ്ജ തോന്നുന്നില്ലേ? നിങ്ങൾ സിംഹക്കുട്ടികളല്ലേ? വീരസന്താനങ്ങളല്ലേ?

ഭാരതമേ! ഉണർന്നെഴുന്നേററു് ലോകത്തെ ആദ്ധ്യാത്മികതകൊണ്ടു് കീഴടക്കുക എന്നു് വിവേകാനന്ദകേസരിയുടെ വീരഗജ്ജനം കേൾക്കുന്നില്ലേ? വേദാന്തം പഠിച്ച ത്യാഗികളായ ആദ്ധ്യാത്മികകേസരികളെ ആയിരക്കണക്കിനു് ലോകത്തിനു് ആവശ്യമുണ്ടു്. നിങ്ങൾ അതറിയുന്നുണ്ടോ? ഇന്ത്യക്കു് അകത്തും പുറത്തും ആവശ്യമുണ്ടു്. ജനസംഖ്യാപ്പെരുപ്പം തടഞ്ഞു് ഇന്ത്യയിലെ ദാരിദ്ര്യം മാററാൻവേണ്ടി, മഹാത്മജിയാൽ ഏററവും കുത്സിതമായ ഭാഷയിൽ നിന്ദിക്കപ്പെട്ട—ഇതിന്റെ ഫലം മനശ്ശക്തിനാശവും നാഡീബലക്ഷയവുമായിരിക്കുമെന്നും, ചികിത്സ രോഗത്തേക്കാൾ അപകടം നിറഞ്ഞതാണെന്നു് കാണാമെന്നും, തീച്ചയായും സാമ്രാജ്യികാധഃപതനത്തിലവസാനിക്കുമെന്നും ദീർഘദർശിയായ മഹാത്മജിയാൽ പ്രവചിക്കപ്പെട്ട—സന്താനനിയന്ത്രണം നടപ്പിലാക്കുന്നതിനു് ഗവമ്മെണ്ടു് കച്ചകെട്ടിയിറങ്ങിയിരിക്കുന്ന ഈ കാലത്തു് എന്തുകൊണ്ടു് ആയിരക്കണക്കിനു് ചെറുപ്പക്കാർക്കു് പരിശുദ്ധിയുടെ തീവ്രതയിൽ കവചിതരായി പാവങ്ങളോടും ദരിദ്രരോടും കഷ്ടപ്പെടുന്നവരോടും ഉള്ള അനുകമ്പയാൽ നിറഞ്ഞ ഹൃദയമുള്ളവരായി മനോബലവും ബുദ്ധിബലവും കായബലവും തരുന്ന ലോകഭയരസായനമായ നിത്യബ്രഹ്മചര്യവ്രതഭാണ്ഡവുമേന്തി ഹിന്ദുധമ്മസേവനത്തിനുവേണ്ടി പുറത്തു് വന്നുകൂടാ? ''ഹിമാലയം മുതൽ കന്യാകുമാരിവരേക്കും ഉത്തരധ്രുവം മുതൽ ദക്ഷിണധ്രുവം വരേക്കും എങ്ങും വ്യാപിച്ചു് ധമ്മപ്രചാരം ചെയ്യുന്ന ആയിരമായിരം സ്ത്രീകളേയും പുരുഷന്മാരേയും നമുക്കാവശ്യമുണ്ടു്.'' എന്നു് സ്വാമി വിവേകാനന്ദൻ ആവശ്യപ്പെടുന്നതു് നിങ്ങൾ കേൾക്കുന്നില്ലേ? അശോകന്റേയും വിക്രമാദിത്യന്റേയും പ്രതാപസിംഹന്റേയും ശങ്കരാ

ചാര്യരുടേയും കട്ടികരംകൾ, ''ആവശ്യമുണ്ട്: ആളുകളെ—കക്കൂസു കഴുകാൻ—എച്ചിൽ എടുക്കാൻ—കാപ്പിപ്പാത്രംമാത്രം കഴുകാൻ—ശമ്പളം അഞ്ചുരൂപ.'' എന്ന പരസ്യം കാണുമ്പോഴേയ്ക്കു്, ''ശമ്പളമില്ലെങ്കിലും വല്ലവരും കാപ്പികുടിച്ചുവെയ്ക്കുന്ന കാപ്പിപാത്രം നക്കാൻ അനുവാദം കിട്ടിയാലും മതി-ഞാൻ വേലയ്ക്കു തയ്യാർ.'' എന്നു പറഞ്ഞു് അപേക്ഷയുമായി ഹാജരാകാൻ നാണമില്ലേ? അഖണ്ഡബ്രഹ്മചര്യവ്രതവും എടുത്തുകൊണ്ടു് നിങ്ങരം പതിനായിരക്കണക്കിനു്—ലക്ഷക്കണക്കിനു്—ധർമ്മപ്രചരണത്തിനായി എന്തുകൊണ്ടു് അണിനിരക്കുന്നില്ല? ക്രിസ്ത്യാനികളെ കാണുന്നില്ലേ? അവർ ഓരോ കൊല്ലവും ക്രിസ്തുധർമ്മപ്രചരണത്തിനു് എത്രയാളുകളെ സമർപ്പിക്കുന്നു? നിങ്ങളൊ? സ്വസന്താനങ്ങളെ ധർമ്മപ്രചരണത്തിനു് സമർപ്പിക്കുന്നതിനുപകരം മനുഷ്യരെ നപുംസകന്മാരാക്കുന്ന സന്താനനിയന്ത്രണവിദ്യയുടെ ദാസ്യം സ്വീകരിപ്പിക്കുന്നു.

''രഹസ്യം ശ്രൂയതാം ദേവി മാനുഷാണാം സുഖാവഹം
നപുംസകേഷു വന്ധ്യാസു വിയോന്യൌ പൃഥിവീതലേ
ഉത്സൃഷ്ടോ രേതസസ്തേഷു ന കാര്യോ ധർമ്മകാംക്ഷിഭിഃ
ഏതേഷു ബീജം പ്രക്ഷിപ്തം ന ച രോഹതി വൈ പ്രിയേ
യത്ര വാ തത്ര വാ ബീജം ധർമ്മാർത്ഥീ നോത്സൃജേത് പുനഃ
നരോ ബീജവിനാശേന ബാധ്യതേ ബ്രഹ്മഹത്യയാ.''

(മഹാഭാരതം അനുശാസനപർവ്വം അദ്ധ്യായം 119.2–4) എന്നാണു് ശാസ്ത്രം. നിങ്ങരം ഗീത പ്രമാണമായി സ്വീകരിക്കുന്നെങ്കിൽ ഇതും സ്വീകരിക്കണം. ബ്രഹ്മചര്യം അസാദ്ധ്യമല്ല. ശരിയായ വിധം ജീവിച്ചാൽ സുസാദ്ധ്യമാണു്. ശ്രമിച്ചാൽ സാദ്ധ്യമല്ലാത്തതൊന്നുമില്ല. അസാദ്ധ്യമെന്നുള്ള പ്രചരണമാണു് അതു് അസാദ്ധ്യമാക്കുന്നതിനുള്ള കാരണം. അതിനാൽ ദൌർബ്ബല്യത്തിനു് കീഴടങ്ങരുതു്. ഇതു് വളരെ പ്രധാനമായ ഒരു വിഷയമാണു്. നിങ്ങരം ദേവാലയങ്ങളെ സ്നേഹിക്കുന്നെങ്കിൽ—ദേവന്മാരെ സ്നേഹിക്കുന്നെങ്കിൽ—ഭാരതഭൂമിയെ സ്നേഹിക്കുന്നെങ്കിൽ—നിങ്ങളുടെ മാതാപിതാക്കന്മാരേയും കുട്ടികളേയും സ്നേഹിക്കുന്നെങ്കിൽ ആയിരക്കണക്കിനു് ആളുകരം ബ്രഹ്മചര്യവ്രതദീക്ഷയോടുകൂടി മുന്നോട്ടുവരണം. ഇതു് നായരുടേയും ഈഴവൻേറയും കണിയാൻേറയും കുറവൻേറയും പറയൻേറയും പുലയൻേറയും കാര്യമാണു്. ഹിന്ദുമതമുണ്ടെങ്കിലേ നായരും ഈഴവനും കണിയാനും കുറവനും പുലയനുമെല്ലാമുള്ളു. ''ഇപ്പോരം നായരുടെ കാര്യമെല്ലാം കഴിയട്ടെ! അല്ലെങ്കിൽ ഈഴവൻേറതെല്ലാം കഴിയട്ടെ'' എന്നു് പറയുന്നതു് ശരിയല്ല, ബുദ്ധിപൂർവ്വമല്ല. 'ധർമ്മോ രക്ഷതി രക്ഷിതഃ.' ഇതുണ്ടെങ്കിലേ ഇന്ത്യപോലുമുള്ളു.

ഇന്ത്യയെ ഇത്രയുംകാലം നശിക്കാതെ നിലനിറുത്തിയതു് ഹിന്ദു മതമാണെന്നു് മഹാത്മജി പറയുന്നു. ഇനി ലോകത്തെ നിലനിറുത്തേണ്ടതും അതാണു്. യൂറോപ്പിൽ ഇന്നുള്ളതു് ക്രിസ്തുമതമല്ല, ചർച്ചുമതമാണു്. ''ഒരു ഹിന്ദു ക്രിസ്തുവിനെ സ്വീകരിക്കുകയും ചർച്ചുമതത്തെ നിഷേധിക്കുകയും ചെയ്യുന്നതെന്തുകൊണ്ടു്?'' എന്നു് ക്രിസ്തുവിനെ പ്രത്യക്ഷപ്പെടുത്തിയ സർവ്വധർമ്മസമന്വയമൂർത്തിയായ ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ഒരു പ്രധാനശിഷ്യനും അമേരിക്കയിൽ വളരെക്കാലം ധർമ്മപ്രചാരം ചെയ്തുയാളുമായ ശ്രീ അഭേദാനന്ദസ്വാമികൾ എഴുതിയ പുസ്തകം വായിച്ചാൽ നിങ്ങൾക്കു് കൂടുതൽ അറിയാൻ കഴിയും. ക്രിസ്തു വേദാന്തിയായിരുന്നു. അദ്ദേഹത്തിൻെറ ഓരോ ഉപദേശവും വേദാന്തത്തോടു് ബന്ധപ്പെട്ടതാണു്. ''The Hindu View of Christ'' എന്നു് ഒരു പുസ്തകം അമേരിക്കയിൽ പ്രവർത്തിക്കുന്ന ശ്രീ പ്രഭവാനന്ദസ്വാമികൾ എഴുതിയിട്ടുണ്ടു്. അതല്ല ചർച്ചുമതം. അതുകൊണ്ടാണു് ക്രിസ്തുമതം പ്രചരിക്കുന്ന യൂറോപ്പിലും അമേരിക്കയിലും വലിയ ബഹളങ്ങൾ നടക്കുന്നതു്. അമേരിക്കയും യൂറോപ്പും ആത്മരക്ഷയ്ക്കു് ഇന്ത്യയിലേയ്ക്കു് നോക്കിയിരിക്കയാണു്. വേദാന്തസന്ദേശം പ്രചരിപ്പിച്ചില്ലെങ്കിൽ യൂറോപ്പു് പൊടിഞ്ഞുപോകുമെന്നു് വിവേകാനന്ദസ്വാമി പ്രവചിച്ചിട്ടുണ്ടു്. (ഇന്നത്തെ യുക്തിവാദത്തിൻെറ പരീക്ഷണത്തെ തടുത്തു നില്ക്കുവാൻ മതത്തിൻെറ ഏതെങ്കിലും സിദ്ധാന്തത്തിനു് കഴിയുമെങ്കിൽ അതു് അദ്വൈതമാണു്) എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (I. P. 375) അല്ലെങ്കിൽ വിദ്യാഭ്യാസം പ്രചരിക്കുന്നതോടുകൂടി മതവിശ്വാസം തകരും. ഇന്നു് യൂറോപ്പിലും അമേരിക്കയിലും മതം മിക്കവാറും രാഷ്ട്രീയകാര്യങ്ങൾക്കുള്ള ഒരു ഉപകരണമായിട്ടുണ്ടു്. ഇവിടേയും വിദ്യാസമ്പന്നരുടെ ഇടയിൽ ആ വാസന പടർന്നുപിടിച്ചുവരുന്നു; പാവങ്ങളെ വോട്ടിനും രാഷ്ട്രീയവിജയത്തിനും ഒരു ഉപകരണമാക്കാൻ മതം ചിലർ ഉപയോഗിച്ചുതുടങ്ങിയിരിക്കുന്നു. ഇതിൻെറ ഫലം വളരെ ആപല്ക്കരമാണു്. അങ്ങനെ വന്നാൽ വാസ്തവമായ മതം ലോകത്തുനിന്നു് അന്തർദ്ധാനംചെയ്യും. പിന്നെ മനുഷ്യൻ കാമദാസനായിത്തീരും. അതു് ലോകനാശത്തിനു് കാരണമാണു്. ഇന്നു് കാണുന്ന ശാന്തതയൊന്നും ഏറെനാൾ നിലനില്ക്കയില്ല. ''ഇക്കണ്ടതൊന്നും കണക്കല്ല മന്നവ'' എന്നു് മുമ്പൊരാൾ പറഞ്ഞതുപോലെയാണു് സ്ഥിതി. ബുദ്ധിയുള്ളവക്കിതു് കാണാൻ കഴിയും. റഷ്യയും അമേരിക്കയും എന്തിനാണു് വട്ടംകൂട്ടുന്നതു്? അവരുടെ മാരകായുധങ്ങളുടെ മുമ്പിൽ ഇന്നു് ഇന്ത്യക്കു് നില്ക്കാൻ കരുത്തുണ്ടോ? ഉണ്ടെങ്കിൽത്തന്നെ അഥവാ

ഉണ്ടാകുന്ന ഘട്ടം വന്നാൽത്തന്നെ—അവരുടെ ആയുധങ്ങരം ഇന്ത്യയു ടെ ഒരു ഭാഗത്തും സ്പൃശിക്കയില്ലെന്നു് വിചാരിക്കുന്നുണ്ടോ? അക്കൂട്ട ത്തിൽ നിങ്ങളും നിങ്ങളുടെ കുടുംബവും ബാധിയ്ക്കപ്പെടുകയില്ലെന്നു് തീർച്ച്യുണ്ടോ? അപ്പോരം ''എൻെറ പൊന്നുമക്കളെ ഞാൻ വിടുക യില്ല'' എന്നു പറഞ്ഞു് കെട്ടിപ്പിടിച്ചിരുന്നതുകൊണ്ടു് എന്തു ഫലം? അതുകൊണ്ടാണു് ഞാൻ പറഞ്ഞതു് നിങ്ങരം നിങ്ങളുടെ കുടുംബത്തേയും കുട്ടികളേയുമെങ്കിലും സ്നേഹിക്കുന്നെങ്കിൽ ധർമ്മപ്രച രണത്തിനു് ആയിരക്കണക്കിനു് മുന്നോട്ടുവരികയും നിങ്ങളുടെ കുട്ടി കളെ പതിനായിരക്കണക്കിനു് സമർപ്പിക്കയും ചെയ്യണമെന്നു്. യഥാർത്ഥമായ ധർമ്മസ്നേഹം നിങ്ങളുടെ ഹൃദയത്തിൽ പ്രവേശിച്ചു് ഇന്ത്യയേയും ലോകത്തേയും രക്ഷിക്കുന്നതിനുള്ള ഈ പ്രസ്ഥാന ത്തിൽ ഹിന്ദുക്കളും ക്രിസ്ത്യാനികളും യോജിച്ചു് പ്രവർത്തിക്കുന്നതിനു് ഈ പുണ്യസ്ഥലം പ്രചോദനം നൽകട്ടെ! ഈശ്വരൻ അനുഗ്രഹി ക്കട്ടെ.



# 21 ഹിന്ദുമതം*

ഞങ്ങഠം ഇപ്പോഠം ആശ്രമത്തിൻെറ രജതജൂബിലി സംബന്ധിച്ച ജോലിത്തിരക്കിൽ ഏപ്പെട്ടിരിക്കയാണെന്നു് നിങ്ങഠം അറിഞ്ഞിരിക്കമല്ലോ. ജഗദ്ഗുരു ശ്രീശങ്കരൻ അവതരിച്ചിട്ടു് ആയിരത്തിലധികം വഷം കഴിഞ്ഞിട്ടും അദ്ദേഹത്തിൻെറ ജന്മസ്ഥലത്തു് ഒരു ക്ഷേത്രമൊഴിച്ചു് മററു പറയത്തക്ക യാതൊരു സ്ഥാപനവും ജനങ്ങളുടെ ഔദാസീന്യവും അശ്രദ്ധയും നിമിത്തം ഉണ്ടാക്കാൻ ശ്രമിച്ചില്ലെന്നും മലയാളികഠം ഒന്നുംതന്നെ ചെയ്തില്ലെന്നും ഉള്ള ആക്ഷേപം പരിഹരിക്കാനാണു് അവിടെ ഞാൻ ഒരു ആശ്രമം സ്ഥാപിച്ചതു്. അതിൻെറ രജതജൂബിലിയാണു് നടക്കാൻ പോകുന്നതു്. ഇതു് എത്രയും ഭംഗിയാക്കേണ്ട ചുമതല സകല ഭാരതീയനും പ്രത്യേകിച്ചു സകല ഹിന്ദുവിനും അതിലുമധികമായി സകല മലയാളി ഹിന്ദുവിനും ഉള്ളതാണു്. അതിനെപ്പററി ജനങ്ങളെ ഉദ്ബോധിപ്പിച്ചു് പല സ്ഥലത്തും കമ്മിററികഠം സ്ഥാപിക്കുന്നതിൽ ഏപ്പെട്ടിരിക്കയാണു് ഞാൻ. അമ്പതു ദിവസത്തിനകം മുപ്പതിനായിരം ഉറുപ്പിക ഉണ്ടാകേണ്ടതുണ്ടു്. ആ തിരക്കിനിടയിൽ ഞാൻ ഇവിടെ വന്നതു് ഡോക്ടർ എസ്. കെ. വാരിയർ നിർബന്ധമായി ഇവിടെ വരണമെന്നെഴുതിയതുകൊണ്ടാണു്. ഡോ. എസ്. കെ. വാരിയർ എൻെറ സതീത്ഥ്യനാണു്. അദ്ദേഹത്തിൻെറ അമ്മാവൻ പരേതനായ മഹാവൈദ്യൻ വെച്ചൂർ രാമവാരിയർ അവർകളുടെ അടുക്കലാണു് ഞാൻ സിദ്ധരൂപം തുടങ്ങി കുവലയാനന്ദം വരെ പഠിച്ചതു്. ഡോക്ടർ വാരിയരുടെ ക്ഷണം നിരസിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ടുമാത്രമാണു് ഞാൻ വന്നതു്. നിങ്ങളും ജൂബിലിക്കുവേണ്ട സഹായം ചെയ്യണം.

ഹിന്ദുമതത്തെപ്പററി പ്രസംഗിക്കേണ്ടിവരുമ്പോഴെല്ലാം എനിക്കു് ഒരു ബുദ്ധിമുട്ടു് നേരിടുന്നു. രണ്ടു് ഹിന്ദുമതമുണ്ടു്. ഒന്നു് ജനങ്ങഠംക്കു് രസിക്കുന്ന മാതിരി ഹിന്ദുമതം. മറെറാന്നു ശാസ്ത്രങ്ങളിൽ പറയുന്ന ഹിന്ദുമതം. ഇതിൽ ശാസ്ത്രങ്ങളിൽ കാണുന്ന ഹിന്ദുമതത്തെപ്പററിയാണു് ഞാൻ പ്രസംഗിക്കുന്നതു്. ആ ഹിന്ദുമതം അനുസരിക്കാതെ കേവലം ചില ബാഹ്യചടങ്ങുകഠം മാത്രം അനുഷ്ഠിക്കുകയോ

---

* 1961 ഫെബ്രുവരി 25-ാംനു- വൈക്കം തൃപ്പക്കുടം ക്ഷേത്രത്തിൽ ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹം.

അതുപോലും അനുഷ്ഠിക്കാൻ ശ്രദ്ധിക്കാതിരിക്കയോ ചെയ്യുകൊണ്ടു് തങ്ങൾ ഹിന്ദുക്കളാണെന്നു് പറയുന്നവരെ രജിസ്റ്റർ കച്ചേരി ഹിന്ദുക്കൾ എന്നാണു് പറയാറുള്ളതു്.

ഞാൻ പ്രസംഗിക്കുന്ന ഹിന്ദുമതം ശ്രീരാമകൃഷ്ണദേവനും അദ്ദേഹത്തിൻെറ ശിഷ്യോത്തമനായ സ്വാമി വിവേകാനന്ദനും പഠിപ്പിച്ച ഹിന്ദുമതമാണു്. ഹിന്ദുമതമെന്തെന്നറിയണമെങ്കിൽ അവരുടെ ഉപദേശങ്ങൾ പഠിക്കണം. ഇന്നു ഹിന്ദുക്കൾക്കു് ഹിന്ദുമതമെന്തെന്നറിഞ്ഞുകൂടാ. അറിയണമെന്നാഗ്രഹവുമില്ല. ഇന്നത്തെ ഇവിടത്തെ ശുഷ്കിച്ച സദസ്സുതന്നെ അതിനു് തെളിവാണു്. ഈ ദേശത്തെ ജനങ്ങൾ ഉറച്ച വിശ്വാസികളായതുകൊണ്ടും അവർ അറിയേണ്ടതു് അറിഞ്ഞുകഴിഞ്ഞതുകൊണ്ടുമാണു് അധികം പേർ ഇവിടെ കൂടാത്തതെന്നു് സ്വാഗതപ്രാസംഗികൻ പറഞ്ഞു. അറിയേണ്ടതു് അറിഞ്ഞവരുടെ ലക്ഷണം അതല്ല. ഇപ്പോൾ ആൾ കുറഞ്ഞിരിക്കുന്നു. ഈ പ്രസംഗത്തിനു് പകരം ഒരു ഡാൻസായിരുന്നെങ്കിലോ? ലക്ഷക്കണക്കിനു് ജനങ്ങൾ തടിച്ചുകൂടുമായിരുന്നു. പണത്തിനും ദാരിദ്ര്യമില്ല. നമ്മുടെ ക്ഷേത്രത്തിലെ കുളങ്ങൾ വളരെ വൃത്തികെട്ടുകിടക്കുന്നു. അതു നന്നാക്കാൻ ദേവസ്വംബോർഡിൻെറ പണം വന്നാലേ സാധിക്കൂ. ഡാൻസിനോ? ഡാൻസും കലകളും വേണ്ടെന്നു ഞാൻ പറയുന്നില്ല. എന്നാൽ കലകൾക്കു് ഒരുദ്ദേശ്യമുണ്ടു്. മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യം ഈശ്വരസാക്ഷാത്കാരമാണു്. അതിനു് കലകൾ ഉപകരണമാക്കി ഉപയോഗിക്കുന്നവനാണു് ഹിന്ദു.

മതമില്ലെങ്കിലെന്തെന്നു് ഇന്നത്തെ ചെറുപ്പക്കാർ ചോദിക്കുന്നു. ''ഇന്ത്യൻ നേഷനെ കൊല്ലാൻ സാദ്ധ്യമല്ല. മരണരഹിതമായി അതു് സ്ഥിതിചെയ്യുന്നു. ആദ്ധ്യാത്മികത അതിൻെറ പശ്ചാത്തലമായി വർത്തിക്കുന്ന കാലത്തോളം അതിലെ ജനങ്ങൾ ആദ്ധ്യാത്മികത ഉപേക്ഷിക്കാത്ത കാലത്തോളം അതു് അങ്ങനെ നില്ക്കുകയും ചെയ്യും. ഭിക്ഷക്കാരായി, ദരിദ്രരായി, അവർ ഇരുന്നേക്കാം. എല്ലാ സമയവും അഴുക്കും വൃത്തികേടുമായിരിക്കാം അവരുടെ നാലു ചുററിലും. എങ്കിലും അവർ അവരുടെ ഈശ്വരനെ ഉപേക്ഷിക്കാതിരിക്കട്ടെ, അവർ ഋഷിമാരുടെ സന്താനങ്ങളാണെന്നുള്ളതു് മറക്കാതിരിക്കട്ടെ........ ധാർമ്മികതയെ അവർ പരമമായി ആദരിക്കുന്ന കാലത്തോളം ഇന്ത്യ മരിക്കുക സാദ്ധ്യമല്ല'' എന്നാണു് വിവേകാനന്ദസ്വാമി പറയുന്നതു്. (IV. P. 156). ''മതം, മതം മാത്രമാണു് ഇന്ത്യയുടെ ജീവൻ. രാജ്യതന്ത്രമുണ്ടായാലും, സമുദായപരിഷ്കാരമുണ്ടായാലും, ഇന്ത്യയുടെ കുഞ്ഞുങ്ങളിൽ ഓരോരുവൻേറയും തലയിൽ കുബേരൻെറ ധനം കോ

രിച്ചൊരിഞ്ഞാലും, അതു പോയാൽ ഇന്ത്യ മരിക്കും''. (IV P. 146) ''നമ്മുടെ വീര്യം, നമ്മുടെ ബലം അത്രയുമല്ല നമ്മുടെ ദേശീയജീവിതം നമ്മുടെ മതത്തിലാണ്...അതു് നിങ്ങരം ഉപേക്ഷിച്ചാൽ നിങ്ങരം കഷണം കഷണമായി മുറിച്ചുതള്ളപ്പെടും'' (III. P. 289) ഗ്രീസും റോമും ബാബിലോണിയയും അസീറിയായും മററു് അനേക സാമ്രാജ്യങ്ങളും നീപ്പോളപോലെ ഉണ്ടായി നശിച്ചിട്ടും ഇന്ത്യ നശിക്കാതെ നില്ക്കുന്നതു് ഇന്ത്യയുടെ ജീവൻ ആദ്ധ്യാത്മികതയിലുറപ്പിക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണെന്നു് സ്വാമി വിവേകാനന്ദനും മഹാത്മജിയും പറഞ്ഞിട്ടുണ്ടു്. ഇതു് ചെറുപ്പക്കാർ ശ്രദ്ധിക്കണം. ഇന്ത്യ നശിച്ചാൽ ലോകത്തുനിന്നു് ആദ്ധ്യാത്മികത നശിക്കുമെന്നും പിന്നെ കാമവും ലോഭവുമായിരിക്കും ഇന്ത്യയെ ഭരിക്കുന്ന ദേവതകളെന്നും ലോകം മുഴുവൻ സഞ്ചരിച്ചു് ദീർഘദൃഷ്ടിയോടുകൂടി കണ്ട വിവേകാനന്ദസ്വാമി പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ലോകശാന്തിക്കുള്ള ഏകമാർഗ്ഗമായ മതനിഷ്ഠ കൈവെടിഞ്ഞു് പാശ്ചാത്യരുടെ ഭൗതികഭ്രാന്തിന്റെ പുറകെ ഓടരുതു്.

ഇന്നത്തെ ചെറുപ്പക്കാരുടെയിടയിൽ കാണുന്ന സകല തോന്നിയവാസത്തിനും കുഴപ്പത്തിനും കാരണം പ്രാചീനപാരമ്പര്യത്തിൽ നിന്നു് അവർ വിച്ഛേദിക്കപ്പെട്ടതുകൊണ്ടാണെന്നു് മഹാത്മജി പറയുന്നു. ഈ പാരമ്പര്യം എന്താണു്? ഭാരതീയമതത്തിന്റെ പാരമ്പര്യം—ഏതൊരു മതത്തെയാണോ സ്വാമി വിവേകാനന്ദൻ അമേരിക്കയിൽവെച്ചു് സർവ്വമതമാതാവെന്നു് പ്രഖ്യാപിച്ചതു്, ഏതൊരു മതത്തിൽനിന്നു് പൊട്ടിപ്പുറപ്പെട്ട ഒരു ശാഖയാണു് ക്രിസ്തുമതമെന്നു് സ്വാമിജി പ്രഖ്യാപിച്ചതു്, ആ ഹൈന്ദവപാരമ്പര്യമാണു് ഇന്ത്യയുടേതു്. ആ മതത്തെപ്പററി പഠിക്കാനും അറിയാനും ഹിന്ദുക്കരംക്കുള്ള താല്പര്യമില്ലായ്മയാണു് ഇവിടെ ഇത്രയും ജനങ്ങരം കുറയാനുള്ള കാരണം. അതു് ശരിയല്ല. ഹിന്ദുക്കരം ഹിന്ദുമതം പഠിക്കണം.

ഞാൻ പ്രസംഗിക്കുന്ന ഹിന്ദുമതം ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും പഠിപ്പിച്ച ഹിന്ദുമതമാണെന്നു ഞാൻ പറഞ്ഞല്ലോ. അവർ ഒരു പുതിയ മതം സ്ഥാപിക്കുയല്ല ചെയ്തതു്. പ്രാചീന ഹിന്ദുമതം തന്നെയായിരുന്നു അവരുടേതു്. ഹിന്ദുമതത്തിന്റെ മുഖ്യപ്രമാണഗ്രന്ഥങ്ങരം വേദങ്ങളാണു്. പ്രമാണഗ്രന്ഥങ്ങളെ ശ്രുതി, സ്മൃതി, പുരാണം, ഇതിഹാസം, തന്ത്രം എന്നിങ്ങനെ അഞ്ചായി തരംതിരിക്കാം. എന്നാൽ മററു നാലിന്റേയും ചുവടു് ശ്രുതിയാണു്. ശ്രുതിശാസനമാണു് ധർമ്മത്തിന്റെ മാനദണ്ഡം. ശ്രുതിയോടു് യോജിക്കാത്ത സ്മൃതിപുരാണേതിഹാസതന്ത്രങ്ങളെല്ലാം അപ്രമാണമാണെന്നു് അവയുടെ നിർമ്മാതാക്കരംതന്നെ സമ്മതിച്ചിട്ടുണ്ടു്. ''ശ്രുതി സ്മൃ

വേദോ വിജ്ഞേയഃ''. ശ്രുതിയെന്നാൽ വേദം. ഇതിനെ അടിസ്ഥാനമാക്കി ഹിന്ദുക്കൾ ജീവിക്കണം. വേദങ്ങളുടെ സാരമാണ് ഉപനിഷത്ത്, വേദങ്ങൾക്കും ഉപനിഷത്തുകൾക്കും തമ്മിലുള്ള സംബന്ധം എള്ളും എണ്ണയും പോലെയാണെന്ന് രാമഗീതയിലുണ്ട്. വേദം പ്രമാണമല്ലെന്നും അത് ദുഷ്ടന്മാരും കൊള്ളക്കാരുമായ ആര്യന്മാരുടെ പാട്ടുകളാണെന്നും എന്നാൽ ഉപനിഷത്തുകൾ പ്രമാണങ്ങളാണെന്നും വേദങ്ങളുടെ ഉപദേശങ്ങൾക്ക് വിരുദ്ധമാണ് ഉപനിഷത്തുകളുടെ ഉപദേശമെന്നും ദേവാലയങ്ങളിൽപോലും പ്രസംഗിക്കുന്ന ചില മതപ്രാസംഗികന്മാരുണ്ട്. ഇവർ ദേവാലയദ്രോഹികളാണ്. ഇവർ പറയുന്നത് ശുദ്ധമേ തെററാണ്. ദേവാലയങ്ങളിലെ അഭിഷേകത്തിനുപയോഗിക്കുന്ന മന്ത്രങ്ങൾ, പുണ്യാഹം, പുരുഷസൂക്തം, സപ്തശുദ്ധി—ഗായത്രികൾ, അവിടെ ജപിക്കുന്ന ശ്രീരുദ്രം മുതലായ പലതും വേദത്തിലുള്ളതാണ്. അതെല്ലാം തെററെന്നാണ് ഇവർ പറയുന്നത്. പിന്നെ എള്ളും എണ്ണയും പരസ്പരഭിന്നമാണോ? ഒരർത്ഥത്തിൽ ഭിന്നമാണ്. ബാലിശദൃഷ്ടിയിൽ ഭിന്നംതന്നെ. എള്ള് ഘനദ്രവ്യം; എണ്ണ ദ്രവദ്രവ്യം. എള്ള് കറുത്തത്; എണ്ണ സ്വല്പം ചുവപ്പുള്ളത്. എള്ള് തൊട്ടാൽ കയ്യിൽ ഒട്ടുകയില്ല; എണ്ണ തൊട്ടാൽ ഒട്ടും. രണ്ടിനും സ്വാദ് വ്യത്യസ്തം. അങ്ങനെ ബാലിശന്മാർക്ക് വിരുദ്ധമാണ്. പക്ഷേ കാര്യമറിയാവുന്നവർക്ക് എള്ളിന്റെ സാരമാണ് എണ്ണയെന്നറിയാം. അതുപോലെ ശ്രദ്ധിച്ച് ആലോചിച്ച് വേദസാരം ഗ്രഹിക്കുന്നവർക്ക് വേദസാരമാണ് ഉപനിഷത്തെന്ന് കാണാൻ കഴിയും. അത്രയുമല്ല, ഉപനിഷത്തുകളിൽ വൈദിക കർമ്മങ്ങൾ അനുഷ്ഠാനങ്ങളാണെന്ന് പറഞ്ഞിട്ടുമുണ്ട്. ഉപനിഷത്തുകളാണ് ഇന്നു സാമാന്യജനങ്ങൾക്ക് സുഗ്രാഹ്യമായി ഹിന്ദുമതതത്ത്വം പഠിക്കാനുള്ള ഗ്രന്ഥം. എന്നാൽ ഉപനിഷത്തുകളുടെ അർത്ഥത്തെപ്പററി അഭിപ്രായഭേദം വരുകയും അതിലെ ആശയങ്ങൾ സാമാന്യ ജനങ്ങൾക്ക് സുഗ്രാഹ്യങ്ങളല്ലാതാകയും ചെയ്തപ്പോൾ അഖിലജഗത്സ്രഷ്ടാവായ ഭഗവാൻതന്നെ ശ്രീകൃഷ്ണനായവതരിച്ച് ഉപനിഷത്സാരം ഗീതയാക്കി ജനതാമദ്ധ്യത്തിൽ സമർപ്പിച്ചു. ഗീതയെ ''സമസ്തവേദാർത്ഥസാരസംഗ്രഹം'' എന്നാണ് ശ്രീശങ്കരാചാര്യർ പറയുന്നത്. സമസ്തവേദാർത്ഥസാരം ഉപനിഷത്ത്. അതിന്റെ സംഗ്രഹം ഗീത. ഒരു ഹിന്ദു ചുരുങ്ങിയത് ഗീതയെങ്കിലും പഠിച്ച് അതനുഷ്ഠിക്കാൻ ശ്രമിക്കണം. ഗീതയെ പ്രമാണമാക്കുന്നവൻ ഹിന്ദു. അതാണ് നിർവ്വചനം.

എന്നാൽ ഗീതയുടെ അർത്ഥത്തെപ്പററി പണ്ഡിതന്മാർ തമ്മിൽ തർക്കം വന്നു. ഉപനിഷത്തുകളുടെ അർത്ഥത്തെപ്പററിയുള്ള തർക്കം തീ

ക്കാനാണ്ു ഗീതോപദേഷ്ടാവായ കൃഷ്ണൻ ആവിർഭവിച്ചതു്. ആ ഗീതയുടെ അൎത്ഥത്തെപ്പററിയും വഴക്കായി. അപ്പോഴാണ്ു ശ്രീശങ്കര ഭഗവത്പാദർ കേരളത്തിൽ കാലടിയിൽ ജനിച്ചു് വൈദികധൎമ്മ സംസ്ഥാപനം ചെയ്തതു്. എന്നാൽ പിന്നേയും വഴക്കവസാനി ച്ചില്ല. ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾക്കു് പിന്നേയും ഖണ്ഡനമണ്ഡന ങ്ങളുണ്ടായി. ഹിന്ദുക്കൾ പിന്നേയും മതകലഹത്തിലേപ്പെട്ടു; പല കക്ഷികളായി പിരിഞ്ഞു. പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ പ്രചാ രത്തോടുകൂടി ഹിന്ദുമതത്തെക്കുറിച്ചു് ഹിന്ദുക്കൾക്കുതന്നെ അവജ്ഞ ജനിച്ചു. ഹിന്ദുക്കൾക്കുതന്നെ ശാസ്ത്രങ്ങളിൽ വിശ്വാസം നശിച്ചു. ഈ അവസരത്തിലാണ്ു ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ആവിർഭാവം. അദ്ദേഹം വേദവേദാന്തങ്ങളുടെ രഹസ്യമെല്ലാം സ്വജീവിതത്തിൽ പ്രത്യക്ഷമാക്കി കാണിച്ചു. ശ്രീ വിവേകാനന്ദസ്വാമി ഒരിക്കൽ പറ ഞ്ഞിട്ടുള്ളതുപോലെ അയ്യായിരം വൎഷത്തെ ഹിന്ദുധൎമ്മചരിത്രം അ മ്പതുകൊല്ലംകൊണ്ടു് അദ്ദേഹം ജീവിച്ചു. സാക്ഷാൽ മതമെന്താണെ ന്നും മതംകൊണ്ടു് എന്താണ്ു പ്രയോജനമെന്നും മതഗ്രന്ഥങ്ങളുടെ ഉപദേശങ്ങളിൽ സത്യമുണ്ടോ എന്നും അദ്ദേഹം പ്രകടമായി തെളി യിച്ചു. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ വെളിച്ചത്തിൽ ശാസ്ത്ര തത്ത്വങ്ങൾക്കു് സ്വതന്ത്രവ്യാഖ്യാനം കൊടുത്തയാളാണ്ു വിവേകാ നന്ദസ്വാമി. വിവേകാനന്ദസ്വാമി ഒരു പുതിയ മതം സ്ഥാപിക്ക യല്ല ചെയ്തതു്. പഴയ വൈദികമതത്തെ—ഗീതോപനിഷത്തുകളുടെ തത്ത്വം പ്രായോഗികമാണോ എന്നും പ്രായോഗികമാക്കിയാൽ ലോ കത്തിനുള്ള ഗുണമെന്താണെന്നും പ്രായോഗികമാക്കേണ്ടതെങ്ങനെ യാണെന്നും പഠിപ്പിക്കയാണ്ു സ്വാമിജി ചെയ്തതു്. അതുകൊണ്ടാ ണ്ു ഞാൻ ശ്രീരാമകൃഷ്ണദേവനും സ്വാമി വിവേകാനന്ദനും പഠി പ്പിച്ച ഹിന്ദുമതമാണ്ു എന്റെ ഹിന്ദുമതമെന്നു പറഞ്ഞതു്. അവർ പഴയതിനെ നശിപ്പിച്ചവരല്ല; പൂൎത്തിയാക്കിയവരാണ്ു. നിങ്ങളും അവരുടെ ഉപദേശങ്ങൾ പഠിക്കുമ്പോൾ നിങ്ങൾക്കു് യഥാൎത്ഥഹിന്ദു മതമെന്തെന്നറിയാറാകും.

മതമെന്നു് പറയുന്നതു് മനുഷ്യനെ മയക്കുന്ന കറപ്പല്ലെന്നും ഈ ശ്വരൻ കവികല്പനയല്ലെന്നും അപ്പോൾ മനസ്സിലാകും. "Man must realise God, feel God, see God, talk to God, that is religion". (മനുഷ്യൻ ഈശ്വരനെ അനുഭവപ്പെടുത്തണം. സ്പൎശി ക്കണം, കാണണം, ഈശ്വരനോടു് സംസാരിക്കണം. അതാണ്ു മതം) എന്നു് വിവേകാനന്ദസ്വാമി പറയുന്നു. (IV. P. 161) "We have to sense God to be convinced that there is a God". (ഒരു ഈശ്വരനുണ്ടെന്നു് വിശ്വാസം ഉറയ്ക്കണമെങ്കിൽ നാം

ഈശ്വരനെ അനുഭവിക്കേണ്ടതുമുണ്ട്") (IV. 163). ലോകത്തുള്ള മററ് ഏതിനെക്കാളും സത്യമായിട്ട്, സ്പൃശ്നീയമായിട്ട് മതം കൊടുക്കാനും എടുക്കാനും കഴിയുമെന്ന് തന്റെ ഗുരുവിൽനിന്ന് താൻ പഠിച്ചു എന്ന് സ്വാമിജി പറയുന്നു. ശ്രീരാമകൃഷ്ണൻ ഈശ്വരനെ കണ്ടിരുന്നു. അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ വിവേകാനന്ദസ്വാമിക്ക് ഈശ്വരദർശനമുണ്ടായി എന്ന് ''എന്റെ ആചാര്യൻ'' എന്ന പ്രസംഗത്തിൽ സ്വാമികൾതന്നെ പറയുന്നു. അതു് സത്യമാണെന്ന് ഞാൻ പറയുന്നു. ഈശ്വരനെ കാണാൻ കഴിയുമെന്ന് ഞാൻ ഉറപ്പു പറയുന്നു. ഈശ്വരനെ കണ്ടയാളുകളെ ഞാൻ കണ്ടിട്ടുണ്ട്. അവൎക്ക് ചില അടയാളങ്ങളുണ്ട്. അതു് ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ആ അടയാളങ്ങൾ സ്പഷ്ടമായി തെളിഞ്ഞുകാണുന്ന ചിലരെ ഞാൻ നേരിട്ടു കണ്ടിട്ടുണ്ട്. അങ്ങനെയാണ് ഞാൻ മതത്തിൽ വിശ്വാസിയായതു്. ഞാനും നാസ്തികനായിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ അങ്ങനെയുള്ളവരെ എല്ലായിടത്തും കിട്ടുകയില്ല. അവരെ കാണാൻ ഇടയാകുന്നവർ ഭാഗ്യവാന്മാർ. എന്തെന്നാൽ അവരെ കാണുമ്പോൾ തന്നെ നിരീശ്വരത്വം ഓടിപ്പോകും; ശാന്തിയും ആനന്ദവും അനുഭവപ്പെടും.

ഈശ്വരദർശനം—അതാണ് ഹിന്ദുമതലക്ഷ്യം. ഇതു് വേദങ്ങൾ പറയുന്നു; ഉപനിഷത്തുകൾ പറയുന്നു. പുരാണങ്ങൾ പറയുന്നു; ശ്രീശങ്കരൻ പറയുന്നു, സൎവ്വോപരി ഈ യുഗത്തിൽ ജനിച്ച കാമകാഞ്ചനത്യാഗിയും സത്യവ്രതനിഷ്ഠനും ആയ ശ്രീരാമകൃഷ്ണൻ പറയുന്നു; വിവേകാനന്ദസ്വാമി പറയുന്നു.

ദർശം ന വിശ്വദർശ്തം — എന്നു വേദം.
അത്ര ബ്രഹ്മ സമശ്നുതേ, — ഉപനിഷത്തു്.
കരതലാമലകവദ്ബ്രഹ്മദർശനം — എന്ന് ശ്രീശങ്കരൻ.

ഹിന്ദുമതപ്രകാരം മനുഷ്യന്റെ പരമലക്ഷ്യം ഈശ്വരാനുഭൂതിയാണ്. അതു് മരിച്ചശേഷം മാത്രമല്ല ഇവിടെവെച്ചു് തന്നെ സാദ്ധ്യമാണ്. മനുഷ്യന്ന് ഈ ലോകത്തു് ഈ ശരീരത്തിലിരിക്കുമ്പോൾ തന്നെ ഈശ്വരനെ കാണാമെന്നു മാത്രമല്ല ഹിന്ദുമതം പറയുന്നതു്. അങ്ങനെ കാണാത്ത ജീവിതം നിരൎത്ഥകമാണെന്നുകൂടി പറയുന്നുണ്ട്.

''ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദിന്മഹതീ വിനഷ്ടിഃ.''

ഇവിടെവെച്ചുതന്നെ അറിഞ്ഞില്ലെങ്കിൽ വലിയ നഷ്ടമുണ്ട്. ഈശ്വരനെ അറിയുകമാത്രമല്ല—ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ!

അറിയാം, കാണാം, ഈശ്വരനിൽ ലയിച്ച് അഭേദം പ്രാപിക്കാം. അതാണ് ജീവിതലക്ഷ്യം. അപ്പോഠം സകല മനുഷ്യരും സകല പ്രവൃത്തിയും ചെയ്യുന്നതു് ഏതിനെ ഉദ്ദേശിച്ചാണോ ആ നിത്യാനന്ദം സിദ്ധമാകും. ഇതാണ് ഭാരതീയാദർശം.

''നരനായ് ധരണീതലേ ജനിച്ചാൽ
പരമാത്ഥം മനതാരിലോത്തു ഭക്ത്യാ
പുരുഷോത്തമനെ ഭജിച്ചു വേഗം
പരമാനന്ദപദത്തിലേറിടേണം.''

ആരും ഈശ്വരപ്രാപ്തിക്കു വിപരീതമായ യാതൊരു കമ്മവും ചെയ്തുപോകരുതു്. ജീവിവലക്ഷ്യം ഈശ്വരാനുഭൂതി. ഇതിൽ നിന്നാണ് പുണ്യപാപസങ്കല്പം ഉണ്ടായതു്. ഈശ്വരപ്രാപ്തിക്കു് ഓരോ ചുവടും മുന്നോട്ടു പോകാൻ സഹായിക്കുന്നതു് പുണ്യകമ്മം. ഈശ്വരപ്രാപ്തിമാഗ്ഗത്തിൽനിന്നു് നമ്മെ പിന്നോട്ടു തള്ളുന്നതു പാപകമ്മം. ഈ പുണ്യപാപസങ്കല്പമാണ് സകല സദാചാരനിയമത്തിന്റേയും മാനദണ്ഡം. ഇതാണ് ഭാരതീയരെ നിയന്ത്രിച്ചിരുന്നതു്. ഇന്നു് ആ വിശ്വാസം പോയി. ചിലർ തുറന്നുതന്നെ നിരീശ്വരന്മാർ. മററു ചിലർ അമ്പലത്തിൽ പോകുന്നുണ്ടു്; പ്രാത്ഥിക്കുന്നുണ്ടു്. എന്തിനു്? ഈശ്വരനുണ്ടെങ്കിൽ നമ്മഠം പ്രാത്ഥിച്ചില്ലെന്നു് വേണ്ട എന്നുവെച്ചു്. ''ഈശ്വരാ! ഈശ്വരനെന്നൊന്നുണ്ടെങ്കിൽ, എന്റെ ആത്മാവിനെ, ആത്മാവെന്നൊന്നുണ്ടെങ്കിൽ, രക്ഷിച്ചുകൊള്ളണേ'' എന്ന നിലയ്ക്കാണ്. വളരെ ചുരുക്കം പേർ മാത്രമേ ഈശ്വരനുണ്ടെന്നും ഈശ്വരപ്രാപ്തിയാണ് ജീവിതലക്ഷ്യമെന്നും ഉള്ള ദൃഢവിശ്വാസത്തോടുകൂടി ജീവിതം നയിക്കുന്നുള്ളു, വിശേഷിച്ചും ഹിന്ദുക്കളിൽ. അതാണ് ഇന്നു് രാജ്യത്തു് കാണുന്ന സകല തകരാറിനും കാരണം.

വലിയ വലിയ പഠിത്തക്കാക്കു് കള്ളം പറയാൻ മടിയില്ലാത്തതെന്തുകൊണ്ടു്? പരമാത്ഥത്തിൽ കള്ളമാണെന്നും കക്ഷി തെററു ചെയ്തെന്നും വിശ്വാസമുള്ള കേസിനു് വക്കാലത്തു് പിടിക്കാൻ ധാരാളമായി വക്കീലന്മാരെ കിട്ടുന്നതെന്തുകൊണ്ടു്? സത്യത്തിൽ നടന്ന സംഗതി പാർട്ടിക്കുവേണ്ടി നടന്നില്ലെന്നു് സമത്ഥിക്കാൻ തയ്യാറുള്ള സമുദായനേതാക്കന്മാരേയും രാഷ്ട്രീയനേതാക്കന്മാരേയും നാം കാണുന്നതെന്തുകൊണ്ടു്? കള്ളഹാജരുവെയ്ക്കാനും കള്ളമാക്കിടാനും കള്ളമാക്കിടാൻ ശുപാശ്ചെയ്യാനും ചോദ്യക്കടലാസുകഠം പുറത്തുകൊടുക്കാനും തയാറുള്ള അദ്ധ്യാപകരേയും പരീക്ഷകന്മാരേയും രക്ഷാകത്താക്കളേയും കുട്ടികളേയും നാം കാണുന്നതെന്തുകൊണ്ടു്? ഹരിശ്ചന്ദ്രനേയും രന്തിദേവനേയും ഭീഷ്മരേയും

പ്രഹ്ലാദനേയും സീതയേയും സാവിത്രിയേയും ജനിപ്പിച്ച ഈ ഭാരതത്തിൽ പിടിച്ചുപറിയും കൊലയും വ്യഭിചാരവും വിവാഹമോചനവും മദ്യപാനവും കള്ളയാധാരവും ആത്മഹത്യയും ഇത്രവളരെ വദ്ധിക്കാൻ ഹേതുവെന്തു്? ജീവിതത്തിൽ ലക്ഷ്യമില്ലാഞ്ഞിട്ടു്. ഈശ്വരപ്രാപ്തിയാണു് മനുഷ്യജന്മത്തിന്റെ ഉദ്ദേശ്യമെന്നു് ബോധമില്ലാഞ്ഞിട്ടു്. ഈശ്വരപ്രാപ്തിയാകുന്ന ലക്ഷ്യത്തിൽ ബോധമുണ്ടാകണമെങ്കിൽ ആദ്യം ഈശ്വരവിശ്വാസം വേണം. അതുമാത്രം പോര; ഈശ്വരപ്രാപ്തിയ്ക്കുള്ള ഉപായം ധമ്മമാണെന്നുള്ള ബോധവും വേണം. ഇന്നു് അതാണു് നശിച്ചിരിക്കുന്നതു്. പണക്കാർ പാവങ്ങളെ ഞെക്കിപ്പിഴിയുന്നതെന്തുകൊണ്ടു്? ധമ്മബോധമില്ലാഞ്ഞിട്ടു്. ഈശ്വരപ്രാപ്തിയ്ക്കു് കുറുക്കുവഴിയില്ല. ധാമ്മികജീവിതമല്ലാതെ മററു വഴിയില്ല. ഉണ്ടെന്നു് പറയുന്നവർ കള്ളന്മാർ, പാവങ്ങളെ ചൂഷണം ചെയ്തു സുഖിക്കാൻ നടക്കുന്ന നിരീശ്വരന്മാർ.

''നാവിരതോ ദുശ്ചരിതാത്'' ദുരാചാരങ്ങളിൽനിന്നു് വിരമിയ്ക്കാതെ ഈശ്വരനെ പ്രാപിക്കാൻ മററു വഴിയില്ല. ഈശ്വരവിശ്വാസവും പുണ്യപാപവിശ്വാസവും ധമ്മാധമ്മരഹസ്യവും പുനഃസ്ഥാപിക്കാനാണു് ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചതു്. ഈശ്വരനെ അദ്ദേഹം നേരിട്ടു കണ്ടു; മററുള്ളവക്കു് കാണിച്ചുകൊടുത്തു. കാണാനുള്ള വഴി എന്തെന്നറിയാതെ ഇരുട്ടിൽ തപ്പിത്തടഞ്ഞു് പലരും പലതും പരസ്പരവിരുദ്ധമായി പറഞ്ഞതും എഴുതിയതും കേട്ടു് ഭ്രമിച്ചു് ലക്ഷ്യത്തിലെത്താൻ ശരിയായ മാഗ്ഗമെന്തെന്നറിയാതെ വിഷമിച്ചിരുന്ന ലോകത്തിനു് ശരിയായ മാഗ്ഗം പറഞ്ഞുകൊടുത്തു. വെളിച്ചവും നൽകി. അതുതന്നെയാണു് ശ്രീശങ്കരനും അതിനുമുമ്പു ചെയ്തതു്. രണ്ടുപേരും കാണിച്ച മാഗ്ഗം ഒന്നു്. ശ്രീശങ്കരൻ ഗ്രന്ഥത്തിൽ പറഞ്ഞതു് ശ്രീരാമകൃഷ്ണൻ ഇന്നു് ജീവിച്ചുകാണിച്ചു. മതം കൊണ്ടു് എന്താണു് ഈ ലോകത്തു് പ്രയോജനമെന്നു് ചോദിക്കുന്നവക്കുള്ള ഉത്തരം ഇതാണു്. കയ്ക്കൂലിയും പിടിച്ചുപറിയും വ്യഭിചാരവും പരദാരാപഹരണവും ആത്മഹത്യയും അനീതിയും അന്യായമായ ധനസമ്പാദനവും ബാങ്കു് പൊളിയലും പൊളിക്കലും മായം ചേക്കലും എല്ലാം തടയണമെങ്കിൽ അതു് മതത്തിനല്ലാതെ, ഈശ്വരവിശ്വാസപുനസ്ഥാപനത്തിനല്ലാതെ കഴിയുകയില്ല. അതുകൊണ്ടാണു് മഹാത്മജി പറഞ്ഞതു് ''മതം, ചാരിത്രം, സന്മാഗ്ഗനിഷ്ഠ എന്നിവ എനിക്കു് പര്യായമാണു്'' എന്നു്. അതാണു് പാർലമെൻറു് ഈ നിയമമോ ആ നിയമമോ പാസ്സാക്കുന്നതുകൊണ്ടു ഒരു നേഷനും വലുതോ നല്ലതോ ആയിത്തീരുകയില്ലെന്നു് സ്വാമിജി പറഞ്ഞതു്. മതം എന്തു് ചെയ്യുമെന്നോ? ശരിയായ മതത്തിനു്

മനുഷ്യനെ നന്നാക്കാൻ കഴിയും. അതിനേ മനുഷ്യനെ നന്നാക്കാൻ സാധിക്കൂ.

''സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.''

എന്ന് ഗീത പറയുന്നു. ഇതിലെ ഒരു ചെറിയ അംശം പ്രവൃത്തിയിൽ കൊണ്ടുവന്നാൽ മഹത്തായ ഭയത്തിൽനിന്ന് രക്ഷകിട്ടും.

''താന്താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേ വരൂ.''

എന്ന ചെറിയ സിദ്ധാന്തം വിശ്വസിച്ചാൽ പിന്നെ മനുഷ്യൻ കക്കുമോ? കള്ളം പറയുമോ? കൊല നടത്തുമോ? വ്യഭിചാരത്തിനു പോകുമോ? കർമ്മഫലം ഇഹലോകത്തിലോ പരലോകത്തോ പുനർജ്ജന്മത്തിലോ അനുഭവിക്കുമെന്ന് വിശ്വാസം വന്നാൽ ആ മനുഷ്യന്റെ നിലയെന്തായിരിക്കും?

ഈശ്വരനെവിടെയാണ്? അദ്ദേഹം സർവ്വവ്യാപിയാണ്. ''യാതൊന്നു കാണ്മതതു നാരായണപ്രതിമ.'' ശ്രീരാമകൃഷ്ണൻ ഈശ്വരനെ സാകാരഭാവത്തിലും നിരാകാരഭാവത്തിലും സഗുണഭാവത്തിലും നിർഗ്ഗുണഭാവത്തിലും കണ്ടു. ഇന്ന് വിഗ്രഹാരാധന വേണ്ടെന്ന് പറയുന്ന ഒരു കൂട്ടർ ഉണ്ട്. ആലത്തൂർ ശിവയോഗിയെന്നൊരാൾ, വാസ്തവത്തിൽ കൃത്രിമസൃഷ്ടി മാത്രമാണെന്ന് ശ്രീശങ്കരൻ ഗൌഡപാദകാരികയിൽ സമർത്ഥിച്ചിട്ടുള്ള 'മനോലയം' മോക്ഷമാണെന്നും അതാണ് മതത്തിന്റെ ലക്ഷ്യമെന്നും വിഗ്രഹാരാധന കൊണ്ട് ഫലമില്ലെന്നും പറഞ്ഞ് പലേ പുസ്തകങ്ങൾ ശാസ്ത്രങ്ങളിൽ നിന്ന് അപ്പുറവും ഇപ്പുറവും വെട്ടിക്കളഞ്ഞ ഉദ്ധരണത്തോടുകൂടി എഴുതി ഹിന്ദുക്കളെക്കൊണ്ടുതന്നെ ദേവാലയങ്ങൾ നശിപ്പിക്കാൻ വഴിതെളിയിച്ചിട്ടുണ്ട്. അദ്ദേഹം മരിച്ചാലും അദ്ദേഹം ഉണ്ടാക്കുന്ന ലോകദ്രോഹം അവസാനിക്കയില്ലെന്ന് ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യനായിരുന്ന നീലകണ്ഠതീർത്ഥപാദസ്വാമിയും ശ്രീനാരായണഗുരുവും തമ്മിൽ ആലുവാ അദ്വൈതാശ്രമത്തിൽവെച്ച് സംസാരിച്ചതിനു രേഖയുണ്ട്. അതു് അനർത്ഥമാക്കുമാറ് അദ്ദേഹത്തിന്റെ ചില ശിഷ്യന്മാർ പ്രചരണംചെയ്യുന്നുണ്ട്. വിഗ്രഹാരാധനകൊണ്ട് ഫലമില്ലെന്ന് ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും ഘോഷിക്കുന്നുണ്ട്. ഇവർ ശ്രീരാമകൃഷ്ണന്റെ ചരിത്രവും ഉപദേശങ്ങളും പഠിക്കട്ടെ! അപ്പോൾ കാണാം വിഗ്രഹാരാധനകൊണ്ട് ഫലമുണ്ടോ എന്ന്. വിഗ്രഹാരാധനവഴിയായി ശ്രീരാമകൃഷ്ണൻ ഈശ്വരനെ കാളിയായും രാമനായും കൃഷ്ണനായും കണ്ടു. തായുമാനവരും തുളസീദാസനും വില്വമംഗലവും കൂറൂരമ്മയും പ്രഹ്ലാദനും ധ്രുവനും ശ്രീ

ശങ്കരനും രാമാനുജനും ചൈതന്യനും ഉണ്ടായ അനുഭൂതി സത്യ മാണെന്നു് ഈ യുക്തിയുഗത്തിൽ ശ്രീരാമകൃഷ്ണൻ തെളിയിച്ചു. വിഗ്രഹാരാധനയ്ക്കു് ഫലമുണ്ടു്; എന്നാൽ അതു് ചെയ്യേണ്ടവണ്ണം ചെയ്യണമെന്നു് മാത്രം. അതു് എങ്ങനെയാണെന്നും ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചിട്ടുണ്ടു്.

ഈശ്വരനെ കാണാനുള്ള വഴിയെന്താണു്? അതു് യോഗം. യോഗമെന്നാൽ ഇന്ദ്രിയങ്ങളെ അടക്കി മനസ്സിനെ അന്തർമുഖമാക്കി ഏകാഗ്രമാക്കുക.

''താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം.''

ഇന്ദ്രിയങ്ങളടങ്ങുമ്പോൾ മനസ്സു് ശുദ്ധമാകും. അപ്പോൾ ഈശ്വരനെ കാണാം. ചിത്തവിക്ഷേപം നീങ്ങണം. ഈശ്വരൻ സർവ്വവ്യാപിയാണെന്നു് ഞാൻ പറഞ്ഞുവല്ലോ. അദ്ദേഹം സകല ത്തിന്റേയും അകത്തും പുറത്തും ഇടയ്ക്കും എങ്ങുമുണ്ടു്. അദ്ദേഹത്തെ ഒരിടത്തു് കണ്ടാൽ പിന്നെ എല്ലാററിലും അദ്ദേഹത്തെ കാണാം. എന്നാൽ അതിനു് ആദ്യം മനസ്സിനെ അടക്കണം; ജയിക്കണം.

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.''

എന്നു് ഉപനിഷത്തു്. ''ശമദമാദിസംസ്കൃതം മനഃ ആത്മ ദർശനേ കരണം'' എന്നു് ശ്രീശങ്കരൻ. ശാങ്കരഗ്രന്ഥങ്ങളിൽ ഗീതയും ഉപനിഷത്തുകളും പെടും. അദ്ദേഹം അതിനെല്ലാം ഭാഷ്യമെഴുതി യിട്ടുണ്ടു്. എല്ലാം ഈശ്വരമയമായി കണ്ടാൽ പിന്നെ ദുഃഖമില്ല. രാഗദ്വേഷങ്ങളില്ല. എല്ലാവരോടും സ്നേഹം. സർവ്വഭൂതങ്ങളുടെയും നന്മയ്ക്കായിട്ടായിരിക്കും അങ്ങനെ കണ്ടവന്റെ പ്രവൃത്തി. അങ്ങനെ കാണാനുള്ള വഴി രാഗദ്വേഷങ്ങളെയും അവയെ ഉണ്ടാക്കുകയോ അവയിൽനിന്നുണ്ടാകുകയോ ചെയ്യുന്ന പ്രവൃത്തികളേയും നിയന്ത്രിക്കു കയാണു്. ഓരോ പ്രവൃത്തി ചെയ്യുമ്പോഴും അതു് രാഗദ്വേഷജന്യ മാണോ എന്നു് പരിശോധന ചെയ്തുകൊണ്ടിരിക്കണം. ഈശ്വര നാണു് സകല ജീവജാലങ്ങളായും ഇരിക്കുന്നതെന്ന വിചാരത്തോടെ വേണം എല്ലാ കർമ്മവും ചെയ്യാൻ; 'സർവ്വഭൂതഹിതേരതൻ' ആയി രിക്കണം. ''ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി പ്രണമേദ് ദണ്ഡവത്ഭൂമൌ ആശ്വചണ്ഡാലഗോഖരം.'' ഇതാണു് ഭാഗവതം. പട്ടിയേയും പറയനേയും കഴുതയേയുംകൂടി ആദരിക്കണം. ശ്രീരാമകൃഷ്ണനെപ്പററി സ്വാമിജി പറയുന്നു: ''അദ്ദേഹം ഒരാളെയും കുററപ്പെടുത്തി നിരൂപണംചെയ്തിരുന്നില്ല. എത്ര വർഷങ്ങൾ ഞാൻ അദ്ദേഹത്തോടൊപ്പം ജീവിച്ചു. എന്നാൽ ആ ചുണ്ടുകൾ ഒരിക്കൽ പോലും ഒരു മതവിഭാഗത്തെയും നിന്ദിച്ചു് ഒരു വാക്കുപോലും പറ

യുന്നതു് ഞാൻ കേട്ടിട്ടില്ല. അദ്ദേഹത്തിനു് എല്ലാ വിഭാഗക്കാരോടും ഒരേവിധത്തിലുള്ള അനുഭാവമാണുണ്ടായിരുന്നതു്.'' (വാല്യം IV പേജ് 174) അതായിരിക്കണം നമ്മുടെ നില.

''ശ്രീരാമമയം ജഗത്സർവമെന്നുറയ്ക്കുമ്പോഴും
ശ്രീരാമചന്ദ്രൻ തന്നോടൈക്യവും പ്രാപിച്ചീടാം''

എന്നു് രാമായണത്തിൽ കാണുന്നു.

ഈശ്വരൻ അമ്പലത്തിൽ മാത്രമേയുള്ളെന്നും ക്ഷേത്രദർശനം കഴിഞ്ഞു് പുറത്തിറങ്ങിയാൽ എന്തും ചെയ്യാമെന്നും ധരിക്കരുതു്.

അമ്പലത്തിന്റെ മാഹാത്മ്യം സാധകന്മാരും ഭക്തന്മാരും ഉണ്ടാക്കുന്നതാണു്. അമ്പലത്തിൽ നിരീശ്വരവാദികളേയും അവിശ്വാസികളേയും അന്യമതക്കാരേയും കടത്തിക്കൂടേയെന്നു് ചിലർ ചോദിക്കും. അമ്പലം കാഴ്ചബംഗ്ലാവല്ല. അമ്പലത്തിന്റെ പരിശുദ്ധി അവിടെ ചെല്ലുന്നവരുടെ ശരീരത്തിന്റേയും ചിന്തയുടെയും പരിശുദ്ധിയെ ആശ്രയിച്ചിരിക്കുന്നു. ഇതു് വിവേകാനന്ദസ്വാമി രാജയോഗത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. അമ്പലവും പള്ളിയും പ്രത്യേകം ഉണ്ടാക്കാൻതന്നെ കാരണം അതാണെന്നു് സ്വാമിജി പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് എന്റെ അഭിപ്രായം നിർവ്യാജം ആരാധനയ്ക്കു് വരുന്ന ആരേയും—അയാളുടെ പേരു് ചാക്കോയെന്നോ അബ്ദുള്ളയെന്നോ രാമൻ നമ്പൂരിയെന്നോ നോക്കാതെ കടത്താമെന്നാണു്.

ശിവൻ, വിഷ്ണു, കാളി മുതലായവരെല്ലാം താത്വികമൂർത്തികളാണു്. രാമൻ, കൃഷ്ണൻ മുതലായവരെല്ലാം അവതാരമൂർത്തികളാണു്. ഈ രണ്ടു് തരം മൂർത്തികളിലും ഉപാസിക്കാം. എന്നാൽ അവരുടെ സർവ്വവ്യാപിത്വഭാവന കൈവിടരുതു്. അവർ ''സ്വതേജസാ വ്യാപ്തനഭോവകാശ'ന്മാരാണെന്നുള്ളതു് അവരുടെ തേജസ്സുകൊണ്ടു് ആകാശം വ്യാപിപ്പിച്ചിട്ടുള്ളവരാണെന്നു് മറക്കരുതു്.

യോഗങ്ങൾ മുഖ്യമായി നാലുണ്ടു്. എല്ലാററിന്റേയും ലക്ഷ്യം ഒന്നാണു്. എന്നാൽ ഈ കലികാലത്തു് ഭക്തിയോഗമാണു് എളുപ്പം. ഭക്തി ഉറയ്ക്കുന്നതുവരെ കർമ്മമിശ്രഭക്തി. തനി കർമ്മയോഗം പ്രയാസം.

കർമ്മയോഗമെന്നാൽ ഫലേച്ഛ കൂടാതെ കർമ്മം ചെയ്യുകയാണു്. ശുദ്ധഭക്തിയുടെ ലക്ഷണം 'തദർപ്പിതാഖിലാചാരതയും തദ്വിസ്മരണേ പരമവ്യാകുലതയുമാണു്. തദർപ്പിതാഖിലാചാരത ശ്രമിച്ചാൽ സാധിക്കാം. തദ്വിസ്മരണത്തിൽ പരമവ്യാകുലത താനേ ഉണ്ടാകേണ്ടതാണു്. അതു് ഭഗവൽകൃപകൊണ്ടേ ഉണ്ടാകൂ.

ഈശ്വരനെ കണ്ടില്ലെങ്കിൽ പ്രാണൻ പോകുമെന്നും ഈശ്വരന ല്ലാതെ മററൊന്നും വേണ്ടെന്നും ഉള്ള തോന്നൽ. അതുകൊണ്ടാണ് ഞാൻ കർമ്മമിശ്രഭക്തിയെന്ന് പറഞ്ഞതു്. അതിൽ, ഏതാനും സമയം ജപം, ധ്യാനം, പൂജ, കീർത്തനം, ഭഗവദ്ഭക്തന്മാരുടേയോ ഭഗവദവതാരങ്ങളുടേയോ ചരിത്രവും ഉപദേശവും പാരായണം ചെയ്യുക, ചില ദിവസങ്ങൾ മുഴുവൻ ഈശ്വരോപാസനയ്ക്കായിട്ട് ആഹാരാദിനിയന്ത്രണപൂർവ്വകം നീക്കിവെച്ചുകൊണ്ടുള്ള വ്രതാനുഷ്ഠാനം എന്നിവയും ലോകവ്യവഹാരത്തിൽ ഏർപ്പെടുമ്പോൾ ചെയ്യുന്ന സകല പ്രവൃത്തിയും ഭഗവത്സേവയെന്ന നിലയിൽ ചെയ്യലും ഉൾപ്പെടുന്നു. ''മതമെന്നുള്ളതു് ക്ഷേത്രങ്ങളും പള്ളികളും നിർമ്മിക്കുന്നതിലോ, പൊതു ആരാധനയിൽ പങ്കെടുക്കുന്നതിലോ മാത്രം ഒതുങ്ങുന്നില്ല. പുസ്തകങ്ങളിലോ, വാക്യങ്ങളിലോ, പ്രസംഗങ്ങളിലോ, സംഘടനകളിലോ കാണപ്പെടേണ്ടതല്ല. മതം അനുഭൂതിയിൽ അധിഷ്ഠിതമായിരിക്കുന്നു'' (C. W. Vol. IV, P. 176). മനസ്സിന്റെ നിലയാണ് പ്രധാനം. ചടങ്ങുകളെല്ലാം വേലി മാത്രം. മനോഭാവമാണ് ജീവൻ. വിത്തില്ലാതെ വേലികൊണ്ടു് ഫലമില്ല. ലോകവ്യവഹാരത്തിൽ ഏർപ്പെടുമ്പോൾ അഹിംസ, സത്യം, ശൌചം, ദയ മുതലായവ എല്ലാ കർമ്മത്തിലും ഉണ്ടായിരിക്കാൻ പ്രത്യേകം നിഷ്കർഷിക്കണം. ആദ്ധ്യാത്മികജീവിതത്തിൽ സത്യം വളരെ പ്രധാനമാണ്. ശ്രീരാമകൃഷ്ണൻ സത്യത്തിന്റെ മൂർത്തിയായിരുന്നു. അറിയാതെപോലും അദ്ദേഹത്തിനു് സത്യത്തെ ലംഘിക്കാൻ കഴിഞ്ഞിരുന്നില്ല. അത്രമാത്രമല്ല; കള്ളം പറയുന്നവർ തൊട്ടാൽ അദ്ദേഹത്തിന്റെ കാൽ വിറയ്ക്കുമായിരുന്നു. അദ്ദേഹത്തിന്റെ മാത്രമല്ല, ദുർജ്ജനങ്ങൾ തൊട്ടാൽ എന്റെ ഗുരുവായ ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ പാദം അറിയാതെ തനിയെ വിറച്ചു് വിറച്ചു് പുറകോട്ടു് മാറുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. ബ്രഹ്മാനന്ദസ്വാമി (രാഖാൽ) ഗൃഹത്തിൽ താമസിക്കുമ്പോൾ നേരമ്പോക്കായി ഒരു ചെറിയ കളവു് പറയാനിടയായി. അതു് കഴിഞ്ഞു് ശ്രീരാമകൃഷ്ണനെ കാണാൻ ചെന്നയുടൻ ശ്രീരാമകൃഷ്ണദേവൻ ചോദിച്ചു: ''നീ ഇന്നു് എന്തു് ചെയ്തു? നിന്റെ മുഖത്തു് ഇന്നു് ഒരു പാടു് കാണുന്നല്ലോ'' എന്നു് ബ്രഹ്മാനന്ദസ്വാമി വളരെ ആലോചിച്ചു; നേരമ്പോക്കായി പറഞ്ഞതാകകൊണ്ടു് അദ്ദേഹം അത്ര ശ്രദ്ധിച്ചില്ല. ഒടുവിൽ ഭഗവാൻ അതു് കണ്ടുപിടിച്ചു് അദ്ദേഹത്തെക്കൊണ്ടു് ഗംഗാജലം സേവിപ്പിച്ചു. ഭഗവാൻ ഇതു് എങ്ങനെ അറിഞ്ഞു? എവിടെയാണ് കള്ളം പറഞ്ഞതുകൊണ്ടു് പാടുണ്ടായതു്? സൂക്ഷ്മശരീരത്തിൽ. അപ്പോൾ സൂക്ഷ്മശരീരമുണ്ടെന്നും നമ്മുടെ ഓരോ കർമ്മവും — നല്ലതായാലും

ചീത്തയായാലും—അതിൽ ഒരു അടയാളം ഉണ്ടാക്കുമെന്നും തീർച്ചയല്ലേ? ഇതെല്ലാം ഈ കാലത്തു് നടന്നതാണു്. ശ്രീരാമകൃഷ്ണൻ ശിഷ്യന്മാരെ കാണുമ്പോൾ പൂർവ്വജന്മത്തിൽ അവർ ആരായിരുന്നെന്നും എന്തിനു് വന്നെന്നും പറഞ്ഞിട്ടുണ്ടു്. അപ്പോൾ പുനർജ്ജന്മമുണ്ടെന്നു് തീർച്ചയല്ലേ? പുനർജ്ജന്മമുണ്ടോ? എന്നു് ജനങ്ങൾ സംശയിക്കുന്നു. ഉണ്ടെന്നുള്ളതിനു് ശ്രുതിയും യുക്തിയും അനുഭവമുണ്ടു്.

''ശ്രുതിഃ പ്രത്യക്ഷമൈതിഹ്യമനുമാനം ച ജാഗ്രതി''.

പുനർജ്ജന്മമുണ്ടെന്ന വിശ്വാസം ഉണ്ടെങ്കിൽ മനുഷ്യൻ ആത്മഹത്യ ചെയ്യുമോ? നഷ്ടമായ ശാസ്ത്രവിശ്വാസം പുനഃസ്ഥാപിക്കണം. ലോകം നന്നാകാൻ ആ ഒററ വഴിയേ ഉള്ളു. അതു സ്ഥാപിക്കാൻ ശ്രീരാമകൃഷ്ണൻ, വിവേകാനന്ദസ്വാമി, ശ്രീശങ്കരൻ എന്നിവരുടെ ഗ്രന്ഥങ്ങൾ കുട്ടികളെ ബാല്യത്തിൽത്തന്നെ പഠിപ്പിക്കുക. അവർ പറഞ്ഞ മാർഗ്ഗങ്ങളിൽക്കൂടി മാതാപിതാക്കന്മാർ ജീവിക്കയും കുട്ടികളെ പരിശീലിപ്പിക്കയും ചെയ്യുക.

സത്യംപോലെതന്നെ പ്രധാനമാണു് ബ്രഹ്മചര്യം. ''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'' ജനങ്ങൾ നിർവ്വീര്യന്മാരായതുകൊണ്ടാണു് വേലയെടുക്കാൻ മടിന്മാരായതു്. വേല എത്രയും കുറച്ചെടുത്തു് കൂടുതൽ കൂലിവേണം. കുട്ടികൾക്കു് പഠിക്കാതെ പരീക്ഷ ജയിക്കണം. പ്രൊമോഷൻ കൊടുത്തില്ലെങ്കിൽ സ്ട്രൈക്കു്, അദ്ധ്യാപകന്മാർക്കും അതുപോലെതന്നെ—പഠിപ്പിക്കാതെ ശമ്പളം കിട്ടണം. ഇനി പള്ളിക്കൂടത്തിൽ പോയാലും ഇല്ലെങ്കിലും ഒന്നാംതീയതിതോറും അദ്ധ്യാപകന്മാർക്കു് വീട്ടിലേയ്ക്കു് ശമ്പളം മണിയോർഡറയച്ചുകൊടുക്കണമെന്നും കുട്ടികൾ സ്കൂളിൽ പോയാലും ഇല്ലെങ്കിലും പഠിച്ചാലും ഇല്ലെങ്കിലും അവർക്കു് ആണ്ടുതോറും പ്രമോഷൻ സർട്ടിഫിക്കററും ഒടുവിൽ ഉദ്യോഗവും കൊടുത്തുകൊള്ളണമെന്നും അല്ലെങ്കിൽ അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും യോജിച്ചു് സ്ട്രൈക്കു് നടത്തുന്ന കാലംതന്നെ വന്നേക്കുമെന്നാണു് ഇന്നത്തെ പോക്കു്കണ്ടിട്ടു് തോന്നുന്നതു്. ഇതു് ജീവിതലക്ഷ്യമില്ലായ്മകൊണ്ടാണു്. മുതലാളികളുടേയും തൊഴിലാളികളുടേയും ഇന്നത്തെ വഴക്കിനെല്ലാം കാരണം മനുഷ്യജന്മം ഭോഗാനുഭൂതിയ്ക്കുള്ളതാണെന്ന തോന്നലാണു്. ഇതിനെല്ലാം പരിഹാരം ധർമ്മബോധമാണു്. സനാതനധർമ്മത്തിൻെറ സ്വരൂപമായി ഈ കാലത്തു് അവതരിച്ചയാളാണു് ശ്രീരാമകൃഷ്ണൻ. അതുകൊണ്ടാണു് ശ്രീരാമകൃഷ്ണൻ പഠിപ്പിച്ച വെളിച്ചത്തിൽ ഹിന്ദുധർമ്മത്തിൻെറ പ്രചാരകനാണു് ഞാനെന്നു് പറഞ്ഞതു്. നിങ്ങളും ആ വെളിച്ചത്തിൽ പഠിയ്ക്കണമെന്നും അതനുസരിച്ചു് ജീവി

ക്കണമെന്നും ഞാൻ നിങ്ങളോട് പറയുന്നു. അമ്പലത്തിലെ ഉത്സവത്തിനും വെടിക്കെട്ടിനും ഡാൻസിനും ധാരാളം പണം ചിലവാക്കുന്നുണ്ടെങ്കിലും ഹിന്ദുക്കളുടെയിടയിൽ മതവിശ്വാസം കുറഞ്ഞുവരുന്നുവെന്നാണ് എന്റെ അഭിപ്രായം—മതവിശ്വാസവും ഭോഗേച്ഛയും കൂടി ഒന്നിച്ചിരിക്കയില്ല. ഇന്നു് വ്രതങ്ങളെവിടെ? രാവിലേയും വൈകീട്ടും കൃത്യമായി നാമം ജപിക്കുന്ന പതിവെവിടെ? ഹിന്ദുക്കളുടെ വകയായി നൂറുകണക്കിനു് വിദ്യാലയങ്ങളുണ്ടല്ലോ. ഏതെങ്കിലും വാഷികയോഗത്തിനു് കളിക്കുന്ന നാടകങ്ങളിലൊന്നെങ്കിലും മതത്തോടു് ബന്ധപ്പെട്ടതാണോ? ഈ രാജ്യത്തു് ധാരാളം നാടകം കളിക്കുന്നുണ്ടല്ലോ? ഹിന്ദുപുരാണകഥകളോടോ ഭക്തചരിതങ്ങളോടോ ബന്ധിച്ച ഏതെങ്കിലും ഈ രാജ്യത്തു് കഴിഞ്ഞ അഞ്ചു വഷത്തിനകം നടന്നിട്ടുണ്ടോ? ദൃശ്യകാവ്യത്തിനാണല്ലോ ശ്രവ്യകാവ്യങ്ങളേക്കാൾ മനുഷ്യന്റെ മനസ്സിൽ കൂടുതൽ പതിയാനുള്ള ശക്തി. ഞാൻ നടത്തുന്ന സ്കൂളുകളിലെ അദ്ധ്യാപകന്മാക്കു് അതിന്നിഷ്ടമില്ലല്ലോ! വിദ്യാലയങ്ങളിൽ കുട്ടികൾക്കു് സമ്മാനദാനത്തിനു് എത്ര സ്ഥലത്തു് മതഗ്രന്ഥങ്ങൾ ഹിന്ദുക്കൾ ഉപയോഗിക്കുന്നുണ്ടു്? മതഗ്രന്ഥങ്ങൾ അച്ചടിച്ചാൽ എത്ര കോപ്പി ചിലവാകുന്നുണ്ടു്? ധാരാളമായി ചിലവാകുന്ന ചില പുസ്തകങ്ങളുടെ പേരു പറഞ്ഞാൽ നാക്കു ശുദ്ധമാക്കാൻ ഗംഗാജലം സേവിക്കണം. ഇതെല്ലാം എന്തിനെ കാണിക്കുന്നു? ഹിന്ദുക്കളുടെ ധാമ്മികമായ അധഃപതനത്തെ. ഇതു് ഹിന്ദുക്കൾക്കു് നന്നല്ല; ഇന്ത്യക്കു് നന്നല്ല; ലോകത്തിനു് നന്നല്ല. യുക്തിവാദം കൊണ്ടാണു് നിരീശ്വരത്വം വരുന്നതെങ്കിൽ ''യുക്തിവാദികളിൽവെച്ചു് രാജാവു്'' എന്നു് മഹാത്മജിയാൽ പ്രകീത്തനായ ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾ സമുദായത്തിൽ പ്രചരിപ്പിക്കിൻ! നാസ്തികത്വോച്ചാടനസിദ്ധൌഷധങ്ങളായ ശ്രീരാമകൃഷ്ണോപദേശങ്ങൾ പ്രചരിപ്പിക്കിൻ! ഹിന്ദുസ്ഥാപനങ്ങളും ഹിന്ദുദേവാലയങ്ങളും ഇന്ത്യയും ലോകശാന്തിയും നിലനില്ക്കണമെങ്കിൽ മററു വഴിയില്ല. ഇതിലേയ്ക്കു് നിങ്ങളുടെ ശ്രദ്ധ പതിയാൻ ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!



# 22. ഹിന്ദുക്കൾ ശ്രദ്ധിക്കുക*

ഹിന്ദുക്കളുടെ ഒന്നാമത്തെ കർത്തവ്യം ഹിന്ദുവാരു് എന്നറിയുകയാണു്. ഇന്നു് ഇന്ത്യയിൽ ഹിന്ദുക്കളുടെ ഒരു വലിയ ജനസംഖ്യയുണ്ടെന്നു് കണക്കിൽ കാണാം. അവരിൽ ഭൂരിപക്ഷവും രജിസ്റ്റർ കച്ചേരിയിലെ ഹിന്ദുക്കളാണു്. അവരോടു് ''ഹിന്ദുവെന്നാൽ ആരു്? ഹിന്ദുവിന്റെ ലക്ഷണമെന്തു്? നിങ്ങൾ എന്തുകൊണ്ടു് ഹിന്ദുവെന്നെഴുതുന്നു?'' എന്നു ചോദിച്ചാൽ അവക്കു് ഉത്തരമില്ല. കൂടിപ്പോയാൽ അവർ പറയും ''എന്റെ അച്ഛൻ ഹിന്ദുവെന്നെഴുതിയിരുന്നതുകൊണ്ടു് ഞാൻ ഹിന്ദുവെന്നെഴുതുന്നു'' എന്നു്. ഇതല്ല മററു മതക്കാരുടെ നില. ''ക്രിസ്തുവിൽ വിശ്വസിക്കുന്നതുകൊണ്ടു്, ക്രിസ്തുവിന്റെ ഉപദേശം പ്രമാണമാക്കുന്നതുകൊണ്ടു് ഞാൻ ക്രിസ്ത്യാനി'' എന്നു് ഒരു ക്രിസ്ത്യാനി പറയും. ''മഹമ്മദുനിബിയുടെ ഉപദേശം വിശ്വസിക്കുന്നതുകൊണ്ടു് ഞാൻ മഹമ്മദൻ'' എന്നു് മഹമ്മദൻ പറയും. ''ബുദ്ധനെ വിശ്വസിക്കുന്നതുകൊണ്ടു് ഞാൻ ബുദ്ധമതക്കാരൻ'' എന്നു് ബൗദ്ധൻ പറയും. ''ജിനന്മാരെ വിശ്വസിക്കുന്നതുകൊണ്ടു് ഞാൻ ജൈനൻ'' എന്നു് ജൈനൻ പറയും. ഹിന്ദുവോ? പണ്ടൊരു സാഘ്ന്യു് പറഞ്ഞതായി കേട്ടിട്ടുണ്ടു്, ക്രിസ്ത്യാനിയും മഹമ്മദനും ബൗദ്ധനും ജൈനനും മററുമല്ലാത്തവൻ ഹിന്ദു എന്നു്. അങ്ങനെയാണെങ്കിൽ ഈച്ചയും പൂച്ചയും എലിയുമെല്ലാം ഹിന്ദുവാകും. ഹിന്ദു എന്ന പദം സിന്ധു എന്നതിന്റെ തദ്ഭവമാണെന്നും ഹിന്ദുശബ്ദത്തിനു് സിന്ധുതീരവാസിയെന്നോ സിന്ധുനദിയൊഴുകുന്ന രാജ്യത്തെയാളെന്നോ ആണു് അർത്ഥമെന്നും ചില ചരിത്രകാരന്മാർ പറയുന്നു. ആ അർത്ഥത്തിൽ ഇന്നു് അനേകം ക്രിസ്ത്യാനികളും മഹമ്മദീയരും മററും സിന്ധുതീരത്തു് താമസിക്കുന്നതുകൊണ്ടു് അവരും ഹിന്ദുക്കളാകും. സിന്ധുനദീതീരത്തോ സിന്ധുനദിയൊഴുകുന്ന രാജ്യത്തോ താമസിക്കാതെ ഇന്നു് ഹിന്ദുക്കളെന്നു് എഴുത്തുകുത്തു നടത്തുന്ന അനേകംപേർ ഹിന്ദുക്കളെന്നെഴുതാൻ അർഹരല്ലാതാകയും ചെയ്യും. അതുകൊണ്ടു് ആ നിർവ്വചനം ശരിയല്ല. ഒരു നിർവ്വചനം അതിവ്യാപ്തി, അവ്യാപ്തി എന്നീ ദോഷങ്ങളൊഴിഞ്ഞതായിരിക്കണമെന്നു് തർക്കശാസ്ത്രനിയമമുണ്ടു്. നമ്മുടെ പൂർവ്വികന്മാർ യുക്തിശാസ്ത്രമറി

---

* 1960 ഏപ്രിൽ 16-ാംതീയതി തിരുവങ്ങാടു് ക്ഷേത്രത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

യാതെ ഏതും കണ്ണുംമൂടി വിശ്വസിച്ചിരുന്നവരാണെന്നു് ഇന്നു ചിലർ ധരിച്ചുവെച്ചിട്ടുണ്ടു്. ഭാരതത്തിലെ മഹർഷിമാർ തർക്കത്തിന്റെ മറുകര കണ്ടവരാണു്. ''A European brain reels before Indian logic'' എന്നു് ഒരു സായ്പുതന്നെ എഴുതിയിട്ടുണ്ടു്. അതായതു് ഭാരതീയ തർക്കശാസ്ത്രത്തിന്റെ മുമ്പിൽ യൂറോപ്യന്റെ തല കറങ്ങിപ്പോകുന്നുവെന്നർത്ഥം. തർക്കശാസ്ത്രത്തിന്റെ ജീവൻ വ്യാപ്തിയാണു്. വ്യാപ്തിയുടേയും ഹേത്വാഭാസങ്ങളുടേയും സ്വരൂപത്തെപ്പററിത്തന്നെ അനേകം ഗ്രന്ഥങ്ങളെഴുതിയവരാണു് നമ്മുടെ പൂർവ്വികന്മാർ. യുക്തിയുടെ സ്വരൂപമെന്താണു്? യുക്തിവാദത്തിനു് എത്ര കരുത്തുണ്ടു്? എന്നൊന്നും ആലോചിക്കാതെ യുക്തിവാദികളാണെന്നു പറഞ്ഞു നടക്കുന്ന ചിലർ ഇന്നു പ്രാചീനാചാര്യന്മാരുടെ ഉപദേശങ്ങളെ കുററപ്പെടുത്താറുണ്ടു്. വ്യാപ്തിപഞ്ചകം, ഹേത്വാഭാസനിരുക്തി, പക്ഷത, മുതലായവ വായിച്ചാലറിയാം നമ്മുടെ പൂർവ്വികന്മാർ യുക്തിവാദികളായിരുന്നോ എന്നു്. അവർ നമ്മുടെ മതത്തെ നിർവ്വചിച്ചിട്ടുള്ളതു് ആര്യധർമ്മം അഥവാ സനാതനധർമ്മമെന്നാണു്. ആര്യന്മാർ പുറത്തു് എവിടെ നിന്നോ വന്നവരാണെന്നു് സായ്പു് നമ്മെ പഠിപ്പിച്ചു. അതു് തെററു്. അതു് നമ്മെ തമ്മലടിപ്പിക്കാൻ സായ്പുണ്ടാക്കിയ വിദ്യയാണു്. ആര്യശബ്ദത്തിന്റെ ധാത്വർത്ഥമെടുത്താൽ കാണാം ആര്യൻ പുറത്തുനിന്നു വന്നവനല്ലെന്നു്. ഋധാതുവിനു് ഗമിക്കുക എന്നാണർത്ഥം. ഋ + ണ്യത് = ആര്യ—ഗമ്യഃ, പ്രാപ്യഃ. നേരെ മറിച്ചു് ദ്രാവിഡനെന്നാൽ സഞ്ചരിക്കുന്നവനെന്നാണർത്ഥം. ദ്രവിഡശബ്ദം ലോകത്തിലെ ഏററവും പഴക്കമുള്ളതും ആര്യന്മാരുടേതെന്നു്കരുതപ്പെടുന്നതുമായ ഋഗ്വേദത്തിൽ ഇല്ല. ആര്യശബ്ദംതന്നെ മുപ്പത്തിയാറു് പ്രാവശ്യമേ ഋഗ്വേദത്തിലുള്ളു. അതിൽ ഒരിടത്തും അതു് ഒരു ജാതിയെ കുറിക്കുന്നതായി കാണുന്നില്ല. ആര്യന്മാർ വെളിയിൽനിന്നു വന്നവരല്ല. വെളിയിൽനിന്നു വന്നവരാണെങ്കിൽ ആ ദേശങ്ങളുടെ ഏതിന്റെയെങ്കിലും പേരു് വേദത്തിൽ കാണേണ്ടയോ? ആര്യന്മാരുടെ മൂലസ്ഥാനം ആര്യാവർത്തമാണു്. അതുകൊണ്ടാണു് ആര്യാവർത്തത്തിനു് ആ പേരുണ്ടായതു്. ആര്യന്മാരുടെ ധർമ്മമാണു് ആര്യധർമ്മം. ആര്യൻ ശ്രേഷ്ഠൻ. അവരുടെ ധർമ്മത്തിന്റെ പ്രമാണഗ്രന്ഥം വേദമാണു്. സനാതനധർമ്മമെന്ന പേരു് സ്വീകരിച്ചാലും അതിന്റെയും പ്രമാണഗ്രന്ഥം വേദമാണു്. അതുകൊണ്ടു് ഹിന്ദുവെന്നാൽ വേദം പ്രമാണമാക്കുന്നവനെന്നർത്ഥം. അതുകൊണ്ടു് ഹിന്ദുവിന്റെ മുഖ്യകർത്തവ്യം തന്റെ മതഗ്രന്ഥം വേദമാണെന്നറിഞ്ഞു് വേദങ്ങളെ ആദരിച്ചു് വേദതത്ത്വങ്ങളനുസരിച്ചു് ജീവിക്കയാണു്.

വേദങ്ങളുടെ ഉപദേശമെന്തു്? മനുഷ്യനു് ഈ ലോകത്തു് സാധിക്കേണ്ടതെല്ലാം സാധിക്കാനുള്ള ഉപായം സംഗ്രഹിച്ചു് വേദത്തിൽ പറഞ്ഞിട്ടുണ്ടു്. ആ വേദങ്ങളുടെ സാരമാണു് ഉപനിഷത്തു്. ഉപനിഷത്തിന്റെ ആശയങ്ങളുടെ സംഗ്രഹമാണു് ഗീത. അവയിലെ ആശയങ്ങരം വെളിവാക്കാനാണു് പുരാണേതിഹാസങ്ങരം. ഇവയിലെ ഉപദേശങ്ങളെല്ലാം സംഗ്രഹിച്ചു് ഹിന്ദുമത തത്ത്വങ്ങരം ഏററവും ചുരുക്കി മുണ്ഡകോപനിഷത്തിലെ ഒരു മന്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്.

''സത്യേന ലഭ്യസ്തപസാഹ്യേഷ ആത്മാ—
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ''

എന്നതാണു് ആ മന്ത്രം. ഇതിലെ തത്ത്വങ്ങളെ ഞാൻ വ്യാഖ്യാനിക്കാം.

മനുഷ്യൻ മാത്രമല്ല സകല ജീവിയും എല്ലാ പ്രവൃത്തി ചെയ്യുന്നതും സുഖത്തിനുവേണ്ടിയാണു്. ആ സുഖം നിത്യമായി വേണമെന്നാഗ്രഹിക്കുന്നവനാണു് മനുഷ്യൻ. മനുഷ്യന്റെ മനുഷ്യത്വം അവിടെയാണിരിക്കുന്നതു്. മൃഗങ്ങരം താല്ക്കാലികസുഖംകൊണ്ടു് തൃപ്തിപ്പെടുമ്പോരം മനുഷ്യൻ അതുകൊണ്ടു് തൃപ്തിപ്പെടാതെ നിത്യസുഖത്തിൽ കുറഞ്ഞൊന്നുകൊണ്ടും തൃപ്തനാകുന്നില്ല. എന്നാൽ നിത്യസുഖമാകട്ടെ രണ്ടുള്ള കാലത്തോളം ഉണ്ടാകുന്നില്ല.

'ദ്വിതീയാദ്വൈ ഭയം ഭവതി'. രണ്ടുള്ളകാലത്തോളം ഭയമുണ്ടു്. ഭയമുണ്ടെങ്കിൽ ദുഃഖമുണ്ടു്. രണ്ടുള്ളപ്പോരം അവ തമ്മിൽ സ്നേഹിച്ചിരുന്നാലും വിരോധിച്ചാലും ദുഃഖമാണു്. സ്നേഹിച്ചാൽ തമ്മിൽ പിരിയുമ്പോരം ദുഃഖം; വിരോധം വന്നെങ്കിലോ എന്ന ഭയത്തിൽ നിന്നുള്ള ദുഃഖവും. വിരോധമാണെങ്കിലോ ദുഃഖംതന്നെ. അതുകൊണ്ടു് ഋഷിമാർ മനസ്സിന്റെ സ്വഭാവത്തെ ശരിയായി അപഗ്രഥിച്ചു് ദുഃഖത്തിന്റെ സ്വഭാവം മനസ്സിലാക്കി ദുഃഖനിവൃത്തി ഏകത്വദർശനത്തിലേ ഉണ്ടാകൂ എന്നു് തീർച്ചയാക്കി. ഏകത്വം കണ്ടാൽ ദുഃഖമില്ല.

''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ''

അങ്ങനെ ഒരു ഏകമുണ്ടോ എന്നാണെങ്കിൽ ഉണ്ടെന്നു് തീർച്ചയാണു്. ഈ പ്രപഞ്ചം മുഴുവൻ ഒരേ വസ്തുവിന്റെ പരിണാമമാണെന്നുള്ള നിഗമനത്തിൽ സയൻസു് എത്തിച്ചേർന്നിരിക്കുന്നു.

എന്നാൽ സയൻസ്സ് പറയുന്നതു് ആ ഏകവസ്തു ജഡമാണെന്നാണു്. അപ്പോൾ ശരിയായി യുക്തിവിചാരം ചെയ്യുന്നവൻ ചോദിക്കുന്നു. ആ മൂലവസ്തു ജഡമാണെങ്കിൽ ഞാനും ജഡമല്ലേ? ജഡത്തിനു് എപ്പോഴെങ്കിലും 'ഞാൻ' എന്ന തോന്നലും സുഖദുഃഖങ്ങളുമുണ്ടോ എന്നു്. ഉണ്ടെന്നു് പറഞ്ഞാൽ അപ്പോൾ കല്ലിനും പാറയ്ക്കും മണ്ണിനു മെല്ലാം അങ്ങനെ തോന്നൽ കാണുന്നില്ലല്ലോ. അത്രയുമല്ല, എല്ലാം ജഡമാണെങ്കിൽ ഞാനും പാറയും തമ്മിൽ എന്തു വ്യത്യാസം. പിന്നെ ആർക്കും ആരെയും കൊല്ലാമല്ലോ, തിന്നാമല്ലൊ. നമ്മുടെ അനുഭവം നമ്മെ പഠിപ്പിക്കുന്നു നാം ജഡമല്ലെന്നു്; ചേതനമാണെന്നു്. ഒന്നേയുള്ളവെങ്കിൽ അതു് ചേതനമായിരിക്കണം. ജഡമല്ല എന്നു് തീർച്ചയാണു്. ജഡം ഒരു പക്ഷെ ചേതനത്തിന്റെ സങ്കുചിതമായേക്കാം; അഥവാ എല്ലാംതന്നെ ചേതനമായിരിക്കാം; ജഡമായി തോന്നുന്നതു് ചേതനത്തിന്റെ ഏററവും താണ ഡിഗ്രിയിലുള്ള അവസ്ഥയായെന്നും വരാം. അപ്പോൾ പരമാർത്ഥത്താൽ ഒന്നേയുള്ളവെങ്കിൽ അതു് ചേതനമാകാനേ തരമുള്ളു. ആ ഒന്നു് സർവ്വവ്യാപകവുമായിരിക്കണം. ആ ഒന്നിലായിരിക്കണം നൂലിൽ മുണ്ടെന്നപോലെ ഈ പ്രപഞ്ചം മുഴുവൻ ഓതപ്രോതമായിരിക്കുന്നതു്. ഈ യുക്തിയുക്തമായ നിഗമനത്തെ നമ്മുടെ ഉപനിഷത്തുകൾ ഉറപ്പിച്ചു പറയുന്നു.

'യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷ—
മോതം മനഃ സഹ പ്രാണൈശ്ച സർവ്വൈഃ
തമേവൈകം ജാനഥ ആത്മാനം.'

(യാതൊന്നാൽ ആകാശവും ഭൂമിയും സ്വർഗ്ഗവും മനസ്സും പ്രാണങ്ങളുമെല്ലാം കോർക്കപ്പെട്ടിരിക്കുന്നുവോ ആ ഒന്നല്ലാതെ രണ്ടില്ലാത്ത ആത്മാവിനെ അറിയുക). അതു് സർവ്വവ്യാപകമാകയാൽ അതു് എന്നിലുമുണ്ടു്. അഥവാ അതാണു് 'ഞാൻ' എന്ന വ്യവഹാരത്തിന്നാസ്പദമായിരിക്കുന്നതു്.

'യാ തിര്യങ്ങ് നരദേവതാഭിരഹമിത്യന്തഃ സ്ഫുടം ഗൃഹ്യതേ
യദ്ഭാസാ ഹൃദയാക്ഷദേഹവിഷയാ ഭാന്തി സ്വതോഽചേതനാഃ'

പശുപക്ഷിമൃഗാദികളും മനുഷ്യരും ദേവന്മാരും ഏതിനെയാണു് 'ഞാൻ' 'ഞാൻ' എന്നു് ഉള്ളിൽ സ്പഷ്ടമായനുഭവിക്കുന്നതു്, യാതൊന്നിന്റെ തേജസ്സുകൊണ്ടാണു് സ്വയം ജഡമായ മനസ്സും ഇന്ദ്രിയങ്ങളും ദേഹവും പ്രകാശിക്കുന്നതു്, അഥവാ ചേതനമായി തോന്നുന്നതു്, അതു് ആത്മാവാണു്. അതിനെ പ്രത്യക്ഷമായനുഭവപ്പെടുത്തുക. അപ്പോൾ ദുഃഖങ്ങളെല്ലാം നീങ്ങും. അതിനെ അനുഭവപ്പെടുത്താൻ സാധിക്കുമോ എന്നാണെങ്കിൽ സാധിക്കുമെന്നും തങ്ങൾക്കു സാധി

ച്ചിട്ടുണ്ടെന്നും ബുദ്ധിദോഷമില്ലാത്തവരും സത്യനിഷ്ഠന്മാരും ആയ അനേകം മഹർഷിമാർ പറഞ്ഞിട്ടുണ്ട്. ഇന്നും അനേകം മഹാന്മാർ പറയുന്നു. അതാണ് മുൻപറഞ്ഞ ഉപനിഷദ്വാക്യത്തിൽ 'യം പശ്യന്തി' 'ഏകത്വമനുപശ്യതഃ' എന്ന് പറഞ്ഞിരിക്കുന്നതു്. ''അനുപശ്യതഃ'' മിന്നൽപോലെ ഒന്ന് കാണുകയല്ല, തുടർച്ചയായി കാണുകയാണ്. കണ്ടെങ്കിൽ അതിന്റെ സ്വഭാവം എന്താണ്. ''ജ്യോതിർമ്മയഃ ശുഭ്രഃ'' കളങ്കമററ, പരിശുദ്ധമായി തിളങ്ങുന്ന ജ്യോതിസ്സാണതു്. അതിനെ നാം കാണാത്തതെന്തു്? ചിലർക്ക് മാത്രമേ കാണാൻ സാധിക്കുവെന്നുണ്ടോ? അല്ല; ആക്കും കാണാൻ കഴിയും. അതിനെന്തു് ചെയ്യണം? മനസ്സിനെ ശുദ്ധമാക്കണം. അതിനെ കാണാൻ അവിടെയും ഇവിടെയും ചുററിത്തിരിഞ്ഞു് നട ക്കേണ്ട. എന്തെന്നാൽ അതു് നമ്മിൽത്തന്നെയുള്ളതാണ്. നമ്മുടെ മനോമാലിന്യം കളഞ്ഞാൽമതി. മനസ്സിന്നെന്തെല്ലാമാണ് മാലിന്യങ്ങരം?

''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൌ.''

രജസ്സും തമസ്സുമാണ് ദോഷങ്ങരം. 'രജോ രാഗാത്മകം വിദ്ധി' രജസ്സെന്നാൽ രാഗം—അതിന്റെ സന്താനങ്ങളാണ് കാമക്രോധങ്ങരം.

'കാമ ഏഷ ക്രോധ ഏഷഃ രജോഗുണസമുദ്ഭവഃ'

തമസ്സെന്നാൽ നിദ്ര, ആലസ്യം മുതലായവ. ഇവയെ ജയിക്കണം. ജയിച്ചിട്ട് മനസ്സിനെ അന്തർമ്മുഖമാക്കണം. അപ്പോരം സ്വ സ്വരൂപം പ്രകാശിക്കും.

''കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷത്
ആവൃത്തചക്ഷുരമൃതത്വമിച്ഛൻ.''

രജസ്സിനേയും തമസ്സിനേയും ഇല്ലാതാക്കാനെന്താണ് വഴി? സത്യം, തപസ്സ്, സമ്യഗ്ജ്ഞാനം, ബ്രഹ്മചര്യം എന്നിവ പരി ശീലിക്കുക. സത്യം ഒന്നാമതു് ശീലിക്കണം—

'യത്സ്വേന ദൃഷ്ടം സമ്യക് ച ശ്രുതം തസ്യൈവ ഭാഷണം
സത്യമിത്യുച്യതേ ബ്രഹ്മ സത്യമിത്യഭിഭാഷണം.'

താൻ കണ്ടതും വിശ്വസിക്കത്തക്കവണ്ണം കേട്ടതും മാത്രം പറയു ന്നതു് സത്യം. പരമസത്യം ബ്രഹ്മം എന്ന് പറയുന്നതും സത്യം. തപസ്സ് രണ്ടാമതു്. 'മനസശ്ചേന്ദ്രിയാണാം ച ഹൈക്യകാഗ്ര്യം പരമം തപഃ'

മനസ്സും ഇന്ദ്രിയങ്ങളും ഏകാഗ്രമാക്കുന്നതാണ് പ്രധാനമായ 'തപസ്സ്'—അതായതു് ചിത്തവൃത്തിനിരോധംതന്നെ. അങ്ങുമിങ്ങും ഭ്രാന്തൻകുരങ്ങിനെപ്പോലെ ഒരു വിശ്രമവുമില്ലാതെ ഓടിയലയുന്ന

മനസ്സിനെ ലക്ഷ്യത്തിങ്കൽ സ്ഥിരമായുറപ്പിച്ച് നിറുത്തുന്നതാണ് ശരിയായ തപസ്സ്. പട്ടിണി കിടക്കുന്നതും തറയിൽ കിടന്നുറങ്ങുന്നതും വെയിലിലും മഴയിലും നില്ക്കുന്നതും ഉപ്പ്, മുളക്, പുളി മുതലായവ ഉപേക്ഷിക്കുന്നതും മററും ഏതു പരിതഃസ്ഥിതിയിലും മനസ്സ് വിക്ഷിപ്തമാകാതിരിക്കാനുള്ള ഒരു പരിശീലനം മാത്രമാണ്. അതല്ല മുഖ്യം. അടുത്തതു് സമ്യഗ്ജ്ഞാനം. ശരിയായ അറിവ്. ഇതു് വിവേകത്തിൻെറ ഫലമായുണ്ടാകുന്നു. വിവേകത്തിൻെറ സ്വഭാവം വിചാരമാണ്. പരമാർത്ഥം ആലോചിച്ചാൽ ഞാൻ ആരു്? ഞാൻ എന്നതു് ദേഹമാണോ ഇന്ദ്രിയങ്ങളാണോ ബുദ്ധിയാണോ മനസ്സാണോ പ്രാണങ്ങളാണോ? അല്ലെന്നു കാണാം. പരമാത്ഥത്തിൽ ഞാൻ എന്നതിൻെറ സ്വരൂപം എന്താണ്? ഇതാണ് വിചാരം. ഞാൻ എന്നതിൻെറ സ്വരൂപമറിയുമ്പോഴ് 'എൻേറതു്' എന്നൊന്നില്ലെന്നറിയും. രണ്ടാമതൊന്നുണ്ടെങ്കിലല്ലേ 'എൻേറതു്' എന്നൊന്നുണ്ടാകൂ. അതുപോലെ മനസ്സിൻെറ സ്വരൂപത്തെപ്പററിയും മനസ്സിൻെറ ചാഞ്ചല്യഹേതുക്കളെപ്പററിയും ആ ചാഞ്ചല്യത്തെ ജയിക്കുന്നതിനുള്ള ഉപായങ്ങളെപ്പററിയും ഉള്ള ചിന്തനം, ഇതെല്ലാം സമ്യഗ്ജ്ഞാനത്തിൽപ്പെടും.

''കസ്ത്വം കോഽഹം കുത ആയാതഃ
കാ മേ ജനനീ കോ മേ താതഃ
ഇതി പരിഭാവയ സർവ്വമസാരം
വിശ്വം ത്യക്ത്വാ സ്വപ്നവിചാരം.

കാ തേ കാന്താ കസ്തേ പുത്രഃ
കസ്യ ത്വം വാ കുത ആയാതഃ
തത്ത്വം ചിന്തയ തദിഹം ഭ്രാതഃ''

''കസ്ത്വം ശിശോ കസ്യ കുതോഽസി ഗന്താ
കിം നാമ തേ ത്വം കുത ആഗതോഽസി''.

എന്നെല്ലാം ശ്രീശങ്കരൻ ചോദിച്ചിട്ടുള്ളതിനുത്തരം കണ്ടുപിടിക്കുന്നതാണ് സമ്യഗ്ജ്ഞാനം.

ഇതിനെല്ലാം ചുവടായിരിക്കുന്നതു് ബ്രഹ്മചര്യം. സത്യത്തിനും തപസ്സിനും സമ്യഗ്ജ്ഞാനത്തിനും എല്ലാം ചുവടു് ബ്രഹ്മചര്യമാണ്. ബ്രഹ്മചര്യത്തിനു് സാധാരണ അർത്ഥം ഉപസ്ഥനിഗ്രഹമെന്നാണ്. അതില്ലാത്തവനു് ഒന്നും സാദ്ധ്യമല്ല. ''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'' ബ്രഹ്മചര്യത്തിൽ ഉറപ്പുവന്നാലേ വീര്യമുണ്ടായിരിക്കൂ. വീര്യമുള്ളവനേ മനസ്സിനെ അടക്കാൻ സാധിക്കൂ; ക്ലേശങ്ങഠം വന്നാലും മനസ്സ് ക്ഷുബ്ധമാകാതിരിക്കൂ. ബ്രഹ്മചര്യമുള്ളവൻെറ

ബുദ്ധിക്കു മാത്രമേ ശരിയായി ചിന്തിച്ച് വസ്തുസ്വരൂപം ഗ്രഹിക്കാൻ ശക്തിയുണ്ടാകൂ.

''ബ്രഹ്മഭാവേ മനശ്ചാരം ബ്രഹ്മചര്യം പരം സ്മൃതം''

എന്നു് ബ്രഹ്മചര്യത്തിനു് മറെറാരത്ഥമുണ്ടു്. ബ്രഹ്മഭാവത്തിൽ മനസ്സു് ചരിക്കുന്നതു" ഉയൎന്ന ബ്രഹ്മചര്യം. ഈ അത്ഥത്തിലും ബ്രഹ്മചര്യമുണ്ടെങ്കിലേ മററുള്ളതെല്ലാം സിദ്ധിക്കൂ. സാധ്യത്തിൽ തീവ്രാസക്തിയില്ലാതെ സാധനത്തിൽ ശ്രദ്ധ പതിയുകയില്ലല്ലോ. ഇങ്ങനെ സത്യവും തപസ്സും സമ്യഗ്ജ്ഞാനവും ബ്രഹ്മചര്യവും ശീലിക്കവഴിയായി മാലിന്യം കളഞ്ഞു് ശുദ്ധമാക്കിയ മനസ്സിനെ അന്തർമ്മുഖമാക്കി സവ്വത്തിലും നിറഞ്ഞു് സ്ഥിതിചെയ്യുന്ന ശുദ്ധജ്യോതിസ്വരൂപമായ പരമാത്മാവിനെ പ്രത്യക്ഷമായനുഭവിച്ച് സകലവിധ ദുഃഖങ്ങളും എന്നേയ്ക്കും അവസാനിപ്പിച്ച് ഈ ശരീരത്തിലിരിക്കുമ്പോൾത്തന്നെ മനുഷ്യനെ നിത്യാനന്ദത്തിൽ പ്രതിഷ്ഠിതനാക്കുകയാണു് മതത്തിന്റെ ലക്ഷ്യം. ഇതാണു് വേദസമ്മതമായ ഹിന്ദുമതം പഠിപ്പിക്കുന്നതു്.

ഇതിൽ അന്ധവിശ്വാസമൊന്നുമില്ല. കെട്ടുകഥയൊന്നുമില്ല; യുക്തിവിരുദ്ധമൊന്നുമില്ല. എന്തെന്നാൽ അതു് അനുഭവപ്രതിഷ്ഠിതമാണു്. പരീക്ഷിച്ചാൽ ആക്കും അനുഭവപ്പെടുത്താവുന്നതാണു്.

ഹിന്ദുമതം ഇങ്ങനെയുള്ളതാണെന്നു് എല്ലാ ഹിന്ദുവും അറിയണം. അപ്പോൾ അവനറിയാൻ കഴിയും ഹിന്ദുമതത്തിന്റെ മേന്മ. അതറിയാത്തതുകൊണ്ടാണു് അവർ വഴിതെററി നിമ്മതക്കാരായി പോകുന്നതു്. ഈയിടെ രാജയോഗികളുടെ നേതാവെന്നഭിമാനിക്കുന്ന ഒരാൾ പ്രസംഗിച്ചതായി പത്രത്തിൽ കണ്ടു. മതം ലോകത്തു് കലഹമുണ്ടാക്കുന്നുവെന്നു്. മതമാണത്രേ ബുദ്ധനെ ഇന്ത്യയിൽ നിന്നോടിച്ചതു്. ബുദ്ധൻ ഇന്ത്യയിൽനിന്നോടി എവിടെപ്പോയെന്നാണാവോ ഈ മനുഷ്യൻ പഠിച്ചിരിക്കുന്നതു്? ഇതുവരെ സായ്പന്മാരുൾപ്പെടെയുള്ളവർ എഴുതിയ ഒരു ചരിത്രത്തിലും ബുദ്ധൻ ഇന്ത്യവിട്ടെങ്ങും വെളിയിൽപോയതായി കണ്ടിട്ടില്ല. ബുദ്ധൻ ചെന്ന ദിക്കിലെല്ലാം അദ്ദേഹം ബഹുമാനിതനായിട്ടല്ലാതെ നിന്ദിതനായതായും കേട്ടിട്ടില്ല. മഹാരാജാക്കന്മാരും ബ്രാഹ്മണരും അദ്ദേഹത്തെ ബഹുമാനിക്കയാണുണ്ടായിട്ടുള്ളതു്. മതം ഒരു ദിക്കിലും കലഹമുണ്ടാക്കിയിട്ടില്ലെന്നും മതത്തിന്റെ പേരുപറഞ്ഞു് ഭൗതികന്മാർ കലഹമുണ്ടാക്കുകയാണു് ചെയ്തിട്ടുള്ളതെന്നും സ്വാമി വിവേകാനന്ദൻ പറയുന്നു. ബുദ്ധനെ ഹിന്ദുക്കൾ ഒമ്പതാമത്തെ അവതാരമായി സ്വീകരിക്കുകയാണു് ചെയ്തിട്ടുള്ളതു്. എന്നിട്ടും ബുദ്ധനെ ഇന്ത്യയിൽനിന്നോടിച്ചതു് മതമാണെന്നു പറയുന്ന അജ്ഞതയുടെ മുമ്പിൽ സാഷ്ടാംഗം

നമസ്കാരം ചെയ്കയേ നിവൃത്തിയുള്ളു. അതിലും വിശേഷിച്ച മതം വേണ്ടെന്നുപറയുന്നതു് ഒരു രാജയോഗി. വിവേകാനന്ദസ്വാമികളുടെ ഗ്രന്ഥം വായിച്ചാലറിയാം രാജയോഗശാസ്ത്രത്തിൻെറ പരമാചാര്യൻ പതഞ്ജലിയാണെന്നു്. പതഞ്ജലിയുടെ മതവും ഒരു മതമാണു്. അതു് സാംഖ്യമതത്തിൻെറ ഒരു വളച്ചയാണു്. യോഗമതത്തിൻെറ തത്വശാസ്ത്രവും സാംഖ്യമതത്തിൻെറ തത്വശാസ്ത്രവും ഏറക്കുറെ ഒന്നാണു്. കപിലൻെറ മതം, പതഞ്ജലിയുടെ മതം എന്നിങ്ങനെ സാംഖ്യവും യോഗവും ഓരോ മതമാണെന്നറിഞ്ഞിരുന്നെങ്കിൽ നമ്മുടെ രാജയോഗി മതത്തെ ഒന്നടക്കി കുററം പറയുകയില്ലായിരുന്നു. അഥവാ അതിൽ അത്ഭുതമില്ല. അദ്ദേഹത്തിൻെറ പരമഗുരു ഒരു സ്വപ്നമാണല്ലോ. ഇതെല്ലാം ഹിന്ദുക്കളുടെയിടയിൽ മതപരമായുള്ള അജ്ഞതയെ കാണിക്കുന്നു.

ഹിന്ദുമതം ഒരാളുടെ ചരിത്രത്തിലോ അയാളിലുള്ള വിശ്വാസത്തിലോ സ്ഥാപിതമല്ല. അതു് ഒരു സയൻറിഫിക് മതമാണു്. സയൻസിൽ പറയുന്ന ഓരോ സിദ്ധാന്തവും ആക്കും പരീക്ഷിക്കാവുന്നതാണു്. പരീക്ഷിച്ചുനോക്കാൻവേണ്ടി പ്രാരംഭത്തിലുള്ള ഒരു വിശ്വാസം വേണം. അതു മതി അതുപോലെതന്നെയാണു് ഹിന്ദുമത സിദ്ധാന്തങ്ങളും — വേദം, ഉപനിഷത്തുകൾ, ഗീത എന്നിവയിൽ പ്രതിപാദിക്കപ്പെടാത്ത യുക്തിയുക്തവും അനുഭവവേദ്യവും—ആയ—ഒരു പുതിയ സിദ്ധാന്തവും മറെറാരു മതത്തിലുമില്ല. അങ്ങനെ ഹിന്ദുമതം ഒരു സാവ്വജനീനമതമാണു്. അതു് അതിൻെറ പ്രചരണത്തിനായി ഒരിക്കലും വാൾ ഉപയോഗിച്ചിട്ടില്ല. ഹിന്ദുമതം അതിൻെറ സിദ്ധാന്തങ്ങൾ പ്രചരിപ്പിച്ചിട്ടുള്ളതു് എക്കാലത്തും മനുഷ്യനെ ചിന്തിപ്പിച്ചിട്ടാണു്. ഇങ്ങനെയുള്ള ഹിന്ദുമതത്തിൻെറ പ്രത്യേകതകളും യഥാത്ഥ ചരിത്രവും ഹിന്ദുക്കൾ പഠിക്കണം. ഹിന്ദുക്കുട്ടികളെ ബാല്യം മുതൽ പഠിപ്പിക്കണം. അതാണു് ഇന്നത്തെ ഹിന്ദുവിൻെറ മറെറാരു പ്രധാന കത്തവ്യം.

അങ്ങനെ ചെയ്യാത്തതുകൊണ്ടു് ഹിന്ദുക്കുട്ടികൾ മതത്തെപ്പററി അറിവില്ലാത്തവരായോ കപടപ്രചാരകന്മാരുടെ വലയിൽപ്പെടുന്നവരായോ വളരുന്നു. പ്രായമായശേഷം അവർ മതത്തോടു് ആദരവില്ലാത്തവരായി കാണപ്പെടുന്നു. തത്ഫലമായി ഒട്ടധികം ഹിന്ദുക്കൾ നിമ്മതക്കാരായി — മതത്തോടു് വെറുപ്പുള്ളവരായിത്തീന്നിരിക്കുന്നു; ഇപ്പോഴും തീന്നുവരുന്നു. ചിലർ അന്യമതക്കാരുടെ പ്രലോഭനങ്ങളിൽ പെട്ടു് അവരുടെ മതങ്ങളെ ശരണം പ്രാപിക്കാനിടവരുന്നു. ഇതു് ഇന്ത്യയ്ക്കു് ആപത്താണെന്നു് ത്രികാലജ്ഞനായ സ്വാമി വിവേകാനന്ദൻ പറയുന്നു. ഇതിനെ തടക്കുന്നതിനു് ഉടനടി വേണ്ടതു് മത

സ്നേഹികളായ ഹിന്ദുക്കൾ ചെയ്യണം, ഹിന്ദുമതം നശിച്ചാൽ അന്ന് ഇന്ത്യ നശിക്കുമെന്ന് സ്വാമി വിവേകാനന്ദനും മഹാത്മജിയും പറഞ്ഞിട്ടുണ്ട്. ഇന്ത്യ നശിക്കാതിരിക്കണമെങ്കിൽ ഇന്ത്യയെ സ്നേഹിക്കുന്നവർ ഈ കാര്യത്തിൽ ഉടനടി മുന്നോട്ടിറങ്ങി പ്രവർത്തിക്കണം.

എന്താണ് പ്രവർത്തിക്കേണ്ടത്? ക്ഷേത്രങ്ങളിൽ വെടിക്കെട്ടിനും ആഡംബരങ്ങൾക്കും ചിലവാകുന്ന പണത്തിന്റെ ഒരു നല്ല അംശം ഹിന്ദുമതപ്രചരണത്തിന്—എല്ലാ ഹിന്ദുവിനും ഹിന്ദുമത തത്വങ്ങളെക്കുറിച്ച് ബോധമുണ്ടാക്കുന്നതിന് വിനിയോഗിക്കണം. ഹിന്ദുക്കൾ മതവിശ്വാസമില്ലാത്തവരായിത്തീർന്നാൽ ദേവാലയങ്ങൾ പിന്നെ നിലനില്ക്കുമോ? ക്ഷേത്രങ്ങളുടെ രക്ഷയ്ക്ക് മതിൽ കെട്ടുന്നതിനേക്കാളും കൊടിമരം നാട്ടുന്നതിനേക്കാളും പ്രധാനം ഹിന്ദുക്കളുടെ മതവിശ്വാസം നശിക്കാതെ നിലനിറുത്തുകയാണ്. ഹിന്ദുക്കൾക്ക് മതവിശ്വാസവും മതാഭിമാനവുമുണ്ടെങ്കിൽ മതിലും കൊടിമരവും അവർ ഉണ്ടാക്കും. മതാഭിമാനവും മതവിശ്വാസവുമില്ലെങ്കിൽ അവർ ക്ഷേത്രങ്ങൾ എത്ര ഉറപ്പിച്ചു കെട്ടിയതായാലും പൊളിക്കും; അല്ലെങ്കിൽ വിനോദശാലകളോ മററു വല്ല ശാലകളോ ആക്കി മാററും. അതുകൊണ്ട് മതവിശ്വാസസംരക്ഷമാണ് പ്രധാനം.

മതവിശ്വാസം വർദ്ധിപ്പിക്കാൻ ഒന്നാമതായി എല്ലാ ക്ഷേത്രത്തോടും അനുബന്ധിച്ച് ഒഴിവ് ദിവസങ്ങളിൽ ചെറിയ കുട്ടികൾക്ക് ബാല്യത്തിൽത്തന്നെ—അവരുടെ മനസ്സിൽ മററുള്ളവർ കുത്തിവെയ്ക്കുന്ന വിഷബീജം കടക്കുംമുമ്പ്—മതതത്ത്വങ്ങൾ പഠിപ്പിക്കുന്ന പാഠശാലകൾ ഏർപ്പെടുത്തണം.

പിന്നൊന്ന് ചെയ്യേണ്ടത് സാമാന്യജനങ്ങൾക്ക് മതസാരം ഗ്രഹിക്കത്തക്കവണ്ണം ക്ഷേത്രങ്ങളിൽ ഉത്സവക്കാലത്തും അല്ലാത്തപ്പോഴും ശരിയായി പഠിച്ചവരെ വരുത്തി മതപ്രസംഗങ്ങൾ നടത്തിക്കണം. ശരിയായി പഠിച്ചവരെയായിരിക്കണം വരുത്തേണ്ടത്. മതം വെറുതെ പുസ്തകം നോക്കി പഠിച്ചാൽ പോരാ ''അസമ്പ്രദായവിത് സർവ്വശാസ്ത്രവിദപി മൂർഖവദുപേക്ഷണീയഃ'' എന്നാണ് ശ്രീശങ്കരൻ പറയുന്നത്. ശരിയായ ഗുരുപരമ്പരയിൽ നിന്ന് തത്ത്വം ഗ്രഹിക്കാത്തവൻ സർവ്വശാസ്ത്രങ്ങൾ പഠിച്ചവനായാലും അവനെ മൂർഖനെപ്പോലെ ദൂരെ തള്ളണമെന്നർത്ഥം. ഇന്ന് മതപ്രസംഗകന്മാരിലും ചിലർ വലിയ കുഴപ്പമുണ്ടാക്കുന്നുണ്ട്. അതു് കരുതി വേണ്ടതു് ചെയ്യണം.

അതുപോലെ ക്ഷേത്രങ്ങളോട് ചേർത്ത് ശരിയായി പാരമ്പര്യമുള്ളവരെഴുതിയ മതഗ്രന്ഥങ്ങൾ ശേഖരിച്ച് മതഗ്രന്ഥശാലകൾ

ഏൎപ്പെടുത്തണം. ഹിന്ദുക്കരം നടത്തുന്ന വിദ്യാലയങ്ങളിൽ, ക്രിസ്ത്യാനികരം അവരുടെ വിദ്യാലയങ്ങളിൽ ചെയ്യാറുള്ളതുപോലെ മതം പഠിപ്പിക്കാൻ വേണ്ട ഏൎപ്പാടു് ചെയ്യണം. കഴിവുള്ള ദേവസ്വങ്ങളോടെല്ലാം ചേൎത്തു് സംസ്കൃതവിദ്യാലയങ്ങരം ഏൎപ്പെടുത്തണം. മതഗ്രന്ഥങ്ങരം, എത്രയായാലും, തൎജ്ജമചെയ്തുകൊണ്ടു് മൂലഗ്രന്ഥത്തെപ്പോലെ ആശയപുഷ്ടിയുള്ളതായിത്തീരുന്നില്ല.

ഹിന്ദുമതചരിത്രത്തിലെ ഏററവും വലിയ ആചാര്യന്മാർ ശ്രീശങ്കരനും വിവേകാനന്ദസ്വാമികളുമാണു്. അവരുടെ ഉപദേശങ്ങരം വീടുവീടായി പ്രചരിപ്പിക്കണം—ഇവ ചെന്നെത്താത്ത ഒററ ഹിന്ദുഗൃഹംപോലും ഉണ്ടായിരിക്കരുതു്.

ഈ കാര്യങ്ങളിലെല്ലാം നിങ്ങളുടെ ശ്രദ്ധ പതിയുന്നതിനു് ഈശ്വരൻ നിങ്ങരംക്കു് താല്പര്യം ഉണ്ടാക്കട്ടെ എന്നു് ആശംസിച്ചുകൊണ്ടു് ഞാൻ എന്റെ വാക്കുകരം ഉപസംഹരിക്കുന്നു. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.



# 23. കേരളത്തിലെ ഹിന്ദുക്കളുടെ ഭാവി*

ഇന്ത്യയിൽ മാത്രമല്ല, ലോകം മുഴവൻ ഒരു കാലത്തു് ഹിന്ദുമതം വ്യാപിച്ചിരുന്നു. ബർമ്മ, സയാം, ചൈന, ജപ്പാൻ, സിലോൺ മുതലായ പൗരസ്ത്യരാജ്യങ്ങളെല്ലാം ഒരു കാലത്തു് ഹൈന്ദവമായിരുന്നുവെന്നുള്ളതിനു് ചരിത്രപരമായ തെളിവുണ്ടു്. അങ്ങിങ്ങായി ചില ഹൈന്ദവനാമധാരികളെ നാം കാണുന്നുണ്ടെങ്കിലും ഇന്നു് ആ ദേശങ്ങളിൽനിന്നെല്ലാം ഹിന്ദുമതം അന്തർദ്ധാനം ചെയ്തിരിക്കുന്നു. ഇന്ത്യയിൽത്തന്നെ കാശ്മീരം അഹിന്ദുഭൂരിപക്ഷരാജ്യമായിത്തീർന്നു. കിഴക്കേ ബംഗാളും പടിഞ്ഞാറേ പഞ്ചാബും മുസ്ലീംരാജ്യങ്ങളായി. വേദങ്ങളിലെ മുഖ്യമന്ത്രങ്ങൾ എവിടെ വസിച്ചുകൊണ്ടു് മഹർഷിമാർ രേഖപ്പെടുത്തിയോ ആ ജഗത്പ്രസിദ്ധമായ ദേശം ഇന്നു് മിക്കവാറും ഹിന്ദുക്കളില്ലാത്ത ദേശമായിത്തീർന്നിരിക്കുന്നു. നാഗസംസ്ഥാനം ക്രിസ്ത്യാനികളെക്കൊണ്ടു് നിറഞ്ഞുകഴിഞ്ഞു. ഇന്ത്യയുടെ വടക്കെ അതിർത്തിയിൽ പല രംഗവും 'മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു്'' എന്നു് വിശ്വസിക്കുന്നവരുടെ കീഴിലായിവരുന്നു. ഇന്ത്യയിൽ പല ഭാഗത്തും, ഒരു കാലത്തു് ഇവിടെ സമ്പൂർണ്ണം കാണാനില്ലാതായിത്തീർന്നിരുന്ന ബുദ്ധമതത്തിലേയ്ക്കു് ഹിന്ദുക്കൾ മതപരിവർത്തനം ചെയ്യപ്പെട്ടുവരുന്നു. ഇക്കൂട്ടത്തിൽ കേരളത്തിന്റെ ഭാവിയെന്തു്? കേരളം താമസിയാതെ ഒരു അഹിന്ദുരാജ്യമാകാൻ പോകയാണു്. ഇന്നത്തെ രീതിയിൽ പോയാൽ പതിനഞ്ചു് കൊല്ലത്തിനകം കേരളം ഒരു അഹിന്ദുരാജ്യമാകുമെന്നു് ഞാൻ കാണുന്നു. ഞാൻ സങ്കല്പിക്കുകയല്ല; കാണുകയാണു്. അതു് കാണാനുള്ള കണ്ണു് ഈശ്വരൻ എനിക്കു് തന്നിട്ടുണ്ടു്. നിങ്ങൾക്കും ബുദ്ധിയുണ്ടെങ്കിൽ ആലോചിച്ചാലറിയാം.

ഇന്ത്യയോ കേരളമോ അഹിന്ദുരാജ്യമായാലെന്തെന്നു് നിങ്ങൾ ചോദിച്ചേക്കാം. എന്നു് ഹിന്ദുമതം ഇവിടുന്നു് അന്തർദ്ധാനം ചെയ്യുന്നുവോ അന്നു് ഇന്ത്യ വീണ്ടും ഉയർത്തെഴുന്നേൽക്കാൻ കഴിയാത്തവണ്ണം താഴെ വീഴും. ഹിന്ദുമതമാണു് ഇന്ത്യയെ ഇത്രയും കാലം നശിക്കാതെ നിലനിറുത്തിയതെന്നു് മഹാത്മജി പറയുന്നു. ഹിന്ദുമതം പോകാത്ത രാജ്യങ്ങളെല്ലാം വെള്ളത്തിൽ മുങ്ങിപ്പോയയോ

* 1961 ജനുവരി 25-ാം തീയതി റാന്നി ഹൈന്ദവസേവാസമിതി യോഗത്തിൽ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.

എന്നു് ചിലർ ചോദിക്കുമായിരിക്കാം. ബാബിലോണിയ, ഗ്രീസ്, റോം മുതലായ സാമ്രാജ്യങ്ങളുടെ ചരിത്രവും ഇന്ത്യയുടെ ചരിത്രവും തമ്മിൽ എത്ര വ്യത്യാസമുണ്ടു്? ആ സാമ്രാജ്യങ്ങൾ ഇന്നെവിടെ? ഇന്ത്യ എത്രയോ വിദേശീയാക്രമണങ്ങളുണ്ടായിട്ടും ഛിന്നഭിന്നമാകാതെ വീണ്ടും ഒരു നേഷനായി നിലനിൽക്കുന്നതു് നിങ്ങൾ കാണുന്നില്ലേ? ലോകത്തിനു് കൊടുക്കാൻ ഒരു സന്ദേശമുണ്ടെന്നു് മററു് നേഷനുകളെല്ലാം ഇപ്പോഴും സമ്മതിക്കുന്നില്ലേ? അതു് ഹിന്ദുമതത്തിൻെറ കരുത്തുകൊണ്ടാണു്.

ആ ഇന്ത്യയുടെ സന്ദേശത്തിനു് ലോകത്തെ രക്ഷിക്കാൻ കഴിയും; ആ ഇന്ത്യതന്നെ നശിച്ചാൽ ലോകത്തിൻെറ ഭാവി യെന്തു്? നിങ്ങൾ ചോദിക്കും ക്രിസ്തുവിൻെറ സന്ദേശത്തിനും മഹമ്മദിൻെറ സന്ദേശത്തിനും വിത്തൊരുക്കിയ ഭൂമികളില്ലേ? അവയ്ക്കു് ലോകത്തെ രക്ഷിക്കാൻ കഴിയുകയില്ലേ? എന്നു്. ഇല്ല. ക്രിസ്തുവിനേയും മഹമ്മദിനേയും ജനിപ്പിച്ചതു് ഭാരതീയസന്ദേശമാണെന്നു് ചരിത്രം പഠിച്ചാൽ നിങ്ങൾക്കറിയാം. ഹിന്ദുമതത്തിലില്ലാത്തതായിട്ടു് ഒററ പുതിയ സന്ദേശം ആ മതങ്ങളിലില്ല. ക്രിസ്തുവും മഹമ്മദും ആത്മാനുഭൂതിയുള്ളവരായതു് ഭാരതീയ മതപ്രകാരമുള്ള അനുഷ്ഠാനം ചെയ്തതുകൊണ്ടാണു്. അവർ നൽകിയതും ഭാരതീയ മതത്തിൻെറ തത്ത്വങ്ങളിൽ ചിലതാണു്. എന്നാൽ ആ തത്ത്വങ്ങൾ അവിടെ ലുപ്തപ്രായങ്ങളായിരിക്കുന്നു. ശരിയായ ക്രിസ്തുമതവും ഇസ്ലാംമതവും എന്തെന്നറിയണമെങ്കിൽ ഹിന്ദുമതത്തിൻെറ കാതലായ വേദാന്തം പഠിക്കണം. ഇന്ത്യയിലെ ഹിന്ദുക്കളെ മതപരിവർത്തനം ചെയ്യിക്കാൻ ലക്ഷക്കണക്കിനു് പണമയക്കുന്ന പാശ്ചാത്യരാജ്യങ്ങളിൽ ക്രിസ്തുമതത്തിൻെറ കണികപോലുമില്ല. അവിടെയുള്ളതു് വെറും പള്ളിമതമാണു്. ഇംഗ്ലണ്ടിലും അമേരിക്കയിലും താമസിക്കുന്ന എൻെറ പരിചയക്കാർ അയയ്ക്കുന്ന അനേകം എഴുത്തുകളിൽ അവർ ഇതു് സ്പഷ്ടമായി വിളിച്ചുപറയുന്നു. ഒരാൾ എഴുതുന്നു, ഇംഗ്ലണ്ടിലെപ്പോലെ ഇത്രയധികം വ്യഭിചാരം ലോകത്തു് മറെറാരു രാജ്യത്തില്ലെന്നു്. ഇതാണോ ക്രിസ്തുമതം? യൂറോപ്പിലെപ്പോലെ ഇത്രയധികം വിവാഹമോചനം മറെറാരു രാജ്യത്തില്ല. ഇതാണോ ക്രിസ്തുമതം? ഇതാണോ ക്രിസ്തു പഠിപ്പിച്ചതു്? ആററംബോംബും ഹൈഡ്രജൻ ബോംബും ഉണ്ടാക്കി മനുഷ്യനെ നശിപ്പിക്കാനാണോ ''ശത്രുവിനെ സ്നേഹിക്കുക'' എന്നുപദേശിച്ച ക്രിസ്തു പഠിപ്പിച്ചതു്? ''ധനവാനു് സ്വർഗ്ഗരാജ്യം കിട്ടുമെങ്കിൽ ഒട്ടകത്തെ സൂചിക്കണ്ണിൽക്കൂടി കടത്താം'' എന്നു് പറഞ്ഞ ക്രിസ്തുവിൻെറ മതമാണോ ഭോഗേച്ഛയിൽ മുഴുകി ഇന്ദ്രിയാരാമന്മാരായി

മദിച്ച് മതിമറന്ന് നടക്കുന്ന പാശ്ചാത്യകോടീശ്വരന്മാർ പിൻതുടരുന്നതു്? ''ക്രിസ്തുവും പള്ളിമതവും'' എന്ന പേരിൽ ശ്രീ അഭേദാനന്ദസ്വാമികൾ എഴുതിയ പുസ്തകം വായിച്ചു് നോക്കുക. മനുഷ്യസാഹോദര്യം ഉപദേശിച്ച മഹമ്മദിന്റെ മതമാണോ അറേബ്യയിൽ കാണുന്നതു്? അതാണോ ലക്ഷലക്ഷം ഹിന്ദുക്കളെ കൊല്ലാനും കുത്തിയോടിക്കാനും ഇടയാക്കിയ പാക്കിസ്ഥാൻ വാദം ജനിപ്പിച്ചതു്? വാസ്തവത്തിൽ ക്രിസ്തുവിന്റേയും മഹമ്മദിന്റേയും ഉപദേശങ്ങളുടെ അനുഷ്ഠാനത്തിന്റെ ഒരംശമെങ്കിലും കാണണമെങ്കിൽ അതു് ഇന്ത്യയിലെ പഴയ ആളുകളുടെ ഇടയിലേയ്ക്കു് നോക്കണം. ''ഹിന്ദുക്കളുടെ സത്യസന്ധത'' (Truthfullness of the Hindus) എന്ന മാക്സ്മുള്ളരുടെ പ്രസംഗം വായിക്കുക. വെള്ളക്കാക്കും വിദേശികൾക്കും കീഴടങ്ങാത്ത ഇന്ത്യ എന്താണെന്നറിയണമെങ്കിൽ, ഇന്ത്യൻ നാഗരികതയുടെ വൈശിഷ്ട്യം അറിയണമെങ്കിൽ കൽക്കട്ടാ ഹൈക്കോർട്ടിലെ ജഡ്ജിയായിരുന്ന വുഡ്റോഫിന്റെ "Is India Civilised?" എന്ന പുസ്തകം വായിക്കണം. ഇന്ത്യ ഒരിക്കലും കാട്ടാളരാജ്യമായിരുന്നില്ല. നാം കുറച്ചധികം ദയാശീലന്മാരായിപ്പോയി; ഔദാര്യവാന്മാരായിപ്പോയി; ശത്രുക്കളേയും മിത്രങ്ങളേയും തിരിച്ചറിയാൻ പാടില്ലാത്തവരായിപ്പോയി. അതാണു് നമുക്കു് പററിയ തെററു്. അതിനു് നമ്മുടെ ശാസ്ത്രം ഉത്തരവാദിയല്ല. ശാസ്ത്രം ശത്രുക്കളേയും മിത്രങ്ങളേയും എങ്ങനെ തിരിച്ചറിഞ്ഞു് രണ്ടു് കൂട്ടരോടും എങ്ങനെ പെരുമാറണമെന്നു് പഠിപ്പിക്കുന്നു. നാം അതു് ശ്രദ്ധിച്ചില്ല. അതാണു് നമുക്കു് തെററു പററിയതു്. ഇരിക്കട്ടെ—ഇനി അതു് പറഞ്ഞിട്ടു് ഫലമെന്തു്? മേലിൽ നാം എന്തു് ചെയ്യണം? അതാണു് നാം ആലോചിക്കേണ്ടതു്.

താന്താങ്ങളുടെ മതപ്രചരണത്തിനു് എല്ലാ വിദ്യകളും പ്രയോഗിക്കുന്ന ക്രിസ്ത്യാനികളേയും മുസ്ലീങ്ങളേയും ബുദ്ധമതക്കാരേയും ഞാൻ കുററം പറയുന്നില്ല. കുററമെല്ലാം ഹിന്ദുക്കളിലാണു് ഞാൻ കാണുന്നതു്. നാം നമ്മുടെ മതം പഠിക്കുന്നില്ല; അനുഷ്ഠിക്കുന്നില്ല; പ്രചരിപ്പിക്കുന്നില്ല. മുപ്പത്തിരണ്ടു് വഷത്തെ ചുരുങ്ങിയ ആയുഷ്ക്കാലത്തിനകം, തീവണ്ടിയും തീക്കപ്പലും വിമാനവും പോസ്ററും ടെലഗ്രാമും റേഡിയോയും മോട്ടോർകാറും സൈക്കിളും ഒന്നും ഇല്ലാത്ത കാലത്തു് ശ്രീശങ്കരൻ ഇന്ത്യ മുഴവൻ ഹിന്ദുമതത്തിന്റെ വിജയക്കൊടി പാറിച്ചതു് നിങ്ങൾ കേട്ടിട്ടില്ലേ? ഗ്രാമം ഗ്രാമമായി ദേശം ദേശമായി നടന്നല്ലേ അദ്ദേഹം ആ കാര്യം സാധിച്ചതു്? ഇന്നു് ലോകത്തിന്റെ ഒരററത്തിരുന്നു് പറഞ്ഞാൽ

മററേ അററംവരെ കേരംക്കുമല്ലോ. ഇപ്പോരം നാം എന്തുകൊണ്ടു് അതിനൊരുങ്ങുന്നില്ല? ശ്രീശങ്കരൻ മതം പ്രചരിപ്പിച്ചതു് വാളു കൊണ്ടല്ല; പണമോ ഉദ്യോഗമോ കൊടുത്തു് പ്രലോഭിപ്പിച്ചല്ല; വിവാഹംവഴി പുരുഷന്മാരെ വശീകരിച്ചുമല്ല. മററു പല മതങ്ങളുടേയും ചരിത്രത്തിൽനിന്നു് എത്ര വ്യത്യസ്തമാണിതു്. ശ്രീശങ്കരൻ ഓരോ ദേശത്തും ചെന്നു് അതതു് ദേശത്തുള്ള ഏററവും വലിയ മതാചാര്യന്മാരെ വരുത്തി പണ്ഡിതസദസ്സിൽവെച്ചു് യുക്തിയ്ക്കും അനുഭവത്തിനും യോജിച്ചവിധം വാദിച്ചു് തക്കിച്ചു് അവരുടെ മതത്തിന്റെ തെററുകരം അവരെ മനസ്സിലാക്കി സമ്മതിപ്പിച്ചു് വിശ്വസിപ്പിച്ചാണു് അവരെ മതം മാററിയതു്. ഇന്നു് അതു് എന്തുകൊണ്ടു് ചെയ്തുകൂടാ? ഇന്നു് അതിനേക്കാരം യുക്തികൂടിയതും അനുഭവബലം അധികമുള്ളതും ആയ ഏതെങ്കിലും ഒരു പുതിയ മതം ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ സ്വാമി വിവേകാനന്ദനു് അമേരിക്കയിലും യൂറോപ്പിലും സഞ്ചരിച്ചു് ശ്രീശങ്കരൻ ചെയ്ത അതേ പ്രവൃത്തി എങ്ങനെ ചെയ്യാൻ സാധിച്ചു? ഇന്നും അനുഭൂതിബലമുള്ള ഹൈന്ദവപണ്ഡിതന്മാക്കു് സാധിക്കുന്നു? ഹിന്ദുക്കരംക്കു് അതിനാഗ്രഹമില്ല. അതിൽ നാലായിരവും അയ്യായിരവും രൂപ ചിലവാക്കി വിദ്യാഭ്യാസം കഴിച്ചവർ മൂന്നും നാലും ആയിരം കൊടുത്തു് കള്ളസു് കഴുകുന്ന ഉദ്യോഗംപോലും വാങ്ങാൻവേണ്ടി ഏതു് ദുരാചാരിയുടെ പടിവാതുക്കലും കാവൽ കിടക്കാൻ തയാറാണു്. ധമ്മപ്രചരണത്തിനുവേണ്ടി ഒരു ദിവസം പോലും ചിലവാക്കാൻ തയാറില്ല. എന്തുകൊണ്ടു്? ക്രിസ്ത്യാനികളാകട്ടെ സ്കൂരംഫയിനൽ ജയിച്ചശേഷം അഞ്ചും ആറും വർഷം കഠിനമായ നിയന്ത്രണത്തിൽ ജീവിച്ചു് ഗ്രീക്കു്, ലാററിൻ, സിറിയാക്കു് മുതലായി, മലയാളത്തോടു് യാതൊരു ബന്ധവുമില്ലാത്ത, ഭാഷകളും ബൈബിളിന്റെ പല വ്യാഖ്യാനങ്ങളും മററനേകം ഗ്രന്ഥങ്ങളും പഠിച്ചു്, നാമമാത്രമായ ശമ്പളം പററിക്കൊണ്ടോ അല്ലാതെയോ, അടിയും ശകാരവും കിട്ടിയാലും പിൻമാറാതെ അവരുടെ മതപ്രചരണത്തിനു് ആയിരക്കണക്കിനു് ആളുകരം കേരളത്തിൽത്തന്നെ സഞ്ചരിക്കുന്നതു് നിങ്ങരം കാണുന്നില്ലേ? ഹിന്ദുവിനു് ഇതുപോലെ പ്രവത്തിക്കണമെന്നു് എന്തുകൊണ്ടു് ആഗ്രഹമുണ്ടാകുന്നില്ല? ക്രിസ്ത്യാനികളെ കണ്ടു് മററു പലതും പഠിക്കാമെങ്കിൽ ഇതു് എന്തുകൊണ്ടു് പഠിച്ചുകൂടാ? ഇവിടെ ഹിന്ദുമതം നിലനില്ക്കണമെങ്കിൽ ഹിന്ദുക്കരം ആയിരക്കണക്കിനു് ഇതിനു് മുന്നോട്ടുവരണം. മതത്തിനുവേണ്ടി ജീവിക്കുന്നതു് അഭിമാനകരമാണെന്നു് ഹിന്ദുക്കരം കരുതണം.

അങ്ങനെ ജീവിക്കുന്നവരെ മററുള്ളവർ പ്രോത്സാഹിപ്പിക്കയും ആദരിക്കയും വേണം.

ക്രിസ്ത്യാനികളുടെ പുരോഹിതന്മാരെ കണ്ടു് ഹിന്ദുക്കൾ പഠിക്കണം. അവരുടെ മതം പഠിച്ചവരാണു് പുരോഹിതന്മാർ. ഹിന്ദുക്കളുടെ പുരോഹിതന്മാരുടെ നിലയെന്താണു്? അവരെപ്പററി ഞാൻ മുമ്പു് പറഞ്ഞു. ഹിന്ദുമതപുരോഹിതന്മാരോ? പൂജ നടത്തുന്ന പുരോഹിതനും ക്രിയകൾ നടത്തിക്കുന്ന പുരോഹിതനും രണ്ടും വിദ്യാവിഹീനനായാൽ മതിയെന്നാണു് കുറെ നാളായുള്ള നില. കുഞ്ചൻനമ്പ്യാരുടെ കാലത്തുതന്നെ.

ഊണിനു വകയില്ലാഞ്ഞാൽ ശൂദ്രൻ
പൂണൂലൊന്നു് കഴുത്തേൽ പേറ്റം
എമ്പ്രാന്തിരിയായ്ക്കുറുനാട്ടിൽ ചെന്ന—
മ്പലമേറി ശാന്തി തുടങ്ങും.

എന്നായിട്ടുണ്ടു്. ഇന്നു് അതു് അതിന്റെ മൂദ്ധന്യാവസ്ഥയിലെത്തിയിരിക്കയാണു്, ഇന്നു് നിരീശ്വരവാദികളും ഇറച്ചിതിന്നുന്നവനും സിഗററു് വായിൽനിന്നെടുക്കാത്തവനും അതേ സമയം മന്ത്രമോ തന്ത്രമോ കേട്ടിട്ടുപോലുമില്ലാത്തവനും ശാന്തിക്കാരനാകാം. ഹിന്ദുശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നതു് ഇങ്ങനെയല്ല. മന്ത്രാനുഷ്ഠാനസമ്പന്നനും വേദം അത്ഥത്തോടുകൂടി അറിയുന്നവനും വേദതത്ത്വങ്ങളെ യുക്തിപൂവ്വം സ്ഥാപിക്കാൻ കഴിവുള്ളവനും കമ്മനിഷ്ഠനും അത്ഥശാസ്ത്രം, ആയുധവിദ്യ എന്നിവയിൽ നിപുണനും മന്ത്രസിദ്ധി മുതലായവകൊണ്ടു് നിഗ്രഹാനുഗ്രഹശക്തനും രാജാവിനു് രാജനീതി ഉപദേശിക്കാൻ കഴിവുള്ളവനുമായിരക്കണം പുരോഹിതൻ എന്നാണു് ശാസ്ത്രം. ഇന്നു് അങ്ങനെയുള്ള പുരോഹിതൻ എവിടെ? ഹിന്ദുമതം ഇവിടെ നിലനില്ക്കണമെങ്കിൽ അങ്ങനെയുള്ളവരെ സൃഷ്ടിക്കണം. അമ്പലത്തിൽ സ്വർണ്ണക്കൊടിമരമുണ്ടാക്കാനും വെടിക്കെട്ടു് നടത്താനുമാണു് ജനങ്ങൾക്കു് ഭ്രമം. ദേവാലയത്തെ ദേവാലയമാക്കുന്നതു് അവിടുത്തെ തന്ത്രിയുടെ തപഃശക്തിയോടുകൂടിയ പ്രതിഷ്ഠയും പൂജകന്റെ ധ്യാനനിഷ്ഠയും സിദ്ധിബലവും ചേന്ന പൂജയുമാണു്. അതില്ലെങ്കിൽ പിന്നെ ദേവാലയമെന്തിനു്? എവിടെയെങ്കിലും ഒരു കല്ലെടുത്തുവെച്ചു് ആളുകൾ ചുററും കൂടിയാൽ പോരേ? എന്തിനു് അമ്പലംപണിക്കു് പണം കളയുന്നു? ഒരു കാലത്തു് ദേവാലയങ്ങളിൽ പൂജകന്മാരാകേണ്ടവരെ രണ്ടു കൊല്ലമെങ്കിലും പഠിപ്പിച്ചു് അവരെ കുറച്ചെങ്കിലും സംസ്കാരവും ബോധവുമുള്ളവരുമാക്കാൻ ശാന്തി സ്കൂൾ ഇവിടെ ഏപ്പാടു് ചെയ്തിരുന്നു. ഇന്നു് അതു വേണ്ടെന്നായി. അതു വീണ്ടും തുടങ്ങാനുള്ള ആലോ

ചനയും കാണുന്നില്ല. രണ്ടു് കൊല്ലംപോലും തീരെ പോരാ. പന്ത്രണ്ടാണു് ശാസ്ത്രം. ആറു് കൊല്ലമെങ്കിലും വേണം. ഹിന്ദുമതത്തെ അപേക്ഷിച്ചു് വളരെ കുറച്ചേ പഠിക്കാനുള്ള ക്രിസ്തുമതം. ആ മതത്തിന്റെ പുരോഹിതനാകണമെങ്കിൽ സ്കൂൾഫൈനൽ കഴിഞ്ഞു് ആറു് കൊല്ലമെങ്കിലും പഠിക്കണമെന്നു് വെച്ചിരിക്കുന്നു. അപ്പോൾ ഹിന്ദുപുരോഹിതനോ? ഈ കാര്യത്തിൽ ഹിന്ദുമതസ്നേഹികളുടെ ശ്രദ്ധ പതിയണം. വെടിക്കെട്ടിനും ആനയ്ക്കും കൊടിമരത്തിനും ദേവാലയങ്ങളേയോ ഹിന്ദുമതത്തേയോ നിലനിറുത്താനുള്ള ശക്തിയില്ല. ശരിയായ മതപുരോഹിതന്മാരെ ആശ്രയിച്ചാണു് ദേവാലയവും മതവും നിലനില്ക്കുന്നതു്.

ഇന്നു് ഹിന്ദുമതപുരോഹിതന്മാർക്കുപോലും മതഗ്രന്ഥങ്ങളുടേയും മന്ത്രങ്ങളുടേയും ഭാഷയായ, നല്ല മലയാളം എഴുതാൻപോലും അത്യാവശ്യമുള്ള, സംസ്കൃതം അറിഞ്ഞുകൂടെന്നു് ഞാൻ പറഞ്ഞുവല്ലോ. ക്രിസ്തുമതപുരോഹിതനു് സിറിയാക്കും ഗ്രീക്കും ലാററിനും പഠിക്കാമെങ്കിൽ ഹിന്ദുതപുരോഹിതനു് സംസ്കൃതം അത്ര പ്രയാസമാണോ? എന്നാൽ പുരോഹിതൻ മാത്രം സംസ്കൃതം പഠിച്ചാൽ പോരാ. എല്ലാ ഹിന്ദുവും സംസ്കൃതം പഠിക്കണം. സംസ്കൃതം പഠിക്കാത്ത ഹിന്ദുവിന്റെ നില ലജ്ജാവഹമാണെന്നു് മഹാത്മജിപറഞ്ഞിട്ടുണ്ടു്. ഇന്നു് ഹിന്ദുക്കൾക്കു് സംസ്കൃതം പഠിക്കാൻ ഇഷ്ടമില്ല. എന്തുകൊണ്ടു്? അതു് കഠിനഭാഷയാണെന്നു് സായ്പു് പറഞ്ഞു. അതേസമയം അവർ പുരോഗമിച്ച മഹാബുദ്ധിശാലികളുമാണു്. പ്രയാസമുള്ള ഭാഷയിൽ അനിതരസാധാരണപ്രാവീണ്യം സിദ്ധിച്ച പൂർവ്വികന്മാർ മടയന്മാരും! പരസ്പരവിരുദ്ധമായി പറയുന്നതിനൊരതിരു് വേണ്ടേ? സംസ്കൃതം ഒരു പ്രയാസമുള്ള ഭാഷയല്ല. ആകാശത്തു് പറക്കുന്നതും അണുവിനെ പൊട്ടിക്കുന്നതും ഗോളാന്തരങ്ങളിൽ യാത്രചെയ്യുന്നതും പ്രയാസമല്ലെന്നു് കണ്ടുപിടിച്ച മനുഷ്യൻ പറയുന്നു സംസ്കൃതം പഠിക്കാൻ പ്രയാസമെന്നു്. അതേ സമയത്തു് അതു് പഠിച്ചു് അതിൽ അതുല്യചാതുരിയോടുകൂടി ഗ്രന്ഥങ്ങളെഴുതിയവർ കാട്ടാളന്മാരെന്നും പറയുന്നു. ഇതു് അസംബന്ധമാണു്. ക്രിസ്തീയപുരോഹിതന്മാർപോലും ആയിരക്കണക്കിനു് സംസ്കൃതം പഠിക്കുന്നു. മാക്സു് മുള്ളരും ഡോയിസനും ആക്കബും തീബോവും സംസ്കൃതം പഠിച്ചു് വേദങ്ങളും ഉപനിഷത്തുകളും ശങ്കരഭാഷ്യവും ഇംഗ്ലീഷിലേയ്ക്കു് തർജ്ജമ ചെയ്യെങ്കിൽ മലയാളിക്കു് സംസ്കൃതം പ്രയാസമോ? ഒരിക്കലുമല്ല. സംസ്കൃതം പ്രചരിപ്പിച്ചില്ലെങ്കിൽ ഹിന്ദുമതം ഇവിടെ നിലനില്ക്കയില്ല. കേരളത്തിലെ സംസ്കൃതവിദ്യാലയങ്ങളെല്ലാം മിക്കവാറും ഇല്ലാതായിരിക്കുന്നു. സംസ്കൃതഭാഷ പഠിച്ചതു

കൊണ്ടു മാത്രമായില്ല. അതിൽ ഏററവും പച്ചത്തെറിപുസ്തകങ്ങളുമുണ്ടു്. എന്നാൽ ഹിന്ദുമതം ശരിയായി പഠിക്കാൻ ആ ഭാഷകൊണ്ടല്ലാതെ സാധിക്കയില്ല. അതിനുള്ള ഉപകരണമായി സംസ്കൃതം എല്ലാ ഹിന്ദുക്കുട്ടികളേയും പഠിപ്പിക്കണം. തർജ്ജമകൊണ്ടു് മതിയാകയില്ല. അതു് മുട്ടുശാന്തിക്കുമാത്രമേ പററൂ. ശാകുന്തളം എത്രപേർ തർജ്ജമ ചെയ്തിരിക്കുന്നു. അതിൽനിന്നു് എത്രയായാലും തർജ്ജമ മൂലത്തിനു് പകരമാകുകയില്ലെന്നു തെളിയുന്നില്ലേ?

സംസ്കൃതത്തിൽതന്നെ മുഖ്യമായി എല്ലാ കുട്ടികളേയും ഗീത പഠിപ്പിക്കണം.

''സർവ്വശാസ്ത്രമയീ ഗീതാ''. സംസ്കൃതം പഠിച്ചു് അർത്ഥജ്ഞാനമുണ്ടാകുന്നതുവരെ മലയാളത്തിൽ അർത്ഥം പഠിക്കണം; സംസ്കൃതം പഠിക്കാനുള്ള പ്രായം കഴിഞ്ഞവരും മലയാളത്തിലെങ്കിലും ഗീത വായിച്ചു് പഠിക്കണം. ഗീത പഠിക്കാത്ത ഒററ ഹിന്ദുക്കുട്ടിയും ഉണ്ടായിരിക്കരുതു്.

ഗീത മാത്രംകൊണ്ടുമാകയില്ല. രാമായണം, ഭാഗവതം, ഭാരതം, ഭക്തചരിതാമൃതം മുതലായവയും കുട്ടികൾ പഠിപ്പിക്കപ്പെടണം. ഇതെല്ലാംകൂടി പഠിപ്പിക്കാൻ മതപാഠശാലകൾ അത്യാവശ്യമാണു്. ക്രിസ്ത്യാനികൾ അവരുടെ കുട്ടികളെയെല്ലാം രവിവാരപാഠശാലകളിലയയ്ക്കുന്നതു് നിങ്ങൾ കാണുന്നില്ലേ? അതു് എന്തുകൊണ്ടു് ഹിന്ദുക്കൾ കണ്ടുപഠിക്കുന്നില്ല? അതിനുപുറമേ ഹിന്ദുക്കുട്ടികളെ ഹൈന്ദവപശ്ചാത്തലത്തിൽ വളർത്തണം. സകല കുട്ടികളേയും വെളുപ്പിനു് എഴുന്നേല്പിച്ചു് നാമം ജപിപ്പിക്കണം. ഭഗവന്നാമജപം വളരെ ഫലപ്രദമാണു്. അർത്ഥമറിയാതെ ജപിച്ചാൽകൂടിയും ഫലപ്രദമാണു്. അർത്ഥമറിഞ്ഞു നിയമപ്രകാരം ജപിച്ചാൽ ആയിരമിരട്ടി ഫലമുണ്ടു്. മന്ത്രസാധന ചെയ്യുന്നവർക്കറിയാം മന്ത്രത്തിനു ഫലമുണ്ടോ എന്നു്. പരീക്ഷിച്ചു നോക്കിൻ. അപ്പോൾ കാണാം അതിന്റെ ഫലം പ്രത്യക്ഷമാണെന്നു്. ഇന്നു വീടുകളിൽ വെളുപ്പിനു് ഉണരുന്ന പതിവു പോയി. അതുതന്നെയാണു് ഹിന്ദുവിന്റെ അധഃപതനകാരണങ്ങളിലൊന്നു്. ചീത്ത വികാരങ്ങളെ ഉദ്ദീപിപ്പിക്കുന്ന ഒരു നാടകവും സിനിമയും കാണാൻ കുട്ടികളെ അനുവദിക്കരുതു്. വ്രതാനുഷ്ഠാനത്തിനു് അതു് വളരെയധികം സഹായിക്കും. മനോജയമില്ലായ്മയാണു് ഇന്നു കാണുന്ന എല്ലാ കുഴപ്പത്തിനും കാരണം. മനുഷ്യൻ ഇന്ദ്രിയങ്ങളുടെ പുറകെ ഓടുന്നതിലാണു് സുഖമിരിക്കുന്നതെന്നു് ധരിച്ചു് അവയെ തൃപ്തിപ്പെടുത്താൻ ശ്രമിക്കുന്നു. അവ ഒരിക്കലും തൃപ്തിപ്പെട്ടടങ്ങുകയില്ല.

കാമഭോഗത്തിനാൽ കാമമൊരുനാളും ശമിച്ചിടാ
നെയ്യിനാലഗ്നിപോൽ വീണ്ടും വീണ്ടും വദ്ധിക്കയേ വരൂ.

അത്രയുമല്ല ഇന്ദ്രിയാരാമൻ സ്ഥിരബുദ്ധിയുള്ളവനുമല്ല. അവൻ ചപലനാണ്. ഈ രഹസ്യം മനസ്സിലാക്കി ബുദ്ധിയുള്ളവൻ ഇന്ദ്രിയജയത്തിനു യത്നിക്കണം. ഇന്നു ഹിന്ദുക്കൾ കടിഞ്ഞാണില്ലാത്ത കുതിരകളെപ്പോലെയാണ്. അതുകൊണ്ടു അവക്കു ഐക്യമില്ല. അവർ എല്ലാവിധ പ്രലോഭനങ്ങൾക്കും എളുപ്പത്തിൽ വിധേയരായിത്തീരുന്നു. അതുകൊണ്ടു മനോജയമാണു മനുഷ്യനെ മൃഗങ്ങളിൽനിന്നു വേർതിരിക്കുന്നതെന്നു കുട്ടികളെ ബാല്യത്തിൽ തന്നെ പഠിപ്പിക്കുകയും മാതാപിതാക്കന്മാർ അതിനു മാതൃകയായി ജീവിക്കയും വേണം.

മനോനിയന്ത്രണമാണു ചാരിത്രശുദ്ധിയുടെ ജീവൻ. ചാരിത്രശുദ്ധിയില്ലാത്തവനു ഇഹലോകവുമില്ല; പരലോകവുമില്ല. ഹരിശ്ചന്ദ്രനേയും രന്തിദേവനേയും ശിബിയേയും ശുകനേയും പ്രസവിച്ച സമുദായത്തിന്റെ സാന്മാഗ്ഗികനിലവാരം ഇന്നെന്താണ്? ടേസിയാസ്, മെഗാസ്തനീസ്, അരിയൻ, ഹ്യൂൻത്സാങ്ങ്, ഇഡ്രീസി, മാക്കോപോളോ, ഫ്രയർ ജോർഡാനസ്, കേമൽ എഡിൻ സമക്ണ്ഡി, അബ്ദുൾ ഫാസൽ, സുലാമുത്തുഅലി, വാറൻ ഹേസ്റ്റിങ്ങ്സ്, ബിഷപ്പ്ഹീബർ, എൽഫിൻസ്റ്റൺ, കേണൽ സ്ലീമാൻ മുതലായ വിദേശീയർപോലും ഹിന്ദുക്കളുടെ സത്യനിഷ്ഠയേയും സ്വഭാവശുദ്ധിയേയും എത്ര പ്രശംസിച്ചിരിക്കുന്നു. ഹിന്ദുക്കളുടെയിടയിൽ കള്ളംപറയുന്നവർ വളരെ വളരെ ദുർല്ലഭമാണെന്നു അവർ ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നു. ഇന്നത്തെ ഹിന്ദുവിന്റെ നിലയെന്തു? ഈ സാന്മാഗ്ഗികാധഃപതനത്തിനു കാരണമെന്തു? ഈശ്വരവിശ്വാസമില്ലായ്മ, ശാസ്ത്രനിഷ്ഠയില്ലായ്മ, വ്യഭിചാരവും അസത്യവും ഗ്രാമീണരുടെയിടയിൽ — പ്രത്യേകിച്ചും കാട്ടുജാതിക്കാരുടെയിടയിൽ വളരെ കുറവാണെന്നു പലരോടും അന്വേഷിച്ചു കാര്യങ്ങൾ മനസ്സിലാക്കിയശേഷം മഹാത്മജി പറഞ്ഞിരിക്കുന്നു. സ്വഭാവശുദ്ധിയുടെ നില വാരമോത്താൽ നമ്മളോ പരിഷ്കൃതർ? നമ്മുടെ പൂവ്വീകന്മാരോ പരിഷ്കൃതർ? ഹിന്ദുക്കളുടെ ഈ സാന്മാഗ്ഗികാധഃപതനം അത്യാപത്താണ്. "The future is for the nations who are chaste" (ചാരിത്രശുദ്ധിയുള്ള നേഷനാണു ഭാവി) എന്നു മഹാത്മജി പറയുന്നു അതുപോലെ ചാരിത്രശുദ്ധിയുള്ള സമുദായത്തിനേ ഭാവിയുള്ളൂ. ഹിന്ദുക്കൾ സത്യവും ബ്രഹ്മചര്യവും ധമ്മവും ത്യജിച്ചാൽ അവർ നാമാവശേഷരാകും. അതു വരാതിരിക്കാൻ ഉടൻ പ്രവത്തനം തുടങ്ങണം. സവ്വോപരി ബ്രഹ്മചര്യം — ബ്രഹ്മചര്യം

രക്ഷിച്ചില്ലെങ്കിൽ നിങ്ങൾ നാഡീബലമില്ലാത്തവരും ധൈര്യവും തിതിക്ഷയും ദീർഘദൃഷ്ടിയും ഇല്ലാത്തവരും നിർവ്വീര്യന്മാരും ആയി ത്തീരും. ബ്രഹ്മചര്യഭംഗമുണ്ടാക്കുന്ന — നിങ്ങളെ വിഷയലമ്പടന്മാരാ ക്കുന്ന—യാതൊരു ഗ്രന്ഥവും സമുദായത്തിൽ പ്രചരിക്കാൻ അനുവദി ക്കരുതു്. ബ്രഹ്മചര്യത്തിൽക്കൂടിയല്ലാതുള്ള സകല സന്താനനിയന്ത്ര ണവും ആപത്താണെന്നു് — സമുദായത്തെ നശിപ്പിക്കുമെന്നു് — മഹാ ത്മജി പദേ പദേ വളരെ വളരെ തെളിവുകളോടും യുക്തിയോടും ആവർത്തിച്ചാവർത്തിച്ചു് പറഞ്ഞിട്ടുണ്ടു്. നിങ്ങളിൽ കഴിവുള്ളവരെ ല്ലാം ആജന്മബ്രഹ്മചര്യവ്രതം സ്വീകരിച്ചു് ഭാരതഖണ്ഡത്തിൻേറയും ഹിന്ദുധർമ്മത്തിൻേറയും രക്ഷയ്ക്കായി മുന്നോട്ടു വരുവിൻ! ഹിന്ദുസമു ദായത്തിൽ വന്നിരിക്കുന്ന സാമ്പത്തികവും സാമൂഹ്യവും ആരോഗ്യ പരവും ജനസംഖ്യാപരവും സർവ്വോപരി സദാചാരപരവുമായ അധഃ പതനം തടയാൻ ഹിന്ദുക്കൾ ജാതിബുദ്ധി കളഞ്ഞു സംഘടിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ദേവാലയങ്ങളെ ശുദ്ധിചെയ്തു് അവ യെ ധർമ്മപ്രചരണത്തിനുള്ള കേന്ദ്രങ്ങളാക്കിത്തീർക്കേണ്ടതു് ഉടൻ ചെയ്യേണ്ട കാര്യമാണു്.

വേദാസ്ത്യാഗശ്ച യജ്ഞാശ്ച നിയമാശ്ച തപാംസി ച
ന വിപ്രദുഷ്ടഭാവസ്യ സിദ്ധിം ഗച്ഛന്തി കർഹിചിത്.

(വേദങ്ങളും ത്യാഗവും യജ്ഞവും നിയമങ്ങളും തപസ്സുകളും മനസ്സു് ദുഷിച്ചവനു് ഒരിക്കലും സിദ്ധിയെ ഉളവാക്കുന്നില്ല) എന്നു് സ്മൃതി പറയുന്നു.

''നാവിരതോ ദുശ്ചരിതാത്''

സ്വഭാവശുദ്ധിവരാതെ ഒരിക്കലും മററന്തെല്ലാമുണ്ടായാലും ഈശ്വരലാഭമുണ്ടാകയില്ല എന്നു് ശ്രുതി പറയുന്നു. ഹേ ഹിന്ദുക്കളേ! ഇതു് ശ്രദ്ധിക്കുവിൻ! നിങ്ങൾ സത്യവും ബ്രഹ്മചര്യവും വിവേ കവും മനോനിയന്ത്രണവും ഉള്ളവരായി ജീവിക്കുവിൻ! കുട്ടികളേയും അതിൽ പരിശീലിപ്പിക്കുവിൻ! നിങ്ങൾക്കു് ക്ഷേമം ഭവിക്കട്ടെ! ഇവിടത്തെ ഹിന്ദുമഹാസമ്മേളനം ഹിന്ദുക്കളെ യഥാർത്ഥഹിന്ദുക്കളാ ക്കുന്നതിനു വേണ്ടതു് ആലോചിച്ചു് നിശ്ചയം ചെയ്തു് പ്രവൃത്തി തുടങ്ങുമെന്നു് ഞാൻ വിശ്വസിക്കുന്നു. നിങ്ങൾക്കു് അതിനുള്ള താ ല്പര്യം ഈശ്വരൻ നൽകട്ടെ!



# 24. ദർശനങ്ങളും അദ്വൈതവാദവും

വിശ്വവ്യാപികളായ സാമാന്യനിയമങ്ങളിലൂടെ ആന്തരവും ബാഹ്യവുമായ പ്രകൃതിയെക്കുറിച്ച് പൂർണ്ണമായ ജ്ഞാനം സമ്പാദിക്കുകയും അവയ്ക്ക് സർവ്വവ്യാപകമായ ഒരു വ്യാഖ്യാനം നൽകുകയുമാകുന്നു തത്ത്വശാസ്ത്രത്തിന്റെ ഉദ്ദേശ്യം. എല്ലാ കാലത്തും സമാധാനം ലഭിക്കാതെ മനുഷ്യനെ വിഷമിപ്പിച്ച പ്രശ്നങ്ങളും തന്മൂലം മനുഷ്യൻ തന്നോടുതന്നെ ചോദിച്ച ചോദ്യങ്ങളും, തത്ത്വചിന്തയുടെ ഉദ്ദേശ്യം ഇതുതന്നെയാണെന്ന് തെളിയിക്കുന്നുണ്ട്. ധാരണാശക്തിയുണ്ടായ നാൾമുതൽ നാം നമ്മുടെ ചുററും ദർശിക്കുന്ന, നമുക്കനുഭവഗോചരമാകുന്ന, വാസ്തവികതയുടെ ഏററവും ഉന്നതവും സത്യവുമായ വ്യാഖ്യാനമെന്താണ്? നാം എവിടെനിന്ന് വരുന്നു? എന്തിനു് ജീവിക്കുന്നു? ജീവിതത്തിന്റെ പരമലക്ഷ്യം എന്താണ്? വിസ്തൃതമായ ഈ പ്രപഞ്ചത്തിന്റെ വിവിധ ഭാഗങ്ങൾക്ക് തമ്മിൽത്തമ്മിലും ഓരോ ഭാഗങ്ങൾക്ക് മുഴുവനോടുമുള്ള ബന്ധമെന്താണ്? എന്നീവക ചോദ്യങ്ങൾ അനാദികാലം മുതൽക്കേ മനുഷ്യനെ അലട്ടിക്കൊണ്ടിരുന്നു. അവൻ തനിക്ക് സിദ്ധിക്കുന്ന വിജ്ഞാനത്തിന്റെ പ്രകാശത്തിൽ അതിനെ വ്യാഖ്യാനിപ്പാനും യത്നിക്കുന്നു. വ്യാഖ്യാതാവിന്റേയും കാലത്തിന്റേയും സ്വഭാവമനുസരിച്ച് അത് എത്രതന്നെ മാറിക്കൊണ്ടിരുന്നാലും അതിൽ അന്തർല്ലീനമായ പരമാത്ഥം എന്നും ഒന്നുതന്നെ. സർവ്വവ്യാപിയായ ഒരു പരാശക്തിയുടെ സത്ത ആദ്യം മുതൽക്കേ അംഗീകരിക്കപ്പെട്ടു. മനുഷ്യഹൃദയത്തിൽ ലീനമായിരുന്ന ഈ ബോധമാണ് നാമരൂപാത്മകമായ വൈവിദ്ധ്യത്തിൽ മനുഷ്യന്ന് അവന്റെ വിചാരങ്ങളിലും പ്രവൃത്തികളിലും ഒരൈക്യവും ലക്ഷ്യവും പ്രദാനം ചെയ്യുന്നത്. തന്നെ അഭിമുഖീകരിക്കുന്ന സകല പ്രശ്നങ്ങളിലും, ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ പ്രത്യക്ഷമാകുന്ന പരാശക്തിയുടെ സാന്നിദ്ധ്യവും ജീവിതത്തിന്റെ അജ്ഞതയും, മനുഷ്യന്റെ ജിജ്ഞാസയെ ഉദ്ദീപിപ്പിക്കുകയും ആ പരാശക്തിയുടെ സാന്നിദ്ധ്യം കണ്ടുപിടിക്കാൻ പ്രേരിപ്പിക്കുകയും ചെയ്തു. അനന്തമായ അതിൽനിന്ന് താൻ ഭിന്നനല്ലെന്നും ഒടുക്കം താനതിൽ ലയിക്കുമെന്നുള്ള ബോധത്തിൽ മനുഷ്യനുണ്ടായ ആനന്ദവും സ്വാത

---

(സാഹിത്യവിചാരം – 1123 മേടം – എന്ന പുസ്തകത്തിൽ പ്രസിദ്ധം ചെയ്തത്.)

ന്ത്യവും തിന്മയെ എതിർക്കുവാനുള്ള കരുത്തുമാണു് മതത്തിൻെറ ആവിർഭാവത്തിനു് നിദാനം.

യാതൊന്നുമായുള്ള ഐക്യവും തജ്ജന്യമായ നിർവൃതിയുമാണോ മതത്തിൻെറ പരമലക്ഷ്യം ആ അനന്തശക്തിയെ അറിവാനുള്ള മനുഷ്യപരിശ്രമത്തിൻെറ യഥാർത്ഥരൂപമെന്തെന്നു് വ്യക്തമാക്കുകയത്രേ തത്ത്വചിന്തയുടെ ഉദ്ദേശ്യം. അതിനാൽ തത്ത്വചിന്ത മനുഷ്യഹൃദയത്തിൽ മതത്തിനുള്ള സ്വാധീനതയെ മനസ്സിലാക്കുകയും മനുഷ്യാത്മാവിനെ അതിൻെറ ആത്യന്തികലക്ഷ്യത്തിലേക്കുള്ള ഗതിയിൽ പിൻതുടരുകയും വേണം. അതുകൊണ്ടു് തത്ത്വചിന്തയുടെയും മതത്തിൻെറയും അടിസ്ഥാനം ഒന്നുതന്നെയായിരിക്കണം.

ചിത്രനിർമ്മാണത്തിനു് ചുമരെന്നപോലെ യുക്തിക്കു് അടിസ്ഥാനമായി ചിലതുണ്ടായിരിക്കണം. യുക്തിവാദസൗധം കെട്ടിയുറപ്പിക്കപ്പെട്ടിരിക്കുന്നതു് എന്തടിസ്ഥാനത്തിലാണെന്നു് നോക്കാം. മനുഷ്യപ്രകൃതിയെ ശ്രദ്ധാപൂർവ്വം പഠിക്കുകയും അവൻെറ അനുഭവങ്ങളെ ശരിയായി ഉപഗ്രഹിക്കുകയും ചെയ്താൽ ഈ ദൃശ്യപ്രപഞ്ചം മൂന്നു് വിഭാഗങ്ങളെ ഉൾക്കൊള്ളുന്നതായിക്കാണാം. ഓരോ വിഭാഗവും അതാതിൻെറ വിവിധരൂപങ്ങളിലുള്ള പ്രകടനങ്ങളിലൂടെ നമുക്കു് നിത്യവും അനുഭവപ്പെടുന്നു. സ്ഥൂലപ്രപഞ്ചത്തെ പ്രഥമവീക്ഷണത്തിൽതന്നെ മനസ്സിലാക്കാം. ബുദ്ധീന്ദ്രിയങ്ങളിലൂടെ ബാഹ്യവസ്തുക്കളെ ഗ്രഹിക്കുകയും ആ ബാഹ്യവസ്തുഗ്രഹണത്തിലൂടെ സ്വയം ഗ്രഹിക്കുകയും ചെയ്യുന്ന ധാരണക്കാധേയമായ ആത്മശക്തി സ്ഥൂലപ്രപഞ്ചത്തേക്കാൾ സൂക്ഷ്മതരവും ഉയർന്നതുമാകുന്നു. ഈ ശക്തിയാണു് പ്രത്യഗാത്മാവു് എന്നറിയപ്പെടുന്നതു്. അപഗ്രഥനം ഇനിയും നമ്മെ മുമ്പോട്ടു് നയിക്കുന്നു. മനസ്സു് നമ്മെ ബാഹ്യവസ്തുക്കളുമായി സംബന്ധിപ്പിക്കുന്നതുപോലെ നമുക്കു് പരിചിതമായ ആത്മാവിനെക്കാൾ ഉയർന്നതും വിശ്വവ്യാപകവുമായ ഒരാത്മാവു്—വ്യക്തിഭൂതങ്ങളായ ആത്മാക്കളേയും ബാഹ്യപ്രകൃതിയേയും ഒന്നിച്ചു് കൂട്ടിയിണക്കിയ ഒരാത്മാവു്—വ്യക്തിഗതമായ ആത്മാക്കളുടെ ആകത്തുകയായ ഒരു വിശ്വാത്മാവു് ഉണ്ടായിരിക്കണമെന്നു് നാം അനുമാനിക്കയും അനുഭവം അതിനെ ദൃഢീകരിക്കുകയും ചെയ്യുന്നു. ഇതാണു് സാധാരണജനങ്ങളുടെ ഈശ്വരനും വേദാന്തിയുടെ ബ്രഹ്മവും. ഇപ്രകാരം ഈ പ്രാപഞ്ചികസത്ത അതിൻെറ തനി മാതൃകയായ മനുഷ്യനിലൂടെ പ്രത്യക്ഷപ്പെടുന്നതുപോലെ ബാഹ്യമായ ദൃശ്യവസ്തുസഞ്ചയം ആത്മാവു്, വിശ്വാത്മാവ്, ഈശ്വരൻ എന്നു് മൂന്നായും അവ തമ്മിലുള്ള അനേകം ബന്ധങ്ങളായും വേർതിരിയുന്നു. ഇവ നമ്മുടെ എല്ലാ ചിന്തകളുടെയും അടിസ്ഥാനമായ സ്വീകൃതതത്ത്വങ്ങളായി

(Postulates) സ്ഥിതിചെയ്യുന്നു. സകല യുക്തിചിന്തയുടെയും അടിസ്ഥാനമായ ഈ തത്ത്വങ്ങൾക്ക് വ്യക്തിത്വവും വാസ്തവികതയും ഉണ്ടെങ്കിലും, വിഭിന്നജനങ്ങളുടെ വിഭിന്നമായ ബുദ്ധിവികാസത്തേയും ആദ്ധ്യാത്മികോത്കർഷത്തേയുമനുസരിച്ച് അവ ഭിന്നരീതിയിൽ ധരിപ്പിക്കപ്പെട്ടുവാനിടയുണ്ട്. അടിസ്ഥാനതത്ത്വങ്ങളിൽ ഐക്യമുണ്ടെങ്കിലും, ഇപ്രകാരം സിദ്ധാന്തങ്ങളിലും അതിൽ എത്തിച്ചേരുന്ന മാർഗ്ഗങ്ങളിലും വൈവിദ്ധ്യമുണ്ടാകുന്നു. ഇങ്ങനെയാണ് വിവിധ ദർശനങ്ങളുടെ ആവിർഭാവം.

ആസ്തികങ്ങൾ, നാസ്തികങ്ങൾ എന്ന് ഭാരതീയദർശനങ്ങളെ രണ്ടായി വിഭജിക്കാം. ഈ തത്ത്വശാസ്ത്രങ്ങൾക്ക് വെറും യുക്തിമാത്രമല്ല അനുഭവങ്ങളും അടിസ്ഥാനമായി നില്ക്കുന്നതുകൊണ്ടാണ്, അവയെ ദർശനങ്ങളെന്നു വിളിക്കുന്നത്. ഈശ്വരസത്തയെ സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യുന്നതനുസരിച്ചല്ല, വേദത്തിന്റെ പരമാധികാരത്തെ സ്വീകരിക്കയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യുന്നതനുസരിച്ചാണ്, ദർശനങ്ങൾ ആസ്തികങ്ങളോ നാസ്തികങ്ങളോ ആകുന്നത്. ചാർവ്വാക—ബൗദ്ധ—ജൈനദർശനങ്ങൾ മൂന്നും നാസ്തികങ്ങളും, ന്യായം, സാംഖ്യം, വൈശേഷികം, യോഗം, പൂർവ്വമീമാംസ, ഉത്തരമീമാംസ ഇവയാറും ആസ്തികങ്ങളുമാകുന്നു. ഉത്തരമീമാംസതന്നെയാണ് വേദാന്തം. ഈ ദർശനങ്ങളിലോരോന്നും ഓരോ കാലത്ത് പ്രാബല്യത്തിലിരുന്നുവെങ്കിലും, വേദാന്തം സർവ്വോത്കൃഷ്ടമായി ഗണിക്കപ്പെട്ടുപോന്നു. ശ്രീശങ്കരാചാര്യർക്കുശേഷം മററു ദർശനങ്ങളെല്ലാം ക്രമേണ ക്ഷയിക്കയും, വേദാന്തം ഉത്കർഷം പ്രാപിക്കയും ചെയ്തു.

നൈയായിക—വൈശേഷികന്മാർ, പ്രപഞ്ചഭിന്നനായ ഈശ്വരനും ജീവാത്മാക്കളും ലോകസൃഷ്ടിക്കാധാരമായ പരമാണുക്കളും നിത്യമാണെന്നും, എല്ലാ കല്പാരംഭത്തിലും ഈശ്വരൻ ഈ പരമാണുക്കളെക്കൊണ്ട് പ്രപഞ്ചം സൃഷ്ടിക്കുകയും, ജ്ഞാനോദയം മൂലം കർമ്മവിമോചനവും തദ്വാരാ മോക്ഷവും സംപ്രാപ്തമാകുന്നതുവരെ ഓരോ ജീവനേയും ഓരോ ശരീരത്തിൽ സ്ഥാപിക്കുകയും ചെയ്യുന്നുവെന്നും വിശ്വസിക്കുന്നു. സാംഖ്യന്മാരാകട്ടെ, ഈശ്വരനിൽ വിശ്വസിക്കുന്നില്ല. കാലമൊഴിച്ച് യാതൊരു ബാഹ്യോപാധിയുടേയും സഹായമില്ലാതെ ജീവാത്മാവിന്റെ ആനന്ദത്തിനും മുക്തിക്കും വേണ്ടി ഓരോ കല്പത്തിലും പ്രപഞ്ചം മൂലപ്രകൃതിയിൽ ലയിക്കുന്നുവെന്നാണ് അവരുടെ വിശ്വാസം. ഈ അഭിപ്രായത്തോട് യോഗികളും ഏറെക്കുറെ യോജിക്കുന്നുണ്ടെങ്കിലും, അവർ സൃഷ്ടിസ്ഥിതിസംഹാരങ്ങളുമായി ബന്ധമില്ലാത്തവനും ഈശ്വരപ്രാപ്തിയെ അർത്ഥിക്കുന്ന

വക്കു് കല്പാരംഭത്തിൽ ഗുരുവുമായിരിക്കുന്ന ഒരീശ്വരനിൽ വിശ്വസിക്കുന്നു. ലോകം നിത്യമാണെന്നും ഇഹലോകകമ്മജമായ അദൃഷ്ടം മൂലം ജീവൻ സ്വഗ്ഗംപ്രാപിച്ചു് നിത്യാനന്ദമനുഭവിക്കുന്നുവെന്നു മാണു് അവരുടെ മതം. പൂവ്വമീമാംസകരൊഴിച്ചുള്ള എല്ലാ വിഭാഗക്കാരും ഉപനിഷത്തുകളുടെ പരമപ്രാധാന്യത്തെ അംഗീകരിക്കുന്നുവെങ്കിലും, വേദം മുഴുവൻ ഈശ്വരപ്രോക്തമാണെന്നു് എല്ലാവക്കും വിശ്വാസമില്ല. മീമാംസകന്മാർ വേദങ്ങൾ ഈശ്വരനിമ്മിതങ്ങളെന്നു് സമ്മതിക്കുമെങ്കിലും, ഈശ്വരൻ വേദത്തിനും താഴെയാണെന്നാണു് അവരുടെ മതം. വേദാന്തിയുടെ മതം ഈശ്വരനാൽ നിമ്മിതമാണു് വേദം മുഴുവനുമെന്നത്രേ! ഉപനിഷത്തുകളിലെ തത്ത്വങ്ങൾ ഗ്രഹിക്കുവാൻ വേണ്ട മനോവികാസം ലഭിച്ചിട്ടില്ലാത്തവക്കുവേണ്ടിയാണു് വേദത്തിന്റെ പ്രഥമഭാഗങ്ങളെന്നത്രേ അവർ പറയുന്നതു്. ബ്രഹ്മൈക്യപ്രാപ്തിക്കുള്ള വഴിയാണു് എല്ലാ ഉപനിഷത്തുകളിലേയും പ്രതിപാദ്യവിഷയം. പ്രാമാണ്യത്തെപ്പററി ചോദ്യം ചെയ്യത്തക്ക യാതൊന്നും ശ്രുതിയിലില്ലെന്നാണു് അവരുടെ മതം.

ശ്രീധരസിദ്ധാന്തികൾ, വല്ലഭസിദ്ധാന്തികൾ, നീലകണ്ഠസിദ്ധാന്തികൾ മുതലായി പല വിഭാഗക്കാർ വേദാന്തികളിലുണ്ടെങ്കിലും ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന മൂന്നു വിഭാഗങ്ങളത്രെ പ്രധാനങ്ങൾ. മാധ്വൻ, രാമാനുജൻ, ശങ്കരൻ എന്നീ മൂന്നാചാര്യന്മാരാണു് യഥാക്രമം ഈ ശാഖകളുടെ സ്ഥാപകന്മാർ. ഇവരിൽ മാധ്വനും രാമാനുജനും സാധാരണ ജീവിതത്തിൽ കാണപ്പെടുന്നതിനൊത്തരീതിയിൽ ശാസ്ത്രങ്ങൾക്കു് അത്ഥകല്പന നൽകുന്ന പ്രപഞ്ചാസ്തികൃവാദികളാണു്. രാമാനുജൻ ബഹുത്വവാദിയായ മാധ്വനോടു് മിക്കവാറും യോജിക്കുന്നുവെങ്കിലും, സ്ഥൂലപ്രപഞ്ചം ഈശ്വരന്റെ ശരീരമാണെന്നും തന്മൂലം ഈശ്വരഭിന്നമായി യാതൊന്നുമില്ലെന്നും സിദ്ധാന്തിച്ചു്, തന്റെ വാദത്തിനു് ഒരദ്വൈതച്ഛായ വരുത്തിയിരിക്കുന്നു.

രാമാനുജന്റെ വാദങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം: ഒരീശ്വരൻ മാത്രമേയുള്ളു. അദ്ദേഹം സഗുണനാണു്, ഈശ്വരഭിന്നമായി യാതൊന്നുമില്ല. അദ്ദേഹം, സ്ഥൂലശരീരത്തിൽ ജീവനെന്നപോലെ സ്ഥൂലപ്രപഞ്ചവും ജീവാത്മാക്കളും കൂടിയ ഒരു ശരീരത്തിലിരിക്കുന്നു. അദ്ദേഹം സവ്വശക്തനും, സവ്വകാരുണികനും, സവ്വവ്യാപിയുമാകുന്നു. അനന്തഗുണനിധിയായ ഈശ്വരനും, അവിടത്തെ ശരീരത്തിലെ ഓരോ പരമാണുവും നിത്യങ്ങളാകുന്നു. അദ്ദേഹം കേവലം വിനോദാർത്ഥം സ്വശരീരത്തിൽ സൃഷ്ടിസ്ഥിതിസംഹാര

ങ്ങളാകുന്ന വൃദ്ധിക്ഷയങ്ങളുളവാക്കുന്നു. സ്ഥൂലശരീരത്തോടൊപ്പം ജീവാത്മാവും ഈ വികാസസങ്കോചങ്ങൾക്ക് വിധേയമായേ തീരു. വികാസകാലത്ത് ജീവൻ സ്വകർമ്മാനുസൃതമായി ജനനമരണ വിധേയമായ ശരീരം സ്വീകരിക്കുകയും, ഈശ്വരപ്രസാദത്താൽ തനിക്കും ഈശ്വരനും തമ്മിലുള്ള ബന്ധത്തെ അറിയുന്നതുവരെ അതു് തുടരുകയും ചെയ്യുന്നു. മുക്തജീവനു് വൈകുണ്ഠത്തിൽ അധിവസിപ്പാനോ, അനന്തലോകത്തിൽ യഥേഷ്ടം വിഹരിപ്പാനോ സ്വാതന്ത്ര്യമുണ്ടു്. ലോകസൃഷ്ടിസ്ഥിതിസംഹാരശക്തിയൊഴികെ ഈശ്വരനിലുള്ള ശക്തി ആനന്ദം ജ്ഞാനം എന്നിവ, മുക്തജീവനു് ലഭിക്കുന്നു. ഈശ്വരൻ ഏററവും വലുതിനേക്കാൾ വലുതും, ഏററവും ചെറുതിനേക്കാൾ ചെറുതുമാണെന്നാണു് രാമാനുജപക്ഷവും. ജീവാത്മാവാകട്ടെ, പരമാണുസ്വരൂപമാണു്. ഓരോ ജീവാത്മാവും അതതിന്റെ പ്രത്യേകഗുണങ്ങളാൽ മറ്റോരോന്നിൽനിന്നു് ഭിന്നമെങ്കിലും പ്രകൃത്യാ ഐകരൂപ്യമുള്ളതാകുന്നു.

അജ്ഞാനനാശകമായ ജ്ഞാനംകൊണ്ടുമാത്രം ആത്മാവു് മുക്തിപൂകുന്നില്ല. മുക്തിക്കു് ആത്മാർപ്പണവും സേവനസന്നദ്ധതയും ഈശ്വരസേവയും അത്യന്താപേക്ഷിതമാകുന്നു. സ്ഥൂലപദാർത്ഥം ഈശ്വരനിൽനിന്നും ജീവനിൽനിന്നും ഭിന്നമാകുന്നു. ഈശ്വരസത്തയെ അറിയുവാനുള്ള ഏകമാർഗ്ഗം ശാസ്ത്രങ്ങളുമാണു്. ദുഃഖവും കഷ്ടപ്പാടുമെല്ലാം കർമ്മഫലങ്ങളും, അവ ഇല്ലാതാക്കുവാനുള്ള മാർഗ്ഗം, ജപം ധ്യാനം മുതലായവയുമാണു്.

ജീവൻ ഈശ്വരൻ സ്ഥൂലപദാർത്ഥം ഇവ തമ്മിലുള്ള ഭേദത്തേയും, അവയുടെ പാരമാർത്ഥികതയേയും മാധവൻ സ്വീകരിക്കുന്നു. എങ്കിലും സ്ഥൂലലോകവും ജീവാത്മാവും ഈശ്വരന്റെ ശരീരമാണെന്നു് മാധവൻ സമ്മതിക്കുന്നില്ല. എല്ലാ മുക്തജീവനും ആനന്ദമനുഭവിക്കുന്നുവെങ്കിലും ജീവന്മാരുടെ പ്രത്യേകതയനുസരിച്ചു് ആനന്ദാനുഭവത്തിനും കൂടുതൽ കുറവുകളുണ്ടു്. ശങ്കരമതാനുയായികൾ നിത്യനരകത്തിൽക്കിടന്നുഴലുമെന്നും, അതിൽനിന്നു് രക്ഷനൽകുക ഈശ്വരനുപോലും സാദ്ധ്യമല്ലെന്നുമാണു് ദ്വൈതികളുടെ ദൃഢവിശ്വാസം. മൂന്നാമതൊരു കൂട്ടം ജീവാത്മാക്കൾ സംസാരപ്രവാഹത്തിൽപ്പെട്ടു് എന്നും ഉഴന്നുകൊണ്ടിരിക്കും. രാമാനുജന്റേയും മാധവന്റേയും പക്ഷപ്രകാരം ആത്മാവു് പരമാണുരൂപനാണു്. ജീവന്റേയും വസ്തുവിന്റേയും വ്യതിരിക്തസത്തയേയും, ഈശ്വരന്റെ സാകാരഭാവത്തേയും സ്ഥാപിക്കാൻ രണ്ടുകൂട്ടരും ശാസ്ത്രങ്ങളെത്തന്നെ അഭയം പ്രാപിക്കുന്നു. സദാചാരമോ ദുരാചാരമോ ഒന്നും ഈശ്വരനെ ബാധിക്കുകയില്ല.

രാമാനുജ—മാധ്വന്മാരെപ്പോലെ ശങ്കരനും അനുഭവത്തെ അടിസ്ഥാനപ്പെടുത്തിയാണ് തന്റെ തത്ത്വചിന്തയെ മുന്നോട്ടുകൊണ്ടു വരുന്നത്. ഒരു വ്യത്യാസം മാത്രം; രാമാനുജനും മാധ്വനും സാധാരണ ലോകത്തിൽ ദൃശ്യമാകുന്ന ദ്വൈതഭാവത്തിലുള്ള അനുഭവത്തെ പ്രമാണമാക്കുമ്പോൾ, ആചാര്യശങ്കരൻ തനിക്കു് സമാധിയിലുണ്ടായ അനുഭവത്തെ പ്രമാണമാക്കുന്നു. സ്വപ്നാനുഭവങ്ങൾ സ്വപ്നാവസ്ഥയിൽ വാസ്തവങ്ങളാകാമെങ്കിലും, ജാഗ്രത്തിൽ അവാസ്തവമാണ്. ദൃശ്യലോകം ഇപ്പോൾ എത്രമാത്രം പരമാർത്ഥമെന്നു് തോന്നുന്നുവോ, അത്രമാത്രം സ്വപ്നാവസ്ഥയിൽ സ്വപ്നാനുഭവങ്ങൾ പാരമാർത്ഥികസത്തയുള്ളവയായിത്തോന്നുന്നു. എങ്കിലും അവ എപ്രകാരം അവാസ്തവങ്ങളാണോ, അപ്രകാരം ഇഹലോകത്തിലെ അനുഭവവും അവാസ്തവമല്ലെന്നു് എങ്ങനെ നിർണ്ണയിക്കാം? ഇരുട്ടിൽ കയറു കണ്ടു് പാമ്പാണെന്നു് തെററിദ്ധരിക്കുംപോലെയും മണലാരണ്യത്തിൽ ജലഭ്രാന്തിയുണ്ടാകുന്നതുപോലെയും, പലപ്പോഴും ഭ്രമംമൂലം നാം ഒരു വസ്തുവിനെ മറെറാന്നായി കണക്കാക്കാറുണ്ടു്. അതിനാൽ നാം ദർശിച്ചുവെന്നതുകൊണ്ടുമാത്രം അതു് ശരിയാണെന്നു് എങ്ങനെ തീരുമാനിക്കാം? യാതൊന്നാണോ മനസ്സിന്റെ വിവിധ ഭാവങ്ങളിലും മാററമില്ലാതിരിക്കുന്നതു് അതു് മാത്രമാണ് വാസ്തവമെന്നത്രേ ആചാര്യമതം.

ഗ്രഹണത്തിന്നാധാരഭൂതമായ ഇന്ദ്രിയങ്ങൾതന്നെ ദൃശ്യവസ്തുക്കളുടെ എന്നപോലെ തങ്ങളുടേയും സത്തയ്ക്കു് എങ്ങനെ ഉത്തരവാദിത്വം വഹിക്കുമെന്നതു് യുക്തിയുക്തമായ അടിസ്ഥാനത്തിന്മേൽ ഉറപ്പിക്കപ്പെടേണ്ടിയിരിക്കുന്നു. യുക്തിയേയും അനുഭവത്തേയും മാത്രം അടിസ്ഥാനമാക്കിയാണ് ശങ്കരൻ ഉപനിഷത്തുകളിലെ തത്ത്വങ്ങളെ സ്ഥാപിക്കുന്നതു്. അദ്വയവും വികാരരഹിതവും നാശമില്ലാത്തതുമായ ബ്രഹ്മമൊന്നുമാത്രമേ സത്യമായുള്ളുവെന്നും, നാമെല്ലാം അതിന്റെ അംശങ്ങളോ പ്രതിബിംബങ്ങളോ മാത്രമാണെന്നും ശങ്കരൻ സിദ്ധാന്തിക്കുന്നു. നാം ബ്രഹ്മത്തിൽനിന്നു് അല്പമെങ്കിലും ഭിന്നരല്ല തന്നെ. 'അഹം ബ്രഹ്മാസ്മി' 'തത്ത്വമസി' ഇവയാകുന്നു ആചാര്യരുടെ സിദ്ധാന്തത്തിന്റെ മർമ്മം. ചൈതന്യംകൊണ്ടു് ലോകം നിറയപ്പെട്ടിരിക്കുന്നു. നാമരൂപങ്ങൾ ആരോപിതങ്ങളോ, ദർശിക്കുന്നുവെന്നു് ഭ്രമിപ്പിക്കപ്പെടുന്നവയോ അത്രേ! അനുഭവത്തിന്നു് വിരുദ്ധമായാൽ ശ്രുതികൾപോലും സ്വീകാര്യമല്ലെന്നു് ശ്രീശങ്കരൻ അസന്ദിഗ്ദ്ധഭാഷയിൽ പ്രഖ്യാപനം ചെയ്യുന്നു.

സനത്സുജാതീയഭാഷ്യത്തിലെ 'സ്വതശ്ചിത്സദാനന്ദാദ്വിതീയബ്രഹ്മഭാവോപ്യാത്മാ'—എന്നു് തുടങ്ങുന്ന ശ്ലോകത്തിൽ തന്റെ സി

ദ്ധാന്തങ്ങളെ ആചാര്യശങ്കരൻ ഇങ്ങനെ സംഗ്രഹിക്കുന്നു: ആത്മാവു് സച്ചിദാനന്ദരൂപനാണു്. തന്നിൽനിന്നു് ഭിന്നമായ സത്തയില്ലാത്തതും സത്തോ അസത്തോ അല്ലാത്തതുമായ അവിദ്യയുമായുള്ള സമ്പക്കം ഹേതുവായി ആത്മാവു് തൻെറ അതുല്യമായ അവസ്ഥയിൽനിന്നു പതിച്ചവനെപ്പോലെയും, ശരീരം, മനസ്സു്, ബുദ്ധി മുതലായവയാണു് താനെന്നു ബോധമുള്ളവനെപ്പോലെയും, അജ്ഞാനം ദുഃഖം മുതലായവസ്സു് വശഗനെന്നപോലെയും, ഫലാപേക്ഷയാ കമ്മം ചെയ്യുന്നവനെപ്പോലെയും, ശാന്തിരഹിതനെപ്പോലെയും, കാമക്രോധാദികഠംക്കു് വശഗനെപ്പോലെയും, വിവിധജാതികളായി ജന്മമെടുക്കുന്നവനെപ്പോലെയും കാണപ്പെടുന്നു. എന്നാൽ വേദവിഹിതമായ കമ്മങ്ങഠം ഫലാപേക്ഷകൂടാതെ ഈ ലോകത്തിൽ അനുഷ്ഠിച്ചാൽ അയാഠം ക്രമേണ കാമക്രോധാദികളിൽനിന്നു വിമുക്തനാവുകയും ചെയ്യുന്നു. ബ്രഹ്മഭിന്നനല്ല താനെന്നു് മനസ്സിലാകുന്ന ഉടനെ അതിനെ അനുഭവിക്കാൻ ശ്രമിക്കയും, അതിനുവേണ്ടി ബ്രഹ്മജ്ഞനായ ഗുരുവിൻെറ ഉപദേശമനുസരിച്ചുള്ള അനുഷ്ഠാനങ്ങഠംമൂലം ബ്രഹ്മൈക്യം പ്രാപിക്കുകയും, അവിദ്യ മാറുകയും, ജീവൻ നിത്യശാന്തിയടയുകയും ചെയ്യുന്നു. ഇതാണു് ശങ്കരവേദാന്തം.

ഈ മൂന്നു ശാഖകളേയും താരതമ്യവിവേചനം ചെയ്യുവാൻ ഇവിടെ തുനിയുന്നില്ല. എന്നാൽ നിഷ്പക്ഷവാദിയായ ഒരാഠംക്കു് ശങ്കരമതം ഏററവും യുക്ത്യനുസൃതമാണെന്നു് ബോദ്ധ്യപ്പെടുന്നതാണു്. മായാവാദത്തെ സ്വീകരിക്കാതെ യാതൊരു സേശ്വരമതത്തിനും (Theistic) യുക്തിയുടെ മുമ്പിൽ നില്ക്കുക സാദ്ധ്യമല്ല. സവ്വശക്തനും പരമകാരുണികനും സ്വസന്താനങ്ങളെയെല്ലാം തുല്യമായി കരുതുന്നവനുമായ ഒരീശ്വരനാണു് ഈ ലോകം സൃഷ്ടിച്ചു് രക്ഷിക്കുന്നതെങ്കിൽ, ഭയങ്കരമായ അസമത്വങ്ങഠംക്കും അനന്തമായ കഷ്ടപ്പാടുകഠംക്കും കാരണമെന്താണു്? ഈശ്വരൻ എല്ലാവരേയും ഒരുപോലെ സൃഷ്ടിച്ചു; എന്നാൽ ചിലർ സ്വയം ചീത്തമാഗ്ഗത്തിലൂടെയും ചിലർ നല്ല മാഗ്ഗത്തിലൂടെയും പോയി എന്നു പറഞ്ഞാൽ അതു് മതിയായ സമാധാനമാകയില്ല. എന്താണീ സ്വേച്ഛ അഥവാ സ്വയംബുദ്ധി? അതു് വിഭിന്നവസ്തുക്കളുടെ ഒരു സങ്കലനമോ (Compound) അതോ അസന്ധാനീകൃതമായ ഒരു മൂലവസ്തുവോ (Element)? അതു് സൃഷ്ടമോ, ഈശ്വരനോടൊപ്പം നിലനിന്നുവരുന്നതോ? സൃഷ്ടമെങ്കിൽ, അതിനെ എന്തുകൊണ്ടു് സവ്വപ്രകാരേണയും തുല്യമായി സൃഷ്ടിച്ചില്ല? അല്ല; ഈശ്വരനോടൊപ്പം നിലനിന്നുവരുന്നതാണെങ്കിൽ, ആദിയിൽ അദ്വയനായ ഈശ്വരൻ മാത്രം ഉണ്ടായിരുന്നുവെന്നുള്ളതു് അബദ്ധമാകും. ഇതുകൊണ്ടും വിഷമമവസാനിക്കുകയില്ല. സ്വേ

ച്ഛാശക്തി, ആത്മാവോ ആത്മഭിന്നമോ? ആത്മാംശമെങ്കിൽ ആ ആത്മാവും ഈശ്വരസൃഷ്ടമായിരിക്കണം. അതു് കൂടുതൽ കുഴപ്പത്തിനു കാരണമാകുന്നു. എന്തിൽനിന്നു്, എന്താവശ്യത്തിനു് ആത്മാവിനെ നിർമ്മിച്ചു? അല്ല, ആത്മാവും സ്വേച്ഛാശക്തിയും സ്വതന്ത്രമായി ഈശ്വരനോടൊപ്പം വർത്തിച്ചിരുന്നുവെങ്കിൽ, ഈശ്വരഭിന്നമായ ഒന്നുണ്ടെന്നതിനു് പുറമേ, ചീത്തയായ സ്വേച്ഛയെ ചില ആത്മാക്കളോടു് യോജിപ്പിച്ചുവെന്ന അപരാധവും ഈശ്വരനിൽ ചുമത്തേണ്ടി വരും. ഏതായാലും ഈശ്വരൻ ഒന്നുകിൽ പക്ഷപാതിയായിരിക്കണം. അല്ലെങ്കിൽ സർവ്വശക്തനല്ലായിരിക്കണം. സംസാരം അനന്തമായതുകൊണ്ടു് അസമത്വത്തിനു് കാരണമെന്തെന്ന ചോദ്യമേ ഉദ്ഭവിക്കുന്നില്ലെന്നുള്ള വാദവും ആദരണീയമല്ല. സംസാരം നിത്യമാണെങ്കിൽ, ആത്മാവിനു് ഒരിക്കലും മുക്തിയില്ല. അതു് സമ്മതിക്കുകയാണെങ്കിൽ, മതവും സദാചാരവും എല്ലാംതന്നെ നിരർത്ഥകമല്ലേ? പോരെങ്കിൽ, വിമുക്തപുരുഷന്മാരെപ്പററി വിശ്വസനീയമായ തെളിവുകൾ നമുക്കുണ്ടുതാനും. ഇങ്ങനെ ദ്വൈതവാദികളുടെ സിദ്ധാന്തം യുക്തിയുടെ മുമ്പിൽ തലകുനിക്കേണ്ടിവരുന്നു.

വിശിഷ്ടാദ്വൈതികളുടെ അവസ്ഥയും ഒട്ടുംതന്നെ ഭിന്നമല്ല. സ്ഥൂലപ്രപഞ്ചവും ജീവനും ഈശ്വരൻെറ ശരീരവും, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ അതിൻെറ വൃദ്ധിക്ഷയങ്ങളുമാണു് എന്നാണിവരുടെ മതമെന്നു്മുൻപു പ്രസ്താവിച്ചുവല്ലോ. ഈ സൃഷ്ടിസ്ഥിതിസംഹാരാദികൾ ഈശ്വരൻ ചെയ്യുന്നതു് ലീലാർത്ഥമാണു്. മൂന്നാമതായി, ഈശ്വരൻ എന്തിനു് ലീലയിൽ ഏർപ്പെടുന്നു എന്ന ചോദ്യത്തിനു് സമാധാനമെന്താണു്? ഇനിയും സൂക്ഷ്മമായ ഒരു ബലഹീനത ഈ വാദത്തിലുണ്ടു്. സ്ഥൂലവസ്തുവോടൊപ്പം ജീവനും വികസിക്കുന്നു. ഇതെങ്ങനെ വിശ്വസനീയമാകും? ഇനിയും ജീവസ്ഥൂലവസ്തുക്കൾ ഈശ്വരശരീരമാണെങ്കിൽ അവയുടെ അവസ്ഥാന്തരങ്ങൾ ഈശ്വരനേയും ബാധിക്കാതിരിക്കാൻ നിർവ്വാഹമില്ല. അങ്ങനെ വരുമ്പോൾ ഒന്നുകിൽ ഈശ്വരൻ വികാരരഹിതനല്ല. അല്ലെങ്കിൽ ഈശ്വരനും ജീവനും തമ്മിലുള്ള ബന്ധം ദേഹദേഹിബന്ധമല്ല എന്നു് സമ്മതിച്ചേ തീരൂ. മൂന്നാമതായി ഈശ്വരൻെറ ശരീരം ഒന്നുകിൽ പ്രകൃതിസിദ്ധം. അല്ലെങ്കിൽ അനുപേക്ഷണീയം. ഒന്നാം പക്ഷത്തിൽ ഈശ്വരൻ നിസ്സഹായൻ; രണ്ടാംപക്ഷത്തിൽ അപൂർണ്ണൻ; എങ്ങനെ ആയാലും നമ്മുടെ ബഹുമാനത്തേയും ഭക്തിയേയുംകാൾ അനുകമ്പയ്ക്കാണു് അദ്ദേഹം അർഹനായിരിക്കുന്നതു്. നാലാമതു്, സശരീരനായതുകൊണ്ടു് ഈശ്വരൻ സ്ഥലകാലങ്ങൾക്കു് വിധേയനായിരിക്കണം. അതായതു് ശരീരം സ്ഥലത്തിലും (Space) ശരീരത്തിൻെറ

വൃദ്ധിക്ഷയങ്ങരം സമയത്തിലും വ്യാപിച്ചിരിക്കുന്നു. ഇപ്രകാരം ഈശ്വരൻ നമ്മേപ്പോലെ പരിമിതനാകുന്നു.

ശങ്കരാചാര്യക്കു് എന്താണു് പറയാനുള്ളതെന്നു് നോക്കുക. അദ്ദേഹം പ്രകൃതിയെ ശരിയായി നിരീക്ഷിച്ചു്, തന്റെ അനുഭവങ്ങളെ അപഗ്രഥനം ചെയ്തു് അവയെ ശ്രുത്യനുസരണമാണെന്നു് തെളിയിച്ചു് സ്വസിദ്ധാന്തങ്ങളെ സ്ഥാപിക്കുന്നു. അസമത്വങ്ങരംക്കും സങ്കടങ്ങരംക്കും ഈശ്വരനൊ മററാരെങ്കിലുമോ ഉത്തരവാദിയല്ല, എന്നാണു് ശ്രീശങ്കരപക്ഷം. നമ്മുടെ എല്ലാ അസമത്വങ്ങരംക്കും സുഖക്കേടുകരംക്കും കാരണം അജ്ഞാനമാണു്. ജ്ഞാനോദയം സിദ്ധിക്കുമ്പോരം, ഈ ജ്ഞാനം നമ്മിൽത്തന്നെയുണ്ടായിരുന്നതാണെന്നും പുറമേനിന്നു് വന്നതല്ലെന്നും നമുക്കു് ബോധ്യപ്പെടും. അപ്രകാരം നമ്മിൽ എല്ലാ ജ്ഞാനവും സ്വതഃസിദ്ധമായിട്ടുണ്ടു്. നാം അതറിയുന്നില്ലെന്നു് മാത്രം.

ഗീതാഭാഷ്യത്തിൽ ഈശ്വരൻ അദ്ദേഹത്തെക്കുറിച്ചുള്ള ജ്ഞാനത്തിൽനിന്നു് ഭിന്നനല്ലെന്നു് ശങ്കരൻ സമത്ഥിക്കുന്നു. ആത്മസത്തയെ ആധാരമാക്കി അദ്ദേഹം വാദമാരംഭിക്കുന്നു. ആത്മസത്തയ്ക്കുള്ള തെളിവുകരം കൊണ്ടുവന്നു് അതിനെ സ്ഥാപിക്കേണ്ട ആവശ്യമില്ലതന്നെ. എന്തുകൊണ്ടെന്നാൽ അതു് അതിനെ നിഷേധിക്കുന്നാളുടെ സത്യാംശംതന്നെയാകുന്നു. നിഷേധിക്കുന്ന ആളുണ്ടെങ്കിൽ ആത്മാവുമുണ്ടു്. പ്രത്യക്ഷമോ പരോക്ഷമോ അനുമാനസിദ്ധമോ ആയ സകല ജ്ഞാനവും ഈ ആത്മബോധത്തെ ആസ്പദമാക്കിയാണു് സ്ഥിതി ചെയ്യുന്നതു്. ജ്ഞാനസമ്പാദനം ചെയ്യുന്ന ആരം ഞാനെന്നറിയാതെ യാതൊരു ജ്ഞാനവും നമുക്കുണ്ടാവാൻ വഴിയില്ല.

അനന്തരം ലോകവും ജ്ഞാനവും തമ്മിലുള്ള ബന്ധത്തെ ചച്ച് ചെയ്യുന്നു. പ്രശ്നോപനിഷത്തിൽ ശങ്കരൻ ഇപ്രകാരം പറയുന്നു: അറിയാൻ സാദ്ധ്യമല്ലാത്ത ഒരു വസ്തുവുണ്ടെന്നു് പറയുവാൻ നിവൃത്തിയില്ല. ഒരു വസ്തുവിനെ ഞാൻ കാണുന്നു. എന്നാൽ എനിക്കു് കണ്ണില്ല, എന്നു് പറയുന്നതുപോലെ അസംബന്ധമാണതു്. എവിടെ ജ്ഞാനമില്ലയോ അവിടെ ജ്ഞേയമായ ഒരു വസ്തുവുമില്ല. അതിന്റെ വാസ്തവം ഇങ്ങനെയാണു്. ഒരു വസ്തുവിനെപ്പററി ചിന്തിക്കുമ്പോരം ആലോചനാശീലമുള്ളവനും ഇല്ലാത്തവനും ജ്ഞാനത്തിനു് കർത്തൃത്വം വഹിക്കുന്ന ആത്മാവിനെപ്പററിയും വിചാരിക്കുന്നുണ്ടു്. എന്നാൽ ആലോചനാശക്തി കുറയുന്ന ആളുകരം ചിന്തകളെ ശരിയായി അപഗ്രഥിക്കാത്തമൂലം സകല ചിന്തകളുടേയും മൂലമായ ഈ വസ്തുതയെ വിസ്മരിച്ചുകളയുന്നു.

അടുത്തതായി, കർത്തൃകർമ്മഭേദം മിഥ്യയാണെന്ന് ശങ്കരൻ തെളിയിക്കുന്നു. ഈ വ്യത്യാസം സ്ഥലകാലജന്യമാണ്. അപഗ്രഥനം ചെയ്യുമ്പോൾ സ്ഥലംമൂലമുള്ള വ്യത്യാസം തിരോഭവിക്കുന്നു. സ്ഥല (Space) ത്തിൽ സ്ഥിതിചെയ്യുന്ന രണ്ടു് കുടങ്ങളെ എടുക്കുക. രണ്ടും ആകാശത്തിലും (Space) രണ്ടിലും ആകാശവും ഉണ്ടു്. എന്നാൽ അവ പൊട്ടിക്കഴിയുമ്പോൾ, ഘടാകാശമെന്നും മഹാകാശമെന്നുമുള്ള വ്യത്യാസം അദൃശ്യമാകുന്നു. മുൻപും വാസ്തവത്തിൽ മഹാകാശമേ ഉണ്ടായിരുന്നുള്ളു. എന്നാൽ ഘടകങ്ങളാകുന്ന ഉപാധിയനുസരിച്ച് മൂന്നായി തോന്നി. അതുപോലെ, ആത്മാവിൻെറ ചിന്താമാത്രസൃഷ്ടിയായ ശരീരമാകുന്ന ഉപാധിയോടു ഭാവനയിൽ മാത്രമുള്ള ആത്മാവിൻെറ താദാത്മ്യം നശിപ്പിക്കപ്പെടുമ്പോൾ ആത്മാവിൻെറ സാന്നിദ്ധ്യം എല്ലായിടത്തും നമുക്കനുഭവപ്പെടും.

ശ്രുതിയും ഇതുതന്നെ ഉദ്ഘോഷിക്കുന്നു. മുകളിലും താഴേയും ആത്മാവുമാത്രമാണ്. മുമ്പും പിമ്പും, ഇടവും വലവും എല്ലായിടത്തും ആത്മമയം എന്നാണ് മുണ്ഡകോപനിഷത്തിൽ പറയുന്നതു്. ആകാശത്തെ, ജ്ഞാനത്തിന് കർത്താവായി നില്ക്കുന്ന ആത്മാവിൽ നിന്നു് ഭിന്നമായ ഒരു ജ്ഞേയവസ്തുവായി ധരിക്കുക സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ ആത്മാവിൽനിന്നു് ഭിന്നമായി യാതൊന്നുമില്ല. അതിനാൽ ബാഹ്യമെന്നോ ആന്തരമെന്നോ ഉള്ള വ്യത്യാസങ്ങളെല്ലാം വെറും ഉപാധികളാണ്. പ്രപഞ്ചത്തെ പലതായി കാണുന്നതു് വ്യാവഹാരികലോകത്തിൽ മാത്രമാണ്. അങ്ങനെയാണെങ്കിൽ എന്തുകൊണ്ടു് എവർക്കും ആത്മസാക്ഷാത്കാരം അനുഭവപ്പെടുന്നില്ല? അവിദ്യകൊണ്ടു്. അവിദ്യ എവിടെനിന്നുണ്ടായി? ''അറിഞ്ഞുകൂടാ'' എന്നു് മറുപടി പറയുന്നതോടൊപ്പം ശങ്കരൻ ആ ചോദ്യം യുക്തിഹീനമാണെന്നു് സ്ഥാപിക്കുന്നു. സ്ഥലകാലകാരണങ്ങളാകുന്ന ഉപാധിത്രയത്തിൻെറ ഉല്പത്തിയെ, അവയ്ക്കു വിധേയരായ നമുക്കു് എങ്ങനെ മനസ്സിലാക്കാം? അതിൽനിന്നുയരുമ്പോൾ സാദ്ധ്യമാണോ എന്നാണെങ്കിൽ അതും സാദ്ധ്യമല്ല. സ്ഥലകാലകാരണങ്ങളിൽനിന്നുയരുമ്പോൾ, അവയെപ്പററിയുള്ള ബോധം നമ്മിലുണ്ടായിരിക്കുകയില്ല. അതുകൊണ്ടു് അങ്ങനെ ഒരു ചോദ്യം ഉത്ഭവിക്കുന്നില്ല.

ശാങ്കരസിദ്ധാന്തം ശാസ്ത്രീയവും യുക്തിയുക്തവുമാണെങ്കിൽ അതിനെ മററു സിദ്ധാന്തങ്ങളുമായി എങ്ങിനെ രഞ്ജിപ്പിക്കാം? വ്യാവഹാരികവാദത്തെ സ്വീകരിച്ചാൽ അതിന് തെല്ലും വിഷമമില്ല. വ്യാവഹാരികലോകത്തിൽ നാം മിക്കവാറും രാമാനുജസിദ്ധാന്തത്തെ സ്വീകരിക്കുന്നു. ശാശ്വതമായ വസ്തുവിൽനിന്നു് നാം ഭിന്നരല്ല.

സൂര്യചന്ദ്രന്മാരെയും നമ്മേയും ഒരേ വസ്തുകൊണ്ടാണ് നിർമ്മിച്ചിരിക്കുന്നതെന്ന് നമുക്ക് യുക്തികൊണ്ട് സമർത്ഥിയ്ക്കാമെങ്കിലും നമ്മുടെ താല്ക്കാലികാവശ്യത്തിനു് അതുപകരിക്കുന്നില്ല. മഞ്ഞുകട്ട, വെള്ളം, നീരാവി ഇവ ഒരേ പദാർത്ഥത്തിന്റെ രൂപഭേദങ്ങൾതന്നെയെങ്കിലും വെള്ളം ആവശ്യമായെടുത്തു് നീരാവിയോ മഞ്ഞുകട്ടയോ പോരേ. രത്നങ്ങളും കരിക്കട്ടയും ഒരേ വസ്തുവിന്റെ (കാർബൺ) പരിണത ഭേദങ്ങൾതന്നെയെങ്കിലും സുന്ദരമായ ഒരു ആഭരണത്തിനു് കരിക്കട്ട ആരും ഉപയോഗിക്കുകയില്ല. അതുപോലെ സർവ്വവും—ഈശ്വരനും മനുഷ്യനും പട്ടിയും കൃമിയുമെല്ലാം — ബ്രഹ്മമാണെങ്കിലും വ്യാവഹാരിക ലോകത്തിൽ ഈശ്വരൻ ഈശ്വരനും നാം മനുഷ്യരുമാകുന്നു. ശരീരബുദ്ധിയുള്ളിടത്തോളം കാലം (വ്യാവഹാരികലോകത്തിൽ മാത്രമേ ശരീരബുദ്ധിയുള്ളു) ഈ വ്യത്യാസം ഇല്ലാതാകുക സാദ്ധ്യമല്ല. അതാണ് ഭക്തോത്തംസമായ ഹനുമാൻ.

''ദേഹഭാവേ തു ദാസോƒഹം ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ''

എന്നു പറയുന്നതു്.

അതുകൊണ്ട് വിവിധസിദ്ധാന്തങ്ങളുടെയും വീക്ഷണകോണമനുസരിച്ചു് അവരുടെ സിദ്ധാന്തങ്ങൾ വിഭിന്നങ്ങളായിരിക്കുന്നു. നാം ശരീരമാണെന്ന ബുദ്ധിയുള്ളിടത്തോളം കാലം ഈശ്വരൻതന്നെയാണെന്നു പറയുന്നതു് അബദ്ധമല്ലേ? ഞാൻ അല്പജ്ഞനും ഈശ്വരൻ സർവ്വജ്ഞനും, ഞാൻ അല്പശക്തനും ഈശ്വരൻ സർവ്വശക്തനും, ഞാൻ പരിമിതനും ഈശ്വരൻ സർവ്വവ്യാപിയുമല്ലേ? ശരീരാഹങ്കാരം ഉള്ളേടത്തോളം കാലം ഞാൻതന്നെയാണ് ഈശ്വരൻ എന്നു പറയുന്നതു് അസംബന്ധമായിരിക്കുന്നു. ഞാൻ ഇന്ന കുടുംബത്തിലെ ഇന്ന ആളുടെ മകനാണെന്നും അതേ സമയത്തു് ഈശ്വരനാണെന്നും പറയുന്നതു് യുക്തിഹീനവും പരസ്പരവിരുദ്ധവുമാണ്. അതിനാൽ വാസ്തവത്തിൽ നാം ഈശ്വരനിൽനിന്നു ഭിന്നരല്ലെങ്കിലും, ഈശ്വരൻ തന്നെയാണെങ്കിലും, വ്യാവഹാരികലോകത്തിൽ നമുക്ക് ഈശ്വരനെ പരമകാരുണികനും സൃഷ്ടിസ്ഥിതിസംഹാരകനുമായി കരുതി ആരാധിക്കേണ്ടിയിരിക്കുന്നു.



# 25. ഹിന്ദുമതവൈശിഷ്ട്യം*

സഹോദരരേ,

പ്രസംഗപീഠത്തിൽനിന്നു വിരമിക്കാൻ ഞാൻ ആഗ്രഹിക്കുകയാണ്. ശരീരാസ്വാസ്ഥ്യം എന്നെ അതിനു നിർബന്ധിക്കുന്നു. മനസ്സും അതുതന്നെ എന്നോട് പറയുന്നു. മതത്തെപ്പററി പ്രസംഗിക്കാൻ ഞാൻ ആര്? മതത്തെപ്പററി എനിക്കെന്തറിയാം? മതമെന്നാൽ അനുഭൂതിയാണ്. ''Religion is realisation'' എന്ന് ശ്രീവിവേകാനന്ദസ്വാമികൾ പറയുന്നു. എന്തിൻെറ അനുഭൂതി? ഈശ്വരാനുഭൂതി. ഞാൻ തന്നെ ഈശ്വരനെ അനുഭവപ്പെടുത്തിക്കഴിഞ്ഞോ? ചില ക്ഷണികദർശനങ്ങളുണ്ടായിരിക്കാം. എന്നാൽ അതുകൊണ്ട് ശരിയായ അനുഭൂതിയായോ? ഈശ്വരാനുഭൂതിയിലാണ് മതം ആരംഭിക്കുന്നതെന്ന് എൻെറ ഗുരുദേവൻ പറഞ്ഞിട്ടുണ്ട്. ശ്രീരാമകൃഷ്ണൻ ഒരു ശിഷ്യനോട് ചോദിക്കുന്നു. ''മതമെന്നു പറയുന്നത് രസതന്ത്രമോ കണക്കുശാസ്ത്രമോ മററൊ ആണോ?'' അത് പുസ്തകംപോലെ പഠിപ്പിക്കാനും പ്രസംഗിക്കാനുമുള്ളതാണോ? നിങ്ങൾക്ക് തന്നെ അനുഭൂതിയില്ലാതെ പ്രസംഗിക്കുന്നതിൻെറ അർത്ഥമെന്ത്?'' എന്ന്.

''നായമാത്മാ പ്രവചനേന ലഭ്യഃ
ന മേധയാ ന ബഹുനാ ശ്രുതേന''

എന്നു ശ്രുതി പറയുന്നു. ഈ ആത്മാവ് പ്രസംഗിച്ചു പഠിപ്പിക്കത്തക്കതോ പ്രസംഗംകൊണ്ട് കിട്ടുന്നതോ ആയ ഒന്നല്ല.

''ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ മാം പ്രപദ്യതേ''.

അനവധി ജന്മങ്ങളിലെ അഭ്യാസംകൊണ്ടേ ആത്മസാക്ഷാത്കാരം കിട്ടുകയുള്ളു. എനിക്ക് ചില അനുഭൂതികളില്ലെന്നല്ല ഞാൻ പറഞ്ഞത്. എന്നാൽ കിട്ടേണ്ടതിനെ അപേക്ഷിച്ച് അത് എത്രയോ തുച്ഛം. ഞാൻ കുട്ടിയായിരുന്നപ്പോൾ വിചാരിച്ചു ബ്രഹ്മാനുഭൂതി വളരെ എളുപ്പമാണെന്ന്, എന്നാൽ ഇന്ന് മനസ്സിലാകുന്നു, അത് വിചാരിക്കുന്നതുപോലെ അത്ര എളുപ്പമല്ലെന്ന്. അതുകൊണ്ട് പ്രസംഗപീഠത്തിൽനിന്ന് വിരമിക്കാൻ നിർവ്യാജം ആഗ്രഹിക്കുന്ന സമയമാണിത്.

---

* കോട്ടയത്ത് തിരുനക്കര ക്ഷേത്രമൈതാനത്തിൽവെച്ച് 1132 തുലാം 26-ാംതീയതി ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ഞാൻ ഇതു് മുമ്പുതന്നെ അറിയാത്തതല്ല. എന്നാൽ യൗവന ത്തിൽ പ്രസംഗംകൊണ്ടു് ഞാൻ ഒരു പ്രയോജനം കണ്ടിരുന്നു. നല്ലതു പറഞ്ഞു് സമയവും ശക്തിയും ചിലവാക്കാൻ എനിക്കു് അതു് ഒരു ഉപകരണമായിരുന്നു. മടിയന്റെ തല പിശാചിന്റെ പണിപ്പുര യാണു് എന്ന ഒരു പഴഞ്ചൊല്ലുണ്ടല്ലൊ. അതുകൊണ്ടു് പ്രസംഗദ്വാരാ ഞാൻ എന്റെ സമയം നല്ല കാര്യങ്ങൾക്കുവേണ്ടി ചിലവാക്കി യിരുന്നു. ഇന്നു് ശക്തി കൂടുതൽ ഇല്ല. ഉള്ളതു് ആത്മീയകാര്യ ങ്ങളിൽ നിന്നായി പിടിച്ചു് ചിലവാക്കേണ്ടിയിരിക്കുന്നു. എങ്കിലും ഇവിടെ ഒരു ഹരിജനസമ്മേളനം നടക്കുന്നെന്നും അവിടെവെച്ചു് വിദേശീയമതങ്ങളിലേയ്ക്കുപോയ കുറെ ഹരിജനങ്ങൾ ഭാരതീയധർമ്മ മായ സനാതനമതത്തിലേയ്ക്കു് മടങ്ങിവരുന്നെന്നും അതിൽ പങ്കെ ടുക്കണമെന്നും പറഞ്ഞു് ക്ഷണിച്ചപ്പോൾ എനിക്കു് വരാതിരിക്കാൻ നിവൃത്തിയില്ലാതായി. അതുകൊണ്ടാണു് ഞാൻ ഇവിടെ വന്നതു്. വിദേശീയമതമെന്നു് പറയുമ്പോൾ ചിലർ ഇതേപ്പററി പറഞ്ഞ അ ഭിപ്രായം ഓർമ്മവരുന്നു. അവർ പറയുന്ന ക്രിസ്തുമതവും ഇസ്ലാംമതവും ഹിന്ദുമതത്തെപ്പോലെതന്നെ ഭാരതീയമാണെന്നു്. അവരുടെ അഭി പ്രായത്തിൽ ഹിന്ദുമതം ക്രിസ്തുമതത്തെപ്പോലെയും ഇസ്ലാമിനെപ്പോ ലേയും വിദേശീയമാണെന്നാണു്. അവർ പറയുന്നതു് ആര്യന്മാർ ഇന്ത്യക്കു് പുറത്തെവിടെനിന്നോ വന്നവരാണെന്നും അവരുടെ മത ഗ്രന്ഥമായ വേദത്തെ അടിസ്ഥാനമാക്കിയ മതമായതുകൊണ്ടു് ഹിന്ദു മതവും വിദേശീയമാണെന്നും ആണു്. ഇതു് ശുദ്ധമേ അബദ്ധമാണു്. ഹിന്ദുക്കളെ തമ്മിൽതല്ലിക്കാൻ സായിപ്പു് കണ്ടുപിടിച്ച വിദ്യയാ ണിതു്. ആര്യന്മാർ ഇന്ത്യയ്ക്കു് പുറത്തു് ഒരിടത്തു നിന്നും വന്നവരല്ല. വേദങ്ങൾ ഇന്ത്യയ്ക്കു് പുറത്തു് എവിടെവെച്ചെങ്കിലും എഴുതിയതാ ണെന്നുള്ളതിനു് തെളിവൊന്നുമില്ല. വേദങ്ങൾ അഫ്ഘാനിസ്ഥാൻ ഉൾപ്പെട്ട ഇന്ത്യയിലെ സ്ഥലങ്ങളെയാണു് പ്രതിപാദിക്കുന്നതു്. ആര്യനെന്ന പദം ഒരു പ്രത്യേകവർഗ്ഗത്തെ കുറിക്കുന്നതുമല്ല. ഇതേ പ്പററി വിശദമായി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ ആര്യസമാജക്കാർ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അതുകൊണ്ടു് ഹിന്ദുമതം പുറത്തുനിന്നു് വന്നവരുടെ മതമെന്നു് പറയുന്നതു് ശുദ്ധമേ അബദ്ധമാണു്. ഇതു പോലെയല്ല ക്രിസ്തുമതവും ഇസ്ലാംമതവും മററുചില മതങ്ങളും, അവ ഇന്ത്യയ്ക്കു് പുറത്തുണ്ടായവയും പുറത്തു് ജനിച്ചവരുന്നവരാൽ സ്ഥാപി ക്കപ്പെട്ടവയും പുറത്തുള്ള സ്ഥലങ്ങളെ പുണ്യസ്ഥലങ്ങളായി കരുതു ന്നവയും ആണു്. ഹിന്ദുമതത്തിന്റെ സ്ഥിതി അങ്ങനെയല്ല. വസി ഷ്ഠൻ, വിശ്വാമിത്രൻ, മധുഛന്ദസ്സു്, കണ്വൻ, മേധാതിഥി മുതലായ വരാരും വിദേശീയരല്ല. അതിൽ പറയുന്ന സ്ഥലങ്ങളൊ, ഗംഗാ

യമുനാദി നദികളൊ വിദേശീയങ്ങളല്ല. ഇതാണോ ഇസ്ലാമിൻേറയും ക്രിസ്തുമതത്തിൻേറയും സ്ഥിതി? അതിൻെറ അനുഗാമികരം മക്കത്തേക്കും ജറുസലേമിലേസ്സും, റോമിലേക്കുമല്ലേ കണ്ണോടിച്ചു കൊണ്ടു് രക്ഷയ്ക്കായി കാത്തിരിക്കുന്നതു്? അത്രയുമല്ല രാമേശ്വരം, അയോധ്യാ, ദ്വാരകാ, വൃന്ദാവനം, ഹരിദ്വാരം, ഹൃഷീകേശം എന്നു് കേട്ടാൽ ഒരു ഹിന്ദുവിൽ ഉണ്ടാകുന്ന വികാരം ക്രിസ്ത്യാനിക്കും മുസ്ലീമിനും ഉണ്ടാകുന്നുണ്ടോ? ക്രിസ്ത്യാനിക്കു് ഈ ശബ്ദങ്ങരം എന്തു് പ്രതീതിയാണു് ഉണ്ടാക്കുന്നതു്? കൃഷ്ണനെന്നു കേരംക്കുമ്പോരം ഒരു ക്രിസ്ത്യാനിക്കു് വിടാഗ്രണിയെന്നല്ലേ തോന്നുക? ഭാരതഭൂമിമുഴുവൻ ഒരു ഹിന്ദുവിനു് പുണ്യസ്ഥലമാണു്. ഭാരതത്തിലെ ഓരോ മണൽതരിയും ഹിന്ദുവിൻെറ ദ്രഷ്ട്യാ മഹർഷിമാരുടെ പാദപാംസുക്കളാൽ പവിത്രമാണു്. ഗംഗാ, യമുന, ഗോദാവരി, സരസ്വതി, നമ്മദ, സിന്ധു, കാവേരി എന്നീ ഭാരതീയ ശബ്ദങ്ങരം ഹിന്ദുവിലുളവാക്കുന്ന സ്മരണകരം ക്രിസ്ത്യാനിക്കുണ്ടോ? ഉണ്ടെങ്കിൽ ക്രിസ്തുമതം ഭാരതീയമെന്നു് ഞാൻ സമ്മതിക്കാം. ഇപ്പോരം ഭാരതീയങ്ങളായ ചില സ്ഥലങ്ങരം ക്രിസ്ത്യാനികരംക്കു് പുണ്യസ്ഥലങ്ങളായിവരുന്നുവെന്നു് അവർ പറയുമായിരിക്കാം. അങ്ങനെ എത്ര സ്ഥലമുണ്ടു്? കുറെയുണ്ടായിവരട്ടെ. അന്നു് നമുക്കു് അതേപ്പററി ഗൗനിക്കാം. അത്രയുമല്ല എത്രയുണ്ടായാലും അവരുടെ പുണ്യസ്ഥലം ഭാരതത്തിലാകുമോ? ഒരിക്കലുമില്ല, അതുകൊണ്ടു് അവ ഹിന്ദുമതംപോലെ ഭാരതീയമെന്നു് പറയുന്നതു് തെററു്. ബുദ്ധമതവും, ജൈനമതവും, ശിഖമതവും ഹിന്ദുമതംപോലെ ഭാരതീയമെന്നു് പറഞ്ഞാൽ ഞാൻ സമ്മതിക്കാം. ക്രിസ്തുമതത്തിനും ഇസ്ലാംമതത്തിനും ആ അഭിമാനത്തിനവകാശമില്ല. അതുകൊണ്ടു് കുറെയധികംപേർ വിദേശീയമതം വിട്ടു് ഭാരതീയമതത്തിലേക്കു് മടങ്ങിവരുന്നുവെന്നറിഞ്ഞപ്പോരം സന്തോഷിച്ചു് ഞാൻ ഇവിടെ വന്നതാണു്.

മതത്തെപ്പററി വളരെയധികം പറയാനാവില്ല. എന്തെന്നാൽ ഒന്നാമതു് മതം വളരെയധികം പ്രസംഗിക്കാനില്ലാത്തതാണെന്നു് തോന്നുന്നു. എന്തെന്നാൽ അതു് അനുഭൂതിയാണു്. മതം പ്രസംഗിച്ചു് ലോകം നന്നാക്കാമെന്ന വിചാരവും എനിക്കില്ല. മതത്തിൻെറ ഉത്കൃഷ്ടഭാവങ്ങരം ശരിയായി അനുഭവപ്പെടുത്തിയശേഷം സമ്പൂർണ്ണം നിഃസ്വാത്ഥതയോടുകൂടി കഷ്ടപ്പെടുന്നവരെയോത്തു് പൊട്ടിയൊഴുകുന്ന ഹൃദയത്തോടുകൂടി സ്വശരീരത്തെ മറന്നുലോകത്തിൻെറനന്മയ്ക്കായി അഹോരാത്രം മതോപദേശം ചെയ്ത വ്യാസൻ, ശങ്കരൻ, ബുദ്ധൻ, ക്രിസ്തു മുതലായ മഹാത്മാക്കളെ വിചാരിച്ചിട്ടു് ഈ ലോകത്തു് താല്ക്കാലികമായ ഒരു ചലനമുണ്ടാക്കാനല്ലാതെ സാധിച്ചില്ലെന്നു കാണു

മ്പോൾ എന്നെപ്പോലെയുള്ളവക്ക് എന്തു കഴിയുമെന്ന് എനിക്ക് തോന്നുന്നുണ്ട്. ആ മഹാചാര്യന്മാരുടെ അനുഗാമികൾ ഇന്നു അവർ പറഞ്ഞതു് അനുഭവപ്പെടുത്തുന്നതിനു പകരം അവരുടെ പേരും ഉപദേശങ്ങളും ഇന്നു രാഷ്ട്രീയകാര്യങ്ങൾക്കും ഭൗതികലാഭങ്ങൾക്കും ഉപകരണമാക്കുന്നതോർക്കുമ്പോൾ വല്ലാത്ത വ്യസനം തോന്നുന്നു. ഇന്നു മതം പ്രസംഗിക്കുന്നതും വോട്ടിനുവേണ്ടിയാണ്. ''ഭഗവദ്ഗീതയെപ്പോലെ ഇത്ര ദുരാചാരം പഠിപ്പിക്കുന്ന മറ്റൊരു ഗ്രന്ഥമില്ല'' എന്നു ലേഖനമെഴുതിയ ഐ. സി. ചാക്കോവിനുള്ള മറുപടി ഞാൻ ഒരു പ്രസംഗത്തിൽ പറഞ്ഞതു് ദേശബന്ധുവിൽ റിപ്പോർട്ടു് ചെയ്തതു് കണ്ടു. അദ്ദേഹം എഴുതിയ ലേഖനത്തിലും ഭൂരിപക്ഷപ്രശ്നം ഉന്നയിച്ചിരുന്നു. കഷ്ടം! സംസ്കൃതം പഠിച്ചു് പാണിനീയപ്രദ്യോതം എഴുതിയ പെൻഷൻപററിയ ആൾക്കും മതം ഭൂരിപക്ഷവിഷയമാണത്രേ. മതത്തെ രാഷ്ട്രീയകാര്യങ്ങളോടു് കലർത്തുന്നതു് മതത്തോടു ചെയ്യുന്ന വലിയ അപരാധമാണ്. ഒരു മതവും ഒരു സമുദായക്കാരുടേയും സ്വത്തല്ല. മതം ഈശ്വരാനുഭൂതിക്കുള്ള ഉപായമാണ്. അതു ജീവിക്കാനുള്ളതാണ്. ജീവിക്കാൻ ശ്രമിക്കാതെ ജനങ്ങൾ മതത്തിന്റെ പേരിൽ ''എന്റെ മതം വലുതു്; എന്റെ മതം വലുതു്'' എന്നു പറഞ്ഞു കലഹിക്കുന്നതു് കാണുമ്പോൾ വ്യസനം തോന്നുന്നു. മതം കലഹത്തിനുള്ളതല്ല, ശാന്തിക്കുള്ളതാണ്. ശാന്തിക്കുള്ള മാർഗ്ഗത്തിനു വേണ്ടി കലഹിക്കുക. ഇതിനേക്കാൾ അസംബന്ധമായി മറെറന്തുള്ളു? ''ഈശ്വരൻ പ്രേമസ്വരൂപനാണ്'' എന്നു് എന്റെ മതമാണ് പഠിപ്പിക്കുന്നതു്. ''God is love'' എന്നു പറഞ്ഞു് ഓരോ മതക്കാരനും പ്രേമത്തിന്റെ മഹിമ കാണിക്കാൻ മററുള്ളവരെ അടിക്കുക; കൊല്ലുക. ഇതു ഭ്രാന്തല്ലേ? ജനങ്ങൾ ഈ ഭ്രാന്തിൽനിന്നു പുറത്തുവരണം. മതം കലഹിക്കാനുള്ളതല്ല. സ്നേഹിക്കാനും സ്നേഹിപ്പിക്കാനും, യോജിക്കാനും യോജിപ്പിക്കാനുമുള്ളതാണ്. മതം പഠിപ്പിക്കുന്നതു് ആത്മസംയമനവും ത്യാഗവുമാണ്, ഭോഗമല്ല. എല്ലാ മതങ്ങളും ഇതു തന്നെ പഠിപ്പിക്കുന്നു. അപ്പോൾ പിന്നെ ഹിന്ദുമതത്തിന്റെ വൈശിഷ്ട്യമെന്താണ്? വിദേശീയമതാവലംബികളായ കുറെ ഹരിജനങ്ങൾ ഹിന്ദുമതത്തിലേയ്ക്കു മടങ്ങിവരുന്നുവെന്നു കേട്ടു ഞാൻ സന്തോഷിക്കാൻ കാരണമെന്താണ്? ഒരു കാരണം ഞാൻ പറഞ്ഞു. ഭാരതഭൂമിയുടെ മതമാണ് ഹിന്ദുമതം. ഭാരതം ലോകത്തിനുകൊടുത്ത ഏററവും വലിയ സംഭാവനയാണതു്. ഏതാനും ഹരിജനങ്ങൾ മാത്രമല്ല ഭാരതഭൂമിയിലെ സകലരും ഹിന്ദുമതത്തിലേയ്ക്കു് മടങ്ങിവന്നു കാണാൻ ആഗ്രഹിക്കുന്നു. (മററു ദേശത്തെപ്പററി ഞാൻ അതു പറയുന്നില്ല.) എന്നാലേ ഭാരതത്തോടുള്ള സ്നേഹം — ഭാരതീയാഭിമാനം—

പൂർത്തിയാകൂ. വാസ്തവത്തിൽ ഇന്നു് ഇന്ത്യയിൽ കാണുന്ന വിദേശീയ മതാനുഗാമികളെല്ലാം ചില നിസ്സാരസംഗതികളാൽ ഹിന്ദുമതംവിട്ടു പോയവരാണു്. കേരളത്തിൽ ഉയൻ ക്രിസ്ത്യാനികളുടെ വലിയ ഭാഗം മലയാളബ്രാഹ്മണരിൽനിന്നു് അന്തർജ്ജനങ്ങൾക്കേർപ്പെടുത്തിയിരുന്ന കഠിനനിയമം നിമിത്തം മതം മാറിയവരാണെന്നാണു് എൻെറ അഭിപ്രായം. തോമാശ്ലീഹാവന്നു് അത്ഭുതംകാണിച്ചു് മതം മാററിയെന്നു് പറയുന്നതു് ശുദ്ധമേ കള്ളം. തോമാശ്ലീഹാ വെള്ളം കോരി മേല്പോട്ടെറിഞ്ഞു് ആകാശത്തു നിറുത്തി കാണിച്ചു് നമ്പൂതിരിമാരെ അത്ഭുതപരതന്ത്രരാക്കി മതംമാററിയത്രേ. ഇതിനു് തെളിവെന്തുള്ളൂ? വായുമണ്ഡലത്തിൽ വെള്ളം നില്ക്കുന്നതിനും മതമഹിമക്കും തമ്മിലെന്തു ബന്ധം? ജലസ്തംഭംകൊണ്ടും ഇതു് സാധിക്കാമെന്നു് ജാലവിദ്യക്കാർ പറയുന്നു. അഥവാ കൺകെട്ടുകൊണ്ടും സാധിക്കും. ഇങ്ങനെയൊന്നു കണ്ടു നമ്പൂതിരിമാർ മാറിയെങ്കിൽ അവർ മഠയന്മാരും മതതത്വങ്ങളറിയാത്തവരും ആയിരുന്നിരിക്കണം. അവർ മതത്തെപ്പററി അത്രയൊന്നും അറിയാത്തവരായിരുന്നോ എന്നു് എനിക്കറിഞ്ഞുകൂടാ. ആയിരുന്നെങ്കിൽതന്നെ മഠയന്മാരെ കൺകെട്ടുകൊണ്ടു് മയക്കി മതം മാററിയതിൽ എന്തു വിശേഷം? തീണ്ടൽ പേടിച്ചും മററു സാമുദായിക കലഹങ്ങൾകൊണ്ടും മതംമാറിയവർ പലരുമുണ്ടു്. ക്രിസ്തുമതപുരോഹിതന്മാരുടെ സൂത്രങ്ങളിൽപെട്ടും മതം മാറിയവരുണ്ടു്. ഇരുപത്തിരണ്ടു വർഷംമുമ്പു് തിരുവല്ലാ കുളത്തൂർ ഞാൻ ചെന്നപ്പോൾ അവിടെ ഒരു ധനികൻ ആളൊന്നുക്കു് രണ്ടുരൂപാ വാങ്ങിക്കൊണ്ടു് അവരുടെ മുപ്പതുകുടി പുലയരെ ഉപദേശിമാക്കു് മതം മാററാൻ കൊടുത്തതായി അറിയാൻ ഇടയായി. അയാളെ വരുത്തി ഞാൻ സംസാരിച്ചു. ധനാശയുടെ മുമ്പിൽ എൻെറ സംസാരം ഫലിച്ചില്ല. ഇങ്ങിനെയാണു് ഇവിടെ ക്രിസ്ത്യാനികളുണ്ടായതു്. മുസ്ലീങ്ങളുടെ സ്ഥിതിയും ഇതുതന്നെ. ഹിന്ദുമതം പഠിച്ചിട്ടു് ബൈബിളിനോടും ഖുറാനോടും താരതമ്യപ്പെടുത്തി മതംമാറിപോയവരെത്രപേരുണ്ടു്? രോമശമഹർഷിയുടെ ശിഷ്യനാണെന്നു പറഞ്ഞു് ബ്രാഹ്മണവേഷം ധരിച്ചു് സംസ്കൃതവും വേദവും പഠിച്ചു് ശാസ്ത്രങ്ങളെ തെററായി വ്യാഖ്യാനിച്ചു് അനേകായിരം ബ്രാഹ്മണരെ മധുരയിലും മററും മതപരിവർത്തനം നടത്തിയ റാബർട്ടു് ഡി — നോബലി എന്ന പാതിരിയെപ്പററി ജസ്യൂട്ടു് ചരിത്രത്തിൽ പറയുന്നുണ്ടു്. ഇന്നു് ഇന്ത്യയിൽ കാണുന്ന ക്രിസ്ത്യാനികളിലും മുസ്ലീങ്ങളിലും വളരെ കുറച്ചു പേരൊഴികെ എല്ലാം ഇവിടുത്തെയാളുകൾ വിദേശീയ മതം അവലംബിച്ചവരാണു്. അവരെല്ലാം തിരികെ ഹിന്ദുമതത്തിൽ വരണമെന്നാണു് എൻെറ ആഗ്രഹം.

ഹിന്ദുമതത്തിനു് ഇത്ര വൈശിഷ്ട്യമെന്താണെന്നു നിങ്ങരം ചോദിച്ചേക്കാം. എല്ലാ മതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണെന്നു പഠിപ്പിക്കുന്ന ഏകമതം ഹിന്ദുമതമാണു്.

'യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ! സർവശഃ.
'യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം'.
''ആകാശാത്‌ പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി''

ഒരേ ഈശ്വരനെത്തന്നെയാണു് പലേ പേരിലും പലേ രൂപത്തിലും പലർ ഉപാസിക്കുന്നതെന്നു് പഠിപ്പിക്കുന്ന മതമാണു് ഹിന്ദുമതം, ''ഈശ്വര അല്ലാ തേരേ നാം'' എന്നു പാടാൻ ഒരു ഹിന്ദുവായ മഹാത്മജിയാണുണ്ടായതു്. എത്ര മുസ്ലീം നേതാക്കന്മാർ ആ പാട്ടിനോടു് യോജിച്ചുവെന്നന്വേഷിക്കേണ്ടതാണു്. ''ഏശുവിൽക്കൂടിയല്ലാതെ ആരും സ്വർഗ്ഗത്തിലേയ്ക്കു് പോകയില്ല'' എന്നു വിശ്വസിക്കാതിരുന്നാൽ ക്രിസ്ത്യാനികളിൽ പിന്നെ എത്രപേരുണ്ടാകും? മഹാത്മജിക്കു് വളരെ മുമ്പുതന്നെ ശ്രീ വിവേകാനന്ദസ്വാമികരം—''ക്രിസ്ത്യാനികരം സ്വർഗ്ഗത്തിലെ പിതാവെന്നും മുസ്ലീങ്ങരം അല്ലാവെന്നും പാഴ്സികരം അഹുരാ മസ്ഡാ എന്നും ഹിന്ദുക്കരം ബ്രഹ്മമെന്നും വിളിക്കുന്ന ഈശ്വരൻ, മതകലഹം ഇല്ലാതാകാൻ അനുഗ്രഹിക്കട്ടെ'' എന്നു് പ്രസംഗിച്ചിട്ടുണ്ടു്.

''എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണു്.'' എന്നു് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു. കൃഷ്ണൻേറയും രാമൻേറയും പടത്തോടൊപ്പം ക്രിസ്തുവിൻേറയും ബുദ്ധൻേറയും പടം മാന്യസ്ഥാനത്തു വെച്ചു് ആരാധിക്കുന്ന അനവധി ഹിന്ദുഗൃഹങ്ങരം ഇന്നു് കാണാൻ കഴിയും. ക്രിസ്തുവിൻെറ പടത്തോടൊപ്പം കൃഷ്ണൻേറയൊ രാമൻേറയോ പടം വെച്ചാരാധിക്കുന്ന ഒററ ക്രിസ്ത്യാനിഗൃഹമെങ്കിലും ഞാൻ കണ്ടിട്ടില്ല. ക്രിസ്ത്യാനികളുടെ ശത്രുവാണു് ഞാനെന്നു് പലരും പറഞ്ഞു് നിങ്ങരം കേട്ടിരിക്കാം. എൻെറ ആശ്രമത്തിൽ എൻെറ മുറിയിൽ കുരിശിൽ കിടക്കുന്ന ക്രിസ്തുവിൻെറ പടം വെച്ചിട്ടുണ്ടു്. ഒരു ക്രിസ്ത്യൻ സ്നേഹിതൻ ഇതെന്തിനെന്നു് എന്നോടു് ചോദിച്ചു. ഞാൻ പറഞ്ഞു, ''എൻെറ മരണവും ഇതുപോലല്ലെന്നാരറിഞ്ഞു? ആരാലും സഹായിക്കപ്പെടാതെ വല്ലവരുടേയും കൈയ്കൊണ്ടായിരിക്കാം എൻേറയും മരണം. അതിനു് മനസ്സിനു് ധൈര്യം ഉണ്ടാകാനാണിതു്.'' എന്നു്.

ഞങ്ങഠം ഒരു മതവും തെററാണെന്നു് പറയുന്നില്ല. ഒരു മതാചാര്യനേയും നിന്ദിക്കാൻ പഠിപ്പിക്കുന്നില്ല. നേരെമറിച്ചു് എല്ലാവരേയും ആദരിക്കാൻ പഠിപ്പിക്കുന്നു. ഞങ്ങഠം മദിരാശിയിൽ താമസിക്കുമ്പോഠം ഒരു വലിയ ഉദ്യോഗസ്ഥന്റെ ഭാര്യയായ ഒരു മദാമ്മ തനിക്കു് ക്രിസ്തുവിൽ വിശ്വാസമില്ലെന്നും മേലാൽ എന്തു ചെയ്യണമെന്നും ചോദിച്ചു് ഞങ്ങളുടെ അടുക്കൽ വന്നു. ഞങ്ങഠം അവരോടു് പറഞ്ഞതു് ആദ്യമായി ക്രിസ്തുവിൽ വിശ്വസിക്കാനാണു്. ക്രിസ്തുവിന്റെ ഉപദേശങ്ങളിൽ അവക്കു് വിശ്വാസമില്ലാതാക്കത്തക്ക സംശയങ്ങഠം ഞങ്ങളോടു് ചോദിച്ചു. ഞങ്ങഠം ക്രിസ്തുവിന്റെ ഉപദേശങ്ങളെ വേദാന്തത്തിന്റെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചുകൊടുത്തു. അപ്പോഠം അവരുടെ സംശയങ്ങഠം നീങ്ങി. പിന്നീടു് കൃഷ്ണനേയും രാമനേയും പററി പഠിപ്പിച്ചു. ഇങ്ങനെയാണോ ക്രിസ്ത്യൻമിഷനറിമാർ ചെയ്യുന്നതു്? അവർ കൃഷ്ണനിലും രാമനിലും ഹിന്ദുക്കഠംക്കുള്ള വിശ്വാസം നശിപ്പിക്കയാണു് ആദ്യം ചെയ്യുന്നതു്. ഇവിടെ ഞങ്ങളാണു് ക്രിസ്തു പറഞ്ഞതനുസരിച്ചു് പ്രവൎത്തിക്കുന്നതു്.

ക്രിസ്തു പറഞ്ഞു, ''ഞാൻ നശിപ്പിക്കാനല്ല പൂൎത്തീകരിക്കാനത്രെ വന്നതു്'' എന്നു്. നശിപ്പിക്കയല്ല പൂൎത്തീകരിക്കയാണു് വേണ്ടതു്. അതാണു് ഹിന്ദുവിന്റെ രീതി.

ക്രിസ്തു പറഞ്ഞു: ''നിങ്ങഠം വിധിക്കപ്പെടാതിരിക്കണമെങ്കിൽ നിങ്ങഠം അന്യന്മാരുടെമേൽ വിധികല്പിക്കരുതു്'' എന്നു്. ഇതാണോ അന്യമതസ്ഥരെ ''പാപികളെ!'' എന്നു് വിളിക്കുന്നവർ ചെയ്യുന്നതു്? ഒരു മതത്തേയും നിന്ദിക്കരുതു് എന്നു് ഓരോ ഹിന്ദുകുട്ടിയും ബാല്യംമുതൽ ഉരുവിടുന്ന മനഃപാഠമാണു്. ''നിന്റെ കണ്ണിലെ പാരക്കോലെടുക്കാതെ അന്യന്റെ കണ്ണിലെ കരടെടുക്കാൻ പോകരുതു്'' എന്നു് ക്രിസ്തു പറയുന്നു. ഇന്നു് ക്രിസ്ത്യാനികഠം എന്തു ചെയ്യുന്നു? തന്റെ മതഗ്രന്ഥങ്ങളിൽ കിടക്കുന്ന അന്ധവിശ്വാസങ്ങളെ നോക്കാതെ അന്യമതസ്ഥരെ കുററം പറയാൻ പുറപ്പെടുന്നു. ഇതു് ശരിയാണോ? വാസ്തവത്തിൽ ഇന്നു് ഹിന്ദുക്കളാണു് ക്രിസ്തുവിന്റെ തത്ത്വം അനുസരിക്കുന്നതു്.

ഹിന്ദുമതത്തിനുള്ള മറെറാരു വൈശിഷ്ട്യം അതു് സൎവ്വമതതത്ത്വങ്ങളേയും ഉഠംക്കൊള്ളുന്നുവെന്നുള്ളതാണു്. വിവേകാനന്ദസ്വാമി അമേരിയ്ക്കയ്ക്കു പോകുംമുമ്പു് ''സ്വാമിജിയുടെ മതമേതു്?'' എന്നു് ചോദിച്ച ഒരു മാന്യനോടു് സ്വാമിജി പറഞ്ഞ മറുപടി: "my religion is that of which Christianity is an off-shoot and Buddhism is a rebel child" (യാതൊരു മതത്തിന്റെ ഒരു ഇളംശാഖയാണോ ക്രിസ്തുമതം, യാതൊരു മതത്തിന്റെ ഒരു അനു

സരണയില്ലാത്ത കുട്ടിയാണോ ബുദ്ധമതം ആ മതമാണെൻേറതു്") എന്നാണു്. പിന്നെയൊരിക്കൽ സ്വാമിജി ശിഷ്യന്മാരോടു് ആവശ്യപ്പെട്ടതു് "Vedantic brain with an Islamic body and a Christian heart" (വേദാന്തിയുടെ തലച്ചോറും, ഇസ്ലാമിൻെറ ശരീരവും, ക്രിസ്ത്യാനിയുടെ ഹൃദയവും) ഉണ്ടാക്കാനാണു്. താത്വികമായി നോക്കിയാൽ എല്ലാ മതത്തിൻേറയും തത്ത്വങ്ങൾ ഹിന്ദുമതത്തിലുണ്ടു്. ഹിന്ദുമതത്തിലില്ലാത്ത ഒരു പുതിയ തത്ത്വം ചൂണ്ടിക്കാണിച്ചുതരാൻ ഞാൻ ഇന്നു് ഇതര മതസ്ഥരെ വെല്ലുവിളിക്കുന്നു. ഒന്നു്, രണ്ടു് വേണ്ട. ക്രിസ്തുമതം എന്തു് പഠിപ്പിക്കുന്നു? കർമ്മയോഗവും രാജയോഗവും; ഭക്തിയോഗത്തിൻെറ അംശം അതിൽ പിന്നെ വന്നുചേർന്നു. എന്നാൽ ഹിന്ദുമതത്തിൽ ഇതിൽ ഓരോന്നും സ്വതന്ത്രമായും പരസ്പരം കലർന്നും പൂർണ്ണമായി വികാസം പ്രാപിച്ചിട്ടുണ്ടു്. അതിനു് പുറമെ ഈശ്വരാനുഭൂതിയുടെ എല്ലാ ഭാവങ്ങളും ഹിന്ദുമതത്തിൽ വികസിച്ചിട്ടുണ്ടു്. ഈശ്വരനെ മൂന്നു് തരത്തിൽ അനുഭവപ്പെടുത്താം. സഗുണസാകാരമായും സഗുണനിരാകാരമായും നിർഗ്ഗുണനിരാകാരമായും. സഗുണസാകാരോപാസനയിൽനിന്നാണു് ക്ഷേത്രങ്ങളും പൂജയും വിഗ്രഹങ്ങളും മററുമുണ്ടായതു്. സഗുണനിരാകാരമാണു് ബ്രഹ്മസമാജക്കാരും ആര്യസമാജക്കാരും മുഖ്യമായി സ്വീകരിക്കുന്നതു്. നിർഗ്ഗുണനിരാകാരമായ ഉപാസനയാണു് അദ്വൈതസന്ന്യാസി അഭ്യസിക്കുന്നതു്. ഈ മൂന്നുവിധ ഉപാസനകൾകൊണ്ടു് ഈശ്വരൻെറ മൂന്നു് ഭാവങ്ങളെ ദർശിക്കുന്നു. കത്തോലിക്കരും പള്ളികളിൽ പ്രതിമവെയ്ക്കുന്നവരും ആയ ക്രിസ്ത്യാനികൾ സഗുണസാകാരോപാസകരാണു്. പ്രൊട്ടസ്റ്റൻറുകാർ സഗുണനിരാകാരത്തെ ആദരിക്കുന്നു. മുസ്ലീമങ്ങളും പ്രായേണ അങ്ങനെതന്നെ. ബുദ്ധമതം ഈശ്വരനെപ്പററി ഒന്നും പറയുന്നില്ല. എങ്കിലും അവർ നിർഗ്ഗുണനിരാകാരം ലക്ഷ്യമാക്കുന്നവരാണു്. ഈ എല്ലാ ഭാവങ്ങളും ഹിന്ദുക്കൾക്കു് സമ്മതമാണു്.

ഏതാനും നാൾ മുമ്പു് ഞാൻ ''ഗീതയും ഇന്നത്തെ വിഷമപ്രശ്നങ്ങളും'' എന്ന ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തി. അതു് മനോരമയ്ക്കഭിപ്രായത്തിനയച്ചുകൊടുത്തു. ഗീതാമതംകൊണ്ടു് ലോകത്തിലെ സകല വിഷമപ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകുമെന്നാണു് ഞാൻ ആ പുസ്തകത്തിൽ സമർത്ഥിച്ചതു്. മനോരമ അതിൻെറ അഭിപ്രായത്തിൽ ഇങ്ങനെ നോക്കിയാൽ ക്രിസ്തുമതവും സകല വിഷമപ്രശ്നങ്ങൾക്കും പരിഹാരം നൽകുമെന്നു് പ്രസ്താവിച്ചു. അതിനു് ഞാൻ അവർക്കു് ഒരു മറുപടിയയച്ചു. അവർ അതു് പ്രസിദ്ധപ്പെടുത്തിയില്ല. അതിൽ ഞാൻ അറിയിച്ചതു് ഈശ്വരൻെറ നിർഗ്ഗുണനിരാകാരഭാവ

ത്തെ അംഗീകരിക്കാത്ത മതം അപൂൎണ്ണമാകയാൽ അതു് എല്ലാ മനുഷ്യരുടേയും മതപരമായ പ്രശ്നത്തിനു് പരിഹാരം നൽകുന്നില്ലെന്നും ക്രിസ്തുമതം മതൈക്യത്തെ സ്ഥാപിക്കാൻ ശക്തമല്ലെന്നും ആണു്. ഇന്നും എനിക്കു് ആ അഭിപ്രായമാണുള്ളതു്. ഒരു സമ്പൂൎണ്ണമതം ഈ മൂന്നു് ഭാവങ്ങളേയും സ്വീകരിക്കണം. അങ്ങനെ സ്വീകരിച്ചിട്ടുള്ളതു് ഹിന്ദുമതം മാത്രമാണു്. അതുകൊണ്ടു് ശ്രീനാരായണഗുരുസ്വാമികൾ പറഞ്ഞതുപോലെ ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നു് ഹിന്ദു പറയുന്നു. എന്നാൽ സ്വാമികളുടെ ഈ വാക്കിനു് സ്വല്പം ഒരു വ്യാഖ്യാനം വേണം. അല്ലെങ്കിൽ തെററായ വ്യാഖ്യാനം ഉണ്ടാകാം; ഇപ്പോൾത്തന്നെയുണ്ടു്. ''മനുഷ്യൻ നന്നായാൽ മതി'' എന്നതിനു് മനുഷ്യൻെറ ദേഹം തടിക്കയോ മനുഷ്യനു് പണമുണ്ടാകയോ ചെയ്യുക, എന്നു് ചിലർ വ്യാഖ്യാനിക്കുന്നു. അതുകൊണ്ടു് ഞാൻ പറയുന്നു, ''മതമേതായാലും മനുഷ്യൻെറ മനസ്സു് നന്നായാൽ മതി'' എന്നു് വിശദമാക്കണമെന്നു്. മനുഷ്യൻെറ മനസ്സു് നന്നാകുകയാണു് മതത്തിൻെറ ഉദ്ദേശ്യം.

ഹിന്ദുമതം ഒരുവൻെറ പേരുമാററത്തിൽ വിശ്വസിക്കുന്നില്ല. ഒരു ക്രിസ്ത്യാനി അയാളുടെ പഴയ പേരുവെച്ചുകൊണ്ടുതന്നെ മുക്തിക്കർഹനാകുമെന്നാണു് ഹിന്ദുവിൻെറ മതം. അതു് തത്ത്വങ്ങളിൽ സ്ഥാപിതമാണു്. ആ തത്വങ്ങൾ ആരനുസരിക്കുന്നുവോ അവരെല്ലാം മുക്തിക്കർഹരാണു്. ക്രിസ്തുതന്നെ വാസ്തവത്തിൽ ഉപദേശിച്ചതു് സനാതനധൎമ്മത്തിലെ ചില തത്ത്വങ്ങളാണു്. ക്രിസ്തു ജനിച്ചുവളൎന്നതു് ബുദ്ധമതം പ്രബലമായി പ്രചരിച്ചിരുന്ന അന്തരീക്ഷത്തിലാണു്. ക്രിസ്തു ഉപദേശം ഗ്രഹിച്ചു് ജ്ഞാനിയായതു് എസിനി സന്ന്യാസിയായ യോഹന്നാനിൽനിന്നാണു്. അതു് പൌരസ്ത്യമാണു്. ജന്തുക്കളെ സദാ കൊന്നുതിന്നുകൊണ്ടു് മനുഷ്യവേട്ടയ്ക്കു് എപ്പോഴും ആയുധങ്ങൾ നിൎമ്മിച്ചുകൊണ്ടു് രാജ്യതന്ത്രത്തിൻെറ ചിന്തയിൽ എപ്പോഴും മുഴുകികിടക്കുന്ന പാശ്ചാത്യക്രൈസ്തവരേക്കാളധികമായി ക്രിസ്തുവിനെ ഭാരതീയധൎമ്മം അനുസരിക്കുന്നവൎക്കു് മനസ്സിലാക്കാൻ കഴിയും. ക്രിസ്തുവിൻെറ ഉപദേശങ്ങളുടെ ആന്തരാത്ഥം മനസ്സിലാകണമെങ്കിൽ ഗീത പഠിക്കണമെന്നുകൂടി ഞാൻ പറയുന്നു. ആദിമമനുഷ്യനു് കിട്ടിയ ശാപത്തിൻെറ ബൈബിളിലെ കഥ ഒരു താത്ത്വികകഥയാണു്, അത്ഥവാദമാണു്. എല്ലാ മതഗ്രന്ഥങ്ങളിലും അത്ഥവാദങ്ങളുണ്ടു്. എന്നാൽ അത്ഥവാദങ്ങളെ അക്ഷരാത്ഥത്തിൽ സ്വീകരിക്കുന്നതാണു് തെററു്. എല്ലാ മതഗ്രന്ഥങ്ങളിലേയും അത്ഥവാദകഥകളുടെ ആന്തരാത്ഥം അറിയണമെങ്കിൽ ഗീത, ഉപനിഷത്തുകൾ എന്നിവയെ അടിസ്ഥാനമാക്കി വേദാന്തം പഠിക്കണം. വേദാന്തമാണു്

ഹിന്ദുമതത്തിൻെറ കാതൽ. ക്രിസ്ത്യാനികൾ വേദാന്തം പഠിച്ചാൽ നല്ല ക്രിസ്ത്യാനികളാകും; അന്ധവിശ്വാസത്തിൽനിന്നു് വിമുക്തരാകും.

ഷോപ്പൻഹവർ വേദാന്തം പഠിച്ചിട്ടു് പറഞ്ഞതെന്തു്? ലോകത്തു് വേദാന്തംപോലെ ആശ്വാസപ്രദമായി മറെറാന്നുമില്ലെന്നു്. ജീൻ ഹെർബർട്ട്, റൊമയിൻ റോളൻഡ് മുതലായവർ പാശ്ചാത്യഭൂമിയുടെ രക്ഷ വേദാന്തസന്ദേശം സ്വീകരിക്കുന്നതിലാണിരിക്കുന്നതെന്നു്പറയുന്നു. പാശ്ചാത്യരാജ്യത്തു് ഫ്രഞ്ച്, പോർട്ടുഗീസ്, സ്പാനിഷ്, ഡച്ച്, ജമ്മൻ മുതലായ ഭാഷകളിൽ ആയിരക്കണക്കിനു് വേദാന്തഗ്രന്ഥങ്ങൾ എഴുതി പ്രചരിപ്പിക്കപ്പെട്ടുവരുന്നു. ഈ അവസരത്തിൽ ഇവിടത്തെ ക്രിസ്ത്യാനികൾ വേദാന്തം പഠിച്ചു് വേദാന്തതത്ത്വങ്ങൾ തങ്ങളുടെതാക്കി സ്വീകരിച്ചു് തങ്ങളുടെ പൂർവ്വപിതാമഹന്മാരായ വ്യാസവസിഷ്ഠനാരദാദികളുടെ രക്തത്തിൽ അഭിമാനിക്കുന്നതിനു് എന്തിനു് ലജ്ജിക്കുന്നു?

ഹിന്ദുമതസ്വീകാരമെന്നാൽ ക്രിസ്തുവിനെ നിന്ദിക്കയെന്നല്ല അർത്ഥം. അതു് വിശാലതാപ്രാപ്തിയാണു്. ക്രിസ്തുവിനേയും കാളിയേയും ഒന്നിച്ചുവെച്ചാരാധിക്കാനുള്ള സ്വാതന്ത്ര്യം സമ്പാദിക്കയെന്നാണർത്ഥം. അതു് ആത്മികസ്വാതന്ത്ര്യപ്രഖ്യാപനമാണു്. ഭൗതികസ്വാതന്ത്ര്യം രാഷ്ട്രീയമായും സാമുദായികമായും സിദ്ധിച്ചുകഴിഞ്ഞു. ആത്മികസ്വാതന്ത്ര്യത്തിനു്ചർച്ചുകളുടെ ഇടുങ്ങിയ പരിധികളെവിട്ടു് മനുഷ്യൻ പുറത്തുവരേണ്ടിയിരിക്കുന്നു. അതിനു് ക്രിസ്ത്യാനികൾ മുന്നോട്ടു് വരണം. സ്വർഗ്ഗം ആരുടേയും കുത്തകയല്ല. അതു് സകലജനങ്ങൾക്കും ഉള്ളതാണു്. ''കത്തോലിക്കസഭയ്ക്കു് പുറമെ രക്ഷയില്ല'' എന്നു് എഴുതിവിട്ടു് ''ഇതു് സ്വർഗ്ഗത്തിലേയ്ക്കുള്ള താക്കോലാണു്'' എന്നു് ക്രിസ്തു ഒരു പ്രസംഗാവസാനത്തിൽ ആലങ്കാരികമായി പറഞ്ഞതിനെ അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിച്ചു് സ്വർഗ്ഗത്തിൻെറ താക്കോൽക്കാരനായി ഇടുങ്ങിയ ഭിത്തികൾക്കുള്ളിൽനിന്നു് പുറത്തേയ്ക്കു് വരട്ടെ യുവാക്കന്മാർ—ഭാരതസ്നേഹികൾ. വേദാന്തം പഠിച്ചാലുള്ള ഫലമെന്തെന്നു് ഹബ്ദുൾ രഹിമാൻ സാഹിബു് എന്ന ഒരു മുസ്ലിം രാസലീലാരഹസ്യത്തെപ്പററി ഹിന്ദിയിൽ എഴുതിയിരിക്കുന്ന ഒരു ലേഖനം വായിച്ചാലറിയാം, നമ്മുടെ മുസ്ലീം സ്നേഹിതൻ പറയുന്നു, ശ്രീകൃഷ്ണനാണു് എല്ലാ അവതാരങ്ങളിലുംവെച്ചു് ശ്രേഷ്ഠനെന്നു്. ഇവിടെ നമ്മുടെ ക്രിസ്ത്യാനി സ്നേഹിതന്മാർ—ശ്രീകൃഷ്ണനെ വിടനെന്നും ചോരനെന്നും ദുഷ്ടനെന്നും വിളിക്കുന്നു.* അദ്ദേഹം ഹിന്ദുവായിട്ടല്ല ഇതു് പറയുന്നതു്. അദ്ദേഹം അറബി,

* ഇപ്പോൾ പ്രകടമായിട്ടു് ക്രിസ്ത്യാനികൾ ഇങ്ങനെ പറയാറില്ല. (Ed.)

പേഴസ്യൻഗ്രന്ഥങ്ങളും മുസ്ലീം സൂഫികളുടെ സിദ്ധാന്തവും അടിസ്ഥാനമാക്കിയാണ് ഇതെഴുതിയിരിക്കുന്നത്. ഷൊപ്പൻഹവറും റൊമയിൻ റോളൻഡും, ഹബ്ദുറഹിമാൻ സാഹിബും പണത്തിനുവേണ്ടിയോ ഉദ്യോഗം കിട്ടാനോ അല്ല വേദാന്തത്തെ പ്രശംസിച്ചിട്ടുള്ളത്. വേദാന്തത്തിന്റെ വെളിച്ചത്തിൽ ക്രിസ്തുവിനെ പഠിച്ചാലേ ക്രിസ്തുവിനെ ശരിക്ക് മനസ്സിലാകൂ. ക്രിസ്തുതന്നെ പറഞ്ഞിട്ടുണ്ട് താൻ എല്ലാവക്കും മനസ്സിലാകുന്ന ഭാഷയിലല്ല തന്റെ ഉപദേശങ്ങളിൽ ചിലതു് വെളിപ്പെടുത്തിയിട്ടുള്ളതെന്ന്. ഒരുവൻ ക്രിസ്തുവിനോട് ശാന്തിമാഗ്ഗം ചോദിച്ചു. ക്രിസ്തു പറഞ്ഞു കല്പനകൾ അനുസരിക്കാൻ. എന്നിട്ടും തനിക്ക് ശാന്തി ലഭിക്കുന്നില്ലെന്ന് അയാൾ പറഞ്ഞു. അപ്പോൾ ക്രിസ്തു പറഞ്ഞു, അയാളുടെ സവ്വസ്വവും ഉപേക്ഷിച്ച് വരാൻ. പിന്നീട് ബാക്കി പറഞ്ഞുകൊടുക്കാമെന്നും. അയാൾ അതിന് തയ്യാറില്ല. ഇതിൽനിന്ന് സവ്വസംഗപരിത്യാഗികൾക്ക് മാത്രം കൊടുക്കുന്ന ചില ഉപദേശങ്ങൾ ക്രിസ്തുവിനുണ്ടായിരുന്നു എന്ന് സ്പഷ്ടം. ഇതു് വേദാന്തത്തിലുണ്ട്. അതറിയാൻ ക്രിസ്തുഭക്തന്മാർ വേദാന്തം പഠിക്കണം.

ക്രിസ്തു, കൃഷ്ണൻ, ബുദ്ധൻ, ശങ്കരൻ മുതലായവരെല്ലാം ഹിന്ദുവിന്റെ ദൃഷ്ടിയിൽ അവതാരങ്ങളാണ്. എന്നാൽ ശ്രീകൃഷ്ണൻ അവതാരവരിഷ്ഠനാണെന്ന് മാത്രം. ഇലക്ട്രിക്ക്ലൈററ് എല്ലാം ഇലക്ട്രിക്ക് ലൈററാണ്. ഒന്നും തമോമയമല്ല. എന്നാൽ ഒരു ടൗൺ മുഴവൻ പ്രകാശിപ്പിക്കാൻ ശക്തിയുള്ള ലൈററും ഒരു തെരുവു് മുഴവൻ പ്രകാശിപ്പിക്കുന്ന ലൈററും ഒരു മുറി മുഴവൻ പ്രകാശിപ്പിക്കുന്ന ലൈററും ഉണ്ട്. അതുപോലെ ഇവർ തമ്മിൽ വ്യത്യാസമുണ്ട് ശ്രീകൃഷ്ണൻ പൂണ്ണാവതാരമാണ്; മററുള്ളതെല്ലാം അംശാവതാരങ്ങൾ ഇതു് ആരേയും നിന്ദിച്ച് പറയുകയല്ല. ശ്രീശുകൻ പറഞ്ഞതാണ്

''ഏതേ ചാംശകലാ പുംസഃ കൃഷ്ണസ്തു ഭഗവാൻ സ്വയം.''

എന്ന്. ആ ശ്രീകൃഷ്ണനിൽ അഭിമാനം കൊള്ളാത്തവൻ ഭാരതീയനാണോ? സവ്വകലാവല്ലഭൻ, സവ്വശാസ്ത്രപാരംഗതൻ, സവ്വാംഗസുന്ദരൻ. ആരുടെ മനസ്സാണ് നവംനവങ്ങളായ കോമളവും നവനീതാധികമൃദുവും ആയ ആ സച്ചിതാനന്ദമൂത്തിയിൽ രമിക്കാത്തതു്? കൃഷ്ണന്റെ സന്ദേശമടങ്ങിയ ഗീത ഹിംസയാണ് പഠിപ്പിക്കുന്നതെന്ന് മി. ഐ. സി. ചാക്കോ എഴുതിവിടുന്നു. ഗീതയിൽ ഹിംസയുമുണ്ട്; അഹിംസയുമുണ്ട്. ഹിംസയിൽ അഹിംസയും അഹിംസയിൽ ഹിംസയും പഠിപ്പിക്കുന്നുണ്ട്. ഹിംസാ/ഹിംസകൾക്കതീതമായതും പഠിപ്പിക്കുന്നുണ്ട്. ''മയാ ഹതാംസ്ത്വം ജഹി'' (എന്നാൽ കൊല്ലപ്പെട്ട ശത്രുക്കളെ നീ കൊല്ലു്) എന്ന് ഹിംസയും.

''അഹിംസാ സത്യമക്രോധഃ; അഹിംസാ ക്ഷാന്തിരാർജവം''
എന്നു് ജ്ഞാനിയുടേയും ദൈവീസമ്പത്തുള്ളവന്റെയും ലക്ഷണം അഹിംസയാണെന്നും ദൈവീസമ്പത്തുള്ളവനേ മോക്ഷമുള്ളവെന്നും പഠിപ്പിച്ചു് അഹിംസയും ഉപദേശിക്കുന്നു.

''കർമ്മണ്യകർമ്മ യഃ പശ്യേത് അകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു''

എന്നയിടത്തു് ഹിംസയിൽ അഹിംസയും അഹിംസയിൽ ഹിംസയും കാണാൻ പഠിപ്പിക്കുന്നു. ഹിംസ ഒരു കർമ്മമാണല്ലോ. ഹിംസാ/ഹിംസാദികൾക്കപ്പുറത്തുള്ളതും ഗീതയിൽ പറഞ്ഞിട്ടുണ്ടു്. ഇതൊന്നും അറിയാത്തവരെപ്പററി ഭഗവാൻതന്നെ. ''അവജാനന്തി മാം മൂഢാഃ''

(മൂഢന്മാർ എന്നെ അപമാനിക്കുന്നു,) എന്നും പറഞ്ഞിട്ടുണ്ടു്. ഇതെല്ലാം വേദാന്തരഹസ്യമാണു്. അതെല്ലാം ''ഈശ്വരപ്രസാദാച്ച ഗുരോഃ പ്രസാദാത്''' (ഈശ്വരന്റെയും ഗുരുവിന്റെയും കൃപ കൊണ്ടു്) അറിയാൻ കഴിയും.

പരസ്പരവിരുദ്ധങ്ങളായി തോന്നുന്ന എല്ലാ മതസിദ്ധാന്തങ്ങളേയും കൂട്ടിയിണക്കുന്നതെങ്ങനെയെന്നും വേദാന്തം പഠിപ്പിക്കുന്നു. അത്ര ഉൽകൃഷ്ടമാണു് ഹിന്ദുമതം—വേദാന്തം. അതിനും പുറമെ അതു് ഒരു സചേതനമതമാണു്. മററു മതങ്ങളിൽ ഈശ്വരസാക്ഷാത്ക്കാരം ലഭിച്ച ഏതാനും വ്യക്തികളുണ്ടായിട്ടുണ്ടെങ്കിൽ ഹിന്ദുമതത്തിൽ ഇന്നും അങ്ങനെയുള്ളവരുണ്ടാകുന്നു. ശ്രീരാമകൃഷ്ണൻ, വിവേകാനന്ദ സ്വാമികൾ മുതലായവർ ദൃഷ്ടാന്തമാണു്. എന്നാൽ ഞാൻ ഇത്രയും പറഞ്ഞതു് ഹിന്ദുമതത്തെപ്പററിയാണു്. ഹിന്ദുക്കളെപ്പററിയല്ല. ഹിന്ദുമതം ഉൽകൃഷ്ടമായതുകൊണ്ടു് ഹിന്ദുക്കൾക്കൊന്നുമില്ല.

''എത്രയും നല്ല കഷായമെന്നാകിലും
മാത്ര കുടിക്കാതെ രോഗം ശമിക്കുമോ?''

എന്നു് കുഞ്ചൻനമ്പ്യാർ പഞ്ചതന്ത്രത്തിൽ പറയുന്നു. ഈ മതത്തിന്റെ തത്വങ്ങൾ അനുഷ്ഠാനത്തിൽ കൊണ്ടുവരാതെ പ്രസംഗിച്ചതുകൊണ്ടോ പ്രസംഗം കേട്ടതുകൊണ്ടോ ഫലമില്ല. മതത്തിനു് ധർമ്മമെന്നാണു് പ്രാചീനാചാര്യന്മാർ കൊടുത്തിരിക്കുന്ന നാമം. ധർമ്മത്തെ ഒരുകാളയായിട്ടാണു് ഋഷിമാർചിത്രീകരിച്ചിരിക്കുന്നതു്. ശിവന്റെ വാഹനം കാളയെന്നു് നിങ്ങൾ ധരിച്ചിട്ടുണ്ടല്ലോ. ഏതാണു് ഈ കാള? ഇതു് എല്ലും തോലും മാംസവുമുള്ള ശരീരത്തോടുകൂടിയ ഒരു കാളയല്ല. ഇതു് ധർമ്മമാണു്.

''വർഷണാദൃഷ ഇത്യാഹുഃ വൃഷോ ധർമ്മ ഇതി സ്മൃതഃ''

വർഷിക്കുന്നതുകൊണ്ട്—സകലാഭീഷ്ടങ്ങളും തരുന്നതുകൊണ്ട്—വൃഷം കാള. വൃഷം ഇവിടെ ധർമ്മമാണ്. ഭാഗവതത്തിലും ധർമ്മത്തെ കാളയായി ചിത്രീകരിച്ചിട്ടുണ്ട്.

''യതോ ധർമ്മസ്തതഃ കൃഷ്ണഃ യതഃ കൃഷ്ണസ്തതോ ജയഃ''

ധർമ്മമുള്ളിടത്തേ ഈശ്വരൻ വരൂ. ഈശ്വരനുള്ളിടത്തേ ജയവും ഉള്ളൂ. ധർമ്മമാകുന്ന വാഹനത്തിലാണ് ഈശ്വരൻ സഞ്ചരിക്കുന്നത്. അതാണ് ശിവനെ വൃഷഭവാഹനനെന്ന് പറയുന്നത്. ഈ കാളയ്ക്ക് നാല് കാലുണ്ട്

''തപഃ സത്യം ദയാ ശൌചമിതി പാദാഃ പ്രകീർത്തിതാഃ''

തപസ്സ്, സത്യം, ദയ, ശൌചം എന്നീ നാലാണ് കാലുകൾ. ഇതിലാണ് ധർമ്മം ചരിക്കുന്നത്. ഈ കാര്യത്തിൽ ഹിന്ദുക്കൾ ശ്രദ്ധിക്കണം. തപസ്സെന്നാൽ പട്ടിണിയെന്നല്ല അർത്ഥം. അങ്ങനെയായിരുന്നെങ്കിൽ ഇന്ന് ഹിന്ദുക്കളെപ്പോലെ ലോകത്ത് മററ് തപസ്വികളില്ല. സത്യത്തിനും ധർമ്മത്തിനുംവേണ്ടി ഏതു് ക്ലേശവും—പട്ടിണിയോ മരണമോ തന്നെയും—സഹിക്കാനുള്ള സന്നദ്ധതയാണ് തപസ്സ്. അഥവാ തപസ്സ് ബ്രഹ്മചര്യമാണ്.

''ബ്രഹ്മചര്യം പരം പ്രാഹുസ്തപസാം തപ ഉത്തമം.''

എന്നുമുണ്ട്. ഹിന്ദുക്കൾ ഒന്നാമത്ത് തപസ്വികളായിരിക്കണം. രണ്ടാമത്ത് കൃത്യനിഷ്ഠരായിരിക്കണം. മൂന്നാമത്ത് ദയ. നാലാമത്ത് ശുചിത്വം. ഇതില്ലെങ്കിൽ ഈ സംഘടനയും മതപരിവർത്തനവുമെല്ലാം നിരർത്ഥം. വിശേഷിച്ചും ദയ. പാവങ്ങൾ പട്ടിണികിടന്ന് ചാകുമ്പോൾ നമുക്ക് സുഖമായിരിപ്പാനെന്തവകാശം? രന്തിദേവനാണ് ഹിന്ദുക്കൾക്ക് മാതൃക. തൻെറ സർവ്വസ്വവും സാധുക്കൾക്കും കഷ്ടപ്പെടുന്നവർക്കുംവേണ്ടി കൊടുത്തിട്ട് പിന്നെ കൊടുക്കാനൊന്നുമില്ലല്ലോ എന്ന് ദുഃഖിച്ചയാളാണല്ലോ അദ്ദേഹം. ആ ആദർശം നമുക്കുണ്ടായിരിക്കണം. ''ദേയം ദീനജനായ ച വിത്തം'' എന്നാണ് ഗൃഹസ്ഥധർമ്മമായി ശ്രീശങ്കരൻ പറയുന്നത്. പണം തനിക്ക് സുഖിക്കാനുള്ളതല്ല, പാവങ്ങൾക്ക് കൊടുക്കാനുള്ളതാണ്. ''നിങ്ങൾ നിങ്ങളുടെ സദ്ഗുണംകൊണ്ട് അന്യന്മാരെ ജയിക്കുന്നില്ലെങ്കിൽ നിങ്ങൾ എൻെറ അനുഗാമികളായതുകൊണ്ടെന്തു പ്രയോജനം?'' എന്ന അർത്ഥത്തിൽ ക്രിസ്തു ഒരിടത്തു് പ്രസംഗിച്ചിട്ടുണ്ട്. അതുതന്നെ ഞാൻ നിങ്ങളോട് പറയുന്നു, നിങ്ങൾ ഈ ഗുണങ്ങളിൽ ക്രിസ്ത്യാനികളേയും മുസ്ലീങ്ങളേയും ജയിച്ചില്ലെങ്കിൽ നിങ്ങളുടെ ഹിന്ദുത്വാഭിമാനംകൊണ്ടെന്തു പ്രയോജനം? മതപരിവ

ത്തനംകൊണ്ടും ഫലമെന്തു്? നിങ്ങളുടെ ശ്രദ്ധ അതിലേക്കു് പതിയണം. നാളെ വിദേശീയമതാവലംബികളായിപ്പോയ ചിലർ തിരികെ വരുന്നു. അവർ വലിയ ആശയോടുകൂടിയാണു് വരുന്നതു്. അവക്കു് നിങ്ങഠം യഥാത്ഥഹിന്ദുധമ്മം സ്വജീവിതംകൊണ്ടു് കാണിച്ചുകൊടുക്കണം.

ഹിന്ദുക്കളെന്നു് പറഞ്ഞുനടന്നാൽ പോരാ. ഹിന്ദുമതം പഠിക്കണം. ഇപ്പോഴുള്ളവരേയും പുത്തനായിവരുന്നവരേയും മതതത്ത്വങ്ങഠം പഠിപ്പിക്കുന്നതിനു് വ്യവസ്ഥചെയ്യണം. ദേവസ്വംബോർഡു് മതപാഠശാല തുടങ്ങി. എന്നാൽ ഇപ്പോഴത്തെ ഒരു ക്ലാസ്സായിട്ടു് ആരംഭിച്ചിരിക്കുന്നു. ആറോ പന്ത്രണ്ടോ കൊല്ലംകൊണ്ടു് മുഴുവനാക്കാമെന്നാണു് ബോർഡിൻെറ വിചാരം. എന്നാൽ ലോകം അതുവരെ കാത്തിരിക്കാൻ പോകുന്നില്ല. എല്ലാ ക്ലാസ്സുകളും വേദാന്തകോളേജും ഉടൻതന്നെ തുടങ്ങണം. അല്ലെങ്കിൽ അപകടമാണു്. നിമ്മതപ്രസ്ഥാനം നമ്മുടെ കുട്ടികളെ വിഴുങ്ങിക്കഴിഞ്ഞിരിക്കുന്നു. അവരെ അതിൽനിന്നു് ഉടൻ രക്ഷിച്ചില്ലെങ്കിൽ ആപത്താണു്.

എൻെറ അഭിപ്രായം വിദ്യാലയങ്ങളിൽതന്നെ മതം പഠിപ്പിക്കണമെന്നാണു്. പ്രത്യേകമതം പഠിപ്പിക്കാൻവേണ്ടി വിദ്യാലയങ്ങഠം ഗവമ്മേണ്ടിൻെറ കീഴിൽ വിട്ടുകൊടുക്കാൻ ചിലർ മടിക്കുന്നതായറിയുന്നു. ഇതു് അധികകാലം നടക്കാൻ പോകുന്നില്ല. നമ്മുടെ സവ്വസ്ഥാപനങ്ങളും കയ്യടക്കുന്ന ഗവമ്മേണ്ടു് വരാതിരിക്കണമെങ്കിൽ നാം ആലോചിച്ചുപ്രവത്തിക്കണം. മതത്തിൻെറ പേരിലുള്ള കലഹംനിമിത്തം ചെറുപ്പക്കാർ മതത്തെ വെറുക്കുന്നു, എല്ലാമതത്തിലേയും ചെറുപ്പക്കാർതന്നെ. ഇതിനു് പരിഹാരം എല്ലാ വിദ്യാലയങ്ങളിലും എല്ലാ മതങ്ങളും ഇഷ്ടമുള്ളവക്കു് ഇഷ്ടമുള്ളതു് പഠിക്കത്തക്കവണ്ണം വ്യവസ്ഥചെയ്യുകയാകുന്നു. എന്തുകൊണ്ടു് മതങ്ങളിൽ ഇഷ്ടമുള്ളതു് ഐച്ഛികംപോലെ പഠിപ്പിച്ചുകൂടാ? ഇതേപ്പററി ഞാൻ നല്ലവണ്ണം ആലോചിച്ചിട്ടാണു് പറയുന്നതു്. വിദ്യാഭ്യാസത്തിൽ ലൌകികം ആദ്ധ്യാത്മികം എന്നീ വിഭജനം നിരത്ഥകമാകുന്നു. എല്ലാ വിദ്യാഭ്യാസവും വിദ്യാലയങ്ങളിൽ കൊടുക്കണം. അതിനാണു് ശ്രമിക്കേണ്ടതു്. ''എൻെറ മതം മാത്രം സത്യം. മററുള്ളതെല്ലാം തെററു്, അതു് പിശാചിൻേറതു്. അതു് ആരും പഠിക്കരുതു്,'' അല്ലെങ്കിൽ അന്യമതക്കാർ നിരീശ്വരരായി നശിച്ചുകൊള്ളട്ടെ, എന്ന ബുദ്ധി ഇനി നടക്കുകയില്ല. അതിൻെറ ഫലം അത്യാപത്താണു്. അതുകൊണ്ടു് ഏതുമതം പഠിക്കാൻ ആരു് ഇഷ്ടപ്പെടുന്നുവോ, അവനു് ആ മതം പഠിക്കാൻ വ്യവസ്ഥയുള്ള വിധമായിരിക്കണം വിദ്യാലയം. ഇതാണു് എൻെറ പക്ഷം.

വിദേശീയമതത്തിൽനിന്നു് നാളെ ഭാരതീയമതത്തിലേക്കു് വരുന്നവരെ സ്വാഗതം ചെയ്തുകൊണ്ടും അവൎക്കു് മാതൃകയായി ജീവിച്ചും അവൎക്കുവേണ്ട സൌകൎയ്യം ചെയ്തുകൊടുത്തും അവരെ സഹായിക്കാൻ എല്ലാ ഹിന്ദുക്കളോടും അഭ്യർത്ഥിച്ചുകൊണ്ടും മതത്തിന്റെ പേരിലും ഈശ്വരന്റെ പേരിലും ഉള്ള കലഹം അവസാനിപ്പിക്കാൻ ഈശ്വരനാമത്തിൽ സകല ഈശ്വരവിശ്വാസികളോടും അപേക്ഷിച്ചുകൊണ്ടും ഞാൻ പ്രസംഗം ഉപസംഹരിക്കുന്നു. ഈശ്വരൻ എല്ലാവരേയും അനുഗ്രഹിക്കട്ടെ!!



# 26 ശ്രീരാമകൃഷ്ണധർമ്മം*

''അക്ബറുടെ കാലത്തെ നാണയത്തിനു് ഇന്നത്തെ നാണയത്തിൽ വില കല്പിച്ചാലേ വിലയുള്ളൂ'' എന്നു് ശ്രീരാമകൃഷ്ണദേവൻ ഒരിടത്തു് പറഞ്ഞിട്ടുണ്ടു്. മുമ്പു് ഒരു നദി ഒരു ദിക്കിൽക്കൂടി ഒഴുകിക്കൊണ്ടിരുന്നതായി പുരാണത്തിൽ കണ്ടിട്ടു് ആ വഴിത്താരയിൽ കുളിച്ചാൽ സ്നാനഫലം കിട്ടുകയില്ല. നദിയുടെ പ്രവാഹം മാറിമാറിവരുന്നതനുസരിച്ചു് നമ്മുടെ സ്നാനഘട്ടവും മാററി മാററി ചെയ്തെങ്കിൽ മാത്രമേ സ്നാനഫലം കാണുകയുള്ളൂ. ഇതിനെ അടിസ്ഥാനമാക്കിയാണു് വിവേകാനന്ദസ്വാമികൾ വേദവേദാന്ത പുരാണധർമ്മശാസ്ത്രേതിഹാസങ്ങളുടെയെല്ലാം ആന്തരാത്ഥം ശ്രീരാമകൃഷ്ണദേവന്റെ ജീവിതോദ്ദേശങ്ങളുടെ വെളിച്ചത്തിൽ പഠിച്ചെങ്കിൽ മാത്രമേ ശരിയായി മനസ്സിലാക്കാൻ സാധിക്കു എന്നു് പറഞ്ഞിട്ടുള്ളതു്. ഇതു് ഒരു മതഭ്രാന്തന്റെ പ്രവചനമല്ല. ആയിരം വഷക്കാലത്തേയ്ക്കു് സംഭവിക്കാൻ പോകുന്നതു് മുൻകൂട്ടി കണ്ടറിഞ്ഞ യോഗിയുടെ പ്രവചനമാണിതെന്നു് മനസ്സിലാക്കണം. നാല്പതു് വഷമായി ഞാൻ ഇന്ത്യയേയും ലോകത്തേയും പഠിക്കുന്നു. ''ശ്രീരാമകൃഷ്ണൻ ഒരു അവതാരമാണു്.'' എന്നു് എന്റെ പതിന്നാലാമത്തെ വയസ്സിൽ പറഞ്ഞ ഒരു മാന്യനോടു് ''എന്നാൽ ഞാനും ഒരവതാരമാണു്. ശിഷ്യന്മാക്കു് എപ്പോഴും ഗുരു ഒരു അവതാരംതന്നെ. 'ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ' എന്നുണ്ടല്ലോ?'' എന്നു് പറഞ്ഞാണു് ഞാൻ രാമകൃഷ്ണസാഹിത്യത്തിലേയ്ക്കു് പ്രവേശിച്ചതു്. കേരളത്തിൽ ഞാൻ മതപ്രസംഗം തുടങ്ങിയിട്ടു് ഇപ്പോൾ 33 വഷം കഴിഞ്ഞു. ഈ പ്രാവശ്യം തുടച്ചയായി തിരുവിതാംകൂറിൽ ഹിന്ദുധർമ്മപ്രസംഗങ്ങൾ ആരംഭിച്ചിട്ടു് 12 വഷം കഴിഞ്ഞു. ഇത്രകാലവും എനിക്കു് പറവാൻ ശങ്കയുണ്ടായിരുന്ന കാര്യങ്ങളാണു് ഞാൻ ഇന്നു് പറയാൻ തുടങ്ങുന്നതു്. സ്വാമി വിവേകാനന്ദന്റെ മുൻപറഞ്ഞ ആശയം അക്ഷരം പ്രതി ശരിയാണെന്നു് ഞാൻ ഇതുവരെ വിശ്വസിച്ചിരുന്നില്ല, എന്നാൽ ഇന്നിതാ ലോകചരിത്രവും ലോകനിരീക്ഷണവും ലോകത്തു പ്രത്യേകിച്ചു് ഇന്ത്യയിൽ നടക്കുന്ന സംഭവങ്ങളും എന്നെ സ്വാമിജി പറഞ്ഞ ആശയങ്ങളുടെ അടിമയാക്കിക്കളഞ്ഞു. ശ്രീരാമകൃഷ്ണന്റെ ജീവിതവും ഉപദേശങ്ങളും വഴിക്കല്ലാതെ ഒരുവനും യഥാത്ഥ

* (1948—ൽ തിരുവനന്തപുരത്തുവെച്ചു് ചെയ്ത പ്രസംഗം).

മതത്തെ അറിയാൻ കഴിയുകയില്ലെന്നും ഇന്നത്തെ കാലത്തിനനുസരിച്ച് എങ്ങനെ മതം ജീവിതത്തിൽ കൊണ്ടുവരണമെന്നും അറിയാൻ സാധിക്കയില്ലെന്നും, ലോകശാന്തിയും ഇന്നു് നമ്മെ അലട്ടുന്ന സകല വിഷമപ്രശ്നങ്ങൾക്കു് പരിഹാരവും ഉണ്ടാകയില്ലെന്നും ഞാൻ കാണുന്നു. അതിനാൽ ഞാൻ കാണുന്ന സത്യങ്ങൾ തുറന്നു് പറയുവാൻ പോകുന്നു. സത്യത്തേയും ലോകക്ഷേമത്തേയും നിങ്ങൾ കാംക്ഷിക്കുന്നെങ്കിൽ അവയെ സ്വീകരിച്ചു് പ്രവത്തിക്കണം.

ഹിന്ദുമതത്തിൻെറ മുഖ്യപ്രമാണഗ്രന്ഥങ്ങളായ ഉപനിഷത്തുകളുടെ സത്തയായ ഭഗവദ്ഗീതയിൽ.

''യദാ യദാ ഹി ധമ്മസ്യ ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധമ്മസ്യ തദാത്മാനം സൃജാമ്യഹം.
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധമ്മസംസ്ഥാപനാത്ഥായ സംഭവാമി യുഗേ യുഗേ.''

എന്നു് ശ്രീകൃഷ്ണഭഗവാൻ പറഞ്ഞിട്ടുണ്ടു്. ധമ്മം ക്ഷയിക്കയും അധമ്മം വളരുകയും ചെയ്യുമ്പോൾ സജ്ജനങ്ങളെ രക്ഷിക്കുവാനും ദുജ്ജനങ്ങളെ ശിക്ഷിക്കുവാനും അങ്ങനെ ലോകത്തിൽ ധമ്മം സ്ഥാപിക്കുവാനുമായി ജനിക്കയും ധമ്മം സ്ഥാപിക്കുകയും ചെയ്യുന്ന ആളാണു് അവതാരപുരുഷൻ. ഇതനുസരിച്ചു് ഒരു പൂണ്ണാവതാരമാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ. അവതാരപുരുഷൻെറ ജന്മവും കമ്മവും ദിവ്യമായിരിക്കുമെന്നും ഗീതയിൽ പറഞ്ഞിട്ടുണ്ടു്. ഇതെല്ലാം ശരിയാണെന്നു് ശ്രീരാമകൃഷ്ണചരിത്രം വായിച്ചാൽ മനസ്സിലാകും. ആ കഥ ചുരുക്കി ഞാൻ പറയാം.

കല്ക്കട്ടായിൽനിന്നു് കുറച്ചകലെ കമാരപൂകരം എന്ന ഗ്രാമത്തിൽ അതിഭക്തനും സത്യദാനദയാദിഗുണങ്ങളുടെ വിളനിലവുമായി ക്ഷുദിരാമൻ എന്നും ചന്ദ്രമണിയെന്നും പേരുള്ള ദമ്പതികൾ താമസിച്ചിരുന്നു. ഒരിക്കൽ ക്ഷുദിരാമൻ ഗയയിലേയ്ക്കു് തീത്ഥയാത്ര പോയി. അവിടെ ഗയാശ്രാദ്ധം കഴിച്ചു് വിശ്രമിക്കുമ്പോൾ ഒരു രാത്രിയിൽ ഗയയിലെ ദേവനായ ഗദാധരൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു്, ''ഞാൻ നിൻെറ പുത്രനായി ജനിക്കും'' എന്നു് പറഞ്ഞു. ക്ഷുദിരാമൻ ഗയയിലായിരുന്നപ്പോൾ തൻെറ ഗൃഹത്തിനടുത്തുള്ള ഒരു ശിവക്ഷേത്രത്തിൽ ആരാധനയ്ക്കു് പോയ സമയത്തു് അവിടെ പ്രതിഷ്ഠിച്ചിരുന്ന ഒരു ശിവലിംഗത്തിൽനിന്നു് ധാരാളം ജ്യോതിഃകണങ്ങൾവന്നു തന്നെ മൂടുന്നതായി അദ്ദേഹത്തിൻെറ സഹധമ്മിണിയായ ചന്ദ്രമണിക്കു് തോന്നുകയും, ചന്ദ്രമണി ബോധംകെട്ടു് നിലത്തു പതിക്കയും ചെയ്തു. അന്നത്തെ രാത്രി ചന്ദ്രമണി വീട്ടിൽ പരിചാരികയൊന്നിച്ചുറങ്ങുമ്പോൾ ആരോ ഒരാൾ മുറിക്കകത്തു കടന്നുവന്നു തന്നെ ആ

ലിംഗനം ചെയ്തതായും ചന്ദ്രമണിക്കു തോന്നി. അവർ പെട്ടെന്നുണൎന്നു പരിചാരികയെ വിളിച്ചു വിവരം പറയുകയും അവർ വിളക്കു് കത്തിച്ചു നോക്കിയതിൽ പണ്ടേപ്പോലെതന്നെ വാതിൽ ബന്ധിച്ചിരിക്കുന്നതായി കാണുകയും ചെയ്തു. ഈ വൎത്തമാനം ആരോടും പറയരുതെന്നും വല്ലവരും തെററിദ്ധരിക്കുമെന്നും പരിചാരിക, ചന്ദ്രമണിയോടു് ചട്ടംകെട്ടുകയും ചെയ്തു. ചന്ദ്രമണിക്കു് അന്നുമുതൽ വയററിൽ ഭാരം തോന്നുകയും തനിക്കു് ഗൎഭമാണെന്നു് സംശയമുണ്ടാകയും ചെയ്തു. ക്ഷുദിരാമൻ മടങ്ങിവന്നപ്പോഠം ചന്ദ്രമണി അദ്ദേഹത്തോടു് വിവരങ്ങളെല്ലാമറിയിച്ചു. അദ്ദേഹവും തൻെറ ഗയയിലെ സ്വപ്നത്തെ അടിസ്ഥാനമാക്കി ഏതോ ഒരു ദിവ്യബാലൻ ജനിക്കാൻ പോകുന്നുവെന്നഭിപ്രായപ്പെടുകയും ചെയ്തു. പരിശുദ്ധരായ ആ ദമ്പതികളുടെ ഈ അനുഭവം മുതൽ ചന്ദ്രയ്ക്കു് വാക്സിദ്ധിയുണ്ടായി. ഇപ്രകാരമുള്ള അലൗകികഗൎഭത്തിൻെറ ഫലമാണു് ശ്രീരാമകൃഷ്ണൻ. ഇതു് യുക്തിയുക്തമോ എന്നു ചിലർ ചോദിച്ചേക്കാം. യുക്തിക്കതീതമായ പല സത്യങ്ങളും ഈ ലോകത്തുണ്ടു്. മററു സിദ്ധന്മാരെയും അവതാരങ്ങളേയും സംബന്ധിച്ച കഥകഠം സത്യമെങ്കിൽ ഇതും സത്യം.

ക്രിസ്ത്യാനികഠം പറയുന്നു: യേശുക്രിസ്തു മാത്രമാണു് ദിവ്യഗൎഭജാതനായതെന്നു്. ഇതു് ഇതരമതത്തിലെ ദിവ്യപുരുഷന്മാരുടെ ചരിത്രം പഠിക്കാത്തതുകൊണ്ടാണു്. ശ്രീരാമനും ശ്രീകൃഷ്ണനും ബുദ്ധനും ശ്രീശങ്കരനും എല്ലാം അസാധാരണജന്മമുള്ളവരായിരുന്നു. ഇതാണു് പല മതങ്ങളും ചേൎത്തു് പഠിപ്പിക്കണമെന്നു് മഹാന്മാർ പറയുന്നതു്.

ശിവരാത്രി കഴിഞ്ഞ വെളുത്ത പക്ഷദ്വിതീയദിവസം പ്രഭാതത്തിൽ ചന്ദ്രമണി പ്രസവിച്ചു, ഗയയിലെ മൂൎത്തിയുടെ പേരിനെ അനുസ്മരിച്ചു കുട്ടിക്കു് ഗദാധരൻ എന്നു പേരിട്ടു. ഗദാധരനു് ബാല്യംമുതൽ കലാവിദ്യകളിൽ നല്ല വാസനയുണ്ടായിരുന്നു. കളിമണ്ണുകൊണ്ടു് ദേവീദേവന്മാരുടെ വിഗ്രഹമുണ്ടാക്കുക, മനോഹരമായി ഭക്തിഗാനങ്ങഠം പാടുക മുതലായവയായിരുന്നു അദ്ദേഹത്തിൻെറ ബാലലീലകഠം. അഞ്ചാമത്തെ വയസ്സിൽ അദ്ദേഹത്തെ ഗ്രാമത്തിലുള്ള പള്ളിക്കൂടത്തിലേയ്ക്കയച്ചു. ഒരു ദിവസം കൂട്ടുകാരോടൊരുമിച്ചു് ഒരു പാടത്തുകൂടി പോകുമ്പോഠം നീലനിറമുള്ള ആകാശത്തുകൂടി വെള്ളക്കൊക്കുകഠം പറന്നുപോകുന്നതു കണ്ടു് അദ്ദേഹം ബോധംകെട്ടു വീണു. വീട്ടുകാർ എടുത്തുകൊണ്ടുപോയി ശുശ്രൂഷിച്ചു. വളരെനേരം ശുശ്രൂഷിച്ചു് ബോധം വീണപ്പോഠം ''ഗദാധരാ, നിനക്കെന്തുപററി'' എന്നു ചോദിച്ചു. അപ്പോഠം അദ്ദേഹം പറഞ്ഞ മറുപടി 'നീലനിറ

മുള്ള ആകാശത്തുകൂടി വെള്ളക്കൊക്കകഠം പറന്നുപോകുന്നതു് കണ്ട പ്പോഠം പിച്ചിമാല കഴത്തിലണഞ്ഞ ശ്രീകൃഷ്ണനെ തനിക്കു് ഓമ്മ വന്നുവെന്നും ആ ആനന്ദത്തിൽ താൻ ലയിക്കുക മാത്രമാണു് ചെയ്ത തെന്നും ആയിരുന്നു. ചെറുപ്പത്തിലേ അച്ഛൻ മരിച്ചു. പള്ളിക്കൂട ത്തിലെ പഠിത്തം കുറച്ചു ദിവസമേ ഗദാധരൻ തുടന്നുള്ളു. ഒരു ദിവ സം, പണ്ഡിതസദസ്സു് നടത്തി വളരെ സമ്മാനങ്ങളും വാങ്ങി വരു ന്ന ചില പണ്ഡിതന്മാരെ കാണിച്ചുകൊണ്ടു് അദ്ദേഹത്തിൻെറ ജ്യേ ഷ്ഠൻ രാമകുമാരൻ പറഞ്ഞു: 'ഗദാധരാ, നീയും നല്ലവണ്ണം പഠി ക്കണം. എന്നാൽ നിനക്കും ഇതുപോലുള്ള സമ്മാനങ്ങഠം കിട്ടും'. ഇതു കേട്ട ഗദാധരൻ ചോദിച്ചു: ''ജ്യേഷ്ഠാ, പഠിപ്പിൻെറ പ്രയോജനം ഇതാണോ?'' ''അതേ'' എന്നു ജ്യേഷ്ഠൻ മറുപടി പറഞ്ഞപ്പോഠം ''എന്നാൽ ഇനി ഞാൻ സ്കൂളിൽ പോകുന്നില്ല. ഞാനിതുവരെ വിചാ രിച്ചതു് പഠിപ്പുകൊണ്ടു് ഈശ്വരനെ കാണാമെന്നായിരുന്നു. അതി നല്ല പഠിപ്പെങ്കിൽ — സമ്മാനവും മററും വാങ്ങാനാണെങ്കിൽ — ഇന്നു മുതൽ ഞാൻ സ്കൂളിൽ പോകുന്നില്ല'' എന്നു് ഗദാധരൻ മറുപടി പറ ഞ്ഞു. എത്ര നിർബന്ധിച്ചിട്ടും പിന്നീടദ്ദേഹം സ്കൂളിൽ പോയില്ല. പുരാണകഥകഠം വായിച്ചുകൊണ്ടും പറഞ്ഞുകൊണ്ടും സമയം മുഴുവൻ ചിലവാക്കി. അങ്ങനെയിരിക്കെ ഒരു നാടകം കളിക്കാൻ ആ ഗ്രാമ ത്തിലെ കുട്ടികഠം തീച്ച്യാക്കി. കളിയുടെ ദിവസം വന്നപ്പോഠം നാടകത്തിൽ ശിവൻെറ വേഷം എടുക്കാമെന്നേററിരുന്ന കുട്ടിക്കു് എന്തോ സുഖക്കേടു പിടിച്ചു. അവർ ആലോചിച്ചതിൽ ഗദാധരനെ പ്പോലെ കലാവാസന ഇത്ര നന്നായിട്ടുള്ള മററാരേയും കണ്ടില്ല. അതിനാൽ ഗദാധരനെത്തന്നെ ആ വേഷത്തിനു തെരഞ്ഞെടുത്തു. രാത്രി നാടകം തുടങ്ങി. ശിവൻെറ വേഷംധരിച്ചു് ഗദാധരൻ രംഗ പ്രവേശം ചെയ്തു. അതോടുകൂടി അദ്ദേഹത്തിൻെറ ദേഹബോധമസ്ത മിച്ചു. എത്രതന്നെ ശ്രമിച്ചിട്ടും അദ്ദേഹത്തെ ഉണത്താൻ സാധി ച്ചില്ല. അങ്ങനെ നാടകമവസാനിച്ചു. പിന്നെ വളരെ മണിക്കൂർ കഴിഞ്ഞാണു് ഗദാധരനു് ബാഹ്യബോധമുണ്ടായതു്.

ഇപ്രകാരം ഗദാധരൻ വളന്നുവരവെ കുടുംബത്തിലെ ദാരിദ്ര്യം നിമിത്തം ജ്യേഷ്ഠനായ രാമകുമാരൻ, ഒരു മുക്കുവസ്ത്രീ വളരെ ലക്ഷം രൂപ ചിലവാക്കി ഗംഗാതീരത്തിൽ പണിയിച്ച ദക്ഷിണേശ്വരം ദേവീക്ഷേത്രത്തിലെ പൂജകവൃത്തി സ്വീകരിച്ചു. ഗദാധരനും അദ്ദേഹ ത്തോടുകൂടി അവിടെ താമസമാക്കി. കുറേ ദിവസങ്ങഠംക്കുശേഷം ജ്യേഷ്ഠനു ശരീരാസ്വാസ്ഥ്യം നേരിടുകയാൽ ഗദാധരനുതന്നെ പൂജക വൃത്തി സ്വീകരിക്കേണ്ടിവന്നു. പൂജയേററു് സ്വല്പദിവസം കഴിഞ്ഞ പ്പോഠം അദ്ദേഹത്തിൽ ഒരു വലിയ മാററമുണ്ടായി. കൽക്കട്ടയിൽ

വ്യാപിച്ചിരുന്ന മതവിഷയങ്ങളായ സകല പ്രശ്നങ്ങളും അദ്ദേഹത്തിന്റെ തലച്ചോറിൽ കളിയാടാൻ തുടങ്ങി. ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്നു് സംശയം. ഉണ്ടെങ്കിൽ പരമകാരുണികനും പ്രേമസ്വരൂപനും ജഗന്മാതൃപിതൃഭൂഷനും ആയ അദ്ദേഹം എന്തുകൊണ്ടു് മനുഷ്യക്കു് ഗോചരനാകുന്നില്ലെന്നൊരു സംശയം. ഈശ്വരനുണ്ടെങ്കിൽ പല മതക്കാർ പല വിധത്തിൽ ഈശ്വരനെപ്പററിപ്പറഞ്ഞു കലഹിക്കുമ്പോൾ ഏതാണു് ശരിയെന്നു് വെളിപ്പെടുത്തിക്കൊടുക്കാത്തതെന്തു്? ഏതു് മതം സത്യം, ഏതു് മതം മിഥ്യ? ഈശ്വരനുണ്ടെങ്കിൽത്തന്നെ വിഗ്രഹാരാധന വേണമോ വേണ്ടയോ? വേണ്ടെന്നും തെററെന്നും ബ്രഹ്മസമാജക്കാർ. ഈശ്വരൻ വിഗ്രഹമാകുമോ? അല്ലെങ്കിൽ നിവേദ്യം മുതലായവ ഭക്ഷിക്കാത്തതെന്തു്, ഇതെല്ലാമായിരുന്നു സംശയങ്ങൾ.

സംശയങ്ങൾക്കു് നിവാരണം ആരോടു് ചോദിച്ചാണു് ഉണ്ടാക്കുക? പണ്ഡിതന്മാരോടു് പറഞ്ഞാൽ അവർ ശ്ലോകം ചൊല്ലും. ഓരോ മതക്കാരോടും ചോദിച്ചാൽ തന്റെ മതമാണു് വാസ്തവമെന്നു പ്രമാണസഹിതം വാദിക്കും. അദ്ദേഹം നിശ്ചയിച്ചു. ''ഈശ്വരൻ മരിച്ചിട്ടില്ല. അദ്ദേഹം ഉറങ്ങിക്കിടക്കുകയുമല്ല. അതുകൊണ്ടു് ഈശ്വരനെ വിളിച്ചു് നിലവിളിച്ചു് അദ്ദേഹത്തിനോടുതന്നെ സംശയനിവൃത്തി വരുത്തിത്തരാൻ പ്രാർത്ഥിക്കാം. ആ വഴിക്കു് അദ്ദേഹം പ്രവർത്തിച്ചു. എപ്പോഴും ദേവീവിഗ്രഹത്തിന്റെ മുന്നിൽ ചെന്നിരുന്നു് ''അമ്മേ ജഗദംബേ! അവിടുന്നു് സത്യമോ മിഥ്യയോ? ഈശ്വരൻ ഉണ്ടെന്നും ഇല്ലെന്നും പറയപ്പെടുന്നു. എന്റെ ഈശ്വരൻ വലുതു് നിന്റെയീശ്വരൻ ചെറുതു് ഇങ്ങനെ ഓരോ മതക്കാരും വാദിക്കുന്നു. പരമകാരുണികയായ അവിടുന്നു സത്യമെങ്കിൽ അവിടുത്തെ പേരിൽ ജനങ്ങൾ കലഹിക്കുമ്പോൾ അവിടുന്നു് നേരിട്ടു് പ്രത്യക്ഷപ്പെട്ടു് സ്വരൂപം വെളിപ്പെടുത്തി കലഹശാന്തി വരുത്താത്തതെന്തു്? അവിടുന്നു് വിചാരിക്കുകയാണെങ്കിൽ സർവ്വവ്യാപിയായ അശരീരിവാണികൊണ്ടു് സർവ്വരും കേൾക്കുമാറു് സംസാരിച്ചു സംശയനിവൃത്തി വരുത്താത്തതെന്തു്? രാമപ്രസാദൻ മുതലായവർ അവിടുത്തെ ദർശിച്ചു എന്നു് പറയുന്നതു് മിത്ഥ്യയോ? ഈശ്വരനില്ലെങ്കിൽ മനുഷ്യജീവിതത്തിന്റെ ഉദ്ദേശ്യമെന്തു്? തിന്നും കുടിച്ചും സന്താനങ്ങളെ ജനിപ്പിച്ചും ജന്മജരാവ്യാധി ദുഃഖങ്ങളനുഭവിച്ചും ചാകുന്നതെന്തിനു്? മുൻകൂട്ടി മരിച്ചുകൂടയോ? ആരോടു് ചോദിച്ചു് സംശയനിവൃത്തി വരുത്താനാണു്? എന്റെയീശ്വരൻ മാത്രം സത്യം എന്റെ ശാസ്ത്രം മാത്രം സത്യം എന്നു് ഓരോ ആളും പറയുന്നു. ഈശ്വരനെ ഇവരാരും കണ്ടിട്ടില്ല.'' എന്നിപ്രകാരം നിലവിളിച്ചുപ്രാർത്ഥിച്ചുകൊണ്ടിരുന്നു.

അദ്ദേഹത്തിൻെറ ഈ വ്യാകുലത വദ്ധിച്ചു. അദ്ദേഹം പൂജാദികൾക്ക ശക്തനായി. മണികിലുക്കിയാൽ കിലുക്കിക്കൊണ്ടേയിരിക്കും. ധൂപം ഉഴിഞ്ഞാൽ ഉഴിഞ്ഞുകൊണ്ടേയിരിക്കും. ഈ അവസ്ഥയിൽ ക്ഷേത്രഭാരവാഹികൾ അദ്ദേഹത്തെ പൂജകസ്ഥാനത്തുനിന്നു് മാററി ക്ഷേത്രത്തിലെ ഒരു മുറിയിൽ താമസിപ്പിച്ചു. അദ്ദേഹത്തിൻെറ ഒരനന്തരവനെ വരുത്തി പൂജയ്ക്കാക്കി. ''ഈ സാധുവിനു് ഇങ്ങനെ ഒരുന്മാദം വന്നുപോയല്ലോ'' എന്നു് എല്ലാവരും വ്യസനിച്ചു. ഇതുകേട്ടു വീട്ടുകാർ ആലോചിച്ചു ഇവനെ കല്യാണം കഴിപ്പിച്ചാൽ ഭ്രാന്തു മാറുമെന്നു്. അതനുസരിച്ചു് അവർ ദക്ഷിണേശ്വരത്തുനിന്നു് ഗദാധരനെ കൂട്ടിക്കൊണ്ടു് വീട്ടിലേയ്ക്കു് പോയി അവിടെ താമസിപ്പിച്ചു. പല ജാതകവും നോക്കി. ഒന്നും ചേന്നില്ല. ഒടുവിൽ ഗദാധരൻതന്നെ പറഞ്ഞു, ''ജയരാംവാടിയിൽ ശാരദ എന്നൊരു പെൺകുട്ടിയുണ്ടു്. അവളുടെ ജാതകം ചേരും'' എന്നു്. അതനുസരിച്ചു് ജാതകം നോക്കിയപ്പോൾ ചേന്നു. അഞ്ചു വയസ്സായ ആ കുട്ടിയുടെ വിവാഹം നടത്തുകയും ചെയ്തു. വീട്ടിലെ താമസംകൊണ്ടും പൂവ്വപരിചിതരുമായുള്ള സഹവാസംകൊണ്ടും പരിതഃസ്ഥിതിയുടെ മാററംകൊണ്ടും ഗദാധരൻെറ ഈശ്വരവ്യാകുലത അല്പമൊന്നു് ശമിച്ചു വിവാഹവും നടന്നു. ഇനി കാര്യം നേരെയാകുമെന്നു് വിചാരിച്ചു് ദാരിദ്ര്യംമൂലം ഗദാധരനെ ദക്ഷിണേശ്വരത്തിലേക്കയച്ചു. അവിടെ ചെന്നപ്പോൾ ഉന്മാദം വദ്ധിച്ചു. ഈശ്വരദശനതൃഷ്ണ നൂറിരട്ടിയായി വദ്ധിച്ചു. അദ്ദേഹം അടുത്തുള്ള കാടുകളിൽ പോയിരുന്നു് എപ്പോഴും നിലവിളിക്കയും ആഹാരത്തിൽ ശ്രദ്ധിക്കാതാകയും ചെയ്തു. സന്ധ്യയാകുന്നതു് ക്ഷേത്രത്തിലെ മണി കേട്ടാണു് അറിയുന്നതു്. ആ മണി കേൾക്കുമ്പോൾ മുഖം നിലത്തിട്ടുരച്ചുകൊണ്ടു് നിലവിളിക്കും. ''അമ്മേ, ഒരു ദിവസം കൂടി ഇതാ വെറുതെപോയി. അമ്മയുടെ ദശനം സിദ്ധിച്ചില്ലല്ലോ'' എന്നു്. അദ്ദേഹത്തിൻെറ അനന്തിരവൻ നിബ്ബന്ധിച്ചു് അദ്ദേഹത്തെ ഭക്ഷണം കഴിപ്പിച്ചുവന്നു. കുളിയിലും വസ്ത്രധാരണത്തിലും ഒന്നും അദ്ദേഹത്തിനു് ശ്രദ്ധയില്ലാതായി. വെറും ഭ്രാന്തനെപ്പോലെയായി. പല ഡോക്ടർമാരെക്കൊണ്ടും ക്ഷേത്രാധികാരികൾ ചികിത്സിപ്പിച്ചു. യാതൊരു ഫലവുമുണ്ടായില്ല. അങ്ങനെയിരിക്കെ ഒരു ദിവസം ക്ഷേത്രത്തിനകത്താരുമില്ലാതിരുന്നപ്പോൾ കയറിച്ചെന്നു് വാളെടുത്തു് ''ഈശ്വരസത്യമറിയാത്ത ഈ ശരീരം ഇനി വെച്ചുകൊണ്ടിരിക്കുന്നില്ല.'' എന്നു് നിശ്ചയിച്ചു് ശിരച്ഛേദം ചെയ്യാനൊരുങ്ങി. ഈ സമയം ഒരു ദിവ്യതേജസ്സു് അദ്ദേഹത്തിനു് പ്രത്യക്ഷമായി. തേജസ്സിനുള്ളിൽ ദേവീരൂപവും. അദ്ദേഹം ബോധരഹിതനായി നിലംപതിച്ചു. ക്ഷേത്രാധികാരികൾ വന്നുനോക്കിയപ്പോൾ ഗദാധരനെ ആ നിലയിൽ കണ്ടു് എടുത്തുമാററി. ആ നില

യിൽ വളരെ മണിക്കൂർ കഴിഞ്ഞു. പിന്നീടു് ബാഹ്യബോധം വന്ന പ്പോഠം നിരാശ മാറിയിരുന്നു. ഈശ്വരനുണ്ടെന്നുള്ള വിശ്വാസം അദ്ദേഹത്തിനു് ലഭിച്ചു.

അതുകൊണ്ടെന്തു്? മധുരപലഹാരം തിന്നിട്ടില്ലാത്തവനു് ഒരു ചെറിയ കൊതിയേയുള്ളു. ഒരിക്കൽ സ്വല്പംമാത്രം രുചിച്ചുനോക്കു ന്നവന്റെ അവസ്ഥയെന്തു്? അവനു് എപ്പോഴുമതു് തിന്നാൻ കൊതി യായിരിക്കും. നിരാശനായിരുന്ന ഗദാധരൻ ഈശ്വരദർശനം സാധ്യ മാണെന്നും അതിന്റെയവസ്ഥ ഇന്നതാണെന്നും മനസ്സിലായതോടെ മററൊന്നിലും ശ്രദ്ധിക്കാതായി. വ്യാകുലത പൂർവ്വാധികം വർദ്ധിച്ചു. അടുത്തുള്ള കുററിക്കാട്ടിലും ഗംഗാതീരത്തും ചെന്നിരുന്നു വിളിച്ചു കര ഞ്ഞുകൊണ്ടിരുന്നു. ഈയവസരത്തിൽ അദ്ദേഹത്തിന്റെ ശരീരത്തിൽ പക്ഷികളും മററും വന്നു് വിശ്രമിച്ചിരുന്നുവെന്നും മററും ദൃക്സാക്ഷി കഠം പറഞ്ഞിരിക്കുന്നു. പിന്നെയും ചികിത്സിപ്പിച്ചു. ഫലമുണ്ടാ യില്ല. അങ്ങനെ എല്ലാവരും നിരാശരായിരിക്കുമ്പോഠം ഭൈരവി ബ്രാഹ്മണി എന്ന യോഗിനി അവിടെ വന്നു. അവർ ഗംഗാതീരത്തു് സഞ്ചരിക്കുമ്പോഠം മൂന്നുപേക്കു് ഉപദേശം കൊടുപ്പാൻ ഒരു ദർശനമു ണ്ടായി. രണ്ടുപേക്കു് കൊടുത്തശേഷം മൂന്നാമത്തെയാളെയന്വേഷിച്ചു് വന്നതാണു്. അവർ ഗദാധരനെയന്വേഷിച്ചു് വരികയാണുണ്ടാ യതു്. അവർ ഗദാധരനെ കണ്ടു് സംസാരിച്ചു. ഗദാധരൻചോദിച്ചു: "അമ്മേ, എനിക്കു് ഭ്രാന്താണെന്നുപറയുന്നതു് സത്യമാണോ?" അവർ ലക്ഷണങ്ങളെല്ലാം കേട്ടശേഷം "ഇതു് മഹാഭാവമാണു്. വൃന്ദാവന ത്തിൽ രാധയ്ക്കും പിന്നീടു് ചൈതന്യദേവനും മാത്രമേ ഉണ്ടായതായി കേട്ടിട്ടുള്ളു. ഇന്നു്നിനക്കും. ഇതു അലൗകികന്മാക്കുള്ളതാണു്." എന്ന ഭിപ്രായപ്പെട്ടു. അവർ പൂജക്കിരുന്നു. ഇഷ്ടമൂത്തിയുടെ വിഗ്രഹം വെച്ചു് പൂജ തുടങ്ങി. പൂജാമദ്ധ്യത്തിൽ വിഗ്രഹത്തിനു് മുൻപിൽ നിവേദ്യം വെച്ചിട്ടു് ഇഷ്ടദേവത നിവേദ്യം ഭക്ഷിക്കുന്നതായി ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഠം ഗദാധരൻ ആത്മവിസ്മൃതനായി അവിടെയെത്തി നിവേദ്യമെല്ലാം ഭക്ഷിച്ചു. സ്വല്പം കഴിഞ്ഞു് അമ്മ കണ്ണു തുറന്നപ്പോഴേയ്ക്കു് ഗദാധരനും ബോധമുണ്ടായി. ഗദാധ രൻ പശ്ചാത്താപത്തോടെ പറഞ്ഞു: "അമ്മേ, എനിക്കു് ഇങ്ങനെ യൊക്കെ ബോധമില്ലാതെ പ്രവത്തിക്കുന്ന പതിവുണ്ടെന്നു ഞാൻ പറഞ്ഞില്ലേ? എന്തുചെയ്യാം!" എന്നു ചോദിച്ചു. സമാധിയിൽ തന്റെ ഇഷ്ടദേവൻ മനുഷ്യശരീരത്തിൽ വന്നു നിവേദ്യം ഭക്ഷിക്കുന്ന തായി കണ്ടുകൊണ്ടിരുന്ന ഭൈരവിബ്രാഹ്മണി, "ഇതു് നിന്റെ തെററല്ല. മഹാഭാവമെന്നും അലൗകികമെന്നും ഞാൻ പറഞ്ഞതു് സത്യമെന്നു തെളിഞ്ഞു. നീ ചെയ്തതുതന്നെയാണു് ഞാൻ സമാ

ധിയിൽ കണ്ടതു്''' എന്നു പറഞ്ഞു് പൂജയവസാനിപ്പിച്ചിട്ടു് ആ ബിംബം എടുത്തു് ഗംഗയിലെറിഞ്ഞിട്ടു് പറഞ്ഞു: ''എന്റെ ഇഷ്ട ദേവനെ ഞാൻ മനുഷ്യശരീരത്തിൽ കണ്ടു. ഇനി വേറെ ബിംബം വേണ്ട. ഇനി ഗദാധരനെത്തന്നെ പൂജിച്ചാൽ മതി.'' അന്നുമുതൽ ബ്രാഹ്മണി ഗദാധരനെത്തന്നെ പൂജിച്ചുവന്നു. ഭൈരവിയുടെ സമാധിയിലെ ദർശനം, കാളിന്ദിയിൽ മുങ്ങിയപ്പോൾ അവിടെ ശ്രീകൃഷ്ണനെ വിഷ്ണുവായിക്കണ്ട അക്രൂരന്റെ സ്മരണയുളവാക്കുന്നില്ലേ? ഗദാധരനെ അവതാരമായി ആദ്യം മനസ്സിലാക്കിയതു് ഉപദേശം കൊടുക്കാൻ വന്ന ഭൈരവിബ്രാഹ്മണിയാണു്. പിന്നീടു് ആ അമ്മ അദ്ദേഹത്തെ ശാസ്ത്രപ്രകാരമുള്ള എല്ലാ ആത്മീകാഭ്യാസങ്ങളും ശീലിപ്പിച്ചു. അദ്ദേഹത്തിനു് ദേവിയെ ഇഷ്ടമുള്ളപ്പോൾ കാണാനും ദേവിയോടു സംസാരിക്കാനും ചോദിച്ചു സംശയങ്ങൾ തീർക്കാനുമുള്ള നില സിദ്ധിച്ചു. ഉച്ചപ്പൂജസമയത്തു് വില്വമംഗലത്തു് സ്വാമിയാർ ശ്രീകൃഷ്ണനോടു് സംസാരിച്ചു് സംശയങ്ങൾ തീർത്തിരുന്നുവെന്നു് കേട്ടിട്ടില്ലേ? എന്നാൽ ഇതുകൊണ്ടും ഗദാധരൻ തൃപ്തനായില്ല. ദേവീരൂപത്തിൽ ഈശ്വരനെ ദർശിച്ചശേഷം ശ്രീരാമഭക്തന്മാരും ശ്രീകൃഷ്ണഭക്തന്മാരും എങ്ങനെ ഈശ്വരദർശനം സാധിക്കുന്നുവെന്നറിയാൻ ആഗ്രഹിച്ചു. ഹനുമാനെന്ന ഭാവത്തിൽ വേഷംധരിച്ചു് ഫലമൂലങ്ങൾ ഭക്ഷിച്ചുകൊണ്ടു് വൃക്ഷാഗ്രത്തിൽ വസിച്ചു് സദാ രാമനാമം ജപിച്ചു് സാധന ചെയ്തുകൊണ്ടു് ശ്രീരാമനെ ദർശിച്ചു. രാധാദേവിയുടെ ഭാവവും വേഷവുമവലംബിച്ചു് ശ്രീകൃഷ്ണനെ ദർശിച്ചു. പിന്നീടു് കൃസ്ത്യാനികൾക്കും ഇസ്ലാംമതക്കാർക്കും എങ്ങനെ ഈശ്വരദർശനം കിട്ടുന്നു എന്നറിയാൻ ആഗ്രഹിച്ചു. അവിടെ വന്ന ഒരു ഫക്കീറിൽനിന്നും ഉപദേശം വാങ്ങി ഇസ്ലാമികമായ സൂഫീസാധന ചെയ്തു് അള്ളായെ ദർശിച്ചു. ഒരു ബ്രഹ്മസമാജക്കാരനിൽനിന്നും ബൈബിൾ കേട്ടു. അതിനുശേഷം തനിക്കു കിട്ടിയ ഒരു ക്രിസ്തുവിന്റെ പടത്തെ ധ്യാനിച്ചു ക്രിസ്തുവിനെ കണ്ടു. ഇതു് മാത്രമല്ല ഒരു ദിവസം അദ്ദേഹം ഉദ്യാനത്തിൽ നടക്കുമ്പോൾ സിറിയൻ ദേഹപ്രകൃതിയും തേജസ്വിയുമായ ഒരാൾ തന്റെയടുക്കലേയ്ക്കു് വന്നു് തന്നെ ആലിംഗനം ചെയ്തുവെന്നും തന്നിൽ ലയിച്ചു എന്നും കാണുകയും ''ഇതു മേരീപുത്രനും ക്രൂശിൽ മരിച്ചവനുമായ ക്രിസ്തു'' എന്നു് അശരീരി കേൾക്കയും ചെയ്തു. ക്രിസ്തുവിനെ അദ്ദേഹം സൂക്ഷിച്ചു് നോക്കി മൂക്കിന്റെ അടിഭാഗത്തു് ഒരു പാടുണ്ടെന്നു് കാണുകയും അതിനെക്കുറിച്ചു് ബൈബിളിൽ വല്ലതും പറഞ്ഞിട്ടുണ്ടോ എന്നു് പല കത്തോലിക്കരോടും തിരക്കുകയും ചെയ്തു. അതിൽ ഒരാൾ ഒരു പുസ്തകത്തിലുണ്ടെന്നു് സമ്മതിക്കയുണ്ടായി. ഈ ദർശനങ്ങൾക്കുശേഷം

ഗദാധരനു് അദ്വൈതം എന്നാലെന്തെന്നറിയാനാഗ്രഹമുണ്ടായി. ദേവിയോടു അതിനായി പ്രാത്ഥിച്ചു. അതിനുള്ളയാറം യഥാസമയം വരുമെന്നു് അരുളിച്ചെയ്യുകയും ചെയ്തു. അധികം താമസിയാതെ തോതാപുരിസ്വാമികൾ ഒരു ദശ്നത്തെ ആസ്പദമാക്കി ഗദാധരനെത്തേടി ദക്ഷിണേശ്വരത്തിലെത്തുകയും ചെയ്തു. 'നിനക്കു് അദ്വൈതസന്ന്യാസം സ്വീകരിക്കാനിഷ്ടമുണ്ടോ?' എന്നദ്ദേഹം ചോദിച്ചു. അമ്മയോടു ചോദിക്കട്ടെയെന്നു് ഗദാധരൻ പറഞ്ഞു. അമ്മയെന്നാൽ പെററമ്മയെന്നാണു് തോതാപുരി സ്വാമികൾ ധരിച്ചതു്. ജഗന്മാതാവിനോടു സമ്മതംവാങ്ങി ഗദാധരൻ സന്ന്യാസം സ്വീകരിപ്പാൻ തയ്യാറായി. സന്ന്യാസമെന്നാൽ ചുവന്ന മുണ്ടുടുക്കലല്ല. ശാസ്ത്രപ്രകാരം ആത്മപിണ്ഡംവരെയുള്ള സകലതും കഴിച്ചു വിരജഹോമം നടത്തി പതിന്നാലുലോകങ്ങളും അതിലെ സകല സുഖങ്ങളും താൻ ത്യജിക്കുന്നതായി സത്യം ചെയ്തു മഹാകാവ്യം ശ്രവിച്ചു് അതിൽ നിദിദ്ധ്യാസനം ചെയ്തു് ആത്മനിഷ്ഠനാകാൻ ശ്രമിക്കയാണു് സന്ന്യാസം. ഇവിടെ ഒരു കാര്യമോക്കണം. സന്ന്യാസമെന്നാൽ വയറുനിറയ്ക്കാനായി വീടുവിട്ടിറങ്ങലല്ല. മുമ്പൊരിക്കൽ തൻെറയടുക്കൽ സന്ന്യാസം വേണമെന്നുപറഞ്ഞുവന്ന ഒരാളോടു് ഒരു മഹാത്മാവു് ''നിങ്ങൾക്കു് എന്തുതരം സന്ന്യാസം വേണം? സന്ന്യാസം രണ്ടു തരമുണ്ടു്; കാൽചക്രത്തിൻേറയും 2¼ ചക്രത്തിൻെറയുമുണ്ടു്.'' എന്നു പറയുകയുണ്ടായി. ഇതു കേട്ടു് അത്ഥമറിയാതെനിന്ന ചോദ്യകത്താവിനോടു് അദ്ദേഹം വ്യാഖ്യാനിച്ചുകൊടുത്തു. ''കാൽ ചക്രത്തിനു കാവിവാങ്ങി മുണ്ടു ചുവപ്പിച്ചുനടക്കുന്നതു കാൽ ചക്രത്തിൻെറ സന്ന്യാസം. രണ്ടുചക്രം കൊടുത്തു തല മൊട്ടയടിച്ചിട്ടു് കാൽ ചക്രത്തിനു് കാവിവാങ്ങി സന്ന്യസിക്കുന്നതു് 2¼ ചക്രത്തിൻെറ സന്ന്യാസം.'' ഇങ്ങനെയനവധി സന്ന്യാസിമാരുണ്ടു്, പ്രത്യേകിച്ചും കേരളത്തിൽ.

''ദുഃഖമിത്യേവ യത് കമ്മ കായക്ലേശഭയാത്ത്യജേത്
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത്.''

എന്നു ഗീതയിലുണ്ടു്.

ശ്രദ്ധാഭക്തിമതീം സതീം ഗുണവതീം
പുത്രാൻ ശ്രുതാൻ സമ്മതാൻ
അക്ഷയ്യം വസുധാനഭോഗവിഭവം
ശ്രീമന്ദിരം മന്ദിരം
സവ്വം നശ്വരമിത്യവേത്യ കവയഃ
ശ്രുത്യുക്തിഭിര്യുക്തിഭിഃ, സന്ന്യസ്യന്തി''

എന്നാണ് ശ്രീശങ്കരൻ പറയുന്നതു്. ഭാര്യയോടു കലഹിച്ചിട്ടോ വീട്ടിൽ കടം കയറിയിട്ടോ ചുവന്ന മുണ്ടുടുക്കുന്നവൻ ചെമ്മുണ്ടനേ ആകൂ, സന്ന്യാസിയാകുകയില്ല. സ്വർഗ്ഗത്തിനുവേണ്ടിയല്ല സന്ന്യാസിയാകുന്നതു്. സ്വർഗ്ഗം കിട്ടാനാണ് സന്ന്യസിക്കുന്നതെന്നു് ചിലർ ധരിക്കുന്നു. ഇതും തെററാണ്. സന്ന്യാസിക്കു സ്വർഗ്ഗം വേശ്യയുടെ വിഷ്ഠപോലെയാണ്. കാകവിഷ്ഠപോലെയെന്നു ശ്രീശങ്കരൻ പറയുന്നു. സ്വർഗ്ഗം മാത്രമല്ല വൈകുണ്ഠാദികളും തൃണസമാനമാണ്.

''വൈകുണ്ഠാദിഷു നിത്യത്വമതിർ ഭ്രമ ഏവ മൂഢബുദ്ധീനാം''

എന്നു ശ്രീശങ്കരൻ പറഞ്ഞിട്ടുണ്ടു്. സ്വർഗ്ഗമോ വൈകുണ്ഠമോ കൊതിക്കുന്നവൻ സന്ന്യാസിയല്ല. സർവ്വസംഗപരിത്യാഗമാണ് സന്ന്യാസം. ലോകത്തെ മുഴുവനിട്ടു കറക്കുന്ന ഏഷണാത്രയത്തെ ത്യജിച്ചവനാണ് സന്ന്യാസി. ആ സന്ന്യാസം ഗദാധരൻ സ്വീകരിച്ചു. ഗുരുവിൽനിന്നു മഹാവാക്യം ഗ്രഹിച്ചു. ഉത്തമാധികാരിയാകയാൽ ഉടൻതന്നെ നിർവ്വികല്പസമാധിയിൽ മുഴുകി. ഗുരു അത്ഭുതപരതന്ത്രനായി. ''എന്തു്, ഞാൻ നാല്പതുവർഷം കഠിനതപസ്സു ചെയ്തു സാധിച്ചതു് ഈ യുവാവിനു് അഞ്ചു മിനിട്ടിൽ സിദ്ധമായോ? നോക്കട്ടെ എന്നു പറഞ്ഞു വാതിലടച്ചു വെളിയിൽ വന്നിരുന്നു. മണിക്കൂർ ഒന്നൊന്നായി കഴിഞ്ഞു, ദിവസം രണ്ടുകഴിഞ്ഞു. വാതിൽ തുറക്കുന്നില്ല. അകത്തുപോയി നോക്കി. നിർവ്വികല്പസമാധി തന്നെ. പരീക്ഷിച്ചു.

ദൃഷ്ടിഃ സ്ഥിരാ യസ്യ വിനൈവ ദൃശ്യാത്
വായുഃ സ്ഥിരോ യസ്യ വിനാ നിരോധാത്
ചിത്തം സ്ഥിരം യസ്യ വിനാവലംബാത്
സ ഏവ യോഗീ സ ഗുരുഃ സ സേവ്യഃ.

എന്ന ലക്ഷണം പൂർണ്ണമായിക്കണ്ടു. ഈ നിലയിൽ എത്ര ദിവസം കഴിയുമെന്നു നോക്കി. മൂന്നാം ദിവസമാണ് വാതിൽ തുറന്നതു്. തോതാപുരി എങ്ങനെയോ ആകൃഷ്ടനായി അവിടെ കുറേക്കാലം താമസിച്ചു. ഇതിനകം ശ്രീരാമകൃഷ്ണനെ പല വേദാന്തഗ്രന്ഥങ്ങൾ വായിച്ചുകേൾപ്പിക്കയും അദ്ദേഹത്തിൽനിന്നു പലതും പഠിക്കുകയും ചെയ്തു. അനന്തരം അദ്ദേഹം അവിടംവിട്ടു. ശ്രീരാമകൃഷ്ണൻ അഭ്യാസം തുടർന്നു. വളരെ മാസക്കാലം ഒന്നിച്ചു നിർവ്വികല്പസമാധിയനുഭവിച്ചു. ഏതൊന്നു്, നാല്പതുദിവസമനുഭവിച്ചു്ക്രിസ്തു, 'ഞാനും പിതാവും ഒന്നു്'' എന്നു് പറവാനവകാശിയായോ ഏതൊന്നു നാല്പത്തൊമ്പതു ദിവസമനുഭവിച്ചു ഗൌതമൻ ശ്രീബുദ്ധനായോ ആ നിർവ്വികല്പസമാധിയിൽ ശ്രീരാമകൃഷ്ണൻ അനേകമാസങ്ങൾ കഴിച്ചു. അക്കാലത്തദ്ദേഹം ആഹാരമെന്നൊന്നേ അറിഞ്ഞില്ല. ശുശ്രൂഷകനായ

ഹൃദയൻ വല്ലതും ഉള്ളിൽ തള്ളിക്കടത്തിക്കഴിപ്പിച്ചതാണു് ശരീരം നിലനിറുത്തിയതു്. ഈ അവസ്ഥയുടെ അവസാനത്തിൽ 'നീ ഭാവ മുഖത്തിലിരിക്കുക' എന്ന അശരീരികേട്ടു് അദ്ദേഹം ബാഹ്യപ്രപഞ്ചത്തിലേക്കു തിരിച്ചുവന്നു. അപ്പോഠം അദ്ദേഹത്തിനു് സത്യമറിയാതെ സംസാരത്തിൽ കിടന്നുഴലുന്ന ജീവന്മാരിൽ അതിരുകവിഞ്ഞ അനുകമ്പയുണ്ടായി. ഈശ്വരസത്തയെപ്പററിയും മതരഹസ്യങ്ങളെപ്പററിയും ഉള്ള സത്യങ്ങഠം ലോകത്തു വെളിപ്പെടുത്താനുള്ള ആളുകഠം എവിടെ? എന്നു് അദ്ദേഹം ജഗദംബയോടു ചോദിച്ചു. തൻെറ ഭാവി ശിഷ്യന്മാരാകേണ്ടവരെയെല്ലാവരേയും ജഗദംബ ഒരു സിനിമാചിത്രത്തിലെന്നപോലെ കാണിച്ചുകൊടുത്തു. അവർ ഓരോരുത്തരായി അദ്ദേഹത്തിൻെറ അടുക്കൽ വന്നുതുടങ്ങി. ശ്രീരാമകൃഷ്ണനും അവരെ വേർതിരിച്ചറിഞ്ഞു് അവരോടു പ്രത്യേകം വാത്സല്യപൂർവ്വം പെരുമാറിവന്നു.

അവരിൽ ഏററവും മുഖ്യനായിരുന്നതു് കല്ക്കട്ടാകലാശാലയിൽ ബി.ഏ. ക്കു പഠിച്ചുകൊണ്ടിരുന്ന നരേന്ദ്രനാഥദത്തനായിരുന്നു. യുക്തിവാദികളിൽ അഗ്രേസരനും സരസനും കായബലസമ്പന്നനും സംഗീതരത്നാകരവും ആയ അദ്ദേഹം എല്ലാ മതക്കാരോടും മതപ്രവത്തകരോടും ''ഈശ്വരനുണ്ടോ? ഉണ്ടെന്നുള്ളതിനു തെളിവെന്തു്? യുക്തികൊണ്ടു് ഉണ്ടെന്നു തെളിയിച്ചാൽ ഇല്ലെന്നു ഞാനും തെളിയിക്കാം. അതുകൊണ്ടു് യുക്തി പ്രമാണമല്ല. നിങ്ങഠം നേരിട്ടു കണ്ടിട്ടുണ്ടോ?'' എന്നു വാദിച്ചു വെല്ലുവിളിച്ചുകൊണ്ടു നടക്കയായിരുന്നു. സകലരോടും വഴക്കടിക്കുന്ന അദ്ദേഹത്തിൻെറ ശീലം കണ്ടിട്ടു് ''നരേന്ദ്രാ, നിനക്കു് എന്നും തക്കിച്ചുജയിക്കണമെന്നോ, ഈശ്വരദശനം ലഭിക്കണമെന്നോ ആഗ്രഹം? ഈശ്വരനെ കാണണമെങ്കിൽ ദക്ഷിണേശ്വരത്തു് ഒരു സന്ന്യാസിയുണ്ടു്; അദ്ദേഹത്തിൻെറ അടുത്തു ചെല്ലുക,'' എന്നു് നരേന്ദ്രൻെറ ഒരു ബന്ധു ഉപദേശിച്ചു. അതനുസരിച്ചു നരേന്ദ്രൻ അവിടെ ചെന്നു. നരേന്ദ്രൻ ശ്രീരാമകൃഷ്ണനോടു ചോദിച്ചു, ''മഹാശയാ, അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' ''ഉണ്ടു് കുഞ്ഞേ! ഉണ്ടു്. നിന്നെ കാണുന്നതുപോലെ കാണുന്നു: എന്നാൽ കുറച്ചുകൂടി നിബിഡഭാവത്തിൽ കാണുന്നു'' എന്നായിരുന്നു ഭഗവാൻെറ മറുപടി. പണം തൊടാത്തവനും നാളത്തെ കാര്യമാലോചിക്കാത്തവനും കീർത്തിയെ പുല്ലുപോലെ കരുതുന്നവനും പുസ്തകപാണ്ഡിത്യമില്ലാത്തവനുമായ ആ അനാഡംബരവിരക്തൻെറ വാക്കുകഠം നരേന്ദ്രനെ ആകഷിച്ചു. നരേന്ദ്രൻ അദ്ദേഹത്തെ പല പ്രാവശ്യം സന്ദശിച്ചു. അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ ആദ്ധ്യാത്മികമായ പല അനുഭൂതികളും നരേന്ദ്രനുണ്ടായി. ഈശ്വരനുണ്ടെന്നുള്ള പൂർണ്ണ

ബോധം നരേന്ദ്രനു വന്നു. നരേന്ദ്രൻ നിർവ്വികല്പസമാധിയും സാകാര ദർശനവും ആസ്വദിച്ചു. അങ്ങനെ കുറേക്കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ ഗളരോഗാക്രാന്തനായി. ഈ അവസരത്തിൽ ഒരു ദിവസം നരേന്ദ്രനെ വിളിച്ച് മുറിയിലിരുത്തി വാതിലടച്ചിട്ട് ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ സൂക്ഷിച്ചുനോക്കി. നാലുവശത്തുനിന്നും ഇലക്ട്രിക് തിരകൾ വന്ന് തന്നെ മുക്കുന്നതായി നരേന്ദ്രനു തോന്നി. അദ്ദേഹം ബോധരഹിതനായി. പിന്നീട് ബാഹ്യബോധം വന്നപ്പോൾ കണ്ണുനീരോടെ ശ്രീരാമകൃഷ്ണൻ ''എല്ലാം നിനക്കു തന്നുകഴിഞ്ഞു. ഇനി ഇതു വെറും തലയണയുറപോലെയാണ്'' എന്നു പറയുന്നതു കേട്ടു. സ്വല്പദിവങ്ങൾക്കുള്ളിൽ ശ്രീരാമകൃഷ്ണൻ ശരീരം ത്യജിച്ചു.

ശ്രീരാമകൃഷ്ണൻ തന്നിൽ സംക്രമിപ്പിച്ച ആ ശക്തിവിശേഷം നരേന്ദ്രനെ അശാന്തനാക്കി. അദ്ദേഹം ആസേതുഹിമാചലം മഹാരാജാക്കന്മാരുടേയും ഭിക്ഷക്കാരുടേയും വൈദികബ്രാഹ്മണരുടേയും പറയരുടേയും ഫക്കീറന്മാരുടേയും സന്ന്യാസിമാരുടേയും അതിഥിയായി സഞ്ചരിച്ചു ഭാരതത്തെ പഠിച്ചു. അപ്പോഴാണ് അമേരിക്കയിൽ മതമഹാസഭ വന്നതു്. അദ്ദേഹത്തിന് യൂറോപ്പിലും അമേരിക്കയിലും സഞ്ചരിക്കാനും പാശ്ചാത്യദേശത്തെ പ്രമാണികളുമായി കൂട്ടിമുട്ടാനും പാശ്ചാത്യരുടെ സർവ്വരംഗങ്ങളിലേയും നില മനസ്സിലാക്കാനും അതു് അവസരമുണ്ടാക്കി. യൂറോപ്പും അമേരിക്കയും നല്ലവണ്ണം പഠിച്ചശേഷം താൻ ഭാരതത്തിലേയും ലോകത്തിൻേറയും നന്മയ്ക്കായി തൻെറ ഗുരുദേവൻെറ ജീവിതത്തേയും ഉപദേശങ്ങളേയും അടിസ്ഥാനമാക്കി ഒരു പ്രവൃത്തിപദ്ധതി തയ്യാറാക്കി. അതിനെ നടപ്പിൽ വരുത്താൻ ഒരു സംഘം സ്ഥാപിച്ചു. അതാണ് രാമകൃഷ്ണമിഷൻ. ആ സംഘം ഇന്ന് രാമകൃഷ്ണൻെറ ശരീരമെന്നപോലെ സ്ഥിതിചെയ്യുന്നു. സംഘം ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങൾ പ്രചരിപ്പിച്ചുവരുന്നു. ശ്രീരാമകൃഷ്ണൻെറ ജീവിതവും ഉപദേശങ്ങളും ലോകം മുഴുവൻ വ്യാപിപ്പിക്കുന്നതിൽ ലോകശാന്തിയും ലോകകല്യാണവും സ്ഥിതിചെയ്യുന്നുവെന്ന് സംഘം വിശ്വസിക്കുന്നു. ശ്രീരാമകൃഷ്ണൻ ഭൗതികശരീരം ത്യജിച്ചെങ്കിലും ഇന്നും സംഘത്തിൻെറ നായകസ്ഥാനത്തിരുന്ന് പ്രവർത്തിക്കുന്നതായും സംഘം വിശ്വസിക്കുന്നു. എന്തെന്നാൽ ശ്രീരാമകൃഷ്ണൻ സ്ഥൂലശരീരം ത്യജിച്ച ശേഷവും അദ്ദേഹത്തെ ഭക്തന്മാർ കണ്ട് സംസാരിച്ചിട്ടുള്ളതായി ശ്രീവിവേകാനന്ദസ്വാമികൾ തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. ശ്രീരാമകൃഷ്ണനെ ഒരു അവതാരമായി ശ്രീരാമകൃഷ്ണസാഹിത്യവുമായി പരിചയിച്ചിട്ടുള്ള സത്യാന്വേഷികളായ പാശ്ചാത്യരും പൗരസ്ത്യരും ലക്ഷക്കണക്കിനംഗീകരിക്കുന്നു.

ഈ അവതാരപുരുഷൻെറ ആവിർഭാവത്തിൻെറ ആവശ്യമെന്തു്? അദ്ദേഹത്തിൻെറ സന്ദേശമെന്തു്? അതെങ്ങനെ ഇന്നത്തെ വിഷമ പ്രശ്നങ്ങൾക്കു് പരിഹാരമാകും? എന്നീ ചോദ്യങ്ങൾ നമുക്കു് ചിന്തിക്കാം. ഇതറിയുന്നതിനു് നാം ജനിച്ച കാലത്തേയും ലോക ത്തേയും ശ്രദ്ധാപൂർവ്വം സൂക്ഷിച്ചുനോക്കണം. ലോകത്തിലെ ഒരാളാ യിട്ടല്ല നോക്കേണ്ടതു്. ലോകത്തിനുവെളിയിലുള്ള ഒരു വെറും പ്രേക്ഷകനായിട്ടു് നോക്കണം. അതായതു് ഒന്നിലും മമത്വമില്ലാതെ നോക്കണം. നാം ഒരു നേഷനിലോ വർഗ്ഗത്തിലോ മതത്തിലോ ജാതിയിലോ വീട്ടിലോ പെട്ടവനാണെന്നു് വിചാരിക്കാതെ വെറും മൂന്നാമനായിട്ടു് നോക്കണം. അപ്പോൾ കാണുന്നതെന്തു്? ഈ ലോകം വെറും ഭ്രാന്താലയമായിട്ടു്—ലോകം മുഴുവൻ ഭ്രാന്തുപിടിച്ചി രിക്കുന്നതായി കാണാം. മതഭ്രാന്തു്, ജാതിഭ്രാന്തു്, വർഗ്ഗഭ്രാന്തു്, നേഷൻഭ്രാന്തു്, ഭോഗഭ്രാന്തു്. നിരർത്ഥകങ്ങളായ പദാർത്ഥങ്ങളിൽ ഭ്രമിച്ചു് പരസ്പരം കഴുത്തറക്കുന്ന ഭ്രാന്തന്മാരുടെ ഒരു ആലയമാണു് ലോകം. ലോകം പുരോഗമിച്ചെന്നു് ചിലർ പറയുന്നു. ലോകമോ പുരോഗമിച്ചതു് ഭ്രാന്തോ പുരോഗമിച്ചതെന്നു് ഞാൻ ചോദിക്കുന്നു. മുമ്പുണ്ടായിരുന്നതിൽ എത്രയധികം ശതമാനം ഭ്രാന്തു് പുരോഗമിച്ചി ട്ടുണ്ടെന്നു് ബുദ്ധിപൂർവ്വം നോക്കുക. സർവ്വത്ര കലഹം—നേഷനെല്ലാം കലഹം. ജാതികൾ തമ്മിൽ കലഹം, മതങ്ങൾ തമ്മിൽ കലഹം, വർഗ്ഗങ്ങൾ തമ്മിൽ കലഹം. ഈ കലഹത്തിനു് കാരണമെന്തു്? അജ്ഞാനം; സത്യമറിയായ്ക. സത്യമറിയിച്ചു് സമത്വസുന്ദരമായ ഒരു ലോകം സൃഷ്ടിക്കാനത്രേ ഭഗവാൻ ശ്രീരാമകൃഷ്ണൻ അവതരി ച്ചതു്. സർവ്വവിധ കലഹവും അവസാനിപ്പിക്കാനുള്ള മാർഗ്ഗമത്രേ അദ്ദേഹം നിർദ്ദേശിച്ചതു്. ''മഹാത്മാഗാന്ധി അല്ലേ കലഹശൂന്യമായ ഒരു ലോകം സൃഷ്ടിക്കാൻ വേണ്ട നിർദ്ദേശം നല്കിയതു്? അതുകൊണ്ടു് അദ്ദേഹമല്ലേ അവതാരപുരുഷൻ?'' എന്നു് നിങ്ങൾ ചോദിച്ചേയ്ക്കാം. ശ്രീരാമകൃഷ്ണൻ ജീവിച്ചതും ഉപദേശിച്ചതും സ്വാമി വിവേകാ നന്ദൻ തൻെറ അതിഹ്രസ്വജീവിതകാലത്തു് പൊതുജനമദ്ധ്യത്തിൽ വച്ചതുമായ ആദർശങ്ങളെ രാഷ്ട്രീയരംഗത്തു് കൊണ്ടുവന്നു് വലിയ തോതിൽ നടപ്പിൽ വരുത്തുകയല്ലാതെ പുത്തനായി മഹാത്മജി എന്തെങ്കിലും ഒററക്കാര്യമെങ്കിലും പഠിപ്പിച്ചിട്ടുണ്ടോ എന്നു് ഞാൻ ചോദിക്കുന്നു. ഇതു് ശ്രീരാമകൃഷ്ണസന്ദേശം എന്തെന്നു് ചിന്തിക്കു മ്പോൾ മനസ്സിലാകും.

ശ്രീരാമകൃഷ്ണൻെറ ഒന്നാമത്തെ സന്ദേശം ഈശ്വരനുണ്ടെന്നു ള്ളതാണു്. ''ഇതു പുത്തനാണോ? ഇതു് പണ്ടേയുണ്ടല്ലോ,'' എന്നു നിങ്ങൾ പറയുമായിരിക്കാം. പണ്ടേയുണ്ടു്—എന്നാൽ ക്രിസ്ത്യ പറ

ഞ്ഞതുപോലെ ''പഴയ വീഞ്ഞു പുതിയ കുപ്പിയിൽ'' അദ്ദേഹം വിതരണം ചെയ്തു. അതിൻെറ ആവശ്യമുണ്ടായി. ഇപ്പോഴും ആ ആവശ്യം അവസാനിച്ചിട്ടില്ല. വാസ്തവമായി ഈശ്വരനിൽ ഇന്നു് ലോകം വിശ്വസിക്കുന്നുവോ എന്നു ഞാൻ ചോദിക്കുന്നു. ലോകത്തിൽ ബഹുഭൂരിപക്ഷമാളുകളും ഈശ്വരനില്ലെന്നു് വിശ്വസിക്കുകയും മതം മനുഷ്യനെ മയക്കുന്ന കറുപ്പാണെന്നു് തുറന്നുപറയുകയും ചെയ്യുന്നില്ലേ? അതിനുപുറമേ മതം വേണമെന്നു് പറയുന്നവരിൽതന്നെ ഈശ്വരനിലും മതസ്ഥാപകരായ ആചാര്യന്മാരുടെ വാക്യങ്ങളിലും സത്യമായി വിശ്വസിക്കുന്ന എത്രപേരെ നാം കാണുന്നുണ്ടു്? അധികം പേരും മതത്തെ രാഷ്ട്രീയകാര്യങ്ങൾക്കോ സ്വാത്ഥതയ്ക്കോ ഉപകരണമാക്കുകയല്ലേ ചെയ്യുന്നതു്? മതമുള്ളവരെന്നു പറയുന്നവർ സത്യമായി ഈശ്വരനിൽ വിശ്വസിച്ചു് മതസ്ഥാപകരുടെ ആജ്ഞയനുസരിച്ചു പ്രവത്തിച്ചെങ്കിൽ ഇന്നു് നാം കാണുന്ന ലോകമാണോ നമുക്കു കാണാനിടവരുക? മതത്തിൽ വാസ്തവമായി വിശ്വസിക്കുന്നവർ എത്ര പേരുണ്ടെന്നു ഞാൻ തുറന്നു് ചോദിക്കുന്നു. അന്യമതസ്ഥരെ മതം മാററാൻ പണം ചിലവാക്കുകയും റോഡുതോറും പ്രസംഗിക്കുകയും കൺവെൻഷൻ നടത്തുകയും ചെയ്യുന്ന ക്രിസ്ത്യാനികളിൽ ക്രിസ്തുവിനെ നിവ്യാജമായി വിശ്വസിക്കുന്നവരെത്ര പേരുണ്ടു്? ക്രിസ്ത്യൻനേഷൻ എന്നു പറയുന്ന രാജ്യത്തുള്ളപോലെ മദ്യപാനവും വ്യഭിചാരവും കുട്ടക്കൊലയും ലോകത്തു മററെവിടെയുണ്ടു്? ഇവരാണോ ക്രിസ്ത്യാനികൾ? തിരുവിതാംകൂറിനെ ക്രൈസ്തവമാക്കാൻ വരുന്ന അമേരിക്കൻ മിഷണറിമാർ അവരുടെ രാജ്യത്തു നടക്കുന്ന ഭയങ്കരമായ വർഗ്ഗവ്യത്യാസത്തെ എന്തുകൊണ്ടു് ആദ്യം ഇല്ലാതാക്കുന്നില്ല? ചുമന്ന ഇന്ത്യക്കാരെ ക്രിസ്ത്യാനികളായ വെള്ളക്കാർ എന്തുചെയ്തു? മുഴുവൻ കൊന്നൊടുക്കി. ആയിരത്തിലധികം വർഷമായി ക്രൈസ്തവമതം വ്യാപിച്ചിട്ടു് ഇന്നും നീഗ്രോവിനു് വെള്ളക്കാരൊത്തു് ഹോട്ടലിൽനിന്നും ഭക്ഷണം കഴിക്കാനൊക്കുമോ? വെള്ളക്കാർ നടത്തുന്ന കുതിരയോട്ടത്തിൽ പങ്കെടുക്കാനവകാശമുണ്ടോ? വെള്ളക്കാരിയെ വിവാഹം കഴിക്കാമോ? ഇന്നു തെക്കേ ആഫ്രിക്കയിൽ വെള്ളക്കാർ — ക്രിസ്ത്യാനികൾ — എന്തു് ചെയ്യുന്നു? പാർലമെൻറിൽ കയറിയിരുന്നു് പരരാഷ്ട്രങ്ങളെ കൊള്ളയടിക്കുമ്പോൾ ''മനുഷ്യസാഹോദര്യം'' അവരോക്കുന്നുണ്ടോ? ശത്രുവിനെ സ്നേഹിക്കുക എന്ന ക്രിസ്തുസന്ദേശം സ്മരിക്കുന്നുണ്ടോ? ക്രിസ്തുവിനെ പടിക്കൽ നിത്തിയിട്ടേ അവർ പാർലമെൻറു് മന്ദിരത്തിൽ പ്രവേശിക്കൂ. അല്ലെങ്കിൽ ക്രിസ്തുവിൻെറ സന്ദേശം അവരെ പീഡിപ്പിക്കും. ചുരുക്കത്തിൽ ക്രിസ്തുമതമിന്നെവിടെ? ക്രിസ്തുമതപ്രാസംഗികന്മാ

രോട്ട് ''ഡാക്ടറേ! ആദ്യം നിങ്ങൾ തന്നത്താൻ ചികിത്സിച്ച് രോഗം മാററിയിട്ട് പിന്നീട് അന്യരെ ചികിത്സിക്കാൻ പുറപ്പെടുക.'' എന്ന് പറയേണ്ടിയിരിക്കുന്നു. 'പൊട്ടക്കണ്ണനെ പൊട്ടക്കണ്ണൻ വഴി കാട്ടുന്നു' എന്ന് ക്രിസ്തുപറഞ്ഞതുപോലെയാണ് ഇന്നത്തെ ക്രിസ്ത്യാനികളും അവരുടെ മിഷണറിമാരും അന്യരെ പരിവത്തനം ചെയ്യിക്കാൻ നടക്കുന്നതു്.

ഇതുതന്നെ ഇസ്ലാമിൻെറയും സ്ഥിതി. ഇസ്ലാം എന്നാൽ ശാന്തി, സമാധാനം, എന്ന് അത്ഥം. ''മതത്തിൽ നിർബ്ബന്ധം പാടില്ല'' എന്ന ഖുറാൻവാക്യം വിശ്വസിക്കുന്നവരാണോ ബങ്കാളത്തും പഞ്ചാബിലും കൂട്ടക്കൊല നടത്തിയതു്? തൻെറ അനുഗാമികൾ അനേകമായിരം സ്ത്രീകളെ നഗ്നകളാക്കി ആയിരക്കണക്കിന് പുരുഷന്മാർ റോഡിൻെറ രണ്ടു വശവും നിരന്നുനോക്കിനില്ക്കെ തെരുവിൽക്കൂടി നടത്തുകയും കുലീനസ്ത്രീകളെ മോഷ്ടിച്ച് കൊണ്ടുപോകയും സാധുക്കളെ കഴുത്തറക്കുകയും ചെയ്യുന്നതു് കണ്ടിട്ടും കേട്ടിട്ടും ഹൃദയവികാരമേശാതെ ലോകത്തിലേയ്ക്ക് വലിയ ഒരു മുസ്ലീംരാജ്യം സ്ഥാപിച്ചുവെന്നഭിമാനിക്കുന്ന ജിന്നയാണോ മുസ്ലീം? അയാളുടെ അനുഗാമികളാണോ മുസ്ലീങ്ങൾ? ഇനി ഹിന്ദുക്കളെ നോക്കുക.

''ജാതിനാമാദികൾക്കല്ല ഗുണഗണ—
ഭേദമെന്നത്രേ ബുധന്മാരുടെ മതം.''

എന്ന് രാമായണത്തിൽ വിശ്വസിക്കുന്നവരാണോ ആയിരം വഷമായി പാവങ്ങളെ വഴിനടക്കാൻപോലും അനുവദിക്കാതിരുന്നതു്?

''തിസൃഭിസ്ത്വമവസ്ഥാഭിർമ്മഹിമാനമുദീരയൻ
പ്രളയസ്ഥിതിസർഗ്ഗാണാമേകഃ കാരണതാം ഗതഃ.''

എന്ന് കാളിദാസമഹാകവിപോലും പറഞ്ഞിരിക്കെ,

''ഏകം സദ്വിപ്രാ ബഹുധാ വദന്തി''

എന്ന് വേദം സ്പഷ്ടമായി ഉദ്ഘോഷിച്ചിരിക്കെ, ശിവനാണ് വലുതു്, വിഷ്ണുവാണ് വലുതു് എന്ന് ആയിരത്തിൽപരം വഷമായി വഴക്കുപിടിക്കുന്നവനാണോ ഹിന്ദു? ചുരുക്കത്തിൽ ഹിന്ദുവെവിടെ? ക്രിസ്ത്യനെവിടെ? മുസ്ലീമെവിടെ? സത്യമായി ഈശ്വരനിൽ വിശ്വസിക്കുന്നവനെവിടെ? സവ്വവ്യാപിയായി, പരമകാരുണികനായി, സവ്വജഗന്നിയന്താവായി, സവ്വശക്തനായി, ആനന്ദസ്വരൂപനായ ഒരീശ്വരനുണ്ടെന്ന് നമ്മിൽ എത്രപേർ ശരിയായി വിശ്വസിക്കുന്നുണ്ട്? വിശ്വസിച്ചെങ്കിൽ ഈ ലോകം അദ്ദേഹത്തിൻേറതാണെന്നറിയാൻ വല്ല വിഷമവുമുണ്ടോ? ഈ ലോകം നമ്മുടേതാണോ? നാം ജനിച്ചപ്പോൾ കൊണ്ടുവന്നില്ല. മരിക്കുമ്പോൾ ഒരു

തരി മണൽപോലും കൊണ്ടുപോകയുമില്ല. ഇതു് പ്രത്യക്ഷമാണു്. ഈ ലോകം നമ്മുടേതല്ല ഈശ്വരന്റേതാണു്.

''മാ ഗൃധഃ കസ്യസ്വിദ്ധനം'' എന്നു വേദം പറയുന്നു. വാസ്തവത്തിൽ മതവാദികളിലധികവും വെറും വാക്കുകൊണ്ടു് ലോകത്തെ മയക്കാൻ നടക്കുന്നവരാണു്. ഇവരുടെ മതമെല്ലാം ചില വാക്കുകളുടേയും ചടങ്ങുകളുടേയും കൂട്ടം മാത്രം. ഇപ്രകാരം നിരീശ്വരമായിത്തീന്നിരിക്കുന്ന ലോകത്തിനു് ''ഈശ്വരനുണ്ടു്'' എന്ന സന്ദേശമാണു് ശ്രീരാമകൃഷ്ണൻ ആദ്യമായി നൽകുന്നതു്. ''ഉണ്ടു് എന്നതിലേയ്ക്കു് തെളിവെന്തു്?'' എന്ന ചോദ്യത്തിനുത്തരമാണു നരേന്ദ്രനു നൽകിയതു്. ''ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ടു്. നിന്നേക്കാരം നിബിഡമായി സ്പഷ്ടമായി കാണുന്നു'' എന്നതുതന്നെ അതു്. ഈശ്വരൻ സത്യമാണെന്നും, പ്രത്യക്ഷപ്പെടുത്താവുന്നതാണെന്നും, ഈശ്വരനുണ്ടെന്നുള്ളതിനു പ്രധാനമായ പ്രമാണം പ്രത്യക്ഷംതന്നെയാണെന്നും ആ ഉത്തരം സ്പഷ്ടമാക്കുന്നു. ''പകൽ നക്ഷത്രങ്ങളെ കാണുന്നില്ല എന്നതുകൊണ്ടു് പകൽ നക്ഷത്രമില്ല എന്നു പറയാമോ?'' എന്നദ്ദേഹം ചോദിക്കുന്നു. പൊട്ടക്കണ്ണൻ ചന്ദ്രനേയോ നക്ഷത്രങ്ങളേയോ കാണുന്നില്ലാത്തതുകൊണ്ടു് നക്ഷത്രങ്ങളും ചന്ദ്രനും ഇല്ലെന്നു വരുമോ?

അടുത്ത ചോദ്യം ''ഈശ്വരനുണ്ടെങ്കിൽ നാം കാണാത്തതെന്തു്?'' അതിനുത്തരമദ്ദേഹം തരുന്നു. ''ഈശ്വരനെ ആക്കുവേണം? ഭാര്യയ്ക്കും മക്കാംക്കുമായി മനുഷ്യർ കുടം കുടമായി കണ്ണുനീർ ചൊരിയുന്നു. എന്നാൽ ഈശ്വരനെക്കാണാൻ ഒരു തുള്ളി കണ്ണുനീർ ചൊരിയുന്നവരെത്ര പേരുണ്ടു്?'' എന്നദ്ദേഹം ചോദിക്കുന്നു. ഈശ്വരനെ കാണണമെന്നു നമുക്കു് ആത്മാത്ഥമായി ആഗ്രഹമില്ലാത്തതുകൊണ്ടാണു് നമുക്കു് കാണാൻ സാധിക്കാത്തതെന്നത്ഥം. അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹം കണ്ടു. നാം ആഗ്രഹിക്കുന്നില്ല. നാം കാണുന്നില്ല. ''ഞാൻ ചെയ്തതിന്റെ പതിനാറിലൊന്നു സാധന ചെയ്താൽ നിങ്ങാംക്കു് ഈശ്വരനെ കാണാൻ സാധിക്കും'' എന്നു് അദ്ദേഹം ഉറപ്പായി പറയുന്നു. അദ്ദേഹം ആ ഭൂമിയിൽ കാടു വെട്ടിത്തെളിയിച്ചയാളാണു്. അതുകൊണ്ടാണു് അദ്ദേഹത്തിനു കൂടുതൽ ക്ലേശം നേരിട്ടതു്. ഇപ്പോരം വഴി തുറന്നുകിട്ടിയിരിക്കുന്നു.

ഈശ്വരനെ കാണാനെന്തുവേണം? ''കണ്ണുനീരുകൊണ്ടു് ഹൃദയത്തിലെ മാലിന്യം കഴുകിക്കളയുക'' എന്നു് അദ്ദേഹം പറയുന്നു. ''എനിക്കെപ്പോരം മോക്ഷം കിട്ടും''എന്നു് അദ്ദേഹത്തിനോടു് ചോദിച്ച ഒരുവനോടു്, ''എനിക്കു് എന്നതു പോകുമ്പോരം'' എന്നാണു മറുപടി പറഞ്ഞതു്. എത്ര ലഘുവായ ഉത്തരം. സർവ്വമതസാരവും

അതിലുണ്ട്. അഹന്തയും മമതയുമാണ് ഈ ലോകത്തെ ഇട്ടു കറക്കുന്നത്. എല്ലാ മതങ്ങളും അഹന്തയും മമതയും—

ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചുപോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞുപോയീടിലാം.

എന്നിരിക്കുന്നതും, മാതാപിതാക്കന്മാരുടെ മലത്തിൽനിന്ന്—ശുക്ലശോണിതങ്ങളിൽനിന്ന് ഉണ്ടായതും ആയ ഈ ശരീരം ഞാനെന്നും ഈ ശരീരസംബന്ധികളായ പദാർത്ഥങ്ങൾ എന്റേതെന്നുമുള്ള ബുദ്ധി—കളയാനുള്ള വഴികളാണ് പഠിപ്പിച്ചിട്ടുള്ളത്. ഈ ശരീരത്തിലെ അഹന്തയും മമതയുമല്ലേ സകല വഴക്കിനും കാരണം?

ജാതിഭ്രാന്തിന്റെ സ്വഭാവമെന്ത്? ഒരുവൻ, ഏതോ ഒരു പേര്, എന്തോ കാരണത്താൽ വന്നുചേർന്നതും ആരംഭിച്ച കാലത്ത് വല്ല യാഥാർത്ഥ്യവുമുണ്ടായിരുന്നെങ്കിൽത്തന്നെ ഇന്ന് അതു നിശ്ശേഷം നശിച്ചിരിക്കുന്നതും ആയ വംശത്തിൽ ജനിച്ചതുകൊണ്ടുള്ള അഹന്തയും മമതയുമല്ലേ ഇത്? ഇന്നു ജാതിക്കർത്ഥമെന്ത്? ഗോമാംസം തിന്നുകയും കള്ളഷാപ്പു കുത്തകപിടിക്കുകയും കള്ളുകുടിക്കയും ധനവാന്റെ പങ്കവലിക്കയും ഗായത്രി കുട്ടിക്കാലത്ത് കേട്ടതുതന്നെ മറക്കുകയും ചെയ്യുവൻ ബ്രാഹ്മണൻ പോലും! ഇങ്ങനെയുള്ളവൎക്ക് ആരെങ്കിലും ചോറുകൊടുത്താൽ അവരെ രാജാവ് ശിക്ഷിക്കണം എന്നാണ് ധർമ്മശാസ്ത്രം. അവർ സഞ്ചരിക്കുന്ന രാജ്യത്ത് കാലാകാലത്തിനു മഴയുണ്ടാകയില്ലെന്നും മഹാമാരികൾ ബാധിക്കുമെന്നും അതിനാൽ അവരെ രാജ്യത്ത് താമസിപ്പിക്കരുതെന്നുംകൂടി ശാസ്ത്രങ്ങൾ പറയുന്നു. അവരുടെ ബ്രാഹ്മണത്വത്തിന്നർത്ഥമെന്ത്? നമ്പൂതിരിയുടെ നമ്പൂരിത്വവും നായരുടെ നായരത്വവും ഈഴവന്റെ ഈഴവത്വവും ദേഹബദ്ധമല്ലേ? ജാതി സത്യമെങ്കിൽ അതെവിടെയിരിക്കുന്നു? ആക്ഷെങ്കിലും ചൂണ്ടിക്കാണിക്കാമോ? ''ബ്രാഹ്മണനാര്?'' ബ്രാഹ്മണ്യം ദേഹത്തിലോ മനസ്സിലോ ബുദ്ധിയിലോ എന്നു ചോദിച്ചിട്ട് സത്യധർമ്മാദിനിഷ്ഠയുള്ളവൻ ബ്രാഹ്മണനാണെന്ന് ഉപനിഷത്തുകൾ തീർച്ചയാക്കിയിട്ടുണ്ട്. ''മനുഷ്യത്വമല്ലാതെ ബ്രാഹ്മണത്വാദികം ജാതിയല്ല'' എന്നു പ്രഭാകരമീമാംസകന്മാർ ആയിരത്തിഅഞ്ഞൂറുവർഷം മുമ്പുതന്നെ യുക്തികൊണ്ടു സമർത്ഥിച്ചിട്ടുണ്ട്. എന്നിട്ടും നാം ''ഞാൻ ഉയർന്നജാതി, താൻ താണജാതി'' എന്നു വഴക്കുപിടിക്കുന്നു. ഇത് ഭ്രാന്തല്ലേ? ഈ ഭ്രാന്ത് നീങ്ങാതെ ഒരിക്കലും മനുഷ്യന് ഈശ്വരസാക്ഷാത്കാരം ലഭിക്കയില്ലെന്ന്, പറയന്റെ കക്കൂസ് കഴുകി തന്റെ ജാത്യഭിമാനം നശിപ്പിച്ച ശ്രീരാമകൃഷ്ണദേവൻ കാണിച്ചു. ഇതാണ് ആദ്യത്തെ ഹരിജനസേവ. ഹരിജനങ്ങളെ സേവിക്കാതെ, അവരുടെ കക്കൂസ് വെടിപ്പാക്കാതെ നമ്മുടെ നേഷന് ദുഃഖനിവൃ

ത്തിയും ഉന്നതിയും ഉണ്ടാകയില്ലെന്നും ഭഗവാൻ ശ്രീരാമകൃഷ്ണൻ നമ്മെ പഠിപ്പിച്ചു. ഈ വലിയ പാഠമാണ് മഹാത്മജി സമുദായമദ്ധ്യത്തിലും രാഷ്ട്രീയരംഗത്തും വലിയതോതിൽ കൊണ്ടുവന്നത്. 'ദരിദ്ര നാരായണസേവ' 'പതിതനാരായണസേവ' എന്നു സ്വാമിജി പറഞ്ഞു. ''ദരിദ്ര ദേവോ ഭവ, മൂർഖദേവോ ഭവ'' എന്നു സ്വാമിജി പഠിപ്പിച്ചു. എന്നിട്ടും നാം ഇന്നും അതു പ്രവൃത്തിയിൽ കൊണ്ടുവരുന്നില്ല. തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശനമുണ്ടായി. എന്നിട്ടും ഇവിടത്തെ ജാതി മാറിയിട്ടില്ല. ഇത്രയും വലിയ അക്രമം നടന്നിട്ടും, ഹിന്ദുക്കൾ കൂട്ടംകൂട്ടമായി, ജാതിനിമിത്തവും മററും പരമതം സ്വീകരിച്ച ഹിന്ദുക്കൾ പതിനായിരക്കണക്കിനു കൊന്നൊടുക്കപ്പെട്ടിട്ടും, ഇന്നും രാമാനന്ദതിൎത്ഥർ അവിടെ ചില ക്ഷേത്രങ്ങൾ തുറന്നുകൊടുക്കാൻ പോകുന്നേയുള്ളു. ഹിന്ദുക്കൾ എങ്ങനെ നശിക്കാതിരിക്കും? ഞാൻ വിവാഹകാര്യമല്ല പറയുന്നത്. അതു സന്ന്യാസിയുടെ വിഷയമല്ല. അത് ആണും പെണ്ണും തമ്മിൽ നിശ്ചയിക്കേണ്ട വിഷയമാണ്. സംസ്കാരസാമ്യവും സ്വഭാവസാമ്യവും അടിസ്ഥാനമാക്കി നിശ്ചയിക്കേണ്ട വിഷയം. എന്നാൽ ജാതി പറഞ്ഞു വഴക്കുണ്ടാക്കുന്നതും ഒരുവൻ ഒരു കുലത്തിൽ ജനിച്ചതുകൊണ്ട് മററൊരുവനേക്കാൾ മീതേയെന്നഹംകരിക്കുന്നതും മററൊരുവനെ നിന്ദിക്കുന്നതും ശുദ്ധമേ തെററ്. അയ്യപ്പന്മാർ ശബരിമലയ്ക്ക് പോകുമ്പോൾ ഈ അസമത്വം വെയ്ക്കുന്നില്ല. തിരിച്ചുവരുമ്പോഴും ഈ സമത്വംവെച്ചുപുലത്തണം. ജാതി—ദേഹാഭിമാനത്തിൽ നിന്നുണ്ടാകുന്നത്—ആത്മശാസ്ത്രവിരുദ്ധമാണെന്നറിയണം.

ഇതുപോലെതന്നെ മതവും. ഇന്നു ക്രിസ്ത്യാനികളുടെ ക്രിസ്തുമതവും മുസൽമാന്റെ ഇസ്ലാംമതവുമെവിടെ? പ്രസംഗത്തിൽ മാത്രം, ക്രിസ്തു പറഞ്ഞതുപോലെ നടക്കാൻ എത്ര ക്രിസ്ത്യാനി ശ്രമിക്കുന്നു? നബിയുടെ ഉപദേശമനുസരിച്ച് പ്രവത്തിക്കാൻ എത്ര മുസ്ലിം തയ്യാറുണ്ട്? പണത്തിനു പലിശ വാങ്ങരുതെന്ന് ഇസ്ലാംമതസിദ്ധാന്തം. പരസ്ത്രീകളെ സ്വീകരിക്കരുതെന്നു ഇസ്ലാം. പഞ്ചാബിലും ബംഗാളിലും കാശ്മീരിലും ഹൈദരാബാദിലും നടന്നതെന്താണ്? ഇന്ത്യയിലെ മുസ്ലീംങ്ങൾ മനസ്സു മാറിയതുപോലെ ഭാവിക്കുന്നു. എന്നാൽ ഇവർ തങ്ങളുടെ സഹോദരന്മാർ ചെയ്തതിനെപ്പററി ലജ്ജിക്കുന്നുണ്ടോ? അക്രമവും അന്യായവും പരനാരീഹരണവും ചെയ്തശേഷം ഇന്ന് ഇന്ത്യൻ പൗരന്മാരായി വെളിയിൽ വിനീതരായി കഴിയുന്ന മുസ്ലീംങ്ങൾ ഹൃദയംഗമം പശ്ചാത്തപിക്കുന്നുണ്ടോ? ഉണ്ടെന്നുള്ളതിനു തെളിവെന്ത്? ഇതിനെല്ലാം കാരണം ശരീരാഹന്തയാണ്. എല്ലാ മതങ്ങളും താരതമ്യപ്പെടുത്തി പഠിച്ചിട്ടാണോ ഇവർ ഇസ്ലാമിൽ

അഭിമാനിക്കുന്നതു്? ഇവർ അഭിമാനിക്കുന്നതു് ഹിന്ദുക്കളുടെ സാമുദായിക കലഹത്താലും മററും ഇവരുടെ പൂർവ്വീകന്മാരിൽ ചിലർ ഇസ്ലാം സ്വീകരിച്ചതുകൊണ്ടുമാത്രം! ''മുസ്ലിമിൻെറ മകനായതുകൊണ്ടു് ഞാൻ മുസ്ലീം. അതു് പ്രചരിപ്പിക്കണം. അതിനുവേണ്ടി മരിക്കണം. അതിനെതിരായി പറയുന്നവനോടു യുദ്ധംചെയ്യണം''. ഇതല്ലേ ഇവരുടെ ബുദ്ധി? ഇതുതന്നെയല്ലേ ക്രിസ്ത്യാനികളുടെ സ്ഥിതി? ഹിന്ദുമതത്തെ ദുഷിക്കയും ഹിന്ദുക്കളെ മതപരിവർത്തനം ചെയ്യിക്കയും ചെയ്യുന്ന ക്രിസ്ത്യാനികളിലും മുസ്ലീംങ്ങളിലും എത്രപേർ ഹിന്ദുമതം ശരിയായി പഠിച്ചിട്ടുണ്ടു്? എന്തെങ്കിലും പഠിച്ചിട്ടുള്ളവർ പരദൂഷണം പറയാനല്ലേ പഠിച്ചിരിക്കുന്നതു്?'' തെററില്ലാത്തതെവിടെയാണു്? ''ലോകത്തിൽ ഒന്നും പൂർണ്ണമല്ല'' എന്നും ''നീ വിധിക്കപ്പെടാതിരിക്കണമെങ്കിൽ അന്യന്മാരുടെമേൽ വിധി കല്പിക്കരുതു്'' എന്നും പഠിപ്പിച്ച ക്രിസ്തുവിൻെറ അനുഗാമികൾക്കു് പരദൂഷണം ചെയ്യാൻ എന്തധികാരം? ഹിന്ദുവിൻെറ കഥ പറയുകയേ വേണ്ട. അവരിൽ ഭൂരിപക്ഷത്തിനും മതം വേണ്ട. മതമെന്തെന്നറിയണമെന്നുമില്ല. ഒരുഭാഗത്തു് നിരീശ്വരർ—മറുഭാഗത്തു് ഏതാനും ചടങ്ങുകൾകൊണ്ടു സംതൃപ്തർ. തങ്ങൾ ആചരിക്കുന്നതു് അശാസ്ത്രീയമെന്നു പറഞ്ഞാൽ അവർ കടിച്ചുതിന്നാൻ വരും. അതുകൊണ്ടാണു് അവരുടെ കഥ ഞാൻ അധികം പറയാത്തതു്. അവർ അന്ധവിശ്വാസത്തിൻേറയും അനാചാരത്തിൻേറയും കൂട്ടുകളാണു്. ക്രിസ്ത്യാനിയോടും മുസ്ലീമിനോടും, ''ഇതാണോ ക്രിസ്തു പഠിപ്പിച്ചതു്?'' ''ഇതാണോ നബി പഠിപ്പിച്ചതു്?'' എന്നു ചോദിച്ചെങ്കിലും അയാൾക്കു് സ്വബോധം വരുത്താം. ഹിന്ദുവിനോടു് യാതൊരു നിവൃത്തിയുമില്ല. ''ശ്രീരാമൻ പഠിപ്പിച്ചതിതാണോ?'' ''ശ്രീകൃഷ്ണൻ പഠിപ്പിച്ചതിതാണോ'' എന്നു ചോദിച്ചാൽ, ഒന്നുകിൽ, ഞാനവരിൽ വിശ്വസിക്കുന്നില്ല'' എന്നുത്തരം പറയും. അല്ലെങ്കിൽ ശ്രീരാമനിൽനിന്നും ശ്രീകൃഷ്ണനിൽനിന്നും തനിക്കിഷ്ടമായതെടുക്കും. ശ്രീരാമൻ ബാലിയെ ഒളിച്ചുനിന്നു കൊന്നതും ശ്രീകൃഷ്ണൻ വെണ്ണ മോഷ്ടിച്ചതും ആണു് അയാൾക്കു് പ്രമാണം. ഇതുകൊണ്ടു് ഹിന്ദുസമുദായം നശിക്കാൻ പോകുന്നു. അന്ധവിശ്വാസവും അനാചാരവുമല്ല മതം. മതം അഹന്തയെ നശിപ്പിച്ചു് ഈശ്വരനെ സാക്ഷാത്കരിക്കാനുള്ള വഴിയാണു്, അതിനെ ശുദ്ധഭാവത്തിൽ ഇന്നു് ഉപദേശിച്ചിട്ടുള്ളയാളാണു് ശ്രീരാമകൃഷ്ണൻ. അതുകൊണ്ടാണു് വേദവേദാന്തപുരാണാദികൾ പഠിച്ചാലും അവയുടെ ആന്തരാർത്ഥം ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൽ കൂടിയല്ലാതെ മനസ്സിലാകയില്ല'' എന്നു സ്വാമിജി പറഞ്ഞതു്. അല്ലയോ ഹിന്ദുക്കളേ! നിങ്ങൾ പുരാണങ്ങളിലെ ചില കോണുകളോ ഉപനി

ഷത്തുകളിലെ കുറെ വാക്യങ്ങളോ പഠിച്ച് ഹിന്ദുമതം മനസ്സിലാക്കി എന്നഹങ്കരിക്കാതെ അഹങ്കാരം കളഞ്ഞു് ശ്രീ വിവേകാനന്ദസ്വാമികഠം പറയുന്നതുപോലെ—അമ്പതുവഷത്തെ ജീവിതംകൊണ്ടു് അയ്യായിരം വഷത്തെ ഹിന്ദുധമ്മചരിത്രം ജീവിച്ച് മതസാരം വെളിവാക്കിയ ശ്രീരാമകൃഷ്ണദേവനെ, ശാന്തി വേണമെങ്കിൽ—നശിക്കാതിരിക്കണമെങ്കിൽ—ശരണം പ്രാപിക്കിൻ! മതം അഹങ്കാരനിരാസമാണു്. അഹന്തയുള്ളിടത്തു് ഈശ്വരൻ പ്രത്യക്ഷപ്പെടുകയില്ല.

വഗ്ഗസ്പദ്ധയ്ക്കും പ്രധാനകാരണം അഹന്തതന്നെയാണു്. വെള്ളക്കാരൻ ഈ ഇരുപതാംനൂററാണ്ടിൽപോലും തെക്കെ ആഫ്രിക്കയിൽ ഇന്ത്യക്കാരെ വെറുക്കുന്നു; അമേരിക്കയിൽ നീഗ്രോയെ പീഡിപ്പിക്കുന്നു. എന്തുകൊണ്ടു്? തൊലിയുടെ നിറത്തിലുള്ള ഭ്രമംകൊണ്ടു് മലമൂത്രരക്തമാംസനിമ്മിതവും പുഴക്കഠം തിന്നൊടുക്കാനുള്ളതുമായ ശരീരത്തിൻെറ നിറത്തിൽ ഭ്രാന്തന്മാരല്ലാതെ അഭിമാനിക്കുമോ? ഇവർ വലിയ പഠിത്തക്കാരാണുപോലും! ഇവർ കൊടുക്കുന്ന സ്ഥാനമാനങ്ങളിൽ നമ്മുടെ സമുദായശ്രേണിയിൽ ഉന്നതപദവിയിലിരിക്കുന്നവർപോലും ഞെളിയുന്നു. ലജ്ജയില്ലേ ബുദ്ധിയുള്ളവക്കു്? ഹാ കഷ്ടം! ഈ തൊലിഭ്രാന്തു് ഇല്ലായിരുന്നെങ്കിൽ എത്രയോ ലക്ഷം ജീവികഠം അകാലമൃത്യുവിന്നിരയാകാതെ കഴിയുമായിരുന്നു!

ഇനി നേഷൻഭ്രാന്തു്? ജമ്മൻകാരനും ഇംഗ്ലീഷുകാരനും പരസ്പരം വെറുക്കുന്നു. അമേരിക്കക്കാരൻ ജപ്പാൻകാരനെ വെറുക്കുന്നു. എന്തിനു്? എവിടയോ ഒരിടത്തു് ഈ ശരീരം ജനിച്ചതുകൊണ്ടു് അവിടുത്തെ ഭൂമിയോടൊട്ടിയിട്ടു്. ഈ ശരീരം നമ്മുടേതാണോ? ഈ ഭൂമി നമ്മുടേതാണോ? മരിക്കുമ്പോഠം എന്തെങ്കിലും കൊണ്ടുപോകുമോ? ഇല്ലെങ്കിലും ഇതിനൊക്കെ വേണ്ടി നാം തമ്മിൽ തല്ലുന്നു. ഭൂമിയിൽ സ്വത്തുണ്ടാക്കിവെയ്ക്കുന്നവനു സ്വഗ്ഗം കിട്ടുകയില്ലെന്നു ക്രിസ്തു പറയുന്നു. സവ്വസാഹോദര്യം ഇസ്ലാം പഠിപ്പിക്കുന്നു. ഈ ഭൂമി ഈശ്വരൻേറതെന്നു് ഹിന്ദുമതം പറയുന്നു. ശ്രീമഹാവിഷ്ണുവിനു ഭൂമിയും ലക്ഷ്മിയും ഭാര്യമാരാണു് എന്നു ഹിന്ദുമതത്തിൽ പറയുന്നു. ലോകത്തുള്ള സകല ഐശ്വര്യവും സമ്പത്തും അദ്ദേഹത്തിൻേറതാണെന്നും ഭൂമി നമ്മുടേതല്ലെന്നും ഭൂമിയുടെ വാസ്തവത്തിൽ ഉള്ള ഉടമസ്ഥൻ അദ്ദേഹമാണെന്നുമാണു് അതിന്നത്ഥം.

''ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്നു് ഉപനിഷത്തു് പറയുന്നു. ''ധനവാനു് സ്വഗ്ഗം കിട്ടുമെങ്കിൽ ഒട്ടകത്തെ സൂചിക്കണ്ണിൽക്കൂടി കടത്താം'' എന്നു യേശുക്രിസ്തു പറയുന്നു. പാവങ്ങളെ മദ്ദിക്കുന്നതിനു് പ്രേരിപ്പിക്കുന്ന ധനാഹന്തയും സമ്പൂണ്ണം ത്യജി

ക്കണം. ധനം കയ്യിലുള്ളവൻ ധനം തൻേറതല്ലെന്നും ഈശ്വരൻേറ താണെന്നും ഈശ്വരൻ അതു് ദീനരും ദരിദ്രരും ദുഃഖിതരുമായവരെ ശുശ്രൂഷിക്കാൻ തന്നതാണെന്നും ഉറയ്ക്കണം. ഇതാണു് ശ്രീരാമകൃഷ്ണ സന്ദേശം. ശ്രീരാമകൃഷ്ണസന്ദേശത്താൽ പരിഹരിക്കപ്പെടാത്ത ഒരു വിഷമപ്രശ്നവുമില്ല.

''എല്ലാ മതങ്ങളിലും ഇതില്ലേ?'' എന്നും ''അപ്പോൾ എന്തു മതമായാലും പോരേ? ശ്രീരാമകൃഷ്ണസന്ദേശത്തിനു പിന്നെ പ്രാധാന്യമെന്തു്?'' എന്നും നിങ്ങൾ ചോദിക്കുമായിരിക്കാം. ''ഏതു മതമായാലും മതി'' എന്ന തത്ത്വമാണു് വിസ്മൃതമായിരുന്നതു്. ലോകശാന്തിക്കുണ്ടായ മതങ്ങൾതന്നെ ''എൻേറതു് ശരി; നിൻേറതു് തെററു്'' എന്നു കലഹിക്കയായിരുന്നു ശ്രീരാമകൃഷ്ണൻെറ കാലം വരെ. ഗീതാകർത്താവു് സർവ്വധർമ്മങ്ങളേയും ആദ്യമായി സമന്വയിക്കാൻ ശ്രമിച്ചു. എന്നാൽ ആ ഗീതയെ ആസ്പദമാക്കിത്തന്നെ ദ്വൈത-വിശിഷ്ടാദ്വൈതാദ്വൈതപരങ്ങളായ വ്യാഖ്യാനങ്ങൾ പുറപ്പെട്ടു. ഗീതയ്ക്കുശേഷമുണ്ടായ ബുദ്ധമതവും വൈദികമതവും തമ്മിൽ കലഹമുണ്ടായി. വെളിയിൽനിന്നു വന്ന മതങ്ങൾ കലഹത്തെ വർദ്ധിപ്പിച്ചു. ഈ കലഹത്തിനു് ആദ്യമായി അനിഷേധ്യമാംവിധം സമാധാനം നൽകിയതു് ശ്രീരാമകൃഷ്ണനാണു്. ഇസ്ലാമും ക്രിസ്തുമതവും ഹിന്ദുമതത്തിലെ പ്രധാനശാഖകളും സ്വയം അഭ്യസിച്ചു് പരീക്ഷിച്ചിട്ടു് ''എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളാണു്'' എന്നു തുറന്നു പ്രസ്താവിച്ചതു് ശ്രീരാമകൃഷ്ണനാണു്. മൂന്നു വിധത്തിലുള്ള ഈശ്വരദർശനവും സാധിച്ചു് ദ്വൈതവിശിഷ്ടാദ്വൈ-താദ്വൈതങ്ങൾ തമ്മിലുള്ള കലഹങ്ങൾ ശ്രീശങ്കരനുശേഷം ആദ്യമായി ശമിപ്പിച്ചതു് ശ്രീരാമകൃഷ്ണപരമഹംസരാണു്. ശ്രീരാമകൃഷ്ണൻ ഈശ്വരനെ ദ്വൈതരൂപത്തിൽ, രാമനായും കൃഷ്ണനായും ക്രിസ്തുവായും അള്ളാവായും കണ്ടു. അതിനുശേഷം സർവ്വവ്യാപിയായി കണ്ടു വിശിഷ്ടാദ്വൈതം അനുഭവിച്ചു. നിർവ്വികല്പസമാധിയിൽ അദ്വൈതം ആസ്വദിച്ചു. രാജയോഗമോ കർമ്മയോഗമോ ഭക്തിയോഗമോ ജ്ഞാനയോഗമോ മോക്ഷപ്രദം എന്ന വഴക്കിനും അദ്ദേഹം പരിഹാരമുണ്ടാക്കി. എല്ലാ യോഗമാർഗ്ഗങ്ങളും അഭ്യസിച്ചു് ഓരോന്നിൻേറയും വില നിശ്ചയിച്ചു. എല്ലാം ഒന്നിലെത്തിക്കുമെന്നും എങ്കിലും കലിയുഗത്തിൽ ''അഹൈതുകീഭക്തി''തന്നെ ശ്രേഷ്ഠമെന്നും അദ്ദേഹം വെളിവാക്കി, എല്ലാററിനും ചുവടായി സത്യവും വിവേകവും ബ്രഹ്മചര്യവും വേണമെന്നു് അദ്ദേഹം ജീവിതംകൊണ്ടും ഉപദേശംകൊണ്ടും സർവ്വത്ര പഠിപ്പിച്ചു. എല്ലാവരും വിശ്വസിക്കുന്നു, ചാരിത്രശുദ്ധി മതത്തിൽ അപ്രധാനമാണെന്നു്. ചാരിത്രശുദ്ധിയില്ലാതെ ഒന്നും സാ

ദ്ധ്യമല്ലെന്നു ഭഗവാൻ പഠിപ്പിച്ചു. സമ്പൂണ്ണബ്രഹ്മചര്യം അസാദ്ധ്യമെന്നു വിചാരിക്കുന്ന ഇക്കാലത്തു് നവയൗവ്വനയുക്തയും സർവ്വാംഗസുന്ദരിയും ഇച്ഛാവത്തിനിയുമായ ഭാര്യയെ കൂടെ താമസിച്ചുകൊണ്ടു് അവരെ അമ്മയായാരാധിച്ചുകൊണ്ടു് തീവ്രബ്രഹ്മചര്യം, അന്യഥാ അല്പംപോലും വ്യതിചലിക്കാത്ത ബ്രഹ്മചര്യം, രക്ഷിച്ചു.

ഇനി, ശ്രീരാമകൃഷ്ണൻ പഠിപ്പിച്ച മറെറാരു പാഠം. അദ്ദേഹം ഒരു ധനവാനോടൊരുമിച്ചു് തീത്ഥയാത്ര പോയി. ഗയയിലെത്തിയപ്പോഠം അനവധി ജനങ്ങഠം ദാരിദ്ര്യത്തിൽ കഷ്ടപ്പെടുന്നതു കണ്ടു. അദ്ദേഹം പറഞ്ഞു, ''ഇവരുടെ ദാരിദ്ര്യപരിഹാരംവരുത്തി തൃപ്തിപ്പെടുത്താതെ ഞാൻ തീത്ഥയാത്ര തുടരുകയില്ല''. ഒടുവിൽ ആ ധനികൻ അനേകലക്ഷം രൂപാ ചിലവാക്കി അവിടെയുള്ള ദരിദ്രരെ സമാധാനിപ്പിച്ചു. അതിനുശേഷമാണു് ശ്രീരാമകൃഷ്ണൻ തീത്ഥയാത്ര തുടന്നതു്. ഇതു ഹിന്ദുക്കഠം പഠിക്കേണ്ട ഒരു പാഠമാണു്. പാവങ്ങഠം പട്ടിണി കിടക്കുമ്പോഠം അവരെ ശുശ്രൂഷിച്ചിട്ടുവേണം തീത്ഥയാത്ര തുടരാൻ. ''പാവങ്ങഠം പട്ടിണി കിടന്നു ചാകുമ്പോഠം ശിവലിംഗത്തിൽ പാലും നെയ്യുംകൊണ്ടഭിഷേകം ചെയ്യുന്നതു് പാപമാണു്'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. അദ്ദേഹം വിഗ്രഹാരാധന അരുതെന്നു പറഞ്ഞില്ല. അദ്ദേഹം പറഞ്ഞു, ''ഗംഗാജലവും തുളസീദളവുംകൊണ്ടു് പൂജ നടത്തിയിട്ടു പണം പാവങ്ങളെ സേവിക്കാൻ ചിലവാക്കുക'' എന്നു്. അതാണു് നാം ചെയ്യേണ്ടതു്. വിഗ്രഹാരാധന തെററല്ല. അതിനു ഫലമുണ്ടു്. അതു് വേണ്ടവണ്ണംചെയ്താൽ ഈശ്വരദശനത്തിനു സഹായിക്കും. എന്നാൽ കഷ്ടപ്പെടുന്ന പാവങ്ങളിൽ അനുകമ്പയില്ലാതെ ആനയ്ക്കും വെടിക്കെട്ടിനും പാട്ടുകച്ചേരിക്കും പണം ചിലവാക്കിയിട്ടു് അതുവഴി ഈശ്വരപ്രീതി ലഭിക്കുമെന്നു് വിചാരിക്കുന്നതു് ശുദ്ധ മൗഢ്യമാണു്. ഉത്സവങ്ങഠംക്കു് ചിലവാക്കുന്നതിൻെറ പകുതി പണമെങ്കിലും അഗതി മന്ദിരങ്ങഠംക്കും അനാഥാലയങ്ങഠംക്കും ചിലവാക്കുക. അതാണു് ഹിന്ദുവിൻെറ മുഖ്യകത്തവ്യം. പാവങ്ങളും ദീനന്മാരും രോഗികളും പതിതന്മാരും പ്രത്യക്ഷേശ്വരന്മാരാണു്. അവരെ സേവിക്കയാണു് നമ്മുടെ ഒന്നാമത്തെ കൃത്യം.

ഈശ്വരൻ ഏകൻ, അദ്വിതീയൻ. അദ്ദേഹത്താൽ ഈ ലോകം വ്യാപ്തം. അദ്ദേഹംതന്നെ രാമനായും കൃഷ്ണനായും ശിവനായും സുബ്രഹ്മണ്യനായും ശാസ്താവായും അള്ളാവായും ഇരിക്കുന്നതു്. അദ്ദേഹം സ്വയം അരൂപൻ എങ്കിലും ഭക്തന്മാരെ അനുഗ്രഹിക്കാൻ പല കാലത്തും പല രൂപം എടുക്കുന്നു. ഏതുരൂപത്തിൽ ആരാധിച്ചാലും ഈശ്വരദശനം സാധ്യം. ''എൻെറ ഈശ്വരൻമാത്രം സത്യം.

നിന്റെ ഈശ്വരൻ മിഥ്യ'' എന്നു് ഒരിക്കലും പറയരുതു്. ഈശ്വരനെ പരിമിതനാക്കുന്നതുപോലെ മഹാപാപം മററില്ലെന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. അതിനാൽ നാം സകല പരിമിത ഭാവങ്ങളേയും ഉപേക്ഷിക്കണം. ഏവംവിധങ്ങളായ അനവധി ദിവ്യോപദേശങ്ങൾ — ലോകത്തിലെ സകല പ്രശ്നങ്ങൾക്കും പരിഹാരം നൽകുന്ന മഹാത്ഭുതസന്ദേശങ്ങൾ — ശ്രീരാമകൃഷ്ണൻ ലോകത്തിനു നൽകിയിട്ടുണ്ടു്. അതിനാലാണു് ലോകശാന്തി നിലനിൽക്കുന്നതു്. ആ ഉപദേശങ്ങൾ ശരിയായി പഠിക്കുക; ആലോചിക്കുക; അനുഷ്ഠിക്കുക; അഹന്തയെ ത്യജിക്കുക; മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം അറിയുക; ധാർമ്മികജീവിതം നയിക്കുക; മനശ്ശാന്തി അനുഭവിക്കുക; ലോകകല്യാണം വരുത്തുക. അതിനു ഭഗവാൻ അനുഗ്രഹിക്കട്ടെ.



# 27. ഗീതയും ഇന്നത്തെ വിഷമപ്രശ്നങ്ങളും*

സഹോദരരേ,

ലോകത്തു് ഇന്നുള്ള എല്ലാ മഹാന്മാരും, വിശിഷ്യ ഭാരതത്തിലെ മഹാ ചിന്തകന്മാരും നേതാക്കന്മാരും വളരെ ഗൗരവത്തോടുകൂടി ആലോചിച്ചിട്ടും ശരിക്ക തീർപ്പുകിട്ടാത്ത ചില വിഷയങ്ങളിൽ ലോകതന്ത്രം അറിയാത്ത ഒരു സന്ന്യാസിയായ ഞാൻ അഭിപ്രായം പറയാൻ പുറപ്പെടുന്നതു് തീർച്ചയായും ഒരു വലിയ സാഹസകൃത്യമാണു്. എങ്കിലും ഞങ്ങൾ ഈശ്വരന്റെ കുട്ടികളാകുന്നു. ഞങ്ങൾക്കു് പിതൃപരമ്പരയായി കിട്ടിയ ചില അറിവുകളുണ്ടു്. ആ അറിവുകളെ അടിസ്ഥാനമാക്കി ചിലതു പറയാൻ ധൈര്യപ്പെടുന്നു. നിങ്ങളുടെ രുചിക്കും അഭിപ്രായത്തിനും പററിയില്ലെങ്കിൽ ക്ഷമിച്ചുകൊള്ളണം. ഈ വിഷയത്തിൽ എന്റെ പ്രതിപാദനരീതികൊണ്ടു് എന്തെങ്കിലും വിശദമാകാതെ വന്നിട്ടു് ഉണ്ടാകാവുന്ന സംശയത്തിനു മറുപടി പറയാൻ ഞാൻ ഒരുക്കമാണു്. ലോകത്തു് ഇന്നുള്ള വിഷമപ്രശ്നങ്ങൾക്ക പലരും പലവിധത്തിൽ സമാധാനം പറയുന്നുണ്ടു്. ക്രിസ്ത്യൻ മിഷനറിമാരിൽ ഓരോ സംഘക്കാരും അവരവർ ഉൾപ്പെട്ട സംഘത്തിൽ ഭാരതഖണ്ഡം മുഴുവനും ലോകവും ചേരുന്നകാലം എല്ലാ കുഴപ്പങ്ങളും തീരുമെന്നു പറയുന്നു. കത്തോലിക്കൻ പറയുന്നു എല്ലാവരും കത്തോലിക്കരാകണമെന്നു്. പ്രോട്ടസ്റ്റൻറുകാരൻ പറയുന്നു എല്ലാവരും പ്രോട്ടസ്റ്റൻറുകാരാകണമെന്നു്. ഇങ്ങനെ ഓരോസംഘക്കാരും. മുഹമ്മദീയർ പറയുന്നതു് എല്ലാവരും മുഹമ്മദീയരായാൽ കാര്യം ശരിപ്പെടുമെന്നാണു്. എന്തെന്നാൽ മനുഷ്യർ തമ്മിൽ സാഹോദര്യം ഏർപ്പെടും. പിന്നെ മത്സരം എങ്ങിനെയുണ്ടാകും? ബുദ്ധമതക്കാരുടെ അഭിപ്രായം എല്ലാവരും ബുദ്ധമതത്തിൽ ചേർന്നാൽ കുഴപ്പങ്ങളെല്ലാം തീരുമെന്നാണു്. അവർ പറയുന്നതും സത്യംതന്നെ. അഹിംസാ; സത്യം, സകല ജീവിസ്നേഹം, യുക്തായുക്തമായതിനെ വിശ്വസിക്കുക; മനസ്സിനെ എപ്പോഴും ശുദ്ധമാക്കിവെയ്ക്കുക; സർവ്വോപരി ''ഞാൻ'' എന്നതിനെ നശിപ്പിക്കുക എന്നീ ഉൽകൃഷ്ടോപദേശങ്ങൾ ബുദ്ധദേവനെപ്പോലെ ഇത്ര പ്രാധാന്യതകൊടുത്തു് എത്രപേർ പ്രസംഗിച്ചി

* മദ്രാസ് മുത്തയ്യാ ചെട്ടി ഹൈസ്കളിൽവെച്ചു് ചെയ്ത ഇംഗ്ളീഷ് പ്രസംഗത്തിന്റെ ചുരുക്കം (തർജ്ജമ).

ട്ടുണ്ടു്? കോൺഗ്രസ്സുകാർ പറയുന്നതു് ഓരോ രാജ്യക്കാരും സ്വദേശി വ്രതവും അനാഡംബരജീവിതവും കുടിൽവ്യവസായവും സമബുദ്ധി യും, പക്ഷെ, അതിൻെറ ഉച്ചഭാവത്തിൽത്തന്നെ അഹിംസയും അനു ഷ്ഠിച്ചാൽ ലോകത്തുള്ള എല്ലാ പ്രശ്നങ്ങളും ശരിപ്പെടുമെന്നാണു്. നാസ്തികന്മാരുടെ പക്ഷം മതമാണു് സകല അനത്ഥത്തിനും അസമ ത്വത്തിനും കാരണമെന്നും മതം പോയാൽ എല്ലാ അനത്ഥവും, പകു തിയിലധികമെങ്കിലും, ഒഴിയുമെന്നും അങ്ങനെ ലോകം ഒരുവിധം ശരിപ്പെട്ടമെന്നും ആണു്. സോഷ്യലിസം, ബോൾഷേവിസം മുത ലായ ഓരോ സിദ്ധാന്തത്തിൻേറയും അനുഗാമികൾ ഇതുപോലെ അവരവരുടെ സിദ്ധാന്തം ലോകം മുഴുവൻ സ്വീകരിക്കുന്നപക്ഷം സകല കുഴപ്പങ്ങളും തീരുമെന്നു പറയുന്നു.

ഇക്കൂട്ടത്തിൽ ഞാനും ഒരു മതഭ്രാന്തനാണു്. അവക്കെല്ലാം അവ രുടെ മതം (അഭിപ്രായം) പ്രചരിപ്പിക്കുന്നതിനുള്ള ഭ്രാന്തുപോലെ ഞാനും ഒരു അഭിപ്രായഭ്രാന്തനാണു്. ഞാൻ ഏതാണ്ടു് മുപ്പതുകൊല്ല മായി ഗീത പഠിക്കുന്നു. ഗീതയാണു് എൻെറ സകല ഐശ്വര്യ ത്തിനും കാരണം. എൻെറ പ്രിയമാതാവു് ബാല്യത്തിൽതന്നെ എ ന്നെ ഗീതയിൽ പ്രിയമുള്ളവനാക്കി. ഗീത എന്നെ അനേകം ആപ ത്തുകളിൽനിന്നു രക്ഷിച്ചിട്ടുണ്ടു്. ഗീതയെ മറന്നപ്പോഴല്ലാതെ ഒരി ക്കലും എനിക്കു് ആപത്തു നേരിട്ടിട്ടില്ല. ഇത്ര വലിയ ഒരു ബന്ധു വായ ഗീതയോടു് കുറച്ചു പക്ഷപാതം വരുന്നെങ്കിൽ അതു് ക്ഷന്ത വ്യമാണല്ലൊ. എൻെറ അഭിപ്രായം ഗീതയാൽ ഉപദേശിക്കപ്പെടുന്ന ധമ്മം ലോകം മുഴുവനും, വിശിഷ്യ ഭാരതഖണ്ഡത്തിൽ ഇന്നുള്ള സകല വിഷമപ്രശ്നങ്ങൾക്കും സമാധാനമുണ്ടാക്കുമെന്നാണു്. അത്ര മാത്രമല്ല, സനാതനി തൊട്ടു് നാസ്തികൻവരേയും അരാജകൻതൊട്ടു് രാജഭക്തൻവരേയും വ്യക്തിത്വപക്ഷപാതിതൊട്ടു് സമഷ്ടിവാദിവ രേയും ഉള്ള സകലരും ഏതേതു സിദ്ധാന്തങ്ങളാൽ ലോകനന്മവരു മെന്നു തെളിയിക്കുന്നുവോ അതെല്ലാം ഗീതാധമ്മത്തിൽ അടങ്ങു ന്നെന്നും ഞാൻ വിശ്വസിക്കുന്നു.

ഗീത എന്നതു് കൗരവന്മാർ രാജ്യലോഭം നിമിത്തം കള്ളച്ചൂ തിൽ തോല്പിച്ചു കാട്ടിലേക്കയച്ച പാണ്ഡവന്മാർ രാജ്യമോ രാജ്യാം ശമോ വീണ്ടുകിട്ടണമെന്നു ന്യായമായി ആവശ്യപ്പെട്ടതിൽ വിട്ടുകൊ ടുക്കുന്നതിനു കൗരവന്മാർ വഴിപ്പെടായ്കയാൽ അവരോടു് യുദ്ധം ചെയ്യുന്നതിനു തയ്യാറായി യുദ്ധക്കളത്തിൽ എത്തുകയും കൗരവന്മാർ എതിക്കുന്നതിനു മറുഭാഗം വന്നുനില്ക്കുകയും ചെയ്യുന്ന അവസരത്തിൽ ഇരുപക്ഷത്തും ചാകാൻ തയ്യാറായി നിൽക്കുന്ന ആചാര്യന്മാർ, മാതു ലന്മാർ, സഹോദരന്മാർ, പുത്രന്മാർ, ബന്ധുക്കൾ എന്നിവരെക്കണ്ടു

ശോകമോഹമഹോദധിയിൽ മുങ്ങി ഗാണ്ഡീവവും താഴെയിട്ട് ''എനിക്കു രാജ്യമെന്തിന്? ഭോഗമെന്തിന്? ജീവിതമെന്തിന്? ഈ ബന്ധുക്കളെ എല്ലാം കൊന്നിട്ട് ത്രൈലോക്യംതന്നെ കിട്ടിയിട്ടും പ്രയോജനമെന്ത്? ഇവരെ കൊന്നിട്ട് പാപമല്ലാതെ മറെറാന്നും വരാനില്ല'' എന്നു നിലവിളിക്കുന്ന അർജ്ജുനനോട് ശ്രീകൃഷ്ണഭഗവാൻ ഉപദേശിക്കുന്ന വാക്യങ്ങളും അതിനോടനുബന്ധിച്ച ചില വാക്യങ്ങളും ആയി എഴുന്നൂറു ശ്ലോകം അടങ്ങിയ ഒരു ചെറുപുസ്തകമാണെന്ന് എല്ലാവർക്കും അറിവുള്ളതാണല്ലോ, ഇതു് ശ്രീകൃഷ്ണൻ ഉപദേശിച്ചതല്ലെന്നും യുദ്ധക്കളത്തിൽവെച്ച് ഇതെല്ലാം ഉപദേശിക്കാൻ സാധിക്കുമോ എന്നും ചിലർ സംശയിക്കുന്നു. ഉപനിഷത്തുകളുടെ സാരം മുഴുവൻ സംസാരത്തിലിരിക്കുന്നവർക്കുകൂടി അഭ്യസിക്കത്തക്ക വിധത്തിൽ ഇത്ര ലളിതഭാഷയിൽ എഴുതാൻ ഒരു സാധാരണ മനുഷ്യനു കഴിയുമോ? ശ്രീകൃഷ്ണന്റെ ചരിത്രം ഭാഗവതത്തിൽ കാണുന്നതു ഗീതയുടെ വ്യാഖ്യാനമാകുന്നുവെന്നും അറിയണം. ഭാഗവതകൃഷ്ണൻ ദുരാചാരിയും കള്ളനുമാണെന്നും ഗീതാകൃഷ്ണൻ വലിയ ഒരു വേദാന്തിയാണെന്നും മററും ചിലർ പറയുന്നു. ഇതു് ഭാഗവതത്തിന്റെ മർമ്മം അറിയായ്കയാലാണ്. ജന്മനാ വിരക്തനായ ശുകദേവനാണ് ഭാഗവതകർത്താവ്. അദ്ദേഹം ഒരു വീടന്റെ ജീവിതം എഴുതിയെന്നു വിചാരിക്കുന്നതു് എത്ര അബദ്ധം? ''ബ്രഹ്മചര്യത്തിനുന്മേഷവെണ്മാട''വും 'പരബ്രഹ്മമാധ്വീകധാരക്കു മംഗല്യരംഗ'വും ആയ ഭീഷ്മദേവന്റേയും സത്യധർമ്മനിഷ്ഠനായ ധർമ്മാത്മജന്റേയും പൂജക്കു വിഷയമായ ശ്രീകൃഷ്ണൻ ഒരു കള്ളനാണെന്നു സങ്കല്പിക്കുന്നതു് എത്ര യുക്തിശൂന്യം? അഥവാ വാസ്തവത്തിൽ കൃഷ്ണൻ അങ്ങനെയായിരുന്നെന്നിരിക്കട്ടെ! അഥവാ, കല്പിതപുരുഷനാകട്ടെ! എങ്കിലും ശ്രീകൃഷ്ണന്റെ ചരിത്രം എഴുതിയുണ്ടാക്കിയ കവി (ശുനകനല്ലെങ്കിൽ വേറൊരാറം) സത്യധർമ്മാദികളുടെ ഉച്ചഭാവങ്ങളറിഞ്ഞിട്ടും സത്യധർമ്മത്തിന്റെ പ്രതിനിധികളായ പാത്രങ്ങളെ ശ്രീകൃഷ്ണന്റെ പാദത്തിൽ വീഴിക്കുന്നതിന്റെ അർത്ഥമെന്ത്? വളരെ കാര്യങ്ങറം ഇതിലുണ്ട്. സമയച്ചുരുക്കത്താൽ ശ്രീകൃഷ്ണന്റെ ജീവിതത്തിന്റെ ആന്തരാർത്ഥം ഗീതയോടുചേർത്ത് ഇവിടെ ആലോചിക്കുന്നില്ല. ഗീതയും ശ്രീകൃഷ്ണന്റെ ജീവിതവും തമ്മിൽ ചേർത്ത് വ്യാഖ്യാനിക്കാൻ കഴിയുമെന്നു മാത്രം ഞാൻ പറയുന്നു. അങ്ങിനെയൊരു ജീവിതചരിത്രവും അങ്ങനെയൊരു ഉപദേശവുമുള്ള ഒരാറം ഉണ്ടെന്ന് ഐതിഹ്യസമ്മതമായിരിക്കെ അദ്ദേഹമല്ല ഗീതയുടെ കർത്താവെന്നു ശരിയായ എതിരു തെളിവുകളില്ലാതെ പറയുന്നതു് ശരിയല്ല. യുദ്ധക്കളത്തിൽവെച്ച് ഉപദേശിക്കാൻ സാധിക്കുമോ എന്ന ചോദ്യത്തിന് എളുപ്പം ഉത്തരം

പറയാം. പ്രാചീനയുദ്ധസമ്പ്രദായം അറിഞ്ഞാൽ ഇതിനുത്തരമായി. യുദ്ധക്കളത്തിൽ സൈന്യങ്ങളുടെ ഏപ്പ്രാടു് അവിടെവെച്ചു് ആയുധം താഴെവെച്ചോ ആയുധം പ്രയോഗിച്ചുതുടങ്ങാതെയോ എത്രനേരം വേണമെങ്കിലും സംസാരിച്ചുകൊണ്ടു നിൽക്കത്തക്കവിധമായിരുന്നു. ഇന്നത്തെ യുദ്ധരീതിയിൽ അന്നത്തെ യുദ്ധത്തെപ്പററി ആലോചിച്ചിട്ടാണു് അതു് അസാദ്ധ്യമെന്നു തോന്നുന്നതു്. ഗീത മുഴുവൻ വായിക്കാൻ ഒരു മണിക്കൂർ മതി. ഒരു മണിക്കൂർ യുദ്ധാരംഭത്തിൽ അജ്ജുനനും സാരഥിയായ ശ്രീകൃഷ്ണനും തമ്മിൽ സംസാരിച്ചുകൊണ്ടു നിന്നുവെന്നു് ഊഹിക്കുന്നതിൽ തെറെറാന്നുമില്ല. ഒന്നാമത്തെ ദിവസം അജ്ജുനന്റെ യുദ്ധം വളരെ ചൊടിയുള്ളതല്ലായിരുന്നുവെന്നും ഭാരതം വായിച്ചാൽ തോന്നുന്നുണ്ടു്. അതിനാൽ ഗീത ഭഗവദ്വാക്യമെന്നു് വിശ്വാസമുള്ളവരുടെ ഭക്തി കളയാൻ കൊണ്ടുവരുന്ന വാദങ്ങൾ സാധുവല്ല. പക്ഷെ ഗീതാധമ്മം ഇന്നത്തെ വിഷമപ്രശ്നങ്ങൾക്കു് പരിഹാരമുണ്ടാക്കുമോ എന്നാലോചിക്കുന്നതിനു് അതു് ഭഗവാന്റെ വാക്കാണെന്നു് വിശ്വസിച്ചേ കഴിയു എന്നും ഇല്ല.

ഏതായാലും ഈ ചെറിയ പുസ്തകം—ഒരു മണിക്കൂറിൽ വായിച്ചുതീക്കാവുന്ന ഈ പുസ്തകം—ആറുമാസം നല്ല ഗുരുവിൽനിന്നു് സംസ്കൃതം പഠിച്ച കുട്ടിക്കു തനിയെ വായിച്ചു് അക്ഷരാത്ഥം പറയാൻ കഴിയുന്ന ലളിതഭാഷയിലുള്ള ഈ പുസ്തകം—ഭൂലോകം മുഴുവൻ ഇട്ടലട്ടുന്ന സകല വിഷമപ്രശ്നങ്ങൾക്കും ഉത്തരം കൊടുക്കുമെന്നാണു് എനിക്കു് ഉറപ്പായി തോന്നുന്നതു്. എന്നെ എതിർവാദം ചെയ്തു തോല്പിക്കുന്ന ആളുകളെ കണ്ടുമുട്ടുന്നതുവരെ—ഇതുവരെ ആരേയും കണ്ടെത്തിയില്ല—എനിക്കു് അങ്ങിനെ വിശ്വസിക്കാതെ നിവൃത്തിയും ഇല്ല.

ഇനി ഇന്നത്തെ വിഷമപ്രശ്നങ്ങളിൽ മുഖ്യമായി ഞാൻ കരുതുന്നതിനെ എടുക്കുന്നു. എല്ലാം എടുത്തു ഗീത എങ്ങനെ പരിഹാരം വരുത്തുന്നുവെന്നു് പറവാൻ സ്വല്പസമയംകൊണ്ടു് സാദ്ധ്യമല്ലാത്തതിനാലാണു് മുഖ്യം മാത്രമെടുക്കുന്നതു്.

ഒന്നാമതു ഭൂമി മുഴുവനുമുള്ള സകല മനുഷ്യരും യോജിപ്പായി നില്ക്കുന്നതിനു പ്രതിബന്ധമായി നില്ക്കുന്ന ചില കാര്യങ്ങളാണു് ആലോചിക്കുന്നതു്. അവയിൽ മുന്നിട്ടു നില്ക്കുന്നതു ജന്മത്തെ അടിസ്ഥാനമാക്കിയുള്ള പരസ്പരദ്വേഷം. ഭാരതഭൂമിയിൽ ബ്രാഹ്മണരും അബ്രാഹ്മണരും തമ്മിലുള്ള മത്സരം ഇതിനു് ദൃഷ്ടാന്തമാണു്. കഴിഞ്ഞ ആയിരത്തിലധികം വഷമായി ഈ മത്സരം നടന്നുകൊണ്ടിരിക്കുന്നു. ബ്രാഹ്മണരും ക്ഷത്രിയരും തമ്മിൽ വളരെ മത്സരങ്ങൾ നടന്നിട്ടുണ്ടെന്നുള്ളതിനു് പുരാണത്തിൽ നിന്നു കിട്ടുന്ന ചരിത്രം സാ

ക്ഷ്യം വഹിക്കുന്നു. പഴയകാലത്തു പ്രാബല്യം മുഴുവൻ ഈ രണ്ടുകൂട്ടരിൽ മാത്രമാണു് സ്ഥിതിചെയ്തിരുന്നതു്. ബ്രാഹ്മണർക്കു പഠിപ്പുകൊണ്ടും തപസ്സുകൊണ്ടും ബുദ്ധിബലംകൊണ്ടും പ്രാബല്യം. ക്ഷത്രിയൎക്കു് ശരീരബലംകൊണ്ടും യുദ്ധസാമൎത്ഥ്യംകൊണ്ടും രാജ്യഭരണംകൊണ്ടും പ്രാബല്ല്യം. അതുകൊണ്ടു് ഇവർ തമ്മിൽ മാത്രമേ അന്നു് പ്രബലയുദ്ധം നടന്നിരുന്നുള്ളു. ആത്മികശക്തിയും (Spiritual power) ലൗകികശക്തിയും (Temporal power) ഈ രണ്ടു് വൎഗ്ഗക്കാർ വീതിച്ചെടുത്തതുകൊണ്ടു് ഇവർ തമ്മിൽ യുദ്ധം നടന്നിട്ടുള്ളപ്പോൾ മാത്രമേ അതു് പ്രബലമായിരുന്നിട്ടുള്ളുവെന്നൎത്ഥം. വൈശ്യരും ശൂദ്രരും അതുകൊണ്ടു് മത്സരിക്കാതിരുന്നുവെന്നൎത്ഥമില്ല. അവരും ഹൃദയംകൊണ്ടു് ധാരാളം ഒററക്കു മത്സരിച്ചിട്ടുണ്ടു്. പക്ഷെ അവൎക്കു് സംഘമോ സംഘടനയോ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് മത്സരം ശക്തിപ്പെട്ടില്ല. ബ്രാഹ്മണർ ശൂദ്രരെ പലപ്പോഴും അടിച്ചുതാഴ്ത്തിയിരുന്നുവെന്നതിനു് ധാരാളം തെളിവുകളുണ്ടു്. ഇന്നു് ബ്രിട്ടീഷുകാർ വരുകയും പാശ്ചാത്യദേശം തൊട്ടു് സൎവ്വത്ര ഗ്രീക്കു—റോമൻ നാഗരികത പ്രചരിപ്പിക്കയും ചെയ്തതിൻെറ ഫലമായി ഭാരതത്തിൽ എല്ലായിടത്തും ജാതിമത്സരം വൎദ്ധിച്ചിട്ടുണ്ടു്. എവിടെനോക്കിയാലും ജാതികൾ തമ്മിലും ജാതികളുടെ അവാന്തരവിഭാഗങ്ങൾ തമ്മിലും അടിപിടി കാണുന്നു. മുമ്പു് ഒരു കൂട്ടർ മാത്രം പ്രബലന്മാരായിരുന്നതുകൊണ്ടു് അവരുടെ ഇച്ഛക്കധീനപ്പെട്ടു് മററവർ ജീവിച്ചു. ഇന്നു് രണ്ടു പക്ഷക്കാരും ബലവാന്മാരായപ്പോൾ അടി കൊടുക്കയും വാങ്ങുകയും രണ്ടു് പക്ഷക്കാരും നടത്തുന്നു. ഇന്നത്തെ ക്രിസ്ത്യാനികളുടെ മതസ്ഥാപകൻെറ പൂൎവ്വപിതാമഹാന്മാരായിരുന്ന ജോഷ്വാ, മോശ മുതലായവർ ജന്മത്തെമാത്രം അടിസ്ഥാനമാക്കിയുള്ള ദ്വേഷം നിമിത്തമാണു് ഹിററൈററ്സ്, ഗിർഗഷൈററ്സ്, അമൊറൈററ്സ്, കാനറൈററ്സ്, പെറിസൈററ്സ്, ഹൈവൈററ്സ്, ജെബുസൈററ്സ്, മുതലായവരെ കൊന്നു നാമാവശേഷമാക്കിയതു്. അവർ ജൂതന്മാരല്ലായ്കകൊണ്ടുമാത്രം. ഇന്നു് വെളുത്തവൎഗ്ഗക്കാരും കറുത്ത വൎഗ്ഗക്കാരും തമ്മിൽ ലോകം മുഴുവൻ നടക്കുന്ന ലഹളയുടെ കാരണമെന്തു്? ജന്മാഭിമാനം മാത്രം; രക്താഭിമാനംമാത്രം. ഒരു ഇന്ത്യക്കാരൻ ഒരു നല്ല ക്രിസ്ത്യാനിയായെന്നുള്ളതുകൊണ്ടു് അവനു് വെള്ളക്കാരൻ സമത്വം കൊടുക്കുമോ? ഒരിക്കലുമില്ല. ചുവന്ന ഇന്ത്യക്കാരെ ലക്ഷക്കണക്കിനു വെള്ളക്കാർ കൊന്നൊടുക്കിയതും രക്തഭേദം നിമിത്തംതന്നെ. നീഗ്രോവിൻെറ പരിതാപകരമായ അവസ്ഥയ്ക്കും കാരണം രക്തഭേദമല്ലാതെ മററൊന്നുമല്ല. സ്ത്രീകൾക്കു് പുരുഷന്മാരോടൊപ്പം പല കാര്യങ്ങളിലും സമാവകാശം കൊടുക്കാതെ വെള്ളക്കാർ അനാദി

കാലം മുതൽ അടുത്തകാലംവരെ വച്ചിരുന്നതും ഭാരതീയർ ആയിരത്തിലധികം വഷമായി വച്ചുകൊണ്ടിരിക്കുന്നതും, ചൈന, ജപ്പാൻ മുതലായ വർഗ്ഗക്കാരും ഏറക്കുറെ അതേനിയമം പരിപാലിക്കുന്നതും ജന്മത്തെ അടിസ്ഥാനമാക്കിയുള്ള സ്വത്തന്നെ. അമർത്തപ്പെടുന്നവരും അമർച്ചചെയ്യുന്നവരും തമ്മിൽ ലോകം മുഴവൻ വലിയ അടിപിടി നടന്നുകൊണ്ടേയിരിക്കുന്നു. ഇങ്ങനെ ജന്മത്തെ അടിസ്ഥാനമാക്കിയുള്ള ദ്വേഷവും മത്സരവും മനുഷ്യന്റെ യോജിപ്പിന്ന് ഒന്നാമത്തെ ശത്രുവായി വളരെക്കാലംകൊണ്ടേ നില്ക്കുന്നു. ഇന്നും നിന്നുപോരുന്നു, അടുത്തകാലത്തു് നീങ്ങുവാനുള്ള ലക്ഷണമൊന്നും കാണുന്നില്ല.

അടുത്തതു്, വിശ്വാസത്തെ അടിസ്ഥാനമാക്കിയുള്ള പരസ്പരദ്വേഷം. മതത്തിന്റെ പേരിൽ എത്ര കോടിയാളുകളെയാണ് ലോകം ചുട്ടുപൊട്ടിച്ചതെന്നുള്ളതിന്ന് കണക്കില്ല. കുരിശുയുദ്ധങ്ങളെല്ലാം മതത്തിനുവേണ്ടി നടന്നു. റോമൻകത്തോലിക്കരും പ്രോട്ടസ്റ്റന്റുകാരും തമ്മിൽ നടന്ന മത്സരവും തൽഫലങ്ങളും ഇന്നു് എല്ലാവക്കും അറിയാവുന്നതാണല്ലോ. ഇസബല്ലാ എന്ന റാണി സ്പെയിനിൽ അവരുടെ ഭരണകാലത്തു് പത്തൊമ്പതിനായിരമാളുകളെ ചുട്ടിട്ടുണ്ടു്. ക്രിസ്ത്യാനികൾ സർവ്വത്ര ജൂതന്മാരെ പീഡിപ്പിച്ചു് അവരെ അഗതികളാക്കിയതും ഇന്നും അവരെ ഉപദ്രവിച്ചുവരുന്നതും മതത്തിന്റെ പേരിലാണു് മുഹമ്മദീയർ എത്രലക്ഷം പാഴ്സികളേയും ഹിന്ദുക്കളേയും കൊന്നുവെന്നുള്ളതിന്ന് കണക്കുണ്ടോ? നാദിഷാ, തൈമൂർ, ജെങ്കിസ്ഖാൻ, അറംഗസീബ്, മഹമ്മദുഗസ്നി എന്നിവരുടെ ചരിത്രം ആരാണറിയാത്തതു്? ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ കലഹിച്ചു് എത്രയായിരംപേരെ കൊന്നിട്ടുണ്ടെന്നു് പുരാണങ്ങൾ നോക്കുക. കാപാലികന്മാരും പാശുപതന്മാരും പ്രബലന്മാരുമായിരുന്നകാലത്തു് അവർ എത്ര മനുഷ്യരെയാണു് ബലികൊടുത്തതു്? എത്രലക്ഷം ജൈനന്മാർ ഭാരതത്തിൽ ശൈവന്മാരാൽ വധിക്കപ്പെട്ടു? ഇതെല്ലാം പഴയ കഥ മാത്രമല്ല. ഇന്നും നടക്കുന്നു. പരസ്യമായി കൂട്ടക്കൊല നടക്കുന്നില്ലായിരിയ്ക്കാം. എങ്കിലും അമേരിക്കയിലെ ക്ലക്ലക്സ് ക്ലാനിന്റെ അടിയിൽ മതമുണ്ടു്. ഇന്ത്യയിലെ മുസ്ലീം രാജ്യങ്ങളിൽ ഹിന്ദുക്കളെ കഴിയുംവിധം ചവിട്ടി അമർത്തിത്തന്നെ വച്ചിരിക്കുന്നുവെന്നു് ഞാൻ അവിടെ സഞ്ചരിച്ചപ്പോൾ വിശ്വസ്തന്മാർ പറയുകയുണ്ടായി. പഞ്ചാബ്, ബംഗാൾ, യു.പി. മുതലായ എല്ലാ സ്ഥലങ്ങളിലും ഏതു് കാലത്താണു് ഹിന്ദുമുസ്ലീം ലഹള നടക്കാതിരിക്കുന്നതു്? തിരുവിതാംകൂർ, കൊച്ചി എന്നീ രാജ്യങ്ങളിൽ നിയമസഭകളിലും ഉദ്യോഗം കൊടുക്കുന്ന സ്ഥലങ്ങളിലും പത്രലോകത്തുപോലും നടക്കുന്ന വഴക്കിന്റേയും അസത്യകഥാപ്രചരണത്തി

ന്റേയും കാരണമെന്തു്? മതം. ആലുവായിൽ ഞാൻ താമസിക്കു മ്പോൾ ഒരിക്കൽ ഒരു കത്തോലിക്കനല്ലാത്ത ക്രിസ്ത്യാനി (ബി.എ.) വിദ്യാർത്ഥിയോടു് ''യൂണിയൻ കോളേജിനേക്കാൾ വലുതായി അടുത്തു റോമൻകത്തോലിക്ക സ്ഥാപനം വരുന്നല്ലൊ. അവരുടെ ഐശ്വര്യം നോക്കുക'' എന്നു പറഞ്ഞപ്പോൾ അവൻ കോപാന്ധ നായി ''പിശാചിന്റെ ഐശ്വര്യം ഞങ്ങളെ വ്യാമോഹിപ്പിക്ക യില്ല'' എന്നു് മറുപടി പറയുകയുണ്ടായി. ഇതാണു് ഇന്നും വിദ്യാ ഭ്യാസം സിദ്ധിച്ചവരുടെപോലും മനഃസ്ഥിതി. റൌണ്ഡ്ടേബിൾ കോൺഫ്രൻസിലെ വഴക്കിനും ഉണ്ടായ കാരണം മതംതന്നെ. മത മെന്നാൽ വിശ്വാസം. ഇങ്ങനെ പാരത്രികവിശ്വാസത്തിലുള്ള അഭിപ്രായഭേദം മനുഷ്യന്റെ യോജിപ്പിനു് ഒരു വലിയ ശത്രുവായി നില്ക്കുന്നു. ഓരോ മതത്തിലും ജനിച്ചതുകൊണ്ടു് ആ മതം സർവ്വശ്രേ ഷ്ഠമെന്നു്—അതായതു് എന്റെ അച്ഛൻ വിശ്വസിച്ചതുകൊണ്ടു് ആ വിശ്വാസംതന്നെ സർവ്വശ്രേഷ്ഠമെന്നു്—അഭിപ്രായം വരുമ്പോഴേക്കു് ദ്വേഷത്തിന്റെ ശക്തി എത്രയധികമെന്നു് പറയാനില്ല.

പിന്നത്തേതു് രാജ്യസംബന്ധമായ ദ്വേഷം. ''എന്റെ രാജ്യം അന്യന്റെ രാജ്യത്തിനു് ദ്രോഹം ചെയ്തും വലുതാക്കണം. എന്റെ രാജ്യക്കാർ എന്തു തെററുചെയ്താലും അതു് ശരിയെന്നു സമർത്ഥിക്ക ണം. എന്റെ രാജ്യത്തു് പണം എത്ര സമൃദ്ധിയായാലും ഞാൻ അതു കൊണ്ടു് തൃപ്തിപ്പെടുകയില്ല. അന്യ രാജ്യക്കാർ എത്ര പട്ടിണി കിട ന്നാലും ഞാൻ അവക്കു് ഒന്നും കൊടുക്കുവാൻ ആഗ്രഹിക്കുന്നില്ല'' എന്ന ബുദ്ധിയാണു് ഈ ദ്വേഷത്തിന്റെ പ്രത്യക്ഷരൂപം. ഇതുതന്നെ യാണു് ചെറിയ രൂപത്തിൽ ദേശവഴക്കുകളായും വീട്ടുകാരും മററു വീട്ടുകാരും തമ്മിലുള്ള വഴക്കുകളായും ഒരു വീട്ടിനകത്തുതന്നെയുള്ള ധനം സംബന്ധിച്ച അന്തച്ഛിദ്രരൂപങ്ങളായും പ്രവർത്തിക്കുന്നതു്.

ഇനി ഒന്നു ധനസംബന്ധമായ ദ്വേഷം. ധനികന്മാർ തമ്മി ലുള്ള മത്സരം, ധനം നിമിത്തം ദരിദ്രനെ പീഡിപ്പിക്കുന്നതു്, എ ന്നിവ ഇതിൽ പെടുന്നു.

ഇങ്ങനെയുള്ള പലവിധ ദ്വേഷകാരണങ്ങളാണു് ലോകത്തു് ഇന്നുള്ളതിൽവെച്ചു് ഏററവും വലിയ ചിന്ത്യ്യ വിഷയമായിരിക്കു ന്നതു്. രണ്ടാമത്തേതു് സാമ്പത്തികാധഃപതനം. ഇതു ലോകമൊ ട്ടുക്കുണ്ടു്.

ഈ പ്രശ്നങ്ങൾക്കെല്ലാം മതമില്ലായ്മ — മതത്യാഗം — സമാ ധാനം കൊടുക്കുമോ എന്നു് ആദ്യം നോക്കാം. മതം കൊണ്ടല്ല ല്ലോ തീച്ചയായും രാഷ്ട്രീയദ്വേഷവും സാമ്പത്തികദ്വേഷവും പുറപ്പെ ട്ടതു്. ഭാരതത്തിലെ ജാതിസ്പർദ്ധ്യ മതമാണു് കാരണമെന്നു സമ ർത്ഥിക്കാൻ കുറെ ന്യായങ്ങളുണ്ടെങ്കിലും വെള്ളക്കാരൻ നീഗ്രോവിനേ

യും ചുവന്ന ഇന്ത്യക്കാരനേയും വെറുക്കുന്നതു് മതംകൊണ്ടല്ല. ആ സ്ഥിതിക്കു് മതം നശിപ്പിച്ചാൽ മതത്തോടനുബന്ധിച്ചുണ്ടായ ദോഷങ്ങൾമാത്രമേ നശിക്കുകയുള്ളൂ. മററുള്ളവയെല്ലാം മനുഷ്യന്റെ ഭോഗാസക്തിയിൽനിന്നു് വന്നതാണെന്നു് ആക്കും സമ്മതിക്കാതെ തരമില്ല. മൃഗങ്ങൾക്കു മതമില്ല. എങ്കിലും അവതമ്മിൽ കടികൂടുന്നു. ശക്തിയുള്ള ജന്തു ശക്തിയില്ലാത്തതിനെ കൊന്നുതിന്നുന്നു. ശക്തിയില്ലാത്ത ജന്തുവിന്റെ ഭക്ഷണസാധനം ശക്തിയുള്ള ജന്തു കൈക്കലാക്കിക്കൊണ്ടുപോകുന്നു. ഇതിനെല്ലാം മതമല്ല കാരണം. അതുകൊണ്ടു് മതം നശിച്ചാൽ മത്സരം നശിക്കുമെന്നുവെയ്ക്കാൻ തരമില്ല. മതസംബന്ധമായ മത്സരങ്ങൾക്കു് മതം നശിപ്പിച്ചും മററുള്ളവയ്ക്കു് നിയമവും മററും ഏപ്പെടുത്തിയും നിവൃത്തിയുണ്ടാക്കാമെന്നു വയ്ക്കുക. ''No law can make man just'' (ഒരു ചട്ടത്തിനും മനുഷ്യനെ നീതിമാനാക്കുവാൻ സാധിക്കയില്ല) എന്നു നാസ്തികനായ ഇംഗർസോൾ തന്നെ പറഞ്ഞതായി ഞാൻ ഓക്കുന്നു.

ചട്ടംകൊണ്ടു് സമത്വം സ്ഥാപിക്കാൻ പോകുന്ന രാജ്യത്തിന്റെ ഭരണം വാളിലാണു് എപ്പോഴും ഇരിക്കുന്നതു്. എത്ര നിയമമുണ്ടായാലും രാഷ്ട്രീയസ്പദ്ധ നശിക്കയില്ല. അതിനു് പുറമെ മതം നശിപ്പിക്കാൻ സാദ്ധ്യമാണോ എന്നും ആലോചിക്കണം. ക്രൈസ്തു്, ബുദ്ധൻ, ജരതുഷ്ടൻ, കൺഫൂഷ്യസ് മുതലായവരുടെ ജീവിതവും ഉപദേശവും ലോകത്തുനിന്നു് എന്നേയ്ക്കും അന്തദ്ധാനം ചെയ്യിക്കയോ? അവരുടെ മാത്രമല്ല, അവരെ അനുഗമിച്ച ആയിരമായിരം ജനങ്ങളുടെ കഥ ലോകചരിത്രത്തിൽനിന്നു് എടുത്തുകളയുകയോ? ലോകത്തിലെ സാഹിത്യത്തിന്റെ ഒരു വലിയ അംശം ചുട്ടുകളയുകയോ? ഷേക്സ്പിയർ, മിൽട്ടൻ, ഗോഥേ, എമഴ്സൻ, കാർളൈൽ, ന്യൂമാൻ മുതലായവരുടെ പേരു്പോലും ലോകം ആദരിക്കാതാക്കുകയോ? വാത്മീകി, വ്യാസൻ, ഭാരവി, ഭവഭൂതി, കാളിദാസൻ, ഭാസൻ, ദണ്ഡി മുതലായവരെ ഇരുട്ടറയ്ക്കകത്തടയ്ക്കുയോ? മനുഷ്യന്റെ ജീവിതോദ്ദേശ്യം എന്തെന്നു് ഗാഢമായി ചിന്തിച്ച തത്വചിന്തകന്മാരെ എന്തു് ചെയ്യും? അവരേയും ഇല്ലാതാക്കാമെന്നോ? ശങ്കരൻ, രാമാനുജൻ, മാധ്വൻ, ചൈതന്യൻ, കബീർ, നാനാക്കു്, തുളസീദാസ്, സൂർദാസ് എന്നിവരെ അവരുടെ പേരുകളോടും ഗ്രന്ഥങ്ങളോടുംകൂടി വെള്ളത്തിനടിയിൽ താഴ്ത്തിക്കളയണമെന്നോ? പട്ടണത്താർ, തായുമാനവർ, മാണിക്കവാചകർ, നന്തനാർ, തിരുവള്ളുവർ, ജയദേവൻ, ത്യാഗരാജൻ മുതലായവരെ അവരുടെ പാട്ടുകളോടുകൂടി ചുട്ടുകളയാമെന്നോ? അതു് അത്ര എളുപ്പമോ എന്നു് ആലോചിക്കേണ്ടതാണു്, അവരുടെ പാട്ടുകളിലും കവിതകളിലും ഒന്നു് ഇരിക്കുകയാണെങ്കിൽ അതിൽ അടങ്ങിയിരിക്കുന്ന, അനുഭവത്തിൽ

അടിസ്ഥാനമുറപ്പിച്ചു് കളിയാടുന്ന മതം നശിപ്പിക്കാൻ സാദ്ധ്യമല്ല. തുകാരാം, രാമദാസ്, ജ്ഞാനേശ്വരൻ മുതലായ രാഷ്ട്രീയവീരന്മാരും ഉണ്ടു്. മഹാത്മാഗാന്ധി, വിവേകാനന്ദസ്വാമികൾ, ദയാനന്ദസരസ്വതി, നാരായണഗുരുസ്വാമികൾ, ബാലഗംഗാധരതിലകൻ മുതലായ വീരകേസരികളും ഉണ്ടു്. ഇവരെയെല്ലാംകൂടി ധ്വംസിപ്പിക്കാമെന്നുള്ള കലിയുടെ വ്യാമോഹം അത്ര എളുപ്പം സാദ്ധ്യമോ? ധർമ്മത്തോടു് അഭേദ്യമാംവണ്ണം സംഘടിച്ചു് ധർമ്മത്തിൽനിന്നു് മുളച്ചു് ധർമ്മത്താൽ പുഷ്ടിപ്പെട്ടുത്തപ്പെട്ട അവരുടെ അതുല്യജീവിതം ലോകത്തുനിന്നു് മാററിക്കളഞ്ഞശേഷം അതിൻെറ സ്ഥാനത്തു് എന്താണു് പ്രതിഷ്ഠിക്കാൻ പോകുന്നതു്? മനുഷ്യനെ മരപ്പാവയാക്കാൻ പോകുന്നോ? മനുഷ്യൻെറ ജീവിതലക്ഷ്യം മൃഗത്തെപ്പോലെ തിന്നുക, കുടിക്കുക, സന്താനത്തെ ജനിപ്പിക്കുക, സുഖം (ദുഃഖം ധാരാളമിടകലർന്ന സുഖം) അനുഭവിക്കുക, ചാകുക എന്നു് മാത്രം ആക്കുകയോ? മനുഷ്യൻ വെറും യന്ത്രമാണെങ്കിൽ ആ യന്ത്രം ജീവിച്ചാലെന്തു്? മരിച്ചാലെന്തു്? ഒരുവൻ മറെറാരുവനെ വെട്ടിക്കൊന്നാലെന്തു്? എന്നാൽ സാമ്പത്തികാധഃപതനത്തിനു് പരിഹാരം എളുപ്പം കിട്ടും. അധികമുള്ള യന്ത്രങ്ങൾ (മനുഷ്യയന്ത്രങ്ങൾ) നശിപ്പിക്കുകതന്നെ. അല്ല; യന്ത്രം മാത്രമല്ലെങ്കിൽ മനുഷ്യശരീരത്തിൽ ഇരിക്കുന്ന വസ്തുവിൻെറ സ്വരൂപത്തേയും അതു് ആ ശരീരത്തിൽ പ്രവേശിക്കാനുള്ള കാരണത്തേയും അതു് ആ ശരീരം വിട്ടാൽ പോകുന്ന രീതിയേയുംപററി ആലോചിക്കുന്ന ശാസ്ത്രം നശിപ്പിക്കുന്നതു് ശരിയോ? തിന്നുകയും കുടിക്കുകയും സന്താനങ്ങളെ ജനിപ്പിക്കുകയും ഉറങ്ങുകയുംമാത്രംകൊണ്ടു് തൃപ്തിപ്പെടാതെ അതിനപ്പുറമുള്ള കാര്യങ്ങളെപ്പററി ആലോചിക്കുന്ന ഒരു ജീവിയെങ്കിലും ഭൂമിയിൽ ഉള്ള കാലത്തു് മതം നശിപ്പിക്കാൻ സാദ്ധ്യമാണോ? ഒരിക്കലുമല്ല. മനുഷ്യർ തമ്മിലുള്ള ദ്വേഷം നശിപ്പിക്കാൻവേണ്ടി മതംനശിപ്പിക്കുന്നുവെങ്കിൽ മതം നശിപ്പിച്ചശേഷം ''മനുഷ്യർ തമ്മിലുള്ള ദ്വേഷം നശിപ്പിക്കാൻ സാദ്ധ്യമാണോ? ഒരിക്കലും അല്ല. മനുഷ്യർ തമ്മിലുള്ള ദ്വേഷം നശിപ്പിക്കാൻവേണ്ടി മതം നശിപ്പിക്കുന്നുവെങ്കിൽ മതം നശിപ്പിച്ചശേഷം ''മനുഷ്യർ തമ്മിൽ എന്തുകൊണ്ടു് ദ്വേഷിച്ചുകൂടാ?'' എന്ന ചോദ്യത്തിനു യുക്തിയുക്തമായി അവസാനംവരെ എത്തുന്ന ഒരു സമാധാനം മറെറന്തിൽനിന്നു് എടുക്കും? മതം നശിച്ചാൽ മനുഷ്യൻ ജീവിതലക്ഷ്യമില്ലാത്തവനാകും. രാഷ്ട്രസേവനം ജീവിതലക്ഷ്യമാകയില്ല. മനുഷ്യൻ രാഷ്ട്രത്തിനുവേണ്ടിയോ രാഷ്ട്രം മനുഷ്യനു വേണ്ടിയോ? പരസ്പരമെന്നു പറഞ്ഞാൽ അന്യോന്യാശ്രയദോഷം. കഷ്ടപ്പെട്ടു് സ്വാതന്ത്ര്യം പണയംവച്ചു് രാഷ്ട്രസേവനം ചെ

സ്ലിട്ട് എന്തുവേണം? സ്വല്പസുഖത്തിനുവേണ്ടി വളരെ കഷ്ടപ്പെട്ട കയോ? അതിൽ ഭേദം മരിക്കയല്ലേ നല്ലതു്? അതിനാൽ മതം ന ശിപ്പിക്കാൻ യുക്തിയുള്ള മനുഷ്യൻ—മൃഗത്തിൽനിന്നു അപ്പുറമുയൻ ആലോചനയുള്ള മനുഷ്യൻ—ഇരിക്കുന്നതുവരെ സാദ്ധ്യമല്ല. സാദ്ധ്യ മാണെങ്കിൽതന്നെ നശിപ്പിക്കുന്നതു മനുഷ്യനെ ശരിയായ ജീവിത ലക്ഷ്യമില്ലാത്തവനാക്കുമെന്നുള്ളതുകൊണ്ടു് നന്നല്ല. തല്ക്കാലം നശി പ്പിച്ചാലും വീണ്ടും മതം ആവിർഭവിക്കയും ചെയ്യും. മതം നശിച്ചാലും മനുഷ്യനിൽ ഭോഗാസക്തിയുള്ളതുവരെ, അടിപിടി ലോകത്തു്, രാ ഷ്ട്രങ്ങരം തമ്മിലും വീരന്മാർ തമ്മിലും ദേശങ്ങരം തമ്മിലും ആളുകരം തമ്മിലും ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യും. അപ്പോരം വിഷമപ്ര ശ്നങ്ങരംക്കു് അവസാനത്തീപ്പ് ഉണ്ടാകുന്നതുമല്ല. മതമെന്നതു് കുറെ പുരോഹിതന്മാരോ പണ്ഡിതന്മാരോ ഒരു മീററിംഗുകൂടി ഏതെങ്കിലും ചെറിയ ഉദ്ദേശത്തോടുകൂടി ഒരു സ്ഥലത്തുവച്ചു് സ്ഥാപിച്ചതല്ലെന്നും അറിയണം. അതു് അപരിഷ്കൃതന്മാരിൽനിന്നു പുറപ്പെട്ടതുമല്ല. അപരിഷ്കൃതന്മാരായ കാട്ടാളന്മാർ തൊട്ടു് സുപരിഷ്കൃതന്മാരായ ബുദ്ധ—വിവേകാനന്ദ—ശങ്കര—ഗാന്ധിപ്രഭൃതികരംവരെ വ്യാപിച്ചുനി ല്ക്കുന്നതാണു് അതു്. ''മനുഷ്യൻ എന്നാൽ എന്തു്?'' എന്നു് അറി യാൻ അന്തർമ്മുഖമായി വേലചെയ്ത വ്യക്തികളിൽനിന്നാണു് അതു ആവിർഭവിച്ചതു്. ബുദ്ധന്റേയും ക്രിസ്തുവിന്റേയും ശ്രീരാമകൃഷ്ണന്റേ യും നാരായണഗുരുസ്വാമിയുടേയും രമണമഹർഷിയുടേയും ചരിത്രം നോക്കുക. ഇപ്രകാരം അതികഠിനമായി അദ്ധ്വാനംചെയ്തു് സത്യം കണ്ടുപിടിച്ച ആ മഹാന്മാർ ശിഷ്യന്മാരെയുണ്ടാക്കി സുഖിച്ചു സ്വാ ത്ഥത നേടാനല്ല പ്രസംഗിച്ചതു്. ലോകത്തു് ജന്മജരാരോഗാദിക ളാൽ കഷ്ടപ്പെട്ടുഴലുന്ന ജനങ്ങളെ ഉദ്ധരണം ചെയ്വാൻ അവരിലുള്ള അനുകമ്പനിമിത്തമാണു്. ഇങ്ങനെ ആ മഹാന്മാർ, നമ്മോടുള്ള അ നുകമ്പ നിമിത്തം അത്യദ്ധ്വാനംചെയ്തു സമ്പാദിച്ചു തന്ന നിധി നാം കളയുന്നതു് നമുക്കു് വലിയ നഷ്ടമാകും. അതിനാൽ മതം നശിപ്പി ക്കപ്പെടേണ്ട സാധനമല്ല. മതം നശിപ്പിച്ചു കൃത്രിമനിയമങ്ങരംകൊ ണ്ടു് ലോകത്തെ പ്രശ്നങ്ങരംക്കു് സമാധാനം വരുത്താൻ സ്ഥിരമായി സാധിക്കയുമില്ല.

മതം വേണമെങ്കിൽ — മതം ത്യാജ്യമല്ലെങ്കിൽ — മതത്തിൽ നിന്നുണ്ടായിട്ടുള്ള ദോഷങ്ങളെല്ലാമൊഴിച്ചു, മതമൊഴിച്ചു മററുള്ള തിൽനിന്നുണ്ടാകുന്ന അനത്ഥവുംകൂടി തീരെ ഇല്ലാതാക്കുന്ന ഒരു മതം വേണം. എന്നാലേ ആ മതം സവ്വജനസ്വീകാര്യമാകയുള്ളു; ലോ കത്തിൽ ഇന്നുള്ള ആവശ്യങ്ങളെല്ലാം നിവ്വഹിക്കുന്നതാകയുള്ളു. ഇങ്ങ നെയുള്ള മതം ഗീതയിൽ അടങ്ങിയിരിക്കുന്നുവെന്നാണു് എന്റെ

പക്ഷം. അത്രമാത്രമല്ല, ഗീതയിലെ ഉള്ളവെന്നും കൂടി എനിക്കു് പറയാനുണ്ടു്. എന്തെന്നാൽ അതു് ലോകത്തു് നല്ലതായുള്ളതിനെ, നന്മയ്ക്കായി ഇതുവരെ ആവിർഭവിച്ചിട്ടുള്ളതിനെ, എല്ലാം ഉൾപ്പെടുത്തുന്നു.

ഗീതയുടെ മതം മുമ്പറഞ്ഞ പ്രശ്നങ്ങളിൽ ഓരോന്നിനും എന്തു പരിഹാരമാണു് നൽകുന്നതെന്നു നോക്കാം. ഗീത പറയുന്നതു് ഒന്നാമതു് മനുഷ്യൻ വാസ്തവത്തിൽ ആത്മാവാണെന്നും ശരീരം ആത്മാവിന്റെ കുപ്പായം മാത്രമാണെന്നുമാണു്. ''മനുഷ്യൻ എപ്രകാരം പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ചു് പുതിയവയെ സ്വീകരിക്കുന്നുവോ അപ്രകാരംതന്നെ ആത്മാവും പഴയ ദേഹങ്ങളെ വിട്ടു് പുതിയ ശരീരങ്ങളെ പ്രാപിക്കുന്നു'' എന്ന രണ്ടാം അദ്ധ്യായം 22-ാം ശ്ലോകം ഈ ആശയത്തെ സ്പഷ്ടമാക്കുന്നു. ''ഇവൻ (ആത്മാവു്) ശരീരം നശിപ്പിക്കപ്പെടുമ്പോഴും ഒരിക്കലും നാശം പ്രാപിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഇവൻ ജനനമില്ലാത്തവൻ; നാശമററവൻ; ഒരേവിധമായിരിക്കുന്നവൻ; മുമ്പുതന്നെയുള്ളവൻ''. ഗീത 2. 20.

ഇപ്രകാരം, മനുഷ്യൻ സാക്ഷാൽ ശരീരത്തോടു വാസ്തവമായി യാതൊരു ബന്ധമില്ലാത്തവനും ശരീരധർമ്മങ്ങൾ സംബന്ധിക്കാത്തവനും ജന്മജരാദികളില്ലാത്തവനും ആയ ആത്മാവാണെന്നു ഗീത പഠിപ്പിക്കുന്നു.

''സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി''

(സകല ഭൂതങ്ങളിലും സമമായിരിക്കുന്ന പരമേശ്വരനെ - പരമാത്മാവിനെ - സകല ഭൂതങ്ങളും നാശം പ്രാപിക്കുമ്പോഴും നാശം പ്രാപിക്കാത്തവനായി എവൻ കാണുന്നുവോ അവനാണു് കാണുന്നവൻ). ഗീത 13. 27.

''സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ''

(യോഗംകൊണ്ടു് ഉറച്ച മനസ്സുള്ളവൻ എല്ലായിടത്തും തുല്യദൃഷ്ടിയോടുകൂടിയവനായിട്ടു് തന്നെ (ആത്മാവിനെ) സർവ്വഭൂതങ്ങളിലും ഇരിക്കുന്നവനായും സർവ്വഭൂതങ്ങളും തന്നിൽ ഇരിക്കുന്നതായും കാണുന്നു). ഗീത 6.29

''യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി''

(യാതൊരുവൻ സർവ്വഭൂതങ്ങളിലും പരമാത്മാവായ എന്നെ കാണുകയും എല്ലാം എന്നിലായി കാണുകയും ചെയ്യുന്നുവോ അവനു്

ഞാൻ നഷ്ടനാകുന്നില്ല. അവൻ എനിക്കും നഷ്ടനാകുന്നില്ല.)
ഗീത 6.30

''സവ്വഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ
സവ്വഥാ വത്തമാനോപി സയോഗീ മയി വത്തതേ.''

(യാതൊരുവൻ അഭേദത്തെ ആശ്രയിച്ചിട്ട് സവ്വപ്രാണികളിലുമിരിക്കുന്ന എന്നെ ഭജിക്കുന്നുവോ ആ യോഗി ഏതു് മാർഗ്ഗത്തിൽ പ്രവത്തിക്കുന്നവനായാലും എന്നിൽതന്നെ ഇരിക്കുന്നു.) ഗീത 6.31

ഇങ്ങനെ അനേക ശ്ലോകങ്ങളിൽ ആത്മാവിൻെറ ഏകത്വം പറയുന്നു. ആത്മാവിനെക്കുറിച്ചുപോലും ദേഹോപാധി നിമിത്തം നാനാത്വം കണ്ടതാണ് അനത്ഥത്തിനെല്ലാം കാരണമെന്നും നാനാത്വത്തിൽ ഏകത്വം കാണുകയാണ് സകല അനത്ഥവും ഒഴിയാൻ വഴിയെന്നുമാണ് ഗീത പറയുന്നതു്. അതുകൊണ്ടു് ജന്മംകൊണ്ടുള്ള യാതൊരു അസമത്വവും വച്ചുപുലത്തരുതെന്നും ജനനാദികളില്ലാത്ത ഒരേ ആത്മാവാണ് എല്ലാ വസ്തുവെന്നും ഗീത പഠിപ്പിക്കുന്നു. ഈ മതത്തിൽ ഹൃദയംഗമം വിശ്വസിക്കയും ഇതനുസരിച്ചു് ജീവിക്കയും മനുഷ്യൻ ചെയ്യുകയാണെങ്കിൽ ജന്മത്തെ അടിസ്ഥാനമാക്കിയ വർഗ്ഗീയ (Racial) സ്പർദ്ധയ്ക്കോ ജാതിസ്പർദ്ധയ്ക്കോ സ്ഥാനമെവിടെ? ഇവ രണ്ടും ഉടൻ പാഞ്ഞൊളിക്കും.

സമത്വമാണ് ഗീതയുടെ മുഖ്യസന്ദേശം. അഥവാ കുറച്ചുകൂടി ഉയന്ന നിലയിൽ ഐക്യം. രാഷ്ട്രീയസ്പർദ്ധയുടേയും സാമ്പത്തികദുരഭിമാനത്തിൻേറയും തജ്ജന്യ പരദ്രോഹത്തിൻേറയുമെല്ലാം ചുവടു് ദേഹാഭിമാനവും അസമത്വബുദ്ധിയും വിഷയങ്ങളിലുള്ള രാഗദ്വേഷവുമാണല്ലൊ. സവ്വത്ര ആത്മാവിൻെറ ഏകത്വം കാണണമെന്ന ഉപദേശം എങ്ങനെ ജാതീയവർഗ്ഗീയസ്പർദ്ധകളെ നശിപ്പിക്കുന്നുവോ അതുപോലെതന്നെ മററുള്ള സ്പർദ്ധകളേയും ബാധിക്കുന്നു. ദേഹാഭിമാനവും അസമത്വബുദ്ധിയും ഏതുതരമായാലും ത്യജിക്കണമെന്നു് മുമ്പിലത്തെ ഗീതാവാക്യങ്ങളെക്കൊണ്ടു് സ്പഷ്ടമായിക്കഴിഞ്ഞു. വീണ്ടും പറയുന്നു:—

''സമഃ ശത്രൌ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജ്ജിതഃ''.

(ശത്രുവിലും മിത്രത്തിലും അപ്രകാരംതന്നെ മാനാപമാനങ്ങളിലും സമനായിരിക്കുന്നവനും ശീതം, ഉഷ്ണം സുഖം, ദുഃഖം ഇവയിൽ സമനായിരിക്കുന്നവനും ഒന്നിലും സക്തിയില്ലാത്തവനും ആയ മാന്യനാണ് ഈശ്വരനു് ഇഷ്ടൻ). ഗീത 11.13

''സുഹൃന്മിത്രാര്യുദാസീനമധ്യസ്ഥദ്വേഷ്യബന്ധുഷു
സാധുഷ്വപി ച പാപേഷു സമബുദ്ധിർവിശിഷ്യതേ.

(പ്രത്യുപകാരം അപേക്ഷിക്കാതെ ഉപകാരം ചെയ്യുന്നവൻ, സ്നേഹിതൻ, ശത്രു, ഒരുപക്ഷത്തും നില്ക്കാത്തവൻ, വിരോധികളായ ഇരുകക്ഷിക്കാക്കും ഹിതം ഇച്ഛിക്കുന്നവൻ, തനിക്കു് അപ്രിയൻ, സംബന്ധി, ശാസ്ത്രത്തെ അനുവത്തിക്കുവൻ, പ്രതിഷിദ്ധകർമ്മം ചെയ്യുന്നവൻ എന്നിവരിലെല്ലാം സമബുദ്ധിയായവൻ വിശിഷ്ടൻ.) ഗീത 6.9

''വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനിചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ.

വിദ്യയും വിനയവുമുള്ള ബ്രാഹ്മണനിലും പശുവിലും ആനയിലും പട്ടിയെ വേവിച്ചുതിന്നുന്ന നീചനിലും ജ്ഞാനികൾ തുല്യദൃഷ്ടിയുള്ളവരാകുന്നു ഗീത 5.18

രാഗദ്വേഷങ്ങൾ ഒരുവനിലും ഒരു ഭോഗ്യപദാർത്ഥത്തിലും ഒരിക്കലും വസ്തുരുതെന്നും ഗീത ബലമായി പറയുന്നു.

''അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃക്ഷമീ.''

(സകല പ്രാണികളിലും ദ്വേഷമില്ലാത്തവനായും മിത്രമായും കരുണയുള്ളവനായും ഞാനെന്നും എന്റേതെന്നും ഇല്ലാത്തവനായും ദുഃഖവും സുഖവും സമമായി വിചാരിക്കുന്നവനായും ക്ഷമയുള്ളവനായും ഇരിക്കുന്നവനാണു് എനിക്കു് പ്രിയമുള്ളവൻ.) ഗീത 12.13

ഇങ്ങനെ ഒന്നിനേയും ദ്വേഷിക്കരുതെന്നും ധനം, വിദ്യ, ജന്മം, ജാതി, ദേഹബലം മുതലായ ഒന്നിലും അഹങ്കരിക്കരുതെന്നും പറഞ്ഞു. അഹങ്കാരമാണല്ലൊ പരപീഡാകാരണം. അതിനുപുറമേ എല്ലാവക്കും മിത്രമായും കഷ്ടപ്പെടുന്നവരിൽ കരുണയുള്ളവനായും ഇരിക്കണമെന്നു് തെളിച്ചു വിളിച്ചു പറഞ്ഞു. അതുകൊണ്ടവസാനിപ്പിക്കാതെ പിന്നേയും പറയുന്നു;—

''ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ രാഗദ്വേഷൌ വ്യവസ്ഥിതൌ—
തയോൻവശമാഗച്ഛേത്തൌ ഹ്യസ്യ പരിപന്ഥിനൌ''

ഓരോ ഇന്ദ്രിയത്തിന്റേയും ഇഷ്ടവിഷയത്തിൽ രാഗവും അനിഷ്ടവിഷയത്തിൽ ദ്വേഷവും ഇരിക്കുന്നു. അവക്കു് കീഴ്പ്പെടരുതു്. അവ ഇവന്റെ (നിത്യസുഖം ആഗ്രഹിക്കുന്നവന്റെ) ശത്രുക്കളാകുന്നു. (ഗീത 3—34.)

''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം''

(ഇതു്—പാപത്തിനു് പ്രേരിപ്പിക്കുന്നതു്—രജോഗുണത്തിൽ നിന്നുണ്ടായ കാമമാകുന്നു. ഇതുതന്നെ ക്രോധമായിത്തീരുന്നു. തൃപ്തി

യില്ലാത്തതും മഹാപാപങ്ങൾക്കു് കാരണമായിട്ടുള്ളതുമായ ഈ കാമത്തെ ശത്രുവെന്നറിക.) ഗീത 3 ശോ. 37.

ഇങ്ങനെ ഗീത ലോകത്തുള്ള ജാതിസ്പദ്ധ, രാഷ്ട്രമത്സരം, ധനാഹങ്കാരവും തൽഫലങ്ങളായ പരപീഡകളും ഇവയെല്ലാം പരിഹാരം പറയുന്നു. ഗീതയിൽ പ്രതിപാദിതമായ ധമ്മത്തിൽ വിശ്വസിക്കുന്നവനു് ഒരുകാലത്തും ഇവയുണ്ടാകയില്ല. ഇവയെ നശിപ്പിക്കുന്നതിലാണു് ഒരുവന്റെ ശ്രേയസ്സെന്നാണു് ഗീത പഠിപ്പിക്കുന്നതു്. എന്തെന്നാൽ, ഇവക്കു് കാരണമായ ദേഹോഹംബുദ്ധിയെ നശിപ്പിക്കാൻ നിരന്തരം യത്നം ചെയ്യണമെന്നും അതുകൊണ്ടേ നിത്യാനന്ദം കിട്ടുവെന്നും ഗീത ഉപദേശിക്കുകയും അവക്കുള്ള അഭ്യാസങ്ങളെ ഗീത പഠിപ്പിക്കുകയും ചെയ്യുമ്പോൾ അവ എങ്ങനെ ഉണ്ടാകും? ഇങ്ങനെ ഇന്നത്തെ പ്രശ്നങ്ങളിൽ ചിലതിനു് ഗീതാഭ്യാസം പരിഹാരമെന്നു് കിട്ടി.

'ഗീത ചാതുർവണ്ണ്യത്തെ പറയുന്നുവല്ലൊ. പിന്നെ എങ്ങനെയാണു് സമത്വം പഠിപ്പിക്കുന്നുവെന്നു് പറയുന്നതു്'' എന്നൊരു പൂവ്വപക്ഷം വരാം. സത്യംതന്നെ. ഗീത ചാതുവ്വണ്ണ്യം പഠിപ്പിക്കുന്നു. എന്നാൽ അതിനും ജന്മത്തിനും തമ്മിൽ ബന്ധമൊന്നുമില്ല.

''ചാതുവ്വണ്ണ്യം മയാ സൃഷ്ടം ഗുണകമ്മവിഭാഗശഃ''

ഞാൻ ഗുണത്തിന്റേയും കമ്മത്തിന്റേയും വിഭാഗമനുസരിച്ചു് ചാതുവ്വണ്ണ്യം സൃഷ്ടിച്ചുവെന്നാണു് ഭഗവാൻ പറയുന്നതു്. അതിനും ജന്മത്തിനും തത്സംബന്ധിയായ ശരീരാഭിമാനത്തിനും തമ്മിൽ ബന്ധമൊന്നുമില്ല. ഗുണമെന്നതു് സത്വഗുണം, രജോഗുണം തമോഗുണം എന്നിവയാണു്. ശുദ്ധസാത്വികൻ, ബ്രാഹ്മണൻ, സ്വല്പം സത്വവും അധികം രജസ്സുമുള്ളവൻ ക്ഷത്രിയൻ. അധികം തമസ്സും സ്വല്പം രജസ്സുമുള്ളവൻ ശൂദ്രൻ. ഇതാണു് വിഭാഗം. ഈ ഗുണങ്ങൾ നിശ്ചയിക്കുന്നതു് സ്വഭാവംകൊണ്ടാണുതാനും. സ്വഭാവമനുസരിച്ചാണല്ലൊ തൊഴിൽ തിരഞ്ഞെടുക്കുന്നതു്. അതുകൊണ്ടു് സ്വഭാവം തന്നെ പ്രധാനം. ജന്മത്തിനും ചെറുപ്പംമുതലേയുള്ള വളത്തലിനും അതുകൊണ്ടുണ്ടാവുന്ന സ്വഭാവശുദ്ധിക്കും വല്ല സംബന്ധവുമുണ്ടെങ്കിൽ അത്രമാത്രമേ ജന്മത്തിനു് വണ്ണത്തോടു് ബന്ധമുള്ളു. ചാതുവ്വണ്ണ്യം ആരോടുമുള്ള വെറുപ്പുകൊണ്ടുണ്ടാക്കിയതല്ല. ആരും ആരേയും ചവിട്ടിത്താഴ്ത്താൻ ഏപ്പെടുത്തിയതുമില്ല. അതു് സമുദായത്തിന്റെ ഗുണത്തിനനുസരിച്ച ഒരേപ്പാടു മാത്രമാണു്. സ്വഭാവഗുണമുള്ളവനെ ഉൽകൃഷ്ടനെന്നുവെച്ചു് പൂജിക്കുന്ന സമുദായം സ്വഭാവഗുണമുള്ളവരെക്കൊണ്ടു നിറയുമെന്നുള്ളതു നിവ്വിവാദമാണല്ലൊ. സ്വഭാവഗുണത്തിൽ ഉയന്നവർ താഴാതിരിക്കാനും താണവർ ഉയരാനുംവേണ്ടി

വച്ച ഏപ്പാടുമാത്രമാണു് വണ്ണവിഭാഗം. ബ്രാഹ്മണർ മാത്രമേ സ്വഭാവഗുണത്തിൽ ഉയന്നവരായി ഉണ്ടായിരുന്നുള്ളു എന്നു ശങ്കിക്കരുതു്. സമുദായത്തിന്റെ ചരിത്രത്തിൽ വണ്ണവ്യവസ്ഥപ്രകാരം വളരെക്കാലം സ്വഭാവത്തിൽ ഉയന്നവരെമാത്രം ബ്രാഹ്മണരെന്നു ഗണിയ്ക്കുക എന്നായിരുന്നു. അതു് ദുഷിച്ചാണു് ഇന്നു് കാണുന്ന ജാതി വന്നതു്.

''സത്യം ദാനം ക്ഷമാശീലമാനൃശംസ്യം തപോഘൃണാ
ദൃശ്യന്തേ യത്ര രാജേന്ദ്ര! സ ബ്രാഹ്മണ ഇതി സ്മൃതഃ
യേന കേനചിദാഛന്നോ യേന കേനചിദാശിതഃ
യത്ര ക്വചനശായീ സ്യാത്തം ദേവാ ബ്രാഹ്മണം വിദുഃ
യസ്തുശുദ്ധോ ദമേ സത്യേ ശൌചേ ച പരിനിഷ്ഠിതഃ
തം ബ്രാഹ്മണമഹം മന്യേ ന ജാതിർന കുലം നൃപ!

എന്നീ മഹാഭാരതശ്ലോകങ്ങൾ ഗീതയുടെ അത്ഥത്തെ വെളിപ്പെടുത്തുന്നു. കൃതയുഗത്തിൽ ബ്രാഹ്മണർ മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും, ക്രമേണ ബ്രാഹ്മണരിൽ ദുഷിച്ചവർ ക്ഷത്രിയരും വൈശ്യരും ശൂദ്രരും ആയി എന്നും വിഷ്ണുപുരാണം പറയുന്നു. ഇതേ ആശയം തന്നെയാണു് മഹാഭാരതത്തിൽ—

''ന വിശേഷോസ്തി വണ്ണാനാം സവ്വം ബ്രാഹ്മമിദംജഗത്
ബ്രാഹ്മണാഃ പൂവ്വസൃഷ്ടാ ഹി കമ്മഭിവ്വണ്ണതാം ഗതാഃ'' എന്ന ശ്ലോകത്തിലും പറയുന്നതു്.

''ശൂദ്രയോനൌ ഹി ജാതസ്യ സദ്ഗുണാനുപതിഷ്ഠതഃ
വൈശ്യത്വം ലഭതേ ബ്രഹ്മൻ! ക്ഷത്രിയത്വം തഥൈവ ച
ആജ്ജവേ വത്തമാനസ്യ ബ്രാഹ്മണ്യമപി ജായതേ''

എന്ന ശ്ലോകംകൊണ്ടു് ശൂദ്രസ്ത്രീയുടെ പുത്രനു് ബ്രാഹ്മണനാകാൻ സാധിക്കുമെന്നു കാണുന്നു. ക്ഷത്രിയരുടെ മക്കൾ വളരെപ്പേർ ബ്രാഹ്മണരായതായി വിഷ്ണുപുരാണത്തിൽ വംശാവലി പറയുന്നിടത്തു കാണുന്നു. ''ബ്രാഹ്മണത്വം ന ജാതിഃ'' എന്നു കമ്മകാണ്ഡികളിൽ ഒരു സംഘക്കാരുടെ ആചാര്യനായ പ്രഭാകരൻ പറഞ്ഞിട്ടുണ്ടു്. ഇതെല്ലാംകൊണ്ടു് വണ്ണം ജന്മംകൊണ്ടല്ലെന്നു് തെളിയുന്നു. എന്നാൽ ചരിത്രകാരന്മാർ, ബ്രാഹ്മണക്ഷത്രിയവൈശ്യരെല്ലാം ആര്യന്മാരാണെന്നും, ശൂദ്രരും അതിൽ താണവരുമെല്ലാം അനാര്യന്മാർ അല്ലെങ്കിൽ ദ്രാവിഡന്മാരാണെന്നും പറയുന്നു. ഇതു ഭാരതീയരുടെ പരമ്പരയാ ഉള്ള വിശ്വാസത്തിനു വിപരീതമാണു്. മുൻപറഞ്ഞ ഭാരതശ്ലോകങ്ങൾകൊണ്ടുതന്നെ ശൂദ്രനെ വേറൊരു സൃഷ്ടിയായി കരുതിയിട്ടില്ലെന്നു സ്പഷ്ടമാകുന്നു. അതിനു പുറമെ ഭാരതീയർ, ''ആര്യന്മാർ'' എന്നു് ഒരു വഗ്ഗത്തെ അനാര്യന്മാരിൽനിന്നു തിരിച്ചിരുന്നുവെന്നുള്ള

തിന്ന് ആര്യന്മാരെല്ലാം വെളുത്തവരാണെന്നും അനാര്യന്മാരെല്ലാം കറുത്തവരാണെന്നും പറയുന്നതു്—സായ്പന്മാർ അന്യരാജ്യങ്ങളിൽ ചെയ്ത പ്രവൃത്തികളാകുന്ന അളവുകോൽ വച്ചുനോക്കുമ്പോൾ സത്യമായിരിക്കാം. എന്നാൽ ഭാരതീയരുടെ ഐതിഹ്യപ്രകാരം നാലുവർണ്ണത്തിനു നാലുനിറം കൊടുത്തിട്ടുണ്ടു്. ബ്രാഹ്മണർ വെളുത്തവർ; ക്ഷത്രിയർ മഞ്ഞനിറമുള്ളവർ; വൈശ്യർ ചുമന്നനിറമുള്ളവർ; ശൂദ്രർ കറുത്ത നിറമുള്ളവർ. ഇതിൽ ചരിത്രകാരന്മാർ ഇടയ്ക്കുള്ള രണ്ടു വർണ്ണക്കാരുടെ നിറം മറന്നുപോയതു് വലിയ തെററാണു്. അതുകൂടി കൂട്ടിച്ചേർത്താൽ ക്ഷത്രിയർ മംഗോളിയനും വൈശ്യർ ചുവന്ന ഇന്ത്യാക്കാരനുമായേക്കാം. ഇവരെക്കൂടി ചരിത്രകാരൻ കൂട്ടിക്കലർത്താഞ്ഞതെന്തോ? സത്യം അങ്ങനെയല്ല. സത്വരജസ്തമോ ഗുണങ്ങൾക്കു് മൂന്നുനിറമുണ്ടു്. ഇവയുടെ കൂട്ടിക്കലർപ്പു മുമ്പുപറഞ്ഞപോലെ ചെയ്താൽ നാലു നിറംകിട്ടും. അപ്പോൾ ഗുണവിഭാഗപ്രകാരമാണു് ചാതുർവർണ്ണ്യമെന്നു് പറഞ്ഞ നിലയിൽ തന്നെ എത്തും. ഇങ്ങനെ ആര്യൻ, അനാര്യൻ എന്ന വഴക്കിന്റെ അടിസ്ഥാനവും ഗീത തല്ലിത്തകർക്കുന്നു. ഗീത 'അനാര്യൻ' എന്ന പദം തെളിച്ചു പ്രയോഗിച്ചിട്ടുണ്ടു്. അതിനു് ഒരു വ്യാഖ്യാതാവും ''ശൂദ്രൻ'' എന്നോ ദ്രാവിഡൻ എന്നോ അർത്ഥം കൊടുത്തിട്ടില്ല.

''അനാര്യജുഷ്ടമസ്വർഗ്യമകീർത്തികരമർജ്ജുന''

എന്ന ശ്ലോകത്തിലെ അനാര്യശബ്ദത്തിനു് ആചാര്യന്മാർ കൊടുത്തിരിക്കുന്ന അർത്ഥം നോക്കുക.

(അതത്വേഭ്യഃ) ആരാൽ (ദൂരാൽ) യാതാ (ബുദ്ധിരേഷാം തേ) ആര്യാഃ: വിദ്വാംസഃ. തദന്യേതു അനാര്യാഃ.

സർവ്വതന്ത്രസ്വതന്ത്രവേദാന്തദേശികർ എഴുതിയ താല്പര്യചന്ദ്രികയിൽ ഇങ്ങനെയാണു് വ്യാഖ്യാനം. അതായതു് ആര്യന്മാരെന്നാൽ 'തത്വ' (സത്യ) മല്ലാത്തതിൽനിന്നു ബുദ്ധി ദൂരെപ്പോയവർ; വിദ്വാന്മാർ: അവർ ആര്യർ. വിദ്വാന്മാരല്ലാത്തവർ അനാര്യന്മാർ. ആര്യശബ്ദത്തിനു പൂജ്യൻ, ശ്രേഷ്ഠൻ, ബുധൻ എന്നു് ശബ്ദരത്നാവലിയിൽ അർത്ഥം. അനാര്യന്മാരെ മ്ലേച്ഛന്മാരെന്നും പഴയ ഗ്രന്ഥങ്ങളിൽ വിളിച്ചിട്ടുണ്ടു്. അതിന്റെ അർത്ഥവും അവിദ്വാന്മാരെന്നുതന്നെയാണു്. ഇങ്ങനെ ആര്യാനാര്യമത്സരവും ഗീതയനുസരിച്ചു് ശരിയല്ല. ഗീത ഏതായാലും ജന്മനാ പ്രാധാന്യം ഒരുവനുണ്ടെന്നു്, ചാതുർവ്വർണ്ണ്യത്തെ സമ്മതിക്കുക നിമിത്തം, കല്പിക്കുന്നുവെന്നു പറയുന്നതു് ഇങ്ങനെ നിരസ്തമായി. ഗീത എല്ലാവർക്കും ആത്മികമായി ഒരേനില എത്താമെന്നും ശരീരോപാധികളിലുള്ള സ്ത്രീത്വാദിയോ തൊഴിലിലും മററുമുള്ള ശൂദ്രത്വാദിയോ അതിനു് ബാധകമല്ലെന്നും,

''സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാസ്തേപി യാന്തി പരാം ഗതിം''
എന്ന ശ്ലോകത്താൽ സമത്ഥിക്കുന്നു. ഗീത ഉപദേശിച്ചയാളോ ഉപദേശിക്കപ്പെട്ടയാളോ അതിനെ രേഖപ്പെടുത്തിയ വ്യാസനോ ബ്രാഹ്മണരായി ഇന്നറിയപ്പെടുന്ന ജാതിയിൽപെട്ടയാളുകളല്ലെന്നും കൂടി നാം ഓക്കണം. ഇങ്ങനെ ഗീത ജാതിയേയും സ്ത്രീത്വത്തേയും സ്ഥിതിഭേദത്തേയും കൂടി മറക്കാൻ പഠിപ്പിക്കുകയും തദ്വാരാ ജന്മത്തേയും പിതൃത്വത്തിനേയും അടിസ്ഥാനപ്പെടുത്തിയുള്ള ദ്വേഷം സമൂലം ഛേദിക്കുകയും ചെയ്യുന്നുവെന്ന് കിട്ടി. രാഗദ്വേഷങ്ങാം പാടില്ലെന്നു് സാമാന്യേന പറഞ്ഞതു് സകല മത്സരത്തിനും ശരിയായ മരുന്നാണു്. എങ്കിലും ആജ്ജിതസ്വത്തിനെ സംബന്ധിച്ചു് അഹങ്കരിക്കരുതെന്നു പ്രത്യേകം പഠിക്കാനെന്നപോലെ,

''പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കമ്മാണി സവ്വശഃ
അഹങ്കാരവിമൂഢാത്മാ കത്താഹമിതി മന്യതേ''

(പ്രകൃതിയുടെ കാര്യങ്ങളായ ഇന്ദ്രിയങ്ങളാൽ പല പ്രകാരത്തിൽ കമ്മങ്ങാം ചെയ്യപ്പെടുന്നു. അവയെ അഹങ്കാരത്താൽ വിവേകശൂന്യമായ മനസ്സോടുകൂടിയവൻ, ഞാൻ ചെയ്യുന്നു എന്നു വിചാരിക്കുന്നു). ഗീത 3. 27.

''തത്വവിത്തു മഹാബാഹോ ഗുണകമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വത്തന്തേ ഇതി മത്വാ ന സജ്ജതേ''

(ഹേ മഹാബാഹോ! ഗുണവിഭാഗത്തിൻേറയും കമ്മവിഭാഗത്തിൻേറയും തത്വം അറിയുന്നവനാകട്ടെ, ഇന്ദ്രിയങ്ങാം വിഷയങ്ങളിൽ പ്രവത്തിക്കുന്നു; ആത്മാവല്ല എന്നറിഞ്ഞു കമ്മത്തിൽ അഭിമാനിക്കുന്നില്ല). ഗീത 3. 28.

എന്നീ ശ്ലോകങ്ങളിൽ സ്വപ്രയത്നത്തിലും തൽഫലത്തിലും അഭിമാനിക്കരുതെന്നു വിളിച്ചുപറയുന്നു. ഇങ്ങനെ ഗീതാമതം ജനങ്ങാം ആദരിച്ചാൽ ചില പ്രശ്നങ്ങാംക്കു സമാധാനം കിട്ടുമെന്നുവന്നു.

ഇനി ഗീതാമതം ഇപ്പോഴുള്ള മതമത്സരത്തെ ശമിപ്പിക്കുമോ അല്ല വദ്ധിപ്പിക്കുമോ എന്നാണു് നോക്കേണ്ടതു്. ഗീത സഗുണോപാസന, ഏകദേവോപാസന, ബഹുദേവോപാസന, അവതാരോപാസന, എന്നിവയ്ക്കെല്ലാം സ്ഥാനം കൊടുക്കുന്നു.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവത്തന്തേ മനുഷ്യാഃ പാത്ഥ! സവ്വശഃ''

(ഹേ അജ്ജുന! എവർ ഏതുവിധം എന്നെ ഉപാസിക്കുന്നുവോ അവരെ ആ വിധംതന്നെ (അവക്കു വേണ്ട ഫലം കൊടുത്തു്) ഞാൻ

അനുഗ്രഹിക്കുന്നു. എന്തെന്നാൽ എല്ലാ മനുഷ്യരും എന്റെ മാർഗ്ഗത്തെ തന്നെ എല്ലാ പ്രകാരത്തിലും അനുസരിക്കുന്നു.) ഗീത 4. 11.

ഈ ശ്ലോകത്തിൽ എല്ലാവിധ ഉപാസകന്മാരെയും ഗീത യോജിപ്പിക്കുന്നു. എല്ലാവരും ഒരേ ഈശ്വരനെത്തന്നെ അവനവന്റെ സംസ്കാരമനുസരിച്ച് കിട്ടിയിട്ടുള്ള ബുദ്ധിയനുസരിച്ച് ഭജിച്ചുകൊള്ളട്ടെ എന്നു വിധിക്കുന്നു. അതിനാൽ ഗീതാധർമ്മം എല്ലാവിധ ഉപാസകന്മാരെയും സ്വീകരിക്കുന്നു. ഗീതാധർമ്മത്തിൽ ഉൾപ്പെടാത്ത ഉപാസകന്മാരില്ലെന്നുതന്നെ പറയാം. ഇതിനെത്തന്നെ വേറെയും ചില ശ്ലോകങ്ങളിൽ തെളിച്ചു പറയുന്നു.

''ഭൂമിരാപോഽനലോ വായുഃ ഖം മനോ ബുദ്ധിരേവ ച
അഹങ്കാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ
അപരേയമിതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗത്''

(ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നു എട്ടുവിധമായിട്ട് എന്റെ ഈ പ്രകൃതി വിഭാഗിക്കപ്പെട്ടിരിക്കുന്നു. ഹേ മഹാബാഹോ! ഇതു് (ജഡത്വം ഹേതുവായിട്ടു) താണപ്രകൃതിയാണ്. ഉൽകൃഷ്ടമല്ല. എന്നാൽ ഇതിൽനിന്നു ഭിന്നമായും, ജീവസ്വരൂപമായും, യാതൊന്നിനാൽ ഈ ജഗത്ത് ധരിക്കപ്പെടുന്നുവോ അങ്ങിനെയിരിക്കുന്നതായുമുള്ള എന്റെ പ്രകൃതിയെ ഉൽകൃഷ്ടപ്രകൃതിയെന്നറിഞ്ഞാലും. ഇതിൽ സമഷ്ട്യുപാസന, നിർഗ്ഗുണോപാസന ഇവ രണ്ടും സൂചിപ്പിച്ചിരിക്കുന്നു.)

''യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.
സ തയാ ശ്രദ്ധയാ യുക്തസ്തസ്യാരാധനമീഹതേ
ലഭതേ ച തതഃ കാമാൻ മയൈവ വിഹിതാൻ ഹി താൻ''

(ഏതേതുഭക്തൻ ഏതേതു ദേവതാരൂപത്തെ ശ്രദ്ധയോടുകൂടി പൂജിക്കുവാനിച്ഛിക്കുന്നുവോ അതാതു ഭക്തന്റെ അതാതുമൂർത്തിവിഷയമായ ശ്രദ്ധയെത്തന്നെ ഞാൻ ദൃഢമാക്കി ചെയ്യുന്നു. ആ ഭക്തൻ ആ ശ്രദ്ധയോടുകൂടി ആ ദേവതാരൂപത്തെ ആരാധിക്കുകയും അതുവഴി ഞാൻ തന്നെ കൊടുക്കുന്ന അതാതുഫലങ്ങൾ അവനു് കിട്ടുകയും ചെയ്യുന്നു). ഗീത 7. 21, 22.

ഇതുകൊണ്ടു് ക്രിസ്തു, ബുദ്ധൻ മുതലായ അഹിന്ദുമതസ്ഥദേവമൂർത്തികളേയും ഉപാസിക്കുന്നതിൽ വിരോധമില്ലെന്നും ആ ദേവതാമൂർത്തികളിൽ കൂടിയും ഒരേ ഈശ്വരൻ തന്നെയാണ് ഫലം കൊടുക്കുന്നതെന്നും ആണു് ഗീതയുടെ പക്ഷമെന്നും കിട്ടി.

സുബ്രഹ്മണ്യൻ, ഗണപതി, കാളി മുതലായ ദേവതകൾ ചരിത്രസമ്മതകളായി ഒരുകാലത്തു് സ്ഥൂലശരീരത്തിൽ ജീവിച്ചിരുന്ന ദേവതകളല്ലെങ്കിലും അവയുടെ ഉപാസനം ഈശ്വരപ്രാപ്തിക്കു പര്യാപ്തമാണെന്നും കിട്ടി. ഈശ്വരനെ നിരാകാരനെന്നോ കേവലം ജ്യോതിഃസ്വരൂപനെന്നോ സങ്കല്പിച്ചു് ആരാധന (പ്രാർത്ഥനാദി) ചെയ്യുന്ന മുസൽമാനും ബാഹ്യപ്രതിമയില്ലാതെ ക്രിസ്തുവിനെ ഭാവന ചെയ്തു് ഈശ്വരാരാധന ചെയ്യുന്ന പ്രോട്ടസ്റ്റൻറുകാരനും ബാഹ്യപ്രതിമയിൽക്കൂടി ക്രിസ്തുവിനെ ഭാവനചെയ്തു് ഈശ്വരാരധന ചെയ്യുന്ന കത്തോലിക്കനും തമ്മിലുള്ള വഴക്കു് അവസാനിപ്പിക്കാൻ ഗീതാധർമ്മത്തിലുള്ള വിശ്വാസം പര്യാപ്തമാകുമെന്നു് ഇതിനാൽ നാം കാണുന്നു. ലോകത്തു് ഇതുവരെ ധർമ്മസ്ഥാപനം ചെയ്തിട്ടുള്ള യാതൊരു അവതാരപുരുഷനേയും സിദ്ധനേയും മഹർഷിയേയും, എന്നുവേണ്ട ധാർമ്മികപുരുഷന്മാരിൽ ഒരാളെയും ഗീത തൻെറ സ്വന്തമാക്കി സ്വീകരിക്കാതെ ഒഴിച്ചുവിടുന്നില്ല.

''യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം''

(ഐശ്വര്യത്തോടുകൂടിയോ കാന്തിയോടുകൂടിയോ ഗുണാതിശയങ്ങളോടുകൂടിയോ ഏതേതു വസ്തുവുണ്ടോ അതെല്ലാം എൻെറ പ്രഭാവത്തിൻെറ അംശംകൊണ്ടുണ്ടായതുതന്നെ എന്നു നീ അറിഞ്ഞാലും.)
ഗീത 10. 41.

ഗീത നല്ലതിനെ എല്ലാം ഈശ്വരാംശമായി സങ്കല്പിക്കുന്നു. നല്ലതിനെ — ലോകകല്യാണത്തിനായുള്ളതിനെ — ഒന്നും നിന്ദിക്കുന്നില്ല. അങ്ങിനെയുള്ളതിനെ ഒന്നിനേയും നശിപ്പിക്കാൻ ഒരുങ്ങുന്നില്ല.

''അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച''

എന്നു് ഉപദേശിക്കുന്ന ഗീതയും സർവ്വത്ര സ്നേഹത്തെയല്ലയോ ഉപദേശിക്കുന്നതു്? അതുകൊണ്ടു് സാമാന്യലോകം ഗീതാധർമ്മത്തെ സ്വീകരിക്കുന്നതോടുകൂടി മതമത്സരം നശിക്കും. ഗീത ഒരു മതത്തേയും നശിപ്പിക്കയില്ല. ഗീതാദ്ധ്യയനംകൊണ്ടു് ഓരോ മതക്കാരും വിശാലഹൃദയരും ഈശ്വരനെ കൂടുതൽ സമീപിക്കുന്നവരും സ്വധർമ്മപ്രതിപത്തിയുള്ളവരും ആയിത്തീരും. താൻ ജനിച്ച മതത്തിൽ പരദ്രോഹപരങ്ങളായ വല്ല വാക്യങ്ങളും ഉണ്ടെങ്കിൽ അവ മാത്രമേ താനേ മനസ്സിൽനിന്നു നശിച്ചുപോകയുള്ളു. ഇങ്ങനെ ലോകത്തുള്ള ഒന്നാമത്തെ വിഷമപ്രശ്നത്തിൻെറ അവാന്തരവിഭാഗങ്ങൾക്കെല്ലാം സമാധാനം ഗീത കൊടുക്കുമെന്നു കാണുന്നു.

അടുത്ത പ്രശ്നമായ 'സാമ്പത്തികാധഃപതനവും തൊഴിലില്ലായ്മയും' എന്നതിനു് ഗീതാധർമ്മം എങ്ങനെ പരിഹാരം കൊടുക്കുന്നുവെന്നറിയുന്നതു് എത്രയും രസാവഹമായിരിക്കും. ഗീതക്കു ധന സമ്പാദനത്തിൽ വല്ല അഭിപ്രായവും പറയാനുണ്ടോ? ഉണ്ടു്. ഗീത മോക്ഷശാസ്ത്രം മാത്രമല്ല; അതു് ധർമ്മശാസ്ത്രവുമാണു്, അർത്ഥശാസ്ത്രവുമാണു്, കാമശാസ്ത്രവുമാണു്. ഗീത സാമ്പത്തികാധഃപതനത്തിനു് എന്തു പരിഹാരം പറയുന്നുവെന്നറിയാൻ ആദ്യമായി സാമ്പത്തികാധഃപതനത്തിന്റെ കാരണങ്ങളെ ആരായണം. കാരണം നശിപ്പിക്കുകയാണു് കാര്യം നശിപ്പിക്കാനുള്ള വഴി. നല്ല വൈദ്യൻ ചൊറിക്കു് പുറത്തല്ല ചികിത്സിക്കുന്നതു്. പ്രധാനമായിട്ടു് അകത്താണു് മരുന്നു കൊടുക്കുക. ''ദുഷ്ടു കിടക്കെ വരട്ടും വ്രണമതു് പൊട്ടും പിന്നെ ചിലനാരം ചെന്നാൽ.'' അതുകൊണ്ടു് അകം ശുദ്ധിയാക്കണം. അതിനാൽ കാരണം നോക്കാം. കാരണം പോയാൽ കാര്യം പോകും. തീർച്ചയാണു്. സാമ്പത്തികാധപതനത്തിന്റെ മുഖ്യകാരണങ്ങൾ:—

ഒന്നാമതു് ജനസംഖ്യാവർദ്ധനയും വീര്യാഭാവവും ആരോഗ്യഹാനിയും. ദാരിദ്ര്യം എന്നു് പറയുന്നതു് എന്താണു്? ഊണും വസ്ത്രവും ശരീരാരോഗ്യവും കിടപ്പാടവുമുണ്ടെങ്കിൽ പിന്നെ എന്തു ദാരിദ്ര്യമാണു്? പണം മനുഷ്യന്റെ ആഹാരത്തിനും ആരോഗ്യത്തിനുമാണു്. പണം ഉപേയമല്ല; ഉപായം മാത്രമാണു്. ഒരു രാജ്യത്തെ ജനങ്ങൾക്കെല്ലാം അവരുടെ ആഹാരത്തിനും ശരീരരക്ഷക്കും വസ്ത്രധാരണത്തിനും ആരോഗ്യം നിലനിർത്തുന്നതിനും ആവശ്യമുള്ളതെല്ലാമുണ്ടെങ്കിൽ ആ രാജ്യം ദരിദ്രദേശമെന്നു് എങ്ങനെ പറയാം? ജനസംഖ്യ വർദ്ധിക്കുമ്പോൾ ആഹാരം മതിയാവാതെ വരുന്നു. ഉള്ള വരവുകൊണ്ടു് അത്ര വളരെ ജനങ്ങളെ പുലർത്താൻ സാധിക്കാതെ വരുന്നു. ഉള്ള അംഗങ്ങൾ വീര്യമില്ലാത്തവരും ആരോഗ്യഹീനന്മാരുമാകുമ്പോൾ ദാരിദ്ര്യം വർദ്ധിക്കുന്നു. എന്തെന്നാൽ വേലയെടുത്തു് ആഹാരവസ്ത്രാദികൾക്കാവശ്യമുള്ള സാധനങ്ങൾ ഉണ്ടാക്കാൻ ജനങ്ങൾക്കു് ശക്തിയില്ല. അതിനു പുറമെ ഔഷധം മുതലായവകളുടെ ആവശ്യങ്ങൾ വർദ്ധിക്കുന്നു. 'അതു് നല്ലതല്ലേ? ഔഷധമുണ്ടാക്കുന്നവനു് അതൊരു തൊഴിലായല്ലൊ. അത്രയും ദാരിദ്ര്യവും അവനു പോയില്ലേ?' എന്നു് ചോദിച്ചാൽ എല്ലാവരും അരോഗികളായിരിക്കുയാണെങ്കിൽ ഔഷധങ്ങൾ ഉണ്ടാക്കാതെ അവനുംകൂടി മനുഷ്യന്നു് പൊതുവെ അത്യാവശ്യമുള്ള ആഹാരാദി മററു സാധനങ്ങൾ നിർമ്മിക്കാമായിരുന്നതിനാൽ അതു് സമുദായത്തിനൊട്ടുക്കു നോക്കിയാൽ നഷ്ടമാണു് എന്നുത്തരം പറയേണ്ടിയിരിക്കുന്നു. രോഗികളും വീര്യഹീന

ന്മാരുമായ ജനങ്ങരം വദ്ധിക്കുന്നതു് ദാരിദ്ര്യം വദ്ധിക്കുന്നതിനു് കാരണംതന്നെ. ജനസംഖ്യയുടെ ആധിക്യം ആഹാരം എല്ലാവക്കും വേണ്ടവണ്ണം കിട്ടാതെയാക്കുന്നു. ശരിയായ ആഹാരമില്ലായ്മയും മററു കാരണങ്ങളാൽ തന്നെ വരാവുന്ന രോഗത്തേയും വീര്യാഭാവത്തേയും വദ്ധിപ്പിക്കുന്നു. ആരോഗ്യമില്ലായ്മയും വീര്യാഭാവവും മുമ്പുപറഞ്ഞതുപോലെ അതിൻെറ പങ്കിനു് പിന്നെയും ദാരിദ്ര്യം കൂട്ടുന്നു. ഇങ്ങനെ ദാരിദ്ര്യത്തിൻെറ മുഖ്യകാരണം ജനസംഖ്യാവദ്ധന. അതിൻെറ സന്താനങ്ങളായ ആരോഗ്യഹാനിയും വീര്യാഭാവവും ദാരിദ്ര്യത്തിൻെറ പുഷ്ടിക്കു കാരണങ്ങരം.

ഉദാഹരണമായി ഒരു വീടു്—ലോകമാകുന്ന വീടു്—എടുക്കുക. അതിൽ നൂറുപേരും ആയിരം ഉറുപ്പിക വരവുമുണ്ടെന്നു് വെയ്ക്കുക. ഇപ്പോരം ഉള്ള നൂറുപേരും അരോഗദൃഢഗാത്രന്മാരായിരുന്നു് വീര്യസമേതം പ്രവൃത്തിചെയ്യുന്നതിൻെറ ഫലമാണു് ഈ ആയിരം ഉറുപ്പിക. വരവു് ആയിരമായിത്തന്നെ ഇരിയ്ക്കെ ആളുകളുടെ സംഖ്യ ഇരുനൂറായി വദ്ധിക്കുമ്പോരം ദാരിദ്ര്യം വരുന്നു. നൂറുപേർ മുമ്പു കഴിച്ചുകൊണ്ടിരുന്ന ആഹാരം ഇരുനൂറുപേർ ഭക്ഷിക്കേണ്ടിവരുമ്പോരം എല്ലാവക്കും തന്നെ ശക്തിക്ഷയവും രോഗവും തന്മൂലം മുമ്പിലെപ്പോലെ പ്രവൃത്തിചെയ്വാൻ ശക്തിയില്ലായ്മയും വരുന്നു. ആ ശക്തിക്ഷയത്തിൽനിന്നും രോഗത്തിൽനിന്നും പ്രവൃത്തി കുറയുമ്പോരം വരവു് പിന്നേയും ചുരുങ്ങുന്നു. ദാരിദ്ര്യം വദ്ധിക്കുന്നു. 'ആളുകരം ഇരുനൂറായി വദ്ധിച്ചു. ഇരുനൂറുപേർ പ്രവൃത്തിയെടുക്കാൻ തുടങ്ങി വരവു രണ്ടായിരമാകുമ്പോരം ഇതിനു് പരിഹാരം വരുമല്ലൊ' എന്നാണെങ്കിൽ ഭൂമിയുടെ വ്യാപ്തി പരിമിതമാണു്. ഭൂമിയുടെ ഫലപുഷ്ടിയും പരിമിതമാണു്. നൂറുപേരും പ്രവൃത്തിചെയ്യുവരവേ ആളുകരം ഇരുനൂറായി വദ്ധിച്ചശേഷം നൂറുപേരിൽ നൂറുപേർ പിന്മാറി മററുചിലർ പ്രവൃത്തിചെയ്താലും ഉണ്ണാനുള്ള ആളുകളുടെ എണ്ണം അധികമായതുകൊണ്ടു് വരവു് മുമ്പിലത്തേതിൽ അധികമായെങ്കിലേ പഴയപോലെ ആഹാരം ശരിപ്പെടൂ. അതിനു് പ്രവൃത്തിക്കുള്ള വീര്യമോ ഭൂമിയുടെ ഫലപുഷ്ടിയോ വദ്ധിക്കണം. എന്നാൽ ഇതുരണ്ടും പ്രായേണ പ്രകൃത്യാ കുറഞ്ഞാണു വരുന്നതു് എന്നുവന്നാൽ പിന്നെ നിവൃത്തിയില്ല. ഭൂമിയുടെ ഫലപുഷ്ടി വദ്ധിച്ചാൽകൂടിയും ഒരു അംശത്തിനേ പരിഹാരമാകൂ. അനാരോഗ്യം അഥവാ രോഗം ഒരു പ്രത്യേകവീട്ടിലെന്നപോലെ സമുദായവീട്ടിലും ദാരിദ്ര്യവദ്ധകമാണു്. എന്തെന്നാൽ പണിയെടുക്കാതെ ആഹാരം കഴിക്കുകയോ കഴിപ്പിക്കേണ്ടിവരികയോ ചെയ്യുന്ന ആളുകരം ഉണ്ടാകുന്നു. സമുദായവീട്ടിലേയ്ക്കുള്ള അവരുടെ സമ്പാദ്യം നഷ്ടമാകുന്നുവെന്നു മാത്രമല്ല

സമുദായവീട്ടിലെ പണിയെടുക്കുന്നവരുടെ പണിയുടെ ഫലം അവർ അപഹരിക്കയും ചെയ്യുന്നു. ഇങ്ങനെ സാമാന്യേന എന്റെ സിദ്ധാന്തത്തിനു് ദൃഷ്ടാന്തം പറഞ്ഞു. ജനസംഖ്യാവർദ്ധനയും അതിന്നൊപ്പിച്ച ഭൂമിയില്ലായ്മയും നിമിത്തം രാജ്യങ്ങൾ തമ്മിൽ ആക്രമണം നടത്താൻ തയ്യാറാകുന്ന അവസരത്തിൽ—പുതിയ രാജ്യം കുടിയേറിപ്പാർക്കാൻ എവിടെ കിട്ടുമെന്നു അന്വേഷിക്കുന്ന ഘട്ടത്തിൽ—ഞാൻ ഇത്രയും പറഞ്ഞതു മതി.

ഇനി ഒരു കാരണം, ഉള്ള ധനവും ഭൂമിയും അസമമായി വീതിച്ചിരിക്കുന്നതാണു്. ധനവാന്മാർ വളരെ സ്ഥലവും ധനവും ലീലോദ്യാനത്തിനും കേളിഹർമ്മ്യത്തിനും ക്രീഡാതടകത്തിനും ഉപയോഗിക്കുമ്പോൾ സാധാരണ മനുഷ്യനു കയറിക്കിടക്കാൻ സ്ഥലമില്ല. സാധാരണ മനുഷ്യന്റെ ഒരുദിവസത്തെ വേലയ്ക്കു് എത്ര കുറച്ചുകൂലിയാണു്? ധനവാന്റെ ഒരു മണിക്കൂറിലെ സംഭാഷണത്തിന്നു് ആയിരം രൂപയോ ആയിരം പവനോ ആണു്. ഇതുനിമിത്തം ദരിദ്രനായ സാധാരണക്കാരൻ സകല സമയവും പണിയെടുത്തിട്ടും ധനവാന്റെ അടിമയായി, സ്വന്തം വീടുപോലുമില്ലാതെ ജീവിക്കേണ്ടിവരുന്നു. ധനവാനു് ആ ദരിദ്രനോടു് അനുകമ്പയില്ലതാനും.

മൂന്നാമതു് സാമാന്യജനങ്ങളെ ശൌചം, മനസ്സംസ്കാരം മുതലായവയാൽ സംസ്കൃതരാക്കുന്ന വിഷയത്തിൽ ശ്രദ്ധിക്കാതിരുന്നതു്. ഇതു നിമിത്തം അവരുടെ ഇടയിൽ രോഗം, വീര്യക്ഷയം എന്നിവ വേഗം കടന്നുകൂടി അവർ പണിയെടുത്തുണ്ടാക്കുന്ന ധനംകൂടി ധനവാന്മാരായ മുതലാളികളുടെ കയ്യിൽ ചെന്നുചേരുന്നു. അതായതു് ചികിത്സ, കേസ് മുതലായ വഴിയ്ക്കെന്നർത്ഥം. അജ്ഞാതമൂലമായ ദുർവ്യയവും ധനനാശത്തിന്നു് കാരണമാകുന്നു.

ഭാരതഭൂമിയെ സംബന്ധിച്ച നാലാമതൊന്നുകൂടിയുണ്ടു്. ഭാരതത്തിന്റെ ധനം മുഴുവൻ വിദേശത്തുള്ള മുതലാളികളുടെ കൈയ്യിൽ. അതിന്നുപുറമെ വ്യവസായമില്ലായ്മയിൽകൂടിയും ധനം നശിക്കുന്നു. ഭാരതീയർക്കുവേണ്ട വളരെ അധികം സാമാനങ്ങൾ പുറമെ നിന്നു് വരുന്നതിനാൽ ധനമെല്ലാം പുറമെചെന്നു് ലയിക്കുന്നു. അവർക്കു് വേണമെങ്കിൽ നമ്മെ വിലയ്ക്കു് വാങ്ങാമെന്ന നിലയായിട്ടുണ്ടു്. ആഡംബരഭ്രമം വ്യവസായമില്ലായ്മയോടു് ചേർന്നപ്പോൾ ദാരിദ്ര്യം മൂർദ്ധന്യാവസ്ഥയെ പ്രാപിക്കുന്നു.

ഇവയെല്ലാമാണു് സാമ്പത്തികാധപതനം, തൊഴിലില്ലായ്മ എന്നിവയ്ക്കു് മുഖ്യകാരണമായി എനിക്കു് തോന്നുന്നതു്. ഇവയ്ക്കു് പരിഹാരം വരുത്താനുള്ള വിദ്യ ഗീത പഠിപ്പിക്കുന്നുണ്ടെങ്കിൽ ജന

ങ്ങൾ അതനുസരിച്ച് നടക്കായ്ക മാത്രമേ ദാരിദ്ര്യഹേതുവായുള്ളു എന്നു നമുക്കു സ്ഥാപിക്കാം.

ഗീത ഇവയിൽ ഒന്നാമത്തേതിനു എന്തു പരിഹാരമാണ് കൊണ്ടുവരുന്നതു്? ബ്രഹ്മചര്യം.

''ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ''.

(ബ്രഹ്മചര്യവും അഹിംസയും ശരീരംകൊണ്ടു ചെയ്യപ്പെടുന്ന തപസ്സെന്നു പറയപ്പെടുന്നു.) ഗീത 17. 14.

''യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ''

(യാതൊന്നിനെ അറിവാനിച്ഛിച്ചിട്ടു് ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ ആ സ്ഥാനത്തെ സംക്ഷേപമായി നിനക്കു് ഞാൻ പറഞ്ഞുതരാം.) ഗീത 8. 11.

ഈ വാക്യങ്ങളിൽ ബ്രഹ്മചര്യത്തെ വിധിക്കുന്നു. രണ്ടാമതു് പറഞ്ഞ വാക്യത്തിൽ മനുഷ്യൻെറ പരമലക്ഷ്യം അറിയാൻ ബ്രഹ്മചര്യം എത്രയും അത്യാവശ്യമെന്നു കാണിക്കുന്നു. ബ്രഹ്മചര്യത്തിനു ഭാരതീയർ എത്ര പ്രാധാന്യം കല്പിച്ചിരുന്നുവെന്നു പറയാൻ ഒരു പ്രത്യേക ഉപന്യാസം എഴുതിയാൽകൂടിയും മതിയാകയില്ല. ബ്രഹ്മചര്യത്തോടുകൂടി ഗുരുകുലവാസം ചെയ്യാത്ത ത്രൈവർണ്ണികന്മാർ ശൂദ്രരായിത്തീർന്നുവെന്നാണു് ഭാരതീയ ഐതിഹ്യം.

''ഷട്ത്രിംശദാബ്ദികം ചര്യം ഗുരൌ ത്രൈവേദികം സ്മൃതം''

എന്ന മനുസ്മൃതിയനുസരിച്ചു് ബ്രാഹ്മണാദികൾ മുപ്പത്തിആറു് വർഷം സാധാരണയായി ബ്രഹ്മചര്യത്തോടുകൂടി ഗുരുകുലവാസം ചെയ്തുവന്നു. അങ്ങനെ ചെയ്യാത്തവൻ,

''സ ജീവന്നേവ ശൂദ്രത്വമാശു ഗച്ഛതി സാന്വയഃ''

അവൻ ജീവിച്ചിരിക്കുമ്പോൾതന്നെ—മരിച്ചു് അടുത്ത ജന്മത്തല്ല—അവൻെറ കുടുംബത്തോടെ ശൂദ്രനായിത്തീരുന്നുവെന്നും മനു പറയുന്നു. ബ്രഹ്മചര്യമെന്നാൽ അഷ്ടവിധമൈഥുനത്യാഗം പ്രധാനം. മററു് ഇന്ദ്രിയങ്ങളെ അടക്കുന്നതും ആവശ്യം.

''സ്മരണം ദർശനം സ്ത്രീണാം ഗുണകർമ്മാനുകീർത്തനം
സമീചീനത്വധീസ്താസു പ്രീതിഃ സംഭാഷണം മിഥഃ
സഹവാസശ്ച സംസർഗ്ഗോ അഷ്ടധാ മൈഥുനം വിദുഃ''

സ്ത്രീകളെ (വികാരസഹിതം) ഓർക്കുക, നോക്കുക, അവരുടെ ഗുണവും കർമ്മവും പറഞ്ഞുകൊണ്ടിരിക്കുക, അവരിൽ 'നല്ലതു്' എന്ന ബുദ്ധിവയ്ക്കുക, പ്രീതിയുണ്ടാകുക, അവരോടു് രഹസ്യമായി

സംസാരിക്കുക, സഹവസിക്കുക, സംസർഗ്ഗംചെയ്യുക ഇവ എട്ടും മൈഥുനമാകുന്നു. ഇവയില്ലാതിരിക്കുന്നതു് മനസ്സിനു് തെളിച്ചമുണ്ടാക്കുന്ന ബ്രഹ്മചര്യമാകുന്നു എന്നു് ശ്രീശങ്കരാചാര്യർ പറയുന്നു. ശൈശവവിവാഹം ചെയ്യാതിരിക്കുക, വിവാഹചിന്തയെ ഉദ്ദീപിപ്പിക്കുന്ന ഗ്രന്ഥങ്ങൾ വായിക്കാതിരിക്കുക, അതിനനുകൂലമായ പരിതഃസ്ഥിതികളിൽ ജീവിക്കാതിരിക്കുക, ഇവയെല്ലാം ബ്രഹ്മചര്യം രക്ഷിക്കുന്നതിനു് ഉപായങ്ങളാണു്. ശ്ലോകത്തിൽ സ്ത്രീകളെപ്പററി പറഞ്ഞെങ്കിലും സ്ത്രീകൾ പുരുഷന്മാരെ സംബന്ധിച്ചും ഈ ഭാവങ്ങളുണ്ടാകാതെ ബ്രഹ്മചര്യം അനുഷ്ഠിക്കേണ്ടതാണെന്നു് വിധിയുണ്ടു്. അവർ അതു് അനുഷ്ഠിക്കേണ്ടതും ആകുന്നു. ബ്രഹ്മചര്യം അവിവാഹിതക്കു് മാത്രമല്ല, വിവാഹംചെയ്തവക്കും വേണം. ''പ്രജായൈ ഗൃഹമേധിനാം'' എന്നു് കാളിദാസൻ പറഞ്ഞ നിയമപ്രകാരം സന്താനത്തിനുവേണ്ടി വിവാഹം ചെയ്തു് ഒന്നോ രണ്ടോ സന്താനങ്ങളുണ്ടായശേഷം ഗൃഹസ്ഥന്മാർ ബ്രഹ്മചര്യം രക്ഷിക്കയും വേണം. ഇങ്ങനെയായാൽ ജനസംഖ്യാവദ്ധന, വീര്യമില്ലായ്മ, രോഗങ്ങളുടെ ആധിക്യം എന്നിവ മാറും. തീച്ചയായും ജനസംഖ്യ കുറയുമെന്നതിൽ സംശയമില്ലല്ലോ. യൌവനം ഉച്ചഭാവത്തിൽ എത്തി സ്വന്തമായി വല്ലതും സമ്പാദിച്ചു് കുട്ടികളെ പുലത്താൻ ശക്തിയുണ്ടാകുന്നതുവരെ വിവാഹം ചെയ്യാതെ സ്ത്രീപുരുഷന്മാർ ബ്രഹ്മചര്യമനുഷ്ഠിക്കുകയാണെങ്കിൽ അങ്ങനെ കുറെ ജനസംഖ്യ കുറയും. ഒന്നുരണ്ടു് കുട്ടികളുണ്ടായശേഷം പിന്നെ ബ്രഹ്മചര്യമനുഷ്ഠിച്ചാൽ അങ്ങനേയും കുറെ കുറയും. രേതസ്സു് പുഷ്ടിപ്രാപിച്ചശേഷം, അതുവരെ സംയമനം ചെയ്തു് അതിൽനിന്നു് ഉണ്ടാകുന്ന കുട്ടികൾ വീര്യമുള്ളവരായിരിക്കും. അധികം കുട്ടികളില്ലാത്തതുകൊണ്ടും സ്വന്തമായി സമ്പാദിക്കാൻ പ്രാപ്തി വന്നശേഷം സ്ത്രീപുരുഷന്മാർ വിവാഹത്തിലേപ്പെടുന്നതുകൊണ്ടും ഉള്ള കുട്ടികൾ അരപ്പട്ടിണിയും മുഴപ്പട്ടിണിയുമായി വളരുകയില്ല. ആ കുട്ടികൾ യൗവനാരംഭത്തിലും മററും ബ്രഹ്മചര്യബലത്തോടുകൂടി വളരുന്നതുകൊണ്ടും വീര്യമുള്ളവരായിരിയ്ക്കും. ഇങ്ങനെ വീര്യം ധാരാളമുള്ള പ്രജകൾ രാജ്യത്തു് വദ്ധിക്കും. ബ്രഹ്മചര്യത്തിൽനിന്നു് കിട്ടുന്ന വീര്യം അനുഭവിച്ചവക്കേ അറിയാൻ സാധിക്കൂ. ഒരു ദിവസത്തെ ബ്രഹ്മചര്യനാശത്തിൽ എത്ര ശക്തിയാണു് പോകുന്നതെന്നു് ആര്യവൈദ്യശാസ്ത്രം നോക്കിയാലറിയാം. കണ്ണു്പോയവനു് കണ്ണു് കിട്ടുമ്പോൾ കണ്ണിന്റെ മഹിമ അറിയുന്നതുപോലെ നഷ്ടവീര്യന്മാർ ബ്രഹ്മചര്യം വീണ്ടും രക്ഷിച്ചു് ആ അവസ്ഥയോടു് തങ്ങളുടെ മുമ്പിലത്തെ സ്ഥിതി താരതമ്യപ്പെടുത്തിയാൽ ബ്രഹ്മചര്യമഹിമ അറിയാം. ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതുകൊണ്ടു് ചില

രോഗം വരുമെന്നും മററും ബ്രഹ്മചര്യനിയമമറിയാതെ ചില പാശ്ചാത്യവൈദ്യന്മാർ—ജനങ്ങളെ നശിപ്പിക്കാനോ എന്തോ?—എഴുതിവിടുന്നു. ഇതു് ശുദ്ധമേ തെററാണു്. ഭാരതത്തിലെ മഹർഷിമാരായ ഭിഷഗ്വരന്മാർ ബ്രഹ്മചര്യത്തെ രണ്ടു് ലോകത്തേയ്ക്കും പററിയ രസായനമെന്നാണു് പറയുന്നതു്. മരണംവരെ ബ്രഹ്മചാരികളായി ജീവിക്കാൻ മനഃശക്തിയില്ലാത്തവർക്കാണു്, ചില മഹർഷിമാരുടെ മതപ്രകാരം വിവാഹംതന്നെ വിധിച്ചതു്. ചിലർ, കുലം നിലനിർത്താൻവേണ്ടി ശക്തിയുള്ളവർക്കു്കൂടിയും വിവാഹം അനുവദിച്ചു. ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ മുതലായവർ ആജന്മബ്രഹ്മചാരികളായിരുന്നു. അവർക്കു് അതുകൊണ്ടു് രോഗങ്ങളൊന്നും വന്നില്ല. അതിനാൽ പാശ്ചാത്യരുടെ ആ അഭിപ്രായം ശുദ്ധമേ തെററാണു്. ഇങ്ങനെ ബ്രഹ്മചര്യംകൊണ്ടു് ഒന്നാമത്തേതിന്നു് പരിഹാരം വരുത്തത്തക്കവണ്ണം ഗീതാധർമ്മം പഠിപ്പിക്കുന്നു. വീര്യമുണ്ടെങ്കിൽ രോഗം കുറയുമെന്നതാണു് ബ്രഹ്മചര്യത്തിനു് രോഗനിവാരണവുമായി ബന്ധം. ഇവിടെ ചിലർ ജനനനിരോധം യന്ത്രംമൂലം നടത്തി കാര്യം നേടാമെന്നു പറഞ്ഞു് ചാടിവീഴുന്നു. ഇവരോടു് വലിയ ഒരു യുദ്ധംതന്നെ വേണ്ടിവരും. അതിനു് ആവശ്യമുള്ള എല്ലാ വാദങ്ങളും ഞാൻ ഇവിടെ കൊണ്ടുവരുന്നില്ല. നിങ്ങളിൽ വല്ലവർക്കും അവരുടെ വാദം കേട്ടു് ഭ്രമമുണ്ടോ എന്നു് ശങ്കിച്ചു് ഒന്നുരണ്ടു് സമാധാനംമാത്രം പറയുന്നു. പ്രകൃത്യാ ഉള്ള ബ്രഹ്മചര്യം വഴിയായ ജനനനിയന്ത്രണം സാദ്ധ്യമല്ലെങ്കിലല്ലേ കൃത്രിമമായ യന്ത്രത്തിന്റെ ആവശ്യമുള്ളു? മനുഷ്യന്നു് അസാദ്ധ്യമായി യാതൊന്നുമില്ലെന്നു് വിശ്വസിക്കുന്ന ഞാൻ ബ്രഹ്മചര്യംകൊണ്ടു് ജനനനിയന്ത്രണം ചെയ്യാനും സാധിക്കുമെന്നു് വിശ്വസിക്കുന്നു. മനുഷ്യനിൽ അന്തർലീനമായ അനന്തശക്തിയിൽ വിശ്വസിക്കുന്നവനാണു് ഞാൻ. ആരംഭത്തിൽതന്നെ അതു് സാദ്ധ്യമല്ലെന്ന സങ്കല്പംകൊണ്ടു് ഇവർ ചാടിപ്പുറപ്പെടുന്നു. അതുകൊണ്ടാണു് അതു് അസാദ്ധ്യമായി വരുന്നതു്. അതുമാത്രമല്ല, മററുള്ളവരെ അതിന്റെ അസാദ്ധ്യതയിലേയ്ക്കു് ഹിപ്നോട്ടിസംചെയ്തു് വിശ്വസിപ്പിക്കയും ചെയ്യുന്നു. പ്രകൃത്യാ ആത്മനിയന്ത്രണത്തിൽ ഇച്ഛയില്ലാത്ത മനുഷ്യർ ഇവരുടെ ഈ ഹിപ്നോട്ടിസത്തിനു് കീഴ്പ്പെടാനും ഇടയാകുന്നു. എല്ലാംകൂടി വന്നിട്ടു് അസാദ്ധ്യമായി കാര്യം കലാശിക്കയാണു്. ഹൃദയംഗമം ബ്രഹ്മചര്യരക്ഷണത്തിനു് വേണ്ടവിധം ചെയ്യേണ്ടതു ചെയ്തുകൊണ്ടു്, യത്നിച്ചാൽ ആർക്കും അസാദ്ധ്യമാകയില്ലെന്നാണു് എന്റെ അനുഭവം. നേരത്തെതന്നെ ''ബ്രഹ്മചര്യരക്ഷണം അസാദ്ധ്യം. യന്ത്രമേ ഗതിയുള്ളു'' എന്നു് പറയുന്നവൻ മനുഷ്യനു് തന്നിലും തന്റെ അനന്ത

ശക്തിയിലും ഉള്ള വിശ്വാസം നശിപ്പിക്കുന്നു എന്നുള്ളതാണ് മുഖ്യമായി എനിക്കുള്ള എതിർവാദം. പ്രകൃത്യാ ഉള്ളതു് കൃത്രിമത്തേക്കാരം നല്ലതെന്നു് എല്ലാവരും സമ്മതിക്കയും ചെയ്യും. ധമ്മശാസ്ത്രങ്ങരം—ഹിന്ദുക്കളുടെ മതം മാത്രമല്ല സകല മതക്കാരുടേയും ധമ്മശാസ്ത്രങ്ങരം—എതിക്കുന്നുവെന്നുള്ളതും ഒരു വാദമാണു്. ധമ്മശാസ്ത്രങ്ങളെ എന്തിനു് വകവെയ്ക്കുന്നുവെന്നു് ചോദിച്ചാൽ ഗീത പറയുന്നു:—

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൌ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കമ്മ കത്തുമിഹാർഹസി''

(അതിനാൽ നിനക്കു് ഇതു ചെയ്യേണ്ടതു് ഇതു ചെയ്യേണ്ടാത്തതു് എന്ന വ്യവസ്ഥയിൽ ശാസ്ത്രംതന്നെ പ്രമാണം. അതു ഹേതുവായിട്ടു് ശാസ്ത്രവിധികൊണ്ടു് പറയപ്പെട്ടിട്ടുള്ളതിനെ അറിഞ്ഞു് ഇഹലോകത്തു് നീ കമ്മം ചെയ്യാൻ അർഹനാകുന്നു.)

ഗീതാ 17. ശ്ലോ 24

ശാസ്ത്രം പ്രമാണമല്ല എന്നു് പറഞ്ഞാൽ പിന്നെ എന്താണു പ്രമാണം? യുക്തിയോ? യുക്തി മാറിമാറിക്കൊണ്ടേയിരിക്കും. ഒരിക്കൽ യുക്തിയുക്തമായി തോന്നുന്നതു് പിന്നൊരിക്കൽ യുക്തിശൂന്യമായും തെററായും തോന്നും. വേശ്യാലമ്പടനായി നടക്കുന്നതു ശരിയല്ലെന്നു അനേകവിദ്വാന്മാരുടെ യുക്തിയുക്തമായ ഉപദേശം കൊണ്ടും തന്റെ യുക്തിക്കു് മനസ്സിലാകാത്ത ഒരുവന്നു്, ഉഷ്ണപ്പുണ്ണു വരുമ്പോരം ആദ്യത്തെ പ്രവൃത്തി തെററെന്നു് പറഞ്ഞവരുടെ യുക്തി മനസ്സിലാകുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. ഇതാണു് യുക്തിയുടെ നില. അതുകൊണ്ടു് ആപ്തോക്തിയായ ശാസ്ത്രവും പ്രമാണമായി ഗണിക്കേണ്ടതാണു്. അനേകായിരം വഷത്തെ ലോകത്തിന്റെ അനുഭവങ്ങരം കണ്ടും കേട്ടും അന്വേഷിച്ചും ആലോചിച്ചും അറിഞ്ഞാണു് ശരിയായ ശാസ്ത്രകാരന്മാർ ഗ്രന്ഥനിർമ്മാണം ചെയ്തിട്ടുള്ളതു്. ഒരുവന്നു് വായിൽ തോന്നിയതെല്ലാം രേഖപ്പെടുത്തുകയല്ല ഭാരതത്തിലെ ഋഷികരം ചെയ്തിട്ടുള്ളതു്. ഭാരതീയസമുദായം വളരെ സംശയിച്ചു് മനസ്സില്ലാമനസ്സോടെ മററു നിവൃത്തിയില്ലാത്തവണ്ണം തെളിവുകരം കിട്ടിയശേഷമാണു് അവയെ അംഗീകരിച്ചിട്ടുള്ളതെന്നും ഈ ഓരോ സിദ്ധാന്തവും പ്രാചീനസമുദായം സ്വീകരിച്ചതിന്റെ ചരിത്രം നോക്കിയാലറിയാം. ഇതെല്ലാംകൊണ്ടു് ബ്രഹ്മചര്യമാണു് ശരിയായ ജനനനിയന്ത്രണോപായം, അതുകൊണ്ടേ വീര്യം—കായികവും മാനസികവും ആത്മീകവുമായ വീര്യം—വദ്ധിക്കയുള്ളു. മററതുകൊണ്ടു് അതു നശിക്കയേ ഉള്ളു എന്നു കിട്ടുന്നു.

രണ്ടാമത്തേതായ സാമ്പത്തികാസമത്വത്തിനു് മററു് അസമത്വങ്ങരം നീക്കുന്നതിനു പറഞ്ഞ കാര്യങ്ങരംതന്നെ ഒരു വിധത്തിൽ

മതിയാകും. എല്ലാ അസമത്വങ്ങളും നീക്കാനാണ് മനുഷ്യർ ശത്രുക്കളേയും മിത്രങ്ങളേയും സമമായി കാണണമെന്നുപറഞ്ഞതു്. എങ്കിലും ധനാസമത്വത്തിൻെറ ദോഷം പരിഹരിക്കാൻ ഒരു വഴി ഗീതയിൽ കുറെക്കൂടി തെളിച്ചു പറഞ്ഞിട്ടുണ്ടു്. അതു് യജ്ഞമാണു്. മനുഷ്യൻെറ ജീവിതം മുഴുവൻ യജ്ഞത്തിന്നായിരിക്കണമെന്നാണു് ഗീതയുടെ ഉപദേശം.

പണമെടുത്തു പെരുമാറുന്നവൻ ഗൃഹസ്ഥനാണല്ലോ. ഗൃഹസ്ഥന്മാർ സദാപി യജ്ഞപരന്മാരായിരിക്കണം എന്നു് ഗീത പറയുന്നു.

''യജ്ഞാൎത്ഥാത് കൎമ്മണോഽന്യത്ര ലോകോയം കൎമ്മബന്ധനഃ''

യജ്ഞത്തിനുവേണ്ടിയുള്ള കൎമ്മമൊഴിച്ചു മററു കൎമ്മങ്ങളിൽ (പ്രവൎത്തിക്കുന്ന) ഈ ലോകം (മനുഷ്യർ) കൎമ്മത്താൽ ബന്ധിക്കപ്പെടുന്നു.

ഗീത 3.9

''സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വമേഷ വോഽസ്ത്വിഷ്ടകാമധുക്''

ആദികാലത്തു് ഈശ്വരൻ പ്രജകളെ യജ്ഞത്തോടുകൂടി (യജ്ഞാധികാരകളാക്കി) സൃഷ്ടിച്ചിട്ടു് അവരോടു് പറഞ്ഞു. ഈ യജ്ഞംകൊണ്ടു് നിങ്ങൾ മേല്ക്കുമേൽ വൎദ്ധിച്ചാലും. ഈ യജ്ഞം നിങ്ങൾക്കു് ഇഷ്ടകാമങ്ങളെ തരുന്നതായി ഭവിക്കട്ടെ.''

ഗീത 3 ശ്ലോ. 10

''യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം
യജ്ഞദാനതപഃ കൎമ്മ ന ത്യാജ്യം കാൎയ്യമേവ തത്.

(യജ്ഞം, ദാനം, തപസ്സു് എന്നീ കൎമ്മങ്ങൾ ഉപേക്ഷിക്കത്തക്കവയല്ല, അതു് ചെയ്യപ്പെടേണ്ടതുതന്നെ. യജ്ഞവും ദാനവും തപസ്സും വിവേകികൾക്കു് മനഃശ്ശുദ്ധിയെ ഉണ്ടാക്കുന്നവയാകുന്നു.)

ഗീത 18. 5

''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സൎവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

(യജ്ഞത്തിൻെറ ശിഷ്ടം ഭക്ഷിക്കുന്ന സജ്ജനങ്ങൾ സകല പാപങ്ങളിൽനിന്നും വിമുക്തരാകുന്നു. എന്നാൽ എവർ തങ്ങൾക്കുമാത്രം ഭുജിക്കാൻവേണ്ടി പാകംചെയ്യുന്നുവോ അവർ പാപം തന്നെ തിന്നുന്നു).

''യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം
നായം ലോകോഽസ്ത്യയജ്ഞസ്യ കുതോഽന്യഃ കുരുസത്തമ!''

'യജ്ഞത്തിൻെറ ശിഷ്ടമായ അമൃതരൂപമായ അന്നം ഭുജിക്കുന്ന

വർ സനാതനമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. ഹേ കുരുശ്രേഷ്ഠ! യജ്ഞം ചെയ്യാത്തവനു് ഈ ലോകം കൂടി കിട്ടുകയില്ല. മററു ലോകങ്ങരം പിന്നെ എവിടെ?) ഗീത 4. 31.

വീട്ടിൽ അരി വയ്ക്കുന്നതുകൂടിയും യജ്ഞത്തിന്നായിരിക്കണം. തനിക്കു് സുഖത്തിനാകരുതു് എന്നാണു് ഗീത പറഞ്ഞതു്. ചുരുക്കിപ്പറഞ്ഞാൽ തൻെറ ശരീരം യജ്ഞത്തിനുള്ള സാധനം മാത്രമായിരിക്കണം. യജ്ഞമായിട്ടല്ലാതെ ഒന്നും ചെയ്യാൻ പാടില്ല. ചെയ്താൽ ആ കർമ്മം ബന്ധത്തിന്നു കാരണമാകും. യജ്ഞത്തിനുവേണ്ടിയല്ലാതെ ജിവിക്കുന്നവക്കു് ഈ ലോകവും നഷ്ടമാകുന്നു. ഇങ്ങനെ ഗീത ഒരു മനുഷ്യൻെറ സ്വത്തു മഴവൻ—ദേഹവുംകൂടി—യജ്ഞത്തിനു നീക്കിവെയ്ക്കണമെന്നു് വിധിക്കുന്നു. യജ്ഞമെന്നാൽ എന്താണു്?

''ദേവതോദ്ദേശ്യേന ദ്രവ്യത്യാഗം''

ദേവന്മാരെ ഉദ്ദേശിച്ചു് ദ്രവ്യം ത്യജിക്കുന്നതുതന്നെ. അതു് ഹോമം മാത്രമല്ല. എല്ലാവിധ ദ്രവ്യത്യാഗവും യജ്ഞമാണു്. മഹാദേവനായ ഈശ്വരനെ ഉദ്ദേശിച്ചു് ദ്രവ്യത്യാഗം ചെയ്താൽ അതു് യജ്ഞമാകുമോ എന്നു് പിന്നെ പ്രത്യേകം പറയേണ്ടതില്ലല്ലോ. യജ്ഞം സാധാരണയായി അഞ്ചുവിധം. ബ്രഹ്മയജ്ഞം, ദേവയജ്ഞം, നൃയജ്ഞം, ഭൂതയജ്ഞം പിതൃയജ്ഞം. ബ്രഹ്മയജ്ഞം എന്നാൽ മതഗ്രന്ഥങ്ങരം പഠിപ്പിക്കുന്നതാകുന്നു, ദേവയജ്ഞം—ഹോമം. പിതൃയജ്ഞം ജീവിച്ചിരിക്കുന്ന മാതാപിതാക്കന്മാരെ ശുശ്രൂഷിക്കയും മരിച്ചവക്കു തർപ്പണം ചെയ്യുകയും. വീട്ടിൽ വളർത്തുന്ന മൃഗങ്ങളെ ശരിയായി ആഹാരം കൊടുത്തു രക്ഷിക്കുന്നതു ഭൂതയജ്ഞം. അതിഥികളെ പൂജിക്കുന്നതു നൃയജ്ഞം. അതിഥികളെന്നാൽ ഇംഗ്ലീഷു് ഭാഷയിലെ Guests അല്ല. വഴിനടന്നും കഷ്ടപ്പെട്ടും മദ്ധ്യാഹ്നസമയത്തു വരുന്നവരെല്ലാം അതിഥികളാണു്. അവരെ ജാതിയൊ പഠിപ്പൊ ഒന്നും അന്വേഷിക്കാതെ ഈശ്വരനെന്നു കരുതിപൂജിക്കണമെന്നാണു് ശാസ്ത്രം. ഭൃത്യനുംകൂടി ചോറുകൊടുത്തശേഷമേ ഗൃഹസ്ഥൻ ഭക്ഷണം കഴിക്കാവൂ എന്നാണു് വിധി. ഗൃഹസ്ഥൻെറ ധനത്തിൻെറ ഒരു വലിയ സംഖ്യ എന്നും പൊതുക്കുളം, വഴിക്കിണർ മുതലായ ധർമ്മസ്ഥാപനങ്ങരം ഏപ്പെടുന്നതിലേയ്ക്കു നീക്കിവെയ്ക്കണം. ഇതും യജ്ഞത്തിൽ പെട്ടതാണു്. ഇങ്ങനെ ഗൃഹസ്ഥന്മാർ ജീവിയ്ക്കുയാണെങ്കിൽ തൊഴിലാളികളും മുതലാളികളും തമ്മിലുള്ള മത്സരം എങ്ങനെയുണ്ടാകും? ധനികൻ സുഖമായി മേടയിലിരിയ്ക്കുയും ദരിദ്രർ കയറിക്കിടക്കാൻ കുടിലുപോലുമില്ലാതെ കഷ്ടപ്പെ

ടുകയും ചെയ്യുന്ന അസമത്വം തീർച്ചയായും നീങ്ങും. യജ്ഞംകൊണ്ടേ ബ്രഹ്മപദം കിട്ടുകയുള്ളുവെന്നാണല്ലൊ ഗീതാധർമ്മം. ഇപ്രകാരം യജ്ഞത്തിൽ സ്ഥാപിതമായിരിക്കുന്ന ഗീതാധർമ്മം ലോകത്തു് പ്രചരിച്ചാൽ ദാരിദ്ര്യവും കഷ്ടതയും ഓടിഒളിക്കുകയില്ലേ? യജ്ഞത്തിനായി ഗൃഹസ്ഥൻ ജീവിക്കുന്ന കാലം ദരിദ്രനെന്നും ധനവാനെന്നും ഉള്ള അസമത്വം ലോകത്തുണ്ടാകയില്ല.

മൂന്നാമതായി സാമാന്യജനങ്ങളുടെ വിദ്യാഭ്യാസം, ശൌചം മുതലായവയിൽ ശ്രദ്ധിക്കുന്ന കാര്യമാണു്.

''അമാനിത്വമദംഭിത്വമഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൌചം സ്ഥൈര്യമാത്മവിനിഗ്രഹഃ
ഇന്ദ്രിയാർത്ഥേഷു വൈരാഗ്യമനഹംകാര ഏവ ച
ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം
അസക്തിരനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു.
................................. ...............
ഏതത് ജ്ഞാനമിതിപ്രോക്തമജ്ഞാനം യദതോ ƒന്യഥാ.
ഗീത 13.7–13

ഇതിൽ പറഞ്ഞതായ അമാനിത്വവും അദംഭിത്വവും അഹിംസയും ക്ഷമയും ശുചിത്വവും (ബാഹ്യം ആഭ്യന്തരം രണ്ടും) ആത്മസംയമനവും അഹങ്കാരമില്ലായ്മയും ഒന്നിലും പ്രത്യേകം ഒട്ടലില്ലാതിരിക്കലും മററും ഉണ്ടാകയും അതാണു് ജ്ഞാനമെന്ന ബോധം സമുദായത്തിൽ പ്രചരിക്കയും പ്രചരിപ്പിക്കയും ചെയ്താൽ പിന്നെ മൂന്നാമത്തെ ദോഷം നീങ്ങാൻ വല്ലതും ചെയ്യേണ്ടതുണ്ടോ? ഇതാണു് മതതത്ത്വം എന്ന ബോധമില്ലായ്മകൊണ്ടല്ലേ കുഴപ്പം? ഈ ഗുണങ്ങൾ സമ്പാദിക്കയാണല്ലോ വിദ്യാഭ്യാസത്തിന്റെ പരമപ്രയോജനവും. ഇങ്ങനെ ഗീതാധർമ്മം ജനങ്ങൾ അറിഞ്ഞാൽ ആ കുഴപ്പവും നീങ്ങി.

''ആത്മാവത് സർവ്വഭൂതാനി യഃ പശ്യതി സ പണ്ഡിതഃ''

എന്നതു് ഹിന്ദുക്കൾക്കു് പൊതുവേ അറിയാവുന്ന സിദ്ധാന്തമാണല്ലൊ. ഇതുതന്നെയാണു് ക്രിസ്ത്യാനികൾ "Love thy neighbour as thyself" – നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക – എന്നു് പറയുന്നതും. ഈ ആശയം ഗീത മുമ്പുതന്നെ ''വിദ്യാവിനയസമ്പന്നേ'' എന്ന ശ്ലോകത്താൽ ദൃഷ്ടാന്തസഹിതം പ്രതിപാദിച്ചുകഴിഞ്ഞു. അങ്ങനെ എല്ലാവരേയും ജ്ഞാനികളാക്കാനും തങ്ങൾ ജ്ഞാനികളായിരിക്കാനും ഇന്നു് സമുദായ

ത്തിന്റെ മുന്നണിയിൽ നില്ക്കുന്നർ, ഗീതാധർമ്മത്തെ അവലംബിച്ച് പ്രവൃത്തി തുടങ്ങിയാൽ എല്ലാം ശരിയായി.

അടുത്തതായി, ധനം വിദേശത്തേയ്ക്ക് വിദ്യാഭ്യാസം, ഉദ്യോഗം എന്നീ വഴി പോകുന്നതു് നില്ക്കാൻ സ്വാതന്ത്ര്യഭരണം വരണം. അതിനു് മതമത്സരവും ജാതിമത്സരവും നശിക്കണം. അവ രണ്ടും നശിക്കണമെങ്കിൽ എല്ലാ മനഃപ്രകൃതിക്കാർക്കും സ്ഥാനം കൊടുക്കുന്നതും ജന്മത്തിന്നു് സ്വഭാവഗുണത്തോടു് ബന്ധിച്ചല്ലാതെ മറെറാരു വിധത്തിലും സ്ഥാനം കൊടുക്കാത്തതും ആയ ഒരു മതം ഭാരതീയർ സ്വീകരിക്കണം. അതിനു് ഗീതാധർമ്മമല്ലാതെ മററില്ല. സഗുണനും നിർഗ്ഗുണനും സാകാരനും നിരാകാരനും അതീതനും (transcendental) അന്തര്യാമിയും ആയ ഈശ്വരനെ ഏതു് ഭാവത്തിലെങ്കിലും ഇഷ്ടംപോലെ ഉപാസിക്കാൻ സ്വാതന്ത്ര്യം കൊടുക്കുന്ന മതം ഗീതാമതമല്ലാതെ വേറെ ഏതുണ്ടു്? അതുകൊണ്ടു് അതിനു് പരിഹാരവും ഗീതാധർമ്മപ്രചാരണംതന്നെ.

ഇനി വ്യവസായപുഷ്ടിക്കു് ഗീതയെന്തുപദേശിക്കുന്നുവെന്നു് നോക്കാം. സോപ്പുവ്യവസായമോ നൂൽനൂൽപ്പോ ഒന്നും ഗീത പഠിപ്പിക്കുന്നില്ല. എന്നാൽ വ്യവസായപുഷ്ടിക്കു് പ്രതിബന്ധമായി നിൽക്കുന്ന ദോഷങ്ങളെ പരിഹരിക്കാനുള്ള വഴി പഠിപ്പിക്കുന്നു. മനുഷ്യൻ സദാ നല്ലകാര്യങ്ങളിൽ ലോകസംഗ്രഹത്തിനുവേണ്ടി ഏർപ്പെടണമെന്നു് ഉപദേശിക്കുന്നു.

''നിയതം കുരു കർമ്മ ത്വം കർമ്മ ജ്യായോ ഹ്യകർമ്മണഃ
ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ''

(നിത്യം ചെയ്യേണ്ടതായ കർമ്മം നീ ചെയ്യണം. കർമ്മം ചെയ്യുന്നതു് കർമ്മം ചെയ്യാതിരിക്കുന്നതിനേക്കാൾ വളരെ ശ്രേഷ്ഠമാകുന്നു. കർമ്മം ചെയ്യാതിരുന്നാൽ നിന്റെ ദേഹരക്ഷണംകൂടി നിനക്കു് സാധിക്കയില്ല.) ഗീത 3. 8.

അരുരുക്ഷോർമ്മുനേര്യോഗം കർമ്മ കാരണമുച്യതേ''

(ജ്ഞാനം (സമാധി) പ്രാപിക്കാൻ ഇച്ഛയുള്ള യോഗിക്കു കർമ്മം കാരണമായി പറയപ്പെടുന്നു.) ഗീത 6. 3.

''മാ തേ സംഗോസ്ത്വകർമ്മണി'' നിനക്കു് കർമ്മം ചെയ്യാതിരിക്കുന്നതിൽ ആസക്തി വരരുതു്. എന്നീ വാക്യങ്ങളാൽ മനുഷ്യൻ ഒരിക്കലും മടിയനായിരിക്കരുതു്. മടിയനായവനു് ശരീരരക്ഷകൂടി നടക്കുകയില്ല എന്നും മററും ഉപദേശിച്ചു് മനുഷ്യനെ ഗീത വ്യവസായിയായിത്തീർക്കുന്നു. മടിയനായവനു് ഒരിക്കലും ആത്മികോന്നതിയില്ലെന്നു ഗീത പഠിപ്പിക്കുന്നു. ഇതുതന്നെയല്ലെ ക്രിസ്ത്യാനികളുടെ

ബൈബിളിലും 'Eat thy bread in the Sweat of thy brow' (നീ വിയത്ത് പുരികത്തോടുകൂടിയിരുന്നു ആഹാരം കഴിക്കുക) എന്നു പറഞ്ഞതിൻെറ അർത്ഥം? മനുഷ്യർ മടിയരാകാതെ അകർമ്മവും വികർമ്മവും വിട്ടു് കർമ്മം ചെയ്താൽ വ്യവസായം തനിയേ വന്നുകൊള്ളും. ഗീത ചെയ്യുന്ന മറെറാന്നു സംഘടിതവ്യവസായങ്ങളുടെ പരമശത്രുക്കളെ നശിപ്പിക്കയാണു്. ഈ ശത്രുക്കൾ അസത്യം, സ്വാർത്ഥത എന്നിവയാണു്. ഈ ദോഷങ്ങളുടെ ഫലമായിട്ടാണു് കമ്പനിയുടേയും കുറിയുടേയും ആളുകൾ തമ്മിൽ അവിശ്വാസം വന്നു വ്യവസായം നശിക്കുന്നതു്. സത്യത്തിൽ കൃത്യനിഷ്ഠയും പെടും. ഇതിനു പരിഹാരമായി ഗീത ആ ഗുണങ്ങളെ മനുഷ്യനിൽ വർദ്ധിപ്പിക്കാൻ ശ്രമിക്കുന്നു. നോക്കുക:—

''അഭയം സത്വസംശുദ്ധിർജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാധ്യായസ്തപ ആർജ്ജവം
അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം
തേജഃ ക്ഷമാ ധൃതിഃ ശൌചമദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീമഭിജാതസ്യ പാണ്ഡവ!

''ഭയമില്ലായ്ക, ചിത്തത്തിൻെറ പ്രസന്നത, ആത്മജ്ഞാനത്തിനുള്ള ഉപായമറിഞ്ഞു് അതിൽതന്നെ ഉറച്ചുനില്ക്കുക, (സൽപാത്രത്തിൽ) ദാനം ചെയ്യുക, ബാഹ്യേന്ദ്രിയങ്ങളെ അടക്കുക, യജ്ഞം, ഈശ്വരപ്രീതിയെ ഉദ്ദേശിച്ചു് ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ പാരായണം ചെയ്യുക, ശരീരം മനസ്സു് വാക്കു് എന്നീ മൂന്നുകൊണ്ടും തപസ്സു്, കുടിലതയില്ലായ്ക, അഹിംസ, സത്യം, കോപമില്ലായ്ക, ഫലേച്ഛ ഒന്നിലും വയ്ക്കാതിരിക്കുക (നിസ്സ്വാർത്ഥത), ശാന്തി, ഒരുവനോടു് മറെറാരുവൻെറ ദോഷം പറയാതിരിക്കുക, കഷ്ടപ്പെടുന്നവരിൽ ദയ, ലോഭമില്ലായ്ക, ക്രൂരതയില്ലായ്ക, ചെയ്യാൻ പാടില്ലാത്ത കാര്യങ്ങളിൽ ലജ്ജ, അനാവശ്യമായി സംസാരിക്കുകയോ മററു ഇന്ദ്രിയങ്ങളെ വെറുതേ ചേഷ്ടിപ്പിക്കുകയോ ചെയ്യാതിരിക്കുക, തേജസ്സു്, ക്ഷമ, ധൈര്യം. വെളിയിലും അകത്തും ശുചിയായിരിക്കുക, ആരേയും ദ്രോഹിക്കായ്ക, ഗർവമില്ലായ്ക എന്നിവ ദൈവീസമ്പത്തു് (ദേവന്മാരുടെ സമ്പത്തു്) പ്രാപിക്കത്തക്ക യോഗ്യതയോടുകൂടി പിറന്നവനു് ഉണ്ടാകുന്നു.'' ഗീത 16. 1—3.

ഈ ഓരോ ഗുണവും ഒരു സംഘടനയുടേയോ സംഘടിച്ചു ചെയ്യുന്ന കർമ്മത്തിൻേറയോ നേതാവിനും അംഗങ്ങൾക്കും എത്രമാത്രം ആവശ്യമാണെന്നു് അനുഭവിച്ചാലെ അറിയൂ. ഭയമില്ലായ്ക, മനഃപ്രസന്നത, സൽപാത്രദാനം, ദമം, യജ്ഞം, തപസ്സു് അതായതു് മുഖ്യ

മായി ബ്രഹ്മചര്യം (ബ്രഹ്മചര്യം പരം പ്രാഹുസ്തപസാം തപ ഉത്തമം എന്ന പ്രമാണം), കടിലതയില്ലായ്മ, സത്യം, കോപമില്ലായ്മ, നിസ്വാൎത്ഥത, ശാന്തി, പരദൂഷണം പറയായ്ക, ലോഭമില്ലായ്മ മുതലായി ഏതാണ്‌ അപ്രധാനം? 'ആത്മജ്ഞാനനിഷ്ഠയും സ്വാധ്യായവും എന്തിന്‌?' എന്ന ചോദിക്കമായിരിക്കാം. അതും വേണം. ഈശ്വരാനുഗ്രഹത്തിനും കൂടുതൽ മനഃശ്ശുദ്ധിക്കു. നാസ്തികന്മാർ, മറ്റെല്ലാം മതി എന്ന പറയുമായിരിക്കാം. അവർ അതു്‌ എടുക്കേണ്ട. അവയും കൂടി വന്നതുകൊണ്ടു്‌ കാര്യം കുഴപ്പമാകയില്ലല്ലോ. ''അപ്പത്തിനു്‌ നെയ്യു്‌ കൂടിപ്പോയാൽ ദോഷമൊന്നും വരാനില്ലല്ലോ'' മററു ഗുണങ്ങളിൽ ഓരോന്നും ഇല്ലാത്തതുകൊണ്ടു്‌ എത്ര കമ്പനികളും വ്യവസായശാലകളുമാണു്‌ പൊടിഞ്ഞുപോയിട്ടുള്ളതു്‌? ചിലപ്പോരം ഉടമസ്ഥന്മാൎക്കു്‌ ഈ ഗുണങ്ങരം ഇല്ലാത്തതുകൊണ്ടാകാം; മററു ചിലപ്പോരം അതിലെ വേലക്കാൎക്കില്ലാത്തതിനാലാകാം. ഏതായാലും ഈ ഗുണങ്ങളും സദാ പ്രവൃത്തിപരതയുമാണു്‌ വ്യവസായികളാക്കി ജനങ്ങളെ തീൎക്കുന്നതു്‌. ഇവയിൽ ഓരോന്നും എങ്ങനെ ഉപയോഗപ്പെടുമെന്നു്‌ പറയാൻ ഈ അവസരത്തിൽ സമയമില്ല. വിദേശികരംക്കു്‌ ഇന്ത്യക്കാരേക്കാരം ഇന്നു്‌ ഈ ഗുണങ്ങരം കൂടുതലുള്ളതുകൊണ്ടാണു്‌ അവർ പുരോഗതി പ്രാപിക്കുന്നതെന്ന തീൎച്ചയായും ഞാൻ പറയുന്നു. നിങ്ങരംക്കും അവരുമായി ഇടപെട്ടു്‌ അവരുടെ വിജയരഹസ്യം കണ്ടുപിടിക്കാൻ കഴിഞ്ഞാൽ ഇതു്‌ പ്രത്യക്ഷമായറിയാൻ സാധിക്കും. ഇങ്ങനെ ലോകത്തു്‌ മനുഷ്യരെ ഇന്നു്‌ ഇട്ടലട്ടുന്ന മുഖ്യപ്രശ്നങ്ങരംക്കെല്ലാം ഗീതാധൎമ്മം എങ്ങനെ എന്തു സമാധാനമാണു്‌ പറയുന്നതെന്ന നാം കണ്ടിരിക്കുന്നു.

ഗീത സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നിവയുടെ ധൎമ്മം ഉപദേശിക്കുന്നു. അതിൽ പുരോഹിതതന്ത്രമില്ല; പരദ്രോഹമില്ല. ഗീതയുടെ മുഖ്യസന്ദേശം ഹൃദയശ്ശുദ്ധി, നിസ്വാൎത്ഥത, അനാലസ്യം എന്നിവയിലിരിക്കുന്നു. ഗീതയിൽ സ്വഭാവഗുണത്തെ അടിസ്ഥാനമാക്കിയ ഉച്ചനീചത്വമല്ലാതെ കാണുകയില്ല. അവിടേയും ഉയൎന്നവൻെറ ഗൎവ്വിനെ നിഷേധിച്ചിരിക്കുന്നു. ഈ ഉച്ചനീചത വെച്ചിരിക്കുന്നതും താണവനെ ചവിട്ടാനല്ല; താണവൻ ഉയരാനും ഉയൎന്നവൻ താഴാതിരിക്കാനും മാത്രമാണു്‌ എന്ന പറഞ്ഞുവല്ലോ. എത്ര പാപിയായിരുന്നവനായാലും അവൻ ഉയരാൻ തുടങ്ങിയാൽ പിന്നെ അവനെ താഴ്ന്നവനായി കരുതാൻ പാടില്ലെന്ന ഗീത പറയുന്നു.

''അപിചേതു്‌ സുദുരാചാരോ ഭജതേ മാമനന്യഭാക്‌
സാധുരേവ സമന്തവ്യഃ സമ്യഗ്‌ വ്യവസിതോ ഹി സഃ'

''ഒരുവൻ അത്യന്തദുരാചാരിയായിരുന്നാലും എന്നെത്തന്നെ ഭജിക്കുന്നുവെങ്കിൽ അവൻ സജ്ജനമായിത്തന്നെ വിചാരിക്കപ്പെടേണ്ടതാകുന്നു. എന്തെന്നാൽ അവൻ ശരിയായ വഴിക്കു പോകാൻ നിശ്ചയിച്ചവനാകുന്നു''. (ഗീത അദ്ധ്യായം 9. ശ്ലോ. 30) എന്ന ശ്ലോകം നോക്കുക. ഇങ്ങനെ ഗീത സമത്വത്തേയും യഥാർത്ഥമായ സ്വാതന്ത്ര്യത്തേയും, സർവ്വവും ഒരേ ചൈതന്യത്തിൽനിന്നുണ്ടായതെന്നു പഠിപ്പിച്ച് സാഹോദര്യത്തേയും സ്ഥാപിക്കുന്നു. അതു ശരിയായ ശാന്തിക്കുള്ള വഴിയെ ഉപദേശിക്കുന്നു.

''നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ
ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം''

(ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്താത്തവന്ന് പ്രജ്ഞ (വിവേകബുദ്ധി) ഉണ്ടാകുന്നതല്ല. വിവേകബുദ്ധിയില്ലാത്തവന്ന് ഭാവന ഉണ്ടാകുന്നതല്ല. ഭാവനയില്ലാത്തവന്ന് ശാന്തിയുണ്ടാകുന്നതല്ല. ശാന്തിയില്ലാത്തവന്ന് സുഖം എവിടെ?) ഗീത 2. 66.

''ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ
വിഹായ കാമാൻ യഃ സർവ്വാൻ പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി''.

നിറഞ്ഞിരിക്കുന്നതും സ്ഥിരമായി നില്ക്കുന്നതുമായ സമുദ്രത്തിൽ നദി മുതലായതിലെ ജലം വന്നുചേരുന്നതു് എപ്രകാരമോ അതുപോലെ (അതുപോലെ മാത്രം) യാതൊരുവനിലേയ്ക്കു് സർവ്വ വിഷയങ്ങളും വന്നുചേരുന്നുവോ അവൻ ശാന്തിയെ പ്രാപിക്കുന്നു. വിഷയസുഖങ്ങളെ ആഗ്രഹിച്ചു നടക്കുന്നവന്ന് ഒരിക്കലും ശാന്തിയുണ്ടാകുന്നില്ല. യാതൊരു പുരുഷൻ സകല ഇച്ഛകളും ഉപേക്ഷിച്ച് യാതൊന്നിലും പ്രത്യേകം ആഗ്രഹമില്ലാതെ ഭോഗസാധനങ്ങളിൽ മമതവെടിഞ്ഞു ഞാനെന്നഭാവവുമില്ലാതെ അവനവന്ന് അവശ്യം ചെയ്യേണ്ടതായിവരുന്ന കാര്യംചെയ്തു് ജീവിക്കുന്നുവോ അവൻ ശാന്തിയെ പ്രാപിക്കുന്നു. ഗീത 2. 70, 77.

ഇങ്ങനെ വ്യക്തികൾക്കു് ശാന്തിക്കും വ്യക്തികളുടെ കൂട്ടമായ സമുദായത്തിന്ന് ശാന്തിയ്ക്കും ഉള്ള വഴി ഗീത പഠിപ്പിക്കുന്നു. ഗീതയുടെ ധർമ്മം ആർക്കും ഖണ്ഡിക്കത്തക്കതല്ല. അനുഭവത്തിൽ അടിസ്ഥാനമുറപ്പിച്ചതാണ് അതു്. കെട്ടുകഥകളും കേവലം വിശ്വാസവും അല്ല അതിൻെറ ചുവടു്. പ്രത്യക്ഷാനുഭവമാണ് അതുപദേശിക്കുന്നതു്.

ഏതൊരു വ്യക്തിയോ സമുദായമോ ദേശമോ അതനുഷ്ഠിക്കുന്നുവോ ആ വ്യക്തിക്കും സമുദായത്തിനും ദേശത്തിനും പ്രത്യക്ഷഫലമുണ്ടാകും; ഐശ്വര്യമുണ്ടാകും. ഗീതാധർമ്മത്തെ വിദ്യാസമ്പന്നന്മാർ അനുഷ്ഠിക്കുകയും മററുള്ളവർ അനുഷ്ഠിക്കാൻ നിർവ്യാജം ശ്രമിക്കയും, അത്രയും ശക്തിയില്ലാത്തവർ ആദരിക്കയും ചെയ്തിരുന്ന ഭാരതഭൂമിയുടെ പ്രാചീനചരിത്രം എത്ര ശോഭനമായിരുന്നു. ആ നില പകുതിയിലധികം ക്ഷയിച്ച കാലത്തുപോലും ഭാരതഭൂമിയിൽ വന്ന എൽഫിൻസ്റ്റൻ, സർ തോമസ് മൺറോ, ലഡ്‌ലോ, ബിഷപ്പ് ഹീബർ മുതലായ പാശ്ചാത്യന്മാർ എഴുതിയിരിക്കുന്നതു വായിച്ചാൽ ഗീതാധർമ്മത്തിന് മനുഷ്യനെ നന്നാക്കുന്നതിന് എന്തുചെയ്യാൻ ശക്തിയുണ്ടെന്നു കാണാം. ഗീതാമൂർത്തിയായ ശ്രീരാമകൃഷ്ണപരമഹംസൻ ഗീതാതത്ത്വത്തെ സ്വജീവിതത്തിൽ അനുഷ്ഠിച്ച് നമുക്കു കാണിച്ചിരിക്കുന്നു. ഗീതയോടുള്ള ശ്രദ്ധ നമുക്ക് കുറഞ്ഞപ്പോഠം താൻതന്നെ — ഗീതാകർത്താവുതന്നെ — ഒരിക്കൽക്കൂടി ഗീതയെ സകല ജനങ്ങഠംക്കും മനസ്സിലാകുമാറു് ജീവിച്ചു കാണിച്ചു. എന്നിട്ടും നാം ഗീതധർമ്മം അനുഷ്ഠിക്കുന്നതിലും പ്രചരിപ്പിക്കുന്നതിലും പരാങ്മുഖരാകുകയാണെങ്കിൽ നാം ഇപ്പോഠം അനുഭവിക്കുന്ന കഷ്ടതകഠം തുടൻകൊണ്ടുപോകയോ ശതഗുണം — അല്ല സഹസ്രഗുണം — കോടി ഗുണം വർദ്ധിക്കയോ ചെയ്യുന്നെങ്കിൽ അതു് ആരുടെ ദോഷം? ഗീതാ, ഗീതാ, ഗീതാ, ഗീതതന്നെ സർവ്വദോഷത്തിനും, ഭൗതികവും ആത്മീകവുമായ സകല രോഗത്തിനും മരുന്നു്. ഗീതാധർമ്മം പൗരന്മാർ സ്വീകരിക്കനിമിത്തം ഭാരതഭൂമിയും ലോകവും ശാന്തിയടയട്ടെ! ഗീതാധർമ്മപ്രചാരതതാൽ തൊഴിലില്ലാതെ അലഞ്ഞുനടക്കുന്നവർ ഇല്ലാതാകട്ടെ! ഗീതാധർമ്മപ്രചാരത്താൽ ദാരിദ്ര്യം നീങ്ങട്ടെ! ഗീതാധർമ്മപ്രചാരത്താൽ ലോകം സത്യയുഗത്തിലേയ്ക്കു് കയറട്ടെ!

''യത്ര യോഗേശ്വരഃ കൃഷ്ണോ യത്രപാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർ വിജയോ ഭൂതിർധ്രുവാ നീതിർമ്മതിർമ്മമ''

(എവിടെ യോഗേശ്വരനായ — ഗീതാശ്രുപനായ — യോഗവിദ്യോപദേഷ്ടാവായ — ഭഗവാൻ കൃഷ്ണൻ ഇരിക്കുന്നുവോ എവിടെ വില്ലെടുത്തു് ഗീതയെ അനുസരിക്കാൻ തയ്യാറായ അർജ്ജുനൻ നിൽക്കുന്നുവോ അവിടെതന്നെ രാജ്യലക്ഷ്മി; അവിടെത്തന്നെ വിജയം; അവിടെത്തന്നെ അഭിവൃദ്ധി; അവിടെത്തന്നെ ഉറപ്പായ നീതി എന്നാണു് എന്റെ നിശ്ചയം.)

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# 28. ധർമ്മം

ധർമ്മം എന്നതു് ഭാരതത്തിനു് പുറത്തുള്ള ഭാഷകളിൽ ഇല്ലാത്തതും ആ ഭാഷകളിലേക്കു് തർജ്ജിമചെയ്‌വാൻ കഴിയാത്തതും ആയ ഒരു പദമാണു്. Religion എന്ന ഇംഗ്ലീഷ് പദത്തെ ചില പ്പോൾ ഹിന്ദിയിൽ ധർമ്മം എന്നു് തർജ്ജിമചെയ്യാറുണ്ടു്. ധർമ്മം റിലിജിയൻ അല്ല. റിലിജിയൻ എന്ന ഇംഗ്ലീഷുപദത്തെ മതമെന്നു തർജ്ജിമചെയ്യുന്നതും ശരിയല്ല. റിലിജിയൻ വേറെ; മതം വേറെ; ധർമ്മം വേറെ. ധർമ്മം എന്നതിനു് ഋഷിമാർ നിർവചനം ചെയ്തിട്ടുണ്ടു്. ''നഹി ലക്ഷണപ്രമാണാഭ്യാം വിനാ വസ്തുസിദ്ധിഃ'' എന്നാണു് ഭാരതീയാഭിപ്രായം. പലപ്പോഴും ഇങ്ങിനെയുള്ള ലക്ഷണനിർദ്ദേശം ഇല്ലെങ്കിൽ തെററിദ്ധരിക്കാൻ ഇടയുണ്ടു്. ഞാൻ കുട്ടിക്കാലത്തു് ഒരു പുസ്തകത്തിലൊരു കഥ വായിച്ചു. ഒരിക്കൽ ഒരു നമ്പൂതിരിയും ഒരു പരദേശബ്രാഹ്മണനുംകൂടി ഒരു വള്ളത്തിൽ യാത്രചെയ്യുകയായിരുന്നു. വള്ളത്തിൻെറ പന്നകത്തിന്മേൽ—കൂടിന്മേൽ ഒരു പാമ്പിരിക്കുന്നതു് നമ്പൂതിരി കണ്ടു; പരദേശബ്രാഹ്മണനെ വിളിച്ചു് ''ഇതാ ഒരു പാമ്പിനെ കണ്ടോ?'' എന്നു് ചോദിച്ചു. പരദേശബ്രാഹ്മണൻ വന്നുനോക്കി ''ആമാ'' എന്നു് പറഞ്ഞു. നമ്പൂതിരി കോപിച്ചു. ''ആമയോ? പാമ്പല്ലേ?'' എന്നായി. അതിനു് പരദേശബ്രാഹ്മണൻ വീണ്ടും പറഞ്ഞു:—''ആമാ'' എന്നു്. നമ്പൂതിരിക്കു് കോപം വദ്ധിച്ചു. ഒടുവിൽ പരദേശബ്രാഹ്മണനെ ശകാരിച്ചിട്ടു് വള്ളക്കാരനെ വിളിച്ചു് കഴക്കോൽകൊണ്ടു് പാമ്പിനെയെടുത്തു വെള്ളത്തിലെറിയിച്ചു. ഇവിടെയെന്താണു് കുഴപ്പം ഉണ്ടായതു്? ''ആമാ'' എന്ന തമിഴ്‌വാക്കിനു് ''അതേ'' എന്നാണർത്ഥമെന്നു് നമ്പൂതിരിക്കു് മനസ്സിലായില്ലെന്നുള്ളതാണു്. ഇതുപോലെ തമിഴിൽ നല്ലതായി കരുതുന്ന ചില പദങ്ങൾ മലയാളിമാന്യന്മാരുടെ മുമ്പിൽവെച്ചു് പറഞ്ഞാൽ തല്ലുകൊള്ളുന്നവയായുണ്ടു്. അതുപോലെ തെക്കൻ തിരുവിതാംകൂറിലെ ചില പദങ്ങൾ വടക്കൻദിക്കിൽ ആഭാസങ്ങളാണു്. മലബാറിലെ ചില പദങ്ങൾ തിരുവിതാംകൂറിലും തിരുവിതാംകൂറിലെ ചില പദങ്ങൾ മലബാറിലും അശ്ലീലങ്ങളാണു്. ഇതിനു് കാരണമെന്തു്? ഓരോ പദത്തിനു് ഓരോ ദിക്കിൽ

(ആലപ്പുഴ സനാതന വിദ്യാശാലയിൽവച്ചു് നവരാത്രി സംബന്ധിച്ചു് 1952 സെപ്തംബർ 23-ാംനു- വൈകുന്നേരം 6മുതൽ 8-30 വരെ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

അർത്ഥം വെവ്വേറെയാണ്. ഇതുപോലെ സംസ്കൃതത്തിലും പല ആചാര്യന്മാർ ഒരേ പദത്തിന് പല അർത്ഥങ്ങളാണ് സങ്കല്പിച്ചിട്ടുള്ളത്. ഒരു പദംകൊണ്ട് ഒരുവൻ എന്താണ് അർത്ഥമാക്കുന്നതെന്ന് തെററിദ്ധാരണ വരാതിരിക്കാൻ, ആചാര്യന്മാർ ലക്ഷണം കൊടുക്കുന്നു. ഭാവാത്മകങ്ങളും അമൂർത്തങ്ങളും ആയ ആശയങ്ങളെപ്പററി പറയുമ്പോൾ ഇതു് പ്രത്യേകിച്ചും ആവശ്യമാണ്. ഉദാഹരണത്തിനു മതമെന്ന പദം തന്നെയെടുക്കുക. മതം (റിലിജിയൻ) വേണ്ടായെന്ന് ചെറുപ്പക്കാർ പറയുന്നു. ''മതം'' എന്ന പദം എന്തിനേയാണ് കുറിക്കുന്നതെന്ന് അവർക്കുതന്നെ നിശ്ചയമുണ്ടായിരുന്നുവെങ്കിൽ അവർ അങ്ങനെ പറയുകയില്ലായിരുന്നു. ''മതം'' എന്ന പദത്തിന് ഒരു ശരിയായ നിർവചനം അവർക്കില്ല, ഈ കുഴപ്പം വരാതിരിക്കാനാണ് ലക്ഷണനിർവചനം.

ധർമ്മത്തിന് മുഖ്യമായി രണ്ടാചാര്യന്മാരാണ് ലക്ഷണംകൊടുത്തിരിക്കുന്നതു്. ഒന്ന് കണാദൻ. മറെറാന്ന് ജൈമിനി. ഈ രണ്ടു ലക്ഷണങ്ങളും ഉപരിപ്ലവമായി നോക്കുമ്പോൾ പരസ്പരബന്ധമില്ലാത്തപോലെ തോന്നാം. വാസ്തവത്തിൽ രണ്ടും ബന്ധമുള്ളതാണ്. കണാദൻ കൊടുക്കുന്ന ലക്ഷണം ''യതോഽഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ'' (യാതൊന്നുകൊണ്ടു് മനുഷ്യന് ഐഹികശ്രേയസ്സും പാരലൌകിക ശ്രേയസ്സും—മോക്ഷവും കിട്ടുമോ അതു് ധർമ്മം).

ഇവിടെ ധർമ്മമെന്നതു് വെറും പരലോകത്തേക്കുള്ളതല്ലെന്നും മോക്ഷത്തിന് മാത്രമുള്ളതല്ലെന്നും നാം ഓർക്കണം.

''പ്രഭവാർത്ഥായ ഭൂതാനാം ധർമ്മപ്രവചനം സ്മൃതം
യഃ സ്യാത് പ്രഭവസംയുക്തഃ സ ധർമ്മ ഇതി നിശ്ചയഃ''

എന്നു വ്യാസൻ പറയുന്നു. മനുഷ്യർക്കു മാത്രമല്ല സകല ജീവികൾക്കും നന്മയേയും പുഷ്ടിയേയും ഐശ്വര്യത്തേയും കൊടുക്കുന്നതു് ധർമ്മമെന്നാണ് നിശ്ചയം. ഇതിൽനിന്നു് ''നിങ്ങളുടെ മതഗ്രന്ഥങ്ങൾ ഈ ലോകത്തു് പട്ടിണികിടക്കുന്നവൻെറ വിശപ്പു് മാററുമോ? കിടപ്പിടം ഇല്ലാത്തവന് കിടപ്പിടം കൊടുക്കുമോ? ഉടുക്കാനില്ലാത്തവനു് വസ്ത്രം കൊടുക്കുമോ? അവയെപ്പററി വല്ലതും പറയുന്നുവോ?'' എന്ന ചോദ്യത്തിന് ധർമ്മപ്രകാരം ഉത്തരം ഉണ്ടെന്നുള്ളതു് തീർച്ചയാണ്. പട്ടിണിക്കാരൻെറ പട്ടിണി തീർക്കാനും കിടപ്പിടമില്ലാത്തവനു് കിടപ്പിടം കൊടുക്കുവാനും ഉടുക്കാൻ ഇല്ലാത്തവനു് ഉടുക്കാൻ കൊടുക്കാനും കഴിവില്ലെങ്കിൽ അതു ധർമ്മമല്ല. സകല വിഷമപ്രശ്നങ്ങൾക്കും പരിഹാരം ഉണ്ടാക്കിക്കൊടുക്കുവാൻ കഴിവുള്ളതാണ് ധർമ്മം. എന്നാൽ ഒന്നു് ഇവിടെ ഓർക്കേണ്ടതുണ്ടു്. ഉണ്ണാനും ഉടു

ക്കാനും കിടക്കാനും വേണ്ടതു് കൊടുക്കുക മാത്രമല്ല ധമ്മത്തിന്റെ ചുമതല. ചിലപ്പോൾ അധമ്മത്തിനും ഇതെല്ലാം ഉണ്ടാക്കിക്കൊടുക്കുവാൻ സാധിച്ചേക്കാം. പിടിച്ചുപറിയും മോഷണവും ചിലപ്പോൾ ചിലക്കു് ഇതെല്ലാം ഉണ്ടാക്കിക്കൊടുക്കും. എന്നാൽ ധർമ്മമെന്നതു് മനുഷ്യന്നു് മരണാനന്തര ജീവിതത്തിനു് വിരോധമില്ലാത്തവണ്ണം—അനന്തരപ്രത്യാഘാതമുണ്ടാക്കാത്തവണ്ണം — ഐഹികശ്രേയസ്സിനെ കൊടുക്കുന്നതായിരിക്കണമെന്നുണ്ടു്. അങ്ങനെ അനന്തര പ്രത്യാഘാതമുണ്ടാക്കാത്തതേതെല്ലാമെന്നെങ്ങനെയാണറിയുക?

മൂന്നുവിധ പ്രമാണങ്ങളാലാണു് നാം സാധാരണയായി ശരിയും തെററും നിശ്ചയിക്കുന്നതു്. അവയിൽ ഒന്നാമത്തേതു് അനുഭവമാണു്; പ്രത്യക്ഷാനുഭവം. പ്രത്യക്ഷാനുഭവം ചിലപ്പോൾ, കള്ളുകുടിയന്മാരും പിടിച്ചുപറിക്കാരും, കള്ളയാധാരം നിർമ്മിക്കുന്നവരും, ഏതു കള്ളക്കേസും വക്കാലത്തു പിടിച്ചു് നീതീകരിക്കുന്നവരും സുഖമായി ജീവിക്കുന്നതായും മരിക്കുന്നതായും നമ്മെ പഠിപ്പിക്കുന്നു. അപ്പോൾ അങ്ങനെ ചെയ്യുന്നതു് ധർമ്മമാകുമോ? ഒരിക്കലുമല്ല! ''മനസ്സാക്ഷിയനുസരിച്ചു് ജീവിക്കുന്നതു് ധർമ്മം. മനസ്സാക്ഷി വിട്ടു് പ്രവത്തിക്കുന്നതു് അധർമ്മം.'' എന്നു് ചിലർ പറയുന്നു. ഇതും ശരിയല്ല. മനുഷ്യമാംസം തിന്നു് ജീവിക്കുന്ന കാനിബോൾ ജാതിക്കാരുടെ (മനുഷ്യഭോജികളുടെ) ഇടയിൽ ''മററു വഗ്ഗത്തിലുള്ള എല്ലാ മനുഷ്യരും തങ്ങൾക്കാഹാരത്തിനുവേണ്ടിയുള്ളവരാണു്'' എന്നൊരു വിശ്വാസമുണ്ടു്. അതുകൊണ്ടു് അന്യമനുഷ്യരെ കൊന്നു തിന്നുന്നതിൽ അവരുടെ മനസ്സാക്ഷിക്കു യാതൊരു ബുദ്ധിമുട്ടും ഉണ്ടാകുന്നില്ല. അതുകൊണ്ടു് മററു മനുഷ്യരെ കൊന്നുതിന്നുന്നതു് ധർമ്മമാണെന്നു് വരുമോ? മനുഷ്യന്നു വേണ്ടിയാണു് മററു സകല ജീവികളും സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്നും അതിനാൽ അവയെ കൊന്നു തിന്നുന്നതു് അധർമ്മമല്ലെന്നും ക്രിസ്ത്യാനികളുടെ ഇടയിൽ ഒരു വിശ്വാസമുണ്ടു്. ബുദ്ധമതക്കാരുടേയും ജൈനമതക്കാരുടേയും ഇടയിൽ ഏലിയേയും മൂട്ടയേയും കൊല്ലുന്നതുകൂടി പാപമാണെന്നാണു് വിശ്വാസം. ഓരോ വിശ്വാസത്തിലും വളർന്നുവന്നവരുടെ മനസ്സാക്ഷി ഓരോ വിധത്തിലാണിരിക്കുന്നതു്. ഇതുകൊണ്ടു് ജന്തുക്കളെ കൊന്നുതിന്നുന്നത് ധർമ്മമെന്നോ അധർമ്മമെന്നോ തീർച്ചയാക്കേണ്ടതു്? കേരളത്തിൽതന്നെ ഏതാനും വഷങ്ങൾക്കുമുമ്പ് അധഃകൃതസമുദായങ്ങളിൽ ജനിച്ചവരെ സമീപിച്ചിട്ടു് കുളിക്കാതെ വീട്ടിൽ കയറുന്നതും ഭക്ഷണം കഴിക്കുന്നതും പാപമാണെന്നും അതിനാൽ അവരെ വഴി നടക്കാൻ അനുവദിക്കരുതെന്നും ഒരു വിശ്വാസമുണ്ടായിരുന്നു. അന്നു് അങ്ങനെയുള്ളവരെ വഴിനടക്കാൻ അനുവ

ദിച്ചിരുന്നില്ല. വഴിനടക്കുന്നവരെ ഉപദ്രവിച്ചുമിരുന്നു. അതു അവരുടെ മനസ്സാക്ഷിപ്രകാരം തെററായിരുന്നില്ല. അതുകൊണ്ടു് അതു് ധർമ്മമോ അധർമ്മമോ? ഇന്നു് അവരെ വഴിയാട്ടിയോടിക്കുന്നതു് അധർമ്മമായി കരുതപ്പെടുന്നു. അതുകൊണ്ടു് മുമ്പു് അധർമ്മമായിരുന്നതു് ഇന്നു് ധർമ്മവും ആയോ? ഇങ്ങിനെ പല ദൃഷ്ടാന്തങ്ങളുണ്ടു്. അതുകൊണ്ടു് മനസ്സാക്ഷിയും ധർമ്മാധർമ്മ നിർണ്ണയത്തിനു് പ്രമാണമല്ല. നമ്മുടെ അനുഭവത്തിൽ ഇന്നു് ശരിയെന്നു കാണുന്നതു് നാളെ തെറെറന്നു കാണുന്നു. അതിനാൽ അനുഭവത്തെ നോക്കിയും ധർമ്മാധർമ്മനിർണ്ണയം ചെയ്യുന്നതു് ശരിയല്ല.

യുക്തിയും അപ്രകാരംതന്നെ. അനുഭവത്തെ അടിസ്ഥാനമാക്കിയാണു് പ്രായേണ യുക്തിയുണ്ടാകുന്നതു്. 'ലാജിക്'' അഥവാ തക്കശാസ്ത്രം അനുമാനം ഉണ്ടാക്കുന്നതെങ്ങനെയാണു്? 'ഈ കാക്ക കറുത്തതു്, ആ കാക്ക കറുത്തതു്; മറേറ കാക്ക കറുത്തതു്; അതിനാൽ എല്ലാ കാക്കയും കറുത്തതു്.' 'എ' ഒരു കാക്കയാകുന്നു. എല്ലാ കാക്കയും കറുത്തതാകയാൽ 'എ യും കറുത്തതാകുന്നു.''

ഇതാണു് തക്കത്തിൻെറ—അനുമാനത്തിൻെറ ഗതി. വെളുത്ത കാക്കയെന്നു് പറഞ്ഞാൽ ഉടൻ ചിരിക്കുകയായി; കള്ളമായി. എന്തെന്നാൽ കാക്കയെന്നു് പറഞ്ഞാൽ കറുത്തതെന്നാണു് തീർപ്പു്. ഈ അനുമാനമാരംഭിക്കുന്നതു് അനുഭവത്തിൽനിന്നാണു്. അനുഭവം ഇല്ലാത്തതും നമ്മുടെ നോട്ടം എത്താത്തതുമായ വിഷയത്തിൽ തക്കത്തിനെങ്ങനെ പ്രവേശമുണ്ടാകും? അനുഭവംതന്നെ മാറിമാറിയിരിക്കെ യുക്തിയുടെ കഥ പറയാനുണ്ടോ? യുക്തി ശരിതന്നെ കാണിക്കുമെന്നു് ഒരിക്കലും പറയാൻ കഴിയുകയില്ല. പലരും വ്യഭിചാരം ചെയ്യുന്നതു് അവരുടെ യുക്തിക്കു് ശരിയാണെന്നു് കരുതിയാണു്. ചില മദ്യപാനികൾ മദ്യപാനം ചെയ്യുന്നതു് അവരുടെ യുക്തിപ്രകാരം ശരിയാണെന്നു് കരുതിയാണു്. ഇനി വേറൊരു ദൃഷ്ടാന്തം. ധാരാളം പണവും പഠിക്കുവാൻ ബുദ്ധിയും ഉണ്ടായിട്ടും വീട്ടുകാർ പിന്നേയും പിന്നേയും സ്കൂളിൽ അയച്ചിട്ടും ചില കുട്ടികൾ പഠിക്കാതെ നടക്കുന്നതു് അവരുടെ യുക്തിപ്രകാരം പഠിത്തം ആവശ്യമില്ലെന്നു് അപ്പോൾ തോന്നിയിട്ടാണു്. എന്നാൽ വളരെ കഴിഞ്ഞു് തങ്ങളുടെ അന്നത്തെ യുക്തിയുടെ പോക്കു് തെററിപ്പോയെന്നറിഞ്ഞു് പശ്ചാത്തപിക്കുന്ന എത്രയോ പേരുണ്ടു്? എന്തിനു്? മിക്കവരും വിവാഹബന്ധത്തിലേപ്പെടുന്നതു് താൻ വിവാഹം ചെയ്യുന്ന സ്ത്രീ സദ്ഗുണവതിയാണെന്നു് തൻെറ യുക്തിപ്രകാരം ആലോചിച്ചു് തീച്ചപ്പെടുത്തിയിട്ടാണു്. അങ്ങനെ തൻെറ യുക്തിപ്രകാരം ഗുണവതിയെന്നു കണ്ടു് വിവാഹത്തിലേപ്പെട്ടശേഷം ആ

സ്ത്രീ അങ്ങനെയല്ലെന്നു് പിന്നീടനുഭവംകൊണ്ടറിഞ്ഞു് വിവാഹ മോചനത്തിലേർപ്പെടുന്നവരും, ഭാര്യയുമായി എന്നും കലഹത്തിൽ കഴിയുന്നവരും ഭാര്യ നിമിത്തം എന്നും ക്ലേശം അനുഭവിക്കുന്നവരും ആയി എത്രയോ പേരുണ്ടു്. പരമാർത്ഥത്തിൽ നടന്ന എത്രയോ കൊലക്കേസ്സുകൾ ബുദ്ധിമാനായ വക്കീലിന്റെ യുക്തിബലം നിമിത്തം ഉണ്ടായതല്ലെന്നു് നീതിമാനും ബുദ്ധിമാനുമായ ജഡ്ജിക്കു് പോലും വിശ്വാസം വന്നിട്ടു് വെറുതേ വിടുന്നതായി നാം കാണുന്നു. ഇതിൽനിന്നു് നാം എന്തു് പഠിക്കുന്നു? യുക്തി എപ്പോഴും സത്യത്തിലേയ്ക്കു്—ശരിയിലേയ്ക്കു്—ധർമ്മാധർമ്മങ്ങളെ ശരിയായി തീർച്ചപ്പെടുത്തുന്നതിലേയ്ക്കു് നയിക്കണമെന്നില്ലെന്നു് പഠിക്കുന്നു. യുക്തിതന്നെ നമ്മെ പഠിപ്പിക്കുന്നതു് യുക്തി എപ്പോഴും ശരിയിലേയ്ക്കു് നയിക്കണമെന്നില്ലെന്നാണു്. പിന്നെ ധർമ്മാധർമ്മങ്ങളെ നിർണ്ണയിക്കുന്നതിനെന്താണു് പ്രമാണമെന്നാണെങ്കിൽ 'സൂക്ഷ്മവ്യവഹിതവിപ്രകൃഷ്ടജ്ഞാനം' (സൂക്ഷ്മവും മറെറാന്നുകൊണ്ടു് മറഞ്ഞതും ദൂരെയിരിക്കുന്നതുമായതിന്റെയറിവു്) 'അതീതാനാഗതജ്ഞാനം' (കഴിഞ്ഞതും വരാനിരിക്കുന്നതുമായ വസ്തുക്കളെപ്പററിയുള്ള ജ്ഞാനം) എന്നിവയുള്ളവരുടെ വാക്യമാണു് പ്രമാണമെന്നാണുത്തരം—അങ്ങനെയുള്ളവരെയാണു് ഋഷിമാർ എന്നു് പറയുന്നതു്. ഋഷിമാരെന്നാൽ ആര്യന്മാരുടെ പുരോഹിതന്മാരെന്നാണു് ഇന്നത്തെ കുട്ടികൾ ഇന്ത്യാ ചരിത്രത്തിൽ പഠിപ്പിക്കപ്പെടുന്നതു്. ഇതു് അബദ്ധമാണു്. 'ആര്യന്മാർ' എന്ന പദം ഒരു വർഗ്ഗത്തെ (Race) കുറിക്കുന്നതേയല്ല. ആര്യശബ്ദം ഋഗ്വേദത്തിൽ—ആര്യന്മാർ കുടിയേറി പാർത്തുവെന്നതിനു് തെളിവുണ്ടെന്നുപറഞ്ഞു് പ്രമാണമാക്കിയിരിക്കുന്ന ഗ്രന്ഥത്തിൽ—മുപ്പത്തിയെട്ടു പ്രാവശ്യമേ ഉപയോഗിച്ചിട്ടുള്ളു. ഇതിൽ ഒററ ദിക്കിലെങ്കിലും ഒരു വർഗ്ഗത്തെ കുറിക്കുന്നതായി പ്രയോഗിച്ചിട്ടില്ല. ആര്യനെന്നാൽ ശ്രേഷ്ഠൻ,—നാഥൻ എന്നെല്ലാമാണർത്ഥം. അതിന്റെ വിപരീതപദം 'ദാസൻ' എന്നുമാണു്. ഇന്ദ്രിയങ്ങളെ അടക്കിയവൻ അല്ലെങ്കിൽ അടക്കാൻ ശ്രമിക്കുന്നവൻ—ഇന്ദ്രിയനാഥൻ, സംസ്കാരസമ്പന്നൻ ആര്യൻ. ദാസനെന്നാൽ ഇന്ദ്രിയസംയമനമില്ലാത്തവൻ—ഇന്ദ്രിയസംയമനത്തിനു് ശ്രമിക്കാത്ത ഇന്ദ്രിയ ദാസൻ—സംസ്കാരരഹിതൻ എന്നാണർത്ഥം. ദ്രാവിഡശബ്ദം ഋഗ്വേദത്തിൽ ഒററ ദിക്കിൽപോലും ഇല്ലതാനും.

''വൃത്തേന ഹി ഭവത്യാര്യോ ന ധനേന ന വിദ്യയാ''

എന്ന മഹാഭാരതവാക്യവും സ്മരണീയമാണു്. അതിനു് പുറമേ എല്ലാ ഋഷിമാരും പുരോഹിതന്മാരായിരുന്നുമില്ല. ഉദാഹരണ

ത്തിനു് നാരദൻ, സനകൻ, വേദവ്യാസൻ മുതലായവരെ നോക്കുക! ഋഷ്ഗതൗ,' ഋഷ് ധാതുവിന്നു് ഗതിയെന്നർത്ഥം.

''പ്രശ്നീൻ ഹ വൈ തപസ്യമാനാൻ ബ്രഹ്മ സ്വയം—
ഭ്വഭ്യാനർഷത്തദൃഷീണാമൃഷിത്വം വിജ്ഞായതേ''

തപസ്വികളായ പ്രശ്നികളുടെ അടുക്കൽ സ്വയംഭൂ ആയ ബ്രഹ്മം അഭിഗമിച്ചു എന്നതുകൊണ്ടാണു് ഋഷിമാക്കു് ഋഷിത്വമുണ്ടായതു്. ഋഷിയെന്നാൽ മന്ത്രദ്രഷ്ടാവു് 'മനനാത്ത്രായതേ' അഥവാ 'മന്താരം ത്രായതേ' ഇതി മന്ത്രം 'മനനം ചെയ്യുന്നവനെ രക്ഷിക്കുന്നതു്' അഥവാ 'മനനം നിമിത്തം രക്ഷിക്കുന്നതു് മന്ത്രം' യാതൊന്നിനെ മനനം ചെയ്താൽ മനുഷ്യന്നു് സംസാരദുഃഖത്തിൽ നിന്നു് രക്ഷ കിട്ടുമോ അതു് മന്ത്രം. അതായതു് പ്രപഞ്ചതത്ത്വം അഥവാ പ്രപഞ്ചരഹസ്യം യാതൊന്നു് പഠിപ്പിക്കുന്നുവോ അതു് മന്ത്രം. അങ്ങിനെ തത്ത്വസ്വരൂപം അറിഞ്ഞവർ, ഈശ്വരാനുഭൂതി ലഭിച്ചവർ ആണു് മഹർഷിമാർ.

''ദർശം നു വിശ്വദർശതം ഏതാ ജുഷത മേ ഗിരഃ''
''തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ
ദിവീവ ചക്ഷുരാതതം''

(സകലരാലും കാണപ്പെടേണ്ടവനെ ഞാൻ കണ്ടു. എന്റെ ഈ വാക്കുകളെ സ്വീകരിക്കുവിൻ. കണ്ണു് തുറന്നു് ആകാശത്തിലേയ്ക്കു് നോക്കിയാലെന്നപോലെ ജ്ഞാനികൾ വിഷ്ണുവിന്റെ ആ പരമപദത്തെ സദാ കാണുന്നു). എന്നു് ഋഗ്വേദത്തിൽ പറയുന്നു. 'വേദാഹ—മേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്' എന്നു് യജുസ്സു്. ഇപ്രകാരം തത്ത്വദ്രഷ്ടാക്കളായി—മന്ത്രദ്രഷ്ടാക്കളായി ഈശ്വരാനുഭൂതി ലഭിച്ച ഋഷിമാരുടെ വാക്യമാണു് പ്രമാണം. അവരെ ആപ്തന്മാരെന്നും പറയുന്നു. ചരിത്രത്തിനു് നോട്ടം എത്താത്ത പ്രാചീനകാലം മുതൽ ഭാരതത്തിൽ ഋഷിമാരുണ്ടായിരുന്നു. 'അഗ്നിഃ പൂർവ്വേഭിഃ ഋഷിഭിരീഡ്യോ നൂതനൈരുത' എന്ന ഋഗ്വേദമന്ത്രം അതിനും മുമ്പുള്ള ഋഷിമാരെ സ്മരിക്കുന്നു.

''ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിച ചക്ഷിരേ''

എന്നു് ഉപനിഷത്തുകളും പറയുന്നു. ആ ഋഷിമാർ ഈശ്വരാദേശം ലഭിച്ചു് ജ്ഞാനികളായി പ്രത്യക്ഷപ്പെടുത്തിയ തത്ത്വങ്ങളെ നിക്ഷേപിച്ചിരിക്കുന്ന ഗ്രന്ഥമാണു് വേദം. ത്രികാലജ്ഞന്മാരും ശുദ്ധസത്വന്മാരും അതിനാൽ അന്തഃകരണദോഷം ഇല്ലാത്തവരും ആയിരുന്നു ഋഷിമാർ. അവക്കു് ലോകാന്തരങ്ങളേക്കുറിച്ചും അനേകായിരം വർഷങ്ങൾക്കശേഷം ലോകത്തു് സംഭവിക്കാൻ പോകുന്ന

തിനെപ്പററിയും ജ്ഞാനമുണ്ടായിരുന്നു. അവരുടെ വാക്കുകളാണ് ധർമ്മാധർമ്മങ്ങളിൽ ശരിയായ പ്രമാണം. അതുകൊണ്ടാണ് കണാദ സൂത്രത്തിൽ 'തദ്വചനാദാമ്നായസ്യ പ്രാമാണ്യം' (ധർമ്മാധർമ്മങ്ങളെ പ്പററി പറയുന്നതുകൊണ്ടാണ് വേദത്തിനു പ്രാമാണ്യം) എന്നു പ്ര സ്താവിച്ചതു്. കണാദന്റെ അഭിപ്രായത്തിൽ ധർമ്മാധർമ്മങ്ങളുടെ പ്രമാണം വേദമാണെന്നു് കിട്ടുന്നു.

ജൈമിനി ധർമ്മത്തെ നിർവ്വചിക്കുന്നതു്, 'ചോദനാലക്ഷണോഽ ർത്ഥോ ധർമ്മഃ' (വേദത്താൽ അനുഷ്ഠേയമായി ആജ്ഞാപിക്കപ്പെട്ട ന്നതു് ധർമ്മം) എന്നാകുന്നു. 'ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ, ശ്രുതിസ്തു വേദോവിജ്ഞേയഃ' എന്നു് മനു പറയുന്നു. 'വേദോഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം' എന്നും ഉണ്ട്, മനുസ്മൃതിയിൽ. 'ശ്രുതിസ്മൃതിവിഹിതോ ധർമ്മഃ' എന്നു് വസിഷ്ഠ സ്മൃതി. 'വേദോ ധർമ്മമൂലം—തദ്വിദാം ച സ്മൃതിശീലേ' എന്നു് ഗൗ തമധർമ്മസൂത്രം, വേദമാണ് ധർമ്മത്തിൽ പരമപ്രമാണം. വേദ ത്തോടു് യോജിക്കുന്ന സ്മൃതിയും ശിഷ്ടാചാരവും പ്രമാണമാണ്. ശിഷ്ടന്മാർ ആരു്? 'ശിഷ്ടഃ പുനരകാമാത്മാ' എന്നാണു് വസിഷ്ഠ സ്മൃതി. അതായതു് മനസ്സിൽ കാമമില്ലാത്തവൻ.

'ശിഷ്ടാഃ വേദപ്രാമാണ്യാഭ്യുപഗന്താരഃ' (വേദപ്രാമാണ്യ ത്തെ അംഗീകരിക്കുന്നവർ ശിഷ്ടന്മാർ) എന്നും പക്ഷമുണ്ട്. ഏതാ യാലും വേദമാണ് ധർമ്മത്തിൽ മുഖ്യപ്രമാണം. ഋക്കു്, യജുസ്സു്, സാമം, അഥർവ്വം എന്നീ വേദങ്ങളാൽ വിധിക്കപ്പെടുന്നതു് ധർമ്മം. സനാതനങ്ങളായ ധർമ്മതത്ത്വങ്ങളെ വേദങ്ങൾ ഉപദേശിക്കുന്നു. ആ ധർമ്മതത്ത്വങ്ങളെ അടിസ്ഥാനമാക്കി ജീവിച്ച ആചാര്യന്മാരേയും അവരുടെ ഉപദേശങ്ങളേയും ഉൾക്കൊള്ളുന്നതുകൊണ്ട് ഭാരതീയധർമ്മ ത്തിനു് സനാതനധർമ്മമെന്നു് പേരുണ്ടായി

ഇവിടെ ഋക്കു്, യജുസ്സു്, സാമം, അഥർവ്വം എന്നിവയാൽ പ്രതിപാദിക്കപ്പെടുന്നതു് ധർമ്മം എന്നു് പറയുമ്പോൾ, 'ബൈബി ളിലും, ഖുറാനിലും, പിടകങ്ങളിലും അനുശാസിക്കുന്നതൊന്നും ധർമ്മ മല്ലേ?' എന്നു് ചോദ്യം വരാം. സനാതനധർമ്മതത്ത്വങ്ങൾ എന്നും സനാതനങ്ങൾ തന്നെ. എന്നാൽ അവയെ പല ദേശത്തേയ്ക്കും പല കാലത്തേയ്ക്കും പററിയവിധം പലേതരം അധികാരികളെ ഉദ്ദേശിച്ച് അതതു് കാലത്തു് ഓരോ കാലഘട്ടത്തിലുണ്ടായ ആചാര്യന്മാർ ഉപദേശിച്ചപ്പോൾ അതു് പലേ മതങ്ങൾക്കും പലവിധ മതഗ്രന്ഥ ങ്ങൾക്കും ഇടയുണ്ടാക്കി. ആയിരത്തി തൊള്ളായിരം വർഷങ്ങൾക്ക് മുമ്പ് പാലസ്റ്റയിനിൽ വസിച്ച ജനങ്ങൾക്ക് പററിയവിധത്തിൽ സനാതനധർമ്മ തത്ത്വങ്ങളെ ക്രിസ്തു തന്റെ വിദ്യാവിഹീനരായ

മുക്കവശിഷ്യന്മാക്കുപദേശിച്ചതു് ക്രിസ്തുമതത്തിനു് കാരണമായി. പിന്നെയും അറുനൂറിൽപരം വഷം കഴിഞ്ഞു് അറേബ്യയിലെ ജനങ്ങാക്കു് മനസ്സിലാകത്തക്കവണ്ണം മുഹമ്മദ് നബി ഉപദേശിച്ചപ്പോഠം അതു് ഇസ്ലാം ആയി. ഇന്ത്യയിൽതന്നെ രണ്ടായിരത്തി അഞ്ഞൂറു് വഷം മുമ്പു് മാമൂലുമാത്രം പിടിച്ചു് ഹൃദയത്തിനു് പ്രാധാന്യം കൊടുക്കാതെ ചടങ്ങുകളെ വലുതാക്കി പൗരോഹിത്യത്തിനു് പ്രാധാന്യം കല്പിച്ചു് ശാസ്ത്രങ്ങളെ സ്വേഛാനുസരണം വ്യാഖ്യാനിക്കുന്ന ജനങ്ങഠം വദ്ധിച്ചിരുന്ന കാലത്തു് ആ തത്വങ്ങഠം അന്നത്തെ ജനങ്ങളെ ധമ്മമാഗ്ഗങ്ങളിലേയ്ക്കു് തിരിക്കത്തക്കവണ്ണം ഗൗതമബുദ്ധൻ വ്യാഖ്യാനിച്ചപ്പോഠം അതു് ബുദ്ധമതമായി. ഇങ്ങനെ എല്ലാ മതങ്ങളും, ചരിത്രദൃഷ്ട്യാ നോക്കിയാലും വൈദികധമ്മത്തിൻെറ പ്രതിധ്വനികളാണെന്നു് കാണാൻ കഴിയും. 'അങ്ങയുടെ മതം എന്തു്?' എന്നു് ചോദിച്ച ഒരാളോടു് "My religion is that of which Christianity is an off-shoot and Buddhism is a Rebel child." (ഏതൊന്നിൻെറ ഒരു കിളുന്നാണോ ക്രിസ്തുമതം, ഏതൊന്നിൻെറ ഒരു കുസൃതിക്കുട്ടിയാണോ ബുദ്ധമതം അതാണെൻെറ മതം) എന്നു് സ്വാമി വിവേകാനന്ദൻ മറുപടി പറഞ്ഞതു് ഇവിടെ ഓക്കേണ്ടതാണു്. "I thank you in the name of the mother of religions." (ഞാൻ നിങ്ങളോടു് മതങ്ങളുടെ മാതാവിൻെറപേരിൽ കൃതജ്ഞത പറയുന്നു) എന്നു് സ്വാമിജി അമേരിക്കയിലെ മതമഹാസഭയിൽ നടത്തിയ ഒന്നാമത്തെ പ്രസംഗത്തിലും പ്രസ്താവിക്കുന്നു.

ഈ ധമ്മത്തെ സ്ഥാപിക്കുന്നതിനാണു് ഈശ്വരൻ യുഗംതോറും അവതരിക്കുന്നതു്.

''യദാ യദാ ഹി ധമ്മസ്യ ഗ്ലാനിഭ്വതി ഭാരത!
അഭ്യുത്ഥാനമധമ്മസ്യ തദാത്മാനം സൃജാമ്യഹം''.
ധമ്മസംസ്ഥാപനാത്ഥായ സംഭവാമി യുഗേ യുഗേ

(ധമ്മം ക്ഷയിച്ചു് അധമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്ന കാലത്തു് ധമ്മം സ്ഥാപിക്കാനായിട്ടു് ഭഗവാൻ അവതരിക്കുന്നു) എന്നു ഗീത പറയുന്നു. ഈശ്വരൻ അവതരിക്കുന്നതു് നമ്മുടെ പൂജ വാങ്ങാനും, സ്തുതി കേഠക്കാനും, നാഗസ്വരം കേട്ടു് രസിക്കുവാനും, വെടിക്കെട്ടു് കാണാനുമല്ല; അധമ്മികളായ ദുര്യോധനാദികഠം ഭഗവാനെ സല്ക്കരിക്കാൻ തയ്യാറായിരുന്നിട്ടും അവരുടെ പൂജയെ ശ്രീകൃഷ്ണഭഗവാൻ സ്വീകരിച്ചില്ല. ഭഗവാൻ നമ്മോടാവശ്യപ്പെടുന്നതു് ധാമ്മികജീവിതം നയിക്കാനാണു്. അതിനുശേഷമാണു് പൂജയും പുഷ്പാഞ്ജലിയുമെല്ലാം. ഭഗവാൻ ഈ ലോകത്തേയ്ക്കു് ഗീതയിലൂടെ ഒരു സന്ദേശം നൽകിയിരിക്കുന്നു. ആ സന്ദേശം നാം സ്വീകരിക്കാതെ നമ്മ

ടെ സല്ക്കാരം ഭഗവാൻ സ്വീകരിക്കുകയില്ല. കൗരവസദസ്സിൽ ദൂതനായി ചെന്ന ശ്രീകൃഷ്ണനോട്,

''കസ്മാദന്നാനി പാനാനി വാസാംസി ശയനാനിച
ത്വദർത്ഥമുപനീതാനി നാഗ്രഹീസ്ത്വം ജനാർദ്ദന!
.... .... .... .... ....
തത്ര കാരണമിച്ഛാമി ശ്രോതും ചക്രഗദാധര!''

(അങ്ങേയ്ക്കുവേണ്ടി ഒരുക്കിയിട്ടുള്ള അന്നപാനങ്ങളും വസ്ത്രങ്ങളും ശയനത്തിനുള്ള മെത്ത മുതലായതും അങ്ങ് സ്വീകരിക്കാത്തതെന്താണ്........അതിൻെറ കാരണം എന്താണെന്ന് കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്) എന്നു ചോദിക്കുന്ന ദുര്യോധനനോട് ശ്രീകൃഷ്ണൻ പറയുന്ന മറുപടി ഇവിടെ ശ്രദ്ധേയമാണ്.

''കൃതാർത്ഥാ ഭുഞ്ജതേ ദൂതാഃ പൂജാം ഗൃഹ്ണന്തി ചൈവ ഹി
കൃതാർത്ഥം മാം സഹാമാത്യം സമർച്ചിഷ്യസി ഭാരത''
(ഉദ്യോഗപർവ്വം 91–ാം അദ്ധ്യായം)

(ദൂതന്മാർ വന്നകാര്യം സാധിച്ചിട്ടേ ആഹാരാദികൾ സ്വീകരിക്കൂ. പൂജയെ സ്വീകരിക്കൂ. എന്നെ എൻെറ മന്ത്രിയോടുകൂടി കൃതാർത്ഥനാക്കിയിട്ട് പൂജിക്കൂ) എന്നാണ് ആ മറുപടി; ഭഗവാൻ യാതൊന്നിനുവേണ്ടി അവതരിക്കുന്നുവോ അതിനെ വകവയ്ക്കാതെ സ്തുതിക്കുന്നവൻ കപടഭക്തനാകുന്നു, ധാർമ്മികമായ ജീവിതം നയിച്ചാൻ മാത്രമേ ഭഗവാൻ പ്രസന്നനാകൂ. രാമാവതാരത്തിൽ, മനുഷ്യൻെറ മനസ്സിന് എത്രയും അഭികാമ്യമായ രാജ്യധനാദിയെ ബാല്യത്തിൽത്തന്നെ ത്യജിച്ചതും തൻെറ നിത്യസഹചാരിണിയായിരുന്നു് സകല ദുഃഖങ്ങളിലും പങ്കുകൊണ്ട, ചാരിത്ര്യത്തിന് മാതൃകയായ സീതയെ പൂർണ്ണഗർഭിണിയായിരിക്കെ വനത്തിലുപേക്ഷിച്ചതും ബാല്യം മുതൽ തന്നെ പിരിയാതെ തൻെറ സകല ശുശ്രൂഷകളും ചെയ്യുകയും പതിന്നാലുവർഷം ഉറക്കമില്ലാതെ രാത്രി വില്ലും അമ്പുമായി കാവൽ നിന്ന് തൻേറയും ഭാര്യയുടേയും ശരീരം രക്ഷിക്കുകയും ചെയ്ത ലക്ഷ്മണനെ പരിത്യജിച്ചതും ധർമ്മരക്ഷയ്ക്കു വേണ്ടിയാണ്. കൃഷ്ണാവതാരത്തിൽ കംസചാണൂരശിശുപാലാദികളെ വധിച്ചതും ഋഷിശാപം നിമിത്തമാക്കി തൻെറ പുത്രന്മാരെ വധിപ്പിച്ചതും ധർമ്മസംസ്ഥാപനത്തിനാണ്.

''നാഹം കാമാന്നസംരംഭാന്ന ദ്വേഷാന്നാർത്ഥകാരണാത്
ന ഹേതുവാദാല്ലോഭാദ്വാ ധർമ്മം ജഹ്യാം കഥഞ്ചന''
(ഉദ്യോഗം 91)

(ഞാൻ കാമംകൊണ്ടോ, ഭയംകൊണ്ടോ, ദ്വേഷം നിമിത്തമോ,

പണത്തിനുവേണ്ടിയോ, യുക്തിവാദംകൊണ്ടോ, ലോഭം നിമിത്തമോ, ഒരിക്കലും ധർമ്മത്തെ ഉപേക്ഷിക്കയില്ല). എന്നു ഭഗവാൻ പറയുന്നതു നോക്കുക. യോഗിരാജനായ ശ്രീകൃഷ്ണൻ പാലു മോഷ്ടിച്ചുവെന്നും ഗോപികളുടെ വസ്ത്രം അപഹരിച്ചു എന്നും പതിനാറായിരം സ്ത്രീകളെ വിവാഹം ചെയ്തുവെന്നും പലരും കേട്ടിട്ടുണ്ട്. എന്നാൽ അദ്ദേഹം ശരീരം ത്യജിച്ചതെങ്ങിനെയെന്ന് എത്രപേർ ആലോചിച്ചിട്ടുണ്ട്?

''മന്യേ ഽവനേർന്നനു ഗതോപ്യഗതം ഹി ഭാരം
യദ്യാദവം കുലമഹോ അവിഷഹ്യമാസ്തേ
നൈവാന്യതഃ പരിഭവോസ്യ....വിധായവേണു-
സ്തംബസ്യ വഹ്നിമിവ ശാന്തിമുപൈമി ധാമ''

(ഭാഗവതം ഏകാദശം 1–3, 4)

(ഭൂമിയുടെ ഭാരം കുറെ തീർന്നെങ്കിലും അസഹ്യമായ യാദവകുലം നിലനില്ക്കുന്നിടത്തോളം ഭൂമിഭാരം തീർന്നിട്ടില്ലെന്നു ഞാൻ കരുതുന്നു. മുളങ്കാട്ടിനു തീ എന്നതുപോലെ വേറൊരു മാർഗ്ഗത്തിൽ കൂടി യാദവകുലത്തിനു നാശംവരുത്തിയിട്ടു ഞാൻ സ്വധാമം പ്രാപിക്കുന്നുണ്ട്).

എന്നാലോചിച്ചിട്ടാണ് ഭഗവാൻ ഋഷിമാരെക്കൊണ്ട് യദുകുലത്തെ ശപിപ്പിക്കുന്നതു്. ആ ശാപം തടുക്കാൻ ഭഗവാനു കഴിവുണ്ടായിട്ടും അതു തടുത്തില്ല. ഇതു് ഉദ്ധവർ തന്നെ പറയുന്നു.

''ദേവദേവേശ യോഗേശ പുണ്യശ്രവണകീർത്തന
സംഹൃത്യൈതത്കുലം നൂനം ലോകം സന്ത്യക്ഷ്യതേ ഭവാൻ
വിപ്രശാപം സമർത്ഥോപി പ്രത്യഹന്ന യതീശ്വരഃ''

(ഭാഗവതം 11–6)

(ദേവദേവേശ, യോഗേശ, പുണ്യശ്രവണകീർത്തന, അവിടുന്നു് ഈ കുലം മുഴുവൻ സംഹരിച്ചിട്ട് ഈ ലോകം ത്യജിക്കാൻ ഇച്ഛിക്കുന്നു. വിപ്രശാപത്തെ ഇല്ലാതാക്കാൻ സമർത്ഥനാണെങ്കിലും അങ്ങ് അതു ചെയ്തില്ല)

ഭഗവാൻ അതു സമ്മതിക്കുകയും ചെയ്യുന്നു.

''യദാത്ഥ മാം മഹാഭാഗ തച്ചികീർഷിതമേവ മേ
ബ്രഹ്മാ ഭവോ ലോകപാലാഃ സ്വർവാസം മേ ഽഭികാംക്ഷിണഃ
മയാ നിഷ്പാദിതം ഹ്യത്ര ദേവകാര്യമശേഷതഃ
യദർത്ഥമവതീർണ്ണോ ഽഹമംശേന ബ്രഹ്മണാർത്ഥിതഃ
കുലം വൈ ശാപനിർദഗ്ധം നംക്ഷ്യത്യന്യോന്യവിഗ്രഹാത്''

(ഭാഗവതം 11–7)

(അല്ലയോ മഹാഭാഗ എന്നോട് പറഞ്ഞതെല്ലാം ഞാൻ ചെയ്യാനിച്ഛിക്കുന്നതുതന്നെയാണ്. ബ്രഹ്മാവും ശിവനും ലോകപാലക

ന്മാരും എൻെറ സ്വർഗ്ഗവാസത്തെ ആഗ്രഹിക്കുന്നു. ബ്രഹ്മാവിനാൽ പ്രാർത്ഥിക്കപ്പെട്ടിട്ട് എന്തിനുവേണ്ടിയാണോ ഞാൻ എൻെറ അംശം കൊണ്ടവതരിച്ചതു് ആ ദേവകാര്യമെല്ലാം ഞാൻ ചെയ്തുകഴിഞ്ഞു. വിപ്രശാപംകൊണ്ടു് ദഹിച്ച യാദവകുലം തമ്മിൽതല്ലി നശിച്ചു കൊള്ളും).

തൻെറ പുത്രന്മാരും, പൗത്രന്മാരും, സംബന്ധികളും പരസ്പരം അടിച്ചു മരിച്ചതു കണ്ട കൃഷ്ണനാകട്ടെ.

''ഏവം സർവ്വേഷു നഷ്ടേഷു കുലേഷു സ്വേഷു കേശവഃ

അവതാരിതോ ഭുവോ ഭാര ഇതി മേനേഽവശേഷിതഃ''

(ഇങ്ങിനെ തൻെറ കുലമെല്ലാം നശിച്ചപ്പോൾ താൻ മാത്ര മായിശേഷിച്ച കേശവൻ ഭൂമിയുടെ ഭാരം ഒതുക്കിയല്ലോ എന്നു വിചാരിച്ചു) (ഭാഗവതം 11–30)

പിന്നീടു് സുന്ദരസ്മിതവക്ത്രാബ്ജനായിരിക്കുന്ന ഭഗവാനെ ജര എന്ന കാട്ടാളൻ അമ്പെയ്യുന്നു. മാനെന്നു വിചാരിച്ചമ്പെയ്തശേഷം അടുത്തുവന്നപ്പോൾ ഭഗവാനെന്നറിഞ്ഞു വ്യസനിക്കുന്ന അയാളെ,

''കാമ ഏഷ കൃതോ മമ, യാഹി ത്വം മദനുജ്ഞാതഃ

സ്വർഗ്ഗം സുകൃതിനാം പദം''

(എൻെറ ഇഷ്ടമാണു് നീ ഈ ചെയ്തതു്. എൻെറ ആജ്ഞപ്രകാരം പുണ്യവാന്മാർക്കുള്ള സ്ഥാനമായ സ്വർഗ്ഗത്തേയ്ക്കു പൊയ്ക്കൊള്ളുക) എന്നനുഗ്രഹിച്ചു വിമാനത്തിൽ സ്വർഗ്ഗത്തേക്കയയ്ക്കുന്നു. അനന്തരം ഭഗവാൻ പിതാമഹനെ നോക്കി ആത്മാവിനെ ആത്മാവിൽചേർത്തു് കണ്ണടയ്ക്കുന്നു. 'പദ്മനേത്രേ ന്യമീലയത്'' അനന്തരം,

''ലോകാഭിരാമാം സ്വതനും ധാരണാധ്യാനമംഗളം

യോഗധാരണയാഽഗ്നേയ്യാ ദഗ്ധ്വാ ധാമ സ്വകം യയൌ

(ഭാഗവതം 11–31)

(ആഗ്നേയിയായ യോഗധാരണകൊണ്ടു് സ്വശരീരം ദഹിപ്പിച്ചിട്ടു് സ്വധാമം പ്രാപിക്കുന്നു.) ഇവിടെ പണ്ഡിതന്മാർ 'ദഗ്ധ്വാ' എന്നും 'അദഗ്ധ്വാ' എന്നും പദം മുറിച്ചു് തർക്കിക്കുന്നുണ്ടു്. ഇവിടെ ''ദഗ്ധ്വാ'' എന്നതാണു് ശരിയെന്നു് ഭാഗവതത്തേക്കാളധികം ശ്രീശങ്കരാദികൾ പ്രാധാന്യം കല്പിച്ചിട്ടുള്ള വിഷ്ണുപുരാണം നോക്കിയാലറിയാം.

മത്സ്യകൂർമ്മാദികളായ ഇതരാവതാരങ്ങളും ധർമ്മസംസ്ഥാപനത്തിനാണു്. അതിനാൽ വിഷ്ണുവിലോ രാമകൃഷ്ണാദ്യവതാരങ്ങളിലോ വിശ്വസിക്കുന്നവൻെറ മുഖ്യധർമ്മം ധർമ്മപരിപാലനമാണു്. ശൈവ പക്ഷം നോക്കിയാലും ധർമ്മത്തിൻെറ പ്രാധാന്യം വെളിപ്പെടും.

ശിവൻെറ വാഹനം കാളയെന്നു പുരാണങ്ങളിൽ പറയുന്നു. ശിവക്ഷേത്രങ്ങളിലെല്ലാം കാളയെ പ്രതിഷ്ഠിച്ചിരിക്കുന്നതു കാണാം.

ഈ കാള ഒരു പശു പ്രസവിച്ച മാംസമയക്കാളയല്ല. അതു് ധർമ്മത്തിൻെറ പ്രതീകമാണു്.

''ശുദ്ധസ്ഫടികസങ്കാശോ കർമ്മരൂപോ വൃഷഃ സ്മൃതഃ'' എന്ന ശൈവാഗമങ്ങളിലുണ്ടു്.

''വന്ദേ ധർമ്മവൃഷം വൃഷധ്വജരഥം തീർത്ഥാശ്രിതാംസം സദാ'' എന്ന ബ്രഹ്മണ്ഡപുരാണത്തിൽ പറയുന്ന.

''തസ്മാദ്ധർമ്മഃ സദാ ശംഭോർവൃഷരൂപേണ വാഹനം'' എന്ന സ്കാന്ദപുരാണം.

''വർഷണാത് സർവ്വകാമാനാം വൃഷഭഃ ധർമ്മരൂപതയാ സർവ്വകാമപ്രദത്വാത്'' എന്ന ശിവതത്ത്വരഹസ്യത്തിൽ അപ്പയ്യദീക്ഷിതർ പറയുന്നു. ഈ ധർമ്മമാകുന്ന കാളയുടെ പുറത്താണു് ശിവൻ എല്ലായിടത്തും പോകുന്നതു്. അതായതു് ധർമ്മമുള്ളിടത്തേ ശിവൻ വസിക്കവെന്നർത്ഥം. ''യതോ ധർമ്മസ്തതഃ കൃഷ്ണഃ'' എന്ന ഭാരതത്തിലുമുണ്ടു്. ധർമ്മമുള്ളിടത്തേ ഈശ്വരശക്തി വിളങ്ങൂ; ഈശ്വരാനുഗ്രഹമുണ്ടാകൂ. ഇതിൽ നിന്നെല്ലാം ധർമ്മത്തിൻെറ പ്രാധാന്യം സ്പഷ്ടമാണു്.

ഇനി ഒന്നുകൂടി പറയാം. ഗീതയുടെ സന്ദേശം ഭക്തിയാണെന്നും, ജ്ഞാനമാണെന്നും, കർമ്മമാണെന്നും, യോഗമാണെന്നും ആളുകൾ വാദിക്കുന്നു. ഇതെല്ലാമാണെന്നുള്ളതാണു് സത്യം. ഗീത പഠിപ്പിക്കുന്നതു് സ്വധർമ്മനിഷ്ഠയാണു്. ഭഗവാൻെറ അവതാരോദ്ദേശ്യം ധർമ്മസംസ്ഥാപനമാണെന്നു് ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ടല്ലോ. അർജ്ജുനൻ ശരണം പ്രാപിക്കുന്നതു്, 'പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ' എന്ന പറഞ്ഞാണു്.

(ധർമ്മം എന്തെന്നറിയാതെ ഞാൻ അങ്ങയോടു ചോദിക്കുന്നു)

''സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹ''

''സ്വധർമ്മമപിചാവേക്ഷ്യ ന വികമ്പിതുമർഹസി''

''ധർമ്മാദ്ധി യുദ്ധാച്ഛേ്രയോഽന്യത് ക്ഷത്രിയസ്യ ന വിദ്യതേ''

''സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ''

''സ്വകർമണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ''

എന്നെല്ലാം അടിക്കടി പറയുന്നു. അർജ്ജുനനും ഒടുവിൽ പറഞ്ഞവസാനിപ്പിക്കുന്നതു്.

''നഷ്ടോ മോഹഃ സ്മൃതിർല്ലബ്ധ്വാ ത്വത്പ്രസാദാന്മയാച്യുത!
സ്ഥിതോസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ''

(ഞാൻ അങ്ങയുടെ കൃപയാൽ അജ്ഞാനംനീങ്ങി (ശാസ്ത്രവാക്യങ്ങളുടെ ഓർമ്മവരുക നിമിത്തം അങ്ങയുടെ വാക്കനുസരിച്ചു്

പ്രവത്തിക്കാം) എന്നാണ്. അതായത്ു് സ്വധർമ്മം അനുഷ്ഠിക്കാമെന്നത്ഥം. ക്ഷത്രിയനായതുകൊണ്ടും യുദ്ധക്കളത്തിൽ തയ്യാറായി വന്നു നില്ക്കുകൊണ്ടും സ്വധർമ്മം ഇവിടെ യുദ്ധമാണ്. അതു ചെയ്യാമെന്നർത്ഥം. ഇങ്ങനെ ഗീതയും ധർമ്മത്തിന്റെ സന്ദേശമാണ് നൽകുന്നതു്. ''ധർമ്മോ രക്ഷതി രക്ഷിതഃ'' എന്നു് ഭാരതത്തിൽ പലപ്രാവശ്യം ആവത്തിച്ചാവത്തിച്ച് പറഞ്ഞിട്ടുണ്ട്.

പുരുഷാർത്ഥങ്ങളിൽവച്ചു സവ്വപ്രാധാന്യവും ധർമ്മത്തിനാണ്.

''ന ജാതു കാമാന്ന ഭയാന്ന ലോഭാത്
ധർമ്മം ത്യജേജ്ജീവിതസ്യാപി ഹേതോഃ
ധർമ്മോ നിത്യഃ സുഖദുഃഖേ ത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യ ത്വനിത്യഃ''

എന്ന ഭാരതസാവിത്രീപദ്യത്തിൽ ധർമ്മത്തേയാണ് വലുതായി പ്രശംസിച്ചിട്ടുള്ളതു്.

''ഊർദ്ധ്വബാഹുർവിരൌമ്യേഷ
ന ച കശ്ചിച്ഛൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച
സ കിമർത്ഥം ന സേവ്യതേ?''

(കൈ രണ്ടും പൊക്കിപ്പിടിച്ചു ഞാൻ ഉറച്ചു വിളിച്ചുപറയുന്നു; എന്നിട്ടും ആരും കേൾക്കുന്നില്ല. ധർമ്മത്തിൽനിന്നാണ് അർത്ഥവും കാമവും ഉണ്ടാകുന്നതു്. അതിനെ എന്തുകൊണ്ട് സേവിക്കുന്നില്ല?) എന്നു വ്യാസൻ ചോദിയ്ക്കുന്നു.

''യത്ര വിപ്രതിപത്തിഃ സ്യാദ്ധർമ്മശാസ്ത്രാർത്ഥശാസ്ത്രയോഃ
അർത്ഥശാസ്ത്രോക്തമുത്സൃജ്യ ധർമ്മശാസ്ത്രോക്തമാചരേത്''

അതായതു് (അർത്ഥശാസ്ത്രോപദേശവും, ധർമ്മശാസ്ത്രോപദേശവും തമ്മിൽ വൈരുദ്ധ്യം കാണുന്നിടത്തു് അർത്ഥശാസ്ത്രോപദേശത്തെ ത്യജിച്ച് ധർമ്മശാസ്ത്രോപദേശത്തെ സ്വീകരിച്ചുകൊള്ളണം) എന്നു് നാരദീയസംഹിതയിൽ പറയുന്നു. ധർമ്മമുണ്ടെങ്കിൽ അർത്ഥവും കാമവും (സുഖവും) സിദ്ധിക്കുമെന്നു് വ്യാസൻ പറയുന്നതിൽനിന്നു് ധർമ്മാർത്ഥകാമങ്ങളിൽവച്ച് ധർമ്മത്തിനാണ് പ്രാധാന്യമെന്നു് സ്പഷ്ടമല്ലേ?

''ധർമ്മാഽവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ''

എന്നു ഭഗവാനും ഗീതയിൽ പ്രസ്താവിക്കുന്നു. ഇനി മോക്ഷമെടുക്കാം. മോക്ഷമാണ് പരമപുരുഷാത്ഥമെന്നതു ശരിതന്നെ. എന്നാലും അതിന്നാവശ്യമായ ജ്ഞാനമോ ഭക്തിയോ ചിത്തശുദ്ധി കൂടാതെയുണ്ടാകയില്ല. ചിത്തശുദ്ധിയാകട്ടെ സ്വധർമ്മരൂപമായ കർമ്മം അനുഷ്ഠിക്കാതെ ലഭ്യമല്ല. അതുകൊണ്ടാണ്,

''യോഗിനഃ കർമ്മ കർവന്തി സംഗം ത്യക്താത്മശുദ്ധയേ''

''ന കർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോശ്നുതേ''

എന്നു് ഭഗവാൻ ഗീതയിൽ പറയുന്നതു്.

''ജ്ഞാനേന കർമ്മണാ യോഗഃ കഥം സിദ്ധ്യതി വൈരിണാ
സഹയോഗോ ന ഘടതേ യഥാ തിമിരതേജസോഃ''

ജ്ഞാനവും കർമ്മവും തമ്മിൽ ഇരുട്ടും വെളിച്ചവും പോലെ ഒരിക്കലും ഒന്നിച്ചു ചേർന്നിരിക്കയില്ല) എന്നു നിർബ്ബന്ധമായി പറയുന്ന ശങ്കരൻ തന്നെ ഈ ജന്മത്തോ പൂർവ്വജന്മങ്ങളിലോ കർമ്മം ചെയ്യാതെ ഒരിക്കലും നൈഷ്കർമ്മ്യം സിദ്ധിക്കയില്ലെന്നു് ഗീതാഭാഷ്യത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഈ കർമ്മം സ്വധർമ്മാനുഷ്ഠാനമാണു്. അതിനാൽ പുരുഷാർത്ഥങ്ങളുടെയെല്ലാം ചുവടു് ധർമ്മമാണെന്നു് സിദ്ധിക്കുന്നു.

ഇനി ഇത്ര മഹിമയേറിയ ധർമ്മത്തിന്റെ സ്വരൂപവും അതു് എങ്ങനെ ഇന്നത്തെ പ്രധാനപ്രശ്നങ്ങൾക്കു് പരിഹാരം നൽകുമെന്നും നോക്കാം.

ധർമ്മത്തെ ഒരു കാളയായിട്ടാണു് ഋഷിമാർ ചിത്രീകരിച്ചിട്ടുള്ളതെന്നു പറഞ്ഞല്ലോ. അതിനു് നാലു കാലുണ്ടു്. ഈ നാലു കാലുകൾ തപസ്സു്, ശൌചം, ദയാ, സത്യം എന്നിവയാണു്.

''തപഃ ശൌചം ദയാ സത്യമിതി പാദാഃ പ്രകീർത്തിതാഃ''
(ഭാഗവതം 1–17)

''കൃതേ പ്രവർത്തതേ ധർമ്മശ്ചതുഷ്പാത്തജ്ജനൈർധൃതഃ
സത്യം ദയാ തപോ ദാനമിതി പാദാ വിഭോർനൃപ!''
(ഭാഗവതം 12. 2–18)

ഈ നാലിനും ഇന്നു കേടുവന്നിരിക്കയാണു്. ഭാഗവതത്തിലെ ഒന്നാം സ്കന്ധം പതിനേഴാമദ്ധ്യായത്തിൽ പരീക്ഷിത്തു് വൃഷരൂപിയായ ധർമ്മത്തെ രാജവേഷധാരിയായ ഒരു ശൂദ്രൻ അടിയ്ക്കുന്നതായും ആ കാളയുടെ പാദങ്ങൾക്കെല്ലാം കേടുവന്നിരിക്കുന്നതായും കണ്ടതായി പറയുന്നുണ്ടു്. അതു് ശരിയാണു്. ധർമ്മക്ഷയമാണു് ഇന്നത്തെ ആപത്തിനെല്ലാം കാരണം. ഇന്നു് അർത്ഥകാമങ്ങൾ മാത്രം പുരുഷാർത്ഥങ്ങളായി ജനങ്ങൾ കല്പിച്ചുവരുന്നു. 'പണം' 'പണം' എന്ന ചിന്തയല്ലാതെ ഇന്നു ജനങ്ങൾക്കു് ഒന്നുമില്ല.

''യസ്യാസ്തി വിത്തം സ നരഃ കുലീനഃ
സ പണ്ഡിതഃ സ ശ്രുതവാൻ ഗുണജ്ഞഃ
സ ഏവ വക്താ സ ച ദർശനീയഃ
സർവ്വേ ഗുണാ കാഞ്ചനമാശ്രയന്തേ''

എന്ന ധനവന്മാഹാത്മ്യവർണ്ണന ഇന്നു് അക്ഷരംപ്രതി ശരിയായിട്ടുണ്ടു്. എങ്ങനെയായാലും പണമുണ്ടാക്കണമെന്ന ഏകചിന്തയേ ജനങ്ങൾക്കുള്ളൂ. പണമെന്തിനു്? ഭോഗങ്ങൾക്കായിട്ടു്. അതായത്തു് കാമത്തിനു്. അതിന്റെ ഫലമെന്തു്?

''വാസോഽന്നപാനശയനവ്യവായസ്നാനഭൂഷണൈഃ
ഹീനാഃ പിശാചസദൃശാ ഭവിഷ്യന്തി കലൌ പ്രജാഃ''
(ഭാഗവതം 12, 3–40)

എന്നു പറഞ്ഞതു് അക്ഷരംപ്രതി ശരിയായി വരുന്നു. ആളുകൾക്കുടുക്കാൻ മുണ്ടില്ല. ഉണ്ണാനും കുടിയ്ക്കാനുമില്ല. കയറിക്കിടക്കാൻ സ്ഥലമില്ല. വൃത്തിയായി കുളിക്കണമെന്നില്ല. കുടിക്കാനും കുളിക്കാനും വേണ്ടത്ര വെള്ളമില്ല. ആഭരണമില്ല; സ്വർണ്ണമുണ്ടെങ്കിലല്ലേ ആഭരണം ഉണ്ടാകൂ? കാഴ്ചയിൽ പിശാചുക്കളേപ്പോലെ ഇരിക്കും. എത്ര ശരിയായിരിക്കുന്നു ഇതു്.

ഈ പാദങ്ങൾ വീണ്ടും പുനഃസ്ഥാപിക്കാമെങ്കിൽ മാത്രമേ ഭൂമി ഐശ്വര്യവതിയാകയുള്ളൂ. വൃഥാ പ്രസംഗംകൊണ്ടു ഫലമില്ല. ഒന്നാമതു് തപസ്സു്. തപസ്സെന്നാൽ പട്ടിണിയെന്നല്ല അർത്ഥം.

''നിവൃത്തരാഗസ്യ ഗൃഹം തപോവനം
ഗൃഹേഷു പഞ്ചേന്ദ്രിയനിഗ്രഹസ്തപ.''

ആയിരം വർഷം ഒററക്കാലിൽനിന്നു് വായു ഭക്ഷിച്ചും മററും ചെയ്തതായി പുരാണങ്ങളിൽ പറയപ്പെടുന്ന തപസ്സു് അതിശയോക്തിയാണെന്നാണു് എനിയ്ക്കു തോന്നുന്നതു്. ആകട്ടെ, അല്ലാതിരിക്കട്ടെ അതു് ഇന്നത്തേക്കു പററിയതല്ല. 'കലൌ അന്നഗതപ്രാണഃ' എന്നുണ്ടു്. ഇന്നു് ആരോഗ്യം ആഹാരത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ആരോഗ്യമുണ്ടെങ്കിലല്ലേ ഈശ്വരനെ ഭജിയ്ക്കാൻ സാധിക്കൂ? അതുകൊണ്ടായിരിക്കണം കലിയുഗത്തിന്റെ ആരംഭത്തിൽ ഈശ്വരൻ ശ്രീകൃഷ്ണനായവതരിച്ചു് ഗീതവഴി ഈ യുഗത്തിലേക്കു് വേണ്ട തപസ്സെന്തെന്നു് വ്യാഖ്യാനിച്ചതു്. ഗീതയിൽ തപസ്സിനെ ശാരീരം, വാചികം, മാനസം എന്നു് മൂന്നായി തരംതിരിച്ചിരിക്കുന്നു.

''ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൌചമാർജവം
ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ
അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ
മനഃപ്രസാദഃ സൌമ്യത്വം മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത് തപോ മാനസമുച്യതേ''

(ദേവന്മാർ, വേദനിഷ്ഠന്മാർ, ഗുരുക്കന്മാർ, ജ്ഞാനികഠം എന്നിവരെ പൂജിക്കുന്നതും ശുചിത്വവും കുടിലതയില്ലായ്മയും ബ്രഹ്മചര്യവും അഹിംസയുമാണ് ശരീരതപസ്സ്. സത്യവും പ്രിയവും ഹിതവും ആക്കും പീഡയുണ്ടാക്കാത്തതുമായ വാക്ക് പറയുന്നതും മതഗ്രന്ഥപാരായണവുമാണ് വാക്കുകൊണ്ടുള്ള തപസ്സ്. മനഃപ്രസാദം, സൌമ്യത, സ്ഥിരത, മനസ്സിനെ അടക്കുക, ഭാവശുദ്ധി എന്നിവയാണ് മനസ്സുകൊണ്ടുള്ള തപസ്സ്.) ഇവ അനുഷ്ഠിക്കാൻ കാട്ടിൽ പോകേണ്ടതില്ല. വീടുപേക്ഷിക്കേണ്ടതില്ല. ഗീതയിൽ സത്യവുംകൂടി തപസ്സിൽ ഉഠംപ്പെടുത്തിയെന്നുമാത്രം. ഇന്ദ്രിയങ്ങളെ അടക്കുന്നതാണ് ഏതായാലും തപസ്സിന്റെ പ്രധാന അംശം. മുൻ പറഞ്ഞ ഏതനുഷ്ഠിക്കാനും ഇന്ദ്രിയസംയമനം കൂടിയേ കഴിയുവല്ലോ. ഇന്ദ്രിയങ്ങളിൽവച്ച് അടക്കാൻ പ്രയാസമുള്ളത് നാക്കും ഉപസ്ഥവുമാണ്.

''പൃഥിവ്യാം യാനി ഭൂതാനി ജിഹ്വോപസ്ഥനിമിത്തകം
ജിഹ്വോപസ്ഥപരിത്യാഗേ പൃഥിവ്യാഃ കിം പ്രയോജനം?''

എന്നാണ് മഹാന്മാർ ചോദിക്കുന്നത്. ആഹാരനിയന്ത്രണവും ഉപസ്ഥനിയന്ത്രണവും തപസ്സിന്റെ ഏററവും പ്രധാനാശങ്ങളാണ്. ഇന്ന് ഒരുവൻ നാലുപേരുടെ തീററതിന്നും. എത്ര പ്രാവശ്യമാണ് ഇന്ന് മനുഷ്യർ ആഹാരം കഴിക്കുന്നത്! ഏഴും എട്ടും പ്രാവശ്യം. ശാസ്ത്രങ്ങഠം രണ്ടുനേരത്തെ ആഹാരമാണ് വിധിച്ചിട്ടുള്ളത്. കലിയുഗത്തിൽ ആളുകഠം.

''ഹ്രസ്വകായാ മഹാഹാരാ ഭൂര്യപത്യാ ഗതഹ്രിയഃ

(ശരീരത്തിൽ കുറിയവരും അത്യാഹാരികളും അനവധി മക്കളുള്ളവരും നാണമില്ലാത്തവരും ആയിരിക്കും.)

എന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതെത്ര ശരിയായിരിക്കുന്നു. ഞാൻ ഇപ്പോഠം അമ്പത്തിയാറുകൊല്ലം ഭൂമിയിൽ ജീവിച്ചു. ആറേഴവയസ്സു മുതൽ ജനങ്ങളുടെ ജീവിതത്തെ നിരീക്ഷിക്കുവാൻ തുടങ്ങി. മുമ്പു ബ്രാഹ്മണർ രണ്ടു പ്രാവശ്യവും, മററുള്ളവർ മൂന്നു നേരവും മാത്രമാണ് ആഹാരം കഴിച്ചു ജീവിച്ചു വന്നത്. അവക്ക് ആരോഗ്യത്തിന് യാതൊരു കുറവും ഉണ്ടായിരുന്നില്ല. എന്റെ വൃദ്ധനായ മാതുലൻ മരിക്കുമ്പോഠം എഴുപതു് വയസ്സുണ്ട്. അദ്ദേഹത്തിന്റെ മാതാവുമരിക്കുമ്പോഠം അവക്ക് എഴുപത്തിയഞ്ചു വയസ്സുണ്ടായിരുന്നു. ആ അമ്മ, മരണത്തിനു് ഒരു മാസം മുമ്പുവരെ കുടുംബത്തിലെ ജോലികഠം ചെയ്തിരുന്നു. അമ്മാവൻ മരിക്കുന്നതിനു ഒരുമാസം മുമ്പുകൂടിയും ചില ദിവസം പത്തൊമ്പതു് ഇരുപതു്

മൈൽ നടന്നിരുന്നു. അദ്ദേഹം അങ്ങിനെ യാത്രചെയ്യുമ്പോഴും രണ്ടു നേരമേ ഭക്ഷണം കഴിച്ചിരുന്നുള്ളു. ചുരുക്കം ചില ദിവസങ്ങളിൽ ഒടുവിലായപ്പോൾ പകലേ കാപ്പി കുടിക്കുന്നതു് കണ്ടിട്ടുണ്ടു്. അവരാരും ബെഡ്കാഫി കുടിച്ചിരുന്നില്ല. പത്തുമണിക്കു് മുമ്പു് ആഹാരം കഴിച്ചിരുന്നില്ല. ഇന്നു് കുട്ടികൾക്കു് ബഡ്കാപ്പിയില്ലാതെവയ്യ. പിന്നൊരു കാപ്പിയും പലഹാരവും പിന്നൊരു കാപ്പി, പിന്നൊരു ഊണു്, പിന്നൊരു കാപ്പി, പന്തുകളി കഴിഞ്ഞു്, പിന്നൊരു ഊണു്, പിന്നൊരു കാപ്പി, ഇടയ്ക്കിടയ്ക്കു് സ്നേഹിതന്മാരെ കാണുമ്പോഴെല്ലാം കാപ്പി. ഇതിനു പുറമെ ധൂമപാനവും, ദിവസവും മുപ്പതു് നാല്പതുപ്രാവശ്യം, ഇവരാണത്രെ പുരോഗമിച്ചവർ; പരിഷ്കൃതന്മാർ! ഭോഗസാമഗ്രികളുടേയും പരിവാരങ്ങളുടേയും എണ്ണം വർദ്ധിപ്പിക്കുന്നതിലാണു് സുഖം ഇരിക്കുന്നതെന്നു് വെറുതെ ധരിക്കുകയാണു്.

''യാവതഃ കുരുതേ ജന്തുഃ സംബന്ധാൻ മനസഃ പ്രിയാൻ
താവന്തോസ്യ നിഹന്യന്തേ ഹൃദയേ ശോകശങ്കവഃ''

(മനസ്സിനു് ഇഷ്ടമുള്ള വിഷയങ്ങളിൽ ജന്തുക്കൾ എത്രത്തോളം ബന്ധം ഉണ്ടാക്കുന്നുവോ അത്രത്തോളം ദുഃഖത്തിന്റെ കുററികൾ അവന്റെ ഹൃദയത്തിൽ തറയ്ക്കപ്പെടുന്നു.)

എന്നു് പ്രഹ്ലാദൻ പറയുന്നതു് എത്ര സത്യമാണു്. ഒരു പുത്രനുള്ളവനേക്കാൾ രണ്ടു പുത്രനുള്ളവന്നു് ദുഃഖംകൂടും. രണ്ടുള്ളവനേക്കാൾ മൂന്നുള്ളവന്നു്. പത്തുപറനിലമുള്ളവനേക്കാളധികം ദുഃഖം നൂറു പറയുള്ളവന്നു്. രണ്ടു് മുണ്ടുള്ളവനേക്കാളധികം നാലു മുണ്ടുള്ളവന്നു്. ''രണ്ടുടുപ്പും രണ്ടു മുണ്ടും നിങ്ങൾ കരുതരുതു്'' എന്നു് കൃസ്തു പറഞ്ഞതു്'' വെറുതെയല്ല. മുമ്പൊക്കെ എനിക്കു് കുളിക്കാൻ ചൂടുവെള്ളം വേണമായിരുന്നു. അന്നു് എനിക്കു് എന്തു ദാസ്യമായിരുന്നെന്നോ? കുളിക്കാൻ മററുള്ളവരുടെ സൌകര്യം നോക്കണം; സഹായം വേണം. ഇന്നു് അതുവേണ്ട. എപ്പോൾ എവിടെ വേണമെങ്കിലും, വഴിയാത്രയിൽ വഴിമദ്ധ്യേപോലും കുളമോ കിണറോ കണ്ടാൽ കുളിക്കാം. എന്തു സ്വാതന്ത്ര്യം! എന്തു സുഖം!

''സർവ്വം പരവശം ദുഃഖം സർവ്വം ആത്മവശം സുഖം''

(തനിയ്ക്കു സ്വാധീനമായിട്ടുള്ളതെല്ലാം സുഖത്തിനും പരാധീനമായിട്ടുള്ളതെല്ലാം ദുഃഖത്തിനും കാരണമാകുന്നു.)

നമ്മുടെ പൂർവ്വികന്മാർ യഥാർത്ഥസ്വാതന്ത്ര്യം അനുഭവിച്ചിരുന്നു. അവർ പറയുന്നു:—

''സുരമന്ദിരതരുമൂലനിവാസഃ ശയ്യാഭൂതലമജിനം വാസഃ
സർവ്വപരിഗ്രഹഭോഗത്യാഗഃ കസ്യ സുഖം ന കരോതി വിരാഗഃ''

''ചിന്താശൂന്യമദൈന്യഭൈക്ഷ്യമശനം പാനം സരിദ്വാരിഷു
സ്വാതന്ത്ര്യേണ നിരങ്കുശാ സ്ഥിതിരഭീർനിദ്രാ ശ്മശാനേ വനേ
വസ്ത്രം ക്ഷാളനശോഷണാദിരഹിതം ദിഗ്വാസ്തു ശയ്യാ മഹീ
സഞ്ചാരോ നിഗമാന്തവീഥിഷു വിദാം ക്രീഡാ പരേ ബ്രഹ്മണി''
''പുത്രാദപി ധനഭാജാം ഭീതിഃ''
''സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം വൈരാഗ്യമേവാഭയംഃ''
എന്നു്.

ആവശ്യങ്ങൾ എത്രചുരുക്കാമോ അത്രയും ചുരുക്കിയവരാണു് സ്വതന്ത്രന്മാർ; അവരാണു് സുഖികൾ. ഇതു് ഇന്നത്തെ ചെറുപ്പക്കാർ അറിയുന്നില്ല. ഒരുവൻ നാലുപേരുടെ തീററ തിന്നാൽ ഭക്ഷണക്ഷാമം എങ്ങനെ നീങ്ങും? ഭൂമിയിൽ എത്ര ഉല്പാദിപ്പിച്ചാലും അതിനൊരതിരില്ലേ. തപസ്സിൽവച്ചു് ഏററവും പ്രാധാന്യം ഉപസ്ഥേന്ദ്രിയനിഗ്രഹമായ ബ്രഹ്മചര്യത്തിനാണു്. ''ബ്രഹ്മചര്യം പരം പ്രാഹുസ്തപസാം തപ ഉത്തമം'' എന്നുണ്ടു്,

''ആജന്മമരണാദ്യസ്തു ബ്രഹ്മചാരീ ഭവേദിഹ
ന തസ്യ കിഞ്ചിദപ്രാപ്യമിതി വിദ്ധി നരാധിപ!''

എന്നാണു് ബ്രഹ്മചര്യമാതൃകയായ ഭീഷ്മപിതാമഹൻ പറയുന്നതു്. (ജനനം മുതൽ മരണംവരെ ബ്രഹ്മചാരിയായി ജീവിക്കുന്നവനു് ഈ ലോകത്തു് അസാദ്ധ്യമായൊന്നുമില്ലാ എന്നർത്ഥം.

''ബ്രഹ്മചര്യേണ തപസാ ദേവാ മൃത്യുമുപാഘ്നത''

(ബ്രഹ്മചര്യരൂപമായ തപസ്സുകൊണ്ടു് ദേവന്മാർ മൃത്യുവിനെ ഇല്ലാതാക്കി) എന്നു് അഥർവ്വണവേദത്തിൽ പറയുന്നു. ബ്രഹ്മചര്യമാണു് ഇന്ത്യയുടെ ജീവൻ. ബ്രഹ്മചര്യം പരിശീലിപ്പിക്കാൻ ഒരു ആശ്രമംതന്നെയുണ്ടു്. അതിൽ കച്ചകെട്ടാത്തവരാണു് ശൂദ്രരായി തള്ളപ്പെട്ടിരുന്നതു്. നിങ്ങൾ ബ്രാഹ്മണർക്കെന്തുകൊണ്ടാണു് മേന്മ കല്പിച്ചിരുന്നതെന്നു് ചോദിച്ചേക്കാം. ഒരു കാലത്തു് മുപ്പത്തിയാറു വർഷം ഗുരുകുലത്തിൽ വസിച്ചു് അവർ ബ്രഹ്മചര്യം അനുഷ്ഠിച്ചുവന്നു.

''ഷട്ത്രിംശദാബ്ദികം ചര്യം ഗുരൗ ത്രൈവേദികം സ്മൃതം''
എന്നു് മനു പറയുന്നു.

''അഷ്ടാ ചത്വാരിംശദ്വർഷാണി പൗരാണം വേദ ബ്രഹ്മചര്യം''

എന്നു് ഹാരീതസ്മൃതി. അതായതു് നാല്പത്തിയെട്ടു് വർഷം ഗുരുകുലവാസത്തോടുകൂടിയ ബ്രഹ്മചര്യം. എന്നു മുതൽ? എട്ടാം വയസ്സു മുതൽ. പിന്നീടേ വിവാഹം വിധിച്ചിരുന്നുള്ളു. ഇതു് കേട്ടാൽ നിങ്ങൾ ചിരിച്ചേക്കാം. നാല്പത്തിനാലാമത്തെ വയസ്സിലും അമ്പത്തിആറാമത്തെ വയസ്സിലുമാണോ, വിവാഹമെന്നു്

ചോദിച്ചേക്കാം. അതെ! നൂററിഇരുപതു് വഷത്തെ ആയുസ്സിനെ ബാല്യം, യൗവ്വനം, വാദ്ധക്യം എന്നു് മൂന്നായി തിരിച്ചാൽ നാല്പത്തിനാലാംവയസ്സു് യൗവ്വനാരംഭവും, അമ്പത്തിയാറാം വയസ്സു് യൗവ്വനമദ്ധ്യാരംഭവുമല്ലേ? അന്നു് അവർ മനസ്സിനെ അടക്കാൻ ശീലിച്ചിരുന്നു. ത്യാഗമായിരുന്നു അവരുടെ ആദശം.

''വശീകൃത്യേന്ദ്രിയഗ്രാമം സംയമ്യ ച മനസ്തഥാ
സവ്വാൻ സംസാധയേദത്ഥാനക്ഷിണ്വൻ യോഗതസ്തനം'' (മനു)

ബ്രാഹ്മണ്യം വെറുതെ നടന്നുണ്ണാനുള്ള ഒരു അവകാശമായിരുന്നില്ല, മനസ്സിനേയും ഇന്ദ്രിയങ്ങളേയും സമ്പൂണ്ണം അടക്കിയ ഒരു ജീവിതമായിരുന്നു അതു്.

''വേദമേവ സദാഭ്യസ്യേത്തപസ്തപ്യൻ ദ്വിജോത്തമഃ''

ബ്രഹ്മചര്യക്കാലത്തു് അതികഠിനങ്ങളായ നിയമങ്ങൾ പാലിക്കേണ്ടിയിരിക്കുന്നു.

''വജ്ജയേന്മധു മാംസം ച ഗന്ധം മാല്യം രസാൻ സ്ത്രീയഃ
അഭ്യംഗമഞ്ജനഞ്ചാക്ഷ്ണോരുപാനച്ഛത്രധാരണം
കാമം ക്രോധഞ്ച ലോഭഞ്ച നത്തനം ഗീതവാദനം
ദ്യൂതം ച ജനവാദം ച പരിവാദം തഥാനൃതം
സ്ത്രീണാഞ്ച പ്രേക്ഷണാലംഭമുപഘാതം പരസ്യ ച''

(മധു, മാംസം, സുഗന്ധദ്രവ്യങ്ങൾ, മാല, നാക്കിനു് ഭ്രമമുണ്ടാക്കുന്ന പദാത്ഥങ്ങൾ, തേച്ചുകുളി, കണ്ണിൽ മഷി എഴുതുക, ചെരിപ്പിടുക, കുട പിടിക്കുക, കാമം, ക്രോധം, ലോഭം, നൃത്തം, കൊട്ടു്, പാട്ടു്, ചൂതുകളി (ചീട്ടു് മുതലായവയെല്ലാം), വാക്കലഹം, അന്യന്റെ ദോഷം പറയുക, അന്യനു് അപകാരം ചെയ്യുക എന്നിവയെല്ലാം ബ്രഹ്മചാരി ത്യജിക്കണം).

''ഭൈക്ഷേണ വത്തയേന്നിത്യം നൈകാന്നാദീ ഭവേദിഹ''

(ഭിക്ഷയെടുത്തു് ജീവിക്കണം. എന്നാൽ ഒരുവന്റെ വീട്ടിൽനിന്നു് മാത്രമായി ഉണ്ണരുതു്).

''മധുമാംസാഞ്ജനം ശ്രാദ്ധം ഗീതനൃത്യം വിവജ്ജയേത്
ഹിംസാം പരാപവാദഞ്ച സ്ത്രീലീലാം ച വിശേഷതഃ
അധഃശായീ ഭവേന്നിത്യം ബ്രഹ്മചാരീ സമാഹിതഃ''

എന്നു് ശംഖസ്മൃതി

''നാക്ഷിപ്ത്വോപി വിരജ്യേത നോ വ്രജേത്താഡിതോപി വാ
തൌര്യത്രികാനൃതോന്മാദപരിവാദാനലംക്രിയാം
അഞ്ജനോദ്വത്തനാദശ്സ്രഗ്വിലേപനയോഷിതഃ
വൃഥാടനമസന്തോഷം ബ്രഹ്മചാരീ വിവജ്ജയേത്''

വ്യാസസ്മൃതി.

(മദ്യ, മാംസം, അഞ്ജനം, ശ്രാദ്ധം, പാട്ടു്, നൃത്തം, ഹിംസ, പരദൂഷണം, പ്രത്യേകിച്ചും സ്ത്രീകളുടെകൂടെ ഉള്ള കളി എന്നിവ വജ്ജിക്കണം. ബ്രഹ്മചാരി മനസ്സിനെ അടക്കി ധ്യാനനിഷ്ഠനായി തറയിൽ കിടന്നുറങ്ങണം) എന്നു് ശംഖൻ. (മററൊരാളാക്ഷേപി ച്ചാലും സ്വകത്തവ്യത്തിൽനിന്നും പിന്മാററരുതു്. ഗുരു തല്ലിയാലും പഠിക്കാതെ ഓടിക്കളയരുതു്. നൃത്തം. പാട്ടു്, കൊട്ടു്, കളവു് പറയുക, ചാപല്യം കാട്ടുക, പരദൂഷണം പറയുക, അലങ്കാരങ്ങൾ ധരിക്കുക, അഞ്ജനം, ദേഹത്തു് എണ്ണതേച്ചു് തിരുമ്മിക്കളിക്കുക, കണ്ണാടി നോക്കുക, മാല ചൂടുക, കുറിക്കൂട്ടു് ധരിക്കുക, സ്ത്രീകളുമായി സഹവസിക്കുക, വെറുതെ നടക്കുക, സന്തുഷ്ടിയില്ലായ്മ എന്നിവ ബ്രഹ്മചാരി വജ്ജിക്കണം) എന്നു് വ്യാസൻ.

പൗഡറുമിട്ടു്, സെൻറും പുരട്ടി, നടക്കുമ്പോഴും ഇരിക്കുമ്പോഴും എഴുന്നേല്ക്കുമ്പോഴും ഉണ്ണാൻ പോകുമ്പോഴും, ഊണു് കഴിഞ്ഞും, കുളിക്കാൻ പോകുമ്പോഴും, കുളി കഴിഞ്ഞും തലയുടെ സൗന്ദര്യം നോക്കി പാക്കററിൽ ചീപ്പും കണ്ണാടിയുമായി, സിനിമാ കണ്ടും, സിനിമാപ്പാട്ടു് പാടിയും നടക്കുന്ന ഇന്നത്തെ രസികന്മാരായ വിദ്യാത്ഥികൾ ഇതേപ്പററി എന്തു് പറയുന്നു? ഇതു് പഴഞ്ചനാണെന്നു്. അല്ലേ? അതെ! പഴഞ്ചൻതന്നെ. അവക്കുണ്ടായിരുന്ന ത്യാഗത്തെപ്പററിയും ക്ലേശസഹനസന്നദ്ധതയെപ്പററിയും എന്തു് പറയുന്നു? അതു് നിങ്ങൾക്കു് സമ്മതിക്കാതെ തരമുണ്ടോ? ഇങ്ങനെ ജീവിച്ചവനാണു് ബ്രാഹ്മണൻ. വയററുപിഴപ്പിനുവേണ്ടി കള്ളശ്ലോകമുണ്ടാക്കിയവനല്ല.

''യോഗസ്തപോ ദമോ ദാനം സത്യം ശൗചം ദയാ ശ്രുതം
വിദ്യാ വിജ്ഞാനമാസ്തിക്യമേതദ് ബ്രാഹ്മണലക്ഷണം.
വസിഷ്ഠസ്മൃതി.

അന്നത്തെ ബ്രഹ്മചാരികൾ ഭിക്ഷ എടുത്തു് രുചിനോക്കാതെയാണു് ഭക്ഷിച്ചിരുന്നതു്. ഇതു് മററു് സമുദായക്കാരുടെ പണം എങ്ങിനെയെങ്കിലും തങ്ങളുടെ കൈവശം വരട്ടെ എന്നു് വച്ചല്ല.

''ദ്വിജാതിഷു ചരേത് ഭിക്ഷാം ഭിക്ഷാകാലേ സമാഗതേ''
''നിവേദ്യ ഗുരവേശ്നീയാത് സമ്മതോ ഗുരുണാ വ്രതീ''

ബ്രാഹ്മണ ക്ഷത്രിയവൈശ്യരുടെ അടുക്കൽനിന്നു് മാത്രമേ ഭിക്ഷ വാങ്ങാവൂ. അതും കിട്ടിയാലുടൻ വായിലിടുകയല്ല; ഗുരുവിനു് സമപ്പിച്ചിട്ടു് ഗുരുവിൻെറ അനുവാദത്തോടുകൂടി വേണം ഭക്ഷിക്കാൻ.

ഇന്നു് പപ്പടവും, ഉപ്പേരിയും അവിയലുമെല്ലാം ഇലയിൽ വിളമ്പിയിട്ടു് അടുത്തവൻെറ ഇലയിലേയ്ക്കു് വിളമ്പുന്നതിനുമുമ്പു് തന്നെ, ആറുമാസം പട്ടിണി കിടന്നവനെപ്പോലെ, അതെല്ലാം

ഒന്നോടെ എടുത്തു് തിന്നുന്ന എത്ര മാന്യന്മാരെ നാം ഭോജനശാലയിൽ കാണുന്നുണ്ടു്. മുമ്പു് പൂർണ്ണമായി ആത്മസംയമനവും നിസ്വാർത്ഥതയും അടുത്തുള്ളവന്റെ ക്ഷേമത്തെപ്പററി നോക്കലും ബാല്യം മുതൽ പഠിപ്പിക്കപ്പെട്ടിരുന്നു. അതുകൊണ്ടാണു് അന്നു് അവർ മാന്യന്മാരായിരുന്നതു്. അങ്ങിനെയുള്ളവരെ മാതൃകയാക്കി നടന്നിരുന്നതുകൊണ്ടാണു് അന്നു് പട്ടിണിയില്ലാതിരുന്നതു്.

(ഇങ്ങിനെയുള്ള ജീവിതത്തിനു് ശേഷമാണു് പുത്രനുവേണ്ടി ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാൻ ശാസ്ത്രം വിധിച്ചതു്).

''അവിപ്ലുതബ്രഹ്മചര്യോ ഗൃഹസ്ഥാശ്രമമാവിശേത്''

ബ്രഹ്മചര്യത്തിനു ഭംഗംവരുത്താതെ പിന്നീടു് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാം.

''ഗൃഹസ്ഥോ വിനീതക്രോധഹർഷോ ഗുരുണാനുജ്ഞാതഃ സ്നാത്വാ
അസമാനാമാർഷാമസ്പൃഷ്ടമൈഥുനാം യവീയസീം സദൃശീം
ഭാര്യാം വിന്ദേത'' എന്നു വസിഷ്ഠസ്മൃതി.

ക്രോധഹർഷങ്ങളടങ്ങിയവൻ വേണം വിവാഹത്തിലേർപ്പെടാൻ. ഇന്നു പതിനാറുവയസ്സാകുമ്പോഴേയ്ക്കു് ഗൃഹസ്ഥനായി; കുട്ടികളുമുണ്ടു്. ഇപ്പോൾ രണ്ടു സിനിമാ ഒന്നിച്ചുവന്നിട്ടുണ്ടു്. രണ്ടിന്റേയും പരസ്യം മിക്കവാറും ഒന്നിച്ചു ഒരേ ഭിത്തിയിൽ കാണാം. ഞാൻ കഥ കണ്ടില്ല; എങ്കിലും അതു പഠിപ്പിക്കുന്നതു് ശരിയാണു്. ''വിശപ്പിന്റെ വിളി'' ''കല്യാണം പണ്ണിപ്പാരു്'' ''വിശപ്പിന്റെ വിളി എങ്ങിനെ ഇരിക്കും'' എന്നു ചോദ്യം. ''കല്യാണം ചെയ്തു പാരു്'' എന്നുത്തരം. ബ്രഹ്മചര്യമാണു് പ്രാചീനന്മാർ സ്വന്തം മോക്ഷത്തിനും രാജ്യത്തെ ദാരിദ്ര്യനിവാരണത്തിനും ഉപായമായി കണ്ടെത്തിയതു്. ഇന്നു് കോളേജിൽ പഠിക്കാൻ പണമില്ലാഞ്ഞിട്ടു് കല്യാണം കഴിക്കുന്നവരെത്ര; സ്ത്രീധനംവാങ്ങി കച്ചവടമോ ബിസിനസ്സോ നടത്താമെന്നു കരുതി കല്യാണം കഴിക്കുന്നവരെത്ര? ഈ ഭാര്യാദാസന്മാരെപ്പററി അംഗിരഃസ്മൃതി പറയുന്നു.

''സ്ത്രീധനാനി ച യേ മോഹാദുപജീവന്തി ബാന്ധവാഃ
നാരീയാനാനി വസ്ത്രാണി തേ പാപാ യാന്ത്യധോഗതിം'' എന്നു്

''നാശ്നന്തി പിശുനോ ദേവാ നാശ്നന്ത്യനൃതവാദിനഃ
ഭാര്യാജിതസ്യ നാശ്നന്തി യസ്യ ചോപപതിർഗൃഹേ''

(പിശുക്കന്റെ കയ്യിൽനിന്നും കള്ളംപറയുന്നവന്റെ കയ്യിൽനിന്നും ഭാര്യയുടെ അടിമയായവന്റെ അടുക്കൽനിന്നും മറെറാരുത്തനെ ഭാര്യയ്ക്കു കൂട്ടിരുപ്പു് അനുവദിക്കുന്നവന്റെ അടുക്കൽനിന്നും ദേവന്മാർ ഹവിസ്സു സ്വീകരിക്കയില്ല).

ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചവനു് അവിടേയും സ്വച്ഛന്ദ സഞ്ചാരം ശാസ്ത്രം അനുവദിച്ചിരുന്നില്ല. അവിടെ ഗൃഹസ്ഥധമ്മം പാലിക്കേണ്ടതായുണ്ടു്. എന്താണു് ഗൃഹസ്ഥധമ്മം? അവിടേയും ബ്രഹ്മചര്യം.

''ഹോമകാലേ യഥാ വഹ്നിഃ കാലേ ഹോമം പ്രതീക്ഷതേ
ഋതുകാലേ തഥാഽധാനം പിതരശ്ച പ്രതീക്ഷതേ
നാന്യദാ ഗഛതേ യസ്തു ബ്രഹ്മചാരീ സ ഉച്യതേ''

എന്നു മഹാഭാരതം.

''സന്താനാത്ഥം ച മൈഥുനം'' (ഭാരതം)
''ഋതുകാലേ തു സംപ്രാപ്തേ പുത്രാത്ഥീ സംവിശേത്തദാ
ജാതേ പുത്രേ തഥാ കര്യാദഗ്ന്യാധേനം ഗൃഹേ വസൻ
പുത്രേ ജാതേഽന്തൌ ഗഛൻ സംപ്രദുഷ്യേത്സദാ ഗൃഹീ''

ഋതുകാലത്തു് പുത്രാത്ഥിയായിട്ടു മാത്രമേ ഭാര്യയെ പ്രാപിക്കാവൂ. അല്ലാതെ ചെയ്യുന്നവൻ പതിതനാണു്.

''ആയുഷാ തപസാ യുക്തഃ സ്വാധ്യായേജ്യാപരായണഃ
പ്രജാമുത്പാദയേദ്യുക്തഃ സ്വേ സ്വേ വണ്ണേ ജിതേന്ദ്രിയഃ
എന്നു ബൌധായനസ്മൃതി.

ദീഘതപസ്സോടുകൂടി സ്വാധ്യായത്തിലും യജ്ഞത്തിലും നിഷ്ഠയുള്ളവനായിട്ടു് ഇന്ദ്രിയങ്ങളെ ജയിച്ചു് കാമവശഗനാകാതെ—മനസ്സിനെ സമാധിയിലുറപ്പിച്ചുകൊണ്ടുവേണം പുത്രനെ ഉല്പാദിപ്പിക്കാൻ എന്നത്ഥം. ഇതേപ്പററി പരിഷ്കാരികളെന്തുപറയുന്നു?

''ആരുഹ്യ ഭാര്യയാ ശയ്യാം പ്രാങ്മുഖോ വാപ്യുദങ്മുഖഃ
ഉപവിശ്യ സ്ത്രീയം പശ്യൻ ഹസ്തമാധായ മസ്തകേ
വാമേന പാണിനാലിങ്ഗ്യ സ്ഥാനേ സ്ഥാനേ മനും ജപേത്
ശീഷേ കാമം ശതം ജപ്ത്വാ ചിബുകേ വാഗ്ഭവം ശതം
കണ്ഠേ രമാം വിംശതിധാ സ്തനദ്വന്ദേ ശതം ശതം
ഹൃദയേ ദശധാ മായാം നാഭൌ താം പഞ്ചവിംശതിം
ജപ്ത്വാ യോനൌ കരം ദത്വാ കാമേന സഹ വാഗ്ഭവം
ശതമഷ്ടോത്തരം ജപ്ത്വാ ലിങ്ഗേപ്യേവം സമാചരേത്
വികാശ്യ മായയാ യോനിം സ്ത്രിയം ഗഛേത് സുതാപ്തയേ
രേതഃസമ്പാതസമയേ ധ്യാത്വാ വിശ്വകൃതം പതിഃ
നാഭേരധസ്താത് ചിത്കണ്ഠേ ഭക്തികായാം പ്രപാതയേത്
ശുക്രസേകാന്തരേ വിദ്വാനിമം മന്ത്രമുദീരയേത്
യഥാഗ്നിനാ സഗർഭാഭൂർദ്യൌര്യഥാ വജ്രധാരിണാ
വായുനാ ദിഗ്ഗർഭവതി തഥാ ഗർഭവതീ ഭവ''

മഹാനിർവാണതന്ത്രം.

ഇതാണു് ഗർഭാധാനവിധി. ഇതിൽ കാമത്തിനു് സ്ഥാന മെവിടെ?

''സാമാഹമസ്മി ഋക്ത്വം താവേഹ വിവഹാവഹൈ. പ്രജാം പ്രജന യാവഹൈ'' എന്നാണു് വിവാഹസമയത്തു് ഭാര്യാഭർത്താക്കന്മാർ ചെയ്യുന്ന പ്രതിജ്ഞ. വന്ധ്യകളുമായുള്ള സംസർഗ്ഗത്തെ ശാസ്ത്രം ശക്തിയായി നിഷേധിക്കുന്നു.

''ശുക്രക്ഷയകരീ വന്ധ്യാ ത്യാജ്യേതി പരികീർത്തിതാ
തസ്യാസ്തു യോ ഭവേത് ഭർത്താ തം തു വിദ്യാദജാവികം
അജാവികം മാഹിഷഞ്ച തഥാ ച വൃഷലീപതിം
തൃണാഗ്രേണാപി സംസ്പൃഷ്ട്വാ സവാസാ ജലമാവിശേത്''

എന്നു് ബൃഹദ്യമസ്മൃതി. വന്ധ്യയുമായി സമ്പർക്കം ചെയ്യുന്നവനെ പുല്ലിന്റെ അററംകൊണ്ടു് തൊട്ടാൽപോലും ഉടുത്ത വസ്ത്രം നനച്ചു് കുളിക്കണം! അത്ര കശ്മലമാണു് ബ്രഹ്മചര്യനിയമം. ഇന്നത്തെ ജനനനിയന്ത്രണക്കാർ എന്തു് പറയുന്നു? ഇതെല്ലാം പഴഞ്ചൻ—മനസ്സിനെ നിയന്ത്രിക്കാൻ ശക്തിയില്ലാതെ വന്യമൃഗങ്ങളെപ്പോലെ ഇന്ദ്രിയാരാമന്മാരായി മനോദാസന്മാരായി വിഷയവൃക്ഷശാഖകളിൽ ചാടി ചാടി കളിക്കുന്നവക്കു് ഇതെല്ലാം പഴഞ്ചനാണു്. ഈ ബ്രഹ്മചര്യമാണു് ഇന്ത്യയിൽ പണ്ടു് ഓജസ്സും വീര്യവും ദീർഘായുസ്സും മനോധൈര്യവും നിലനിറുത്തിയിരുന്നതു്. പൂർവ്വികന്മാർ ഇതനുഷ്ഠിച്ചിരുന്നതുകൊണ്ടാണു് ഇന്ത്യാ, ഗ്രീസ് റോം മുതലായ സാമ്രാജ്യങ്ങളെപ്പോലെ നശിക്കാതെ നിലനിന്നതു്.

ബ്രഹ്മചര്യം ഇഹലോകപരലോകങ്ങൾക്കുള്ള രസായനമെന്നു് അഷ്ടാംഗഹൃദയം പറയുന്നു.

''ധർമ്മ്യം യശസ്യമായുഷ്യം ലോകദ്വയരസായനം
അനുമോദാമഹേ ബ്രഹ്മചര്യമേകാന്തനിർമ്മലം''

ബ്രഹ്മചര്യംകൊണ്ടു്, രോഗാണുക്കൾ അകത്തു പ്രവേശിച്ചാൽ അവിടെ വളരാൻ അനുവദിക്കാതിരിക്കത്തക്ക Vitality (വീര്യം) ലഭിക്കുന്നു. ഒരു ബ്രഹ്മചാരിക്കു് ബ്രഹ്മചര്യമില്ലാത്ത നാലുപേർ ചെയ്യുന്ന ജോലി ചെയ്യാൻ കഴിയും. ഇന്നെന്തുകൊണ്ടു് പല വലിയ പഠിത്തക്കാർക്കും അര മണിക്കൂർ ജോലി ചെയ്യുമ്പോൾ തളച്ചുവരുന്നു? പ്രസംഗിക്കുമ്പോൾ കൂടെക്കൂടെ തൊണ്ട നനയ്ക്കേണ്ടിവരുന്നു? ഒരു മണിക്കൂർ തികച്ചു് ഒരു പുസ്തകം തുടച്ചയായി ഇരുന്നു് വായിക്കാനുള്ള ക്ഷമയില്ലാതായിരിക്കുന്നു? അര മണിക്കൂർ ഒരിടത്തിരിക്കുമ്പോഴേയ്ക്കു് നട്ടെല്ലു് കഴയ്ക്കുന്നു? ബ്രഹ്മചര്യമില്ലാത്തതുകൊണ്ടു്. പന്ത്രണ്ടുകൊല്ലം അവിഛിന്നബ്രഹ്മചര്യമനുഷ്ഠിക്കുന്നവനു് 'മേധ' എന്നൊരു നാഡിയുണ്ടാകുമെന്നു് ഭഗവാൻ ശ്രീരാമകൃഷ്ണൻ പറയുന്നു.

ബ്രഹ്മചാരിക്കു് സ്മൃതിശക്തി വദ്ധിക്കുന്നു; ദീർഘദൃഷ്ടിയുണ്ടാകുന്നു; എന്നുവേണ്ട; സകലതും സിദ്ധിക്കുന്നു.

ബ്രഹ്മചര്യമാണു് ഇന്ത്യയുടെ ഭക്ഷണക്ഷാമത്തിനുള്ള പരിഹാരം. മുപ്പതു് നാല്പതു് വയസ്സുവരെ യുവാക്കന്മാർ അവിവാഹിതരായി ജീവിക്കണം. വിവാഹശേഷവും ഒന്നോ രണ്ടോ പുത്രന്മാരുണ്ടായാൽ പിന്നെ ഭാര്യയെ സഹോദരിയായി കരുതി ജീവിക്കണം. ഇതു് അസാദ്ധ്യമല്ല. മഹാത്മജി, മാളവ്യജി മുതലായവരുടെ ജീവിതം ഇതു് സാദ്ധ്യമെന്നു് നമ്മെ പഠിപ്പിക്കുന്നു. അങ്ങനെ നമുക്കു് ജനസംഖ്യാപ്പെരുപ്പം തടയാം. അമിതാഹാരവജ്ജനവും ബ്രഹ്മചര്യത്തിൽ പെടുന്നു; ഉല്പാദനം വദ്ധിപ്പിക്കാനും ജോലി കൂടുതൽ ചെയ്യാനുമുള്ള ശക്തിയും വേലക്കാരനു് കിട്ടുന്നു.

കാളിദാസൻ മുതലായവർ പഴഞ്ചന്മാരാണെന്നും അവർ പട്ടിണിക്കാരെപ്പററി ഒന്നും പറഞ്ഞില്ലെന്നും ഇന്നത്തെ പുതുകവികൾ പറയുന്നു. കാളിദാസൻ പട്ടിണിക്കാരെപ്പററി ഒന്നും പറഞ്ഞില്ലെന്നതു് സത്യംതന്നെ. എന്നാൽ പട്ടിണിയില്ലാതിരിക്കാനുള്ള വഴി പറഞ്ഞു.

''ത്യാഗായ സംഭൃതാത്ഥാനാം പ്രജായൈ ഗൃഹമേധിനാം''— എന്ന രണ്ടുവരിയിൽ പട്ടിണിയില്ലാതിരിക്കാനുള്ള വഴി അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ടു്. ഗൃഹസ്ഥന്മാർ സ്വധമ്മം അനുഷ്ഠിച്ചാൽ അന്നു് രാജ്യത്തുനിന്നു പട്ടിണി മറയും. എല്ലാവക്കും ഉടുക്കാൻ മുണ്ടും കയറിക്കിടക്കാൻ വീടും ഉണ്ടാകും.

ഏകവാരം ഗൃഹീ നിത്യമശ്നീയാദുത്തമം ഹി തത്
ദ്വിവാരം വാക്ഷമോശ്നായാദ് ദ്വാത്രിംശദ്ഗ്രാസമന്വഹം
കുക്കുടാണ്ഡപ്രമാണേന ന ഹൃഷ്യോ ന വിഷാദവാൻ

ഗൃഹസ്ഥൻ ഒരു നേരമേ ഉണ്ണാവൂ. തീരെ നിവൃത്തിയില്ലെങ്കിൽ രണ്ടുനേരം. എന്നാൽ, ഒരുനേരം അഞ്ചിടങ്ങഴിയാക്കാമെന്നു വച്ചാൽ അതും അനുവദിച്ചിട്ടില്ല. മുപ്പത്തിരണ്ടുരുളയേ ഉണ്ണാവൂ. എന്നാൽ ഓരോ ഉരുള ആനത്തലയോളമായിക്കൊള്ളട്ടെ എന്നാണെങ്കിൽ അതിനും അനുവാദമില്ല. ''കുക്കുടാണ്ഡപ്രമാണേന'' എന്നാണു് വിധി. കോഴിമുട്ടയുടെ വലിപ്പത്തിലുള്ള മുപ്പത്തിരണ്ടുരുളയേ പാടുള്ളു. ഇതാണു് ഗൃഹസ്ഥധമ്മം. ഇതനുസരിച്ചു് ഇന്നു ജീവിക്കുന്ന—എഴുപതുവയസ്സായിട്ടും ബ്രാഹ്മമുഹൂത്തത്തിലെഴുന്നേററു പച്ചവെള്ളത്തിൽ കുളിച്ചു് ജപധ്യാനാദികൾകൊണ്ടു് മദ്ധ്യാഹ്നസ്നാനംവരെ നിരാഹാരനായി കഴിച്ചു് ഉച്ചയ്ക്കും പിന്നീടു് രാത്രിയിലും മാത്രം ആഹാരം കഴിച്ചു് ആരോഗ്യവാന്മാരായി ജീവിക്കുന്ന ഏതാനും ചില മലയാള ബ്രാഹ്മണരെ എനിക്കറിയാം. അതിൽനിന്നു ഈ ശാസ്ത്ര

വാക്യങ്ങൾ കവികല്പനയല്ലെന്ന നിങ്ങൾക്ക കാണാം. ഇവരെപ്പററി ഇന്നത്തെ ബെഡ്കാപ്പിക്കാർ എന്തു പറയുന്നു? എന്നാൽ നവലോക സന്താനങ്ങളാകട്ടെ, ദിവസവും ദിവസവും സന്താനങ്ങളെ ജനിപ്പിക്കയും നാലുപേക്കുള്ളതു തിന്നുകയും ചെയ്തുകൊണ്ട് ഭോഗത്തിനായി പണം ചിലവാക്കിയിട്ട് പട്ടിണിയെപ്പററി നിലവിളിക്കുന്നു. എന്തുഫലം? മുള്ളിൽക്കൂടി നടന്നിട്ട് മുള്ള കാലിൽ തറയ്ക്കുന്നുവെന്ന് പറഞ്ഞിട്ട് ഫലമെന്ത്? തീയിൽക്കൂടി നടന്നിട്ട് കാലുപൊള്ളുന്നുവെന്നെന്തിനു പറയുന്നു? ആരുടെ കുററം?

ഗൃഹസ്ഥൻ വീട്ടിൽ അരിവെയ്ക്കുന്നതുപോലും തനിക്കുവേണ്ടി മാത്രമായിരിക്കരുതെന്നാണ് ധമ്മശാസ്ത്രം.

''ആത്മാത്ഥം പാചയേന്നാന്നം'' എന്നു ഭാരതം.

പിന്നെ എന്തിനുവേണ്ടിയാണ് പാകം ചെയ്യുന്നത്? യജ്ഞത്തിനുവേണ്ടി.

''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

തനിയ്ക്കുവേണ്ടി ഉണ്ണാൻ അരിവയ്ക്കുന്നവൻ പാപത്തേയാണ് തിന്നുന്നത്. താനുണ്ണുന്നതുപോലും ലോകത്തിന്റെ നന്മയ്ക്കുവേണ്ടി കമ്മം ചെയ്യാനായിരിക്കണമെന്നത്ഥം.

''യജ്ഞാത്ഥാത് കമ്മണോഽന്യത്ര ലോകോഽയം കമ്മബന്ധനഃ''
(ഗീത)

അജ്ഞാതകുലനാമാനമന്യദേശാദുപാഗതം
പൂജയേദതിഥിം സമ്യങ്നൈകഗ്രാമനിവാസിനം
അകിഞ്ചനമസംബന്ധമജ്ഞാതകുലശീലിനം
അസംപൂജ്യാതിഥിം ഭുക്ത്വാ ഭോക്തുകാമം വ്രജത്യഘഃ
സ്വാധ്യായഗോത്രചരണമപൃഷ്ട്വാ ച തഥാ കുലം
ഹിരണ്യഗർഭബുദ്ധ്യാ തം മന്യേതാഭ്യാഗതം ഗൃഹീ
.... .... .... .... ....,
സകേവലമഘം ഭുങ്ക്തെ യോ ഭുങ്ക്തേ ഹ്യതിഥിം വിനാ

കുലം, പേരു് എന്നിവ അറിയപ്പെടാതെ അന്യഭാഗത്തുനിന്നു വന്നവനും തന്റെ ഗ്രാമത്തിലെ താമസക്കാരനല്ലാത്തവനും ആയവനാണ് അതിഥി. അങ്ങനെയുള്ള അതിഥിയെ പൂജിക്കണം. സ്വത്തില്ലാത്തവനും തന്നോടു ബന്ധമില്ലാത്തവനും കുലവും ശീലവും ഏതെന്നു തനിക്കു നിശ്ചയമില്ലാത്തവനുമാണതിഥി. അങ്ങനെയുള്ള അതിഥിയെ പൂജിക്കാതെ ഊണു കഴിക്കാൻ ആഗ്രഹിക്കുന്നവനിൽ പാപം വന്നു ചേരുന്നു. അയാൾ വേദം പഠിച്ചിട്ടുണ്ടോ എന്നും അ

യാളുടെ കുലവും ഗോത്രവും ചരണവും എന്തെന്നും ചോദിക്കാതെ വൈശ്വദേവം കഴിയുമ്പോഠം യദൃഛയാ വന്നുചേരുന്നവനെ ഹിര ണ്യഗർഭനെന്ന ബുദ്ധിയോടുകൂടി കരുതണം. അതിഥിപൂജ ചെയ്യാതെ ഊണുകഴിക്കുന്നവൻ തിന്നുന്നതു വെറും പാപത്തെയാണ്.

ഗൃഹസ്ഥൻ ഊണു കഴിക്കുന്നതു് വേലക്കാർക്കെല്ലാം തൃപ്തിയാ യി ആഹാരം കൊടുത്തിട്ടുവേണമെന്നും ധർമ്മശാസ്ത്രം പറയുന്നു.

''ഭുക്തവത്സ്വഥ വിപ്രേഷു സ്വേഷു ഭൃത്യേഷു ചൈവ ഹി
ഭുഞ്ജീയാതാം തതഃ പശ്ചാദവശിഷ്ടം തു ദമ്പതീ
അദത്വാ തു യ ഏതേഭ്യഃ പൂർവ്വം ഭുംക്തെ/വിചക്ഷണഃ
സ ഭുഞ്ജാനോ ന ജാനാതി ശ്വഗൃധ്രൈർജ്ജഗ്ധിമാത്മനഃ''

''അതിഥികളായി വന്ന ബ്രാഹ്മണരും തന്റെ ഭൃത്യന്മാരും ഊണുകഴിച്ചശേഷം ബാക്കിയുള്ളതുവേണം ഗൃഹനായകനും പത്നിയും ഭക്ഷിക്കുവാൻ. ഇവർക്കു കൊടുക്കാതെ മുമ്പെ ഉണ്ണുന്ന ബുദ്ധിശൂന്യ നറിയുന്നില്ല. (മരണാനന്തരം) പട്ടികളും കഴുകനും അവനെ കടിച്ചു തിന്നുമെന്നു്'' എന്നു മനു പറയുന്നു.

അതിഥികളെ ഈശ്വരനായി വിചാരിക്കണമെന്നാണ് വേദ ശാസനം. ''അതിഥിദേവോ ഭവ'' അതിഥിയാരു്? ഇംഗ്ലീഷിലെ ''ഗസ്റ്റ്'' അല്ല. ''ന തിഷ്ഠതി ഇത്യതിഥി'' അവിചാരിതമായി വന്നുകയറുന്ന വഴിയാത്രക്കാരൻ. ബ്രഹ്മചാരി, സന്ന്യാസി മുതലാ യവരാണതിഥികഠം. സ്ഥലത്തെ ഉദ്യോഗസ്ഥന്മാരെ ക്ഷണിച്ചുവ രുത്തി കാര്യം കാണാൻ സദ്യകൊടുക്കുന്നതു് അതിഥിപൂജയല്ല മനു പറഞ്ഞ തത്ത്വം ഇന്നത്തെ വ്യാവസായികരംഗത്തുവച്ചു് നോക്കു മ്പോഠം ഫാക്ടറികളിലേയും മററും വേലക്കാർക്കു ന്യായമായി ആദായം വീതിച്ചുകൊടുത്തശേഷം ബാക്കികൊണ്ടുവേണം ഗൃഹസ്ഥൻ ജീവി ക്കാനെന്നു കിട്ടുന്നു. അങ്ങനെയായാൽ പിന്നെ വേലക്കാർക്കു് പട്ടി ണിയെങ്ങനെവരും? സാമാനങ്ങഠംക്കു് വിലയിടിവു വന്നാൽ വേല ക്കാരനും യജമാനനും ഒരുമിച്ചു് പട്ടിണിയനുഭവിക്കുകയേ ഉള്ളു. ധനം ഒരിടത്തു് കൂട്ടിവെച്ചുകൊണ്ടു് മററുള്ളവരെ പട്ടിണിയിടാൻ അനുവദിക്കുന്ന സാമ്പത്തികസ്ഥിതി ഒരിക്കലും ധർമ്മം അനുവദി ക്കുന്നില്ല.

''ദേയം ദീനജനായ ച വിത്തം'' എന്നാണ് ശ്രീശങ്കരൻ പറ യുന്നതു്. പണത്തിന്റെ പ്രയോജനം പാവങ്ങഠംക്കു് കൊടുക്കലൊ ണ്. ധർമ്മാനുസരണം ജീവിക്കാത്തതാണ് ഇന്നത്തെ സാമ്പത്തിക കുഴപ്പത്തിനും സ്ട്രൈക്കിനും എല്ലാം കാരണം.

മററൊന്നു് ഇന്നില്ലാത്തതു സത്യമാണു്. കളവു പറയാൻ ആക്കും മടിയില്ലാതായിട്ടുണ്ടു്. ''സത്യേനോത്തംഭിതാ ഭൂമിഃ'' (ഋഗ്വേദം X–85) സത്യമാകുന്ന തൂണിന്മേലാണു് ഭൂമി നില്ക്കുന്നതെന്നു ശ്രുതി പറയുന്നു. ഇന്നു് അച്ഛനോടു് അസത്യം പറയാൻ മക്കാംക്കു് മടിയില്ല. മക്കളോടു് കളവു പറയാൻ അച്ഛനു മടിയില്ല. ഭരണീയരോടു് കളവു പറയാൻ ഭരണാധികാരികാംക്കു് മടിയില്ല. ഭരണാധികാരികളെ കളവു പറഞ്ഞു ധരിപ്പിക്കാൻ ഭരണീയക്കു മടിയില്ല. പത്രങ്ങളിൽ കളവു എഴുതിവിടാൻ, പൊതുജനങ്ങളെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ ചുമതലപ്പെട്ട പത്രക്കാക്കു് മടിയില്ല. കളവു പ്രസംഗിക്കാൻ പ്രാസംഗികന്മാക്കു മടിയില്ല. ആക്കും ആരെയും വിശ്വസിക്കാൻ നിവൃത്തിയില്ലാതായിട്ടുണ്ടു്. ഭാര്യക്കു ഭത്താവിനേയും ഭത്താവിനു ഭാര്യയേയും വിശ്വാസമില്ല. ഈ സ്ഥിതിക്കു് ശാന്തിയും ഐശ്വര്യവും, സംഘടിച്ചിട്ടുള്ള പ്രവൃത്തിയും, എങ്ങനെയുണ്ടാകും? പരസ്പരവിശ്വാസമാണല്ലോ സംഘടനയുടെ ജീവൻ. ഇങ്ങനെ പോയാൽ ഈ നേഷൻ എത്രകാലം നിലനില്ക്കും? ആക്കെങ്കിലും മനഃസുഖമുണ്ടാകുമോ? തന്നെ സമീപിക്കുന്ന ഓരോരുവനും തൻെറ ചുററും നില്ക്കുന്ന ഓരോരുവനും തന്നെ കളിപ്പിക്കാനാണു് വന്നിരിക്കുന്നതെന്നു കരുതുന്നവനു് സുഖമെവിടെ? ശാന്തിയെവിടെ?

ശുചിത്വം നമ്മിൽനിന്നു് വളരെ അകന്നിരിക്കുന്നു. ഇന്നത്തെ വിദ്യാസമ്പന്നന്മാരുടെ ഇടയിലാണു് ഏററവും അധികം വൃത്തികേടു്. ദയയുടെ കഥയും അതുതന്നെ. ലോകത്തു് ഒരു കാലത്തും കേട്ടിട്ടില്ലാത്തവിധത്തിലുള്ള മൃഗീയവധങ്ങളുടെ കഥ നാം ഇന്നു് പ്രതിദിനം കേംക്കുന്നില്ലേ? വിദ്യാസമ്പന്നനായ ഒരു ഭരണാധികാരിയുടെ കീഴിൽ പാക്കിസ്ഥാനിൽ എന്തെല്ലാമാണു് നടന്നതു്? കാശ്മീരിൽ എന്തെല്ലാമാണു് നടത്തിയതു്? ഇന്നും നടക്കുന്നതു്? ഏററവും നീചമായ പരദാരാപഹരണം, ബാലഹത്യ, ഭ്രൂണഹത്യ ഇവയെല്ലാം പ്രതിദിനം നടക്കുന്നതായി നാം പത്രങ്ങളിൽ വായിക്കുന്നില്ലേ? ഇവയ്ക്കെല്ലാം നിയമംകൊണ്ടു് പരിഹാരമുണ്ടാക്കാമെന്നു് വിചാരിക്കുന്നുണ്ടോ? പ്രത്യേകിച്ചും ജയിലുകളെ നന്ദനോദ്യാനങ്ങളാക്കാൻ ശ്രമിച്ചുകൊണ്ടു്. ധമ്മവിശ്വാസം—മരണാനന്തരവിശ്വാസം — പുണ്യപാപസ്വർഗ്ഗനരകവിശ്വാസം പുനഃസ്ഥാപിക്കുകയല്ലാതെ മററു പോംവഴിയില്ല. അതുകൊണ്ടാണു് ത്രികാലജ്ഞന്മാരായ മഹഷിമാർ, ധമ്മശാസ്ത്രങ്ങാം നിമ്മിച്ചതും ധമ്മത്തിനു് പ്രാധാന്യം കൊടുത്തുള്ള വിദ്യാഭ്യാസം പ്രചരിപ്പിച്ചതും. അവർ സ്വാത്ഥികളായിരുന്നു് വേലയെടുക്കാതെ ഉണ്ണാൻ ആഗ്രഹിച്ചിട്ടില്ല.

''സുരമന്ദിരതരുമൂലനിവാസഃ ശയ്യാ ഭൂതലമജിനം വാസഃ
സർവ്വപരിഗ്രഹഭോഗത്യാഗഃ കസ്യ സുഖം ന കരോതി വിരാഗഃ''

എന്നു് ചോദിച്ച അവർ സ്വാർത്ഥികളായിരുന്നില്ല.

''സമ്മാനാത് ബ്രാഹ്മണോ നിത്യം ഉദ്വിജേത വിഷാദിവ
അമൃതസ്യേവ ചാകാംക്ഷേദവമാനസ്യ സർവദാ'' (മനു)

എന്നു് ബ്രാഹ്മണധർമ്മം വിധിച്ച അവർ മററുള്ളവരുടെ ബഹുമാനം കൊതിച്ചവരല്ല.

''പൂർവ്വജന്മനി ബ്രാഹ്മണോത്തമഃ പ്രതിഗ്രഹൈർവയോ നിന്യേ
ന ദാനാദ്യൈഃ സുകർമ്മഭിഃ, അതോ ദാരിദ്ര്യമാപന്നഃ
പുത്രസ്തേ ദ്വിജഭാമിനി! തദ്ദോഷപരിഹാരാർത്ഥം
ശരണം യാതു ശങ്കരം''

എന്നു് പുരാണം പറയുന്നു. അതായതു് ''പൂർവ്വജന്മത്തു് ബ്രാഹ്മണനായിരുന്ന നിൻെറ പുത്രൻ ദാനാദി പുണ്യങ്ങരം ചെയ്യുന്നതിനു് പകരം പ്രതിഗ്രഹം വാങ്ങി കാലയാപനം ചെയ്തതുകൊണ്ടാണു് ഈ ജന്മത്തു് ദാരിദ്ര്യം അനുഭവിക്കുന്നതു്. അതിൻെറ ദോഷനിവൃത്തിക്കായി ശങ്കരനെ ശരണം പ്രാപിക്കുക'' എന്നു് ഋഷി ഉപദേശിക്കുന്നു. പ്രതിഗ്രഹം വാങ്ങുന്നതു് മഹാപാപമായിട്ടാണു് ശാസ്ത്രം വിധിക്കുന്നതു്.

''യേനകേന ചിദാഛന്നോ യേനകേനചിദാശിതഃ
യത്ര കചന ശായീ സ്യാത്തം ദേവാ ബ്രാഹ്മണം വിദുഃ''
എന്നാണു് മഹാഭാരതം.

''ജിഹ്വാ ദഗ്ധാ പരാന്നേന ഹസ്തൌ ദഗ്ധൌ പ്രതിഗ്രഹാത്
പരസ്ത്രീഭിർമനോ ദഗ്ധം കഥം സിദ്ധിർവരാനനേ!''

എന്നു് മന്ത്രസിദ്ധിയുണ്ടാകാത്തതിൻെറ മുഖ്യകാരണം പരാന്നഭോജനംകൊണ്ടു് നാവും ദക്ഷിണ വാങ്ങുന്നതുകൊണ്ടു് കൈയ്യും അന്യസ്ത്രീകളിൽ വച്ച മനസ്സും ദഹിക്കപ്പെട്ടിരിക്കുന്നതിനാലാണെന്നു് തന്ത്രശാസ്ത്രം തെളിച്ച പറഞ്ഞിരിക്കുന്നു. ഒരിക്കൽ ഒരിടത്തു് ചെന്നു് ദാനം വാങ്ങിയതിനു് എൻെറ മാതുലൻ എന്നെക്കൊണ്ടു് കുളിച്ചു് സഹസ്രാവൃത്തി കഴിപ്പിച്ചതു് ഇന്നും എനിക്കോർമ്മയുണ്ടു്. ഒരാളോടു് പശുദാനം വാങ്ങിയ ഒരു ബ്രാഹ്മണനെ തൻെറ ഗൃഹത്തിൽ വന്നാലൊരിക്കലും കൂടെയിരുത്തി മാതുലൻ ചോറു് കൊടുത്തിരുന്നില്ല. അന്യന്മാരുടെ യാതൊരു സാധനവും സൗജന്യമായി സ്വീകരിക്കാൻ അദ്ദേഹം എന്നെ അനുവദിച്ചിരുന്നില്ല. അപരിഗ്രഹമായിരുന്നു ബ്രാഹ്മണരുടെ വ്രതമെന്നു് അതിനാലെനിക്കറിയാം.

''രാജപ്രതിഗ്രഹാത് സർവ്വം ബ്രഹ്മവർച്ചസമേവ ച
നശ്യനീതി ന സന്ദേഹ ഇത്യാഹ ഭഗവാൻ യമ:

രാജ്ഞാംപ്രതിഗ്രഹാച്ചൈവ ബ്രാഹ്മണ്യം ഹി വിലുപ്യതേ
സ്ത്രീ വിനശ്യതി ഗർവ്വേണ ബ്രാഹ്മണോ രാജസേവയാ''
എന്നു് യമസ്മൃതി.

ആ ബ്രാഹ്മണൻ ആയിരത്തിൽപരം വർഷമായി ക്രമേണ ദുഷിച്ചു. ഇന്നു് സമ്പൂർണ്ണം ദുഷിച്ചിരിക്കുന്നു. ''ബ്രാഹ്മണത്വസ്യ ഹി രക്ഷണേന രക്ഷിതഃ സ്യാദ്വൈദികോ ധർമ്മഃ'' എന്നു് ശ്രീശങ്കരൻ പറയുന്നു. ബ്രാഹ്മണർ ദുഷിച്ചതോടുകൂടി ലോകത്തിനു് ഒരാദർശമില്ലാതായി.

''ധർമ്മോ രക്ഷതി രക്ഷിതഃ എന്നതു് എന്നും ശരിയാണു്. ധർമ്മത്തിനു് പല വിഭാഗങ്ങളുണ്ടു്. പിതൃധർമ്മം, പുത്രധർമ്മം, ഭാര്യാധർമ്മം, ഭർത്തൃധർമ്മം, ഗുരുധർമ്മം, ശിഷ്യധർമ്മം, രാജധർമ്മം, പ്രജാധർമ്മം, വർണ്ണധർമ്മം, ആശ്രമധർമ്മം, ഇവയെല്ലാം ശരിയായി അനുഷ്ഠിക്കപ്പെട്ടാൽ ലോകശാന്തിയുണ്ടാകും രാജ്യക്ഷേമമുണ്ടാകും. ഇവയൊന്നും ആർക്കും ആരേയും കീഴടക്കാനോ കളിപ്പിക്കാനോ എഴുതിയതല്ല.

''പ്രാപണാത് സർവകാമാനാം പരിത്യാഗോ വിശിഷ്യതേ''
''നാരുന്തുദഃ സ്യാദാർത്തോപി ന പരദ്രോഹകർമ്മധീഃ
യയാ നോദ്വിജതേ വാചാ നാലോക്യാം താമുദീരയേത്
ഉപാസതേ യേ ഗൃഹസ്ഥാഃ പരപാകമബുദ്ധയഃ
തേന തേ പ്രേത്യ പശുതാം വ്രജന്ത്യന്നാദിദായിനാം'' (മനു)

(സകല കാമങ്ങളും സാധിക്കുന്നതിനേക്കാരം അവയെ ത്യജിക്കുന്നതാണു് ശ്രേഷ്ഠം. തന്നെ പീഡിപ്പിച്ചാലും മറെറാരുവനു് മർമ്മവേദനയുണ്ടാക്കരുതു്. ഒരിക്കലും പരദ്രോഹകർമ്മത്തിൽ ബുദ്ധിവയ്ക്കരുതു്. യാതൊരു വാക്കു് സ്വർഗ്ഗാദികളെ പ്രതിബന്ധിക്കുമോ അതു് ഒരിക്കലും ഉച്ചരിക്കരുതു്. വേലയെടുക്കാതെ അന്യൻെറ ചോറുണ്ണുന്ന ബുദ്ധികെട്ട ഗൃഹസ്ഥന്മാർ മരിച്ചിട്ടു് ആ ചോറു കൊടുക്കുന്നവരുടെ വീട്ടിലെ വളർത്തുമൃഗമായിത്തീരുന്നു.)

''അനർത്ഥോ ബ്രാഹ്മണസ്യൈഷ യദ്വിത്തനിചയോ മഹാൻ''

(പണംകൂട്ടി വയ്ക്കുന്നതു് ബ്രാഹ്മണനു് വലിയ അനർത്ഥമുണ്ടാക്കും) എന്നെഴുതിയവർ മടിയായിരുന്നു ഉണ്ണാൻ ശാസ്ത്രമുണ്ടാക്കിയവരല്ല.

ധർമ്മനിഷ്ഠയുള്ള രാജാക്കന്മാർ ഭരിച്ചിരുന്ന കാലത്തു് ഇന്ത്യയിൽ ക്ഷാമം ഉണ്ടായിരുന്നില്ല; കള്ളന്മാർ ഉണ്ടായിരുന്നില്ല. മാക്സു് മുള്ളർ എഴുതിയ "What can India teach us" എന്ന പുസ്തകം വായിക്കുക. മുൻകാലത്തു് ഇന്ത്യ സന്ദർശിച്ച ഗ്രീക്കുകാരും ചീനക്കാരും

മുസൽമാന്മാരും വെള്ളക്കാരും അന്നത്തെ ഇന്ത്യയെപ്പററി എഴുതിയിട്ടുള്ള അഭിപ്രായങ്ങരം അതിൽ കാണാം. ആ അഭിപ്രായങ്ങരം നമ്മെ സ്തുതിച്ചു പണമുണ്ടാക്കാനെഴുതിയിട്ടുള്ളവയല്ല. വനപർവ്വത്തിൽ നാരദൻ ധർമ്മപുത്രരോടു ചോദിക്കുന്നു:—

''ഷഡനർത്ഥാ മഹാരാജ! കച്ചിത്തേ പൃഷ്ഠത! കൃതാഃ
നിദ്രാലസ്യം ഭയം ക്രോധാ മാർദ്ദവം ദീർഘസൂത്രതാ''

(പകലുറക്കം, മടി, ഭയം, കോപം ശിക്ഷിക്കേണ്ടവരോടു മൃദുത്വം, നീട്ടിവയ്പു്, എന്നീ ആറനർത്ഥങ്ങരം ഭരണാധികാരി ഒഴിവാക്കണം.)

''കച്ചിദാത്മാനമേവാഗ്രേ വിജിത്യ വിജിതേന്ദ്രിയഃ
പരാൻ ജിഗീഷസേ പാർത്ഥ! പ്രമത്താനജിതേന്ദ്രിയാൻ?
കച്ചിന്ന ഭക്തം ബീജം ച കർഷകസ്യാവസീദതി?
കച്ചിന്ന ചോരൈർല്ലുബ്ധൈർവാ കുമാരൈഃ സ്ത്രീബലേന വാ
ത്വയാ വാ പീഡ്യതേ രാഷ്ട്രം കച്ചിത്തുഷ്ടാഃ കൃഷീവലാഃ
കച്ചിദ്രാഷ്ട്രേ തഡാഗാനി പൂർണ്ണാനി ച ബൃഹന്തി ച
ഭാഗശോ വിനിവിഷ്ടാനി ന കൃഷിർദ്ദേവമാതൃകാ?
കച്ചിദഗ്നിഭയാച്ചൈവ രാഷ്ട്രം സ്വം പരിരക്ഷസി
കച്ചിദന്ധാംശ്ച മൂകാംശ്ച പങ്ഗൂൻ വ്യംഗാനബാന്ധവാൻ
പിതേവ പാസി ധർമ്മജ്ഞ! തഥാ പ്രവ്രജിതാനപി!
കച്ചിത്സ്വനുഷ്ഠിതാ താത വാർത്താ തേ സാധുഭിർജ്ജനൈഃ
വാർത്തായാം സംശ്രിതസ്താത ലോകോയം സുഖമേധതേ''

''അങ്ങ് ആദ്യം അങ്ങയെത്തന്നെ ജയിച്ചിട്ടു് ജിതേന്ദ്രിയനായിട്ടാണോ ഇന്ദ്രിയനിയന്ത്രണമില്ലാത്ത കുമാർഗ്ഗസഞ്ചാരികളായ അന്യന്മാരെ ജയിക്കാനാഗ്രഹിക്കുന്നതു്? കൃഷിക്കാരനു് ശാപ്പാടിനും വിത്തിനും മുട്ടുവരാതിരിക്കുന്നില്ലേ? കള്ളന്മാർ, ലുബ്ധന്മാർ, കുമാരന്മാർ, സ്ത്രീകളുടെ ബലം എന്നിവരാലോ അങ്ങയാലോ രാജ്യം പീഡിപ്പിക്കപ്പെടുന്നുവോ? കൃഷിക്കാരെല്ലാം സന്തുഷ്ടമായിരിക്കുന്നുവോ? രാജ്യത്തു തടാകങ്ങളെല്ലാം വലുതായും വെള്ളം നിറഞ്ഞും ഇരിക്കുന്നുവോ? അവ അതതു വേണ്ട സ്ഥാനങ്ങളിൽ തന്നെ ഉണ്ടാക്കപ്പെട്ടിരിക്കുന്നുവോ? കൃഷി വെറും മഴയെമാത്രം ആശ്രയിച്ചല്ലല്ലോ ഇരിക്കുന്നതു്? തീഭയം, കാട്ടുജന്തുഭയം, രോഗഭയം, ദുഷ്ടപീഡ എന്നിവയിൽനിന്നു് അങ്ങ് സ്വരാജ്യത്തെ പരിരക്ഷിക്കുന്നുവോ? അങ്ങയുടെ രാജ്യത്തു് കച്ചവടം സജ്ജനങ്ങളാൽ വേണ്ടവണ്ണം നടത്തപ്പെടുന്നുവോ? കച്ചവടത്തെ ആശ്രയിച്ചാണു് ഈ ലോകത്തു് ജനങ്ങളുടെ സുഖവർദ്ധനയിരിക്കുന്നതു്. കുരുടന്മാർ, മൂകന്മാർ, മുടന്തന്മാർ, അംഗഹീനന്മാർ, അനാഥന്മാർ എന്നിവരേയും അതുപോലെ

തന്നെ സന്ന്യാസിമാരേയും ഹേ! ധർമ്മജ്ഞ! അങ്ങ് അച്ഛൻ കുട്ടികളെയെന്നപോലെ രക്ഷിക്കുന്നുണ്ടോ?'' എന്തു ചോദ്യങ്ങൾ! ഇങ്ങനെ ഭരണാധികാരികൾ ഭരിക്കുന്ന ഒരു രാജ്യത്തെ നമുക്ക് എന്നു് എവിടെ കാണാൻ കഴിയും? ഇങ്ങനെ ഭരിച്ചാൽ അതൃപ്തി എങ്ങനെയുണ്ടാകും?

''ഉന്മത്താനസമർത്ഥാംശ്ച ബാലാംശ്ച രക്ഷയേത് പിതൃവന്നൃപഃ''

ഭ്രാന്തന്മാർ, പണിയെടുക്കാൻ കഴിവില്ലാത്തവർ, അനാഥബാലന്മാർ, രോഗികൾ, വൃദ്ധന്മാരെന്നിവരെ രാജാവു് സ്വന്തം പുത്രന്മാരെപ്പോലെ രക്ഷിക്കണമെന്നു് മഹാനിർവാണതന്ത്രം പറയുന്നു. രാജാവെന്നുവെച്ചാൽ ഭരണാധികാരിയെന്നർത്ഥം. ഭരണാധികാരികൾ ഇന്നു് ഇങ്ങനെ ചെയ്തിരുന്നെങ്കിൽ റോഡിലും തെരുവിലും ട്രെയിനിലുമെല്ലാം ഭിക്ഷക്കാർ നിറയുമായിരുന്നോ?

''പ്രജാനാമേവ ഭൂത്യർത്ഥം സ തേഭ്യോ ബലിമഗ്രഹീത്
സഹസ്രഗുണമുത്സ്രഷ്ടുമാദത്തേ ഹി രസം രവിഃ''

എന്നു് കാളിദാസൻ മാതൃകാരാജാവിനെ ചൂണ്ടിക്കാണിക്കുന്നു. കരം പിരിക്കുന്നതു് ജനങ്ങൾക്കു് ഗുണം ചെയ്യാൻവേണ്ടി മാത്രമായിരിക്കണം. ഇങ്ങനെയെല്ലാമാണു് ധാർമ്മികമായ രാജ്യഭരണം. കാളിദാസാദികൾ രാജസേവകന്മാരായിരുന്നെന്നും പാവങ്ങളെപ്പററിയൊന്നും പറഞ്ഞില്ലെന്നും ദുഷ്കീർത്തി പ്രചരിപ്പിക്കുന്നവരുണ്ടു് കാളിദാസൻ ഏതു് രാജാവിനെ സ്തുതിച്ചാണു് പുസ്തകമെഴുതിയതു് തന്റെ സമകാലീനനായ ഏതെങ്കിലും രാജാവിനെ സ്തുതിച്ചെന്തെങ്കിലുമെഴുതിയിട്ടുണ്ടോ? അദ്ദേഹത്തിനു വളരെ മുമ്പു് ജീവിച്ചിരുന്ന സൂര്യവംശരാജാക്കന്മാരേയും ചന്ദ്രവംശരാജാക്കന്മാരെയും പററി പ്രശംസിച്ചെങ്കിൽ അതിനു് ആരു് പ്രതിഫലം കൊടുക്കാനാണു്? അസംബന്ധം പറഞ്ഞാൽ അതിനൊരതിരു വേണ്ടേ? രാജസേവകന്മാരായ ചില കവികൾ ഇന്ത്യയുടെ അധഃപതനകാലത്തുണ്ടായില്ലെന്നു് ഞാൻ പറയുന്നില്ല. അതു് കാളിദാസാദികളല്ലെന്നുമാത്രം.

അതുപോലെ ഗുരുധർമ്മമുണ്ടു്. അദ്ധ്യാപകന്മാർ വിദ്യാർത്ഥികളുടെ ഗുണത്തിനുവേണ്ടിയായിരിക്കണം പഠിപ്പിക്കുന്നതു്. വിദ്യാർത്ഥികൾ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം പരീക്ഷാവിജയവും ധനസമ്പാദനവുമാക്കരുതു്. ഇന്നു് പരീക്ഷ ജയിക്കാൻ കോപ്പിയടിച്ചാലും മതിയെന്നായിട്ടുണ്ടു്. അഥവാ അവക്കു് ജയിക്കണമെന്നു തന്നെയില്ല. പിന്നെ വീട്ടുകാരെ തൃപ്തിപ്പെടുത്താൻമാത്രം ജയിക്കണമെന്നാഗ്രഹിക്കുന്നവരാണധികവും. ഒരു കാലത്തു് പരീക്ഷ ജയിച്ചാൽ ഉദ്യോഗവും അതുവഴി പണവും കിട്ടുമെന്നുണ്ടായിരുന്നു.

ഇന്നു് അതു് രണ്ടുമില്ല. പരീക്ഷ ജയിച്ചിട്ടു് ഉദ്യോഗമില്ലാതെ എത്രപേർ തെണ്ടുന്നു? ഉദ്യോഗം കിട്ടിയാലോ? ഒരു ക്ഷൗരക്കാരനു് ഒരു മാസം കിട്ടുന്നതു് ഒരു ബി.എ.ക്കാരനു് കിട്ടുന്നില്ല. മന്ത്രിയോ ഭരണാധികാരിയോ ആയി ബഹുജനബഹുമതി വാങ്ങാനും പഠിക്കണമെന്നില്ല. പിന്നെ എന്തിനു് പഠിക്കണം? അതാണു് ചോദ്യം. അതുകൊണ്ടാണു് വിദ്യാർത്ഥികൾ സ്കൂളുകളിലും കോളേജുകളിലും, ഒന്നും പഠിക്കാതെ ബഹളമുണ്ടാക്കാനും നേതാക്കന്മാരാകാനും നടക്കുന്നതു്. പഠിച്ചവനും പഠിക്കാത്തവനും തമ്മിൽ സ്വഭാവത്തിലും വ്യത്യാസം കാണുന്നില്ല. സ്വഭാവശുദ്ധിയുണ്ടെങ്കിൽ തന്നെ അതു് ആർക്കുവേണം? സ്വഭാവശുദ്ധിയുള്ളവനെ ഇന്നു് ആരു് ആദരിക്കുന്നു? പ്രസംഗപാടവം, ഉന്നതാദർശങ്ങൾ പറഞ്ഞും മിഥ്യാപ്രതിജ്ഞകൾചെയ്തും ജനങ്ങളെ വഞ്ചിക്കാനുള്ള സാമർത്ഥ്യം ഇവ ആർക്കുണ്ടോ അവൻ വലിയവനായി കരുതപ്പെടുന്നു. ജനങ്ങളുടെ ഈ മനസ്ഥിതി പോകണം. അല്ലെങ്കിൽ വിദ്യാർത്ഥികൾ നേരെയാകുകയില്ല; രാജ്യം അധഃപതിക്കും. ഒന്നിനും കൊള്ളരുതാത്തവരുടെ കയ്യിൽ ഭരണം കിട്ടുന്ന രാജ്യത്തിന്റെ ഭാവി എന്തായിരിക്കുമെന്നു് ഗ്രീക്കു് ചരിത്രവും റോമൻ ചരിത്രവും നോക്കി പഠിക്കുക. ഈ രണ്ടു് സാമ്രാജ്യങ്ങൾ അധഃപതിച്ചതെങ്ങനെ? ഇങ്ങിനി വരാത്തവണ്ണം നശിച്ചതെങ്ങനെ?

അതുപോലെ അദ്ധ്യാപകന്മാരും കച്ചവടത്തിനു് വരരുതു്. അങ്ങനെയല്ലാത്ത ഒരു പ്രഫസറുടെ കീഴിൽ പഠിക്കാനുള്ള ഭാഗ്യം എനിക്കു് ലഭിച്ചിട്ടുണ്ടു്. പതിനഞ്ചിലധികം വർഷമായി ഓണേഴ്സിനു് ഭാഷാവിജ്ഞാനീയം പഠിപ്പിക്കുന്ന ആളായിരുന്നു അദ്ദേഹം. എന്നിട്ടും അദ്ദേഹം ആണ്ടുതോറും പുത്തനായി നോട്ടെഴുതി തയാറാക്കിയിട്ടേ ക്ലാസ്സിൽ വന്നിരുന്നുള്ളു. പഠിപ്പിച്ചുകഴിഞ്ഞു് പോയാൽ പിന്നെ പിറേറന്നു് ക്ലാസ്സിൽ വന്നു് തലേദിവസം താൻ പഠിപ്പിച്ചപ്പോൾ പറഞ്ഞ ചില വാചകങ്ങൾ വിദ്യാർത്ഥികൾക്കു് വിശദമായില്ലെന്നുള്ള ശങ്ക നിമിത്തം രണ്ടാമതും ഉന്നയിച്ചു് വ്യാഖ്യാനിക്കും. രാത്രി വീട്ടിൽ പോയാൽ താൻ പഠിപ്പിച്ചതു് കുട്ടികൾക്കു് മനസ്സിലായോ, കുട്ടികൾ തെററിദ്ധരിച്ചോ എന്നു് ചിന്തിക്കും. താൻ പഠിപ്പിച്ച രീതിയെപ്പററിയും താൻ പറഞ്ഞ വാചകങ്ങളെപ്പററിയും ആലോചിക്കും. എങ്ങനെയായാൽ കുട്ടികൾ അറിവുള്ളവരായിത്തീരുമെന്നായിരുന്നു അദ്ദേഹത്തിന്റെ ഏകചിന്ത.

ഗീതയിൽ ഒരേ ആശയം രണ്ടുപ്രാവശ്യം ആവർത്തിക്കാനുള്ള കാരണത്തെ നീതീകരിച്ചുകൊണ്ടു് ശ്രീ ശങ്കരൻ പറയുന്നു: ''ന ഏതേഷാം ശ്ലോകാനാം പൌനരുക്ത്യം ചോദനീയം...................

ർബോധത്വാത് ആത്മവസ്തുനഃ പുനഃ പുനഃ പ്രസങ്ഗം ആപാദ്യ ശബ്ദാന്തരേണ തദേവ വസ്തു നിരൂപയതി ഭഗവാൻ വാസുദേവഃ കഥം ന നാമ സംസാരിണാം അവ്യക്തം തത്വം ബുദ്ധിഗോചരതാം ആപന്നം സത് സംസാരനിവൃത്തയേ സ്യാത് ഇതി''.

ശ്രീകൃഷ്ണൻ അതുദ്ദേശിച്ചാണോ പറഞ്ഞതെന്നു് നിശ്ചയമില്ല. എന്നാൽ ശങ്കരൻ പഠിപ്പിച്ചപ്പോഴെല്ലാം അദ്ദേഹത്തിന്റെ ചിന്ത അതായിരുന്നെന്നു് തീർച്ച. അദ്ധ്യാപകന്റെ ഏകചിന്ത ശിഷ്യൻ എങ്ങനെ തന്റെ വിഷയത്തിൽ പണ്ഡിതനായിത്തീരുമെന്നായിരിക്കണം.

ഇന്നു് വീട്ടിൽവച്ചു് പിറ്റേ ദിവസത്തെ പാഠം പോലും നോക്കാതെ സർവ്വസ്വാതന്ത്ര്യരാണെന്ന ഭാവത്തിൽ, നടന്മാർ സ്റ്റേജിൽ വരുന്നതുപോലെ, ക്ലാസ്സിലെ അദ്ധ്യാപകപീഠത്തിലേയ്ക്കു് വന്നിരുന്നു് ''ഇന്നു് എവിടെയാണു് പാഠം തുടങ്ങേണ്ടതു്?'' എന്നു് ചോദിക്കുന്ന, സ്വധർമ്മനിഷ്ഠയില്ലാത്ത വളരെ അദ്ധ്യാപകരുണ്ടു്. അവർ രാജ്യദ്രോഹികളാണു്. വിദ്യാവിക്രയികളായ അവരെ പാപികളെന്നു് ശാസ്ത്രം പറയുന്നു. അവരാണു് ഗുരുത്വംകെട്ട വിദ്യാർത്ഥികളെ സൃഷ്ടിക്കുന്നതു്.

അതുപോലെതന്നെ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരെ കൂലിക്കാരായി വിചാരിക്കരുതു്

ഡോക്ടർമാരും ജഡ്ജിമാരും തൊഴിലാളികളും മുതലാളികളും എല്ലാം സ്വധർമ്മത്തിനുവേണ്ടി ജീവിക്കുന്നവരാകണം. ധർമ്മസ്വരൂപനാണീശ്വരൻ. ''ഈശ്വരാർപ്പണബുദ്ധ്യാ f നുഷ്ഠീയമാനം കർമ്മ സത്വശുദ്ധയേ ഭവതി ഫലാഭിസന്ധിവർജിതം'' എന്നു് ശങ്കരൻ പറയുന്നു. ശുദ്ധമായ മനസ്സാണു് ഈശ്വരനെ കാണാനുള്ള കരണം. ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവു് ഈശ്വരനെ കാണാമെന്നുള്ളതാണു്. ഈശ്വരാസ്തിക്യം വോട്ടിന്റെ വിഷയമല്ല. ആയിരം പൊട്ടക്കണ്ണന്മാർകൂടി വോട്ടെടുത്തപ്പോൾ സൂര്യനില്ലെന്നു് കിട്ടിയതുകൊണ്ടു് സൂര്യനില്ലെന്നു് വരുമോ? കണ്ണുള്ള ഒരുവന്റെ അഭിപ്രായമാണു് കണ്ണില്ലാത്ത ആയിരംപേരുടേതിനേക്കാൾ സത്യം. പൊട്ടക്കണ്ണനും ചെകിടനുംകൂടി ഉത്സവം കാണാൻ പോയ കഥ നിങ്ങൾ കേട്ടിട്ടില്ലേ? പൊട്ടക്കണ്ണൻ പറഞ്ഞു, ഇന്നു് ചെണ്ടയും ചെണ്ടക്കാരനുമില്ലാത്ത കൊട്ടാണെന്നു്. ചെകിടൻ പറഞ്ഞു, ''ഇന്നു് കൊട്ടില്ല. എല്ലാം ഓങ്ങിവയ്ക്കലാണു്'' എന്നു്. രാഗദ്വേഷാദിവിട്ട ശുദ്ധാന്തഃകരണന്മാരുടെ അനുഭവമാണു് ഈശ്വരാസ്തിക്യത്തിൽ പ്രമാണം. യുക്തിയുമല്ല സയൻസുമല്ല.

യുക്തികൊണ്ടു് നിക്കാംക്കാക്കെങ്കിലും പഞ്ചസാര മധുരിക്കു മെന്നു് തെളിയിക്കാമോ? ഇല്ലെന്നുള്ളതിനു് ഞാൻ ഒരു വാദം കൊണ്ടുവരാം.

''കുമ്മായം വെളുത്തതാണു്; അതിനു് മധുരമില്ല. മുല്ലപ്പൂ വെളുത്തതാണു്. അതിനു് മധുരമില്ല. വെള്ളനൂലുകൊണ്ടുണ്ടാക്കിയ മുണ്ടു് വെളുത്തതാണു്; അതിനു് മധുരമില്ല. ഇതിൽനിന്നു് വെളുത്തതിനൊന്നും മധുരമില്ല എന്നു് ഒരു തീച്ച്പാടില്ലേ? അതായതു് ''എവിടെയെവിടെ വെളുപ്പുണ്ടോ അവിടവിടെ മധുരമില്ല. പഞ്ചസാരയും വെളുത്തതാണു്, അതുകൊണ്ടു് അതിനു് മധുരമില്ല'' ഈ വാദത്തിനു് നിങ്ങാം വിപരീതദൃഷ്ടാന്തങ്ങാം കൊണ്ടുവന്നേക്കാം. എന്നാലെന്തു്? സൽപ്രതിപക്ഷഹേത്വാഭാസമാണതു്. നിങ്ങാംക്കു് കഴിയുമെങ്കിൽ യുക്തികൊണ്ടു് പഞ്ചസാര മധുരിക്കുമെന്നു് തെളിയിക്കുക. ഞാൻ നിങ്ങാംക്കു് സമ്മാനം തരാം. ആരെങ്കിലും മുന്നോട്ടു വരുക. സയൻസുകൊണ്ടു് പഞ്ചസാര മധുരിക്കുമെന്നു് തെളിയിക്കാമോ? സാദ്ധ്യമല്ല. സയൻസുകൊണ്ടും യുക്തികൊണ്ടുമല്ല പഞ്ചസാരയ്ക്കു് മാധുര്യമുണ്ടെന്നു് നാം അറിയുന്നതു്. കരണദോഷമില്ലാത്തവൻ ഭക്ഷിച്ചുനോക്കുമ്പോാം പഞ്ചസാരയുടെ മാധുര്യം അറിയുന്നു. അതുപോലെതന്നെയാണു് ഈശ്വരകാര്യവും. ഈ യുഗത്തിലും ശ്രീരാമകൃഷ്ണൻ ഈശ്വരനെ കണ്ടിരിക്കുന്നു. ''മഹാശയാ! അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' എന്നു് ചോദിക്കുന്ന യുക്തിവാദിയും പ്രത്യക്ഷമാത്രവിശ്വാസിയുമായ നരേന്ദ്രനോടു് ''ഉണ്ടു് കുഞ്ഞേ! ഉണ്ടു്. നിന്നെക്കാണുന്നതിനേക്കാാം നിബിഡമായി ഞാൻ ഈശ്വരനെ കാണുന്നു'' എന്നു് ശ്രീരാമകൃഷ്ണൻ മറുപടി പറയുന്നു. അതാണുത്തരം. അതാണു് ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവു്. ഈശ്വരനെ കണ്ടാൽ എന്തു് കിട്ടും? നിത്യാനന്ദം, അമൃതത്വം. അതിനുള്ള വഴി സ്വധർമ്മാനുഷ്ഠാനമാണു്.

എല്ലായിടത്തും ധർമ്മബോധം മുന്നിട്ടുനില്ക്കണം. അവകാശവാദം മുന്നിടരുതു്. ത്യാഗമായിരിക്കണം ലക്ഷ്യം. ത്യാഗംകൊണ്ടേ നശിക്കാതിരിക്കു. ''ത്യാഗേനൈകേ അമൃതത്വമാനശുഃ''

ധർമ്മത്തിന്റെ ഇപ്പോഴത്തെ ഈ ഭയങ്കരമായ അധഃപതനത്തെ തടയേണ്ടതിന്റെ ആവശ്യത്തേയും അതിനുള്ള വഴിയേയും വെളിപ്പെടുത്താനാണു് ഈ യുഗത്തിൽ ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചതു്. അദ്ദേഹത്തിന്റെ ശിഷ്യനായ സ്വാമി വിവേകാനന്ദൻ ധർമ്മരഹസ്യത്തെ കാലദേശാവസ്ഥാനുസരണം വ്യാഖ്യാനിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണന്റെ ചരിതവും ഉപദേശങ്ങളും ശ്രീവിവേകാനന്ദസ്വാമി

കളുടെ ഗ്രന്ഥങ്ങളും വായിച്ചാൽ ധർമ്മത്തിന്റെ നാനാവശങ്ങളും അനുഷ്ഠാനരീതിയും നിങ്ങൾക്ക് മനസ്സിലാകും. "My heart bleeds for the poor." "Him I call a Mahatman; whose heart blees for the poor, the down-trodden and the depressed, everyone else is a Duratman" 'പാവങ്ങൾക്കുവേണ്ടി എന്റെ ഹൃദയത്തിൽനിന്ന് ചോര ചിന്തുന്നു'. 'ആരുടെ ഹൃദയമാണോ പാവങ്ങൾക്കും പതിതർക്കും അധഃകൃതർക്കും വേണ്ടി രക്തം ചൊരിയുന്നതു്, അയാളെ ഞാൻ ഒരു മഹാത്മാവെന്നു പറയുന്നു. അല്ലാത്തവനെല്ലാം ദുരാത്മാവാണ്'' എന്ന് പറഞ്ഞ സ്വാമിജിയുടെ ആശയങ്ങൾ ഗ്രഹിച്ച് ലോകം മുഴുവൻ വ്യാപിപ്പിക്കിൻ! സ്വാമിജി പാവങ്ങളുടെ പട്ടിണി തീർക്കാനുള്ള വഴിയും ഈശ്വരസാക്ഷാൽക്കാരോപായവും ഒന്നിച്ചറിഞ്ഞയാളാണ്. സ്വാമിജി കാണിച്ച വഴിയെ അനുസരിക്കുവിൻ! ലോകശാന്തി വരും. സർവ്വത്ര സമൃദ്ധി കളിയാടും. ലോകം നിത്യാനന്ദം അനുഭവിക്കും. ഭഗവാൻ അനുഗ്രഹിക്കട്ടെ!



# ധർമ്മാനുഷ്ഠാനം*

''ധരതി ലോകാൻ ധ്രിയതേ പുണ്യാത്മഭിരിതി വാ''

എന്നാണ് ശബ്ദകല്പദ്രുമത്തിൽ ധർമ്മപദത്തിന്നർത്ഥം കൊടുത്തിരിക്കുന്നത്.

''ധാരണാദ്ധർമ്മ ഇത്യാഹുർ ധർമ്മേണ വിധൃതാഃ പ്രജാഃ
യഃ സ്യാദ്ധാരണസംയുക്തഃ സ ധർമ്മ ഇതി നിശ്ചയഃ''

എന്നു മഹാഭാരതത്തിലും കാണുന്നു. ലോകത്തിന്റെ ക്ഷേമത്തോടുകൂടിയ നിലനില്പിന്നാവശ്യമായതു് ധർമ്മമെന്നർത്ഥം. ''യതോ/ഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ'' എന്നാണ് കണാദമഹർഷി ധർമ്മത്തെ നിർവ്വചിക്കുന്നതു്. യാതൊന്നുകൊണ്ടു് മനുഷ്യന് ഇഹലോകത്തും പരലോകത്തും ശ്രേയസ്സുണ്ടാകുമോ, യാതൊന്നു നിത്യാനന്ദം നൽകുമോ അതു ധർമ്മം എന്നാണിതിന്റെ താല്പര്യം.

''ബ്രഹ്മചര്യേണ സത്യേന തപസാ ച പ്രവർത്തതേ
ദാനേന നിയമേനാപി ക്ഷമാശൌചേന വല്ലഭ!
അഹിംസയാ സുശാന്ത്യാ ച അസ്തേയേനാപി വർത്തതേ
ഏതൈർദ്ദശഭിരംഗൈസ്തു ധർമ്മമേവ പ്രസൂചയേത്''

എന്നു പാത്മഭൂമിഖണ്ഡത്തിലും,

''അദ്രോഹശ്ചാപ്യലോഭശ്ച ദമോ ഭൂതദയാ തപഃ
ബ്രഹ്മചര്യം തതഃ സത്യമനുക്രോശഃ ക്ഷമാ ധൃതിഃ
സനാതനസ്യ ധർമ്മസ്യ മൂലമേതദ്ദുരാസദം''

എന്നു മത്സ്യപുരാണത്തിലും പറഞ്ഞിരിക്കുന്നു.

''യശഃ സത്യം ദമഃ ശൗചമാർജ്ജവം ഹ്രീരചാപലം
ദാനം തപോ ബ്രഹ്മചര്യമിത്യേതാസ്തനവോ മമ
അഹിംസാ സമതാ ശാന്തിസ്തപഃ ശൗചമമത്സരഃ
ദ്വാരാണ്യേതാനി മേ വിദ്ധി പ്രിയോഹ്യസി സുതോ മമ.''

എന്നു് യക്ഷരൂപത്തിൽ പ്രത്യക്ഷപ്പെട്ടുന്ന ധർമ്മംതന്നെ യുധിഷ്ഠിരനോടു് പറയുന്നതായി മഹാഭാരതത്തിൽ കാണുന്നു.

ധർമ്മം കേവലം പരലോകത്തിനുവേണ്ടി മാത്രമുള്ളതല്ലെന്നു് ധർമ്മത്തെപ്പററി കണാദൻ കൊടുക്കുന്ന ലക്ഷണത്തിൽ നിന്നുതന്നെ സ്പഷ്ടമാണു്. ധർമ്മം ഇഹലോകത്തിനും പരലോകത്തിനും ഹിതമായിട്ടുള്ളതാണു്.

"Seek ye the Kingdom of God and everything else will be added unto you" എന്നു് ബൈബിളം പറയുന്നു. ഈശ്വര

* പൌരധ്വനി 1944–ലെ വിശേഷാൽ പ്രതിയിൽ നിന്നു്.

സാമ്രാജ്യത്തെ അന്വേഷിച്ചാൽ മററുള്ളതെല്ലാം തനിയെ വരുമെന്നർത്ഥം. ''ധർമ്മോ രക്ഷതി രക്ഷിതഃ'' എന്നു് മഹാഭാരതം. ധർമ്മത്തെ ലംഘിച്ചാൽ അതു് നമ്മുടെ ഐഹികശ്രേയസ്സിനെ തന്നെയും നശിപ്പിക്കും. ''ധർമ്മ ഏവ ഹതോ ഹന്തി'' എന്നാണു് ആർഷവചനം.

''ന ധർമ്മോഽസ്തീതി മന്വാനഃ ശുചീനപഹസന്തി യേ
അശ്രദ്ദധാനാ ധർമ്മസ്യ തേ നശ്യന്തി ന സംശയഃ'' എന്നുമുണ്ടു്.

ധർമ്മത്തിൻെറ പ്രമാണം വേദങ്ങളും, ധർമ്മശാസ്ത്രങ്ങളും, ശിഷ്ടാചാരം എന്നിവയാണു്. ശിഷ്ടന്മാർ ആരു്?

''ന്യായോപേതാ ഗുണോപേതാഃ സർവ്വലോകഹിതൈഷിണഃ
സന്തഃ സ്വർഗ്ഗജിതഃ ശക്ത്യാ സന്നിവിഷ്ടാശ്ച സത്പഥേ
ദാതാരഃ സംവിഭക്താരോ ദീനാനുഗ്രഹകാരിണഃ
സർവപൂജ്യാ ശ്രുതധനാസ്തഥൈവ ച തപസ്വിനഃ
സർവഭൂതദയാവന്തസ്തേ ശിഷ്ടാഃ ശിഷ്ടസമ്മതാഃ''

(ന്യായം, ഗുണം എന്നിവയുള്ളവരും സകലലോകത്തിനും നന്മയെ കാംക്ഷിക്കുന്നവരും സന്മാർഗ്ഗനിഷ്ഠരും പരലോകമുണ്ടെന്നുള്ള വിശ്വാസത്തോടുകൂടി യഥാശക്തി പ്രവർത്തിക്കുന്നവരും ദാനശീലരും തനിയ്ക്കു് കിട്ടിയതു് അന്യന്മാർക്കുകൂടി കൊടുക്കുന്നവരും ദീനന്മാരെ അനുഗ്രഹിക്കുന്നവരും എല്ലാവരും പൂജിക്കുന്നവരും തപസ്വികളും ജ്ഞാനമാകുന്ന ധനമുള്ളവരും സകല ജീവികളിലും ദയയുള്ളവരുമാണു് ശിഷ്ടന്മാർ.)

ധർമ്മത്തിൻെറ പ്രധാനാംശം അഹിംസയാകുന്നുവെന്നു് ഋഷിമാർ പറയുന്നു.

''അദ്രോഹഃ സർവ്വഭൂതേഷു കർമ്മണാ മനസാ ഗിരാ
അനുഗ്രഹശ്ച ദാനം ച സതാം ധർമ്മഃ സനാതനഃ''
(സാവിത്ര്യുപാഖ്യാനം)

''അഹിംസാർത്ഥായ ഭൂതാനാം ധർമ്മപ്രവചനം കൃതം
യഃ സ്യാദഹിംസാസംയുക്തഃ സ ധർമ്മ ഇതി നിശ്ചയഃ''
(മഹാഭാരതം)

ധർമ്മാനുഷ്ഠാനംകൊണ്ടു് എന്തുകിട്ടുമെന്നു് ചിലർ ചോദിക്കുന്നു. മാർക്കണ്ഡേയമുനി ദീർഘായുഷ്മാനായതും വ്യാസൻ, വസിഷ്ഠൻ, മൈത്രേയൻ, നാരദൻ, ലോമശൻ, ശുകൻ എന്നീ മുനിമാർ നിഗ്രഹാനുഗ്രഹശക്തന്മാരായതും ധർമ്മാനുഷ്ഠാനം കൊണ്ടാണെന്നു് പുരാണം പറയുന്നു.

''അഹിംസാപ്രതിഷ്ഠായാം തത്സന്നിധൗ വൈരത്യാഗഃ''

അഹിംസയിൽ സിദ്ധനായാൽ അയാളുടെ സന്നിധിയിൽ ദുഷ്ടജന്തുക്കൾപോലും വൈരം ത്യജിക്കുന്നു.

'സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം'

സത്യത്തിൽ സിദ്ധനായാൽ അയാറം എന്തുപറയുന്നുവോ അതു ഫലിയ്ക്കും.

'ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'

ബ്രഹ്മചര്യത്തിൽ സിദ്ധനായാൽ ഏതും സഹിക്കുന്നതിനും ഏതു വിപത്തുകളേയും തരണം ചെയ്യുന്നതിനും ആവശ്യമായ മനോവീര്യവും ദേഹബലവും ഉണ്ടാകുന്നു. ഇങ്ങനെ അനേകം സിദ്ധികളുണ്ടു്. ഇതെല്ലാം ധർമ്മത്തിൽനിന്നു സിദ്ധിക്കുന്നതാണു്. ഇതിനെല്ലാററിനും മീതെ ചാരിത്രബലം കിട്ടുന്നു.

''ശബ്ദേ സ്പർശേ രസേ രൂപേ തഥാ ഗന്ധേ ച ഭാരത!
പ്രഭുത്വം ലഭതേ ജന്തുർദ്ധർമ്മസ്യൈതത് ഫലം വിദുഃ''

ശബ്ദസ്പർശരസരൂപഗന്ധങ്ങളിലുള്ള ഭ്രമമാണു് മനുഷ്യനു് അസ്വസ്ഥതയ്ക്കും നാനാവിധാനർത്ഥങ്ങൾക്കും കാരണമാകുന്നതു്. ഇവയിലുള്ള ഭ്രമത്തെ ജയിച്ചാൽ മനുഷ്യനു് എത്ര ശാന്തതയും സുഖവും അനുഭവിക്കാമെന്നു് അനുഭവിച്ചവർക്കേ അറിയാൻ കഴിയൂ. ഇത്ര മഹത്തായ ഒരു ഫലം ഈ ലോകത്തു്, ഈ ശരീരത്തിൽവച്ചുതന്നെ, ധർമ്മഫലമായി ലഭിക്കുന്നു. കോടികോടി പവൻകൊണ്ടു് ലഭിക്കാത്ത മനഃശാന്തി ധർമ്മനിഷ്ഠന്നനുഭവമാകുന്നു. ഇതിലധികമെന്താണു് വേണ്ടതു്? ധർമ്മം അനുഷ്ഠിക്കുന്നതു് പണത്തിനുവേണ്ടിയല്ല. പണക്കാരെല്ലാം മനഃശാന്തി അനുഭവിക്കുന്നില്ലെന്നുള്ളതു് പ്രത്യക്ഷമാണല്ലോ?

''ധനികർ ശത്രുക്കളസംഖ്യമുണ്ടാം
മനക്കരുന്നിൽ ഭയമേററമുണ്ടാം
ധനിയ്ക്കുലംഭാവവുമില്ല പിന്നെ
കനക്കവേ കൈതവമേററമുണ്ടാം''

എന്നു കുഞ്ചൻനമ്പ്യാർ ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിൽ പറയുന്നു.

നിത്യമനഃശാന്തി വേണമെങ്കിൽ ''നിനക്കുള്ളതു വിററു പാവങ്ങൾക്കു് കൊടുത്തിട്ടു് എന്നെ അനുഗമിക്കുക'' എന്നുകൂടി ക്രൈസ്റ്റു് പറയുന്നു.

''സുഖയതി ധനമേവേത്യന്തരാശാപിശാച്യാ
ദൃഢതരമുപഗൂഢോ മൂഢലോകോ ജഡാത്മാ

നിവസതി തദുപാന്തേ സന്തതം പ്രേക്ഷമാണോ
വ്രജതി തദപി പശ്ചാത് പ്രാണമേതസ്യ ഹൃത്വാ''
''സമ്പന്നോ$\mathcal{f}$ന്ധവദേവ കിഞ്ചിദപരം നോ വീക്ഷതേ ചക്ഷുഷാ
സദ്ഭിർവ്വർജ്ജിതമാർഗ്ഗഏവ ചരതി പ്രോത്സാരിതോ ബാലിശൈഃ
തസ്മിന്നേവ മുഹുഃസ്ഖലൻ പ്രതിപദം ഗത്വാന്ധകൂപേ പത-
ത്യസ്യാന്ധത്വനിവർത്തകൌഷധമിദം ദാരിദ്ര്യമേവാഞ്ജനം''
ലോഭഃ ക്രോധശ്ച ഡംഭശ്ച മദോ മത്സര ഏവ ച
വർദ്ധതേ വിത്തസംപ്രാപ്ത്യാ കഥം തച്ചിത്തശോധനം
തസ്മാദനർത്ഥസ്യ നിദാനമർത്ഥഃ പുമർത്ഥസിദ്ധിർന്ന ഭവത്യനേന''

എന്നു ശ്രീ ശങ്കരാചാര്യർ പറയുന്നു. അതിനാൽ പണത്തേക്കാറം വലുതായൊന്നുണ്ട്. അതു് ധർമ്മംകൊണ്ടു കിട്ടുന്നു; ധർമ്മംകൊണ്ടേ കിട്ടുകയുള്ളു. ധർമ്മം ഉപേക്ഷിച്ചു പണത്തിൻെറ പുറകെ ഓടുന്നവൻ മൂഢനാകുന്നു. എന്തെന്നാൽ,

''യോ ഹി ധർമ്മം പരിത്യജ്യ ഭവത്യർത്ഥപരോ നരഃ
സോ$\mathcal{f}$സ്മാച്ച ഹീയതേ ലോകാത് ക്ഷുദ്രഭാവം ച ഗച്ഛതി.

എന്നു് ഋഷിമാർ ഉപദേശിക്കുന്നു. ഒരു കാരണവശാലും ധർമ്മം ത്യജിക്കരുതെന്നാണ് ഋഷിമാരുടെ ആജ്ഞ.

''ന ജാതു കാമാന്ന ഭയാന്ന ലോഭാ-
ദ്ധർമ്മം ജഹ്യാജ്ജീവിതസ്യാപി ഹേതോഃ
നിത്യോ ധർമ്മഃ സുഖദുഃഖേ ത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യ ത്വനിത്യഃ''

കാമംകൊണ്ടോ, ഭയംകൊണ്ടോ, ലോഭംകൊണ്ടോ ഒരിക്കലും ധർമ്മം ത്യജിക്കരുതു്, മരണത്തെ ഭയന്നുപോലും ത്യജിക്കരുതു്. ധർമ്മം നിത്യമാണു്. സുഖദുഃഖങ്ങറം അനിത്യങ്ങളാണു്. ജീവൻ നിത്യം. ശരീരം അനിത്യം. അതിനാൽ അനിത്യത്തെ അപ്രധാനമായി തള്ളിയിട്ടും നിത്യത്തിൽ പ്രതിഷ്ഠ സമ്പാദിക്കണം. ഇതാണു് ത്രികാലജ്ഞന്മാരും വിവേകികളുമായ ഋഷിമാർ പറയുന്നതു്.

ധർമ്മം കച്ചവടത്തിനുള്ളതല്ല.

''ധർമ്മവാണിജ്യകോ ഹീനോ ജഘന്യോ ധർമ്മവാദിനാം
ന ധർമ്മഫലമാപ്നോതി യോ ധർമ്മം ദോഗ്ദ്ധു മിച്ഛതി''

ധർമ്മം ഭൌതികമായ പ്രതിഫലത്തിനുവേണ്ടി അനുഷ്ഠിക്കയോ പ്രചരിപ്പിക്കയോ ചെയ്യുന്നവൻ ധർമ്മക്കച്ചവടക്കാരനാണു്. അവനു ധർമ്മാനുഷ്ഠാനത്തിൻെറ ശരിയായ ഫലം കിട്ടുന്നില്ലാ എന്നർത്ഥം. എന്നു മാത്രമല്ല ധർമ്മത്തെ പണത്തിനുവേണ്ടി വ്യാപാരം നട

ത്തുന്ന ജനങ്ങരം എവിടെ താമസിക്കുന്നുവോ അവിടം സജ്ജന ങ്ങരംക്കു വാസയോഗ്യമല്ലെന്നുകൂടിയാണ് ഭാരതീയസിദ്ധാന്തം.

''ധമ്മമത്ഥനിമിത്തം ച ചരേയുര്യത്ര മാനവാഃ
ന താനനുവസേജ്ജാതു തേ ഹി പാപകൃതോ ജനാഃ''

ഏതൊരു ദേശത്തെ ജനങ്ങളാണോ ധമ്മത്തെ പണത്തിനുവേണ്ടി അനുഷ്ഠിക്കുന്നതു് അവരോടു ഒന്നിച്ചു വസിക്കരുതു്. ആ ആളുകരം പാപികളാണു് എന്നത്ഥം. അതിനാൽ ധമ്മം പണമുണ്ടാക്കാനുള്ളതല്ല. മനുഷ്യനിൽ അന്യായമായുണ്ടാകുന്ന അത്ഥകാംക്ഷയേയും ഭോഗേച്ഛയേയും തടയുകയാണു് ധർമ്മത്തിന്റെ വേല.

ധർമ്മരക്ഷയ്ക്കാണു് രാജാവു സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു്.

''ധർമ്മായ രാജാ ഭവതി രാജാ ലോകസ്യ രക്ഷിതാ''

എന്നു് ആഷ്വചനം.

''ഉഭൌ ലോകാവഭിപ്രേക്ഷ്യ രാജാനമസൃജംസ്തദാ
മുനയോഽസ്യ മഹദ്ഭൂതമയം ധർമ്മോ ഭവിഷ്യതി''

എന്നു് മഹാഭാരതം പറയുന്നു.

'യസ്മിൻ ധർമ്മോ വിരാജേത തം രാജാനം പ്രചക്ഷതേ.'

യാതൊരുവനിൽ ധർമ്മം പ്രകാശിക്കുന്നുവോ അദ്ദേഹത്തെ രാജാവെന്നു പറയുന്നു.

''ധർമ്മേ വർദ്ധതി വർദ്ധന്തേ സർവഭൂതാനി സർവദാ
തസ്മിൻ ഹ്രസതി ഹീയന്തേ തസ്മാദ്ധർമ്മം വിവർദ്ധയേത്''

ധർമ്മം വദ്ധിച്ചാൽ സകലജീവികളും വർദ്ധിക്കുന്നു. ധർമ്മം ക്ഷയിച്ചാൽ എല്ലാ ജീവികളും ക്ലേശിക്കുന്നു.

''സ രാജാ യഃ പ്രജാഃ ശാസ്തി സാധുകൃത് പുരുഷർഷഭ!
കാമക്രോധാവനാദൃത്യ ധർമ്മമേവാനുപാലയൻ''

പ്രജകരം ധർമ്മംവിട്ടു നടന്നാൽ അതിവൃഷ്ടി അനാവൃഷ്ടി മുതലായവ രാജ്യത്തുണ്ടാകുമെന്നും ശാസ്ത്രങ്ങരം പറയുന്നു. ഇതു യുക്തിയുക്തവുമാണു്. അന്തരീക്ഷത്തിൽ മാററങ്ങരം വരുത്തുന്നതിനു മനസ്സിനു കഴിയും. സൂക്ഷ്മമായ മനസ്സു് എങ്ങനെ ഒരു സ്ഥൂലശരീരത്തെ നിയന്ത്രിക്കുന്നുവോ അതുപോലെ അനേകം ജനങ്ങളുടെ മനസ്സു് പ്രകൃതിയിലും മാററം വരുത്തുന്നു. പ്രകൃതിയിലെ മാററങ്ങളാണല്ലോ അതിവൃഷ്ട്യാദികരംക്കു കാരണം. അതുകൊണ്ടാണു് 'രാജാ കാലസ്യ കാരണം, എന്നു പറയുന്നതു്.

'കൃതം ത്രേതാ ദ്വാപരശ്ച കലിശ്ച ഭരതർഷഭ!
രാജവൃത്താനി സർവ്വാണി രാജൈവ യുഗമുച്യതേ'

എന്നും ആചാര്യന്മാർ പറയുന്നു.

ധർമ്മസംസ്ഥാപനത്തിനാണ് ഈശ്വരൻ അവതരിക്കുന്നത്. യാതൊന്നിനുവേണ്ടി രാജാക്കന്മാർ സൃഷ്ടിക്കപ്പെട്ടുവോ യാതൊന്നു സ്ഥാപിക്കുവാൻ ഈശ്വരൻ അവതരിക്കുന്നുവോ യാതൊന്നാണോ സർവ്വഭൂതങ്ങൾക്കും ആശ്രയമായിരിക്കുന്നത് യാതൊന്നുകൊണ്ടാണോ മനുഷ്യക്ക് അഭ്യുദയവും നിഃശ്രേയസവും സിദ്ധിക്കുന്നത്", യാതൊന്നു ലംഘിക്കുകയാൽ ലോകം ഇന്നു കഷ്ടപ്പെടുന്നുവോ, ആ ധർമ്മം എന്നും നിലനിൽക്കട്ടെ!



## ധർമ്മവും രാജ്യതന്ത്രവും*

''ധർമ്മോ രക്ഷതി രക്ഷിതഃ'' ഇതാണ് ഭാരതത്തിൻെറ മുഖ്യസന്ദേശം ധർമ്മം അപ്രധാനമാണെന്നും അതു് വെറും പരലോകത്തേക്ക മാത്രമുള്ളതാണെന്നും അതു് ഇന്ത്യയുടേയും ലോകത്തിൻേറയും ഇന്നത്തെ വിഷമപ്രശ്നങ്ങളായ ഭക്ഷണക്ഷാമം, സാമ്പത്തികമായ അസമത്വം, പടയൊരുക്കം, സമാധാനമില്ലായ്മ, തുടങ്ങിയ വിവിധ പ്രശ്നങ്ങൾക്ക് ഒരു തരത്തിലും സമാധാനം നൽകുന്നില്ലെന്നും നമ്മെ തുറിച്ചുനോക്കുന്ന ഈ പ്രശ്നങ്ങൾക്ക് സമാധാനം ഉണ്ടാക്കിയശേഷം വേണമെങ്കിൽ ധർമ്മത്തെപ്പററി ആലോചിക്കാമെന്നും, ഇന്നു് വേണ്ടതു് രാജ്യതന്ത്രവും (politics) ധനശാസ്ത്രവും ആണെന്നും ആണു് ചെറുപ്പക്കാരിൽ പലരും പഠിപ്പിക്കപ്പെട്ടിട്ടുള്ളതും പറയുന്നതും, പ്രസംഗിക്കുന്നതും. ഇതു് ധർമ്മത്തേപ്പററിയുള്ള അജ്ഞതകൊണ്ടാണു്.

'യതോഽഭ്യുദയനിശ്രേയസസിദ്ധിഃ സ ധർമ്മഃ'

മനുഷ്യനു് ഇഹലോകവും പരലോകവും സുഖസമൃദ്ധമാക്കിത്തീർക്കുന്നതേതോ അതാണു് ധർമ്മം.

''ഊർദ്ധ്വബാഹുർവിരൌമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ''

കൈരണ്ടും പൊക്കിപിടിച്ചു് ഞാൻ പറയുന്നു ധർമ്മത്തിൽ നിന്നാണു് അർത്ഥവും, കാമവും അതിനെ എന്തുകൊണ്ടു സേവിക്കുന്നില്ല? എന്നു്. എന്നിട്ടും ആരും കേൾക്കുന്നില്ല.

അർത്ഥകാമങ്ങളാണു് രാജ്യതന്ത്രത്തിൻെറ വിഷയം. അതായതു് പണവും സ്വത്തും സുസ്ഥിരമാക്കി മനുഷ്യനു് ഇഹലോക സുഖം നൽകുക. എന്നാൽ എത്രതന്നെ രാജ്യതന്ത്രമുണ്ടായാലും ധർമ്മത്തിലാണു് മനുഷ്യൻെറ സുഖമിരിക്കുന്നതു്.

''സുഖാർത്ഥാഃ സർവ്വഭൂതാനാം മതാഃ സർവാഃ പ്രവൃത്തയഃ
സുഖം ച ന വിനാ ധർമ്മാത് തസ്മാദ്ധർമ്മപരോ ഭവേത്''

എന്നു് അഷ്ടാംഗഹൃദയം എന്ന വൈദ്യഗ്രന്ഥംപോലും പറയുന്നു.

ഭക്ഷണക്ഷാമവും സാമ്പത്തികമായ അസമത്വവും ലോകത്തിലെ അസമാധാനവും എവിടെനിന്നുണ്ടായി? മനുഷ്യനിൽനിന്നു് അല്ലാതെ വായുവിൽനിന്നോ ആകാശത്തിൽനിന്നോ വൃക്ഷങ്ങളിൽനിന്നോ, പക്ഷികളിൽനിന്നോ, മൃഗങ്ങളിൽനിന്നോ ഉണ്ടായതല്ല.

* 1127 മകരം 14-ാംതീയതി മലയാളരാജ്യം ആഴ്ചപ്പതിപ്പിൽനിന്നു്

മനുഷ്യന്റെ മനസ്സിൽനിന്നാണുണ്ടായതു്. മററു ഇന്ദ്രിയങ്ങളെല്ലാം മനസ്സിന്റെ ആജ്ഞയനുസരിച്ചാണു് പ്രവത്തിക്കുന്നതു്. മനുഷ്യ മനസ്സിൽനിന്നാണു് ഇവയെല്ലാം ഉണ്ടായതെങ്കിൽ മനുഷ്യമനസ്സി നെ നേരെയാക്കുകയാണു് ഈ പ്രശ്നങ്ങൾക്കു് പരിഹാരം നേടാനുള്ള ഉത്തമമാർഗ്ഗമെന്നു സ്പഷ്ടമാണു്. രോഗം എവിടെനിന്നു് എന്തുകാര ണത്താൽ ആരംഭിച്ചുവോ അവിടെ ആ കാരണത്തെ ഇല്ലാതാക്കാ നാണു് ബുദ്ധിയുള്ള വൈദ്യൻ ചികിത്സിക്കേണ്ടതു്.

''ദുഷ്ട കിടക്കെ വററും വ്രണമതു
പൊട്ടും പിന്നെ ചിലനാൾ ചെന്നാൽ''

എന്നു് സാധാരണക്കാർക്കുപോലും അറിയാവുന്നതാണു്. ഇവി ടെ ദുഷ്ടത മനസ്സിലാണുദിച്ചതെങ്കിൽ മനുഷ്യന്റെ മനസ്ഥിതിക്കു് മാററം വരുത്താതെ രോഗം മാറുകയില്ലെന്നുള്ളതു് തീച്ചയാണു്. മനസ്സിൽ ഉണ്ടായിരിക്കുന്ന രോഗങ്ങൾ ഏതെല്ലാമാണു്? രാഗദ്വേ ഷങ്ങൾ. ഇവയ്ക്കു് പരിഹാരം വരുത്തുന്നതാണു് ധർമ്മത്തിന്റെ പ്രവൃത്തി. രാഗദ്വേഷാധീനരായ മനുഷ്യരുണ്ടാക്കുന്ന നിയമങ്ങളെ ല്ലാം രാഗദ്വേഷത്തിന്റെ ഛായകലൎന്നതായിരിക്കും. രാഗദ്വേഷാ ധീനരായ ഭരണാധികാരികളുടെ ഭരണം രാഗദ്വേഷയുക്തമായിരി ക്കും. രാഗദ്വേഷാധീനരായ നേതാക്കന്മാരുടെ ഉപദേശം എപ്പോഴും രാഗദ്വേഷത്തിന്റെ ഗന്ധം കലൎന്നതായേ വരൂ. ''ഉള്ളിതിന്നവന്റെ വായിൽനിന്നു വരുന്ന വായുവിൽ ഉള്ളിയുടെ മണം ഉണ്ടായിരിക്കും'' എന്നു് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ അരുൾ ചെയ്തിട്ടുണ്ടു്. അതു കൊണ്ടു് രാഗദ്വേഷങ്ങൾ വിട്ട ശുദ്ധമാനസന്മാരായ ജനങ്ങളെ സൃഷ്ടിക്കുകയാണു് ഇന്നത്തെ ആവശ്യം.

ഇന്നത്തെ നേതാക്കന്മാരെപ്പററിയും ഉദ്യോഗസ്ഥന്മാരെപ്പററി യും മററും ഉള്ള നിരൂപണങ്ങൾ വ്യക്തികളും സംഘങ്ങളും പത്രങ്ങ ളും ചെയ്യുന്നതു് കാണുമ്പോൾ എനിക്കുണ്ടാകുന്ന ചിന്ത ഇതാണു്. ഈ നേതാക്കന്മാരും ഉദ്യോഗസ്ഥന്മാരും വാസ്തവത്തിൽ അവരുടെ മേൽ ആരോപിക്കപ്പെടുന്ന ദോഷങ്ങളുള്ളവരാണെങ്കിൽ അവർ രാഗ ദ്വേഷാധീനരാണു്. ആ ദോഷങ്ങൾ ഇല്ലാത്തവരാണെങ്കിൽ ആ നിരൂപകന്മാർ രാഗദ്വേഷപ്രയുക്തരാണു്. ഏതായാലും രാഗദ്വേഷ ങ്ങളിൽ നിന്നാണു് ഈ കുഴപ്പമെല്ലാം. ഒരു നേഷൻ രാഗദ്വേ ഷാധീനരായ ഭരണാധികാരികളുടെ കയ്യിൽ പെടുമ്പോൾ ആ രാജ്യം യുദ്ധത്തിനു് പുറപ്പെടുന്നു ''ത്യാഗത്തിനാണു് ധനം'' എന്നറിയാത്ത രാഗദ്വേഷദാസന്മാരായ ഗൃഹസ്ഥന്മാരുടെ കയ്യിൽ ഭൂസ്വത്തു് അകപ്പെട്ടപ്പോൾ സാമ്പത്തികമായ അസമത്വം ഉണ്ടായി; ഭക്ഷണക്ഷാമവും വന്നു. രാഗദ്വേഷാധീനരായ ജനങ്ങളുടെ കയ്യിൽ

പെട്ടപ്പോഠം യേശുക്രിസ്തുവിന്റെ ഉപദേശവും മുഹമ്മദുനബിയുടെ വചനങ്ങളും ബുദ്ധന്റെ വാക്യങ്ങളും കലഹത്തിനു് കാരണമായി. ഇതിനെ നേരെയാക്കാൻ വെറും രാജ്യതന്ത്രത്തിനു കഴിയുകയില്ല. എന്തെന്നാൽ രാജ്യതന്ത്രം രാഗദേ്വഷാധീനന്മാരുടെ കയ്യിൽപെട്ടാൽ അതു് ലോകദ്രോഹത്തിനേ ഉപകരിക്കു. രാഗദേ്വഷങ്ങളില്ലാത്തവരെ സൃഷ്ടിക്കാനുള്ള കഴിവ്, അങ്ങിനെയുള്ളവരെ സൃഷ്ടിക്കുന്നതിനുള്ള വിദ്യയായ ധർമ്മത്തിനേ ഉള്ളു. അതിനാൽ രാജ്യതന്ത്രം ധർമ്മത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ധർമ്മത്തോടുകൂടാത്ത രാജ്യതന്ത്രം നിർജ്ജീവമാണു്. അതുകൊണ്ടാണു് ധർമ്മനിഷ്ഠനായ, രാജ്യതന്ത്രാചാര്യൻ ശ്രീമഹാത്മജി പറഞ്ഞതു്:-

"Politics bereft of religion are a death-trap because they kill the soul" (മതമില്ലാത്ത രാഷ്ട്രതന്ത്രം മരണക്കുടുക്കാണു്. എന്തെന്നാൽ അതു് ആത്മാവിനെ കൊല്ലും) എന്നു്. ഇന്നത്തെ രാജ്യതന്ത്രപ്രവർത്തകന്മാരും ഈ തത്വം മനസ്സിലാക്കി പ്രവർത്തിച്ചാൽ അവക്കും ലോകത്തിനും നല്ലതു്. അല്ലെങ്കിൽ അവർ രാജ്യത്തെ അപകടത്തിലേക്കു് നയിക്കുകയായിരിക്കും ചെയ്യുന്നതു്. ഈശ്വരൻ രക്ഷിക്കട്ടെ!

''യതോ ധർമ്മസ്തതോ ജയഃ''

# ധർമ്മവും അത്ഥവും*

ഭാരതീയർ പുരുഷാത്ഥങ്ങളെ നാലായി തരംതിരിച്ചിരിക്കുന്നു. അവയിൽ ധർമ്മമോക്ഷങ്ങൾ ഒരിടത്തും അത്ഥകാമങ്ങൾ മറെറാരിടത്തും സ്ഥിതിചെയ്യുന്നു. ഇവയിൽ ധർമ്മമോക്ഷങ്ങൾ മതത്തിൻേറയും അത്ഥകാമങ്ങൾ ലൗകികശാസ്ത്രത്തിൻേറയും വിഷയങ്ങളായിട്ടാണു് പ്രായേണ സ്ഥിതിചെയ്യുന്നതു്. ഈ രണ്ടു വകപ്പിൽ അർത്ഥകാമങ്ങൾക്കു് ആധുനികന്മാർ കൂടുതൽ പ്രാധാന്യം നൽകി ധർമ്മമോക്ഷങ്ങളെ പിന്നണിയിൽ തള്ളിവരുന്നു. മനുഷ്യൻെറ പ്രഥമവും പ്രധാനവുമായ കത്തവ്യം അർത്ഥസമ്പാദനമാണെന്നും അതിൻെറ പരമപ്രയോജനം കാമങ്ങൾ (വിഷയസുഖങ്ങൾ) അനുഭവിക്കയാണെന്നും ധർമ്മത്തെ ആചരിക്കുന്നെങ്കിൽ അതും അർത്ഥകാമങ്ങൾക്കു എത്രത്തോളം ഉപകരിക്കുന്നുവെന്നു നോക്കിയാൽ മതിയെന്നും ഇവർ അഭിപ്രായപ്പെടുന്നു. ലോകത്തിൻെറ പൊതുവേ, വിശേഷിച്ചും ഇന്ത്യയുടെ ഇന്നത്തെ പ്രശ്നം ധർമ്മമല്ലെന്നും ആഹാരമാണെന്നും ഇന്ത്യയുടെ ഇന്നത്തെ അധഃപതിതാവസ്ഥയ്ക്കു കാരണം തന്നെ ധർമ്മമാണെന്നും അതിനെ ഇനി ഒട്ടുംതന്നെ വച്ചുകൊണ്ടിരിക്കാൻ പാടില്ലെന്നുംകൂടി ചിലക്കു അഭിപ്രായമുണ്ടു്. ഇതേപ്പററി നാം ഗൗരവമായി ചിന്തിക്കേണ്ടിയിരിക്കുന്നു.

ഭാരതത്തിൻെറ ഭൂതഭാവിവത്തമാനങ്ങളെ നല്ലവണ്ണം കണ്ടറിഞ്ഞ ശ്രീ വിവേകാനന്ദസ്വാമികൾ,

''ഇന്ത്യയിൽ സാമൂഹ്യസമത്വപരവും രാഷ്ട്രീയവുമായ ആശയങ്ങളുടെ ഒരു വെള്ളപ്പൊക്കം ഉണ്ടാക്കുന്നതിനുമുമ്പു് ആദ്യമായി രാജ്യത്തെ ആദ്ധ്യാത്മികാശയപ്രവാഹത്തിൽ മുക്കണം. നമ്മുടെ ശ്രദ്ധയെ അഹിക്കുന്ന ഒന്നാമത്തെ ധർമ്മം നമ്മുടെ ഉപനിഷത്തുകൾ, വേദങ്ങൾ പുരാണങ്ങൾ എന്നിവയിൽ അടക്കിവച്ചിരിക്കുന്ന ഏററവും ആശ്ചര്യകരങ്ങളായ സത്യങ്ങളെ പുസ്തകങ്ങളിൽനിന്നും സന്ന്യാസിമഠങ്ങളിൽനിന്നും വനങ്ങളിൽനിന്നും, കയ്യടക്കിവച്ചിരിക്കുന്ന ഏതാനും ചില ജനസംഘങ്ങളിൽനിന്നും പുറത്തുകൊണ്ടുവന്നു് ഈ സത്യങ്ങൾ കാട്ടുതീപോലെ രാജ്യം മുഴുവൻ, വടക്കുനിന്നു തെക്കുവരേയും കിഴക്കുനിന്നു പടിഞ്ഞാറുവരേയും, ഹിമാലയംതൊട്ടു് കന്യാകുമാരിവരേയും, സിന്ധുതൊട്ടു് ബ്രഹ്മപുത്രവരേയും, പടർന്നുപിടിക്കത്തക്കവണ്ണം, പ്രചരിപ്പിക്കുകയെന്നുള്ളതാണു്''' എന്നു പറയുന്നു.

ഇതിൽനിന്നു ധർമ്മപ്രചരണം ഒന്നാമതാക്കി വയ്ക്കണമെന്നായിരുന്നു സ്വാമിജിയുടെ സന്ദേശമെന്നു കാണാം. ''വിശക്കുന്നവക്കു്

---

* 1122 മീനം ലക്കം അമൃതവാണിയിൽനിന്നു്

തത്ത്വോപദേശമല്ലാ; ആഹാരമാണ്'' ആവശ്യം എന്നും ''മതമല്ല ഇന്ത്യയെ നിലവിളിപ്പിക്കുന്ന അത്യാവശ്യം'' എന്നും ചില അവസരങ്ങളിൽ ഇന്ത്യയിലേയ്ക്കു് മതപ്രവാചകന്മാരെ അയയ്ക്കുന്ന അമേരിക്കക്കാരോടു് പറഞ്ഞ ആചാര്യൻ തന്നെയാണ് പ്രവൃത്തി പദ്ധതി നിർദ്ദേശിച്ചപ്പോഴും ധർമ്മതത്ത്വങ്ങൾ ആദ്യമായി ഇന്ത്യ മുഴുവൻ വ്യാപിപ്പിക്കുന്നതിൽ ശ്രദ്ധിക്കണമെന്നു പറഞ്ഞതു് എന്നോർക്കണം. ഇതു് എന്തുകൊണ്ടു്? ധർമ്മമുണ്ടെങ്കിൽ അർത്ഥം തനിയെ വന്നു ചേരും. ധർമ്മമില്ലെങ്കിൽ അർത്ഥത്തിനു് ചിരഃസ്ഥിതിയില്ല. അതുകൊണ്ടുതന്നെ,

''ന തഥാ ബലവീര്യാഭ്യാം ജയന്തി വിജിഗീഷവഃ
യഥാ സത്യാനൃശംസാഭ്യാം ധർമ്മേണൈവോദ്യമേന ച
ത്യക്ത്വാഽധർമ്മം തഥാ സർവ്വേ ധർമ്മം ചോത്തമമാസ്ഥിതാഃ
യുദ്ധ്യദ്ധ്വമനഹങ്കാരാ യതോ ധർമ്മസ്തതോ ജയഃ''

(ജയം വേണമെന്നുള്ളവർക്കു് സത്യം, ആനൃശംസ്യം, ധർമ്മം, ഉദ്യമം എന്നിവകൊണ്ടുണ്ടാകുന്നതുപോലെ ബലവും വീര്യവുംകൊണ്ടു് ജയം ഉണ്ടാകുന്നില്ല. അതുകൊണ്ടു് നിങ്ങളെല്ലാവരും അധർമ്മമുപേക്ഷിച്ചു് ഉത്തമമായ ധർമ്മത്തെ അവലംബിച്ചു് അഹങ്കാരമില്ലാതെ യുദ്ധം ചെയ്യുവിൻ! 'എവിടെയാണോ ധർമ്മം അവിടെയാണ് ജയം) എന്നു് മഹാഭാരതത്തിൽ പറയുന്നു. പുരുഷപ്രയത്നമുണ്ടായാലും ഈശ്വരാനുഗ്രഹംകൂടി കർമ്മസിദ്ധിക്കു് അത്യന്താപേക്ഷിതമാണെന്നും, ഈശ്വരൻതന്നെയാണ് ധർമ്മാധർമ്മജ്ഞാനത്തിനു് ഉപകരണങ്ങളായ പ്രമാണങ്ങളുടെ കർത്തൃത്വം* വഹിക്കുന്നതെന്നും സമ്മതിക്കുന്നപക്ഷം ധർമ്മത്തെ ആശ്രയിച്ചാണു് അർത്ഥാദി സകലൈശ്വര്യങ്ങളും സ്ഥിതിചെയ്യുന്നതെന്നു് സ്പഷ്ടമാണ്.

''ഉച്ചൈർഗ്ഗതിർജ്ജഗതി സിദ്ധ്യതി ധർമ്മതശ്ചേത്
തസ്യ പ്രമാ ച വചനൈഃ കൃതകേതരൈശ്ചേത്''

(ലോകത്തു് ഉന്നതഗതി സിദ്ധിക്കുന്നതു് ധർമ്മത്തിൽനിന്നും ആ ധർമ്മത്തെപ്പററിയുള്ള ശരിയായ അറിവു് നിത്യങ്ങളോ, ഈശ്വരപ്രോക്തങ്ങളോ ആയ വേദവാക്യങ്ങളിൽനിന്നും ആണെങ്കിൽ) എന്നു ഭോജൻ പറഞ്ഞതും ഇവിടെ ഓർക്കേണ്ടതാണ്.

---

* 1. തദ്വചനാദാമ്നായസ്യ പ്രാമാണ്യം; (വൈശേഷികസൂത്രം)
2. ശാസ്ത്രയോനിത്വാത് (ബ്രഹ്മസൂത്രം)
3. എല്ലാമതങ്ങളും ഈശ്വരവചനമാണ്, സ്വതഃപ്രമാണമെന്നും പറയുന്നു.

ഇനി അനീശ്വരപക്ഷം നോക്കുക:—

''ന ഹ്യവശ്യേന്ദ്രിയോ രാജ്യമശ്നീയാദ്ദീർഘമന്തരം
വിജിതാത്മാ തു മേധാവീ സ രാജ്യമഭിപാലയേത്
കാമക്രോധൌ ഹി പുരുഷമർത്ഥേഭ്യോ വ്യപകർഷതഃ
തൌ തു ശത്രൂ വിനിർജ്ജിത്യ രാജാ വിജയതേ മഹീം
ഇന്ദ്രിയാണി മഹത് പ്രേപ്സുർന്നിയച്ഛേദർത്ഥധർമ്മയോഃ
ഇന്ദ്രിയൈർന്നിയതൈർബുദ്ധിർവ്വർദ്ധതേഽഗ്നിരിവേന്ധനൈഃ
അവിധേയാനി ഹീമാനി വ്യാപാദയിതുമപ്യലം
അവിജിത്യ യ ആത്മാനമമാത്യാൻ വിജിഗീഷതേ
അമിത്രാൻ വാഽജിതാമാത്യഃ സോഽവശഃ പരിഹീയതേ
വശ്യേന്ദ്രിയം ജിതാമാത്യം ധൃതദണ്ഡം വികാരിഷു
പരീക്ഷ്യകാരിണം ധീരമത്യർത്ഥം ശ്രീർന്നിഷേവതേ
കാമക്രോധൌ ശരീരസ്ഥൌ പ്രജ്ഞാനം തൌ വിലുമ്പതഃ
കാമം ക്രോധം ച ലോഭം ച ദംഭം ദർപ്പം ച ഭൂമിപഃ
സമ്യഗ്വിജേതും യോ വേദ സ മഹീമഭിജായതേ
സതതം നിഗ്രഹേ യുക്ത ഇന്ദ്രിയാണാം ഭവേന്നൃപഃ
ഈപ്സന്നർത്ഥം ച ധർമ്മം ച ദ്വിഷിതാം ച പരാഭവം''

എന്നു ഗാന്ധാരി സുയോധനനോടു് പറയുന്നു. ഇന്ദ്രിയനിയന്ത്രണമില്ലാത്തവൻെറ രാജ്യം ദീർഘകാലം നില്ക്കുകയില്ലെന്നും കാമക്രോധങ്ങളെന്ന ശത്രുക്കളെ ജയിച്ചവൻ മാത്രമേ ഭൂവിജയിയാകയുള്ളുവെന്നും ഇന്ദ്രിയങ്ങളെ അടക്കി മന്ത്രിയെ ജയിച്ചു് ദുഷ്ടന്മാരെ ധർമ്മപ്രകാരം ശിക്ഷിച്ചു ആലോചിച്ചു പ്രവർത്തിക്കുന്നവനെ മാത്രമേ ശ്രീ നന്നായി സേവിക്കയുള്ളെന്നും അർത്ഥവും പുണ്യവും കാംക്ഷിക്കുന്നവൻ എപ്പോഴും ഇന്ദ്രിയസംയമനത്തിൽ ഏർപ്പെട്ടു് കാമം, ക്രോധം, ലോഭം, ദംഭം, ദർപ്പം എന്നിവയെ അടക്കണമെന്നും അവനുമാത്രമേ ശത്രുക്കളെ കീഴ്പ്പെടുത്തി ഭൂമി ഭുജിക്കാൻ കഴിയൂ എന്നും ഇതിൽനിന്നു കാണുന്നു. മനോജയത്തിനു്—കാമക്രോധവിജയത്തിനു്—ഇന്ദ്രിയനിയന്ത്രണത്തിനു്—ഉള്ള വഴി പഠിപ്പിക്കുന്നതു് ധർമ്മമാണു്. ആ ധർമ്മത്തിൽ ശ്രദ്ധിക്കാതെ ശ്രീയും അർത്ഥവും എങ്ങനെ സിദ്ധമാകും? സിദ്ധമായാൽതന്നെ എങ്ങനെ സ്ഥിരപ്രതിഷ്ഠമാകും?

ലോകത്തിൻെറ സാമ്പത്തികസ്ഥിതി നന്നാവാൻ രാഷ്ട്രീയസ്ഥിതി നേരേയാകണമെന്നും രാഷ്ട്രീയസ്ഥിതി നേരേയാകുന്നതു് ധർമ്മത്തെ ആശ്രയിച്ചാണെന്നും ഉള്ളതു് സത്യമാണെങ്കിൽ ലോകത്തിൻെറ സാമ്പത്തികൈശ്വര്യം ധർമ്മത്തെ ആശ്രയിക്കുന്നുവെന്നു പറഞ്ഞുകൂടേ?

"Essentially, the crisis of our era is moral. We live in an immoral world which has apparantly lost its capacity for indignation. This, more than anything else, explains the failures of politicians...."

"International politics and domestic politics are generally discussed in terms of conferences, treaties, resolutions, declarations, trade, oil concessions, votes, parties etc. That is not incorrect, but it is incomplete, without consideration of the spirit of man and his moral conduct. It has been argued that a social theory produces consistency. The recent history of flip-flopping opportunistic theorists proves this to be untrue. Adherence to moral principles, however, does create consistency and decency". (Modern Review, March 1947).

(നമ്മുടെ ഈ കാലഘട്ടത്തിലെ പ്രധാനതകരാറു് ധർമ്മത്തെ സംബന്ധിച്ചതാണു്. അധർമ്മത്തെ ദ്വേഷിക്കാനുള്ള ശക്തി നശിച്ചതുപോലെ കാണുന്ന ഒരു അധാർമ്മികലോകത്താണു് നാം ജീവിക്കുന്നതു്. ഇതാണു് മററു് ഏതിനേക്കാളും രാജ്യതന്ത്രജ്ഞന്മാരുടെ പരാജയത്തിനു കാരണം.)

(അന്തർദ്ദേശീയവും സ്വദേശീയവുമായ രാജനീതിയെല്ലാം, കൂടിയാലോചനകൾ, സന്ധികൾ, പ്രമേയങ്ങൾ, പ്രഖ്യാപനങ്ങൾ, വ്യാപാരം, എണ്ണ സൗജന്യങ്ങൾ, വോട്ടുകൾ, വിരുന്നുകൾ മുതലായ രൂപത്തിലാണു് പ്രായേണ ആവശ്യപ്പെടുന്നതു്. അതു തെററല്ല. എന്നാൽ മനുഷ്യനിലുള്ള ഒരു ചൈതന്യത്തേയും ധാർമ്മിക ജീവിതത്തേയും പരിഗണിക്കാത്തിടത്തോളം അതു് അപൂർണ്ണമാണു്. ഒരു സാമുദായികസിദ്ധാന്തം അനുരഞ്ജനമുണ്ടാക്കുമെന്നു വിചാരിച്ചിരുന്നു, എന്നാൽ അവസരംനോക്കി കൂട്ടിക്കരണം മറിയുന്ന അഭിപ്രായപ്രയോക്താക്കളുടെ ആധുനികചരിത്രം ഇതു് തെററാണെന്നു് തെളിയിക്കുന്നു. ധാർമ്മികതത്ത്വങ്ങളുടെ നിഷ്കൃഷ്ടമായ അനുഷ്ഠാനമാണു് സർവ്വഥാ അനുരഞ്ജനവും യോഗ്യതയും ഉണ്ടാക്കുന്നതു്'') (മോഡേൺ റിവ്യൂ, മാർച്ച് 1947). എന്നു ലൂയിഫിഷർ പറയുന്നു.

അർത്ഥകാമങ്ങൾക്കു് ധർമ്മത്തേക്കാൾ കൂടുതൽ പ്രാധാന്യം കൊടുക്കുന്നതാണു് കുഴപ്പമെന്നു് ഇതിൽനിന്നു കിട്ടുന്നു. വ്യക്തിപരമായി നോക്കിയാലും നേഷനെ ഒട്ടാകെ നോക്കിയാലും ലോകത്തെ ഒട്ടാകെ നോക്കിയാലും ലോകത്തിന്റെ ഐശ്വര്യം ധർമ്മത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു് കാണാൻ കഴിയും. ധർമ്മത്തിൽ

ശ്രദ്ധിക്കാത്തവന്റെ അത്ഥം നിഷ്പ്രയോജനമോ കാമഭോഗദ്വാരാ അനർത്ഥകരമോ ആകുന്നു. ധർമ്മത്തിൽ ശ്രദ്ധിക്കാതെയുള്ള അ ർത്ഥാജ്ജനം പരപീഡയ്ക്കു പ്രേരകവും ശത്രുവദ്ധകവും സ്വനാശ ത്തിനു തന്നെ വഴിതെളിക്കുന്നതും ആണെന്നു അനുഭവം നമ്മെ പ ഠിപ്പിക്കുന്നു. ഇതുതന്നെയാണ് സമുദായങ്ങളുടേയും രാഷ്ട്രങ്ങളുടേ യും സ്ഥിതി. ജർമ്മനിയും ജപ്പാനും നമ്മെ പഠിപ്പിക്കുന്നതു് ഇതുതന്നെയല്ലേ? ഇന്ത്യക്കാർ ഇന്നു യോജിച്ചുനിന്നു് അടിമത്വ ത്തിൽനിന്നു് മുക്തരായി ദാരിദ്ര്യത്തെ ഇന്ത്യയിൽനിന്നു ഉച്ചാ ടനം ചെയ്തു് ലോകശാന്തിക്കുള്ള മഹാപരിശ്രമത്തിൽ ഏർപ്പെടുന്ന തിനു തടസ്സമായി നില്ക്കുന്നതെന്തു്? സമുദായ നേതാക്കന്മാരിലും സാമാന്യജനങ്ങളിലും ധർമ്മപ്രേമമില്ലെന്നുള്ളതുതന്നെ. (സ്വാത ന്ത്ര്യാനന്തരഭാരതത്തിലെ സ്ഥിതിയും അതുതന്നെ. Ed.) അതിനാൽ ലോകകല്യാണകാംക്ഷികളും നിസ്വാർത്ഥികളും ദീർഘദശികളും ''സവ്വഭൂതരഹിതേ രത''ന്മാരും ആയ മഹാചാര്യന്മാർ പറയുന്ന തിൽ നാം ശ്രദ്ധിക്കണം. അവർ എന്തു പറയുന്നു?

"Seek ye the kingdom of God first and everything else will be added unto you".

(ഈശ്വരസാമ്രാജ്യം ആദ്യമായി അന്വേഷിക്കുക—മററുള്ളതെ ല്ലാം നിനക്കു തനിയെ കിട്ടും)—ക്രിസ്തുദേവൻ.

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

ശ്രീകൃഷ്ണൻ

''ധർമ്മം ശരണം ഗഛ''—ബുദ്ധൻ



## ധർമ്മം *

ധർമ്മമെന്നതു് സംസ്കൃതത്തിൽ തുല്യമില്ലാത്ത ഒരു വാക്കാണു്.

''ധരതി ലോകാൻ, ധ്രിയതേ പുണ്യാത്മഭിരിതി വാ'' അതായതു് ലോകങ്ങളെ നിലനിർത്തുന്നു; അഥവാ പുണ്യവാന്മാരാൽ ധരിക്കപ്പെടുന്നു എന്നുള്ളതുകൊണ്ടു് ഇതിന്നു് ധർമ്മമെന്നു് പേർ എന്നാണു് നിഘണ്ടുകാരൻ പറയുന്നതു്. പുണ്യം, ശ്രേയസ്സ്, സുകൃതം, വൃഷം എന്നെല്ലാം അമരത്തിൽ അതിനു് പര്യായമുണ്ടു്. ന്യായം, സ്വഭാവം, ആചാരം, ക്രതു, അഹിംസാ, ഉപനിഷത്തു്, ദാനാദികം എന്നെല്ലാം കോശകാരന്മാർ അതിനർത്ഥം കൊടുത്തുവരുന്നു. മതമെന്നർത്ഥത്തിൽ ഇക്കാലത്തു് അതിനെ പ്രയോഗിച്ചുവരുന്നു. ഏതെങ്കിലും ഒരു ആചാര്യന്റെ അനുഗാമി അനുസരിക്കേണ്ട ആചാരം എന്നും മററുമുള്ള അർത്ഥത്തിൽ അതു് ശരിയുമാണു്.

എന്നാൽ ഭാരതീയമായ സങ്കല്പപ്രകാരം വേദങ്ങളെ അനുസരിക്കുന്നവൻ മാത്രമേ ധർമ്മനിഷ്ഠനാകുന്നുള്ളു.

''ചോദനാലക്ഷണോഽർത്ഥോ ധർമ്മഃ'' എന്നാണു് ജൈമിനി അതിനു് നിർവ്വചനം കൊടുക്കുന്നതു്. വേദങ്ങളാൽ പരമനന്മയ്ക്കുള്ള സാധനമായി വിധിക്കപ്പെട്ടതു് ധർമ്മം. ''യതോഽഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ''.

''തദ്വചനാദാമ്നായസ്യ പ്രാമാണ്യം'' എന്നു് കണാദൻ പറയുന്നു. അതായതു് ഏതൊന്നുകൊണ്ടു് മനുഷ്യനു് ഇഹലോകത്തും പരലോകത്തും ഐശ്വര്യവും മോക്ഷവും ലഭിക്കുമോ അതു് ധർമ്മം. അതിനെപ്പററി പഠിപ്പിക്കുന്നതുകൊണ്ടു് വേദം പ്രമാണമാണു്.

''വിഹിതകർമ്മജന്യോ ധർമ്മഃ'' വിധിക്കപ്പെട്ട കർമ്മങ്ങളുടെ അനുഷ്ഠാനത്താലുണ്ടാകുന്നതു് ധർമ്മം എന്നുമുണ്ടു്.

ധർമ്മത്തിന്റെ പ്രമാണങ്ങളായി ഋഷിമാർ നിശ്ചയിച്ചിട്ടുള്ളതു് മുഖ്യമായി വേദങ്ങളേയും പിന്നീടു് വേദസമ്മതങ്ങളായ സ്മൃതിപുരാണാദികളേയുമാണു്.

''വേദഃ സ്മൃതിഃ സദാചാരഃ സ്വസ്യ ച പ്രിയമാത്മനഃ
ഏതച്ചതുർവിധം പ്രാഹുഃ സാക്ഷാദ്ധർമ്മസ്യ ലക്ഷണം.''
''വേദോഽഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാം ആത്മനസ്തുഷ്ടിരേവ ച.''

എന്നു് മനു പറയുന്നു. വേദവും സ്മൃതിയും സദാചാരവും (വേദജ്ഞന്മാരുടെ സ്മൃതിയും നടപടിയും) തന്റെ മനഃസാക്ഷിക്കു്

---

* 1951 നവംബർ, ഡിസംബർ എന്നീ ലക്കം പ്രബുദ്ധകേരളത്തിൽനിന്നു്

തൃപ്തി നൽകുന്നതും ആണു് ധർമ്മമെന്നർത്ഥം. ഇവിടെ ആചാര്യന്മാർ ഒരിക്കലും മനുഷ്യനെ സമ്പൂർണ്ണം യന്ത്രമാക്കിയിട്ടില്ലെന്നോർക്കണം. ''ആത്മതുഷ്ടിഃ'' ''സ്വസ്യ ച പ്രിയമാത്മനഃ'' എന്നതു് വളരെ പ്രധാനമാണു്. അതായതു് മനഃസാക്ഷിക്കു് സമാധാനം നൽകുന്നതിനേയുംകൂടി നോക്കണം. സദാചാരമെന്നതിലെ സത്തുക്കളാരെന്നു് മനു വിവരിച്ചു പറയുന്നുണ്ടു്.

''വിദ്വദ്ഭിഃ സേവിതഃ സദ്ഭിർന്നിത്യമദ്വേഷരാഗിഭിഃ''

രാഗദ്വേഷമില്ലാത്തവരും വേദശാസ്ത്രങ്ങൾ പഠിച്ചവരുമായവരാണു് സജ്ജനങ്ങൾ. അവർ ആചരിച്ചാലും ശാസ്ത്രങ്ങൾ പറഞ്ഞാലും, ''ഹൃദയേനാഭ്യനുജ്ഞാത''മല്ലെങ്കിൽ—മനഃസാക്ഷിക്കു് വിരുദ്ധമാണെങ്കിൽ — ചെയ്യരുതെന്നു് വീണ്ടും പറയുന്നുണ്ടു്. എന്നാൽ അതേസമയത്തു്,

''ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ''
ശ്രുതിദ്വൈധന്തു യത്ര സ്യാത്തത്ര ധർമ്മാവുഭൌ സ്മൃതൌ''

(ധർമ്മം അറിയണമെന്നുള്ളവർക്കു് പരമപ്രമാണം വേദമാണു്. വേദത്തിൽതന്നെ രണ്ടു പക്ഷം കണ്ടാൽ അതു് രണ്ടും ധർമ്മമാണെന്നോർക്കണം) എന്നും മനു പറയുന്നുണ്ടു്. ഇതിൽനിന്നു് മനഃസാക്ഷിയേമാത്രം നോക്കിയോ സജ്ജനങ്ങൾ അനുഷ്ഠിച്ചതാണെന്നുമാത്രം കരുതിയോ ഒന്നും സ്വീകരിക്കാൻ പാടില്ലെന്നു് വരുന്നു. എന്തെന്നാൽ എത്ര വലിയവനും തെററു് വരാം. രാഗദ്വേഷമില്ലാത്തവനും പണ്ഡിതനുമായ സജ്ജനമാണെന്നു് കരുതി എല്ലാം പകർത്താവുന്നതല്ല. വൈദികമഹർഷിമാർതന്നെ ശിഷ്യരോടു് പറയുന്നു:—

''യാന്യസ്മാകം സുചരിതാനി താനി ത്വയോപാസ്യാനി,
നോ ഇതരാണി''

(ഞങ്ങളുടെ നല്ല നടപടികൾ നിങ്ങൾ സ്വീകരിച്ചനുഷ്ഠിക്കണം. മററുള്ളവയെ എടുക്കരുതു്) എന്നു്. ഇതിൽനിന്നു് അവർക്കു് തെററു് പററാമെന്നു് അവർതന്നെ സമ്മതിക്കുന്നതായി വരുന്നു. ശ്രുതിയുടെ അർത്ഥത്തെപ്പററി സംശയം വരുകയും യുക്തികൊണ്ടു് അതു് കണ്ടെത്താൻ പ്രയാസം നേരിടുകയും ചെയ്യുമ്പോൾ സജ്ജനങ്ങൾ സ്വീകരിച്ചപക്ഷം സ്വീകരിക്കണമെന്നാണു് ശാസ്ത്രാഭിപ്രായം. ഇതിനേയാണു്,

തർക്കോƒപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാഃ
നൈകോ മുനിര്യസ്യ മതം പ്രമാണം
ധർമ്മസ്യതത്വം നിഹിതം ഗുഹായാം
മഹാജനോ യേന ഗതഃ സ പന്ഥാഃ''

(യുക്തിക്കുറപ്പില്ല. ശ്രുതികൾ ഭിന്നഭിന്നപക്ഷം പറയുന്നു. ഒരു മുനിയുടേയും മതം മുഴുവൻ പ്രമാണമാകയില്ല. ധർമ്മത്തിന്റെ തത്വം അജ്ഞാതമാണ്. അതിനാൽ മഹാജനങ്ങൾ നടന്നതാണ് വഴി) എന്നു് പറഞ്ഞിട്ടുള്ളതു്. അല്ലെങ്കിൽ,

''യാ വേദബാഹ്യാ സ്മൃതയഃ യാശ്ച കാശ്ച കുദൃഷ്ടയഃ
സർവ്വാസ്താ നിഷ്ഫലാഃ പ്രേത്യ തമോനിഷ്ഠാ ഹി താഃ സ്മൃതാഃ''

(വേദത്തെ വിട്ടുള്ള സ്മൃതികൾ കുദൃഷ്ടികളും നിഷ്ഫലങ്ങളും ആണ്. അവ തമോനിഷ്ഠങ്ങളാണ്) എന്നു് സൂതസംഹിതയിൽ പറയുകയില്ലായിരുന്നു.

"For me the Gita became an infallible guide of conduct. It became my dictionary of daily reference. Just as I turned to the English dictionary for English words that I did not understand, I turned to the dictionary of conduct for a ready solution of all my troubles and trials."

(എനിക്കു് ഗീത ഒരിക്കലും തെറ്റുവരാത്ത ഒരു മാർഗ്ഗദർശിയായിത്തീർന്നു. അതു് എന്റെ നിത്യവും സംശയം തീർക്കാനുള്ള നിഘണ്ടുവായിത്തീർന്നു. ഇംഗ്ലീഷ് വാക്കുകളെ സംബന്ധിച്ചു് ഞാൻ ഇംഗ്ലീഷ് നിഘണ്ടു നോക്കുന്നതുപോലെ എന്റെ എല്ലാ ബുദ്ധിമുട്ടുകൾക്കും ക്ലേശങ്ങൾക്കും ഞാനെന്തുചെയ്യണമെന്ന നടപടിക്രമം നോക്കാനുള്ള ഈ നിഘണ്ടുവിൽ ഞാൻ നോക്കിവന്നു.) (സത്യാന്വേഷണചരിതം) എന്നും,

"I find the greatest consolation from the Bhagavad Gita and Tulsidas's Ramayana. I frankly confess that the Koran, the Bible and the other scriptures of the word, in spite of my great regard for them, do not move me as do the Gita of Krishna and Ramayana of Tulsidas."

''ഏററവും വലിയ സമാശ്വാസം എനിക്കു് കിട്ടുന്നതു് ഭഗവദ്ഗീതയിലും തുളസീദാസരാമായണത്തിലുംനിന്നാണ്. എനിക്കു് കൊറാനോടും ബൈബിളിനോടും ലോകത്തുള്ള മററു് മതഗ്രന്ഥങ്ങളോടും വലിയ ബഹുമാനമുണ്ടെങ്കിലും, ശ്രീകൃഷ്ണന്റെ ഗീതയും തുളസിദാസന്റെ രാമായണവും പോലെ അവ എന്റെ ഹൃദയത്തെ ചലിപ്പിക്കുന്നില്ല.'' (യങ്ങ് ഇന്ത്യ 1952, സെപ്തംബർ 25) എന്നും മഹാത്മജിയെക്കൊണ്ടു് പറയിച്ച ഗീതതന്നേയും,

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യ വ്യവസ്ഥിതൌ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കമ്മ കത്തുമിഹാർഹസി
യഃ ശാസ്ത്രവിധിമുത്സൃജ്യ വത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം''

(ചെയ്യേണ്ടതേതു്, ചെയ്യരുതാത്തതേതു് എന്നു് നിശ്ചയിക്കു ന്നതിൽ ശാസ്ത്രമാണു് നിനക്കുപ്രമാണം ശാസ്ത്രവിധിയറിഞ്ഞു ഇവി ടെ പ്രവത്തിക്കേണ്ടിയിരിക്കുന്നു. യാതൊരുവൻ ശാസ്ത്രവിധിയെ തള്ളി യഥേഷ്ടം പ്രവത്തിക്കുന്നുവോ അവനു് സിദ്ധിയോ സുഖമോ പരഗതിയോ ഉണ്ടാകുന്നതല്ല) എന്നു പറയുന്നു. ഇവിടെ ശാസ്ത്രം എന്നു പറയുന്ന പദത്തിനു്,

''ശിഷ്യതേ, അനുശിഷ്യതേ അനേനേതി ശാസ്ത്രം വേദ;
തദുപജീവിസ്മൃതീതിഹാസപുരാണാനി ച''

എന്നാണു് ബ്രഹ്മാനന്ദഗിരി അത്ഥംകൊടുക്കുന്നതു്. ഗൃഹ്യ സൂത്രാചാര്യന്മാരും ധമ്മത്തിനു് പ്രമാണമായി ഒന്നാമതു് ശ്രുതി യേയും പിന്നീടു് സ്മൃതിപുരാണാദികളേയും സ്വീകരിച്ചിരിക്കുന്നു. ശ്രീകൃഷ്ണൻ വേദജ്ഞനായിരുന്നുവെന്നതിനു് തെളിവുണ്ടു്.

''അഹോരാത്രൈശ്ചതുഃഷഷ്ട്യാ സാംഗാൻ വേദാനവാപതുഃ
ലേഖ്യം ച ഗണിതം ചോഭൌ പ്രാപ്നുതാം യദുനന്ദനൌ
ഗാന്ധർവവേദം വൈദ്യം ച സകലം സമവാപതുഃ
ഹസ്തിശിക്ഷാമശ്വശിക്ഷാം ദ്വാദശാംഹേന ചാപ്നുതാം''

എന്നു മഹാഭാരതത്തിൽ (കുംഭകോണം എഡിഷൻ) രാജ സൂയ യാഗത്തിൽ ഭീഷ്മർ പറയുന്നതായി കാണുന്നു. അതുകൊ ണ്ടു് ശ്രീകൃഷ്ണനും ''ശാസ്ത്രം'' എന്ന പദംകൊണ്ടു് വേദവും വേദ സമ്മതസ്മൃത്യാദികളും ആണു് ഉദ്ദേശിച്ചിട്ടുള്ളതെന്നൂഹിക്കുന്നതിൽ തെററില്ല.

''ഉച്ചൈഗ്ഗതിർജ്ജഗതി സിദ്ധ്യതി ധമ്മതശ്ചേത്
തസ്യ പ്രമാ ച വചനൈഃ കൃതകേതരൈശ്ചേത്''

എന്ന ശ്ലോകത്താൽ ഭോജാദികാവ്യകാരന്മാരും ധമ്മത്തിന്നു് പ്രമാണം വേദമാണെന്നു് സുപ്രസിദ്ധമായി അംഗീകരിച്ചിട്ടുള്ളതാ യി കാണുന്നു. അതിനാൽ ധമ്മത്തിൻെറ പ്രമാണം വേദമെന്നുത ന്നെയാണു് ഭാരതീയവിശ്വാസമെന്നു തീത്തുപറയാം.

വൈദ്യത്തിൽ നാം പ്രമാണഗ്രന്ഥത്തെ ആശ്രയിക്കുന്നു. വള രെക്കാലം ശാസ്ത്രങ്ങൾ പഠിച്ചു് നിരീക്ഷണപരീക്ഷണങ്ങൾ നട ത്തിയവർ മാത്രമേ പ്രമാണഗ്രന്ഥങ്ങളിൽ ചില ക്രമീകരണങ്ങൾ വരുത്തി ചികിത്സ വിധിക്കാറുള്ളൂ. നിയമങ്ങളിലും പഠിച്ചുപഴ

കിയവരെഴുതിയ പ്രമാണഗ്രന്ഥങ്ങളെ ആശ്രയിക്കുന്നു. ശില്പത്തിലും അങ്ങനെയുള്ള പ്രമാണഗ്രന്ഥങ്ങളെ ആശ്രയിക്കുന്നു. സംഗീതം, ജ്യോതിഷം മുതലായവയിലും അങ്ങനെതന്നെയാണ് സ്ഥിതി. മനുഷ്യൻെറ ഐഹികപാരത്രികശ്രേയസ്സുകൾക്ക് നിദാനഭൂതമായ ധർമ്മത്തെ സംബന്ധിച്ചു വരുമ്പോൾ മാത്രം ഓരോരുത്തരും ഇഷ്ടമുള്ളതു് ചെയ്യാമെന്നോ ആ വിഷയത്തിൽ സ്വല്പംപോലും അഭ്യാസമില്ലാത്തവരും നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയിട്ടില്ലാത്തവരും എഴുതുന്ന ഏതെങ്കിലും വാക്യങ്ങൾ സ്വീകരിക്കാമെന്നോ വരുന്നതു് ആപൽകരമല്ലേ?

മഹാഭാരതത്തിൽ യുധിഷ്ഠിരൻ പാഞ്ചാലിയോട്, അവനവനു തോന്നുന്നതാണ് ധർമ്മമെന്നു് കരുതുന്നവരെപ്പററി ഇപ്രകാരം പറയുന്നു:

''ആർഷം പ്രമാണമുൽക്രമ്യ ധർമ്മം ന പ്രതിപാലയൻ
സർവ്വശാസ്ത്രാതിഗോ മൂഢഃ ശം ജന്മസു ന വിന്ദതി
ന വൈ തസ്യ പരോ ലോകോ നായമസ്തീതി നിശ്ചയഃ''

(തത്വാനുഭൂതി ലഭിച്ചവർ ആദരിച്ചതും പറഞ്ഞതും ആയ പ്രമാണം വകവയ്ക്കാതെ, ധർമ്മത്തെ പാലിയ്ക്കാതെ, ശാസ്ത്രങ്ങളെ അതിലംഘിക്കുന്ന മൂഢനു് ഒരു ജന്മത്തും സുഖമില്ല. ഋഷിമാർ പറഞ്ഞതും ആദരിച്ചതും വേദപ്രാമാണ്യം സ്വീകരിച്ചവർ ആചരിച്ചതും പ്രമാണമാക്കാതെയുള്ളവനു് പരലോകവുമില്ല. ഇഹലോകവുമില്ല നിശ്ചയം)

''യതോ/ഭ്യുദയനിശ്രേയസസിദ്ധിഃ. സ ധർമ്മഃ'' (ഏതൊന്നുകൊണ്ടു് ഇഹലോകത്തും പരലോകത്തും ഐശ്വര്യവും മോക്ഷവും ലഭിയ്ക്കുമോ അതു ധർമ്മം) എന്നുള്ള നിർവ്വചനത്തിൽനിന്നുതന്നെ ധർമ്മം കേവലം പരലോകത്തേയ്ക്കുമാത്രം വേണ്ടിയുള്ളതല്ലെന്നു് സ്പഷ്ടമാണു്.

''ധാരണാദ്ധർമ്മമിത്യാഹുഃ ധർമ്മേണ വിധൃതാഃ പ്രജാഃ
യഃ സ്യാദ്ധാരണസംയുക്തഃ സ ധർമ്മഃ ഇതി നിശ്ചയഃ
പ്രഭവാർത്ഥായ ഭൂതാനാം ധർമ്മപ്രവചനം കൃതം
യഃ സ്യാത് പ്രഭവസംയുക്തഃ സ ധർമ്മ ഇതി നിശ്ചയഃ ''

(ധരിയ്ക്കുന്നതുകൊണ്ടു് ധർമ്മമെന്നു പറയുന്നു. ധർമ്മത്താലാണു് ജനങ്ങൾ ധരിയ്ക്കപ്പെടുന്നതു്—നിലനിർത്തപ്പെടുന്നതു്. ജീവികളുടെ ഐശ്വര്യത്തിന്നായിട്ടാണു് ധർമ്മം പ്രവചിക്കപ്പെട്ടിട്ടുള്ളതു്. ജനങ്ങൾക്കു് ഐശ്വര്യമുണ്ടാക്കുന്നതേതോ അതു് ധർമ്മമെന്നാണു് നിശ്ചയം) എന്നും

''പ്രഭവാത്ഥം ഹി ഭൂതാനാം ധർമ്മാഃ സൃഷ്ടഃ സ്വയംഭുവാ
തസ്മാത് പ്രവർദ്ധയേദ്ധർമ്മം പ്രജാനുഗ്രഹകാരണാത്''

(ജീവികളുടെ ഐശ്വര്യത്തിനുവേണ്ടിയാണ് ബ്രഹ്മാവു് ധർമ്മത്തെ സൃഷ്ടിച്ചതു്. അതിനാൽ ജനങ്ങളുടെ ഐശ്വര്യത്തിനുവേണ്ടി ധർമ്മത്തെ പുഷ്ടിപ്പെടുത്തിക്കൊള്ളണം) എന്നും ഋഷിമാർ പറഞ്ഞിരിക്കുന്നതിൽനിന്നു് ധർമ്മം ഈ ലോകത്തുതന്നെ ഐശ്വര്യം നൽകാൻ അത്യാവശ്യമാണെന്നു കിട്ടുന്നു. അത്രയുമല്ല.

''ധർമ്മേ വർദ്ധതി വർദ്ധന്തേ സർവ്വഭൂതാനി സർവദാ
തസ്മിൻ ഹ്രസതി ഹീയന്തേ തസ്മാദ്ധർമ്മം വിവർദ്ധയേത്''

(ധർമ്മം വർദ്ധിച്ചാൽ സകലജീവികളും എന്നും അഭിവൃദ്ധിയെ പ്രാപിക്കുന്നു. ധർമ്മം ക്ഷയിച്ചാൽ എല്ലാ ജീവികളും ക്ഷയിക്കും അതുകൊണ്ടു് ധർമ്മത്തെ വർദ്ധിപ്പിച്ചുകൊള്ളണം) എന്നുകൂടി പറയുന്നു.

ഇത്ര വിശിഷ്ടമായ ധർമ്മത്തിന്റെ ലക്ഷണത്തെ അല്ലെങ്കിൽ സ്വരൂപത്തെ ആചാര്യന്മാർ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

''പാത്രേ ദാനം മതാഃ കൃഷ്ണേ മാതാപിത്രോശ്ച പൂജനം
ശ്രദ്ധാ ബലിർഗവാം ഗ്രാസഃ ഷഡ്വിധം ധർമ്മലക്ഷണം''

(സത്പാത്രത്തിൽ ദാനം, ശ്രീകൃഷ്ണനിൽ മനസ്സു്, മാതാപിതാക്കന്മാരെ പൂജിക്കുക, ശ്രദ്ധ, ബലി, പശുക്കൾക്കു് പുല്ലുകൊടുക്കുക എന്നീ ആറാണു് ധർമ്മലക്ഷണം) എന്നു് പാദ്മോത്തരഖണ്ഡത്തിൽ പറയുന്നു.

''അഹിംസാലക്ഷണോ ധർമ്മോ ഹിംസാ ചാധർമ്മലക്ഷണാ''
എന്നു് മഹാഭാരതത്തിൽ ഒരിടത്തു കാണുന്നു.

''അദേയസ്യാനുപാദാനം ദാനമദ്ധ്യയനം തപഃ
അഹിംസാ സത്യമക്രോധഃ ഏവം ധർമ്മസ്യ ലക്ഷണം''

(മറെറാരുവൻ തനിയ്ക്കു തരാത്തതു് എടുക്കാതിരിക്കുക, ദാനം, ആത്മികഗ്രന്ഥങ്ങളെ പഠിയ്ക്കുക, തപസ്സു്, അഹിംസ, സത്യം, കോപമില്ലായ്മ, ക്ഷമ എന്നിവയാണു് ധർമ്മലക്ഷണം) എന്നു് മഹാഭാരതത്തിൽ മറെറാരിടത്തു് പറഞ്ഞിരിക്കുന്നു.

''ബ്രഹ്മചര്യേണ സത്യേന തപസാ ച പ്രവർത്തതേ
ദാനേന നിയമേനാപി ക്ഷമാശൌചേന വല്ലഭ!
അഹിംസയാ സുശാന്ത്യാ ച അസ്തേയേനാപി വർത്തതേ
ഏതൈർദ്ദശഭിരംഗൈസ്തു ധർമ്മമേവ പ്രസൂചയേത്''

(ബ്രഹ്മചര്യം, സത്യം, തപസ്സു്, ദാനം, നിയമം, ക്ഷമ, ശൌചം, അഹിംസ, ശാന്തി, മോഷ്ടിക്കാതിരിക്കൽ എന്നീ പത്തു് അം

ഗങ്ങളെക്കൊണ്ടു് ധമ്മത്തെ സൂചിപ്പിക്കണം) എന്നു് പാദ്മഭൂമി ഖണ്ഡത്തിൽ ധമ്മത്തിൻെറ അംഗങ്ങളെ വർണ്ണിച്ചിരിക്കുന്നു. ദ്രോഹിക്കായ്ക, ലോഭിക്കായ്ക, ഇന്ദ്രിയങ്ങളെ അടക്കുക, ജീവികളിൽ ദയ, തപസ്സു്, ബ്രഹ്മചര്യം, സത്യം, അനുകമ്പ, ക്ഷമ, ധൈര്യം എന്നിവയെ ധമ്മത്തിൻെറ മൂലമായി മത്സ്യപുരാണത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ത്യാഗം, ഭൂതദയ, ബ്രഹ്മചര്യം, സത്യം, അനുകമ്പ, ധൈര്യം, ക്ഷമ എന്നിവയാണു് ചുരുക്കത്തിൽ ധമ്മമൂലമെന്നു് അഗ്നിപുരാണത്തിൽ പറയുന്നു.

ധമ്മത്തെ ബ്രഹ്മാവിൻെറ പുത്രനായി ജനിച്ച ഒരു മൂത്തിയായി ചില പുരാണങ്ങൾ സങ്കല്പിച്ചിട്ടുണ്ടു്. അദ്ദേഹം ജനങ്ങളുടെ സൃഷ്ടിയും രക്ഷയും ചിന്തിച്ചുകൊണ്ടിരിക്കുന്നു. ബ്രഹ്മാവിൻെറ വലത്തുഭാഗത്തുള്ള അംഗത്തിൽനിന്നു് വെളുത്ത കുണ്ഡലങ്ങളും ധരിച്ചു് വെളുത്ത മാലയുമായി ധമ്മം പ്രത്യക്ഷനായി എന്നാണു് വരാഹപുരാണാഭിപ്രായം. അദ്ദേഹം ദക്ഷൻെറ പതിമ്മൂന്നു കന്യകകളെ വിവാഹം കഴിക്കയും അവരിൽ പതിന്നാലു മക്കൾ അദ്ദേഹത്തിനുണ്ടാകയും ചെയ്തുവെന്നു് മത്സ്യപുരാണം പറയുന്നു. മൈത്രി എന്ന ഭാര്യയിൽ പ്രസാദനും ദയയിൽ അഭയനും ശാന്തിയിൽ സുഖവും ഇഷ്ടിയിൽ മുതു് (സന്തോഷം) എന്നയാളും പുഷ്ടിയിൽ ശവ്വനും ക്രിയയിൽ യോഗനും ഉന്നതിയിൽ ദപ്പനും ബുദ്ധിയിൽ അത്ഥനും മേധയിൽ സ്മൃതിയും മൂത്തിയിൽ നരനാരായണന്മാരും തിതിക്ഷയിൽ ക്ഷേമനും ശ്രീയിൽ പ്രശ്രയനും ഉണ്ടായത്രെ. മാക്കണ്ഡേയപുരാണപ്രകാരം ഇവരിൽ ചിലരുടെ പേരുകൾക്കു് കുറച്ചു വ്യത്യാസമുണ്ടു്. ശ്രദ്ധയിൽ കാമനും ശ്രീയിൽ ദപ്പനും ധൃതിയിൽ നിയമനും തുഷ്ടിയിൽ ലോഭനും മേധയിൽ ശ്രുതനും ക്രിയയിൽ ദണ്ഡൻ, നയൻ, വിനയൻ എന്ന മൂന്നുപേരും ബുദ്ധിയിൽ ബോധനും ലജ്ജയിൽ വിനയനും വപുസ്സിൽ വ്യവസായനും ശാന്തിയിൽ ക്ഷേമനും സിദ്ധിയിൽ സുഖനും കീത്തിയിൽ യശസ്സും ഉണ്ടായതായിട്ടാണു് മാർക്കണ്ഡേയപുരാണപക്ഷം. ഇവയെല്ലാം പ്രാചീനരീതിയെ നമുക്കു് കാണിച്ചുതരുന്നു. ഈ ഭാര്യമാരും പുത്രന്മാരുമെല്ലാം വ്യക്തികളല്ലെന്നും ഗുണങ്ങളാണെന്നും സ്പഷ്ടമാണു്. ധർമ്മനിഷ്ഠനു് എന്തെല്ലാം ഗുണങ്ങൾ വരുമെന്നും അതിൽനിന്നുണ്ടാകുന്ന ഫലങ്ങളെന്തെല്ലാമാണെന്നും ആണു് വിവക്ഷ. ഈ ഗുണങ്ങളുടെ ഫലം ഇഹലോകത്തിൽ വച്ചുതന്നെയാണനുഭവിക്കുന്നതും; പരലോകത്തിനും ഇവ അത്യാവശ്യങ്ങളാണു്. മോക്ഷം ആഗ്രഹിക്കുന്നവനും ഇവ മിക്കതും കൂടാതെ കഴിയുകയില്ല.

ധർമ്മത്തിനു വിരുദ്ധമായുള്ളതേതെല്ലാമെന്നും പൌരാണികന്മാർ വർണ്ണിച്ചിട്ടുണ്ടു്.

''ഹിംസാ ഭാര്യാ ത്വധർമ്മസ്യ തസ്യാം ജജ്ഞേ തഥാനൃതം
കന്യാ ച നികൃതിസ്താഭ്യാം സുതൌ ദ്വൌ നരകം ഭയം
മായാ ച വേദനാ ചൈവ മിഥുനം ദ്വയമേതയോഃ
ഭയാജ്ജജ്ഞേഥ വൈ മായാ മൃത്യും ഭൂതാപഹാരിണം
വേദനാ സ്വസുതം ചാപി ദുഃഖം ജജ്ഞേഥ രൌരവാത്
മൃത്യോർവ്യാധിജരാശോകതൃഷ്ണാഃ ക്രോധശ്ച ജജ്ഞിരേ
ദുഃഖോത്തരാഃ സ്മൃതാ ഹ്യേതേ സർവ്വേ ചാധർമ്മലക്ഷണാഃ
നൈഷാം ഭാര്യാസ്തി പുത്രോ വാ സർവ്വേ തേ ഹ്യൂർദ്ധ്വരേതസഃ''

(ഹിംസയാണ് അധർമ്മത്തിൻെറ ഭാര്യ. അവളിൽ നിന്ന് കള്ളം ഉണ്ടായി. ചതിയെന്നൊരു പെണ്ണും. അവരുടെ സന്താനങ്ങളായി നരകമെന്നും ഭയമെന്നും രണ്ടു ആൺമക്കളും മായയെന്നും വേദനയെന്നും രണ്ടു പെൺമക്കളും. അവർ തമ്മിൽ കല്യാണം കഴിച്ച് ഭയത്തിൽനിന്ന് മായയ്ക്കു് സർവ്വഭൂതങ്ങളേയും അപഹരിക്കുന്ന മൃത്യുവെന്നൊരു പുത്രനും വേദനയ്ക്കു് നരകത്തിൽനിന്ന് ദുഃഖമെന്നൊരു പുത്രനുമുണ്ടായി. മൃത്യുവിന്നു മക്കളായി വ്യാധി, ജര, ശോകം, തൃഷ്ണ, ക്രോധം എന്നിവരും. ഇവരെല്ലാം അധർമ്മത്തിൻെറ ലക്ഷണമുള്ളവരാണ്. ഇവക്കു ഭാര്യമാരോ മക്കളോ ഇല്ല. എല്ലാവരും ഊർദ്ധ്വരേതസ്സുകൾ) എന്ന് മാർക്കണ്ഡേയപുരാണത്തിൽ പറയുന്നു. ഇതിൽനിന്ന് അധർമ്മഫലമെന്തെന്ന് സ്പഷ്ടമാണ്. ധർമ്മം ഏതെല്ലാം സ്ഥലങ്ങളിൽ പ്രവേശിക്കയില്ലെന്നു ബ്രഹ്മവൈവർത്തത്തിൽ പറഞ്ഞിട്ടുണ്ട്.

''പുംശ്ചലീഷു തദ്ഗൃഹേഷു ഗൃഹേഷു നരഘാതിനാം
നരഘാതിഷു നീചേഷു മൂർഖേഷു ച ഖലേഷു ച
ദേവതാഗുരുവിപ്രാണാം പാല്യാനാം ധനഹാരിഷു
അസന്നരേഷു ധ ത്തേഷു ചൌരേഷു രതിഭൂമിഷു
ദുരോദരസുരാപാനകലഹാനാം സ്ഥലേഷു ച
സാളഗ്രാമസാധുതീർത്ഥപുരാണരഹിതേഷു ച
ദസ്യുഗ്രസ്തേഷു ദേവേഷു താലചരായാസു ഗർവ്വിഷു
അസിജീവിമസീജീവിദേവലഗ്രാമയാജിഷു
സ്ത്രീജിതേഷു ച പുംസു ച സ്വങ്ഗകന്യാവിക്രയിഷു
സ്വയോഷിദ്വിക്രയിഷ്വഥ...............
കാമാത് ക്രോധാത്തഥാ ലോഭാന്മിഥ്യാസാക്ഷി പ്രവാദിഷു
പുണ്യകർമ്മവിഹീനേഷു പുണ്യകർമ്മവിരോധിഷു''

വേശ്യകൾ, വേശ്യാഗൃഹങ്ങൾ, മനുഷ്യരെ കൊല്ലുന്നവർ, അവരുടെ ഗൃഹങ്ങൾ, മൂർഖന്മാർ, ഖലന്മാർ, ദേവന്മാരുടേയും ഗുരുക്കന്മാരുടേയും ബ്രാഹ്മണരുടേയും ഇഷ്ടന്മാരുടേയും തങ്ങളാൽ രക്ഷിക്ക

പ്പെടേണ്ടവരുടേയും ധനം അപഹരിക്കുന്നവർ, ദുർജ്ജനങ്ങൾ, ധൂർത്ത ന്മാർ, കള്ളന്മാർ, സംഭോഗസ്ഥലങ്ങൾ, ചൂതുകളി, മദ്യപാനം, കലഹം എന്നിവ നടക്കുന്ന സ്ഥലങ്ങൾ, സാളഗ്രാമമോ സജ്ജനങ്ങളോ തീർത്ഥമോ പുരാണമോ ഇല്ലാത്ത സ്ഥലങ്ങൾ, ദുഷ്ടന്മാർക്കധീനമായ ദേവാലയങ്ങൾ, പനയുടേയും മററും നിഴൽ, ഗർവികൾ, വാളുകൊണ്ടും മഷിനോട്ടംകൊണ്ടും ജീവിക്കുന്നവർ, ശാന്തിക്കാർ, ഗ്രാമപുരോഹിതന്മാർ, ഭർത്താക്കന്മാരെ വിട്ടുനില്ക്കുന്ന സ്ത്രീകൾ ഭാര്യമാർക്കടിമകളായ ഭർത്താക്കന്മാർ, പെൺമക്കളേയും ഭാര്യമാരേയും വില്ക്കുന്നവർ, കാമംകൊണ്ടോ ക്രോധംകൊണ്ടോ ലോഭംകൊണ്ടോ കള്ളസ്സാക്ഷി പറയുന്നവർ. പുണ്യകർമ്മം ചെയ്യാത്തവൻ. പുണ്യകർമ്മത്തിനു് തടസ്സമുണ്ടാക്കുന്നവർ എന്നിവരിൽ ധർമ്മത്തിനു് സ്ഥാനമില്ല.

''സത്യം ദമസ്തപഃ ശൌചം സന്തോഷഃ ക്ഷാന്തിരാർജവം
ജ്ഞാനം ശമോ ദയാ ദാനമേഷ ധർമ്മഃ സനാതനഃ''

(സത്യം, ഇന്ദ്രിയസംയമനം, തപസ്സു്, ശുചിത്വം, സന്തോഷം, ക്ഷമ, ആർജവം, ജ്ഞാനം, മനോനിഗ്രഹം, ദയാ, ദാനം എന്നിവയാണു് സനാതനധർമ്മം) എന്നു ഗരുഡപുരാണത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

''മത്സരം, ശാഠ്യം, ദർപ്പം, ദംഭം, പൈശുന്യം എന്നിവയെ വെടിഞ്ഞു് ക്രോധവും ലോഭവും മമത്വവും ഇല്ലാതെയിരിക്കുന്നവൻ ധർമ്മജ്ഞൻ'' എന്നു മഹാഭാരതത്തിലും,

''സ്വാധ്യായം ബ്രഹ്മചര്യഞ്ച ദാനം യജനമേവ ച
അകമ്മണ്യമനായാസം ദയാ ƒ ഹിംസാക്ഷമാദയഃ
ജിതേന്ദ്രിയത്വം ശൌചം ച മാംഗല്യം ഭക്തിരുച്യതേ
ശങ്കരേ ഭാസ്കരേ ദേവ്യാം ധർമ്മോയം മാനവഃ സ്മൃതഃ''

എന്നു് വാമനപുരാണത്തിലും പറഞ്ഞിട്ടുണ്ടു്.

''യശഃ സത്യം ദമഃ ശൌചമാജ്ജവം ഹ്രീരചാപലം
ദാനം തപോ ബ്രഹ്മചര്യമിത്യേതാസ്സനവോ മമ''

(യശസ്സു്, സത്യം, ദമം, ശൌചം, ആജ്ജവം, തെററു ചെയ്യുന്നതിൽ ലജ്ജ, ചാപല്യമില്ലായ്മ, ദാനം, തപസ്സു്, ബ്രഹ്മചര്യം എന്നിവ എൻെറ ശരീരങ്ങളെന്നറിഞ്ഞാലും) എന്നും

''അഹിംസാ സമതാ ശാന്തിസ്തപഃ ശൌചമമത്സരഃ
ദ്വാരാണ്യേതാനി മേ വിദ്ധി പ്രിയോ ഹ്യസി സുതോ മമ''

എന്നും യക്ഷരൂപിയായ ധർമ്മം ഭാരതത്തിൽ യുധിഷ്ഠിരനോടു് പറയുന്നു. ഇതിൽനിന്നെല്ലാം ധർമത്തിൻെറ സ്വരൂപം സാമാന്യമായി ഗ്രഹിക്കാവുന്നതാണു്.

# 29. അനാഡംബരജീവിതം*

അമേരിക്കയെപ്പോലെ കച്ചവടപ്രധാനമായ ഒരു രാജ്യത്തുപോലും ഇക്കാലത്തു വളരെ വിലയുള്ളതായി കരുതിവരുന്ന അനാഡംബരജീവിതത്തെ, പരിപൂർണ്ണശാന്തിക്കും പരിപൂർണ്ണാനന്ദത്തിനും ഈ ലോകത്തുള്ളതിൽവച്ച് ഏററവും നല്ല ഉപായമായി മനുഷ്യൻ നോട്ടമെത്താത്ത കാലംമുതൽ പൌരസ്ത്യർ കരുതിവന്നിട്ടുണ്ട്. പാശ്ചാത്യരെപ്പോലെ പൌരസ്ത്യർ, സാഡംബരജീവിതം—എണ്ണമററ ഭൌതികസാമഗ്രികളെക്കൊണ്ട് സമൃദ്ധമായ ഒരു ജീവിതം—ഐഹികജീവിതത്തിൻെറ പരമലക്ഷ്യമായി കരുതിയിട്ടില്ല. പാശ്ചാത്യദേശത്തുള്ള ആളുകളിൽ ഒരു വലിയ ഭൂരിപക്ഷം, ജീവിതകാലത്ത് എത്ര സമ്പാദിക്കാമോ അത്രയും സമ്പാദിക്കുകയും അവരുടെ ആവശ്യങ്ങളെ കഴിയുന്നത്ര വദ്ധിപ്പിക്കുകയും പിന്നീട് ആ ആവശ്യങ്ങൾ സാധിക്കുന്നതിന് കഷ്ടപ്പെട്ടു പരിശ്രമിക്കയും ചെയ്യണമെന്ന ഉദ്ദേശത്തോടുകൂടി ഏററവും കൃത്രിമവും ആഡംബരയുക്തവുമായ ജീവിതം നയിക്കുന്നു. സംയമനം ചെയ്യപ്പെടാത്ത വികാരങ്ങൾ, അടക്കപ്പെടാത്ത ആഗ്രഹങ്ങൾ, കൂടുതൽ കൂടുതൽ ആഡംബരത്തിനും ഐന്ദ്രിയസുഖങ്ങൾക്കും വിനോദങ്ങൾക്കും ഉള്ള ഒന്നുകൊണ്ടും തൃപ്തിപ്പെടാത്ത അത്യാത്തി എന്നിവ പാശ്ചാത്യമനസ്സിനെ ക്ലേശങ്ങളും കഷ്ടതകളുമാകുന്ന വൻകുഴികളിൽ ചാടിച്ച് അളവററ രോഗങ്ങളും അകാലമൃത്യുവും ആ ദേശത്ത് ഉളവാക്കുന്നു. ഹൃദയം, ശ്വാസകോശം, മൂത്രാശയം, തലച്ചോറ്, നാഡീസമൂഹം എന്നിവയെസംബന്ധിച്ച നാനാവിധ രോഗങ്ങളോടുകൂടി മേളിച്ചുവരുന്ന ഇടവിടാത്ത തിരക്കും കിടമത്സരവുമാണ് അമേരിക്കയെപ്പോലുള്ള ഒരു പരിഷ്കൃതരാജ്യത്തെ ജീവിതപ്പോരാട്ടത്തിൻെറ ഫലം. യാതൊന്നിൻെറ പരമലക്ഷ്യം ആഡംബരംനിറഞ്ഞ ജീവിതവും സാമുദായികവാസത്തിൻെറ കൃത്രിമതയും ആണോ ആ നവീന പരിഷ്കാരത്തിൻെറ ദോഷാംശങ്ങൾ ഇവയാണ്.

അമേരിക്കൻഐക്യനാട്ടിൻെറ ഈ കച്ചവടസമൃദ്ധിയുള്ള തലസ്ഥാനത്തു*നിന്ന് എവിടെ കണ്ണോടിച്ചുനോക്കിയാലും അവിടെ

---

* അഭേദാനന്ദസ്വാമികളുടെ ഇംഗ്ലീഷ്ലേഖനത്തിൻെറ തർജ്ജിമ. (ഇത് അമേരിക്കയിൽവച്ച് എഴുതിയതാണ്)

* ന്യൂയോർക്ക്

ഏററവും താഴ്ന്നപടി തൊട്ടു് ഏററവും ഉയൎന്ന പടിവരെയുള്ള ഏതു നിലയിലിരിക്കുന്ന ജനങ്ങളും അത്യധ്വാനം, തിരക്കു്, അവിശ്രമം, രോഗം, കഷ്ടപ്പാടു്, മനോവ്യഥ എന്നിവയുടെ അതിഭാരം സഹിക്കവയ്യാതെ നിലവിളിക്കുന്നതു കാണുന്നു. ഏററവും ദരിദ്രന്മാർ അതിനുമീതെയുള്ളവരുടെ ജീവിതം ആദൎശമാക്കുന്നു. ഇടത്തരക്കാർ ധനവാന്മാരെ മാതൃകയാക്കുന്നു. ലക്ഷപ്രഭുവിനു കോടീശ്വരൻ മാതൃകയാകുന്നു. ഇങ്ങനെ ഒരവസാനവും കാണുന്നില്ല. ഒരുവനു കോടി കോടി ഉണ്ടായാലും അവൻ തൃപ്തനായി കാണപ്പെടുന്നില്ല. അവനു് അന്യരാജ്യങ്ങളിലെ ധനം, അന്യസാമ്രാജ്യങ്ങളുടെ സമ്പത്തു്, കൈവശം വരാൻ ആഗ്രഹം കാണപ്പെടുന്നു. എന്തിനു്? ഭൂമിയിലുള്ള സകലതും ഒരുവനു് അധീനമായാൽക്കൂടി ചന്ദ്രലോകത്തിലെത്തി ചന്ദ്രനെക്കൂടി സ്വായത്തമാക്കണമെന്നു തോന്നിക്കത്തക്കവണ്ണം അത്യാൎത്തി അത്ര അധികമായിരിക്കുന്നു. ഓരോരുവനും രാപ്പകൽ ഇടവിടാതെ കൂടുതൽ സമ്പാദിക്കാനും കൂടുതൽ ചിലവാക്കാനും കിടന്നു കഷ്ടപ്പെടുന്നു; സമുദായമുണ്ടാക്കുന്ന അൎത്ഥമില്ലാത്ത, ആവശ്യമില്ലാത്ത ഓരോ ഏൎപ്പാടുകരം പൂൎത്തീകരിച്ചോ ഇന്ദ്രിയങ്ങരംക്കു് ആകൎഷകങ്ങളായി അപ്പോഴപ്പോരം തോന്നുന്ന, വാസ്തവത്തിൽ യാതൊരു വിലയുമില്ലാത്ത, സാധനങ്ങരം സമ്പാദിച്ചോ അതാതുകാലത്തിനൊപ്പിച്ച മോടികരം നിലനിൎത്തുന്നതിനു് അവർ അഹോരാത്രം തുഴയുന്നു. ഈ മോടികളില്ലെങ്കിൽ ജീവിതം നിഷ്പ്രയോജനമെന്നുകൂടി അവക്കു് തോന്നിപ്പോകും.

പതിനായിരം പവനോ അമ്പതിനായിരം ഡോളറോ പ്രതിവൎഷം കിട്ടുന്ന ലണ്ടനിലെ ബിഷപ്പിനു് ഇനിയും കൂടുതൽ വേണമെന്നു പറയുന്നതായി ഞാൻ അടുത്തകാലത്തു വൎത്തമാനക്കടലാസിൽ വായിക്കയുണ്ടായി. അദ്ദേഹത്തിൻെറ വിചാരം അദ്ദേഹത്തിൻെറ ധനസ്ഥിതി വളരെ മോശമെന്നാണു്. അതേ, അദ്ദേഹത്തിൻെറ ആവശ്യങ്ങരം അത്രയധികമായതുകൊണ്ടു് അദ്ദേഹം വാസ്തവത്തിൽ ധനസ്ഥിതിയിൽ പിന്നോക്കമാണു്. അതുകൊണ്ടു് അദ്ദേഹത്തിനു് കൂടുതൽ വേണ്ടിയിരിക്കുന്നു. + ഈ രാജ്യത്തും അതുപോലെ വിചാരിക്കുന്ന അനേകം ബിഷപ്പന്മാരുണ്ടു്. രണ്ടുനേരം ഉണ്ണാനുള്ളവനു മൂന്നുനേരം വേണം. സദ്യയ്ക്കു രണ്ടുതവണ കിട്ടിയവനു് നാലുതവണയും പിന്നെ ആറുതവണയും കിട്ടിയാൽ കൊള്ളാമെന്നുണ്ടു്. റൊട്ടിയും വെണ്ണയും കുറച്ചു സസ്യവും കഴിക്കുന്നവനു് ഇറച്ചിവേണം. ഇറച്ചി കിട്ടുമ്പോരം കോഴിസൂപ്പു വേണം. കോഴിസൂപ്പു കിട്ടിയാൽ വാത്തക്കറിവേണം. പിന്നെ തുൎക്കിക്കോഴിയെ

+ അമേരിക്കയിലെന്നൎത്ഥം.

വേണം. പച്ചവെള്ളം കുടിക്കുന്നവൻ തന്റെ ലക്ഷ്യം ബീർ (മദ്യം) ആക്കുന്നു. ബീർ കിട്ടുമ്പോഠം ക്ലാററുവേണം. പിന്നെ ഷാമ്പയിൻ വേണം. കയറിക്കിടക്കാൻ സ്ഥലമില്ലാത്ത ദരിദ്രക്ക് ആദ്യം ഒരു കുടിലിൽ ആഗ്രഹം. വല്ല ഉദാരമനസ്സരും അവക്ക് ചെറിയ ഒരു വീട കൊടുത്താൽ അവർ അതുകൊണ്ടു് തൃപ്തിപ്പെടുമോ? ഒരിക്കലും ഇല്ല. അപ്പോഠം അവക്ക് ഉടുപ്പുവേണം. സാധാരണരീതിയിലുള്ള വല്ല ഉടുപ്പും കിട്ടിയാൽ അവക്ക് വിലപിടിച്ചതരം വേണം. കുറച്ചുകഴിയുമ്പോഠം അതുവേണം, ഇതുവേണം, ഇങ്ങിനെ എല്ലാവിധ ആഡംബരങ്ങളും വേണം എന്നാഗ്രഹിക്കുന്നു. പിന്നെ അവരുടെ ആഗ്രഹം പാട്ടുകച്ചേരിക്കും നാടകത്തിനും മററു വിനോദങ്ങഠംക്കും പോകാനായി. ഇതെല്ലാം സാധിച്ചാലും അവർ തൃപ്തിപ്പെടുന്നില്ല. പിന്നത്തെ അവരുടെ മോഹം സമുദായശ്രേണിയിൽ ഉയന്ന പ്രമാണികളാകാനാണു്. അവിടെയും നില്ക്കുന്നില്ല; പിന്നെ അന്യരാജ്യത്തെ പ്രഭുക്കന്മാരായി ബന്ധുത്വത്തിൽ ഏപ്പെടുവാനാണു് കൊതി. ഇങ്ങിനെയാണു് ഈ ഭൂലോകജീവിതത്തിന്റെ പരമലക്ഷ്യം സാഡംബരമാണെന്നു വിചാരിക്കുന്നവരുടെ ആന്തരമായ ആശ. അവക്ക് വേറൊന്നിനെപ്പററിയും വിചാരമില്ല. നമ്മുടെ ജീവിതത്തെ നിയന്ത്രിക്കുന്ന സാന്മാഗ്ഗികമോ ആത്മീയമോ ആയ നിയമങ്ങളെ അവർ കാണുകയോ അറിയുകയോ ചെയ്യുന്നില്ല. അവയെ മനസ്സിലാക്കാൻ അവർ ശ്രമിക്കുന്നുമില്ല. കൂടുതൽ കൂടുതൽ ഭോഗം വേണമെന്നുള്ള അത്യാത്തി അവരുടെ വീര്യവും ഓജസ്സും തിന്നൊടുക്കി അവരുടെ ആത്മാവിന്റെ സാന്മാഗ്ഗികവും ആദ്ധ്യാത്മികവുമായ ആദശ്ങ്ങളെ നശിപ്പിച്ചുകൊണ്ടിരിക്കുമ്പോഠം അവർ ശാന്തിയും ആനന്ദവും അനുഭവിക്കുന്നവരായിത്തീരുമെന്നു് നമുക്കു് എങ്ങിനെ ആശിക്കാം?

മനുഷ്യരിൽ ഒരു വലിയ ഭൂരിപക്ഷം തിന്നാനും കുടിയ്ക്കാനും വിലപിടിച്ച വസ്ത്രങ്ങഠം ധരിയ്ക്കാനും, കിട്ടാവുന്നിടത്തോളം വിനോദങ്ങഠം അനുഭവിയ്ക്കാനും ഭോഗങ്ങളിൽ രസിക്കാനുമായിട്ടു് ജീവിക്കുന്നു. അവർ അവരുടെ കുട്ടികഠംക്കും ഈ ഒരിക്കലും അടങ്ങാത്ത ആഗ്രഹങ്ങഠം ഒസ്യത്തായി കൊടുക്കുന്നു. ആ കുട്ടികളും മാതാപിതാക്കന്മാരുടെ മാതൃകയനുസരിച്ചു് ജീവിയ്ക്കുന്നു. അനാഡംബരജീവിതത്തിന്റെ ഉപദേശം അവക്ക് ഒരിക്കലും ആരും കൊടുക്കുന്നില്ല. നമ്മുടെ കാമങ്ങളെ നാം എത്ര കൂടുതൽ തൃപ്തിപ്പെടുത്തുന്നുവോ അത്രയും അവ വദ്ധിക്കുന്നു. ആഹാരം, ഗൃഹം, വസ്ത്രം എന്നിവയെ എത്രയധികം മോടിയാക്കുന്നോ അത്രയും അവയെ സംബന്ധിച്ച പ്രശ്നം കൂടുതൽ നമ്മുടെ ശ്രദ്ധയെ ഗ്രസിക്കും. എന്തെന്നാൽ നന്നായി ആ

ഹാരം കഴിച്ചു് നന്നായി വസ്ത്രധാരണംചെയ്തു നല്ല ഗൃഹങ്ങളിൽ താമസിക്കുന്നവൎക്കാണു് ഇവയെപ്പററിയുള്ള ചിന്ത സദാസമയവും മുന്നിട്ടുനില്ക്കുന്നതായി നാം കണ്ടുവരുന്നതു് എന്ന വസ്തുത അവൎക്കു് ആരും പറഞ്ഞുകൊടുക്കുന്നില്ല. ആവശ്യങ്ങളുടെ ഈ വൎദ്ധനയോടുകൂടി നമ്മുടെ ജീവിതരീതി കുടിലമായിത്തീരുന്നു. എന്തെന്നാൽ സാധാരണ രീതിയിൽ അനാഡംബരമായി ജീവിക്കുന്നതിനു് വേണ്ടതു് സമ്പാദിക്കാൻ പററിയ ലഘൂപായങ്ങൾ, കുടിലതയില്ലാത്തവരും ശുദ്ധന്മാരും അനാഡംബരന്മാരും ആയവരെ തന്റെ ദംഷ്ട്രങ്ങളുടെ ഇടയിലിട്ടു ചവച്ചു പൊടിയ്ക്കുന്നതിനു് എപ്പോഴും ശ്രദ്ധിക്കുന്ന കിടമത്സരമഹാരാക്ഷസനോടു് മല്ലിടുന്നതിനു് പൎയ്യാപ്തങ്ങളല്ലാതെവരുന്നു.

അസാന്മാൎഗ്ഗികത, അനീതി, അധൎമ്മം എന്നിവ സാഡംബരജീവിതത്തിന്റെ നിത്യസഹചാരികളാണു്. നമ്മുടെ വികാരങ്ങൾ, ആഗ്രഹങ്ങൾ, ഭോഗതൃഷ്ണ എന്നിവയാൽ നാം ഭരിക്കപ്പെടുന്ന കാലത്തോളം നാം അവരുടെ ദാസന്മാരാണു്. ആ ദാസ്യം നമ്മെ നല്ലതോ ചീത്തയോ ആയ ഏതുപായം പ്രയോഗിച്ചും നമ്മുടെ യജമാനന്മാരെന്ന നിലയിൽ അവരെ സേവിക്കുന്നതിനു് നമ്മെ നിൎബ്ബന്ധിക്കുകയും ചെയ്യും. നമ്മുടെ ഉന്നതജീവിതത്തെ നിയന്ത്രിക്കുന്ന സാന്മാൎഗ്ഗികവും ആധ്യാത്മികവും ആയ സത്യങ്ങളെ കാണുന്നതിൽ നിന്നു് നമ്മുടെ ദൃഷ്ടിയെ മറയ്ക്കുന്ന ഒരു മൂടുപടം നമ്മുടെ കണ്ണിനു് മുമ്പിൽ വീഴുകയാൽ കേവലം മൃഗീയതൃഷ്ണകളിൽ നാം തൃപ്തന്മാരായിരിക്കുന്നു. കാപട്യം, കള്ളം, ചതി, വഞ്ചന, ഡംഭ്, അഹങ്കാരം, മദം, സ്പൎദ്ധ, ഇന്ദ്രിയസുഖഭ്രമം, അസൂയ, ദ്വേഷം, സ്വാൎത്ഥത, കാമം, കലഹം എന്നിവ എണ്ണമില്ലാത്ത ആവശ്യങ്ങൾക്കും അതിതൃഷ്ണയ്ക്കും അധീനരായി സാഡംബരജീവിതം നയിക്കുന്നവരുടെ മനസ്സിന്റേയും ബുദ്ധിയുടേയും മേൽ നൃത്തംചെയ്യുന്നു. അനാഡംബരജീവിതം നയിക്കാത്തവന്റെ സ്വഭാവത്തെ ഈ ദുൎഗ്ഗുണങ്ങൾ അധഃപതിപ്പിക്കുന്നു.

ഈ ദുൎഗ്ഗുണങ്ങളെ പ്രോത്സാഹിപ്പിക്കുന്നതും സാമാന്യജനങ്ങളുടെ വ്യക്തിപരമായ സ്വഭാവത്തെ നന്നാക്കാത്തതും ഏററവും ഉയൎന്ന സാന്മാൎഗ്ഗികാദ്ധ്യാത്മികനിയമങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനു് അവസരം കൊടുക്കാത്തതും ആയ നാഗരികത നാഗരികതയെന്ന പേരിനെത്തന്നെ അൎഹിക്കുന്നില്ല. കച്ചവടനിയമങ്ങളിന്മേൽ അടിയുറപ്പിക്കപ്പെട്ടിരിക്കുന്ന ഇന്നത്തെ നാഗരികതയെന്നു് പറയുന്ന സാധനത്തിന്റെ ദോഷഫലങ്ങൾ ബഹു ഭയങ്കരങ്ങൾ തന്നെ. നേരേമറിച്ചു് സാന്മാൎഗ്ഗികവും ആദ്ധ്യാത്മികവും ആയ മാന

ദണ്ഡങ്ങളോട്ടകൂടിയ യഥാൎത്ഥ നാഗരികത മനുഷ്യൻെറ ആഭ്യന്തര പ്രകൃതിയെ പരിഷ്കരിക്കുന്നതാണു്. അതു് മനുഷ്യനെ ഉയൎന്ന ജീവിതത്തിലെ സാന്മാൎഗ്ഗികധാൎമ്മികനിയമങ്ങളനുസരിച്ചു് ജീവിക്കുന്നതിനു് ഉപകരിക്കുന്നതായിരിക്കണം.

മനുഷ്യരൂപത്തിലിരിക്കുന്ന ഒരു ക്രൂരവ്യാഘ്രത്തിൻേറയോ അഴക്കനിറഞ്ഞ മൃഗത്തിൻേറയോ വിഷം നിറഞ്ഞ പാമ്പിൻേറയോ മേൽ ഏററവും വിലപിടിച്ച വസ്ത്രം ധരിപ്പിക്കുന്നതുകൊണ്ടു് എന്തു് ഗുണമാണു് കിട്ടാനുള്ളതു്? ഒരു മഹാകോടീശ്വരൻെറ സമ്പൽസമൃദ്ധമായ ഗൃഹം, അതിൻെറ അന്തരീക്ഷം വ്യഭിചാരവും മററു് നീചദുൎമ്മാൎഗ്ഗങ്ങളുംകൊണ്ടു് പൂരിതമാണെങ്കിൽ എന്തിനു് കൊള്ളാം? ദുരാചാരനും ഐന്ദ്രികവികാരങ്ങളുടേയും ദുരാഗ്രഹത്തിൻേറയും ദാസനും ആയ ഒരു രാജമൃഗം ഭൂമണ്ഡലത്തിലെ മുഴവൻ സ്വത്തും കൈവശം വച്ചുകൊണ്ടു് ആഡംബരത്തോടുകൂടി ഇന്ദ്രിയാരാമനായി ജീവിക്കുന്നു എങ്കിൽ—അയാൾക്കു് ലോകത്തിൻെറ മുമ്പിൽ അനാഡംബരജീവിതത്തിൻെറ ഒരു മാതൃകയായി ജീവിക്കാൻ കഴികയില്ലെങ്കിൽ—അയാളെക്കൊണ്ടു് ഒരു രാഷ്ട്രത്തിനോ മനുഷ്യവൎഗ്ഗത്തിനോ എന്തു് ഗുണം?

പാശ്ചാത്യനാഗരികത, സാഡംബരജീവിതം എവിടെവരെ പോകാമെന്നു് കാണിച്ചു് അതുവഴി മനുഷ്യവൎഗ്ഗത്തിനു് ഒരു വലിയ പാഠം പഠിപ്പിച്ചിരിക്കുന്നു. നേരേമറിച്ചു് ഭാരതീയനാഗരികത, വളരെ പ്രാചീനമാണെന്നിരിക്കിലും അനാഡംബരജീവിതമെന്തെന്നു് കാണിച്ചു് എത്ര കുറച്ചു് മാത്രമേ ഒരു മനുഷ്യനു് വാസ്തവത്തിൽ ആരോഗ്യപൂൎണ്ണവും ശുദ്ധവും സാന്മാൎഗ്ഗികവും നിസ്സ്വാൎത്ഥവും ആദ്ധ്യാത്മികവുമായ ജീവിതം നയിക്കാൻ ആവശ്യമൊള്ളവെന്നു് വെളിപ്പെടുത്തിയിരിക്കുന്നു. അനാഡംബര ജീവിതമെന്നാൽ ദാരിദ്ര്യമെന്നും ദാരിദ്ര്യം ഈശ്വരശാപമെന്നും കരുതിവരുന്ന പാശ്ചാത്യ രാജ്യത്തു് ഈ പ്രശ്നം ഉത്ഭവിക്കുന്നില്ല. എന്നാൽ ഭാരതഭൂമിയിൽ നിൎദ്ധനത ഒരു വലിയ അനുഗ്രഹമായി കരുതിവരുന്ന അനേകായിരം പേരുണ്ടു്. അവർ അങ്ങിനെ കരുതുന്നതിൽ വളരെ അൎത്ഥമുണ്ടു്. എന്തെന്നാൽ അതു് ഒരുവനു് ഈശ്വരസ്മരണയുണ്ടാക്കുകയും അവൻെറ ആത്മാവിനെ ഇന്ദ്രിയങ്ങളുടെ പരിധിയിൽനിന്നു് ഉയൎത്തുകയും ചെയ്യുന്നു. *

ഇവിടെ—ഈ ലോകത്തു്—ഏററവും സുഖമായിട്ടു് ജീവിക്കാൻ വാസ്തവത്തിൽ എത്രത്തോളം ഭൗതികസാമഗ്രികൾ ആവശ്യ

* ''വിപദഃ സന്തു നഃ ശശ്വൽ–യാസു സംകീർത്ത്യതേ ഹരിഃ'' എന്ന കുന്തീദേവിയുടെ പ്രാർത്ഥന ഓർക്കുക.

മുണ്ടെന്നു് കുറച്ചു് സമയം ഇനി നമുക്കൊന്നാലോചിക്കാം. പ്രകൃതിയിൽനിന്നുണ്ടാകുന്ന വിശപ്പു് അടക്കാൻ ദേഹബലം നൽകുന്ന നല്ല ആഹാരം, കുടിക്കാൻ ശുദ്ധജലം, ശരീരം മറയ്ക്കാനും ചൂടും തണുപ്പും തട്ടാതെ രക്ഷിക്കാനും വേണ്ട ആഡംബരമില്ലാത്ത വസ്ത്രം, ശുചിയായ ഒരു വാസസ്ഥലം, ശ്വസിക്കാൻ ശുദ്ധവായു, കായിക വ്യായാമം ഇത്രയുമല്ലെ വേണ്ടു? ഈ നമ്മളിൽ എത്രയും പേർ ഇത്രയും കിട്ടിയാൽ അതുകൊണ്ടു് സംപൂർണ്ണതൃപ്തന്മാരായിരിക്കും? ഇത്രയും കാര്യങ്ങൾ യാതൊരു ക്ഷാമവുംകൂടാതെ കൈവശം വന്നാൽ പിന്നെ ഒന്നിനെപ്പററിയും ഓർത്തു് തല പുണ്ണാക്കാതേയും മനസ്സു് അലട്ടാതെയും എത്രപേർ ഉണ്ടാകും? പൂർണ്ണമായ ആരോഗ്യവും മനശ്ശാന്തിയും സംരക്ഷിക്കാൻ നമുക്കു് ഇതിൽ കൂടുതൽ എന്താണു് വേണ്ടതു്? ഈ വ്യവസ്ഥയിൽ ജീവിക്കുകയാണെങ്കിൽ നമുക്കു് എന്തിനു് നമ്മുടെ ആരോഗ്യത്തെപ്പററി തല പുണ്ണാക്കേണ്ടിവരും? പ്രകൃതി നമുക്കു് ആരോഗ്യം തന്നിട്ടുണ്ടു്. എന്നാൽ നാം പ്രകൃതിയുടെ നിയമങ്ങളെ ലംഘിക്കുന്നു. നമ്മുടെ ഇഹലോകജീവിതത്തിനു് ഏററവും അത്യാവശ്യമുള്ളതാണു് ശുദ്ധവായുവും ശുദ്ധജലവും. പ്രകൃതി അതു് നമുക്കു് സുഭിക്ഷമായി തന്നിരിക്കുന്നു. കായികവും മാനസികവുമായ രണ്ടുതരം ആരോഗ്യവും തരുകയും ശരീരത്തെ നല്ലപോലെ പോഷിപ്പിക്കയും ചെയ്യുന്ന ആഹാരവും പ്രകൃതി ധാരാളമായി വിളയിക്കുന്നു. പ്രകൃതിയുടെ ഈ ലഘുപദാർത്ഥങ്ങൾക്കു് നമ്മുടെ ജീവിതം നിലനിറുത്താനും മനസ്സിനു് ശാന്തി നൽകാനും കഴിയുമ്പോൾ നാം എന്തുകൊണ്ടു് ആനന്ദികളായിരിക്കുന്നില്ല? നമ്മുടെ ആഗ്രഹങ്ങളെക്കൊണ്ടുതന്നെ, നമ്മുടെ ആഗ്രഹങ്ങൾക്കനുസരിച്ചു് നാം ഓരോതരം പുതിയ രുചികളും വാസനകളും സൃഷ്ടിക്കുന്നു. നമുക്കു് കേവലം നമ്മുടെ ശരീരം പുഷ്ടിപ്പെടുത്തിയാൽ പോരാ. നമ്മുടെ ദുരഭിമാനവും മനോരാജ്യവും അഹന്തയും സ്വാർത്ഥതയും മൃഗീയവാസനകളുംകൂടി തൃപ്തിപ്പെടുത്തിയേ നമുക്കു് മതിയാവൂ. ഇതിലേയ്ക്കുവേണ്ടിയാണു് നമുക്കു് മററു് അനേകം സാധനങ്ങൾ ആവശ്യമായിരിക്കുന്നതു്. അവയുടെ ദാസന്മാരായിട്ടു് ആ സാധനങ്ങളും നമ്മുടെ ജീവിതത്തിനു് അത്യന്താപേക്ഷിതങ്ങളാണെന്നും വായുവും ജലവുംപോലെ ഒഴിച്ചുകൂടാൻ വയ്യാത്തതാണെന്നും നാം കരുതുന്നു. മനുഷ്യനേക്കാൾ താഴ്ന്ന ജന്തുക്കളിൽ ഓരോ ജാതിക്കും ഓരോതരം ഭക്ഷണസാധനങ്ങളെന്നു് വ്യവസ്ഥയുണ്ടു്. എന്നാൽ മനുഷ്യരൂപത്തിലിരിക്കുന്ന മൃഗത്തിനു് ഒരു പ്രത്യേക ഭക്ഷണവ്യവസ്ഥയില്ല. ഓരോ ആളും അവന്റേയോ അവളുടേയോ കഴിവും ആഗ്രഹവും അനുസരിച്ചു് ഓരോതരം രുചി സൃഷ്ടിച്ചിട്ടുണ്ടു്. ചിലർ വെറും പഴവും

അണ്ടിപ്പരിപ്പുകളും കഴിച്ചു് ജീവിക്കുന്നു. ചിലർ സസ്യങ്ങൾ; ചിലർ കായ്കനികൾ. ചിലക്കു് ഇറച്ചി വേണം. മററു ചിലക്കു് ചാറ നിറയെ കാപ്പിയും ചായയും ചാരായവും അനേകം റാത്തൽ കാളമാംസവും കൂടാതെ ജീവിക്കാൻ വയ്യ. ഇനിയും ചിലരുണ്ടു്. മനുഷ്യരൂപത്തിലുള്ള മൃഗങ്ങൾ. അവരെ സവ്വഭക്ഷകന്മാരെന്നു് പറയാം. ഞാൻ ഒരു ഭക്ഷണപരിഷ്കാരപ്രസ്ഥാനം ആരംഭിക്കാൻ പോകുന്നില്ല. ഈമാതിരി പരിഷ്കാരം പ്രസംഗിച്ചു് വയററുപിഴപ്പു തേടുന്ന അനേകം കള്ളന്മാരുണ്ടു്. ഞാൻ അവരുടെ സംഘത്തിലെ ഒരാളാകാൻ ആഗ്രഹിക്കുന്നില്ല. എനിക്കു് നിങ്ങളെ മനസ്സിലാക്കാനുള്ളതു് പലയാളുകളുടെ രുചി അവരുടെ സങ്കല്പങ്ങളും ആഗ്രഹങ്ങളും അനുസരിച്ചു് എങ്ങനെ ഭിന്നമായിരിക്കുന്നുവെന്നാണു്. നാം നമ്മുടെ രുചി സൃഷ്ടിക്കുന്നു. പിന്നീടു് നമുക്കു് 'അതു് കൂടാതെ ജീവിക്കാൻ വയ്യ' എന്നു് പറയുകയും ചെയ്യുന്നു. ഞാൻ ആദ്യം ലണ്ടനിൽ ചെന്നപ്പോൾ എന്റെ സ്നേഹിതന്മാർ എന്നോടു് കാപ്പി കുടിക്കണമെന്നു് ആവശ്യപ്പെട്ടതു് ഞാൻ ഓക്കുന്നു. ഇന്ത്യയിൽ വച്ചു് അതുവരെ ഞാൻ പച്ചവെള്ളമേ കുടിച്ചിട്ടുണ്ടായിരുന്നുള്ളു. അതു കൊണ്ടു് എനിക്കു് കാപ്പി കുടിക്കാൻ കഴിഞ്ഞില്ല. കാപ്പിയുടെ സ്വാദു് രുചിയാക്കിത്തീക്കാൻ എനിക്കു് വളരെ കാലം വേണ്ടി വന്നു. അപ്പോൾ ഞാൻ പഠിച്ചു; ഈ രുചിയെന്നു് പറയുന്നതു് നാം ഉണ്ടാക്കിത്തീക്കുന്നതാണെന്നു്. ഇതുപോലെ രുചിയുണ്ടാക്കിത്തീർത്തിട്ടു് ഇന്നു് നാം തിന്നുകയും കുടിക്കുകയും ചെയ്യുന്ന പലതുമുണ്ടു്. പ്രകൃത്യാ ഇതൊന്നും നമുക്കു് ആവശ്യമുള്ളതല്ല. ഇവയെല്ലാം എന്തുകൊണ്ടാണു് നമുക്കു് ആവശ്യമായിരിക്കുന്നതെന്നു് നാം മനസ്സിലാക്കുമ്പോൾ നമുക്കു് ഇവ കൂടാതെ കഴിക്കാറാകും. കാപ്പിയും ചായയും മാംസവും ഉപേക്ഷിച്ചിട്ടും പരിപൂർണ്ണമായ ആരോഗ്യത്തോടുകൂടിയിരിക്കുന്ന പലരേയും എനിക്കറിയാം.

അനാഡംബരജീവിതത്തിനു് പണമധികം വേണ്ട. അതിനു് കശാപ്പുകടകളുടേയും സലൂണുകളുടേയും ആശ്രയമില്ല. നമ്മുടെ കൊതിയടക്കാനും വയറുനിറയ്ക്കാനുമായി എത്ര ആയിരമായിരം സാധുജീവികളെയാണു് ദിവസവും കൊല്ലുന്നതു്. ഓരോ വയറും ഓരോ ശവക്കല്ലറയായിട്ടുണ്ടു്. ഓരോ പല്ലും ഓരോ ശവസ്മാരകശിലയായി നില്ക്കുന്നു. ഭയങ്കരക്ഷാമം വന്നു പട്ടിണികിടന്നു മരിക്കുമ്പോൾ പോലും, അവരുടെ ഒടുവിൽ കിട്ടുന്ന ഭക്ഷണസാധനം കൂടിയും, അവർ വളത്തുന്ന ആടുമാടുകൾക്കുകൂടെ പങ്കിട്ടു തിന്നുകയല്ലാതെ ഒരിക്കലും ആ ജീവികളെ ഭക്ഷണത്തിനുവേണ്ടി കൊല്ലാനായി കത്തിയുയത്താത്ത ഭാരതത്തിലെ ലക്ഷക്കണക്കായ കൃഷീവലന്മാരുടെ

പരിപൂണ്ണ നിസ്വാത്ഥതയും ഇതരജീവിസ്നേഹവും ആലോചിച്ചു നോക്കുക. ഇന്ത്യയിലെ അസംഖ്യം ഹിന്ദുക്കാം പട്ടിണികിടന്നു മരിക്കുമ്പോാംപോലും ഈ പാവങ്ങളായ മിണ്ടാപ്രാണികളെ കൊല്ലുകയില്ല; എന്തെന്നാൽ അവർ മറെറാരു ജീവിയുടെ ജീവൻ തങ്ങളുടെ ജീവനെപ്പോലെ തന്നെ പ്രാധാന്യമുള്ളതായി കരുതുന്നു. അവയെ കൊല്ലുന്നതിനേക്കാാം സ്വന്തം ജീവൻ ബലികഴിക്കുന്നതിനു് അവർ ഇഷ്ടപ്പെടുന്നു. അവർ മഹാമഠയന്മാരാണെന്നു് ചിലർ വിചാരിച്ചേക്കാം. അതെ, കാളയെ തിന്നുന്നവരുടെ നിലയിൽനിന്നു നോക്കിയാൽ തീച്ചയായും അവർ മഠയന്മാരാണു്. പക്ഷെ അവരെപ്പററി തീപ്പുകല്പിക്കേണ്ടതു് ജീവകാരുണ്യമെന്ന അളവുകോലുവച്ചാണു് ഓരോരുത്തനേയും അതാതുമനുഷ്യൻെറ അളവുകോലുവച്ചുവേണം അളക്കാൻ. അനാഡംബരജീവിതത്തിൻെറ മാനദണ്ഡം സാഡംബരജീവിതത്തിൻേറതല്ല. ഇന്ത്യയിൽ അനാഡംബരജീവിതത്തെപ്പററി പ്രസംഗിക്കേണ്ടയാവശ്യമില്ല. എന്തെന്നാൽ അവിടത്തെ ഭൂരിപക്ഷം ജനങ്ങാം അനാഡംബരജീവിതത്തിൻെറ പ്രത്യക്ഷമൂത്തികളാണു് ഇന്ത്യയിൽ കശാപ്പുകടകാം വളരെ ദുർബലമായിരുന്നു. അവിടെ സലൂണുകാം ഉണ്ടായിരുന്നില്ല. എന്നാൽ, ഏതുകാലത്തും അനാഡംബരജീവിതം ആദശമാക്കിയിരുന്ന ഭാരതനിവാസികളുടെയിടയിൽ, ആഡംബരത്തിന്മേൽ കെട്ടിയുറപ്പിക്കപ്പെട്ടിരിക്കുന്ന പാശ്ചാത്യ നാഗരികത കശാപ്പുകടകളും സലൂണുകളും അവയെ ആശ്രയിച്ചുള്ള ജീവിതമാകുന്ന വേണ്ടാത്ത ശീലങ്ങളെല്ലാം ഇപ്പോാം ഇറക്കുമതി ചെയ്യുകയാണു്.

അനാഡംബരജീവിതം നയിക്കുന്നതു് എങ്ങിനെയാണെന്നു് ഹിന്ദുക്കളെ മറെറാരു വഗ്ഗക്കാക്കും പഠിപ്പിക്കാൻ സാദ്ധ്യമല്ല. അനാഡംബരജീവിതത്തിൻെറ മാതൃക പഠിക്കുന്നതിനു് പാശ്ചാത്യക്കു് ഹിന്ദുക്കളുടെ പാദങ്ങളെ ശരണം പ്രാപിക്കേണ്ടിയിരിക്കുന്നു. ക്രിസ്ത്യൻ പാതിരിമാർ സാഡംബരജീവിതം നയിക്കുന്നതു് എങ്ങനെയാണെന്നുള്ള മാതൃക കാണിച്ചുകൊടുക്കാൻ ഇന്ത്യയിലേയ്ക്കു വരുകയും അപ്രകാരമുള്ള ജീവിതത്തിനു സൌകര്യം കൊടുക്കുന്നതു് അവരുടെ മതത്തിൻെറ മഹിമയാണെന്നു് അവിടെ പരസ്യം ചെയ്യുകയും ചെയ്യുന്നു. എന്നാൽ അവരുടെ മതസ്ഥാപകൻ ഒരു പൌരസ്ത്യനായിരുന്നുവെന്നും അതുകൊണ്ടു് മററു പൌരസ്ത്യരായ ആത്മികഗുരുക്കന്മാരെപ്പോലെ അദ്ദേഹവും അടുത്ത ദിവസത്തെ കാര്യം ചിന്തിക്കാതെ, തൻെറ കുട്ടികാംക്കു് എപ്പോഴും ആഹാരം കൊടുക്കുന്നതിനു സന്നദ്ധനായിരിക്കുന്ന സ്വഗ്ഗീയപിതാവിൽ സമ്പൂണ്ണം വിശ്വസിച്ചുകൊണ്ടു് അനാഡംബരജീവിതം നയിക്കുന്ന ആദശമാണു് ശിഷ്യന്മാക്കുപദേ

ശിക്ഷകയും കാണിച്ചുകൊടുക്കുകയും ചെയ്യുതെന്നും അവർ മറന്നുകള യുന്നു. അവരുടെ മതസ്ഥാപകനായ ആ ആചാര്യൻ ശിഷ്യന്മാരോടു പറഞ്ഞു: ''ആകാശത്തു പറന്നുനടക്കുന്ന പക്ഷികളെ നോക്കുക! അവ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല; കളപ്പുരയിൽ ശേഖരിക്കുന്നില്ല. എ ങ്കിലും നിങ്ങളുടെ സ്വർഗ്ഗീയപിതാവു് അവക്കു് ആഹാരംകൊടുക്കുന്നു. നിങ്ങൾ അവയേക്കാൾ അധികം മേന്മയുള്ളവരല്ലേ?'' (മത്തായി 6–26). ''അതുകൊണ്ടു് ഞാൻ നിങ്ങളോടു പറയുന്നതു്, എന്തു തി ന്നും? എന്തുകുടിക്കും? എന്നു്. നിങ്ങളുടെ ജീവനായിക്കൊണ്ടും എന്തു ടുക്കും, എന്നു ശരീരത്തിനായിക്കൊണ്ടും വിചാരിക്കപ്പെടരുതു്. ആ ഹാരത്തേക്കാൾ ജീവനും ഉടുപ്പിനേക്കാൾ ശരീരവും വലുതല്ലേ?'' (മത്തായി 6–25). നാളത്തെ കാര്യത്തേപ്പററി വിചാരിക്കാതെ അനാഡംബരജീവിതം നയിക്കുന്നവരാണു് ക്രിസ്തുവിൻെറ യഥാത്ഥ അനുയായികൾ; സാഡംബരജീവിതം നയിച്ചുകൊണ്ടു് ക്രിസ്ത്യാനി കളാണെന്നു പറഞ്ഞു നടക്കുന്നവരല്ല. അവിശ്വാസികളെന്നു വിചാ രിക്കപ്പെടുന്ന ഭാരതീയരുടെ ഇടയിൽ ക്രിസ്തുവിൻെറ യഥാത്ഥശിഷ്യ ന്മാരായി അനേകംപേരെ നിങ്ങൾക്കു് കാണാൻ സാധിക്കും. നേരേ മറിച്ചു് പാശ്ചാത്യരാജ്യത്തു് ക്രിസ്ത്യാനികളെന്നു പറഞ്ഞുനടക്കുന്ന വരിൽ ക്രിസ്തുവിൻെറ അനുയായികളുടെ എണ്ണം വളരെ കുറവാണു്.

അനാഡംബരജീവിതം നയിക്കുന്നവരാണു് ലോകത്തിൽ ലാ വണ്യമുള്ളവർ; അവരാണു് ധന്യന്മാർ; ഇന്ത്യയിൽ യാതൊരാളുടെ ആവശ്യങ്ങൾ കുറഞ്ഞിരിക്കുന്നുവോ അയാൾ പരിപൂർണ്ണതയ്ക്കു് ഏററ വും അടുത്ത ആളായിട്ടു് വിചാരിക്കപ്പെടുന്നു. അയാളെയാണു് ഭാര തീയ ജനത ആദർശപുരുഷനായി സ്വീകരിക്കുന്നതു്. അയാൾ ദിവ്യ പുരുഷനാകുന്നു. രാജാക്കന്മാരും രാജകുമാരന്മാരും കോടീശ്വരന്മാരും അവരുടെ സിംഹാസനങ്ങൾ, കൊട്ടാരങ്ങൾ, ധനം, ആഡംബരം എന്നിവയെ അനാഡംബരജീവിതത്തിനുവേണ്ടി ത്യജിക്കുന്നു. അവർ ആ ത്യാഗത്തെ പരമാദർശമായി കരുതുന്നു. യുവാക്കന്മാരും, വൃദ്ധന്മാ രും, സ്ത്രീകളും, പുരുഷന്മാരും ആയിരക്കണക്കിനു് അനാഡംബര ജീവിതം നയിക്കുന്നതിലേക്കുവേണ്ടി അവരുടെ ആശകളെ അടക്കു ന്നതിനു് കഠിനാദ്ധ്വാനം ചെയ്യുന്ന അനേകശതം ദൃഷ്ടാന്തങ്ങൾ നി ങ്ങൾക്കു് ഇന്ത്യയിൽ കാണാൻ കഴിയും. അമേരിക്കയിൽ എത്ര പേക്കു് അതു ചെയ്യാൻ സാധിക്കും?—ഞാൻ ചോദിക്കുന്നു.

അനാഡംബരജീവിതമെന്നാൽ വിജനവാസമെന്നത്ഥമാകു ന്നില്ല. അനാഡംബരജീവിതം നയിക്കുന്നതിനു നാം ലോകത്തിൽ നിന്നുമാറി കാടുകളിലും ഗുഹകളിലും വസിക്കണമെന്നില്ല. അനാഡം ബരജീവിതത്തിൻെറ അത്ഥം, നമ്മുടെ കായികവും മാനസികവും,

സാമ്രാജ്യികവും, ആത്മികവുമായ സത്തയെ നിയന്ത്രിക്കുന്ന നിയമങ്ങളോടു് സമ്പൂർണ്ണം സഹകരിക്കുക എന്നു മാത്രമാണു്. ഈ നിയമങ്ങളുടെ ലംഘനമാണു് രോഗം, അവിശ്രമം, ക്ലേശം, ദുഷ്ടത, അജ്ഞാനം, വികാരങ്ങളുടെ ദാസ്യം, ധനോപാസന എന്നിവയുടെ മാതാവായ സാഡംബരജീവിതത്തിലേയ്ക്കു് നമ്മെ നയിക്കുന്നതു്. പ്രകൃതിയുടെ ഉദ്ദേശംതന്നെ അനാഡംബരജീവിതമാണു്. പ്രകൃതി മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നതു് ഉൽക്രാന്തിപ്രക്രമത്തിന്റെ മറെറാരു പടിയിലുംവച്ചു് ചെയ്തുതീക്കാൻ കഴിയാത്ത ജീവിതോദ്ദേശം നിവ്വഹിക്കുവാനാണു്. ആ ഉദ്ദേശത്തെ നാം മനസ്സിലാക്കുകയും അതിനെ നമ്മുടെ നിത്യജീവിതത്തിലെ ഓരോ പ്രവൃത്തിയിലും പ്രകടമാക്കുകയും ചെയ്യുമ്പോൾ മാത്രമേ നാം മനുഷ്യരെന്നുള്ള പേരിനു യോഗ്യതയുള്ളവരായിത്തീരുകയുള്ളു. സാഡംബരജീവിതം നയിക്കുന്ന ഒരു മനുഷ്യജീവി വാസ്തവത്തിൽ ഒരു മനുഷ്യനുമല്ല മൃഗവുമല്ല. അയാൾ ശതമോ അതിലധികമോ പലജാതി മൃഗങ്ങളുടെ സങ്കലനം മാത്രമാണു്. വാസ്തവത്തിൽ അയാൾ ഒരു വിചിത്രജീവിതന്നെയാണു്. മൃഗീയവാസനകളാൽ പ്രേരിതനും, വികാരങ്ങളുടേയും ആശകളുടേയും ആകാംക്ഷകളുടേയും അടിമയായിരിക്കുന്ന കാലത്തോളം ജീവിതലക്ഷ്യമറിയാത്തവനും, മനുഷ്യതയുടെ പൂർണ്ണഭാവത്തിലേക്കു നയിക്കുന്ന ശരിയായ മാഗ്ഗത്തിൽനിന്നു വളരെയധികം അകലെ സഞ്ചരിക്കുന്നവനുമാകുന്നു അയാൾ. മനുഷ്യത്വത്തിന്റെ പൂർണ്ണത മനസ്സിനേയും ശരീരത്തിനേയും സ്വാധീനപ്പെടുത്തുന്നതിൽ ഇരിക്കുന്നു. മൃഗീയവാസനകളെയും ആകാംക്ഷകളെയും വികാരങ്ങളെയും നിയമനം ചെയ്യുന്നതു കൂടി ഉൾക്കൊള്ളുന്ന ആത്മസംയമനമാണു് അനാഡംബരജീവിതം. അനാഡംബരജീവിതം ഉള്ളിടത്തെല്ലാം പരിപൂർണ്ണമായ ആത്മസംയമനവും പ്രകടമായിക്കാണാം. അതാണു് സൽഗ്ഗുണങ്ങളിൽവെച്ചു് ഏററവും പ്രാധാന്യമുള്ളതു്. ആത്മസംയമനം പ്രകടമായിരിക്കുന്നതു് എവിടെയോ അവിടെ മാത്രമേ സ്നേഹം, സഹതാപം, സഹോദരഭാവന, നീതി, സത്യം, സ്വാതന്ത്ര്യം, ആദ്ധ്യാത്മികശക്തി എന്നിവ പ്രകടമാകുകയുള്ളു. അതുകൊണ്ടു് അനാഡംബരജീവിതമെന്നാൽ വസ്ത്രധാരണത്തിലുള്ള ബാഹ്യലാളിത്വം, അലങ്കാരശൂന്യമായ ഗൃഹത്തിലെ വാസം, സസ്യഭോജനം ഇവ മാത്രമല്ല അത്ഥമാകുന്നതു്. ഞങ്ങൾ ഉദ്ദേശിക്കുന്നതു് ഒരുവനെ വികാരങ്ങളുടേയും ആശകളുടേയും ആകാംക്ഷകളുടേയും അടിമത്വത്തിൽനിന്നു വേർപെടുത്തി പ്രകൃതിയുടെ നായകനാക്കിത്തീക്കുന്ന ആത്മസംയമനാചരണം എന്നാണു്. അനാഡംബരജീവിതവും ദാരിദ്ര്യവും പര്യായപദങ്ങളല്ല. അതിന്റെ അത്ഥം

'അജ്ഞാനം' എന്നുമല്ല. അതു് ജീവിതത്തിൻെറ പരമോച്ചമായ ലക്ഷ്യത്തെ വെളിവാക്കുന്നതും ഉൽകൃഷ്ടനിലയിൽ നമ്മെ നിയന്ത്രിക്കുന്നതുമായ ആദ്ധ്യാത്മികനിയമങ്ങളെ അറിഞ്ഞു് അനുഷ്ഠിക്കത്തക്കവണ്ണം നമ്മുടെ മനസ്സിനു കൊടുക്കുന്ന ശരിയായ ശിക്ഷണത്തിൽ നിന്നു വന്നുചേരുന്ന ഒന്നാകുന്നു. ജീവൻെറ സാമ്മാൎഗ്ഗികവും ആദ്ധ്യാത്മികവുമായ പരിശീലനത്തിൽനിന്നും ഏററവും ഉൽകൃഷ്ടമായ അൎത്ഥത്തിലുള്ള വിദ്യാഭ്യാസത്തിൽ നിന്നുമുണ്ടാകുന്ന ഫലമാകുന്നു അതു്. അതിൻെറ അൎത്ഥം പിശുക്കെന്നുമല്ല. പിശുക്കു് പണത്തിനോടുള്ള അമിതമായ ആസക്തിയിൽനിന്നാണുണ്ടാകുന്നതു്. ഒരു പിശുക്കൻ ബാഹ്യമായി വളരെ മിതമായ രീതിയിൽ ജീവിച്ചേക്കാം. എന്തെന്നാൽ തൻെറ സ്വന്തം അത്യാവശ്യത്തിനുപോലും പണം ചെലവാക്കാൻ അയാൾക്കു് ഭയമാണു്. എന്നാൽ ആ ഭയത്തിൻെറ അടിയിൽതന്നെ അതിരററ സ്വാൎത്ഥതയും മമത്വവും പററിപ്പിടിച്ചിരിക്കുന്നതു കാണാം. എന്നാൽ അനാഡംബരജീവിതം ഒരുവനെ സ്വാർത്ഥരഹിതനും അന്യന്മാൎക്കുവേണ്ടി നിസ്വാൎത്ഥ സ്നേഹമുള്ളവനുമാക്കുന്നു. നാം നമ്മെത്തന്നെ എത്രമാത്രം സ്നേഹിക്കുന്നുവോ അതുപോലെ അന്യന്മാരേയും സ്നേഹിക്കുന്നതിനുള്ള ശക്തി അനാഡംബരജീവിതം നമ്മുടെ ഉള്ളിൽ വളൎത്തുന്നു. അതിനുംപുറമേ അതു് ഒരുവനെ എല്ലാവരോടും സ്നേഹമുള്ളവനും ഉദാരശീലനുമാക്കിത്തീൎക്കുന്നു. അതു് ഹൃദയത്തെ ശുദ്ധമാക്കുകയും മനുഷ്യവൎഗ്ഗത്തിനു മുഴുവൻ നന്മയ്ക്കുവേണ്ടി സ്വാർത്ഥത്യാഗം ചെയ്യുന്നതിനുള്ള ഉന്മേഷം നമ്മിൽ ഉണൎത്തുകയും ചെയ്യുന്നു.

വാക്കിലും പ്രവൃത്തിയിലും വിചാരത്തിലുമുള്ള ഋജുത്വവും അനാഡംബരജീവിതത്തിൽ ഉൾപ്പെടുന്നു. മനസ്സിലെ ചിന്ത എല്ലാ വാക്കുകളുടേയും പ്രവൃത്തികളുടേയും പുറകെ നില്ക്കുന്നു. മനസ്സിൻെറ പൂൎണ്ണതയിൽനിന്നാണു് നാവു സംസാരിക്കുന്നതും കൈ പ്രവൎത്തിക്കുന്നതും. ലളിതവും അനാഡംബരവും അവക്രവുമായ ചിന്ത എപ്പോഴും ആ ചിന്തകനേയും, അതു് ആരുടെ നേരെ നയിക്കുന്നുവോ അയാളേയും എപ്പോഴും സഹായിക്കുന്നു. നാം തന്നത്താൻ കേമന്മാരാണെന്നു വിചാരിക്കരുതു്. അന്യന്മാൎക്കു് നഷ്ടംവരുത്തിയും നമുക്കു ശ്രേയസ്സുണ്ടാക്കാൻ ശ്രമിക്കരുതു്. അന്യന്മാൎക്കു് ദോഷം വിചാരിക്കയോ നമ്മുടെ ലാഭത്തിനുവേണ്ടി അന്യന്മാരുടെ സ്വത്തും വസ്തുക്കളും അപഹരിക്കുന്ന കാര്യം ആലോചിക്കയോ അരുതു്. നമ്മുടെ അയല്ക്കാർ സന്തുഷ്ടരും ഐശ്വര്യവാന്മാരുമായിരിക്കുന്നതു് കാണുമ്പോൾ നാം സന്തോഷിക്കണം. ബന്ധുക്കൾ, മിത്രങ്ങൾ, അയല്ക്കാർ, സ്വദേശികൾ, സ്വരാജ്യക്കാർ എന്നുവേണ്ടാ, സകല മനുഷ്യരുടേയും, പോരാ

സകല ജീവികളുടേയും നേക്ക് നാം എപ്പോഴും സൽചിന്തകളെ അ യയ്ക്കണം. എല്ലാ ജീവികളും നാം യാതൊന്നിന്റെ അംശങ്ങൾ മാത്ര മാണോ, ആ ആശ്ചര്യജനകമഹാവസ്തുവിനോടു—പൂർണ്ണത്തിനോടു— ബന്ധപ്പെട്ടവരാണെന്നും അതിനാൽ അവയെല്ലാം നമ്മോടു നമ്മുടെ യഥാർത്ഥ സഹോദരീസഹോദരഭാവത്തിൽ ബന്ധപ്പെട്ടവരാണെ ന്നും നാം സമ്മതിക്കണം.

പ്രപഞ്ചത്തിലെ ഏററവും ആഡംബരശൂന്യമായ വസ്തുവാണ് ഈശ്വരൻ. അദ്ദേഹത്തിൽ ആഡംബരത്തിന്റെ ഗന്ധംപോലുമില്ല. നമ്മുടെ ചിന്തകളെ അദ്ദേഹത്തിലേയ്ക്ക് നയിക്കുകയും അദ്ദേഹത്തി ന്റെ സാന്നിദ്ധ്യം നമ്മുടെ ഹൃദയാന്തർഭാഗത്തു് അനുഭവപ്പെടുകയും ചെയ്യുമ്പോൾ നമ്മുടെ ചിന്തകൾ സരളങ്ങളും ആഡംബരശൂന്യങ്ങളു മായിത്തീരുന്നു. ആ പരചൈതന്യം സകല ജീവികളുടേയും ഹൃദയ ത്തിൽ വസിക്കുന്നതിനാൽ ആ പരമാർത്ഥം നാം അറിയുകയും ന മ്മിൽ എന്നപോലെ അന്യരിലും വസിക്കുന്ന അതേ ഈശ്വരങ്കലേയ്ക്കു നമ്മുടെ ചിന്തകളെ നയിക്കാൻ പഠിക്കയും ചെയ്യണം. ഏവംവിധ മായ ചിന്താസാരള്യം നമുക്കു് പരിപൂർണ്ണശാന്തിയും ആനന്ദവും നൽകി ഒടുവിൽ നമ്മളെ പൂർണ്ണരും ദിവ്യരുമാക്കിത്തീർക്കുന്നു. ചിന്താ സാരള്യം, വാക്കും പ്രവൃത്തിയും വഴിയാണ് പ്രകടമാകുന്നതു്. അന്യ ന്മാക്കു് ഉപദ്രവം ചെയ്യുന്നതോ അവരുടെ മനസ്സുഖത്തിനു ഹാനിവ രുത്തുന്നതോ ആയ ക്രൂരവാക്കുകൾ നാം ഉപയോഗിക്കരുതു്. നമ്മുടെ വാക്കുകൾ എല്ലാവക്കും ഒരനുഗ്രഹമായിരിക്കണം. വാക്സാരള്യവും സത്യവും തോളോടുതോൾ ചേന്നു സ്ഥിതിചെയ്യുന്നു. സത്യമാണ് ഈ ലോകത്തിൽവച്ചു് ഏററവും സരളമായ കാര്യം. അസത്യത്തിനു മാത്രമേ വാചികമായ ആഡംബരത ആവശ്യമുള്ളു. അന്യന്മാക്കു് കായികമോ മാനസികമോ ആയ പീഡയുണ്ടാക്കുന്ന യാതൊരു പ്രവൃ ത്തിയും ചെയ്യാതാകുമ്പോൾ പ്രവൃത്തിസാരള്യം ലബ്ധപ്രതിഷ്ഠമാകും. അങ്ങനെ ചിന്തയിലും വാക്കിലും പ്രവൃത്തിയിലും അനാഡംബര രായി സരളരായിത്തീന്നിട്ടു് നാം ഈ ലോകത്തിൽ അവശ്യം ചെ യ്യേണ്ട ധമ്മങ്ങളെ നിവ്വഹിച്ചുകൊണ്ടു്, ഭൗതിക ലോകത്തിലെ ക്ഷ ണഭംഗുരപദാത്ഥങ്ങളിൽ ആസക്തിയോ ഭോഗതൃഷ്ണയോ വദ്ധിപ്പി ക്കാത്തതും നമ്മുടെ ചാരിത്രശുദ്ധിയെ ഹനിക്കാത്തതുമായ നിർദ്ദുഷ്ട ആഡംബരശൂന്യസുഖങ്ങളെ അനുഭവിച്ചുകൊണ്ടുവേണം ഈ ലോക ത്തിൽ ജീവിക്കുവാൻ. അപ്പോൾ ജീവിതത്തിലെ ഓരോ നിമിഷ വും നമുക്കു യഥാത്ഥസുഖം അനുഭവമാകുന്നു. പിന്നെ വികാരങ്ങൾ, ആശകൾ, ആകാംക്ഷകൾ എന്നിവയുടെമേൽ ശരിയായ സംയമനം വയ്ക്കുന്ന കാര്യം മറക്കാതിരുന്നാൽ മതി. അനാഡംബരജീവിതം ന

മുക്കു് ജീവിതത്തിലെ എല്ലാ പരിതസ്ഥിതികൾക്കും യോജിച്ചവിധം പെരുമാറാനുള്ള ശക്തി തരും. അപ്പോൾ പരിതഃസ്ഥിതികളിൽ വരുന്ന മാററം നമ്മുടെ നാഡീചക്രത്തെ പീഡിപ്പിക്കയോ നമ്മെ ഭ്രാന്താശുപത്രികളിലേയ്ക്കയയ്ക്കുകയോ ചെയ്യുകയില്ല.

ഒരു അനാഡംബരജീവി യേശുക്രിസ്തുവിനെപ്പോലുള്ള ഒരു മനുഷ്യവർഗ്ഗബന്ധുവാണു്. അയാൾ അന്യന്മാക്കുവേണ്ടി ജീവിയ്ക്കുന്നു. അയാൾ ശരീരംകൊണ്ടു് പ്രവർത്തിക്കുന്നതെല്ലാം ലോകത്തിനു് ഒരു ദാനമായിട്ടു നൽകുന്നു. മനുഷ്യവർഗ്ഗത്തിനുവേണ്ടി ബലിപീഠത്തിലർപ്പിക്കുവാനുള്ള ഉപകരണമായിട്ടാണു് അയാൾ ജീവിതത്തെ വച്ചുകൊണ്ടിരിക്കുന്നതു്. അയാളുടെ ജീവിതം ലോകത്തിനൊരനുഗ്രഹമാണു്. അയാൾ മാനവജാതിക്കൊരനുഗ്രഹമാതൃകയാണു്. അയാൾ മനുഷ്യവർഗ്ഗത്തിൻെറ ഒരു യഥാർത്ഥ ബന്ധുവാണെന്നു മാത്രമല്ല, ബലിപീഠത്തിലർപ്പിക്കുവാൻ തയ്യാറാക്കി നിർത്തിയിരുന്ന ഒരാടിൻെറ ജീവനെ രക്ഷിക്കുവാൻവേണ്ടി സ്വശരീരം സമർപ്പിച്ച ജ്ഞാനിയായ ശ്രീബുദ്ധനെപ്പോലെ മൃഗങ്ങളുടേയും ബന്ധുവാകുന്നു. അയാൾ, സചേതനങ്ങളും അചേതനങ്ങളുമായ സകല പദാർത്ഥങ്ങളിലും വ്യാപിച്ചിരിക്കുന്ന സർവ്വാന്തര്യാമിയോടു് അഭേദം അനുഭവിക്കയാൽ ആരെങ്കിലും പുല്ലിന്മേൽ ചവിട്ടി നടക്കുകയോ, ഒരില നുള്ളുകയോ, വൃക്ഷത്തിൻെറ ഒരു കൊമ്പു് ഒടിക്കുകയോ ചെയ്യുന്നതു കണ്ടാൽ അതു സഹിക്കാൻ കഴിയാതേയും തന്നത്താൻ ഒരു പുല്ലിനെപ്പോലും ചവുട്ടി മെതിക്കാതെയും ഇരുന്ന ഭഗവാൻ ശ്രീരാമകൃഷ്ണനെപ്പോലെ സകല ചരാചരങ്ങളിലും അനുതാപമുള്ളവനായിത്തീരുന്നു. യഥാർത്ഥമായ അനാഡംബരജീവിതത്തിൻെറ ഫലം അതാണു്. അതു സ്വർഗ്ഗീയപിതാവു് എങ്ങനെ പൂർണ്ണനായിരിക്കുന്നുവോ അതുപോലെ ഒരുവനെ ജീവിതത്തിൽവച്ചുതന്നെ പൂർണ്ണനും നിർദ്ദോഷിയുമാക്കിത്തീർക്കുന്നു.



# 30 ശ്രീരാമകൃഷ്ണസന്ദേശം *

## I

പ്രിയ വിദ്യാർത്ഥിസഹോദരരേ,

ആർജ്ജവം, നിഷ്കപടത, ആനന്ദം, ആശ എന്നിവ കളിയാടുന്ന മുഖങ്ങളോടുകൂടിയ കുട്ടികളിൽ ഇത്ര വളരെപ്പേരെ ഒന്നിച്ചു കാണാനും നിങ്ങളോടു് സംസാരിക്കാനും ഇടകിട്ടിയതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. പലേതരം മത്സരപ്പരീക്ഷകളിൽ വിജയികളായി സമ്മാനം വാങ്ങിയ വിദ്യാർത്ഥികളെ പ്രത്യേകിച്ചും അഭിനന്ദിക്കുന്നു. സമ്മാനം ലഭിക്കാത്തവരോടു് അടുത്ത കൊല്ലം സമ്മാനം ലഭിക്കുമെന്നു് കരുതി ആശാഭരിതരായിരിക്കാൻ ഉപദേശിക്കുന്നു. നിരാശ പാടില്ല; പ്രവർത്തിക്കുക. സോത്സാഹം പ്രവർത്തിക്കുക എന്നാണു് നമ്മുടെ പൂർവ്വികന്മാർ പറയുന്നതു്.

ഇനി നിങ്ങൾ ആവശ്യപ്പെട്ടപ്രകാരം ശ്രീരാമകൃഷ്ണദേവനെപ്പററി പറയാം. അദ്ദേഹത്തിൻെറ സന്ദേശം വളരെ ലളിതമാണു്. അതു് കുട്ടികൾക്കു് പററിയതാണു്. അദ്ദേഹം കുട്ടികളെ സ്നേഹിച്ചിരുന്നു. അദ്ദേഹം തൻെറ പ്രധാനപ്പെട്ട ഉപദേശങ്ങളെല്ലാം നൽകിയതു് നിങ്ങളെപ്പോലെയുള്ള കുട്ടികൾക്കാണു്. ധനവാന്മാർ, വലിയ പണ്ഡിതന്മാർ, ലൌകികമായ വലിയ സ്ഥാനത്തിലിരിക്കുന്നവർ എന്നിവരേക്കാളധികമായി അദ്ദേഹം ഹൈസ്കൂളിലും കോളേജിലും പഠിക്കുന്ന വിദ്യാർത്ഥികളെയാണു് സ്നേഹിച്ചിരുന്നതു് പ്രായമായവരുടെ മനസ്സു് ഈശ്വരധ്യാനത്തിനു് പററിയതല്ല എന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്. ചിതറിപ്പോയ കടുകു് തിരിച്ചെടുക്കാൻ പ്രയാസമുണ്ടു്. അതുപോലെ വിഷയങ്ങളിൽ വിക്ഷിപ്തമായ മനസ്സു് തിരിച്ചെടുത്തു് ഈശ്വരങ്കൽ ഏകീകരിക്കാൻ പ്രയാസമാണു് എന്നു് അദ്ദേഹം പറയുന്നു. ''നേരം അധികം പുലർന്നാൽ പിന്നെ തയിരു കലക്കിയാൽ വെണ്ണ കിട്ടുകയില്ല. അതുപോലെ അധികം പ്രായമായവരുടെ മനസ്സു് എത്ര മഥിച്ചാലും അതിൽനിന്നു് ഈശ്വരപ്രേമം ഉദിച്ചുയരുകയില്ല'' എന്നും അദ്ദേഹം പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് അദ്ദേഹത്തിൻെറ ഉപദേശം ഗ്രഹിക്കാൻ നിങ്ങളാണു് അധികാരികൾ. അദ്ദേഹം ലൌകികമായി വലിയ നിലയിലുള്ളവരെ

* മദ്രാസ് പച്ചയ്യപ്പാ ഹൈസ്കൂളിൽവച്ചു് സാഹിത്യസമ്മേളനങ്ങളുടെ സംയുക്ത സമ്മേളനത്തിൽ ഇംഗ്ലീഷിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

കാണാതെ ഒഴിച്ചുവിടുകയുംകൂടി ചെയ്തിരുന്നു. അദ്ദേഹത്തിന്റെ മാനസപുത്രനായ ശ്രീമദ് ബ്രഹ്മാനന്ദസ്വാമികൾ ഇവിടെ മദിരാശിയിൽ താമസിച്ചിരുന്നപ്പോൾ ഇതു് ഞാൻ പലപ്രാവശ്യം കണ്ടിട്ടുണ്ടു്. വലിയ പ്രമാണികൾ ചെന്നാൽ അദ്ദേഹം വാതിലടച്ചു കളയാൻകൂടി ചിലപ്പോൾ പറഞ്ഞിട്ടുണ്ടു്. നേരേമറിച്ചു് കുട്ടികളോടു് അദ്ദേഹം എപ്പോഴും സ്വാതന്ത്ര്യത്തോടുകൂടി പെരുമാറിയിരുന്നു. അതുകൊണ്ടു് കുട്ടികളായ നിങ്ങൾ ശ്രീരാമകൃഷ്ണന്റെ സന്ദേശം നിങ്ങൾക്കു് പ്രത്യേകമുള്ളതാണെന്നുവച്ചു് പഠിക്കയും ആലോചിക്കയും അനുഷ്ഠിക്കയും ചെയ്യണം. മതമെന്നുള്ളതു് വയസ്സായവർക്കുള്ളതാണെന്നു് വിചാരിച്ചു് പിൽക്കാലം അഭ്യസിക്കുന്നതിനു് നീട്ടിവയ്ക്കരുതു്. ബാല്യത്തിൽ ആത്മികാഭ്യാസത്തിൽ അഭിരുചി സമ്പാദിച്ചിട്ടില്ലെങ്കിൽ പ്രായമായാൽ പിന്നെ ഒന്നും സാദ്ധ്യമല്ല. ''കൗമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ''

ബുദ്ധിയുള്ളവൻ ഭാഗവതധർമ്മങ്ങളെ ബാല്യകാലത്തുതന്നെ പരിശീലിക്കണം എന്നു് പ്രഹ്ലാദൻ പറയുന്നു. ശ്രീരാമകൃഷ്ണദേവന്റെ മാനസപുത്രനായ എന്റെ ഗുരുദേവനും ഈ കാര്യം പറഞ്ഞിട്ടുണ്ടു്. രാമകൃഷ്ണമിഷനിൽ തന്നെ മുപ്പതുവയസ്സു് കഴിഞ്ഞവരെ സന്ന്യാസിസംഘത്തിൽ ചേർക്കുകയില്ലെന്നാണു് ഇപ്പോൾ വ്യവസ്ഥചെയ്തിരിക്കുന്നതു്. മുപ്പതു് വയസ്സിനു് മുമ്പു് വല്ലതും സമ്പാദിച്ചുകൊള്ളണം. പ്രാചീനകാലങ്ങളിൽ ഉപനയനത്തിന്നു് കാലനിർണ്ണയം ചെയ്യുമ്പോൾ പതിനാറു് വയസ്സിനകം ഉപനയനം നടക്കാത്ത ബ്രാഹ്മണക്കുട്ടിയെ ഭ്രഷ്ടനാക്കിത്തള്ളിക്കളയുക എന്നൊരു നിയമം വച്ചിരുന്നു. ഇതിന്റെ അർത്ഥം പതിനാറു്വയസ്സിനുമുമ്പു് ഒരു ബ്രാഹ്മണക്കുട്ടി ആധ്യാത്മികാഭ്യാസം തുടങ്ങിയില്ലെങ്കിൽ പിന്നെ അവന്നു് ആത്മികവിഷയത്തിൽ ഉയരാൻ പ്രയാസമാണെന്നുള്ളതായിരുന്നു.

ബാലസ്താവത് ക്രീഡാസക്തസ്തരുണാസ്താവത്തരുണീരക്തഃ
വൃദ്ധസ്താവച്ചിന്താമഗ്നഃ പരമേ ബ്രഹ്മണി കോഽപി ന ലഗ്നഃ

എന്നു് ഭഗവാൻ ശ്രീ ശങ്കരനും പറയുന്നു. അതുകൊണ്ടു് ബാല്യത്തിൽതന്നെ നിങ്ങൾ ധാർമ്മികമായ ജീവിതം നയിക്കണം. ഇതിൽ അശ്രദ്ധ കാണിക്കരുതു്.

ശ്രീ രാമകൃഷ്ണദേവന്റെ സർവ്വപ്രധാനമായ ഉപദേശം ഈശ്വരനെ കാണാൻ കഴിയുമെന്നുള്ളതാണു് നാസ്തികന്മാരെക്കൊണ്ടു് നിറഞ്ഞ ഈ ലോകത്തേയ്ക്കു് ശ്രീരാമകൃഷ്ണൻ നൽകിയ ഏറ്റവും സാരമായ ഉപദേശം ഈശ്വരനെ കാണാമെന്നുള്ളതാണു്. ഈ ലോകം നാസ്തികമായിരിക്കുന്നു. ചിലർ അകവും പുറവും നാസ്തികർ. ചിലർ അകത്തുമാത്രം നാസ്തികർ. ഇങ്ങിനെ നാസ്തികർ രണ്ടുതരം

ഇന്നത്തെ കൃസ്ത്യാനികളിൽ ആസ്തികന്മാർ എത്രയുണ്ടു്? യേശുക്രിസ്തു എന്താണുപദേശിച്ചതു്? ''ശത്രുവിനെ സ്നേഹിക്കുക, വലതുചെള്ള യ്ക്കടിച്ചാൽ ഇടതുചെള്ള കാണിക്കുക, ഈശ്വരസാമ്രാജ്യത്തെ ആദ്യം അന്വേഷിക്കുക'' എന്നു്. ഇന്നത്തെ ക്രിസ്തീയസാമ്രാജ്യങ്ങൾ എന്തുചെയ്യുന്നു? അവ യുദ്ധത്തിനു് ആയുധങ്ങൾ സംഭരിക്കുന്നു. പാർല്യമെൻറു് മന്ദിരത്തിനുള്ളിൽ ക്രിസ്തീയമെമ്പർമാർ പ്രവേശിക്കുന്നതു് യേശുവിനെ ഹൃദയത്തിൽനിന്നു് വലിച്ചു് പുറത്തെറിഞ്ഞിട്ടാണു്. ചില മതാദ്ധ്യക്ഷന്മാർ സാധുക്കളായ അബിസീനിയക്കാരെ കൊള്ളയിടുന്നതിൽ ഇററലിക്കാർ വിജയികളാകാൻ ഈശ്വരപ്രാർത്ഥനകൂടി നടത്തുകയുണ്ടായി! അഹിംസോപദേഷ്ടാവായ ബുദ്ധമുനിയുടെ ശിഷ്യന്മാർ ചൈനയിലും ജപ്പാനിലും എന്തു ജീവിതമാണു് നയിക്കുന്നതു്? ഹിംസാപ്രിയമായ ജീവിതംതന്നെ. ഹിന്ദുക്കളും ധർമ്മത്തെ ആദരിക്കുന്നില്ല. എല്ലാവരുടേയും എല്ലാ ദേശക്കാരുടേയും അവസ്ഥ ഏറക്കുറെ ഇതുതന്നെ. ഇങ്ങിനെയുള്ള നാസ്തികരെക്കൊണ്ടു് നിറഞ്ഞ ലോകത്തേയ്ക്കു് ശ്രീരാമകൃഷ്ണദേവൻ കൊണ്ടുവന്ന സന്ദേശം ഈശ്വരനുണ്ടെന്നും ഈശ്വരൻ ദൃശ്യനാണെന്നും, മനുഷ്യർ എന്നു പറയുന്നതു് വാസ്തവത്തിൽ മലമൂത്രമാംസനിർമ്മിതമായ കോശങ്ങളല്ലെന്നും, ആത്മാക്കളാണെന്നും, ഈ ആത്മാക്കൾ ഈശ്വരാംശങ്ങളാണെന്നുമാകുന്നു. ഈ ഉപദേശം പുത്തനല്ല. എന്നാൽ അതു് നമ്മുടെ ഹൃദയത്തിൽ ഇക്കാലത്തു് വിശ്വാസമുളവാക്കുമാറു് ശ്രീരാമകൃഷ്ണദേവൻ സ്വാനുഭവത്തെ അടിസ്ഥാനമാക്കി പ്രതിപാദിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ ഈശ്വരനെ കണ്ടു. ''അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' എന്നു് ചോദിക്കുന്ന വിവേകാനന്ദസ്വാമിയോടു് ഒരു സങ്കോചവുംകൂടാതെ ''ഉണ്ടു്. നിന്നെ കാണുന്നതുപോലെ കാണുന്നു.'' എന്നു് അദ്ദേഹം ഉത്തരം പറയുന്നു. ഈശ്വരനെ കാണുക മാത്രമല്ല, ഈശ്വരനോടു് അദ്ദേഹം സംസാരിക്കയും ചെയ്തിരുന്നു. അദ്ദേഹത്തിനു് ഏതെങ്കിലും സംശയമുണ്ടായാൽ അദ്ദേഹം മാതൃഭാവത്തിൽ ആരാധിച്ചുവന്ന ഈശ്വരനോടു് ചോദിച്ചു് സംശയം തീർക്കുക പതിവായിരുന്നു. നരേന്ദ്രനെ (വിവേകാനന്ദസ്വാമികളെ) അദ്ദേഹം വളരെയധികം സ്നേഹിച്ചിരുന്നു. നരേന്ദ്രനെ കാണാതെ ഒരു നിമിഷംപോലും ഇരിക്കുന്നതു് അസഹ്യമായിരുന്നു. ഇപ്രകാരമുള്ള സ്നേഹംകണ്ടു് നരേന്ദ്രൻതന്നെ ഒരിക്കൽ ''അങ്ങു് ജഡഭരതനെപ്പോലെയായിത്തീരും. ഇത്ര സ്നേഹം നന്നല്ല'' എന്നു് പറഞ്ഞു. ഇതുകേട്ടു് ബാലനെപ്പോലെ ഉൽക്കണ്ഠിതമാനസനായിട്ടു് ശ്രീരാമകൃഷ്ണൻ ദേവിയെ ശരണംപ്രാപിച്ചു. ''അമ്മേ! ഞാൻ നരേന്ദ്രനിൽ സ്നേഹം വയ്ക്കുകനിമിത്തം ഭരതനെപ്പോലെ ആയിത്തീരുമെന്നു് അ

വൻ പറയുന്നു. ഇതു സത്യമോ? എന്നു് ചോദിച്ചു. ഉത്തരം കിട്ടി. മടങ്ങിവന്നു് നരേന്ദ്രൻെറ വരവു് കാത്തിരുന്നു. നരേന്ദ്രൻ വന്നപ്പോൾ ''ഞാൻ നിന്നിൽ ഇരിക്കുന്ന നാരായണകലയെയാണു് സ്നേഹിക്കുന്നതു്. എന്നു് ആ നാരായണകല ഇല്ലാതാകുന്നുവോ അന്നു് എൻെറ സ്നേഹവും ഇരിക്കയില്ല. അതുകൊണ്ടു് ഭരതനെപ്പോലെയാകയില്ല. ഇതു് അമ്മ എന്നെ അറിയിച്ചിരിക്കുന്നു'' എന്നു് മറുപടി പറഞ്ഞു. പ്രിയ സഹോദരരെ, ഇങ്ങിനെ എത്രയോ സംഭവങ്ങൾ ശ്രീരാമകൃഷ്ണചരിതത്തിലുണ്ടു്. നിങ്ങൾ അവയെ നല്ലവണ്ണം പഠിക്കണം. 'ഈശ്വരൻ ഇല്ല' എന്നു് നാസ്തികന്മാർ എഴുതിവിടുന്ന പുസ്തകങ്ങളാൽ നിങ്ങൾ വ്യാമോഹിതരാകരുതു്. ഇന്നുമുതൽ നിങ്ങൾ അവിശ്വാസം കളയണം. മതഗ്രന്ഥങ്ങളിലും ആദ്ധ്യാത്മിക പുരുഷന്മാരിലും ശ്രദ്ധയുള്ളവരായിരിക്കണം. വിശ്വാസത്തിന്നു് വളരെ ശക്തിയുണ്ടു്. വേദങ്ങൾ ഇന്ത്യയെ ആക്രമിക്കാൻവന്ന ഒരു കൂട്ടം കൊള്ളക്കാർ എഴുതിയ പാട്ടുകളാണെന്നും മററും ചരിത്രകാരന്മാർ എഴുതിവിട്ടിട്ടുള്ളതു് വെറും തെററാണു്. ഈ ചരിത്രകാരന്മാർ വേദത്തിൻെറ അർത്ഥം മനസ്സിലാക്കിയിട്ടില്ല. ഇവർ സായനവ്യാഖ്യാനത്തിൻെറ തർജ്ജമയോ അങ്ങേഅററം സായനവ്യാഖ്യാനംതന്നെയോ മാത്രമെ പഠിച്ചിട്ടുള്ളു. സായനവ്യാഖ്യാനംതന്നെ അനേക വ്യാഖ്യാനങ്ങളിലൊന്നാണു്. ആ ഒററ വ്യാഖ്യാനം വച്ചുകൊണ്ടു് വേദം മനസ്സിലാക്കി അതിൽ കാണുന്ന ചില പദങ്ങളെ അടിസ്ഥാനമാക്കി ചരിത്രമെഴുതുന്നവരാണ് ഇവർ. നിങ്ങൾ വേദത്തിൻെറ നാനാർത്ഥങ്ങൾ പഠിക്കുമ്പോൾ സായനഭാഷ്യം നോക്കി ഇന്ത്യാ ചരിത്രം ഉണ്ടാക്കിയവർ എത്ര തെററു പഠിപ്പിച്ചിട്ടുണ്ടെന്നു് നിങ്ങൾക്കു് മനസ്സിലാകും. വേദങ്ങൾ ഈശ്വരപ്രകാശിതങ്ങളാകുന്നു. അവ ഈശ്വരദർശനത്തിനുള്ള അഭ്യാസങ്ങൾ ഉപദേശിക്കുന്നു. വേദങ്ങളിലും ആപ്തന്മാരിലും നിങ്ങൾ വിശ്വാസമുള്ളവരായിരിക്കണം. ആത്മിക വിശ്വാസമില്ലാത്തവൻെറ ജീവിതം വളരെ ദയനീയമാണു്.

'അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി'

(അജ്ഞനും, ശ്രദ്ധ ഇല്ലാത്തവനും, സംശയാത്മാവും നശിക്കുന്നു.)

എന്നു് ഭഗവാൻ ഗീതയിൽൽ പറയുന്നു. നിങ്ങളുടെ മനസ്സിൽ നാസ്തികചിന്ത വരുമ്പോൾ ശ്രീരാമകൃഷ്ണദേവൻെറ ജീവിതവും ഉപദേശവും വായിക്കുക. അപ്പോൾ സൂര്യപ്രകാശത്തിൻെറ മുമ്പിൽ ഇരുട്ടെന്നപോലെ നാസ്തികചിന്ത തനിയെ ഓടിയൊളിക്കും. ഈശ്വരവിശ്വാസത്തോടുകൂടിത്തന്നെ ശ്രീരാമകൃഷ്ണദേവൻ ഉപദേശിച്ച മറെറാരു തത്വം നാം ആത്മാക്കളാകുന്നുവെന്നുള്ളതാണു്. നാം മല

മൃത്യസഞ്ചികളല്ല. ഈശ്വരാംശങ്ങളാകുന്നു. നാം ഈശ്വരന്റെ കുട്ടികളാകുന്നു. ''ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ'' എന്ന വാക്യത്തിൽ ശ്രുതികൾ നമ്മെ അമൃതക്കുട്ടികളെന്നല്ലയോ വിളിച്ചതു്? നാം ആത്മാക്കളാണെന്നു് വിശ്വസിക്കാത്തവർ തിന്നാനും കുടിക്കാനും മററുള്ളവരെ തീററാനും കുടിപ്പിക്കാനുമായി ജീവിക്കുന്നു. ഇവരും മൃഗങ്ങളും തമ്മിൽ വ്യത്യാസമെന്തു്? നാം മൃഗങ്ങളാകരുതു്. ''നിങ്ങളുടെ ആത്മാവിനെ അറിയുക, എന്നാൽ നിങ്ങൾക്കു് ഈശ്വരനെ അറിയാം'' എന്നും ശ്രീരാമകൃഷ്ണൻ പറയുന്നു. ആത്മസാക്ഷാൽകാരം, ഈശ്വരസാക്ഷാൽക്കാരം എന്നതു് രണ്ടല്ല. അംശത്തെ അറിഞ്ഞാൽ അംശിയെ അറിയാം. ഒരു ഔൺസ്സു് മെക്കുറിക്കു്ആക്സൈഡിന്റെ ഘടകമെന്തെന്നറിഞ്ഞാൽ ലോകത്തുള്ള സകല മെക്കുറിക്കു് ആക്സൈഡിന്റേയും ഘടകമറിയാം. ''യഥൈകേന മൃൽപിണ്ഡേന വിജ്ഞാതേന സർവ്വമിദം വിജ്ഞാതം ഭവതി.'' ഈശ്വരനെ പൂർണ്ണമായി ആർക്കും അറിയാൻ സാധിക്കയില്ല. ''മററുള്ള സകല പദാത്ഥവും ഉഛിഷ്ടമായിട്ടുണ്ടു്. സച്ചിദാനന്ദം മാത്രമേ ഉഛിഷ്ടമാകാതുള്ളു. എന്തെന്നാൽ അതു് വാചാമഗോചരമാണു്. അതു് ആരുടേയും വായിൽക്കൂടി പുറത്തുവന്നിട്ടില്ല.'' എന്നു് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ഈശ്വരൻ സമ്പൂർണ്ണജ്ഞേയനല്ല എങ്കിലും അജ്ഞേയനല്ല. ഈശ്വരനെ അറിയാത്തവന്റെ ജന്മം നിരത്ഥകമാകുന്നു. പാപി ആരു്? ഈശ്വരനെ അറിയാൻ ആഗ്രഹിക്കാത്തവൻ—ഈശ്വരനെ അറിയാനുള്ള മാർഗ്ഗത്തിൽ പ്രവർത്തിക്കാത്തവൻ. നിങ്ങൾ പാപികളാകരുതു്. അസുരന്മാരാകരുതു്.

ഈശ്വരനെ അറിയാനുള്ള വഴി എന്തു്? ആത്മസാക്ഷാൽകാരത്തിനുള്ള വഴി എന്തു്? എല്ലാ മതങ്ങളും അതിന്റെ സ്ഥാപകന്മാർ ഉപദേശിച്ച അത്ഥത്തിൽ ഈശ്വരദർശനത്തിനുള്ള വഴിയാകുന്നു. ''യതമത തത പഥ'' എത്ര മതങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങളുണ്ടു് എന്നാണു് ശ്രീരാമകൃഷ്ണദേവന്റെ ഉപദേശം. അദ്ദേഹം കൃസ്ത്യാനിയായും മുസൽമാനായും, രാമഭക്തനായും കൃഷ്ണഭക്തനായും, ബൌദ്ധനായും, ശാക്തനായും, ഇരുന്നു് അഭ്യാസം ചെയ്തു; അതാതു മതപ്രകാരം ലക്ഷ്യം അനുഭവിച്ചു. അതിനുശേഷം അദ്ദേഹം പറയുന്നതു് എല്ലാ മതങ്ങളും ഈശ്വരാദിഷ്ടപുരുഷന്മാർ സ്ഥാപിച്ചതാണെന്നാകുന്നു. അമ്മ പലേ രുചിയും പലേ ശരീരപ്രകൃതിയുമുള്ള കുട്ടികൾക്കു് പലേതരം ഭക്ഷണസാധനങ്ങൾ തയ്യാറാക്കിക്കൊടുത്തു് അവരെ വളത്തുന്നതുപോലെ ഈശ്വരൻ മനുഷ്യരിൽ ഭിന്നരുചിക്കാരും ഭിന്നമാനസപ്രകൃതികളുമായ ജനങ്ങൾക്കുവേണ്ടി ഭിന്നഭിന്നമതങ്ങൾ സൃഷ്ടിച്ചിരിക്കുന്നു. എല്ലാ മതങ്ങളും നല്ലതുതന്നെ. ''ഒരു മതം മാത്രം

സത്യം'' എന്നു് പറയുന്നതു് പാപമാകുന്നു എന്നാണു് ശ്രീരാമകൃഷ്ണദേവന്റെ മതം. അങ്ങനെ പറയുന്നതു് ഈശ്വരനിന്ദയാകുന്നു. പക്ഷെ അതാതു മതത്തിന്റെ സ്ഥാപകൻ ഉപദേശിച്ച അർത്ഥത്തിൽ മാത്രമേ എല്ലാ മതവും നല്ലതെന്നു പറയാൻ പാടുള്ളുവെന്നു് നാം പ്രത്യേകം ഓർക്കണം. ശൈവം, വൈഷ്ണവം, ശാക്തം, ഗാണപത്യം, ക്രൈസ്തവം, മാഹമ്മദം എന്നിവയെല്ലാം നല്ലതുതന്നെ. ഇവയെല്ലാം ഉപദേശിക്കുന്നതു് പരമാർത്ഥത്തിൽ ഒരേ തത്വത്തേയാകുന്നു. അതു് മറെറാന്നുമല്ല. ത്യാഗമാണു്. സർവ്വവും ഈശ്വരാർപ്പണം ചെയ്യണം. ഒന്നിലും 'ഞാൻ' 'എന്റേതു്'' എന്ന ബുദ്ധി വയ്ക്കരുതു്. ഈ ബുദ്ധിയാണു് ബന്ധത്തിനു് കാരണം. പരമാർത്ഥത്തിൽ ഈ ലോകത്തു് നമ്മുടേതായി എന്തുള്ളു? നാം തന്നെ നമ്മുടേതാണോ? അല്ല, ഒരിലുമല്ല. എല്ലാം ഈശ്വരന്നധീനമാകുന്നു. ഇപ്രകാരം സർവ്വവും ഈശ്വരങ്കൽ സമർപ്പിക്കുക. ശ്രീരാമകൃഷ്ണദേവൻ തന്റെ സർവ്വവും ഈശ്വരാർപ്പണം ചെയ്തു. ഈശ്വരനല്ലാതെ മറെറാരു ബന്ധുവുമില്ലെന്നു് അദ്ദേഹം അനുഭവപ്പെടുത്തി. സദാസമയവും ഈശ്വരനെത്തന്നെ സ്മരിച്ചു. അദ്ദേഹത്തിനു് ഈശ്വരദർശനമുണ്ടായി.

ഈശ്വരദർശനത്തിനു് ശ്രമിക്കുന്നവന്നു് തീവ്രമായ സന്മാർഗ്ഗനിഷ്ഠവേണം. സത്യത്തിലും ബ്രഹ്മചര്യത്തിലും നല്ല ഉറപ്പുവേണം. ഈശ്വരദർശനത്തിനു് പ്രതിബന്ധം കാമകാഞ്ചനാസക്തിയാണു്. ശ്രീരാമകൃഷ്ണദേവൻ പണം തൊടാതെ ജീവിച്ചു. എന്നാൽ എല്ലാവരും പണം തൊടാതെ കഴിക്കണമെന്നു് അദ്ദേഹം നിർബ്ബന്ധിക്കുന്നില്ല. അതും സാദ്ധ്യമാണു്—ഈ കലിയുഗത്തുപോലും—എന്നു് അദ്ദേഹം കാണിച്ചുതന്നു. ശരീശചന്ദ്രഘോഷൻ, ബലരാമവസു മുതലായവരോടു് പണം തൊടരുതെന്നു് അദ്ദേഹം ഉപദേശിച്ചിട്ടില്ല. പക്ഷേ 'കാഞ്ചനാസക്തി പാടില്ല' എന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്. ഈ ലോകത്തു കാണുന്ന സകലതും ഈശ്വരന്റേതെന്നറിഞ്ഞുകൊണ്ടു നാം അതിന്റെ കൈകാര്യക്കാർ മാത്രമെന്നു വിചാരിച്ചു് ജീവിച്ചുകൊള്ളണം. ഇതാണു് ഉപദേശം.

ആത്മീകമായി മുന്നോട്ടുപോകണമെന്നുള്ളവന്നു് ബ്രഹ്മചര്യം വേണം. ബ്രഹ്മചര്യമില്ലാത്തവനു് ഒരിക്കലും ആത്മലാഭം ഉണ്ടാകയില്ല. ബ്രഹ്മചര്യമാണു് ശ്രീരാമകൃഷ്ണന്റെ മുഖ്യോപദേശം. ഭാര്യയെപ്പോലും അദ്ദേഹം അമ്മയായിട്ടാണു് കണ്ടിരുന്നതു്. ഭഗവാന്റെ ജീവിതംനോക്കി ഈ മഹത്തായ പാഠം പഠിക്കുവിൻ. മുൻകാലത്തു് ബ്രഹ്മചര്യം രക്ഷിക്കണമെങ്കിൽ കാറേറാ വെള്ളമോ ഇലയോ മാത്രം ഭക്ഷണമാക്കി ജീവിക്കണമെന്നും എന്നാൽതന്നെയും അതു് അസാദ്ധ്യമാണെന്നും ജനങ്ങൾ ധരി

ച്ചുവച്ചിരുന്നു. ഭർത്തൃഹരി വാതാംബുപർണ്ണാശനന്മാർക്കും ബ്രഹ്മചര്യം സാദ്ധ്യമല്ലെന്നു പറയുന്നു. എന്നാൽ ശ്രീരാമകൃഷ്ണദേവനും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ഈ കഷ്ടപ്പാടുകൾ കൂടാതെതന്നെ ബ്രഹ്മചര്യം രക്ഷിക്കാൻ സാധിക്കുമെന്നു് കാണിച്ചിരിക്കുന്നു. അവർ സാധാരണ മനുഷ്യരെപ്പോലെ ആഹാരം കഴിച്ചു. മിതമായുറങ്ങി എന്നിട്ടും ബ്രഹ്മചര്യം—ശുദ്ധ ബ്രഹ്മചര്യം—രക്ഷിക്കുന്നു. പക്ഷേ അവർക്കു് ഈശ്വരഭക്തി ഉണ്ടായിരുന്നു. ഈശ്വരഭക്തി—ഊണിലും ഉറക്കത്തിലും ഈശ്വരചിന്ത, ഈശ്വരനെ കാണണമെന്നുള്ള തീവ്രമായ ആഗ്രഹം, ഈശ്വരൻ നമ്മുടെ സകല പ്രവൃത്തിയും കാണുന്നുവെന്ന വിചാരം, ഈശ്വരൻ നമ്മോടുകൂടി ഉണ്ടെന്ന ബോധം, ഞാൻ ഈശ്വരന്റെ കുട്ടിയാണെന്നുള്ള വിശ്വാസം—ഉണ്ടായിരിക്കണം. എന്നാൽ മാത്രമേ പരിപൂർണ്ണബ്രഹ്മചര്യം രക്ഷിക്കാൻ സാധിക്കൂ. ദുർവ്വിചാരങ്ങളെ ഉണ്ടാക്കുന്ന ഗ്രന്ഥങ്ങൾ ബ്രഹ്മചര്യത്തിന്റെ പരമശത്രുക്കളാകുന്നു. ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ഏററവും വലിയ ദോഷാംശം അതു് വിദ്യാർത്ഥികളുടെ ബ്രഹ്മചര്യബലത്തെ ധ്വംസിക്കുന്നുവെന്നുള്ളതാണു്. ഈ കാര്യത്തിൽ നിങ്ങൾ പ്രത്യേകം നിഷ്ക്കർഷവയ്ക്കണം. വിദ്യാഭ്യാസത്തിന്റെ പരമപ്രയോജനം ഈശ്വരദർശമാണു്. ശ്രീരാമകൃഷ്ണദേവൻ കുട്ടിയായിരിക്കുമ്പോൾ ലൗകികവിദ്യകളെ ത്യജിച്ചു. ''ഈ വിദ്യാഭ്യാസംകൊണ്ടു് എന്തു പ്രയോജനം?'' എന്നു് അദ്ദേഹം ഒരിക്കൽ ചില പണ്ഡിതന്മാരോടു് ചോദിച്ചു. അതിനു് അവർ പറഞ്ഞ മറുപടി ''ഇതുകൊണ്ടു് കീർത്തി, ധനലാഭം എന്നിവയുണ്ടാകും'' എന്നാണു്. ''ഈശ്വരലാഭത്തിനു് ഇതു് ഉപകരിക്കയില്ലെങ്കിൽ എനിക്കു് ഇതു് ആവശ്യമില്ല'' എന്നു പറഞ്ഞു് അദ്ദേഹം പുസ്തകം വലിച്ചു ദൂരെയെറിഞ്ഞു. ഈശ്വരചിന്തയിൽ നിമഗ്നനായി. മരണമെന്നൊന്നുണ്ടെന്നുള്ളതു് തീർച്ചയാണു്. ഇത്ര തീർച്ചയുള്ള കാര്യം മറെറാന്നുമില്ല. മരണത്തോടുകൂടി എല്ലാം അവസാനിക്കുമെങ്കിൽ പിന്നെ ഈ ലൗകികമായ സ്ഥാനമാനങ്ങൾക്കുവേണ്ടി കഷ്ടപ്പെട്ടും തമ്മിൽത്തല്ലിയും ജീവിതം ചിലവാക്കുന്നതിന്റെ അർത്ഥമെന്തു്? അതിനു പഠിപ്പിക്കുന്ന വിദ്യാഭ്യാസത്തിന്റെ അർത്ഥമെന്തു്? അതിനു പഠിപ്പിക്കുന്ന വിദ്യാഭ്യാസത്തിന്റെ പ്രയോജനമെന്തു്? മരണത്തോടുകൂടി അവസാനിക്കുന്നില്ലെങ്കിൽ പില്ക്കാലത്തേയ്ക്കു് ഉപകരിക്കാത്ത വിദ്യാഭ്യാസത്തിന്റെ പ്രയോജനമെന്തു്? അതുകൊണ്ടു് ശ്രീരാമകൃഷ്ണദേവൻ നിത്യവസ്തുവിനെ തേടാനായി ജീവിതം ചിലവാക്കി. വിദ്യ രണ്ടുവിധമുണ്ടെന്നു് നമ്മുടെ പൂർവ്വികന്മാർ പറയുന്നു. ഒന്നു് പരാവിദ്യ. മറേറതു് അപരാവിദ്യ. അപരാവിദ്യ പരാവിദ്യയ്ക്കു് മനസ്സിനെ തയ്യാറാക്കാൻ മാത്രം. പരാവിദ്യ—

ഈശ്വരസാക്ഷാൽക്കാരത്തിനു നേരിട്ടുപകരിക്കുന്ന വിദ്യ—ആണു് പ്രധാനം. അതുകൊണ്ടു് ഈശ്വരാനുഭൂതിക്കുള്ള മാർഗ്ഗത്തിൽനിന്നു വ്യതിചലിപ്പിച്ചു മനസ്സിനെ വിഷയപരമാക്കിത്തീർക്കുന്ന ഗ്രന്ഥങ്ങൾ ഒഴിച്ചുവിടേണ്ടതാണു്. ഇതുകൊണ്ടു് ശരീരരക്ഷയ്ക്കു് ആവശ്യമുള്ള വൈജ്ഞാനികഗ്രന്ഥങ്ങൾ പഠിക്കേണ്ടെന്നു ഞാൻ പറയുന്നതായി അർത്ഥമാക്കരുതു്. ശ്രീരാമകൃഷ്ണദേവന്റെ സന്ദേശവാഹകനായ ശ്രീവിവേകാനന്ദസ്വാമികൾ പാശ്ചാത്യരുടെ സയിൻസും രാഷ്ട്രതന്ത്രവും മുഴുവൻ ഇന്ത്യയ്ക്കു് ആവശ്യമാണെന്നഭിപ്രായപ്പെട്ടിട്ടുണ്ടു്. എന്നാൽ അതല്ല ജീവിതലക്ഷ്യം. ഈ കാര്യം നാം മറന്നുകളയരുതു്.

ഈശ്വരൻ ഒന്നേയുള്ളു. ശിവൻ, വിഷ്ണു, കാളി, അള്ളാ മുതലായവയെല്ലാം അദ്ദേഹത്തിന്റെ പലേ നാമങ്ങൾ. അദ്ദേഹം സ്വയം അരൂപി; എന്നാൽ ഭക്താനുഗ്രഹാർത്ഥം പലേ രൂപങ്ങൾ ഗ്രഹിക്കുന്നു. സാകാരവും നിരാകാരവും തമ്മിലുള്ള സംബന്ധം മഞ്ഞുകട്ടയും വെള്ളവുംപോലെയാണെന്നു് അദ്ദേഹം പറയുന്നു. ഈശ്വരൻ സാകാരനും നിരാകാരനുമാകുന്നു; സഗുണനും നിർഗ്ഗുണനുമാകുന്നു, ഏതു ഭാവത്തെ അവലംബിച്ചു് ഉപാസിക്കുന്നവരും അദ്ദേഹത്തെ തന്നെ പ്രാപിക്കുന്നു. എന്നാൽ ഈ കലികാലത്തു് ഏററവും എളുപ്പമായതു് ഭക്തിമാർഗ്ഗമാകുന്നു. പിതൃഭാവം അല്ലെങ്കിൽ മാതൃഭാവം ഈശ്വരങ്കൽ വയ്ക്കുന്നതു് വളരെ നല്ലതു്. മാർജ്ജാരന്യായം:—സകലഭാരവും ഈശ്വരങ്കൽ സമർപ്പിക്കുക. ഗുരുവിനെപ്പോലും തേടിനടക്കേണ്ടതില്ല. ഗുരു സമയമാകുമ്പോൾ നമ്മുടെ അടുക്കലേയ്ക്കു് തനിയെ വരുന്നു. ഗുരുവിനെ തരുന്നതിനുള്ള ചുമതലയും ഈശ്വരങ്കൽ സമർപ്പിക്കുക. ശ്രീരാമകൃഷ്ണദേവൻ അമ്മയോടു്—''നല്ലതേതു്, ചീത്തയേതു്? സദ്ഗുരുവാരു്? ദുഷ്ടഗുരുവാരു്? സച്ഛാസ്ത്രമേതു്? ചീത്തശാസ്ത്രമേതു്? എനിക്കറിഞ്ഞുകൂടാ. അമ്മേ, എനിക്കു വേണ്ടതെല്ലാം അമ്മതന്നെ ചെയ്തുതരണമേ!'' എന്നു നിലവിളിച്ചു പ്രാർത്ഥിച്ചു. ഗുരുക്കന്മാർ ഒന്നിനുപുറകേ ഒന്നായി ഈശ്വരാജ്ഞപ്രകാരം അദ്ദേഹത്തെ തേടിച്ചെന്നു. സഹോദരരേ, ഇതു് ഒരു വലിയ പാഠമാണു്. ഇതു് എന്റെ ജീവിതത്തിലും ഞാൻ അനുഭവിച്ചതാണു്. അതുകൊണ്ടു് ഭാരം മുഴുവൻ ഈശ്വരങ്കൽ അർപ്പിക്കുക. നിങ്ങൾക്കു വേണ്ടതെല്ലാം തരാൻ ഈശ്വരനോടു് പ്രാർത്ഥിക്കുക. അഹോരാത്രം കഴിയുമെങ്കിൽ ഈശ്വരനെ വിളിച്ചു നിലവിളിക്കുക. കണ്ണുനീരുപോലെ മനോമാലിന്യം കളയാൻ വേറെ ഒന്നിനും ശക്തിയില്ല. അത്രയും ശക്തിയില്ലെങ്കിൽ സകല കർമ്മവും ഈശ്വരസ്മരണയോടുകൂടി ചെയ്യുക. ഈ ലോകം ഈശ്വരന്റേതെന്നറിയുക. സ്വാർത്ഥത ദൂരെ വെടിയുക. സകല ജീവികളേയും സ്നേഹിക്കുക. ശ്രീരാമകൃഷ്ണന്റെ ഹൃദ

യം പീഡിതന്മാരേയും ദരിദ്രന്മാരേയും ഓത്തു് സങ്കടപ്പെട്ടിരുന്നു. ആ പ്രേമമാണു് ശ്രീ വിവേകാനന്ദനിൽക്കൂടി ഇന്നു ലോകത്തു് രാമകൃഷ്ണമിഷൻ വകയായി കാണുന്ന അസംഖ്യം ആസ്പത്രികളും വിദ്യാർത്ഥിമന്ദിരങ്ങളും അനാഥാലയങ്ങളുമായി പ്രത്യക്ഷപ്പെട്ടിരിക്കുന്നതു്. ജാത്യഹന്ത ഈശ്വരദർശനത്തിന്റെ പരമശത്രുവാണു്. ഉയന്ന സമുദായത്തിൽ ജനിച്ചവനാണെന്നുള്ള ചിന്ത ആരെയെങ്കിലും നീചകൃത്യങ്ങളിൽനിന്നു വിരമിപ്പിക്കുമെങ്കിൽ നന്നുതന്നെ. എന്നാൽ ഇന്നു് ആ ഭാവമല്ല കാണുന്നതു്. ജാത്യഹന്ത മററു ജാതിക്കാരെ ചവിട്ടിത്താഴ്ത്താനാണു് ഉപയോഗമുള്ളതായിത്തീന്നതു്. ഈ ബുദ്ധി— ഞാൻ ഉയന്നവൻ; മററുള്ളവരെല്ലാം താഴ്ന്നവർ എന്ന ഭാവം—മോക്ഷശത്രുവാണു്. ശാസ്ത്രങ്ങൾ എന്തുപറയുന്നു? നാമെല്ലാം മനുവിന്റെ സന്താനങ്ങളെന്നു പറയുന്നു. അപ്പോൾ നാമെല്ലാം ഏകോദരസഹോദരങ്ങളാണു്. അവിടെ പിന്നെ കമ്മംകൊണ്ടുള്ള ഉച്ചനീചത്വമല്ലാതുണ്ടോ? ശ്രീരാമകൃഷ്ണൻ ജാത്യഹന്ത കളയാൻ പറയന്റെ കക്കൂസു വെടിപ്പാക്കി. നാമും ഇങ്ങനെ താഴ്ന്നവരെ—ശുചിത്വമില്ലാത്തവരേയും ദീനന്മാരേയും—സേവിക്കാൻ തയ്യാറാകണം. ഇതാണു് ശ്രീരാമകൃഷ്ണസന്ദേശം. ഇതു് അനുഷ്ഠിക്കാൻ വലിയ പ്രയാസമൊന്നുമില്ല, വളരെ പണം ചിലവാക്കേണ്ടതുമില്ല. വലിയ പുസ്തകങ്ങളും പലേ ഭാഷകളും പഠിക്കേണ്ടതില്ല. ആത്മഹത്യയ്ക്കു് ഒരു മൊട്ടുസൂചി മതി. മററുള്ളവരോടു് യുദ്ധംചെയ്യാൻ തോക്കും വാളും കുന്തവുമെല്ലാം വേണം. അതുപോലെ അവനവന്റെ മോക്ഷത്തിനു് ഭക്തിയുണ്ടായാൽമതി. എന്തിനു്? ഭഗവാന്റെ ഒരു നാമം മതി. ശാസ്ത്രങ്ങളെല്ലാം മററുള്ളവരോടു്—നാസ്തികന്മാരോടു്—വാദിക്കാനാണു്. ഭഗവന്നാമത്തിനു വളരെ മഹിമയുണ്ടു്. നവീനവിദ്യാഭ്യാസംകൊണ്ടു് നിങ്ങൾ നാമജപത്തിൽ അശ്രദ്ധാലുക്കളാകരുതു്, നാമത്തിനു വളരെ ശക്തിയുണ്ടു്. നിങ്ങൾ മററുള്ള പുസ്തകങ്ങൾ പറയുന്നതു കേൾക്കാതെ പരീക്ഷിപ്പിൻ. ഫലം തീച്ചയായും കാണും. നാമം ഈശ്വരനെ നമ്മുടെ അടുക്കലേയ്ക്കു് ആകർഷിക്കുന്ന ചരടാകുന്നു. ഇതു് എന്റെ അനുഭവമാണു്. ശ്രീരാമകൃഷ്ണദേവൻ നാമമാഹാത്മ്യത്തെ വളരെ വാക്യങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ ബ്രഹ്മചര്യമില്ലെങ്കിൽ ജപവും തപവും നിഷ്ഫലമാണു്. പക്ഷെ ഒരുകാര്യമുണ്ടു്. നാമത്തിൽ വിശ്വാസമുണ്ടെങ്കിൽ ചീത്തവിചാരം വരുമ്പോൾ ഒരു നാമം ജപിച്ചാൽ ആ വിചാരം ഓടിപ്പോകും. ഇതും എന്റെ അനുഭവമാണു്. നാമം ഈശ്വരസ്മരണയെ ഉണ്ടാക്കും. ഭഗവൽസ്മരണ ദുർവ്വിചാരങ്ങളെ ആട്ടിയോടിക്കും.

സഹോദരരേ! മനുഷ്യജന്മം വളരെ ദുർല്ലഭമാണ്. അതു് വളരെ വിശേഷപ്പെട്ടതാണ് അതിൽ നിത്യാനന്ദത്തിനു വഴിയുണ്ട്. ഈശ്വരദർശനത്തിലുള്ള ആനന്ദം വാചാമഗോചരമാണ്! അതു് ഒരിക്കൽ അനുഭവിച്ചവനു് പ്രപഞ്ചം കാകവിഷ്ഠപോലെ തോന്നും. വിഷയങ്ങളിലെ ആനന്ദം എത്ര തുച്ഛം? ''യത്സൌഖ്യാംബുധിലേശലേശത ഇമേ ശക്രാദയോ നിർവൃതാഃ'' എന്നു് ആചാര്യശങ്കരൻ പറയുന്നതു് വളരെ സത്യമാണ്. മനുഷ്യജന്മം ലഭിച്ചിട്ടു് ആ ആനന്ദം അറിയാൻ ശ്രമിക്കാത്തവൻ മഠയനാണ്. ''ഇതഃ കോന്വസ്തി മൂഢാത്മാ?'' ഇവനേക്കാൾ മഠയൻ വേറെ ആരുണ്ട്? എന്നു് ആചാര്യർ ചോദിക്കുന്നു. ഈ അനുഭൂതിയായിരിക്കണം നിങ്ങളുടെ ലക്ഷ്യം. ഇതു് ബാഹ്യഗൃഹസ്ഥന്മാരായിരിക്കുന്നവർക്കും സാദ്ധ്യമെന്നു ശ്രീരാമകൃഷ്ണദേവൻ കാണിച്ചിരിക്കുന്നു. ഇതു വിട്ടിട്ടു് മുപ്പതു ഉറുപ്പിക ശമ്പളമോ ഒരു വക്കീൽ പണിയോ ജീവിതലക്ഷ്യമാക്കുന്നവനെ ശ്രീവിവേകാനന്ദ സ്വാമികൾ അധിക്ഷേപിച്ചു് ജാപ്പാനിൽനിന്നു എഴുതിയ കത്തു് നിങ്ങൾ വായിച്ചിരിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു.

ഈ അനുഭൂതി നിങ്ങൾക്കുണ്ടായാൽ മാത്രം പോരാ. ഈ ലക്ഷ്യത്തിലേയ്ക്കു് നിങ്ങൾ ആയിരക്കണക്കിനു് ജനങ്ങളെ നയിക്കണം. പോരാ ഭാരതഖണ്ഡം മുഴുവൻ ഈ ആദർശം നിറയ്ക്കണം. അത്രയുമല്ല, ലോകം മുഴുവൻ ഇതു നിറയ്ക്കണം. India wants the sacrifice of at least a thousand of her young men (ഭാരതത്തിനു് കുറഞ്ഞതു് ആയിരം യുവാക്കന്മാരുടെയെങ്കിലും ത്യാഗം ആവശ്യമുണ്ട്) എന്നു് ശ്രീ വിവേകാനന്ദസ്വാമി പറയുന്നു. എന്തിനു്? കൃതയുഗം സൃഷ്ടിക്കുവാൻ, മതമത്സരം, ജാതിമത്സരം, ദാരിദ്ര്യം, സാമുദായിക അസമത്വം എന്നിവ ഉച്ചാടനംചെയ്യാൻ, നമുക്കു കൃതയുഗം സ്ഥാപിക്കണം. ഇന്ത്യയെ സ്വതന്ത്രയാക്കണം. അതു സാരമില്ല. അതിനേക്കാൾ വലുതായ ഒരു ലക്ഷ്യമുണ്ട്. ഇന്ത്യ സ്വതന്ത്രയായി കണ്ടതുകൊണ്ടുമാത്രം ഞാൻ തൃപ്തിപ്പെടുകയില്ല. ഇന്ത്യ ലോകത്തിന്റെ ഗുരുസ്ഥാനം വഹിക്കുന്നതു് എനിക്കു കാണണം. അതാണ് എന്റെ ലക്ഷ്യം. അതുതന്നെയായിരിക്കണം നിങ്ങളുടേയും ലക്ഷ്യം. അതു് അസാദ്ധ്യമല്ല. ഭഗവാൻ ശ്രീരാമകൃഷ്ണൻ നരേന്ദ്രസാരഥിയായി നമ്മുടെ മുമ്പിൽ നടക്കുന്നു. നാം അദ്ദേഹത്തെ അനുഗമിച്ചാൽമതി; അദ്ദേഹത്തിന്റെ സന്ദേശം ലോകം മുഴുവൻ വ്യാപിച്ചാൽമതി. അതിനു പ്രാരംഭമായി ഇന്നുമുതൽ നിങ്ങൾ പരസ്പരമത്സരം കളയണം. എല്ലാ ഭാരതീയനും എന്റെ സഹോദരൻ. പുണ്യവാനായ ഭാരതീയൻ—പാപിയായ ഭാരതീയൻ—ദരിദ്രനായ ഭാരതീയൻ—ദീനനായ ഭാരതീയൻ—അസഹായനായ ഭാരതീയൻ—അജ്ഞനായ ഭാരതീയൻ

—എല്ലാ ഭാരതീയനും എൻെറ സഹോദരൻ എന്നു് ഉൽഘോഷി ക്കുക'' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നതു് നിങ്ങൾ കേൾക്കുവിൻ! വരിക. മുന്നോട്ടു വരിക. നമുക്കു് ഭാരതഭൂമിയെ ലക്ഷ്യത്തിലേയ്ക്കു നയിക്കാം. നമ്മുടെ മോക്ഷം സമ്പാദിക്കണം. ലോകത്തിനു മുഴുവൻ ശാന്തി നൽകണം. ഭാരതഭൂമിയുടെ ഉന്ന തിയും ലോകശാന്തിയും നിങ്ങളുടെ മോക്ഷവും ശ്രീരാമകൃഷ്ണ സന്ദേശം നിങ്ങൾ ഗ്രഹിച്ചു് അനുഷ്ഠിക്കുന്നതിലിരിക്കുന്നു. ഇന്നു മുതൽ നിങ്ങൾ ദിവസവും കുറച്ചുസമയം ശ്രീരാമകൃഷ്ണചരിതവും ഉപ ദേശവും പാരായണം ചെയ്യണം; ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങൾ അനുഷ്ഠാനത്തിൽ വരുത്താൻ ശ്രമിക്കണം. അങ്ങനെ ആത്മാനുഭൂതി യും ഭാരതോന്നതിയും ലോകശാന്തിയും വരുത്തുക. ശാന്തി അനുഭവി ക്കുക. ലോകത്തിനു മുഴുവൻ ശാന്തി നൽകുക. സർവ്വത്ര ശാന്തി.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



## II

(ശ്രീ ആഗമാനന്ദസ്വാമികൾ കണ്ണൂർവച്ച് ചെയ്ത
പ്രസംഗത്തിന്റെ ചുരുക്കം)

ബ്രഹ്മം മാത്രമാണ് സത്യമെന്നും ജഗത്ത് മിഥ്യയെന്നും നീയെന്നും ഞാനെന്നും ഉള്ളത് വെറും കല്പനയാണെന്നും പഠിപ്പിച്ച അദ്വൈതാചാര്യനായ ഭഗവാൻ ശ്രീശങ്കരൻ തന്നേയും ഗീതാഭാഷ്യത്തിൽ ഈശ്വരാവതാരസിദ്ധാന്തത്തെ അംഗീകരിച്ചിട്ടുണ്ട്.

''അജോഽവ്യയോ ഭൂതാനാമീശ്വരോ നിത്യശുദ്ധബുദ്ധമുക്തസ്വഭാവോഽപി സൻ സ്വമായയാ ദേഹവാനിവ ജാത ഇവ ലോകാനുഗ്രഹം കുർവ്വന്നിവ ച ലക്ഷ്യതേ'' എന്നു അദ്ദേഹം പറയുന്നു. അതായത് ഈശ്വരൻ ജനനം, നാശം, വികാരം എന്നിവയില്ലാത്ത സർവ്വഭൂതനാഥനും നിത്യശുദ്ധബുദ്ധമുക്ത സ്വഭാവനുമാണെങ്കിലും മൂലപ്രകൃതിയെന്നു വ്യവഹരിക്കപ്പെടുന്ന വൈഷ്ണവിയായ തന്റെ മായയെ കീഴടക്കി ആ മായയാൽ ദേഹമെടുത്തവനെപ്പോലെയും ജനിച്ചവനെപ്പോലെയും ലോകാനുഗ്രഹം ചെയ്യുന്നവനെപ്പോലെയും കാണപ്പെടുന്നു. മററു ഗ്രന്ഥങ്ങളെപ്പററി സംശയമുണ്ടെന്ന അഭിപ്രായക്കാരുണ്ടെങ്കിലും ഗീതാഭാഷ്യം, ഉപനിഷദ്ഭാഷ്യം, ബ്രഹ്മസൂത്രഭാഷ്യം, ഉപദേശസാഹസ്രി എന്നിവ തീർച്ചയായും ആദിശങ്കരനെഴുതിയവയാണെന്ന് എല്ലാ പണ്ഡിതന്മാരും സമ്മതിക്കുന്നു. അതിനാൽ മഹാവേദാന്തിയായ ശങ്കരനും അവതാരസിദ്ധാന്തം അംഗീകരിച്ചിരുന്നുവെന്നു തീർച്ചയാണ്. വേദാന്തത്തിന്റെ ആകരഗ്രന്ഥങ്ങളിൽ ഒന്നായ ഗീത തീർച്ചയായും അവതാരസിദ്ധാന്തം സമ്മതിക്കുന്നു.

അവതാരപുരുഷൻ ആര്? ധർമ്മം ക്ഷയിക്കയും അധർമ്മം അഭിവൃദ്ധിയെ പ്രാപിക്കയും ചെയ്യുമ്പോൾ യാതൊരാൾ ആവിർഭവിച്ച ധർമ്മം സ്ഥാപിക്കയും അധർമ്മം നശിപ്പിക്കുകയും സജ്ജനങ്ങളെ രക്ഷിക്കയും ദുർജ്ജനങ്ങളെ ഇല്ലാതാക്കയും ചെയ്യുന്നുവോ അദ്ദേഹം അവതാരം. അദ്ദേഹത്തിന്റെ കർമ്മം ദിവ്യമായിരിക്കുകയും ചെയ്യും. അവതാരങ്ങളെപ്പററി ശ്രീരാമകൃഷ്ണൻ ഇപ്രകാരം പറയുന്നു. ഒരു മണൽക്കാട്ടിൽ വളരെയാളുകൾ ഭക്ഷണവും വെള്ളവും തണലും വിശ്രമസ്ഥാനവും കാണാതെ അലഞ്ഞു കഷ്ടപ്പെടുന്നു. അങ്ങനെ അലയുമ്പോൾ ചിലർ ഒരിടത്ത് ഒരു മതിൽക്കെട്ടു കണ്ടു. എന്നാൽ ഉള്ളിൽ കയറാനുള്ള വഴി നിശ്ചയമില്ല. അപ്പോൾ ഒരാൾ എങ്ങനെയോ നാലുവശവും ഓടി ചില പൊങ്ങിയ കൽക്കഷണങ്ങളും മററും കണ്ടുപിടിച്ച് വലിഞ്ഞു് ആ മതിലിന്റെ മുകളിൽ കയറി അകത്തേയ്ക്കു നോക്കി. അവിടെ മനോഹരമായ ഉദ്യാനവും സമൃദ്ധഫലങ്ങളും നി

ർമ്മലജലം നിറഞ്ഞ തടാകങ്ങളും ഹൃദയാകർഷകങ്ങളായ ഹർമ്മ്യങ്ങളും കണ്ടു. അയാൾ അതിന്റെ മുകളിലിരുന്നുകൊണ്ടു് ''ഹാ! ഹാ!'' എന്നു ചിരിച്ചു കൈകൊട്ടി ആർത്തുവിളിച്ചു് അകത്തേയ്ക്കുചാടി. രണ്ടാമതൊരുവനും ചാടി. അങ്ങനെ പലരും. അപ്പോൾ ഒരുവൻ മതിലിന്റെ മുകളിലെത്തി അകത്തുള്ളതെല്ലാം കണ്ടിട്ടും ചാടാതെ, താഴെ അലഞ്ഞു കഷ്ടപ്പെടുന്നവരെയോർത്തു് അനുകമ്പാർദ്രഹൃദയനായി അവരോടു് കാര്യം പറഞ്ഞു മനസ്സിലാക്കി അവരെക്കൂടി കൂട്ടിക്കൊണ്ടു പോകാൻ താഴേയ്ക്കിറങ്ങിവരുന്നു. ഇങ്ങനെ താഴോട്ടിറങ്ങിവരുന്നവർ അവതാരങ്ങൾ. മററവർ സിദ്ധന്മാർ. അവതാരമെന്ന വാക്കിനു സംസ്കൃതത്തിലുള്ള അർത്ഥവും താഴോട്ടിറങ്ങുക എന്നാണല്ലോ. തങ്ങൾ അവതാരപുരുഷന്മാരാണെന്നു് അവർതന്നെ പ്രഖ്യാപിക്കയും ഉത്തമഭക്തന്മാർക്കു് വെളിവാക്കിക്കൊടുക്കയും കൂടി ചെയ്യാറുണ്ടു്. ശ്രീരാമകൃഷ്ണനെ ഇങ്ങനെയുള്ള അവതാരപുരുഷന്മാരിൽ ഒരാളായിട്ടു് ഇന്നു പാശ്ചാത്യരാജ്യത്തും പൌരസ്ത്യരാജ്യത്തുമുള്ള അനേകലക്ഷംപേർ കരുതിവരുന്നു. ആ മഹാപുരുഷന്റെ സന്ദേശമെന്താണെന്നാണു് ഞാൻ ഇപ്പോൾ ചിന്തിക്കാൻ ഭാവിക്കുന്നതു്. അദ്ദേഹത്തിന്റെ അവതാരത്വത്തെപ്പററിയല്ല.

അദ്ദേഹം ശരീരം ഗ്രഹിച്ചതു് ലോകചരിത്രത്തിന്റെ ഒരു വിഷമഘട്ടത്തിലാണു്. അതു് മതവിശ്വാസം പാടെ തകർന്നുവന്നിരുന്ന ഒരു കാലത്താണു്. ക്രൈസ്തവ പുരോഹിതന്മാരുടെ സാഡംബരജീവിതവും ബൈബിളിലെ താത്വിക കഥകൾക്കു് മതപുരോഹിതന്മാർ കൊടുത്ത അക്ഷരാർത്ഥത്തിലുള്ള വ്യാഖ്യാനവും നിമിത്തം പാശ്ചാത്യരാജ്യത്തെ ചിന്തകന്മാരെല്ലാം മതത്തെ വെറുത്തിരുന്നു. സയിൻസിന്റെ കണ്ടുപിടിത്തങ്ങളും പലേ ദേശത്തെ തത്വശാസ്ത്രങ്ങളുടെ പ്രചാരവും മതവിശ്വാസത്തെ തകർത്തു. മതത്തെ രാഷ്ട്രീയകാര്യങ്ങൾക്കുള്ള ഉപകരണമാക്കുന്നവരും അജ്ഞരും ഒഴിച്ചുള്ളവർ ആരും തന്നെ പാശ്ചാത്യരാജ്യത്തു് മതത്തെ ഗണിച്ചിരുന്നില്ല.

ഇസ്ലാമികമതം വെറും ആചാരപ്രധാനവും മതകലഹത്തിനുള്ള ഉപകരണവും ആയി മിക്കവാറും പരിണമിച്ചിരുന്നു. അഹിംസാവാദിയായ ബുദ്ധന്റെ അനുഗാമികൾ പാററയേയും ഈയലിനേയും കൂടി തിന്നുന്നതിനു മടിയില്ലാത്തവരായി ഭവിച്ചിരുന്നു. അനേകായിരം മഹർഷിമാരുടേയും സിദ്ധന്മാരുടേയും യോഗികളുടേയും പരശ്ശതം അവതാരങ്ങളുടേയും പാദപാംസുക്കളാൽ പവിത്രമായ ഭാരതത്തിലെ സ്ഥിതിയായിരുന്നു ഏററവും കഷ്ടം. ആയിരം വർഷത്തെ വിദേശീയ സംസ്കാരപ്രവാഹത്തിന്റേയും രാഷ്ട്രീയദാസ്യത്തിന്റേയും വിദേശീയമതമേധാവികൾ സ്ഥാപിച്ച വിദ്യാലയങ്ങളിൽനിന്നു ലഭി

ച്ച വിദ്യാഭ്യാസത്തിൻേറയും ഫലമായി യഥാത്ഥമതം മിസ്സുവാറും ഭാരതത്തിൽ നഷ്ടപ്രായമായിത്തീൎന്നിരുന്നു. മഹാപുണ്യസ്ഥലങ്ങളും ഭക്തിയുടേയും ഭക്തന്മാരുടേയും വിലാസരംഗങ്ങളുമായ കാശി, അയോദ്ധ്യ, ദ്വാരക, വൃന്ദാവനം മുതലായവയെല്ലാം പിടിച്ചുപറിക്കാരായ പുരോഹിതന്മാരുടെ കേളീരംഗമായിത്തീൎന്നിരുന്നു. ജാതിവഴക്കു് ഹൈന്ദവസമുദായത്തെ ഗ്രസിച്ചിരുന്നുവെന്നു മാത്രമല്ല സൎവ്വവേദസാരമായ ഗീതാഭാഗവതാദികൾ ശൂദ്രർ വായിക്കുന്നതുകൂടി നിഷേധിക്കപ്പെട്ടിരുന്നു. മിഷണറിമാർ നടത്തുന്ന പള്ളിക്കൂടങ്ങളിലെ പഠിപ്പിൻെറ ഫലമായി വിദ്യാഭ്യാസം സിദ്ധിച്ച ഹിന്ദുക്കൾക്കുംതന്നെ വേദശാസ്ത്ര പുരാണേതിഹാസാദികളിൽ വിശ്വാസമില്ലാതായിത്തീൎന്നിരുന്നു. വൈഷ്ണവന്മാരും ശൈവന്മാരും ശാക്തന്മാരും തമ്മിലുള്ള വഴക്കു് ഒരുഭാഗത്തു്, ദ്വൈതികളും വിശിഷ്ടാദ്വൈതികളും അദ്വൈതികളും തമ്മിലുള്ള വഴക്കു് മറെറാരുഭാഗത്തു്. ചിലർ ബാഹ്യചടങ്ങുകൾകൊണ്ടുമാത്രം സന്തുഷ്ടർ; മററു ചിലർ തക്കവാദംകൊണ്ടു് സന്തുഷ്ടർ: ചിലക്കു മതം ചടങ്ങുകളും സ്വാഹാദിശബ്ദങ്ങളും കൊണ്ടു് അജ്ഞരെ കളിപ്പിച്ചു പണമുണ്ടാക്കാനുള്ള ഉപകരണം. മററു ചിലക്കു് മതം തലച്ചോറുകൊണ്ടു് വിദ്യകാട്ടി പേരും പെരുമയും ബഹുമതിയും സമ്മാനവും വാങ്ങാനുള്ള ഉപായം. ചുരുക്കത്തിൽ,

''ധമ്മഃ പ്രവ്രജിതസ്തപഃ പ്രചലിതം സത്യം ച ദൂരേ ഗതം''

എന്നു പറഞ്ഞതുപോലെയായി സ്ഥിതി.

''തക്കോ ƒപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാഃ
നൈകോ മുനിര്യസ്യ മതം പ്രമാണം''

എന്ന അവസ്ഥയിൽ സത്യപ്രേമികളായ തത്വാന്വേഷികൾ വിഷമിച്ചു. ഈ അന്തരീക്ഷത്തിലാണു് ശ്രീ രാമകൃഷ്ണൻെറ ജന്മം. ഗയയിൽവച്ചു് അച്ഛനുണ്ടായ ഒരു സ്വപ്നത്തെ അടിസ്ഥാനപ്പെടുത്തി അദ്ദേഹത്തിനു് ബാല്യത്തിലിട്ട പേരു് ഗദാധരൻ എന്നായിരുന്നു. യാതൊരു തപസ്സും ചെയ്യാതെ ബാല്യത്തിൽ തന്നെ അദ്ദേഹം സ്കൂളിൽ പോകുമ്പോൾ പാടത്തുവച്ചു് നീലാകാശത്തു പറക്കുന്ന കൊക്കുകളെകണ്ടു് ശ്രീകൃഷ്ണസ്മരണയുണ്ടായപ്പോഴും ശിവരാത്രി ദിവസം കൂട്ടുകാരൊത്തു നാടകം കളിക്കവെ ശിവൻെറ വേഷത്തിൽ രംഗപ്രവേശം ചെയ്തപ്പോഴും സമാധി അനുഭവിച്ചു. ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ നിരത്ഥകതയെ വെളിവാക്കിക്കൊണ്ടു്, അദ്ദേഹം ഒന്നുരണ്ടു ക്ലാസുകൾ പഠിച്ചതോടുകൂടി പള്ളിക്കൂടപ്പഠിത്തം അവസാനിപ്പിച്ചു. ദക്ഷിണേശ്വരം ക്ഷേത്രത്തിലെ പൂജക്കാരനായതു മൂലമാണു് അദ്ദേഹം യഥാത്ഥസാധനയിലേപ്പെട്ടതു്. നിരീശ്വരവാദികളുടേയും വിഗ്രഹാരാധനാവിരോധികളുടേയും വാദമുഖങ്ങളെല്ലാം അന്നു് അ

ദ്ദേഹത്തിൽക്കൂടി പ്രത്യക്ഷപ്പെട്ടു. ദേവീദശ്നത്തിനുള്ള അത്യാസക്തിയാൽ അദ്ദേഹം മുഖം തറയിലിട്ടുരക്കുകയും ക്ഷുത്പിപാസാദികൾ മറക്കുകയും ചെയ്തു. ഒടുവിൽ മരിയ്ക്കാൻതന്നെ തീച്ച്യാക്കി. ദേവീക്ഷേത്രത്തിന്റെ ഭിത്തിയിൽ തൂക്കിയിരുന്ന വാളെടുത്തു് ശിരഃഛേദത്തിനു് തയാറായി. അപ്പോൾ, കേവലം ഭക്തിമത്തൻ മാത്രമായിരുന്ന അദ്ദേഹത്തിനു് ദേവീദശ്നമുണ്ടായി. എന്നാൽ ആ ദശ്നം അദ്ദേഹത്തിന്റെ വ്യാകുലതയെ വദ്ധിപ്പിച്ചു. ദേവിയുടെ നിരന്തരദശ്നത്തിനുള്ള ആസക്തി കലശലായി. ഈ അവസരത്തിൽ അദ്ദേഹത്തെത്തേടി ഭൈരവിബ്രാഹ്മണി എന്ന മഹായോഗിനി വന്നു. അവരാണു് ആദ്യമായി അദ്ദേഹത്തെ ഈശ്വരാവതാരമെന്നറിഞ്ഞു് ആരാധിച്ചതു്. മഹാപണ്ഡിതയായ ആ അമ്മ പണ്ഡിതസദസ്സിൽ വച്ചു് അനവധിശാസ്ത്രങ്ങളുടെ വെളിച്ചത്തിൽ ഗദാധരനു് അവതാരലക്ഷണങ്ങളുണ്ടെന്നു് തെളിയിച്ചു. പിന്നീടു് കൃഷ്ണഭക്തന്മാരുടെ ലക്ഷ്യമായ ശ്രീകൃഷ്ണനേയും രാമഭക്തന്മാരുടെ ലക്ഷ്യമായ ശ്രീരാമനേയും രാധാഭാവവും ഹനുമൽഭാവവും അവലംബിച്ചു സാധനചെയ്തു് അനുഭവപ്പെടുത്തി. അനന്തരം ക്രൈസ്തവസാധനയും ഇസ്ലാമികസാധനയും ചെയ്തു് ക്രിസ്തുവിനെയും അള്ളാവിനെയും ദശിച്ചു. താൻതന്നെ കാളിയും ശിവനും ചേന്നയാളാണെന്നു് ക്ഷേത്രമുടമസ്ഥനായ മധുരനാഥനു് അദ്ദേഹം കാട്ടിക്കൊടുത്തു. ശ്രീ ശങ്കരപരമ്പരയിൽ പെട്ട തോതാപുരിയിൽനിന്നു് സന്ന്യാസം വാങ്ങി മഹാവാക്യം ശ്രവിച്ചു സ്വല്പസമയത്തെ മനനംകൊണ്ടു് നിവ്വികല്പസമാധിയിൽ ത്രിപുടി നശിപ്പിച്ചു് അദ്വൈതതത്ത്വം പൂണ്ണമായി അനുഭവിച്ചു.

''ദൃഷ്ടിഃ സ്ഥിരാ യസ്യ വിനൈവ ദൃശ്യാത്
വായുഃ സ്ഥിരോ യസ്യ വിനാനിരോധാത്
ചിത്തം സ്ഥിരം യസ്യ വിനാവലംബാത്''

എന്ന നിലയിൽ എത്തിയവനാണു് നിവ്വികല്പനിഷ്ഠൻ. നിവ്വികല്പസമാധിയിൽ പ്രവേശിച്ച ശിഷ്യന്റെ മൂക്കിനു മുമ്പിൽ പല പ്രാവശ്യം തോതാപുരി പഞ്ഞിവച്ചുനോക്കി, ശ്വാസം സ്വല്പം പോലും ഇല്ലെന്നറിഞ്ഞശേഷമാണു് ശിഷ്യൻ നിവ്വികല്പത്തിൽ തന്നെയാണെന്നു് വിശ്വസിച്ചതു്. ഈ ലക്ഷണമില്ലാതെ അഭാവപ്രത്യയത്തിൽ മനസ്സു നില്ക്കുന്നതു് സമാധിയല്ല. തോതാപുരി നാല്പതുവഷത്തെ നിരന്തരാഭ്യാസംകൊണ്ടു് സാധിച്ചതു് രാമകൃഷ്ണൻ മൂന്നുമണിക്കൂറുകൊണ്ടു് സാധിച്ചു. മൂന്നുദിവസത്തിൽ കൂടുതൽ ഒരിടത്തും താമസിക്കുകയില്ലെന്ന വ്രതക്കാരനായ തോതാപുരി രാമകൃഷ്ണനോടൊരുമിച്ചു് പതിനൊന്നുമാസം താമസിച്ചു. തോതാപുരി രാമകൃഷ്ണനെ ശാസ്ത്രങ്ങൾ വായിച്ചു കേൾപ്പിക്കയും രാമകൃഷ്ണനിൽനിന്നു് പകരം

പലതും പഠിക്കുകയും ചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ രാമകൃഷ്ണന്റെ അടുക്കൽ ശിഷ്യന്മാർ വന്നു. അവർ മുഖേനയാണ് ശ്രീ രാമകൃഷ്ണന്റെ സന്ദേശം ഇന്നു നാം അറിയുന്നതു്.

ശ്രീ രാമകൃഷ്ണന്റെ ജീവിതത്തിലെ ഓരോ പ്രവൃത്തിയും അത്ഥവത്താണ്. ഓരോന്നിലും ഓരോ തത്വം അടങ്ങിയിരിക്കുന്നു. ബാല്യത്തിൽ തന്നെ അനായാസേന സമാധി അനുഭവിച്ച അദ്ദേഹത്തിന്റെ അഭ്യാസങ്ങളെല്ലാം ലോകശിക്ഷക്കായിട്ടാണെന്നാണ് മഹാന്മാർ കരുതുന്നതു്. ''ലോകാനുശിക്ഷാവ്രതമാസ്ഥിതോ മുദാ.''

അദ്ദേഹത്തിന്റെ സന്ദേശങ്ങളിൽ മുഖ്യം ഈശ്വരനെപ്പററിയുള്ളതാണ്. ഈശ്വരനുണ്ടോ ഇല്ലയോ എന്നുള്ളതാണ് ഒന്നാമത്തെ ചോദ്യം, വളരെപ്പേർ നാസ്തികർ. ആസ്തികരിൽ തന്നെ ഭൂരിപക്ഷം ജനങ്ങൾ ഈശ്വരന്റെ പേരു് സ്ഥാനത്തും അസ്ഥാനത്തും ഉപയോഗിക്കുന്നുണ്ടെങ്കിലും അതിന്റെ ഗൌരവം ആലോചിക്കുന്നില്ല. അവർ അതു് ഒരു ശബ്ദമായിട്ടുമാത്രമേ കരുതുന്നുള്ളു. ഒരു വിശേഷപ്പെട്ട നിധി അടുത്ത മുറിയിലുണ്ടെന്നും ആ മുറിക്കും തനിക്കും മദ്ധ്യേ ഒരു ചെറിയ നേത്ത ഭിത്തിയേ ഉള്ളെന്നും വന്നാൽ ഒരു കള്ളനു് ഉറക്കം വരുമോ? അതുപോലെ ലോകത്തിലേക്കു് വില തീരാത്ത നിധിയായ പരമപ്രേമസ്വരൂപനായ ഈശ്വരൻ നമുക്കു് പ്രാപ്യനായി, ഒരു ചെറിയ നേത്ത തിരശ്ശീല (മായായവനിക) നീക്കിയാൽ പ്രാപ്യനായി, അടുത്തുണ്ടെന്നു് നാം നിർവ്യാജം വിശ്വസിക്കുന്നെങ്കിൽ അദ്ദേഹത്തെ കിട്ടാതെ നമുക്കു് മനസ്സമാധാനം വരുമോ? ഒരിക്കലും ഇല്ല. വാസ്തവത്തിൽ ഈശ്വര നാമഗ്രാഹികളിൽ പോലും അധികംപേർ ഈശ്വരനെ വിശ്വസിക്കുന്നില്ല. വിശ്വസിച്ചിരുന്നെങ്കിൽ സവ്വജ്ഞനും സവ്വശക്തനും പരമകാരുണികനും ആനന്ദരൂപനും ആയ അദ്ദേഹത്തെ ലഭിക്കാനുള്ള കഠിനാദ്ധ്വാനത്തിൽ നാം നമ്മുടെ സർവ്വശക്തികളും ഉപയോഗിച്ചു് പ്രവത്തിക്കാതിരിക്കയില്ലായിരുന്നു. ആ പരമ ചൈതന്യത്തിന്റെ മുമ്പിൽ ഐഹിക സുഖങ്ങൾ എത്ര തുഛങ്ങൾ. എന്നിട്ടും നാം നിത്യനായ ഈശ്വരനെ കിട്ടാൻ ശ്രമിക്കാതെ ക്ഷണപ്രഭാചഞ്ചലങ്ങളായ ഭോഗങ്ങളുടെ പുറകെ ഓടുന്നു. ഇതു് എന്തിനെ കാണിക്കുന്നു?. നാം ഈശ്വരനെ വിശ്വസിക്കുന്നില്ലെന്നുതന്നെ. ആ ഈശ്വരവിശ്വാസമില്ലാതെ ഭോഗങ്ങളുടെ പുറകെ മനുഷ്യൻ ഓടുന്നതാണ് ലോകത്തിലെ ഇന്നത്തെ കുഴപ്പങ്ങൾക്കൊക്കെ കാരണം. എപ്പോൾ ത്യാഗം നമ്മുടെ ആദശമാകുന്നുവോ അന്നു് സകല പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകും. രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവുമായ സകല പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകും. അതുകൊണ്ടാണ് ശ്രീരാമകൃഷ്ണൻ ചുവട്ടിൽ

പിടിച്ചതു്. ജനങ്ങൾക്കു് ഈശ്വരവിശ്വാസം ഉണ്ടാക്കാനാണു് അദ്ദേഹം വേല ചെയ്തതു്. അതു പുസ്തകപാണ്ഡിത്യം കൊണ്ടും യുക്തിവാദംകൊണ്ടും സാദ്ധ്യമല്ലെന്നു് അദ്ദേഹം ബാല്യത്തിൽതന്നെ മനസ്സിലാക്കി.

''നൈഷാ തർക്കേണ മതിരാപനേയാ''
''നായമാത്മാ പ്രവചനേന ലഭ്യഃ
ന മേധയാ ന ബഹുനാ ശ്രുതേന''

എന്ന ശ്രുതിവാക്യത്തെ അദ്ദേഹം തെളിയിച്ചു.

''യമേവൈഷ വൃണതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം''

എന്ന ശ്രുതിയെ സമർത്ഥിച്ചു. ഈശ്വരസാക്ഷാൽക്കാരത്തിനദ്ദേഹം ഈശ്വരനെത്തന്നെ ശരണംപ്രാപിച്ചു. ഭക്തി—ദൃഢാനുരാഗം—കൊണ്ടുമാത്രം അദ്ദേഹം ഈശ്വരൻെറ—ദേവിയുടെ—പ്രഥമദർശനം സമ്പാദിച്ചു.

''ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന!
ജ്ഞാതും ദ്രഷ്ടും ച തത്വേന പ്രവേഷ്ടും ച പരന്തപ''

എന്ന ഗീതാശ്ലോകം ശരിയാണെന്നദ്ദേഹം സ്പഷ്ടമാക്കി. ഈശ്വരനുണ്ടെന്നും ഈശ്വരനെ താൻ കണ്ടിട്ടുണ്ടെന്നും മാത്രമല്ല അദ്ദേഹം പറഞ്ഞതു്. ''മഹാശയാ അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' എന്ന ചോദ്യവുമായിച്ചെന്ന നരേന്ദ്രനോടു് (വിവേകാനന്ദസ്വാമികളുടെ ബാല്യനാമം) ''ഉണ്ടു് കുഞ്ഞേ! ഉണ്ടു്. നിന്നെ കാണുന്നതിനേക്കാറം നിബിഡമായ ഭാവത്തിൽ കാണുന്നു. നിനക്കും കാണാൻ കഴിയും.'' എന്നു് പറയുന്ന മറുപടി വളരെ അർത്ഥവത്താണു്. നവീനഭാരതത്തോടു് പ്രാചീനഭാരതം നൽകുന്ന മറുപടിയായിട്ടുവേണം അതു് ഗ്രഹിക്കുവാൻ. ഈശ്വരനുണ്ടെന്നുള്ളതിനു് മുഖ്യമായ തെളിവു് ശ്രുതിയും യുക്തിയുമല്ല; ഈശ്വരൻ പ്രത്യക്ഷവേദ്യനാണെന്നുള്ളതാണു്. ''ഈശ്വരനെ കാണാൻ കഴിയും'' എന്നറിയുന്നതിനേക്കാറം ആശ്വാസജനകമായ എന്തു് സന്ദേശമാണുള്ളതു്? എന്തെന്നാൽ ഈശ്വരദർശനത്തേക്കാറം ആനന്ദസന്ദായകമായെന്താണുള്ളതു്?

കഷ്ടാ തേ സൃഷ്ടിചേഷ്ടാ ബഹുതരഭവ—
ഖേദാവഹാ ജീവഭാജാ—
മിത്യേവം പൂർവ്വമാലോചിതമജിത! മയാ
നൈവമദ്യാഭിജാനേ

നോ ചേജ്ജീവാഃ കഥം വാ മധുരതരമിദം
ത്വദ്വപുശ്ചിദ്രസാർദ്രം
നേത്രൈഃ ശ്രോത്രൈശ്ച പീത്വാ പരമരസ–
സുധാംഭോധിപൂരേ രമേരൻ?''
എന്നു് ഭട്ടതിരിപ്പാടു് പറയുന്നു.

''ഭഗവദ്ദർശനാഹ്ലാദ പരമാനന്ദസിന്ധുവിൽ
ഇറങ്ങി മുങ്ങിച്ചാടീട്ടു കളിയാടുന്നിതെൻ മനം.''

എന്നു് ഭക്തന്മാർ പറയുന്നു. ഈശ്വരാനുഭൂതിരസാമൃതം അനുഭവിച്ചവൻ ഒരിക്കലും വിഷയസുഖങ്ങളാകുന്ന പുളിച്ചു നാറിയ കാടി കുടിക്കാൻ ആഗ്രഹിക്കയില്ല. ഈശ്വരനെ കാണാമെന്നു് മാത്രമല്ല; ഈശ്വരനോടു് സംസാരിക്കയും ചോദിച്ചു് സംശയം തീർക്കയും ചെയ്യാമെന്നു് അദ്ദേഹം തെളിയിച്ചു.

അപ്പോഴാണു് അടുത്ത ചോദ്യം വരുന്നതു്. ഈശ്വരനോടു് സംസാരിച്ചതായി ക്രിസ്തുവും മഹമ്മദുനബിയും രാമഭക്തന്മാരും കൃഷ്ണഭക്തന്മാരും കാളിഭക്തന്മാരും ശിവഭക്തന്മാരും പറയുന്നു. ഓരോരുത്തരും തങ്ങളുടെ തങ്ങളുടെ ഈശ്വരനാണു് സത്യമെന്നു് വാദിക്കുന്നു. ഈശ്വരനുണ്ടെങ്കിൽ ആരുടെ ഈശ്വരനാണു് സത്യം? സ്വർഗ്ഗസ്ഥപിതാവോ അള്ളാവോ കൃഷ്ണനോ രാമനോ കാളിയോ ശിവനോ? ഇതിനുത്തരമാണു് അദ്ദേഹം പല സാധനകൾ ചെയ്തു് ഈശ്വരനെ പല രൂപത്തിൽ പ്രത്യക്ഷപ്പെടുത്തിയിട്ടു് അള്ളാ, സ്വർഗ്ഗസ്ഥപിതാ, കാളി, ശിവൻ ഇവയെല്ലാം ഒന്നിന്റെ പേരുകളെന്നു് പറഞ്ഞതു്.

''ഈശ്വര അള്ളാ തേരേ നാമ്''

എന്നു് പില്ക്കാലം മഹാത്മജി പാടിയതു്, ശ്രീ വിവേകാനന്ദസ്വാമികൾ അമേരിക്കൻ മതമഹാസഭയിലെ പ്രസംഗത്തിൽ പറഞ്ഞതിന്റെ പ്രതിദ്ധ്വനിയാണു്. ''ഹിന്ദുക്കൾക്കു ബ്രഹ്മമായും ജരദുഷ്ടമതക്കാർക്കു് അഹുരമസ്ഡയായും ബുദ്ധമതക്കാർക്കു് ബുദ്ധനായും ജൂതന്മാർക്കു് യഹോവായായും ക്രിസ്ത്യാനികൾക്കു് സ്വർഗ്ഗസ്ഥപിതാവായും ഇരിക്കുന്നവൻ നിങ്ങളുടെ ഉൽകൃഷ്ടാശയം നടപ്പിൽ വരുത്താൻ നിങ്ങൾക്കു ബലം തരട്ടെ!'' എന്ന സ്വാമിജിയുടെ വാക്യം നോക്കുക ഞങ്ങളുടെ ആശ്രമത്തിൽ പാടുന്നതു്,

''ഈശ്വര, അള്ളാ തേരേ നാമ്
കൃഷ്ണ, ബുദ്ധ, തേരേ നാമ്
ഈശ, മസ്ഡാ തേരേ നാമ്''

എന്നാണു്. ഇങ്ങനെ ദേവതാനാമഭേദമനുസരിച്ചുള്ള മതകലഹത്തിനു് ശ്രീരാമകൃഷ്ണൻ പരിഹാരം വരുത്തി.

അപ്പോഗം വരുന്നു മററൊരു പ്രശ്നം. ഈശ്വരനെ പലർ പലേ രൂപങ്ങളിൽ ആരാധിക്കുന്നു. അതിനോ? ശ്രീരാമകൃഷ്ണൻ ഒരു ഓന്തിന്റെ കഥയാലാണ് ഇതിനു് സമാധാനം നൽകുന്നതു്. ഒരു മരത്തിന്റെ ചുവട്ടിൽ ഒരു സന്യാസി ഇരുന്നിരുന്നു. അദ്ദേഹത്തെ കാണാൻ രാവിലെ ചെന്ന ഒരാഗം മരത്തിന്മേൽ ഒരു പച്ച ഓന്തിനെ കണ്ടു. ഉച്ചയ്ക്കു് ചെന്നയാഗം ഒരു ചുവന്ന ഓന്തിനെ കണ്ടു. പകലേ ചെന്നയാഗം ഒരു കറുത്ത ഓന്തിനെ കണ്ടു. സന്ധ്യയ്ക്കു് ഇവർ മൂന്നു പേരും തമ്മിൽക്കൂടി. ഒരാഗം ചോദിച്ചു: ''നീ ആ മരത്തിന്മേൽ ഒരു പച്ച ഓന്തു് ഇരിക്കുന്നതു കണ്ടോ?'' എന്നു്, അപ്പോഗം മറേറയാഗം പറഞ്ഞു. ''അതു് പച്ച ഓന്തല്ല. ചുവന്ന ഓന്താണെ''ന്നു്. മൂന്നാമൻ പറഞ്ഞു, ''കറുത്ത ഓന്താണെ''ന്നു്. തക്കം മൂത്തു. ഇവരെല്ലാംകൂടി ഒടുവിൽ സന്ന്യാസിയോടു ചോദിച്ചു തക്കം തീക്കാമെന്നു നിശ്ചയിച്ചു് അദ്ദേഹത്തിന്റെയടുത്തുചെന്നു. അദ്ദേഹം ഓന്തിനു പലേ നിറം സ്വീകരിയ്ക്കാൻ കഴിയുമെന്ന രഹസ്യം അവരെ പറഞ്ഞു മനസ്സിലാക്കി സമാധാനപ്പെടുത്തി. അതുപോലെയാണു് ഈശ്വരൻ. സവ്വശക്തനായ ഈശ്വരൻ പലേ രൂപങ്ങളിൽ ഭക്താനുഗ്രഹാത്ഥം പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. ഇവയെല്ലാം ഈശ്വരരൂപങ്ങളാണു് ഇതാണു് രാമകൃഷ്ണൻ നൽകുന്ന സന്ദേശം.

അപ്പോഗം വരുന്നു മററൊരു ചോദ്യം. ഈശ്വരൻ സാകാരനോ നിരാകാരനോ? മാസ്റ്റർ മഹാശയൻ എന്ന ഗൃഹസ്ഥശിഷ്യൻ ശ്രീരാമകൃഷ്ണനെ രണ്ടാംപ്രാവശ്യം കാണാൻ ചെല്ലുമ്പോഗം ശ്രീരാമകൃഷ്ണൻ ചോദിക്കുന്നു:— ''നീ ഈശ്വരനെ സാകാരനായിട്ടോ നിരാകാരനായിട്ടോ ധ്യാനിക്കാൻ ഇഷ്ടപ്പെടുന്നതു്?'' എന്നു്. മാസ്റ്റർ ആലോചിക്കുന്നു. ''ഒരാഗം തന്നെ സാകാരനായും നിരാകാരനായും ഇരിക്കാൻ സാധിക്കുമോ? പാലു് മുതലായ വെളുത്ത സാധനങ്ങഗം അതേസമയംതന്നെ കറുത്തതായിരിക്കുക സാദ്ധ്യമാണോ?'' എന്നു്. ഏതായാലും ''ഞാൻ നിരാകാരത്തെ ഇഷ്ടപ്പെടുന്നു'' എന്നു പറയുന്ന മാസ്റ്ററോടു്, അദ്ദേഹത്തെ നിരാകാരനായി ധ്യാനിക്കുന്നതു് ശരി. എന്നാൽ ആ അഭിപ്രായം മാത്രം സത്യമാണെന്നും മറെറല്ലാം തെററാണെന്നും ഉള്ള ധാരണയോടുകൂടി ഓടരുതു്. സാകാരനായി ധ്യാനിക്കുന്നതും നിരാകാരധ്യാനംപോലെ ശരി.'' എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. ഈശ്വരനെ സംബന്ധിച്ചിടത്തോളം പരസ്പരവിരുദ്ധങ്ങളായി തോന്നുന്ന സിദ്ധാന്തങ്ങളെല്ലാം സത്യമാണെന്നാണു് ശ്രീരാമകൃഷ്ണമതം. ഒരേ പദാത്ഥംതന്നെ ജലമായും മഞ്ഞുകട്ടയായും നീരാവിയായും ഇരിക്കുന്നില്ലേ? ഘനാവസ്ഥ, ദ്രവാസ്ഥ, വായ

വ്യാവസ്ഥ എന്നീ മൂന്നും ഒന്നിനുതന്നെ സംഭവിക്കുന്നതു് പ്രപഞ്ചത്തിൽപോലും നാം കാണുന്നില്ലേ?

ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതവാദങ്ങളേയും ശ്രീരാമകൃഷ്ണൻ ഇതോടുകൂടി സമന്വയിച്ചു. ദേഹബുദ്ധിയുള്ളകാലത്തു് ഞാൻ ബ്രഹ്മമെന്നു പറയുന്നതു് ശുദ്ധമേ അസംബന്ധമാണു്. അങ്ങിനെയുള്ള 'ബ്രഹ്മ'ത്തിനു് ഒരു മുള്ളു് കാലിൽ തറച്ചാൽ കരച്ചിലായി; ആരെങ്കിലും ഒരു വാക്കു് ദുഷിച്ചുപറഞ്ഞാൽ കോപമായി. ആതേസമയത്തു് അയാൾ പറയുന്നു ''ഞാൻ ബ്രഹ്മം'' എന്നു്.

''സാംസാരികസുഖാസക്തം സോഹംബ്രഹ്മേതി വാദിനം
കർമ്മബ്രഹ്മോഭയഭ്രഷ്ടം തം ത്യജേദന്ത്യജം യഥാ''.

വിഷയസുഖങ്ങളിൽ മുങ്ങിക്കിടന്നുകൊണ്ടു് 'ഞാൻ ബ്രഹ്മമാണു്'' എന്നു പറയുന്ന കർമ്മമാർഗ്ഗബ്രഹ്മമാർഗ്ഗങ്ങളിൽ രണ്ടിൽനിന്നും പതിതനായവനെ ദൂരെ ആട്ടിപ്പായിക്കണം. അവൻ സമുദായത്തിൽ കുഴപ്പമുണ്ടാക്കുന്നവനാണു്. ശ്രീരാമകൃഷ്ണന്റെ അടുക്കൽ ഒരു ത്യാഗി ചെന്നിരുന്നു് ''ശിവോ$f$ഹം; ശിവോ$f$ഹം'' എന്നു് പറയാൻ തുടങ്ങി. അപ്പോഴെല്ലാം ശ്രീരാമകൃഷ്ണൻ ''ദാസോഹം; ദാസോഹം'' എന്നുച്ചരിച്ചു. കുറച്ചുസമയംകൊണ്ടു് ആ ത്യാഗിയുടെ മനഃസ്ഥിതി മാറി ''ദാസോഹം'' ഭാവം സ്വീകരിച്ചു. അനധികാരിയുടെ ''അഹം ബ്രഹ്മാസ്മി'' മിഥ്യാപ്രലപനമാണു്. അദ്വൈതാചാര്യനായ ശ്രീശങ്കരൻ ഉപനിഷന്മതത്തെ അനുസരിച്ചുതന്നെ അദ്വൈതോപദേശത്തിനും സാധനയ്ക്കും അധികാരികളെ നിർണ്ണയിച്ചിട്ടുണ്ടു്.

''സാധനചതുഷ്ടയസമ്പത്തിര്യസ്യാസ്തി ധീമതഃ പുംസഃ''
തസ്യൈവൈതത്ഫലസിദ്ധിർന്നാന്യസ്യ കിഞ്ചിദൂനസ്യ''
''ചത്വാരി സാധനാന്യത്ര വദന്തി പരമർഷയഃ
മുക്തിരേഷാം തു സദ്ഭാവേ നാഭാവേ സിദ്ധ്യതി സ്ഫുടം''

എന്നു് ആചാര്യരും,

''പരീക്ഷ്യലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ
നിർവ്വേദമായാന്നാസ്ത്യകൃതഃ കൃതേന''

''തസ്മാച്ഛാന്തോദാന്ത ഉപരതസ്തിതിക്ഷുഃ ശ്രദ്ധാവാൻ സമാഹിതോ ഭൂത്വാ ആത്മന്യേവാത്മാനം പശ്യേത്'' എന്നു ശ്രുതിയും പറയുന്നു. അനധികാരിയായിരുന്നിട്ടും അദ്വൈതം പറഞ്ഞുനടന്ന ഒരുവനെ ഒരു മഹാത്മാവു് നല്ലപാഠം പഠിപ്പിച്ച ഒരു കഥ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുണ്ടു്. ഒരിക്കൽ ഒരുവൻ ഒരു മഹാത്മാവിന്റെ അടുക്കൽ, ''ശിവോഹം, ശിവോഹം'' എന്നു പറഞ്ഞുകൊണ്ടു ചെന്നു. ആ ആത്മാവു് ഒരു ശിവഭക്തനായിരുന്നു. അദ്ദേഹത്തിനു് ഇ

തത്ര രസിച്ചില്ല. അയാരം അദ്വൈതിയെ അന്നത്തെ ഉച്ചഭക്ഷണത്തിനു ക്ഷണിച്ചു അയാരം ഉണ്ണാനിരുന്നപ്പോരം ഗാന്ധാരിമുളകു തന്നെ അരച്ചുകലക്കി ഒരു കറിയുണ്ടാക്കി ചോറിൽ ഒഴിച്ചുകൊടുത്തു. വേദാന്തി അറിയാതെ ചോറിൽ കുഴച്ചുവാരി വായിലിട്ടു. അയാരംക്കു് എരിവു സഹിക്കാൻ വയ്യാതെ, ''ആവോ, ആവോ'' എന്നു വിളിച്ചു. അപ്പോരം മഹാത്മാവു ചോദിച്ചു! ''എന്തെടാ കള്ളാ! ശിവൻ കാളകൂടവിഷം ഭക്ഷിച്ചിട്ടു് അദ്ദേഹത്തിനു യാതൊരു ചലനവുമുണ്ടായില്ല. നിനക്കോ? നീ ശിവനല്ലേ? നിനക്കു കുറച്ചു ഗാന്ധാരിമുളകിന്റെ എരിവു സഹിക്കാൻ വയ്യ, അല്ലേ'' എന്നു്. ഇതാണു് സത്യം. അതിനാൽ ദേഹാഭിമാനംവച്ചുകൊണ്ടു് അദ്വൈതം പറയുന്നതിനർത്ഥമില്ല. അതുകൊണ്ടു് ശ്രീരാമകൃഷ്ണൻ നിർവ്വികല്പസമാധിയിൽ ആദ്ധ്യാത്മികോച്ചഭാവം അനുഭവിച്ചിട്ടും സാധാരണ അവസരങ്ങളിൽ ലോകശിക്ഷയ്ക്കായി ബാലഭാവം അവലംബിക്കയും ദ്വൈതപക്ഷത്തിലിരുന്നു സംസാരിക്കയും ചെയ്തിരുന്നു. വിശിഷ്ടാദ്വൈതതത്വവും അദ്ദേഹം സംസാരിച്ചിട്ടുണ്ടു്. അദ്വൈതതത്വം നരേന്ദ്രനു് അനുഭവപ്പെടുത്തിക്കൊടുത്തു് അദ്വൈതത്തെ ആക്ഷേപിച്ചിരുന്ന നരേന്ദ്രനെ അദ്വൈതിയാക്കിയതായി ജീവചരിത്രത്തിൽ കാണുന്നു. ദ്വൈതത്തിൽ ആരംഭിച്ചു് അദ്വൈതത്തിൽ എത്തുകയാണു് രാമകൃഷ്ണമതം.

അദ്ദേഹം വിഗ്രഹാരാധനയെ നിന്ദിച്ചിട്ടില്ല. എന്തെന്നാൽ വിഗ്രഹാരാധനയെന്താണെന്നറിഞ്ഞിരുന്നു. അദ്ദേഹംതന്നെ ആരംഭത്തിൽ വിഗ്രഹാരാധനവഴിയാണു് ഉയർന്നനില പ്രഖ്യാപിച്ചതു്. സ്വാമി വിവേകാനന്ദൻതന്നെ ഒരു പ്രസംഗത്തിൽ, ''വിഗ്രഹാരാധനകൊണ്ടു് ഉച്ചഭാവം പ്രാപിച്ച ആ ബ്രാഹ്മണന്റെ പാദത്തിൽ ഞാൻ ഇരുന്നില്ലായിരുന്നെങ്കിൽ എന്റെ നില എന്തായിരിക്കുമായിരുന്നു'' എന്നാണു് പറഞ്ഞിട്ടുള്ളതു്. ''ഈശ്വരൻ സാകാരനാണെന്നു് വിശ്വസിച്ചാലും അദ്ദേഹം ഇന്നു് ആളുകരം ആരാധിക്കുന്ന മണ്ണുകൊണ്ടുള്ള വിഗ്രഹങ്ങളല്ലല്ലൊ'' എന്നു വാദിക്കുന്ന മഹേന്ദ്രനാഥനോടു് ''നീ അതിനെ മണ്ണുകൊണ്ടുള്ള വിഗ്രഹമെന്നെന്തിനു പറയുന്നു? ദിവ്യവിഗ്രഹം തീർച്ചയായും ചിന്മയമാണു്'' എന്നു ഭഗവാൻ പറയുന്നു. (തിരുവായ്മൊഴി നോക്കുക) വിഗ്രഹാരാധന തെററാണെന്നു് പറയുന്ന ഒരു കൂട്ടർ ഈദിക്കിലുണ്ടെന്നു് എനിക്കറിയാം. അവർ പറയുന്നതു് രാജയോഗംകൊണ്ടേ മോക്ഷമുള്ളു എന്നാണു്. രാജയോഗമെന്നാൽ അവരുടെ മതപ്രകാരം ഭ്രൂ ധ്യാനമാണു്. ഭ്രൂ ധ്യാനംകൊണ്ടുമാത്രം രാജയോഗമായില്ല. അത്രയുമല്ല; രാജയോഗത്തിനധികാരിഭേദമുണ്ടു്. ജാതി മുതലായതുകൊണ്ടുള്ള അധികാരിഭേദ

മല്ല. യമനിയമത്തിലുള്ള സമ്പൂർണ്ണസിദ്ധിയാണ് ഒരുവനെ രാജയോഗാധികാരിയാക്കുന്നതു്. പതഞ്ജലി മഹർഷിയാണ് രാജയോഗത്തിൻെറ പരമാചാര്യൻ. ഭ്രൂ ദ്ധ്യാനക്കാർ പതഞ്ജലിപ്രണീതമായ രാജയോഗശാസ്ത്രത്തെ ഹഠയോഗമെന്നു പറഞ്ഞു് തങ്ങളുടേതു രാജയോഗമാക്കാൻ, പതഞ്ജലിയുടെ മതമനുസരിച്ചു് ജീവിയ്ക്കാൻ പ്രയാസമായതുകൊണ്ടു്, ശ്രമിക്കുന്നു. പതഞ്ജലിയുടെ യോഗസൂത്രവും ഹഠയോഗപ്രദീപികയും വായിച്ചാൽ ഹഠയോഗത്തിനും പതഞ്ജലിയുടെ മതത്തിനും തമ്മിലുള്ള വ്യത്യാസം കാണാവുന്നതാണ്. രാജയോഗിയുടെ അഭ്യാസങ്ങളിൽ പ്രധാനം ധാരണാധ്യാനസമാധികളാണ്. (ത്രയമന്തരംഗം പൂർവ്വേഭ്യഃ) എന്നാണ്. ഇവ വഴിയായി മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനിയെ ഉണർത്തി ഷട് ചക്രങ്ങളിൽകൂടി കടത്തി സഹസ്രാരത്തിലെത്തിക്കയാണ് രാജയോഗിയുടെ ലക്ഷ്യം. ഈ അംശം ശാസ്ത്രീയമായ വിഗ്രഹാരാധനയിലുമുണ്ടു്.

''ഉന്നീയ ഹംസമധുനാ ƒ ധരചക്രതസ്തു—
മക്താംബുജസ്ഥപരമാത്മനി സംഗമയ്യ
ആഖ്യാസ്യമാനവിധിനാ വസുധാദിതത്വ—
ജാതം വിലാപ്യ തനയാത്തനുശോഷണാദ്യം''

''പ്രത്യഗ്ബ്രഹ്മപഥപ്രസാരിപരമാത്മാച്ഛിഷ്ടലാപാതതോ
ജാഗ്രജ്ജീവപുനർവ്വിമോഹനമിഷദ്ദൃഗ്വാസനാപാസനം
കൃത്വാ രേചകകർമ്മ പൂരകവിധൌ സ്വസ്ഥാനമാസ്ഥായ ചേ—
ത്യേവം കുംഭകകർമ്മണാ സ്വപരമൈശ്വര്യം സുധീർഭാവയേത്'''

എന്നും മററുമുള്ളതു് പൂജാപദ്ധതിയിലെ വിധിയാണ്. വിഗ്രഹാരാധനയെന്നാൽ കുറെ പുരോഹിതന്മാർ ചേർന്നു് ഭദ്രകാളിയെന്നും ശിവനെന്നും വിഷ്ണുവെന്നും ചില ദേവന്മാരുണ്ടെന്നും അവരുടെ രൂപമുണ്ടാക്കി അതിൻെറ മുമ്പിൽ ചോറും പായസവും വച്ചാൽ ആ ദേവന്മാരുടെ വയറുനിറഞ്ഞു് അതു കൊടുക്കുന്നവർക്കു് വേണ്ടതൊക്കെ സാധിച്ചുകൊടുക്കുമെന്നും പറഞ്ഞു ജനങ്ങളെ കബളിപ്പിച്ചു് അവരുടെ വയറു നിറയ്ക്കാൻ ഉണ്ടാക്കിയ ഒരു വിദ്യയാണെന്നാണ് ചിലർ ധരിച്ചുവച്ചിരിക്കുന്നതു്. അതല്ലെന്നു് ആ ശാസ്ത്രം പഠിക്കുമ്പോളറിയും. പ്രതിമാപൂജ നടത്തുകയും അതിനെ സ്തുതിക്കയും ചെയ്ത മേല്പത്തൂർ ഭട്ടതിരി, വില്വമംഗലം, തുളസീദാസൻ, ശ്രീശങ്കരൻ, രാമാനുജൻ, മധ്വൻ മുതലായവരെല്ലാം വഞ്ചകരോ? ഒരിക്കലുമല്ല. അതേപ്പററി പിന്നീടൊരിക്കൽ പറഞ്ഞുകൊള്ളാം. ഏതിനെപ്പററിയും ശരിയായി പഠിക്കാതെ അതിനെ നിന്ദിക്കരുതെന്നുമാത്രം തല്ക്കാലം പറഞ്ഞുകൊള്ളുന്നു. വിഗ്രഹാരാധന എന്തെന്നറിഞ്ഞിരുന്നതുകൊ

ണ്ടു് ശ്രീരാമകൃഷ്ണൻ വിഗ്രഹാരാധനയെ എതിർത്തില്ലെന്നു് മാത്രമല്ല; സ്വശിഷ്യന്മാരെക്കൊണ്ടു് പൂജ നടത്തിച്ചും ഇരുന്നു. താൻ തന്നെ അവരെക്കൊണ്ടു് തൻെറ മുറിയിൽവച്ചു് പൂജ നടത്തിച്ചിട്ടുണ്ടു്. തന്നോടു് പണം ചോദിച്ച നരേന്ദ്രനെ കാളീക്ഷേത്രത്തിലേയ്ക്കയച്ച കഥ സുപ്രസിദ്ധമാണല്ലോ. എന്നാൽ വിഗ്രഹാരാധനകൊണ്ടു് എല്ലാമായെന്നോ വിഗ്രഹാരാധനയ്ക്കുവേണ്ടി ഒരുവൻെറ ധനം മുഴുവൻ ചിലവാക്കണമെന്നോ അദ്ദേഹത്തിന്നഭിപ്രായമുണ്ടായിരുന്നില്ലെന്നു് ശിഷ്യോത്തമനായ സ്വാമി വിവേകാനന്ദൻെറ ഉപദേശങ്ങളിൽനിന്നു സ്പഷ്ടമാണു്. ''തുളസീദളവും ഗംഗാജലവുംകൊണ്ടു് പൂജ നടത്തിക്കൊണ്ടു് പണം പാവങ്ങളുടെ രൂപത്തിലിരിക്കുന്ന നാരായണനെ സേവിക്കാൻ ചിലവാക്കുക'' എന്നത്രെ സ്വാമിജി പറയുന്നതു്. ദക്ഷിണേശ്വരക്ഷേത്രത്തിൻെറ ഉടമസ്ഥനായ മധുരനാഥനോടൊരുമിച്ചു് കാശിക്കു് തീർത്ഥയാത്ര പുറപ്പെട്ട ശ്രീരാമകൃഷ്ണൻ വഴിമദ്ധ്യേ ക്ഷാമം ബാധിച്ച ഒരു ദേശത്തു ചെന്നപ്പോൾ അവിടെയുള്ള സകലക്കും വളരെ നാളേയ്ക്കു് അന്നവസ്ത്രാദികൾകൊടുത്തു് തൃപ്തിപ്പെടുത്തിയെങ്കിലേ അവിടുന്നു് അനങ്ങുകയുള്ളു എന്നു നിർബ്ബന്ധം പിടിച്ചു് മധുരനെക്കൊണ്ടു് കല്ക്കട്ടയിൽനിന്നു വളരെ പണം വരുത്തി അവിടെ ചിലവാക്കിച്ച കഥയും ഇവിടെ സ്മർത്തവ്യമാണു്. എങ്കിലും അദ്ദേഹം തീർത്ഥയാത്രയ്ക്കെതിരായിരുന്നില്ല. തീർത്ഥയാത്ര അനാവശ്യമെന്നു ചിലർ പറയുന്നു. അതു ശരിയല്ല. തീർത്ഥയാത്രയെന്നാൽ ഈശ്വരസ്മരണപൂർവ്വകമുള്ള ദേശസഞ്ചാരമാണു്. ദേശസഞ്ചാരം പാശ്ചാത്യരാജ്യങ്ങളിൽ വിദ്യാഭ്യാസത്തിൻെറ ഒരംശമായിട്ടാണു് വച്ചിരിക്കുന്നതു്,

''യസ്തു സഞ്ചരതേ ദേശാൻ യസ്തു സേവേത പണ്ഡിതാൻ
തസ്യ വിസ്താരിതാ ബുദ്ധിസ്തൈലബിന്ദുരിവാംഭസി''

എന്ന ഉപദേശം നമ്മുടെ നാട്ടിലുമുണ്ടു്. ആ സഞ്ചാരം ഈശ്വരസ്മരണപൂർവ്വകമായതുകൊണ്ടു് അതിൻെറ ഗുണം നശിക്കുന്നില്ലെന്നു മാത്രമല്ല; ഗുണം കൂടുകയും ചെയ്യുന്നു. അതില്ലാതെ സഞ്ചാരം ചെയ്യുന്ന പലരും ഒടുവിൽ താൻ സന്ദർശിച്ച ദേശങ്ങളിലെ ദോഷങ്ങളെല്ലാം സംഭരിച്ചുകൊണ്ടുവരുന്നതായിട്ടും നാം കാണുന്നുണ്ടു്. ഈശ്വരസ്മരണയുണ്ടെങ്കിൽ അതു് വരുകയില്ല. എന്നാൽ ഈശ്വരസ്മരണ—നിരന്തരസ്മരണ—തീർത്ഥയാത്രക്കാരനുണ്ടായിരിക്കണം. ഇല്ലെങ്കിൽ ആത്മികമായി യാതൊരു ഫലവും ഇല്ല. ''ഞാൻ കാശിയിൽ ചെന്നപ്പോൾ ഇവിടെയുള്ള പുല്ലുമാതിരി പുല്ലുതന്നെ അവിടെയും കണ്ടു. ഇവിടെയുള്ളമാതിരി പുളിയുടെ ഇലതന്നെ അവിടുത്തെ പുളിയുടെ ഇലയും. ഈശ്വരപ്രേമവും സമർപ്പണവും ഇല്ലാത്ത തീർത്ഥ

യാത്ര യാതൊരു ഫലവും ചെയ്യുന്നില്ല.'' എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. ഇങ്ങനെ ശ്രീരാമകൃഷ്ണൻ അമിതത്വത്തിൽനിന്നു മനുഷ്യനെ രക്ഷിക്കുകയും അതേസമയം പ്രാചീനധർമ്മത്തെ നിലനിറുത്തുകയും ചെയ്യുന്നു.

ശ്രീരാമകൃഷ്ണന്റെ മതപ്രകാരം ജീവിതത്തിന്റെ പരമലക്ഷ്യം ഈശ്വരാനുഭൂതിയാണു്. അതിനുള്ള ഉപായങ്ങളാണു് കർമ്മയോഗവും ഭക്തിയോഗവും ജ്ഞാനയോഗവും രാജയോഗവും. എന്നാൽ ഭഗവാന്റെ അഭിപ്രായത്തിൽ ഈ യുഗത്തിലേയ്ക്കു് ഏററവും പററിയതു് ഇവയിൽ ഭക്തിയോഗമാണു്. ശ്രീരാമകൃഷ്ണശിഷ്യനും രാജയോഗനിഷ്ണാതനും ആയ ശ്രീ അഭേദാനന്ദസ്വാമികൾ പറയുന്നു:

''ഷഡംഗയോഗോ ന യതഃ സുസാധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാത്—
അഹേതുകീ ഭക്തിരതഃ കലൌ സ്യാത്—
വിജ്ഞാപകസ്ത്വം ഭുവി രാമകൃഷ്ണ!''

(രാജയോഗം സുസാദ്ധ്യമല്ല. ജ്ഞാനാധികാരി ദുർല്ലഭം. അതുകൊണ്ടു് ഈ കലിയുഗത്തു് അഹേതുകീഭക്തിതന്നെ. ഹേ രാമകൃഷ്ണ! അങ്ങു് അതിന്റെ വിജ്ഞാപകനാണു്.) അനാസക്തനായി കർമ്മം ചെയ്യുക എന്ന കർമ്മയോഗം ഈ യുഗത്തു് ഏററവും പ്രയാസമാണു്. അനാസക്തനായിട്ടുതന്നെ കർമ്മം ചെയ്യണമെന്നു് നിങ്ങൾ എത്ര തീർച്ച്പ്പെടുത്തിയാലും നിങ്ങൾ പൂർണ്ണത പ്രാപിച്ചയാളല്ലെങ്കിൽ അറിഞ്ഞോ അറിയാതെയോ കർമ്മഫലത്തിൽ ബദ്ധനാകാനാണു് എളുപ്പം. ജ്ഞാനമാർഗ്ഗം അഥവാ തത്വചിന്തയിൽക്കൂടിയുള്ള ഈശ്വരസംസ്പർശവും അതുപോലെ ഈ യുഗത്തിൽ വളരെ പ്രയാസമാണു്. ഒന്നാമതു് കലിയിൽ മനുഷ്യൻ അന്നഗതപ്രാണനാണു്. രണ്ടാമതു് മനുഷ്യന്റെ ആയുസ്സു് വളരെ പരിമിതം. മൂന്നാമതു് എത്ര അഭ്യസിച്ചാലും ശരീരമാണു് താനെന്ന ബോധം വിട്ടുമാറാൻ മിയ്ക്കവാറും അസാദ്ധ്യം.'' ഭക്തിയെന്നതു് പ്രേമവും ആത്മസമർപ്പണവും വഴിയായുള്ള യോഗമാണു്. അതാണു് ഈ യുഗത്തിലെ ധർമ്മം.'' എന്നെല്ലാം ശ്രീരാമകൃഷ്ണൻ ശശധരതർക്കചൂഡാമണിയോടും മററും പറയുന്നു. ഭഗവാൻ ഇങ്ങനെ പറയുന്നതു് ഈ യോഗങ്ങളെല്ലാം അഭ്യസിയ്ക്കാതെയല്ല. തോതാപുരിയിൽനിന്നു് ജ്ഞാനയോഗം ഗ്രഹിച്ചു. ജടാധാരി മുതലായവരിൽനിന്നു ഭക്തിയോഗത്തിന്റെ നാനാഭാവങ്ങൾ ഗ്രഹിച്ചു. ഭൈരവിയിൽനന്നു തന്ത്രവും യോഗവും ശീലിച്ചു; സർവ്വഭൂതരുതജ്ഞാനം മുതലായ സിദ്ധികളും അദ്ദേഹത്തിനുണ്ടായി. അതിനുശേഷമാണു് ''ഭക്തിയോഗം ഈ യുഗത്തിലെ ധർമ്മം'' എന്നദ്ദേഹം പ്രഖ്യാപിച്ചതു്. ഷട്ചക്രങ്ങളിലോരോന്നിലും കുണ്ഡലിനി പ്രവേശിച്ചാലുള്ള അനുഭവങ്ങളെപ്പററി ഭഗവാൻ പറയുന്നതും ശ്രദ്ധേയമാണു്. തിരുവായ്മൊഴി നോക്കുക.

''അത്യായാസകരാണി കർമ്മപടലാന്യാചര്യ നിര്യന്മലാ
ബോധേ ഭക്തിപഥേƒഥവാപ്യുചിതതാമായന്തി കിം താവതാ
ദ്ദഷ്ട്വാ തർക്കപഥേ പരം തവ വപുർബ്രഹ്മാഖ്യമന്യേ പുന-
ശ്ചിത്താർദ്രത്വമൃതേ വിചിന്ത്യ ബഹുഭിഃ സിധ്യന്തി ജന്മാന്തരൈഃ
ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീനിർമ്മജ്ജനേന സ്വയം
സിധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ
സദ്യഃ സിദ്ധികരീ ജയത്യയിവിഭോ സൈവാസ്തുമേ ത്വൽപദ-
പ്രേമപ്രൌഢിരസാർദ്രതാ ദ്രുതതരം വാതാലയാധീശ്വര!''

എന്ന ഭട്ടതിരിയുടെ വാക്യം ഇവിടെ സ്മർത്തവ്യമാണു്.

''ഉപാസതാമാത്മവിദഃ പുരാണാഃ
പരംപരസ്ഥാന്നിഹിതം ഗുഹായാം
വയം യശോദാശിശുബാലലീലാ-
കഥാസുധാസിന്ധുഷു ഖേലയാമഃ''

എന്ന ലീലാശുകവചനവും ആലോചിക്കുക.

''ജിഹ്വാഗ്രേണ ലലാടചന്ദ്രജസുധാസ്യന്ദാധ്വരോധേ മഹ-
ദ്ദാക്ഷ്യം വ്യഞ്ജയതോ നിമീല്യ നയനേ ബദ്ധാസനം ധ്യായതഃ
അസ്യോപാർത്തനദീതടസ്യ കിമയം ഭങ്ഗഃ സമാധേരഭൂത്?
അഹോ! ജ്ഞാതം,
പാനീയാഹരണ പ്രവൃത്തതരുണീശംഖസ്വനാകർണ്ണനൈഃ''

എന്ന ഭക്തിയില്ലാത്ത യോഗിയുടെ വർണ്ണന ചൈതന്യ ചന്ദ്രോദയത്തിൽ കൊടുത്തിരിക്കുന്നതും ശ്രദ്ധേയമാണു്.

''യമാദിഭിർയോഗപഥൈഃ കാമലോഭഹതോ മുഹുഃ
മുകുന്ദസേവയാ യദ്വത് തഥാത്മാദ്ധാ ന ശാമ്യതി''

എന്ന ഭക്തിയോഗത്തേയും രാജയോഗത്തേയും താരതമ്യപ്പെടുത്തി പറയുന്ന ഭാഗവതവാക്യവും സ്മരണീയമാണു്. എങ്കിലും ശ്രീരാമകൃഷ്ണൻ ഒന്നിനേയും അനാദരിക്കുന്നില്ല. എല്ലാം ഈശ്വരാനുഭൂതികളുള്ള പടികളായി അദ്ദേഹം കാണുന്നു. എന്നാൽ സാമാന്യജനങ്ങൾക്കു് ഭക്തിയോഗം തന്നെ നല്ലതു് എന്നേ അദ്ദേഹം അഭിപ്രായപ്പെട്ടുന്നുള്ളൂ, ''വേലചെയ്യേണ്ടിവരുമ്പോൾ ഒരു കൈകൊണ്ടു് ഈശ്വരനെ പിടിച്ചുകൊണ്ടു് മറേറ കൈകൊണ്ടു് കർമ്മംചെയ്യുക. വേലയില്ലാത്തപ്പോൾ രണ്ടുകൈകൊണ്ടും ഈശ്വരനെ പിടിക്കുക'' എന്നദ്ദേഹം പറയുന്നു. ''പതിവ്രതയും ഭർത്താവിൽ അനുരക്തയും ആയ സ്ത്രീ സകല ഗൃഹകർമ്മങ്ങളും ചെയ്യുമ്പോൾ ഭർത്താവിനെപ്പററി ചിന്തിക്കുന്നതുപോലെ സകല കർമ്മം ചെയ്യുമ്പോഴും ഈശ്വരനെ സ്മരിക്കുക'' എന്നദ്ദേഹം മറെറാരിക്കൽ പറയുന്നു. ഇതാണു് ലൗകികജീവിതം നയിക്കുന്നവനു് സംസാരമലം പററാതിരിക്കാനുള്ള എളുപ്പവഴി.

ഈശ്വരസാക്ഷാത്കാരത്തിനു തടസ്സമായി അദ്ദേഹം പറയുന്നതു് അഹന്തയെയാണു്. ''എപ്പോൾ എനിക്കു മോക്ഷം കിട്ടും?'' എന്നു ചോദിച്ച ഒരുവനോടു് ശ്രീരാമകൃഷ്ണൻ പറഞ്ഞ മറുപടി, ''എനിക്കു് എന്നതു് പോകുമ്പോൾ'' എന്നാണു്,

''യാവദ്വാ യത്കിഞ്ചിദ്വിഷദോഷ—
സ്ഫൂർത്തിരസ്തിചേദ്ദേഹേ
കഥമാരോഗ്യായ ഭവേത്
തദ്വദഹന്താപി യോഗിനോ മുക്ത്യൈ''

''ദേഹേന്ദ്രിയാദാവസതി ഭ്രമോദിതാം
വിദ്വാനഹന്താം ന ജഹാതി യാവത്
താവന്ന തസ്യാസ്തി വിമുക്തിവാർത്താ—
പ്യസ്ത്വേവ വേദാന്തനയാന്തദർശീ''

എന്ന ശങ്കരവാക്യവും നോക്കുക. ഈശ്വരനെ ഒരിക്കലും യുക്തികൊണ്ടറിയാൻ സാധിക്കയില്ല എന്നു രാമകൃഷ്ണൻ അഭിപ്രായപ്പെടുന്നു. അതു ബാല്യത്തിൽതന്നെ മനസ്സിലാക്കിയാണു് അദ്ദേഹം പുസ്തകപാണ്ഡിത്യം വലിച്ചു ദൂരെയെറിഞ്ഞതു്.

''നൈഷാ തർക്കേണ മതിരാപനേയാ''

(ഈ ആദ്ധ്യാത്മികബുദ്ധി തർക്കംകൊണ്ടു് ലഭിക്കുന്നതല്ല) എന്ന ശ്രുതിവാക്യം നോക്കുക.

''താർക്കികോഹ്യനാഗമജ്ഞഃ യത്കിഞ്ചി-
ദേവ സ്വബുദ്ധിപരികല്പിതം കല്പയതി''

(ആഗമസിദ്ധാന്തമറിയാത്ത താർക്കികൻ തന്റെ ബുദ്ധികൊണ്ടു് മനസ്സിലാക്കാവുന്ന എന്തെങ്കിലും പറയുകയാണു്). എന്ന ശ്രീശങ്കരവാക്യവും ഇവിടെ ഓർക്കേണ്ടതാണു്. ശ്രീരാമകൃഷ്ണൻ വിശ്വാസത്തിനു വളരെ പ്രാധാന്യം കല്പിക്കുന്നു. ഇന്നു് രാജ്യത്തു് നശിച്ചുവരുന്നതു് വിശ്വാസമാണു്. ശാസ്ത്രവിശ്വാസമില്ല; ഗുരുവിശ്വാസമില്ല; ധർമ്മവിശ്വാസമില്ല; ഈശ്വരവിശ്വാസമില്ല. അതിന്റെ ഫലമായി നവീനവിദ്യാഭ്യാസം സിദ്ധിച്ചവരിൽ ഭൂരിപക്ഷം സ്വാമി വിവേകാനന്ദന്റെ ഭാഷയിൽ ഒരു നിഷേധസഞ്ചയം (a mass of negation) ആയിത്തീർന്നിരിക്കുന്നു. ശ്രീരാമകൃഷ്ണൻ പറയുന്ന ഹനുമാനു് സമുദ്രം കടക്കാൻ രാമനാമത്തിലുള്ള വിശ്വാസദാർഢ്യം നിമിത്തം ഒററച്ചാട്ടം മതിയായിരുന്നു; ശ്രീരാമചന്ദ്രനു് ചിറ കെട്ടേണ്ടിവന്നു. പാൽക്കാരിക്കു് പുഴകടക്കാൻ നാമത്തിലുള്ള വിശ്വാസംകൊണ്ടു് സാധിച്ചു; മതപുരോഹിതൻ വിശ്വാസമില്ലായ്മ നിമിത്തം നാമം ജപിച്ചിട്ടും പുഴയിൽ മുങ്ങിപ്പോയി എന്നെല്ലാം. ഇവിടെ,

''ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ''

(ശ്രദ്ധയുള്ളവനും ആത്മാവിൽ രതിയുള്ളവനും ഇന്ദ്രിയസംയമനമുള്ളവനും ജ്ഞാനലാഭമുണ്ടാകുന്നു) എന്നും

''അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി''

(അജ്ഞനും ശ്രദ്ധയില്ലാത്തവനും സംശയാത്മാവും നശിക്കുന്നു)

എന്നും ഉള്ള ഗീതാവാക്യങ്ങൾ ഓർക്കേണ്ടതാണ്. വാസ്തവത്തിൽ ഈ കാലത്തു് ശ്രദ്ധയുടെ (ഗുരുവിലും വേദാന്തവാക്യങ്ങളിലുമുള്ള വിശ്വാസമാകുന്ന ശ്രദ്ധയുടെ) പ്രാധാന്യത്തെപ്പററി ഇത്ര ശക്തിയായി ശ്രീരാമകൃഷ്ണനെപ്പോലെ മറെറാരു ആചാര്യനും പ്രസ്താവിച്ചിട്ടുള്ളതായി കാണുന്നില്ല.

എന്നാൽ ശ്രദ്ധമാത്രം പോരാ; ചാരിത്രശുദ്ധിയും വേണം, ഈശ്വരസാക്ഷാത്കാരത്തിനു്. എല്ലാ യോഗങ്ങളുടേയും ചുവടു് ചാരിത്രശുദ്ധിയാണ്. സത്യം, തപസ്സ്, വിവേകം, ബ്രഹ്മചര്യം എന്നിവയില്ലാതെ ഒരു യോഗത്തിലും ഉയരാൻ സാധിക്കയില്ല. ഏതാനുംകാലത്തെ അഭ്യാസംകൊണ്ടു് സിദ്ധികൾ സമ്പാദിച്ചു് അവയെ ലോകത്തു് പ്രകടിപ്പിച്ചു് പതിതന്മാരാകുന്ന പല യോഗികളുമുണ്ടു്. അവർ ദുഷ്ടന്മാരാണ്. ദുഷ്ടന്മാരാകാതിരിക്കാൻ ഭഗവാൻ പ്രത്യേകം നമ്മെ ശാസിക്കുന്നു. യോഗസിദ്ധികളെ ശ്രീരാമകൃഷ്ണൻ വേശ്യാവിഷ്ഠയോടാണ് ഉപമിക്കുന്നതു്.

ശ്രീരാമകൃഷ്ണൻ ത്യാഗത്തിന്റെ സന്ദേശമാണ് നമുക്കു നൽകുന്നതു്. മററു സന്ന്യാസിമാരും ആചാര്യന്മാരും ത്യാഗികളായിരുന്നു. എന്നാൽ ശ്രീരാമകൃഷ്ണൻ ത്യാഗീശ്വരനാണ്. ലോകത്തു് മനുഷ്യനു ജയിക്കാൻ പ്രയാസമായതു് കാമിനീകാഞ്ചനാസക്തിയാണ്.

''വേധാ ദ്വേധാ ഭ്രമം ചക്രേ കാന്താസു കനകേഷു ച
താസു തേഷ്വപ്യനാസക്തഃ സാക്ഷാത് ഭർഗ്ഗോ നരാകൃതിഃ''

കാമകാഞ്ചനാസക്തിയെ ജയിച്ചവൻ സാക്ഷാൽ ശിവനാണെന്നാണ് അർത്ഥം. എന്നാൽ ശിവനെന്നു പറഞ്ഞാൽ മതിയോ? ശ്രീരാമകൃഷ്ണൻ ഒരിക്കൽ പറഞ്ഞിട്ടുള്ളതുപോലെ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും സംസാരത്തിൽപെട്ടിരിക്കയാണ്. ശ്രീരാമകൃഷ്ണനെ സംസാരവാസന ഒരിക്കലും തീണ്ടിയിട്ടില്ല. ഭഗവാൻ പണം തൊടുകയില്ല; നാളത്തെ കാര്യം (ഭൗതികമായി) ചിന്തിക്കയേ ഇല്ല. പണം, അറിയാതെ ദേഹത്തുതൊട്ടാൽ അവിടം പൊള്ളുമായിരുന്നു. ദൃക്സാക്ഷിയായ ശ്രീ അഭേദാനന്ദസ്വാമി പറയുന്നു:

''സംസ്പൃശ്യ ധാതുനിചയാൻ പരികമ്പിതാംഗഃ
സജ്ഞാവിഹീന ഇഹ യോ വികൃതാംഗുലിശ്ച
സദ്യോƒഭവജ്ജഡവദിന്ദ്രിയവൃത്തിശൂന്യഃ
തം ത്യാഗപാരഗമഹോ ഭജ രാമകൃഷ്ണം''

ഒരു മാർവാഡി ശ്രീരാമകൃഷ്ണൻെറ പേരിൽ അനേകായിരം ഉറുപ്പിക ബാങ്കിലിടാമെന്നു പറഞ്ഞിട്ട് അദ്ദേഹം അതനുവദിച്ചില്ല. അദ്ദേഹത്തിൻെറ കാമജയമാണത്ഭുതം. സ്വപ്നത്തിൽപോലും സ്ത്രീചിന്ത അദ്ദേഹത്തെ ബാധിച്ചിട്ടില്ല. അദ്ദേഹം വിവാഹം കഴിച്ചു. എന്നാൽ ഭാര്യയെ അമ്മയായി കണ്ടു. ഭാര്യയെ അമ്മയായി പൂജിച്ചു. ബ്രഹ്മചര്യത്തിൽനിന്നു സന്യസിച്ചവരുണ്ട് ശ്രീശങ്കരനെപ്പോലെ. വിവാഹം കഴിഞ്ഞു ഭാര്യയെ ത്യജിച്ച് സന്യസിച്ചവരുമുണ്ട്. ശ്രീബുദ്ധൻ, രാമാനുജൻ, ചൈതന്യദേവൻ മുതലായവരെപ്പോലെ. അവർ പിന്നീടൊരിക്കലും ഭാര്യമാരോടൊരുമിച്ചു താമസിച്ചിട്ടില്ല. എന്നാൽ ഇവിടെ ഇതാ ഒരു ദിവ്യപുരുഷൻ വിവാഹം കഴിഞ്ഞയുടൻ സന്ന്യസിക്കുന്നു; പിന്നീട് ഭാര്യയോടൊരുമിച്ചു താമസിക്കുന്നു ഭാര്യയെ അമ്മയായി കണ്ടുകൊണ്ട്. നവയൗവ്വനവതിയായ സുന്ദരി ശ്രീ ശാരദാദേവി ശരച്ചന്ദ്രൻെറ കിരണങ്ങളേററു മിന്നിത്തിളങ്ങിക്കളിക്കുന്ന തരംഗങ്ങളോടുകൂടിയ ഗംഗാനദിയ്ക്കഭിമുഖമായുള്ള ക്ഷേത്രമുറിയിൽ നവവികസിതമാലതീമല്ലികാദി പുഷ്പങ്ങളുടെ സുഗന്ധം പരത്തുന്ന മന്ദമാരുതൻ അടിച്ചുകൊണ്ടിരിക്കുന്ന ഒരു അൎദ്ധരാത്രിയിൽ ഏകാകിനിയായി ശ്രീരാമകൃഷ്ണനെ ശുശ്രൂഷിച്ചുകൊണ്ട്—അല്ല കാൽ തലോടിക്കൊണ്ട്—ഇരിക്കയാണ്. ആ സമയത്തു് ശാരദാദേവി പെട്ടെന്ന് ചോദിക്കുകയാണ്:- ''അങ്ങ് എന്നെ എങ്ങനെ വീക്ഷിക്കുന്നു'' എന്ന്. ഭഗവാൻ ഒററമിനിട്ടിൽ യാതൊരാലോചനയും കൂടാതെ മറുപടി പറയുകയാണ്:— ''ഈ ശരീരത്തിനു ജന്മം നൽകിയ മാതാവേതോ അതായി നിങ്ങളെ കാണുന്നു'' എന്ന്. ഇതു നാം ഇതിനുമുമ്പു കേട്ടിട്ടുണ്ടോ? ശ്രീരാമകൃഷ്ണൻ തൻെറ സാധനകളുടെ ഫലം മുഴവൻ ഒടുവിൽ അൎപ്പിച്ചതും ശാരദാദേവിയുടെ പാദത്തിലാണ്.

ശ്രീരാമകൃഷ്ണൻെറ ശിഷ്യന്മാർ അദ്ദേഹത്തെ കണ്ണുമൂടി വിശ്വസിച്ചവരല്ല. അവർ അദ്ദേഹത്തെ പലവിധം പരീക്ഷിച്ചു. ഒരിക്കൽ യോഗിൻ (യോഗാനന്ദസ്വാമികൾ) പല രാത്രികൾ ശ്രീരാമകൃഷ്ണനെ പരീക്ഷിച്ചു. ഒരു രാത്രി ശ്രീരാമകൃഷ്ണനെ മുറിയിൽ കണ്ടില്ല. ''ഇന്നു പിടികിട്ടി'' എന്നു വിചാരിച്ച് ഉറങ്ങാതെ ശ്രീരാമകൃഷ്ണൻ മടങ്ങിവരുന്നതു് എവിടുന്നെന്നു കാണാൻ കാത്തിരുന്നു. അദ്ദേഹം വിചാരിച്ചു ശാരദാദേവി താമസിക്കുന്ന കെട്ടിടത്തിൽനിന്നായിരി

മെന്നു്. ശ്രീരാമകൃഷ്ണൻ വിസർജ്ജനത്തിനു പോയിട്ടു് മറെറാരു ഭാഗത്തുനിന്നു വരുന്നതുകണ്ടു് അദ്ദേഹം അന്ധാളിച്ചു. ശ്രീരാമകൃഷ്ണൻ തന്നോടു് കോപിക്കുമെന്നു ഭയപ്പെട്ടു. എന്നാൽ ഭഗവാൻ വന്നു് യോഗിയുടെ മനോവൃത്തി കണ്ടു പറഞ്ഞു: ''ഗുരുവിനെ പരീക്ഷിച്ചുതന്നെ സ്വീകരിക്കണം. പകലും രാവും പരീക്ഷിക്കണം. നീ വിചാരിച്ചു ഞാൻ ശാരദയുടെ അടുക്കൽ പോയെന്നു്. എന്നാൽ നീ അവിടെ പോയി നോക്കു്. ശാരദ എന്തുചെയ്യുന്നുവെന്നു്. അവിടെ പോയാലും ഫലമില്ല''. ശ്രീരാമകൃഷ്ണൻെറ നിർബന്ധപ്രകാരം യോഗിൻ അവിടെ ചെന്നു നോക്കിയപ്പോൾ ശ്രീ ശാരദാദേവി ദേഹബോധം മറന്നു ധ്യാനമഗ്നയായിരിക്കുന്നതുകണ്ടു. ശ്രീരാമകൃഷ്ണൻ ശാരദാദേവിയോടും മററു ശിഷ്യന്മാരോടും ഉപദേശിച്ചിരുന്നതു് രാത്രി മുഴുവൻ ധ്യാനത്തിൽ കഴിക്കാനായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്നറിയാമായിരുന്നു ശാരദാദേവി രാത്രി മുഴുവൻ ധ്യാനത്തിൽ കഴിക്കുമെന്നു്. രാത്രിയാണു് സാധാരണ ചിത്തവിചാരങ്ങൾ ഉണ്ടാകുന്ന സമയം. അതുകൊണ്ടു് രാത്രിയിൽ ഗാഢനിദ്ര ബാധിക്കാത്ത സമയം മുഴുവൻ—നല്ല ഉറക്കം വരുന്നതുവരേയും ഉറക്കം സ്വല്പമൊന്നു മാറിയാൽ അപ്പോൾ മുതലും ധ്യാനത്തിൽ സമയം ചിലവാക്കണമെന്നാണു് ശ്രീരാമകൃഷ്ണപരമ്പരയുടെ ഉപദേശം. ശ്രീരാമകൃഷ്ണൻ കാണിച്ച ഈ മാർഗ്ഗം ഇന്നു് ലോകത്തിനത്യാവശ്യമാണു്. ഇന്നത്തെ ഏററവും വലിയ പ്രശ്നം സാമ്പത്തികമാണു്. സാമ്പത്തികത്തിൽനിന്നാണു് രാഷ്ട്രീയ പ്രശ്നങ്ങളുദിക്കുന്നതു്. ഈ സാമ്പത്തിക പ്രശ്നത്തിനു പരിഹാരം ബ്രഹ്മചര്യമാണു്. ജനസംഖ്യ ഇന്നത്തെ നിലയിൽ വദ്ധിച്ചുവന്നാൽ അതിനു പരിഹാരം വരുത്താൻ ഒരു ഇസത്തിനും കഴിയുകയില്ല. അനേകകോടി ഏക്കർ തരിശുഭൂമിയുള്ള റഷ്യയിൽ തല്ക്കാലത്തേയ്ക്കു് ചിലതു സാധിച്ചുവെന്നുവച്ചു് എല്ലാ രാജ്യത്തും എന്നും അതു സാദ്ധ്യമാണെന്നു കരുതുന്നതു് മഠയത്തരമാണു്. ഇന്നത്തെ തോതിൽ ജനസംഖ്യ വദ്ധിച്ചുവന്നാൽ മനുഷ്യൻ മനുഷ്യനെ പിടിച്ചു തിന്നുന്നകാലം വരും. ഇതിനു പരിഹാരം സന്താനനിയന്ത്രണമാണു്. അതു് രണ്ടുതരത്തിലേ സാധിക്കാൻ കഴിയൂ. ഒന്നു് കൃത്രിമോപായങ്ങളെക്കൊണ്ടു്; മറെറാന്നു് ആത്മനിയന്ത്രണംകൊണ്ടു്. ഇതിൽ ഒന്നാമത്തേതു് ആപല്ക്കരമാണു്. പ്രകൃതിനിയമത്തിനു വിരുദ്ധമായതെല്ലാം ഒടുവിൽ ആപല്ക്കരമാണെന്നു് സയിൻസ് തെളിയിച്ചുവരുന്നു. അലോപ്പതിയിലും ഹോമിയോപ്പതിയിലും കൂടി കടന്നു് പ്രകൃതിചികിത്സയിലേയ്ക്കു കുതിച്ചുപായുകയാണു് മനുഷ്യൻ. ഡോക്ടർമാരിൽ പലക്കും അലോപ്പതിയിൽ—മരുന്നിൻെറ വീര്യംകൊണ്ടു് രോഗം മാററാം എന്ന സിദ്ധാന്തത്തിൽ—വിശ്വാസം കുറഞ്ഞുവരുന്നു.

''പ്രകൃതിയിലേയ്ക്കു മടങ്ങുക'' എന്നാണ് ഇന്നത്തെ മുദ്രാവാക്യം. ഈ അവസരത്തിൽ മനുഷ്യശരീരത്തിലുള്ളതിൽവച്ച് ഏററവും പ്രധാനമായ സപ്തമധാതുവിനെ ഉപയോഗിക്കുന്നതിൽ പ്രകൃതിനിയമം ലംഘിക്കുന്നത് എത്രയോ ആപല്ക്കരമാണ്. കൃത്രിമോപകരണങ്ങളുപയോഗിച്ചാൽ മനുഷ്യർ വേഗത്തിൽ നിർവ്വീര്യന്മാരായിപ്പോകും. നിർവ്വീര്യന്മാർ അല്പായുസ്സുകളും പെട്ടെന്ന് രോഗാധീനരും ആകും. അത് മനുഷ്യവർഗ്ഗത്തിന്റെ മരണമണിയാണ്. അതുകൊണ്ട് അതു പ്രോത്സാഹനാർഹമല്ല. അതിനാൽ ബ്രഹ്മചര്യം മാത്രമാണ് ലോകത്തിന്റെ സാമ്പത്തികപ്രശ്നത്തിന്—വർദ്ധിച്ചുവരുന്ന ദാരിദ്ര്യത്തിന്—ഉണ്ണാനും, ഉടുക്കാനും, കിടക്കാനും വേണ്ടത്ര സ്ഥലമില്ലാത്തതിന്—ഏക പരിഹാരം. ഒരുവൻ അഞ്ചുപേരുടെ തീററി തിന്നുന്ന സമ്പ്രദായം നിറുത്തുന്നതും ബ്രഹ്മചര്യമാണ്.

''പൃഥിവ്യാം യാനി ഭൂതാനി ജിഹ്വോപസ്ഥനിമിത്തകം
ജിഹ്വോപസ്ഥപരിത്യാഗേ പൃഥിവ്യാഃ കിം പ്രയോജനം?''

ജിഹ്വയേയും ഉപസ്ഥത്തേയും അടക്കാൻ മനുഷ്യർ പഠിക്കുക എന്നതേ ലോകത്തിലെ സാമ്പത്തികക്കുഴപ്പത്തിനും രാഷ്ട്രീയകലാപങ്ങൾക്കും പരിഹാരം നൽകുകയുള്ളു. ഭഗവാൻ ശ്രീരാമകൃഷ്ണൻ നാക്കിനേയും സമ്പൂർണ്ണം ജയിച്ചിരുന്നു. ഭഗവാന്റെ നാവിൽ പഞ്ചസാരയിട്ട് വളരെനേരം വച്ചിരുന്നിട്ട് അലിഞ്ഞില്ലെന്നു കണ്ടശേഷമാണ് തോതാപുരി അദ്ദേഹത്തിന് സന്ന്യാസം കൊടുത്തതെന്ന് ശ്രീരാമകൃഷ്ണശിഷ്യന്മാരിൽ ഒരാൾ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. അത്ര ഇന്ദ്രിയജയം. ഇന്നത്തെ ചെറുപ്പക്കാരോട് ബ്രഹ്മചര്യത്തെപ്പററി പറയുമ്പോൾ അതു് സാദ്ധ്യമല്ലെന്ന് അവർ പറയുന്നു. ''മഹാത്മാ ഗാന്ധിക്കുകൂടി സാധിക്കാത്തതു് നമുക്കുണ്ടോ സാധിക്കാൻ പോകുന്നു?'' എന്നാണ് അവർ ചോദിക്കുന്നതു്. ബ്രഹ്മചര്യം വൃദ്ധന്മാക്കുള്ളതാണെന്നുകൂടി അവർ പറയുന്നു.

''ശൈശവേഭ്യസ്തവിദ്യാനാം യൌവനേ വിഷയൈഷിണാം
വാർദ്ധകേ മുനിവൃത്തീനാം യോഗേനാന്തേ തനുത്യജാം''

എന്നു കാളിദാസൻകൂടി പറയുന്നല്ലോ എന്നു്.

അതല്ല, സർവ്വപ്രശ്നപരിഹാരമായ ബ്രഹ്മചര്യം ഈ യുഗത്തു്; യൌവ്വനത്തിൽതന്നെ, സാധ്യമാണെന്നു പഠിപ്പിക്കാനാണ് ശ്രീരാമകൃഷ്ണദേവൻ അവതരിച്ചതു്. യൌവ്വനയുക്തയായ ഭാര്യയോടുകൂടിയിരുന്നുകൊണ്ടുതന്നെ സാദ്ധ്യമെന്നു കാണിക്കാൻ. ഗൃഹസ്ഥന്മാർ ഇതു് മനസ്സിലാക്കണം. ഒന്നോ രണ്ടോ കുട്ടികളുണ്ടായാൽ പിന്നെ അവർ ബ്രഹ്മചര്യം രക്ഷിക്കണം. ഇല്ലെങ്കിൽ അവർ ലോകദ്രോഹമാണ് ചെയ്യുന്നതു്. വർദ്ധിച്ചുവരുന്ന ജനസംഖ്യ

കൊണ്ടുണ്ടാകുന്ന ഭക്ഷണക്ഷാമം തടയാൻ ഒരു ഗവമ്മെൻറിനും സാദ്ധ്യമല്ലെന്നു പണ്ഡിററ് നെഹ്റു ഈയിടെ പ്രസ്താവിക്കുകയുണ്ടായി, ഇതെല്ലാവരും ശ്രദ്ധിക്കണം. വിവാഹം ഒരു നിബ്ബന്ധിത വിഷയമല്ലെന്നു യുവാക്കന്മാർ മനസ്സിലാക്കണം. ബ്രഹ്മചര്യമാണ് നിബ്ബന്ധമുള്ള കാര്യം. ആജന്മബ്രഹ്മചര്യവ്രതമെടുക്കാൻ കഴിയാത്തവനും ഒരു കുടുംബത്തിലെ ഏകപുത്രനും ആണ് ശാസ്ത്രങ്ങൾ വിവാഹം വിധിച്ചിരിക്കുന്നതു്.

ഭഗവാൻ ഇത്രത്തോളം ബ്രഹ്മചര്യനിഷ്ഠനായിരുന്നെങ്കിലും മനുഷ്യരുടെ ദുർബ്ബലത അറിഞ്ഞിരുന്നു. അതുകൊണ്ടു് അദ്ദേഹം എല്ലാവരോടും സന്യസിക്കാൻ പറഞ്ഞില്ല. ഗൃഹസ്ഥന്മാരേയും ശിഷ്യന്മാരുടെ കൂട്ടത്തിൽ ചേത്തിരുന്നു. എന്നാൽ അവക്കും കാമകാഞ്ചനത്യാഗം ഉപദേശിച്ചു് ആദശം കാണിച്ചുകൊടുത്തിരുന്നു.

ശ്രീരാമകൃഷ്ണൻ ജാതിപ്രശ്നത്തിനും പരിഹാരമുണ്ടാക്കി. ഇന്ത്യയിലെ കഴഞ്ഞ പ്രശ്നങ്ങളിലൊന്നാണതു്. ഇന്ത്യയിലെ മാത്രമല്ല; ലോകത്തെവിടെയും ഏറക്കുറെ ഉള്ളതാണതു്. നീഗ്രോവിനെ വെറുക്കുകയും ചുവന്ന ഇന്ത്യനെ മട്ടിക്കുകയും ചെയ്യുന്ന പതിവ് മററു രാജ്യങ്ങളിലുമുണ്ടു്. ഭഗവാൻതന്നെ ആത്മികസാധനയുടെ അംശമെന്ന നിലയിൽ പറയൻെറ കക്കൂസ് വെടിപ്പാക്കിയതു് വളരെ പ്രധാന സംഗതിയാണ്. വ്യക്തിയുടേയും സമുദായത്തിൻേറയും രാഷ്ട്രത്തിൻേറയും മോക്ഷമിരിക്കുന്നതു്—സ്വാതന്ത്ര്യവും നിത്യസുഖവുമിരിക്കുന്നതു്—താണവനെ, പതിതനെ, ശുശ്രൂഷിക്കുന്നതിലാണെന്നദ്ദേഹം പഠിപ്പിച്ചു. അദ്ദേഹമാണ് മഹാത്മജിയുടെ ഹരിജനപ്രസ്ഥാനത്തിൻെറ മുൻഗാമി. അന്യനെ ഉയത്താൻവേണ്ടിയല്ല; ആത്മശുദ്ധിക്കായിട്ടു്. ജാതിയുടെ ഉച്ചനീചത്വം കളയാൻ എല്ലാവരും കൂടി ഇരുന്നു് ഉണ്ണാനും എല്ലാവരും എല്ലായിടത്തുനിന്നും കല്യാണം കഴിക്കാനുമല്ല അദ്ദേഹം പഠിപ്പിച്ചതു്. വിവാഹത്തിൻേറയും ഭോജനത്തിൻേറയും സന്ദേശമല്ലായിരുന്നു അദ്ദേഹത്തിൻേറതു്; അതായതു് ജിഹ്വോപസ്ഥങ്ങളെ തൃപ്തിപ്പെടുത്തുന്നതിനുവേണ്ടിയുള്ള സന്ദേശമല്ലായിരുന്നു. വൃത്തിയുള്ളവനും വൃത്തികെട്ടവനും ക്ഷയരോഗിയും അപസ്മാരിയും കുഷ്ഠിയും കുരുടനും കൂടി ഒരുമിച്ചിരുന്നുണ്ണുകയും ഭ്രാന്തനും ചെകിടനും ഊമനും പരസ്പരം കല്യാണം കഴിക്കയും ചെയ്താൽ ലോകം ശരിപ്പെടുമെന്നദ്ദേഹം പറഞ്ഞില്ല. വിവാഹവും ഭോജനവും വ്യക്തികാര്യമാണ്. എന്നാൽ ഉയന്നവൻെറ കത്തവ്യം താഴ്ന്നവനെ ശുശ്രൂഷിക്കയാണ്. ശുചിത്വബോധമുള്ളവൻ അതില്ലാത്തവനെ ശുശ്രൂഷിക്കണം, ശുചിത്വം കൊടുത്തു്. വിദ്യാഭ്യാസം; അതാണ് എല്ലാററിനും പരിഹാരം. ''വിധവാ വിവാഹത്തെപ്പററി അങ്ങയുടെ അഭി

പ്രായമെന്തു്?'' എന്നു ചോദിച്ചപ്പോൾ വിവേകാനന്ദസ്വാമി പറഞ്ഞ മറുപടി, ''ഞാനൊരു വിധവയല്ല. വിധവകളാണു് അവർ വിവാഹം കഴിക്കണമോ വേണ്ടയോ എന്നു തീർച്ചയാക്കേണ്ടതു്. അവർക്കു് വിദ്യാഭ്യാസം—ജ്ഞാനം—കൊടുക്കുക. അതാണു് എന്റെ സന്ദേശം. അതു കിട്ടിയിട്ടു് ബാക്കി കാര്യം അവർതന്നെ തീർച്ചയാക്കട്ടെ'' എന്നാണു്. ഇതാണു് രാമകൃഷ്ണപരമ്പരയുടെ പോക്കു്. ബ്രാഹ്മണനെ പറയനാക്കുകയല്ല; പറയനെ ബ്രാഹ്മണനാക്കുകയാണു്. അതു് ഒരു നാഴികകൊണ്ടു നടക്കുകയില്ലായിരിക്കാം. എങ്കിലും അതാണു് ലക്ഷ്യം. ഉയർന്നവരിലുള്ള സംസ്കാരത്തിനു് ഹാനിവരുത്താതെ താഴ്ന്നവരെ ഉയർന്നവരുടെ നിലയിലേക്കുയർത്തുക; അതിനു് ത്യാഗസന്നദ്ധതയോടുകൂടി ജാത്യഭിമാനം കളഞ്ഞു് താഴ്ന്നവരെ ശുശ്രൂഷിക്കുക.

ജാതിബുദ്ധി മോക്ഷത്തിനു് സഹായമാണെന്നു് വിചാരിച്ചിരുന്ന സമുദായത്തിനു് ജാതിബുദ്ധി മോക്ഷത്തിന്റെ ശത്രുവാണെന്നു് ശ്രീരാമകൃഷ്ണൻ കാണിച്ചുകൊടുത്തു.

എങ്കിലും ശ്രീരാമകൃഷ്ണൻ രണ്ടു ജാതിയുണ്ടെന്ന അഭിപ്രായക്കാരനായിരുന്നു. സ്ഥൂലദേഹത്തിൽ സ്ത്രീയും പുരുഷനും രണ്ടു ജാതിയുള്ളതുപോലെ സൂക്ഷ്മദേഹത്തിലും രണ്ടു ജാതിയുണ്ടു്—സജ്ജനമെന്നും ദുർജ്ജനമെന്നും. കള്ളം പറയുന്നവന്റെ സൂക്ഷ്മശരീരത്തിൽ കറുത്ത അടയാളം പതിയുന്നതു് അദ്ദേഹത്തിനു് കാണാമായിരുന്നു. ദുഃസംഗം അദ്ദേഹത്തിനു് ഒട്ടും സഹിക്കാമായിരുന്നില്ല. എന്നാൽ ദുർജ്ജനങ്ങളിൽത്തന്നെ അജ്ഞാനംകൊണ്ടും പ്രമാദംകൊണ്ടും വഴിതെററിപ്പോയവരെ സജ്ജനങ്ങൾക്കു് ഉയർത്താമെന്നു് ഗിരീശചന്ദ്രഘോഷൻ മുതലായവരിൽകൂടി അദ്ദേഹം പഠിപ്പിച്ചു. എങ്കിലും ഒരിക്കലും നേരെയാകാത്തവരായി, സാധകന്മാർ സാമീപ്യം കൂടി വർജ്ജിക്കേണ്ടവരായി, ഒരുകൂട്ടർ ഉണ്ടെന്നു് അദ്ദേഹം പഠിപ്പിച്ചിരുന്നു.

''ദ്വൌ ഭൂതസർഗ്ഗൌ ലോകേഽസ്മിൻ ദൈവ ആസുര ഏവ ച''

എന്ന ഗീതാവാക്യം ഇവിടെ സ്മരണീയമാണു്. ഭഗവാനു് ചിലരെ തൊടാൻ കഴിഞ്ഞിരുന്നില്ല; ചിലരുടെ സാമീപ്യംകൂടി അസഹ്യമായിരുന്നു. യോഗികളുടെ ഈ അനുഭവമായിരിക്കണം തീണ്ടൽ തൊടീലിന്റെ ആഗമം. കാലക്രമേണ തത്വം മറന്നു് വെറും ജന്മത്തെ അടിസ്ഥാനമാക്കി തീണ്ടലും തൊടീലുമായി പരിണമിച്ചതായിരിക്കാം.

''അസതാം ദർശനാത് സ്പർശാത് സംജല്പാച്ച സഹാസനാത്
ധർമ്മാചാരാഃ പ്രഹീയന്തേ സിദ്ധ്യന്തി ന ച മാനവാഃ''

എന്നു മഹാഭാരതത്തിലും കാണുന്നുണ്ട്. ഏതായാലും ''ഭക്തന്മാർ തമ്മിൽ യാതൊരു അസമത്വവും ഇല്ല'' എന്നു് ഭഗവാൻ പറയുന്നു. ഭഗവാൻെറ ഏററവും മുഖ്യശിഷ്യന്മാരായ ശ്രീ വിവേകാനന്ദസ്വാമികളും ശ്രീ ബ്രഹ്മാനന്ദസ്വാമികളും ജന്മനാ ബ്രാഹ്മണരല്ലായിരുന്നുവെന്നും ഇവരെയാണ് ഭാവിയിൽ ധർമ്മസംസ്ഥാപനം ചെയ്യേണ്ട ചുമതല ഏല്പിച്ചതെന്നും ഉള്ളതു് പ്രത്യേകം ഓർക്കേണ്ടതാണ്. സജ്ജനദുർജ്ജനഭേദേന ഭഗവാൻ മനുഷ്യരെ തിരിച്ചെങ്കിലും നരേന്ദ്രനു് ആ ഭേദം നോക്കേണ്ടെന്നു് ഭഗവാൻ കല്പിച്ചതും ആലോചിക്കാനുള്ളതാണ്.

ഭഗവാൻെറ മററൊരുപദേശം, ''ശിവജ്ഞാനേ ജീവേർ സേവ'' എന്നതാണ്. അതുവരെ ഭക്തിയോഗവും കർമ്മയോഗവും ജ്ഞാനയോഗവും വേർപെട്ടു നിന്നിരുന്നു. ഭഗവാനിൽനിന്നു പഠിച്ചതനുസരിച്ചു് വിവേകാനന്ദസ്വാമി ചോദിക്കുന്നു. ''വേദാന്തപ്രകാരം ബ്രഹ്മം തന്നെയാണ് ജീവനും ജഗത്തും, അപ്പോൾ ജീവനേയും ജഗത്തിനേയും വിട്ടു് എവിടെയാണ് ബ്രഹ്മത്തെ ഉപാസിക്കാൻ പോകുന്നതു്?'' എന്നു്.

''വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവ സകലം ജഗച്ച''

''ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി
പ്രണമേദ്ദണ്ഡവദ് ഭൂമൌ ആശ്വചണ്ഡാലഗോഖരം''
എന്ന പ്രാചീനവാക്യങ്ങളും ആലോചിക്കേണ്ടതാണ്.

ഈശ്വരൻ തന്നെയാണ് ജീവനായിരിക്കുന്നതു്. അപ്പോൾ ദീനൻ, ദരിദ്രൻ, ദുഃഖിതൻ, അജ്ഞൻ എന്നീ രൂപത്തിലിരിക്കുന്ന ജീവനെ സേവിക്കുന്നതു് ഈശ്വരോപാസനയല്ലേ? അതുകൊണ്ടാണ് സ്വാമിജി "Work is worship"—കർമ്മം ഉപാസനയാകുന്നു. ജീവനിൽ ജീവബുദ്ധിയോടുകൂടി ഫലേച്ഛ കൂടാതെ ചെയ്യുന്ന സേവ കർമ്മയോഗം. ഈശ്വരബുദ്ധിയോടുകൂടി ചെയ്യുന്ന സേവ ഭക്തിയോഗം. ഈശ്വരൻതന്നെ വാസ്തവത്തിൽ ബ്രഹ്മം. അതുകൊണ്ടു് അതു് ബ്രഹ്മധ്യാനവുമാണ്. ഇതാണ് സ്വാമിജിയുടെ പ്രായോഗിക വേദാന്തം. ഇതു് സ്വാമിജി ഭഗവാനിൽനിന്നു് പഠിച്ചതാണ്. ഒരിക്കൽ നരേന്ദ്രൻ മുതലായ പലരും ഇരിക്കുമ്പോൾ ഭഗവാൻ ''ശിവജ്ഞാനേ ജീവേർ സേവ'' എന്നു പറഞ്ഞിട്ടു് നരേന്ദ്രനോടു് ''അർത്ഥം മനസ്സിലായോ'' എന്നു് ചോദിച്ചു. പിൽക്കാലം നരേന്ദ്രൻ ആ തത്വം ലോകത്തു് പ്രചരിപ്പിച്ചു. ഇതിൽനിന്നാണ് രാമകൃഷ്ണമിഷൻ വക ആസ്പത്രികളും പള്ളിക്കൂടങ്ങളും അനാഥമന്ദിരങ്ങളും ക്ഷാമദുരി

തനിവാരണകേന്ദ്രങ്ങളും എല്ലാം ഉണ്ടായതു്. ഇതാണു് ഇന്നു് ഈ രാജ്യത്തു് അത്യാവശ്യമായിരിക്കുന്നതു്. ക്ഷേത്രങ്ങളിൽ പൂജയ്ക്കും ഉത്സവത്തിനും വെടിക്കെട്ടിനും ഹിന്ദുക്കൾ ധാരാളം പണം ചില വാക്കുന്നു. എന്നാൽ ജീവസേവയിൽ ശ്രദ്ധിയ്ക്കുന്നില്ല. പാവങ്ങളെ സേവിക്കുന്നതു് ഈശ്വരോപാസനയായിട്ടു് അവർ കരുതുന്നില്ല. അതാണു് അധഃപതനഹേതു.

അത്രയുമല്ല; ലോകം മുഴുവൻ ഈ സേവാബുദ്ധി പഠിയ്ക്കേണ്ടി യിരിക്കുന്നു. മുതലാളി പണമുണ്ടാക്കുന്നതു് തൊഴിലാളിരൂപത്തി ലിരിക്കുന്ന ഈശ്വരനെ സേവിക്കാനാണെന്നു പഠിയ്ക്കണം. പഠിപ്പു ള്ളവൻ പഠിച്ചതു് അജ്ഞന്റെ രൂപത്തിലിരിക്കുന്ന ഈശ്വരനെ സേവിക്കാനാണെന്നും പഠിക്കണം. ബലവാൻ ബലം സമ്പാദി ക്കുന്നതു് ദുർബ്ബലരൂപത്തിലിരിക്കുന്ന ഈശ്വരനെ സേവിക്കാനാണെ ന്നും പഠിയ്ക്കണം. ഡോക്ടർ വൈദ്യം പഠിയ്ക്കുന്നതു് ആതുരരൂപത്തി ലിരിക്കുന്ന ഈശ്വരനെ ശുശ്രൂഷിക്കാനാണെന്നു് പഠിക്കണം. വ ക്കീൽ ലോ പഠിയ്ക്കുന്നതു് ലോ അറിയാത്ത കക്ഷിരൂപത്തിൽ ഇരി യ്ക്കുന്ന ഈശ്വരനെ സേവിക്കാനാണെന്നറിയണം. അപ്പോൾ ലോക ത്തിലെ സകല കുഴപ്പങ്ങളും തീരും.

''എനിയ്ക്കു് എപ്പോഴാണു് മോക്ഷം? എന്നു ചോദിച്ച ഒരുവ നോടു് ''എനിക്കു് എന്നതു പോകുമ്പോൾ'' എന്നു് ശ്രീരാമകൃഷ്ണൻ മറുപടി പറഞ്ഞുവെന്നു് ഞാൻ പറഞ്ഞുവല്ലൊ. അഹന്താത്യാഗം കൊണ്ടു് ആക്കും മോക്ഷം കിട്ടും.

> വർത്തമാനേ*f*പിദേഹേസ്മിൻ ഛായാവദനുവർത്തിനി
> അഹന്താമമതാ*f*ഭാവോ, ജീവന്മുക്തസ്യ ലക്ഷണം''

എന്നു് ശ്രീശങ്കരൻ പറയുന്നു. മനുഷ്യന്റെ ദേഹാദികളിലുള്ള അഹന്ത കളയാനാണു് എല്ലാ മതവും എല്ലാ യോഗവും പഠിപ്പിക്കു ന്നതു്. അതുകൊണ്ടാണു് ''യത മത തത പഥ'' (എത്ര മതങ്ങളു ണ്ടോ അത്രയും മാർഗ്ഗങ്ങളാണു്) എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞതു് ഇതു് ഇന്നു കാണുന്ന അർത്ഥത്തിലല്ല; അതിന്റെ സ്ഥാപകന്മാർ ഉദ്ദേശിച്ച അർത്ഥത്തിലാണു്.

> ആനന്ദചിന്മയഹരേ ഗോപികാരമണ!—
> ഞാനെന്നഭാവമതു തോന്നായ്കവേണമിഹ,
> തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
> തോന്നേണമേ വരദ! നാരായണായനമഃ

എന്നു തുഞ്ചത്താചാര്യൻ പറയുന്നതു നോക്കുക. ''ഞാൻ; എ ന്റേതു്'' ഇതാണു് അനർത്ഥകാരണം. ഇതിനെ ഭൌതികവാദം

കൊണ്ടു് കളയാമെന്നാണ് കമ്മ്യൂണിസ്റ്റ്കാർ വിചാരിച്ചു ശ്രമിക്കു ന്നതു്. വാസ്തവത്തിൽ 'ഞാൻ' 'എൻേറതു്'' എന്നതു മനസ്സിൻെറ തോന്നലാണ്. അതു് അകത്തുനിന്നു് കളഞ്ഞാലേ സമ്പൂർണ്ണം നശിക്കു. അതുവരെ അതു് ശേഷിക്കും. അതു ശേഷിക്കുന്നതുവരെ കലഹവും അശാന്തിയും ലോകത്തു നിലനില്ക്കും. അതിനാൽ ആ ദ്ധ്യാത്മികാഭ്യാസംകൊണ്ടേ അതു നീക്കി ലോകശാന്തിയുണ്ടാക്കാൻ സാധിക്കൂ. ഈ അഹന്താമമതകൾ കളയാൻ ഏററവും എളുപ്പമായ വഴി ഭക്തിയോഗമാണ്. അതുകൊണ്ടാണ് ഭഗവാൻ ഭക്തിയെ ത ൻെറ ഉപദേശങ്ങളിൽ സർവ്വത്ര പ്രശംസിച്ചിട്ടുള്ളതു്. ഭക്തിയോഗവും കർമ്മയോഗവും കൂടിക്കലർന്ന വഴി—അഥവാ കർമ്മത്തെ ഉപാസനയാ ക്കിയ വഴിയും പററിയതാണ്.

''യാതൊന്നു കാണ്മതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ''

''യദ്യത് കർമ്മകരോമി തത്തദഖിലം ശംഭോ! തവാരാധനം''

എന്ന ഭാവനയോടുകൂടിയ മാർഗ്ഗം അഹന്തയെ വേഗം നശിപ്പി ക്കുന്നു. ''ഈ ലോകം മുഴുവൻ ഭഗവാൻേറതു്; ഞാനും എൻെറ ദേഹ വും മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളുമെല്ലാം ഭഗവാൻേറതു്'' എന്നുറ ക്കുമ്പോൾ അഹന്തയ്ക്കും മമതയ്ക്കും സ്ഥാനമില്ല. ഭഗവാൻ പറയുന്നു പിന്നെ ശേഷിക്കുന്നതു് അഹന്തയുടെ ഒരു നേരിയ ഛായ മാത്രമാ ണെന്നു്. അതു ചുട്ട ഓലയിലെ അക്ഷരംപോലെ ഒരു കാററു വരു മ്പോൾ പറന്നുപോകും. യോഗികൾ വളരേക്കാലത്തെ ഏകാന്തവാ സാഭ്യാസത്താൽ സാധിക്കുന്നതു് ഭക്തൻ സഹസാ അനായാസേന സാധിക്കുന്നുവെന്നു് ഭാഗവതാദി ശാസ്ത്രങ്ങൾ പറയുന്നതു് ഇതുകൊ ണ്ടാണ്. അതിനാൽ ശ്രീരാമകൃഷ്ണദേവൻെറ അഭിപ്രായപ്രകാരം മുക്തി സകലർക്കും ക്ഷിപ്രസാദ്ധ്യമാണ്. അഹന്തയും മമതയും വെടി ഞ്ഞ ഗൃഹസ്ഥനും മുക്തിയുണ്ടു്. ഏതു തൊഴിൽക്കാരനും മുക്തിയുണ്ടു്.

ഹിന്ദുസമുദായം സ്ത്രീകളെ വളരെ തലമുറയായി അനാദരിച്ചു വന്നു. സ്വാമി വിവേകാനന്ദൻെറ ഭാഷയിൽ പറയുകയാണെങ്കിൽ ജഗന്മാതാവിൻെറ പ്രതിബിംബമായ സ്ത്രീയെ ഭാരതീയർ വളരെ കാലമായി പുരുഷന്മാർക്ക് വേണ്ടിയുള്ള ഒരു യന്ത്രമായി കരുതിയി രുന്നു. അതുകൊണ്ടാണ് ഇന്ത്യ അധഃപതിച്ചതു്. ശ്രീരാമകൃഷ്ണ ദേവൻ സ്ത്രീകളെ മാതൃബുദ്ധ്യാ നമസ്കരിക്കണമെന്നു് നമ്മെ പഠി പ്പിച്ചു. അദ്ദേഹം ഇഷ്ടദേവതയായി തിരഞ്ഞെടുത്തതു് ഈശ്വരൻെറ സ്ത്രീഭാവത്തെ—ശക്തിയെ. ആദ്യഗുരുവായി വരിച്ചതു് ഒരു സ്ത്രീയെ.

തപഃഫലമെല്ലാം ഒടുവിൽ സമർപ്പിച്ചതു് ഒരു സ്ത്രീയിൽ. എല്ലായിടത്തും മാതൃബുദ്ധി തന്നെ.

ശ്രീരാമകൃഷ്ണൻ ആദ്ധ്യാത്മികമായി വളരെ കുഴഞ്ഞ പ്രശ്നത്തിനെല്ലാം പരിഹാരം നൽകിയിട്ടുണ്ടു്. ഉദാഹരണമായി ബ്രഹ്മജ്ഞാനി കർമ്മം ചെയ്യുമോ ഇല്ലയോ എന്ന വിഷയംതന്നെ നോക്കുക.

''ജ്ഞാനേന കർമ്മണാ യോഗഃ കഥം സിദ്ധ്യതി വൈരിണാ?
സഹയോഗോ ന ഘടതേ യഥാ തിമിരതേജസോഃ?''

''ജ്ഞാനകർമ്മണോർവിരോധം പർവ്വതവദകമ്പ്യം ന സ്മരസി കിം?''
എന്നും ശങ്കരൻ ചോദിക്കുന്നു.

കർമ്മണാ ബദ്ധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ
തസ്മാത് കർമ്മ ന കുർവ്വന്തി യതയഃ പാരദർശിനഃ''

എന്ന പൂർവ്വന്മാരുടെ വാക്യം ശങ്കരൻ സ്വപക്ഷാനുകൂലമായി സ്വീകരിക്കുന്നു. എന്നാൽ ശങ്കരൻെറ സ്വന്തജീവിതം നോക്കുക. ഒററ മിനിട്ടുപോലും വിശ്രമമില്ലാതെ ആസേതുഹിമാചലം സഞ്ചരിച്ചു് ധർമ്മപ്രചരണം ചെയ്യുന്നു; ഗ്രന്ഥങ്ങൾ കെട്ടുകെട്ടായെഴുതുന്നു. പൂർവ്വപക്ഷികളെ വാദിച്ചു ജയിച്ചു് സ്വമതത്തിൽ ചേർക്കുന്നു; മാതാവിൻെറ ശവസംസ്കാരം നടത്തുന്നു; ശാരദാപീഠവും ഗോവർദ്ധനമഠവും ബദരീനാരായണക്ഷേത്രവും ജോഷിമഠവും മററും സ്ഥാപിക്കുന്നു.

''സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത!
കുര്യാദ്വിദ്വാംസ്തഥാസക്തശ്ചികീർഷുർല്ലോകസംഗ്രഹം''

''ജോഷയേത് സർവ്വകർമ്മാണി വിദ്വാൻ യുക്തഃ സമാചരൻ''

''ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാ നവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി''

''ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തു മർഹസി''

എന്നും പഠിപ്പിച്ച ഭഗവാൻ ശ്രീകൃഷ്ണനെ അവതാരപുരുഷനായി ആരാധിക്കുന്നു.

മഹാപണ്ഡിതനും ഭാരതത്തിനുവേണ്ടി അനവധി ക്ലേശങ്ങൾ സഹിച്ച നിർവ്യാജഭാരതപ്രേമിയുമായ വീരശ്രീ ബാലഗംഗാധരതിലകൻ ഗീതാരഹസ്യത്തിൽ മഹാഭാരതം മുഴുവൻ ഗവേഷണം ചെയ്തിട്ടു് ബ്രഹ്മജ്ഞാനിയും കർമ്മം ചെയ്യേണ്ടതാണെന്നാണു് സർവ്വോപനിഷത്സാരമായ ഗീതയുടെ അഭിപ്രായമെന്നു് സമർത്ഥിക്കുന്നു. ഈ വിരുദ്ധാഭിപ്രായങ്ങളിൽ ശ്രീരാമകൃഷ്ണൻ എന്തു പറയുന്നു? ഭഗവാൻെറ ഉപദേശങ്ങൾ ലളിതങ്ങളാണു്. അദ്ദേഹം ഒരു കള്ളുകുടിയൻെറ ദൃഷ്ടാന്തമെടുക്കുന്നു. കള്ളു കുറച്ചു കുടിക്കുന്നവൻ ദേഹം മറന്നു

പണിയെടുക്കും. വളരെ അധികം കുടിച്ചാലോ? ബോധംകെട്ട് തറയിൽ കിടക്കും. അടിച്ചാലും പിടിച്ചാലും അറിയുകയില്ല. ഇതുതന്നെ ബ്രഹ്മാനന്ദലഹരിപിടിച്ചവന്റെയും അവസ്ഥ. കുറച്ചു പിടിച്ചാൽ ദേഹാഭിമാനമില്ലാതെ, കായക്ലേശം അറിയാതെ നിഷ്കാമമായി പണിയെടുക്കും. ആനന്ദലഹരിയിൽ അത്യന്തം നിമഗ്നനായാൽ ഒന്നും ചെയ്യുകയില്ല. വസ്ത്രം പോയാലും അറിയുകയില്ല. മററുള്ളവർ തല്ലിയാലും വ്യസനിക്കയില്ല. ഇങ്ങനെയുള്ളവരാണ് ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നെല്ലാം ശാസ്ത്രത്തിൽ പറയുന്നതു്. ഹാ! ഭഗവാൻ ഒരു പക്ഷവും തെററല്ലെന്നു് തെളിയിച്ചു. രണ്ടു പക്ഷക്കാരേയും കൂട്ടിയിണക്കി.

അതുപോലെ അഹിംസാസിദ്ധാന്തം. അഹിംസയാണ് ഉൽകൃഷ്ട സിദ്ധാന്തം. എന്നാൽ അഹിംസകൊണ്ടു് രാജ്യം ഭരിക്കാൻ സാധിക്കയില്ല. മനുഷ്യരെല്ലാം സമ്പൂർണ്ണംനിഃസ്വാർത്ഥരാകുന്നതുവരെ സാദ്ധ്യമല്ല. മനുഷ്യരെല്ലാം സാത്വികരും ഭോഗേച്ഛ വെടിഞ്ഞവരും സമ്പൂർണ്ണനിസ്സ്വാർത്ഥരും ആകുന്നതും സാദ്ധ്യമല്ല. അപ്പോൾ പട്ടാളവും പോലീസും മജിസ്ട്രേട്ടും വേണം. എന്നാൽ അതേസമയത്തു തന്നെ അഹിംസയാണ് ആദർശം. ആദർശം ആദർശമായി മാത്രമിരുന്നാൽ മതിയോ? അനുഷ്ഠാനത്തിൽ വരുത്തേണ്ടേ? വേണം. അപ്പോൾ എന്തുവഴി? ഭഗവാൻ ഇവിടെ ഒരു പാമ്പിന്റെ കഥ പറയുന്നു. ഒരിടത്തു് ഒരു പാമ്പുണ്ടായിരുന്നു. അതു് ആ വഴി പോകുന്ന എല്ലാവരേയും കടിച്ചുവന്നു; എട്ടടിമൂക്കനായിരുന്നതുകൊണ്ടു് കടിച്ചാൽ മരണവും തീർച്ച. അപ്പോൾ ആവഴി ഒരു സന്ന്യാസി വന്നു. അയാൾ പാമ്പിന്റെ വാസസ്ഥലത്തുകൂടി പോകാൻ ഭാവിച്ചപ്പോൾ അവിടെ പശുമേച്ചുനിന്നിരുന്ന കുട്ടികൾ അദ്ദേഹത്തിനോട് പാമ്പിനെപ്പററി പറഞ്ഞുകേൾപ്പിച്ചു. സന്ന്യാസി സിദ്ധനായതുകൊണ്ടു് ഭയപ്പെടാതെ പോയി. പാമ്പു് ചാടി കടിക്കാൻ വന്നു. സന്ന്യാസിയുടെ മുമ്പിൽ അതു് നിർവ്വീര്യനായി. പാമ്പിന്റെ അഹങ്കാരം ശമിച്ചു. അപ്പോൾ സന്ന്യാസി പാമ്പിനോടു് അഹിംസാസിദ്ധാന്തം ഉപദേശിച്ചു. ചെയ്തുപോയ പാപത്തിനു് പ്രായശ്ചിത്തമായി ഒരു മന്ത്രം സിദ്ധിവരുത്താനും ആജ്ഞാപിച്ചു. പാമ്പു് അന്നുമുതൽ അഹിംസാനിഷ്ഠനായി ജപധ്യാനനിരതനായി സമയം കഴിച്ചു. രാത്രി വെളിയിലിറങ്ങിവന്നു് പൊഴിഞ്ഞുകിടക്കുന്ന പഴങ്ങളും മററും ഭക്ഷിച്ചു് വിശപ്പും ദാഹവും ശമിപ്പിച്ചുവന്നു. പാമ്പു് അഹിംസാനിഷ്ഠനായതറിഞ്ഞു് പശുപാലന്മാർ പതുക്കെ അതിന്റെ പൊത്തിൽ ചെന്നു് മാളം കുറെ പൊളിച്ചു് പാമ്പിനെ നല്ലവണ്ണം മർദ്ദിച്ചു് മൃതപ്രായനാക്കി. ചത്തെന്നു തോന്നിയപ്പോൾ മാത്രം അവർ

വിട്ടൊഴിഞ്ഞു. കുറെ ദിവസം കഴിഞ്ഞു് സന്ന്യാസി അതുവഴി വന്നു് പാമ്പിനെ വിളിച്ചപ്പോഠം അതു് പുറത്തിറങ്ങിവന്നു. എന്നാൽ പാമ്പു് സവ്വാംഗം വ്രണിതനും കൃശനുമായി കാണപ്പെട്ടു. സന്ന്യാസി കാരണം അന്വേഷിച്ചു പാമ്പിനു് തന്നെ ഇടയർ പീഡിപ്പിച്ച കഥതന്നെ ആദ്യം ഓർമ്മ വന്നില്ല. പിന്നെ കുറച്ചു് നേരം കഴിഞ്ഞു്, സന്ന്യാസി വീണ്ടും വീണ്ടും ചോദിച്ചപ്പോഠം ഓർമ്മിച്ചു പറഞ്ഞു. താൻ അഹിംസാനിഷ്ഠ പാലിക്കുന്നതിനാൽ അറിവില്ലാത്ത കുട്ടികഠം പൂവ്വവൈരംകൊണ്ടു് തന്നെ പീഡിപ്പിച്ചതെന്നും മററുമാണു് പറഞ്ഞതു്. അപ്പോഠം സന്ന്യാസി ''നിന്നോടു് ആരേയും ഹിംസിക്കരുതെന്നല്ലേ പറഞ്ഞൊള്ളു. ദുർജ്ജനങ്ങളുടെ നേരെ ചീറുകയും ചാടുകയും അവരെ ഭയപ്പെടുത്തുകയും ചെയ്യരുതെന്നു പറഞ്ഞിട്ടില്ലല്ലൊ'' എന്നു പറഞ്ഞു. പാമ്പു് അന്നു മുതൽ അങ്ങനെ ചെയ്തു. പിന്നെ ആരും അതിനെ ഉപദ്രവിക്കാൻ ധൈര്യപ്പെട്ടില്ല. ആരേയും കടിക്കരുതു്. എന്നാൽ ദുർജ്ജനങ്ങളുടെനേരെ ചാടുകയും ചീറുകയും അവരെ ഭയപ്പെടുത്തുകയും ചെയ്യണം. അല്ലെങ്കിൽ അവർ സജ്ജനങ്ങളെ ഉപദ്രവിക്കും. ഇതാണു് ശ്രീരാമകൃഷ്ണോപദേശം. ഇതല്ലേ ഇന്നു് ഇന്ത്യക്കാവശ്യം? കാശ്മീരിലും പഞ്ചാബിലും നാം അഹിംസക്കാരായി പട്ടാളക്കാരെ അയക്കാതെയിരുന്നെങ്കിൽ നമ്മുടെ അവസ്ഥയെന്തായിരിക്കുമായിരുന്നു? ലോകം മുഴവൻ കരസൈന്യവും കടൽ സൈന്യവും വിമാന സൈന്യവും വദ്ധിപ്പിക്കുമ്പോഠം ഇന്ത്യാക്കാർ നിരായുധരായി സേനാരഹിതരായി അഹിംസാമന്ത്രവും ജപിച്ചുകൊണ്ടിരുന്നാൽ ഫലമെന്തായിരിക്കും?

ഇങ്ങനെ ശ്രീരാമകൃഷ്ണദേവൻെറ സന്ദേശം ലോകത്തിലേയും ഇന്ത്യയിലേയും ദേശീയവും വ്യക്തിപരവും ആയ സകല പ്രശ്നത്തിനും പരിഹാരം നൽകുന്നു. മനുഷ്യനു് മുക്തിക്കുള്ള മാഗ്ഗം തെളിക്കുന്നു. ശ്രീരാമകൃഷ്ണൻ ഹിന്ദുമതത്തിൻെറ ജീവദ്ദൃഷ്ടാന്തമാണെന്നു് വിമർശകാഗ്രണിയായ സ്വാമി വിവേകാനന്ദൻ പറയുന്നു. ''ശ്രീരാമകൃഷ്ണൻെറ ജീവിതം ഒരു അസാധാരണ ശോധകദീപം (Search light) ആണു്. ഈ ദീപത്തിൻെറ പ്രകാശംകൊണ്ടു് ഒരുവന്നു് ഹിന്ദുമതത്തിൻെറ സകലഭാഗങ്ങളേയും ശരിയായി മനസ്സിലാക്കാൻ കഴിയും. ശാസ്ത്രങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന എല്ലാ വാചനികജ്ഞാനത്തിന്നും അദ്ദേഹം പ്രത്യക്ഷദൃഷ്ടാന്തമായിരുന്നു. അവതാരപുരുഷന്മാരും മഹഷിമാരും അവരുടെ ഉപദേശങ്ങഠംകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ളതു് വാസ്തവത്തിൽ ഇന്നതാണെന്നു് തൻെറ ജീവിതംകൊണ്ടു് ശ്രീരാമകൃഷ്ണൻ എല്ലാവക്കും കാണിച്ചുകൊടുത്തു. പുസ്തകങ്ങഠം

വെറും തത്വമയങ്ങളായിരുന്നു. ശ്രീരാമകൃഷ്ണൻ അവയുടെ പ്രത്യക്ഷ ദൃഷ്ടാന്തമാണ്. ഹിന്ദുസമുദായം അയ്യായിരം വർഷംകൊണ്ടു് ജീവിച്ച ഈ നേഷൻെറ ആത്മികജീവിതത്തെ അദ്ദേഹം അമ്പതുവർഷം കൊണ്ടു് അനുഷ്ഠിച്ചു കാണിക്കയും അങ്ങനെ ഭാവി ജനങ്ങൾക്കു് ഒരു സാധനപാഠമെന്ന നിലയെ അവലംബിക്കയും ചെയ്തു. വേദങ്ങളെ വ്യാഖ്യാനിക്കുന്നതിനും ശാസ്ത്രങ്ങളെ പരസ്പരം യോജിപ്പിക്കുന്നതിനും അദ്ദേഹത്താൽ ഉപദിഷ്ടമായ അവസ്ഥാഭേദം അനുസരിച്ചേ സാധിക്കയുള്ളു. നാം അന്യമതസ്ഥരുടെ സ്വാതന്ത്ര്യത്തെ ഹനിക്കരുതു്. എന്നുമാത്രമല്ല, സ്പഷ്ടമായി അവരെ ആലിംഗനം ചെയ്യണമെന്നും എല്ലാ മതങ്ങളുടേയും അടിസ്ഥാനമായി നില്ക്കുന്നതു് സത്യം തന്നെയാണെന്നും അദ്ദേഹത്തിൻെറ ഉപദേശത്തിൽനിന്നു മാത്രമേ ഗ്രഹിക്കാൻ സാധിക്കൂ. സ്വാമി വിവേകാനന്ദൻ 1894 നവംബർ 30–ാംതീയതി അമേരിക്കയിൽനിന്നെഴുതുന്ന കത്തു് നോക്കുക. ഇന്ത്യയുടെ നട്ടെല്ലു് ധർമ്മം (religion) ആണു്. "The backbone and life centre and foundation upon which our national edifice has been built is Religion and religion alone." (നമ്മുടെ ദേശീയ മഹാഹർമ്മ്യം കെട്ടിപ്പടുക്കപ്പെട്ടിരിക്കുന്ന അടിത്തറയും ജീവകേന്ദ്രവും നട്ടെല്ലും മതം, മാത്രമാണു്) എന്നു് സ്വാമിജി പറയുന്നു. ധർമ്മം നശിച്ചാൽ ഇന്ത്യ നശിക്കും. ഇന്ത്യ നശിച്ചാൽ ലോകത്തെ ആററംബോമ്പിൽനിന്നും ഹൈഡ്രജൻ ബോമ്പിൽനിന്നും രക്ഷിക്കാനുള്ള സന്ദേശം നൽകാൻ കെല്പുള്ള മററൊരു രാജ്യമില്ല. അതിനാൽ ലോകരക്ഷകനായ ഭഗവാൻ ശ്രീരാമകൃഷ്ണനെ ജനിപ്പിച്ച ഭാരതമേ! ഭാരതത്തിൻെറ ദേശീയമതത്തെ ആദരിക്കുന്ന ഹിന്ദുസമുദായമേ! ഗാഢനിദ്രയിൽനിന്നുണർന്നെഴുന്നേററു് ശ്രീരാമകൃഷ്ണോപദേശപ്രണവം നിറഞ്ഞ ശംഖധ്വാനം ലോകം മുഴുവൻ പരത്തുക. കാമകാഞ്ചനങ്ങളിൽ മുങ്ങി അവിശ്രാന്തമായലയുന്ന ലോകം ശാന്തിയും സുഖവും അനുഭവിക്കട്ടെ!

> രേ! ഭ്രാന്ത! ഭോഗവിഷയേഷു കഥം ഹി രക്തോ
> മോഹം ഗതോ ഭ്രമസി വത്സസി ദീർഘകാലം
> വിശ്രാന്തിമിഛസി യദി ഹ്യനിശം സുഖാബ്ധൌ
> സന്താപസംസൃതിഹരം ഭജ രാമകൃഷ്ണം.

ഭോഗവിഷയങ്ങളിൽ ആസക്തമായി ഭ്രമത്തിൽപെട്ടു് അലയുന്ന ഭ്രാന്തലോകമേ! നിത്യസുഖം നീ ആഗ്രഹിക്കുന്നെങ്കിൽ ചുട്ടു പഴുപ്പിക്കുന്ന സംസാരക്കാട്ടുതീ കെടുത്തുന്ന ശ്രീരാമകൃഷ്ണനെ ശരണം പ്രാപിക്കുക.



# 31 ശ്രീവിവേകാനന്ദസ്വാമികളുടെ സന്ദേശം *

(1100 മകരം 5–ാംനു- ആലപ്പുഴ ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു ചെയ്ത പ്രസംഗം)

ഒരു വീട്ടിനും നാട്ടിനും ഓരോ ഖജനാവുള്ളതുപോലെ ലോകത്തിനും ഒരു ജ്ഞാനഭണ്ഡാഗാരമുണ്ടെന്നു ലോകചരിത്രം വായിക്കുമ്പോരം തോന്നുന്നു. ലോകത്തിൽ എപ്പോഴും ജ്ഞാനത്തെ വിതരണം ചെയ്തിട്ടുള്ളതു്, ചരിത്രത്തിനു് എത്താവുന്ന കാലത്തോളം പിന്നോട്ടുനോക്കുന്നപക്ഷം കാണുന്നതു്, ഭാരതഭൂമിയാണെന്നാണു്. ലോകത്തിന്റെ ഇതരഭാഗങ്ങരം അജ്ഞാനത്തിൽ മുങ്ങികിടന്നിരുന്ന കാലത്തു്—യേശുക്രിസ്തു ജനിക്കുന്നതിനും വളരെമുമ്പു്—മോശയുടെ കല്പനകളുടെ ബീജംപോലും വ്യക്തമാകുന്നതിനും മുമ്പു്—ഇന്നത്തെ പരിഷ്കൃതരാജ്യക്കാരുടെ മുത്തച്ഛന്മാർ പച്ചമാംസവും തിന്നു കാടുകളിൽ മൃഗസമാനം ജീവിച്ചിരുന്ന കാലത്തു് നാഗരികസൂര്യൻ ഭാരതഖണ്ഡത്തിൽ ഉദിച്ചു. ഈ ദിവാകരന്റെ പ്രകാശത്തിൽ ആത്മജ്ഞാനജ്യോതിസ്സു് മാത്രമല്ല സചേതനമായതു്. തക്കം, വ്യാകരണം, സംഗീതം, ശില്പം വൈദ്യം തുടങ്ങിയ എല്ലാ വിദ്യകളും ഒരുപോലെ വികസിച്ചു. എന്നാൽ സവ്വോപരി മുന്നിട്ടുനിന്നതു് ആഷ്ധമ്മമാണു്. അന്നു് ഇഹലോകം പരലോകത്തിനു് കീഴെയാണെന്നുള്ള ബോധം സുദൃഢമായിരുന്നു. അന്നത്തെ ജനങ്ങരം ഒരിക്കലും നാളെദിനം നിശ്ചിതമല്ലെന്നുള്ള സിദ്ധാന്തത്തിൽ സംതൃപ്തരായില്ല. അവർ നാളെ എന്തുവരുമെന്നു വിചാരിച്ചാൽ ഭയമുണ്ടാകുമെന്നാലോചിച്ചു ഭീരുക്കളായില്ല. അവർ ''ഞാനെന്നാൽ എന്തു്? എന്റെ ആദി എന്തു്? അന്തമെന്തു്? എന്നു ചിന്തിച്ചു.

കിം കാരണം ബ്രഹ്മ കുതഃ സ്മ ജാതാഃ
വത്താമ കേന കച ച സംപ്രതിഷ്ഠാഃ
അധിഷ്ഠിതാഃ കേന സുഖേതരേഷു
വത്താമഹേ ബ്രഹ്മവിദൊവ്യവസ്ഥാം.''

---

* ആഗമാനന്ദസ്വാമികരം പൂർവ്വാശ്രമനാമധേയത്തിൽ പി. കൃഷ്ണൻ നമ്പ്യാതിരി എന്ന പേരിൽ ഇംഗ്ലീഷിൽ ചെയ്തിട്ടുള്ള പ്രസംഗത്തിന്റെ തർജ്ജിമ.

ഇതിൻെറ സമാധാനം അവക്കു കിട്ടിയതു് അവർ ലോകത്തിലെ സവ്വജിജ്ഞാസുക്കളേയും സധൈര്യം പഠിപ്പിച്ചു. ഇങ്ങനെ അനാദികാലംമുതൽ ലോകത്തിനു് ധമ്മതത്വം ഉപദേശിച്ചുകൊണ്ടിരുന്ന ഭാരതഖണ്ഡംതന്നെ, അധമ്മത്തിന്നധീനമാകുമെന്നുള്ള അവസ്ഥ വന്നു. ബുദ്ധമതത്തിൻെറ അധഃപതനത്തിനുശേഷമുണ്ടായ അധോഗതി പൂർണ്ണമായി മാറുന്നതിനുമുമ്പു് ഭാരതത്തിനു് കൃസ്ത്യൻമിഷണറിമാരോടും പാശ്ചാത്യപണ്ഡിതന്മാരോടും സമ്പക്കമുണ്ടായി. മുഹമ്മദീയാക്രമണത്തിൽനിന്നുയരുന്നതിനുള്ള ശ്രമത്തിൻെറ മധ്യത്തിൽ തന്നെ അവർ, ഇംഗ്ലീഷുകാക്കടിമകളായി. ദൈവികജ്ഞാനം ബഹുജനങ്ങളെ സ്പർശിക്കുന്നതിനുമുമ്പുതന്നെ പാശ്ചാത്യന്മാരുടെ ജഡവിജ്ഞാനം സവ്വജനങ്ങളേയും വശീകരിച്ചു. ജ്ഞാനകലവറതന്നെ നശിക്കുമെന്ന അവസ്ഥ വന്നു. മഹഷിമാരുടെ സന്താനങ്ങൾതന്നെ ആര്യഋഷിസ്ഥാപിതമാഗ്ഗങ്ങളെ ദൂഷിക്കാൻ തുടങ്ങി. മതമെന്നതു് പുരോഹിതതന്ത്രമാണെന്നും, വേദങ്ങൾ പരരക്തത്തിൽ കുളിക്കുന്ന ആറ്റാദരിതമായ അക്രമികളുടെ പാട്ടുകളാണെന്നും, ഉപനിഷത്തുകൾ തൊഴിലില്ലാത്ത ഒരുതരം ചിന്തകന്മാരുടെ ബുദ്ധികൊണ്ടുള്ള ഞാണിന്മേൽകളികളാണെന്നും, വ്യാഖ്യാനിക്കാൻ തുടങ്ങി. ഭാരതഭൂമി എന്നേക്കും പാശ്ചാത്യരുടെ അടിമയാകുമെന്നു തോന്നുവാൻ തക്ക കാരണങ്ങൾ ഉണ്ടായി. ഇതിനുമുമ്പു് ലോകചരിത്രത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത ഈ ഭയങ്കരവിപ്ലവത്തിൽനിന്നു് ലോകത്തെ രക്ഷിക്കണമെന്ന ഭക്തന്മാരുടെ മുക്തകണ്ഠദീനസ്വരങ്ങൾ പുറപ്പെട്ടപ്പോൾ, മുമ്പു പലഘട്ടങ്ങളിലും ധമ്മരക്ഷയ്ക്കായി പ്രത്യേകം പ്രത്യേകം അവതരിച്ചിട്ടുള്ള ശൈവവൈഷ്ണവശക്തികൾ ലോകസംഗ്രഹാത്ഥം ഒന്നുചേന്നവതരിച്ചു. ഈ അവതാരങ്ങളാകുന്നു രാമകൃഷ്ണ—വിവേകാനന്ദന്മാർ.

ശൈവാവതാരമെന്നും വൈഷ്ണവാവതാരമെന്നും പറയുന്നതുകൊണ്ടു് ശിവനെന്നും വിഷ്ണുവെന്നും രണ്ടുദേവന്മാർ എവിടെനിന്നോ വേഷംകെട്ടി ഈ ലോകത്തിറങ്ങുന്നുവെന്നു ഞാനത്ഥമാക്കുന്നില്ല. ഭക്തിയോഗപ്രധാനമായ മാഗ്ഗമാകുന്നു വൈഷ്ണവം. ജ്ഞാനയോഗപ്രധാനമാകുന്നു ശൈവം. ഭക്തിയോഗത്തിനു പ്രാധാന്യം കല്പിച്ചു് അതനുസരിച്ചു് ജീവിക്കുന്ന അവതാരം വൈഷ്ണവവും ജ്ഞാനത്തിനു പ്രാധാന്യം കല്പിച്ചു് അതനുസരിച്ചു് ജീവിക്കുന്ന അവതാരം ശൈവവും ആകുന്നു. വരാഹപുരാണത്തിൽ ശിവൻ അവതരിച്ചപ്പോൾ എല്ലാം ജ്ഞാനോപദേഷ്ടാവായിട്ടാണിരുന്നിട്ടുള്ളതെന്നു പറയുന്നു. ശ്രീശങ്കരൻെറ അവതാരവും ഇതിനെ സമത്ഥിക്കുന്നു.

ഇവിടെ, ഇനി ഒരവതാരം അടുത്തകാലത്തുണ്ടാകാൻപോകുന്നുവെന്നും ശ്രീരാമകൃഷ്ണനും ശ്രീസ്വാമിജിയും അവതാരങ്ങളല്ലെന്നും വാ

ദിക്കുന്നവരോട് എനിക്കൊന്നു പറയുവാനുണ്ട്. ശ്രീരാമകൃഷ്ണന് ഒരു അവതാരപുരുഷൻെറ ലക്ഷണങ്ങൾ എല്ലാം പൂർണ്ണങ്ങളായിരുന്നു വെന്ന് അദ്ദേഹത്തിൻെറ ഗുരുക്കന്മാരിൽ ഒരാളായ ഭൈരവീബ്രാഹ്മണി പണ്ഡിതസമക്ഷം സയുക്തികം വാദിച്ചു സ്ഥാപിച്ചിട്ടുണ്ടെന്ന് അദ്ദേഹത്തിൻെറ ചരിത്രം പറയുന്നു. പുറമെ ശ്രീ ചൈതന്യദേവൻെറ ചരിത്രത്തിൽ ഒരവതാരപുരുഷനെ സിദ്ധന്മാരിൽനിന്നു ഇങ്ങനെ വേർതിരിക്കാമെന്നു കാണുന്നു. ഒരു സിദ്ധനു മുക്തികൊടുക്കാൻ അധികാരമില്ല. അദ്ദേഹത്തിൻെറ അനുഗ്രഹത്തിനു ഐഹികാമുഷ്മികാർത്ഥങ്ങൾ മാത്രം കൊടുക്കുന്നതിനേ ശക്തിയുള്ളു. ചൈതന്യദേവൻ ദക്ഷിണദേശത്തു സഞ്ചരിക്കുന്ന കാലത്തു ഒരു കുഷ്ഠരോഗിയായബ്രാഹ്മണനു സ്പർശംകൊണ്ടു കായികവും മാനസികവുമായ രോഗശാന്തിവരുത്തുക നിമിത്തം അദ്ദേഹം ഒരു അവതാരമാണെന്നു വൈഷ്ണവഗണങ്ങൾ പറയുന്നു. ശ്രീരാമകൃഷ്ണദേവൻ ശ്രീ വിവേകാനന്ദസ്വാമിജിക്കു സ്പർശംകൊണ്ടു സമാധി കൊടുത്തു, എന്നു മാത്രമല്ല വേറെയും അനേകം ഗൃഹസ്ഥഭക്തന്മാർക്കു ആത്മാനുഭൂതിയുണ്ടാക്കിയതായി അവർതന്നെ പ്രസ്താവിക്കുന്നു. ഒരുദിവസം അദ്ദേഹം മദ്ധ്യാഹ്നത്തിൽ ഊണുകഴിഞ്ഞു വിശ്രമിക്കുമ്പോൾ ദക്ഷിണേശ്വരത്തുള്ള തൻെറ മുറിയിൽ ഒരു കുട്ടി വന്നു. സമീപത്തുനിന്ന ശുശ്രൂഷകനോടു ''നിനക്കു ഇപ്പോൾ ഒരു വിദ്യ കാണണമോ? എല്ലാ ജീവാത്മാക്കളും ഒരുകാലത്തു മുക്തരാകുന്നതിനു ശക്തിയുള്ളവരാണെന്നു നിനക്കറിയണമോ?'' എന്നു, പരമകാരുണികനായ അദ്ദേഹം ചോദിച്ചിട്ടു ആ കുട്ടിയോടു തൻെറ അടുത്തുവന്നിരിക്കാൻ പറഞ്ഞു. ഭഗവാൻ തൻെറ കരാഗ്രംകൊണ്ടു ആ ബാലൻെറ മൂലാധാരം മുതൽ മേല്പോട്ടു സഹസ്രാരംവരെ തലോടി, ''അമ്മേ ഉണരു'' എന്നുച്ചരിച്ചു. എന്തൊരാശ്ചര്യം! സാധാരണനും വിദ്യാവിഹീനനുമായ ബാലൻ പെട്ടെന്നു സമാധിസ്ഥനായി. രോമഹർഷം വന്നു. കണ്ണുകൾ ആനന്ദാശ്രുക്കളെക്കൊണ്ടു നിറഞ്ഞു. ദൃഷ്ടികൾ സ്തബ്ധങ്ങളായി. ആ അവസ്ഥയിൽ വല്ലവരും വെളിയിൽനിന്നും വരുന്നോ എന്നു സൂക്ഷിച്ചുനോക്കിക്കൊള്ളുവാൻ ശുശ്രൂഷകനെ പടിവാതുക്കൽ നിറുത്തിയിരുന്നു. അല്പംകഴിഞ്ഞു ഭഗവാൻ ''അമ്മേ ഉറങ്ങിക്കൊള്ളു. കാലത്തിൽ നീ ഉണൎന്നാൽമതി'' എന്നുപറഞ്ഞു വീണ്ടും തൻെറ കരാഗ്രം കീഴ്പ്പോട്ടു ഓടിച്ചു. ബാലൻ പെട്ടെന്നു ഉറക്കമുണൎന്നതുപോലെ—എന്നാൽ പൂർവ്വാധികം ഉത്സാഹത്തോടും പ്രതിഭാശക്തിയോടുംകൂടി—ശ്രീരാമകൃഷ്ണൻെറ അനുവാദംവാങ്ങി കുറെ പലഹാരങ്ങളും പററിക്കൊണ്ടു വീട്ടിലേയ്ക്കു മടങ്ങുകയും ചെയ്തു. ഏതാദൃശങ്ങളായ എത്രയോ സംഭവങ്ങൾ അദ്ദേഹത്തിൻെറ ജീവിതത്തിൽ

പ്രതിദിവസം എന്നപോലെ നടന്നുകൊണ്ടിരുന്നു. ഈ ഒരൊററ സംഭവംതന്നെ ശ്രീരാമകൃഷ്ണൻ സമാധികൊടുക്കത്തക്ക ദിവ്യശക്തിയുള്ള ഒരു അമാനുഷനാണെന്നു തെളിയിക്കുന്നില്ലേ? ശ്രീ സ്വാമിജി മദ്രാസിൽ ഭട്ടാചാർജിയുടെ ഗൃഹത്തിൽ താമസിക്കുന്ന കാലത്തു് ചന്ദ്രികയുള്ള ഒരു വൈകുന്നേരം മിസ്റ്റർ നഞ്ചുണ്ടറാവു മുതലായ പരിഷ്കൃതാശയന്മാർ സാക്ഷികളായിരിക്കേ അനാസ്തികനായ പ്രൊഫസർ ശിങ്കാരവേലു മുതലിയാരെ വിരക്തനാക്കിയ കഥ ഒന്നുതന്നെ ശ്രീരാമകൃഷ്ണന്റെ ഏതാദൃശചരിത്രങ്ങൾ അവാസ്തവങ്ങളല്ലെന്നു തെളിയിക്കുന്നില്ലേ?

അവതാരപുരുഷനും സിദ്ധനും തമ്മിലുള്ള വ്യത്യാസം മത്തൻ കുമ്പളം മുതലായവയുടെ പൂക്കൾക്കും മററുള്ള പൂക്കൾക്കും ഉള്ള വ്യത്യാസമാണെന്നു് ശ്രീരാമകൃഷ്ണൻതന്നെ പറയുന്നു. മത്തൻ കുമ്പളം മുതലായവയുടെ കായ്കൾ പൂവിനു് മുമ്പുതന്നെ ഉത്ഭവിക്കുന്നു. മററുള്ളവയ്ക്കു് പൂക്കൾ പൊഴിഞ്ഞതിനു് ശേഷമേ കായുണ്ടാകുന്നൊള്ളൂ. ഇതുപോലെ അവതാരപുരുഷന്മാർ പ്രകൃത്യാ പൂർണ്ണന്മാരാണു്. അവർ സാധനചെയ്യുന്നതും സാധാരണ മാനുഷവാസനകൾ പ്രകടിപ്പിക്കുന്നതും പരശിക്ഷാർത്ഥം മാത്രം. ശ്രീരാമകൃഷ്ണനെപ്പററി നോക്കിയാലും ഇതു് വാസ്തവമാകുന്നു. അദ്ദേഹം അതിബാല്യത്തിൽതന്നെ സമാധിസുഖമനുഭവിച്ചു എന്നു് ചരിത്രം പറയുന്നു. ശ്രീ സ്വാമിജിയും ജന്മനാ ധ്യാനസിദ്ധനായിരുന്നു. ഇതുകൊണ്ടു് അവർ അവതാരപുരുഷന്മാരാണെന്നു് സുസ്പഷ്ടമാകുന്നു. ഇതിനുംപുറമെ സിദ്ധന്മാരുടെ ശക്തി അവരുടെ ജീവിതകാലത്തോടുകൂടി അവസാനിക്കുന്നു. എന്നാൽ അവതാരപുരുഷന്മാരാകട്ടെ, അവരുടെ നിര്യാണത്തിനുശേഷം ശിഷ്യന്മാരിൽകൂടി പൂർവ്വാധികം വേലചെയ്യുന്നു. മുക്തിയുടെ അവസ്ഥ ഒരു കുപ്പിയിൽ അടയ്ക്കപ്പെട്ടിരിക്കുന്ന വാതകത്തിനു്, കുപ്പി പൊട്ടുമ്പോൾ ഉണ്ടാകുന്ന അവസ്ഥയോടു് ഏതാണ്ടുപമിക്കാം: എന്നു് സ്വാമി രാമതീർത്ഥൻ പറയുന്നു. പൊട്ടിയ കുപ്പിയിലെ വാതകം അന്തരീക്ഷത്തിലെ വായുമണ്ഡലത്തിൽ സർവത്ര വ്യാപിക്കുന്നു. ഇതുപോലെ അവതാരപുരുഷന്മാരുടെ ശരീരത്യാഗത്തിൽ അവർ സമ്പാദിച്ചിട്ടുള്ള ആത്മികശക്തി ശിഷ്യന്മാരിൽ സംക്രമിക്കുന്നു. സിദ്ധന്മാരുടെ ശക്തിയാകട്ടെ സർവ്വത്ര വ്യാപിച്ചു് ശാന്തമായിത്തീരുന്നു. ഇങ്ങനെ സ്വശക്തികളെ ശിഷ്യന്മാരിലേയ്ക്കു് സംക്രമിപ്പിച്ചിട്ടുള്ളവരാകുന്നു ശ്രീരാമകൃഷ്ണനും ശ്രീസ്വാമിജിയും. ഭഗവാന്റെ ശരീരത്യാഗത്തിനു് ഒന്നുരണ്ടു ദിവസം മുമ്പു്, പിന്നീടു് വേകാനന്ദൻ എന്ന പേരാൽ അറിയപ്പെടുന്ന നരേന്ദ്രനെ അടുത്തിരുത്തി വാതിലടച്ചു. നരേന്ദ്രന്റെ കണ്ണുകളിലേയ്ക്കു് ശ്രീരാമകൃഷ്ണന്റെ

ദൃഷ്ടികഠം സൂദൃഢം പതിഞ്ഞു. പിൽക്കാലങ്ങളിൽ ആൽപ്സ് പർവ്വതത്തിൽവച്ച്‌ കുത്താൻവന്ന കാട്ടുകാളയെ ഓടിക്കത്തക്ക ശക്തിയുണ്ടായിരുന്ന നരേന്ദ്രൻെറ നയനങ്ങഠം ഭഗവാൻെറ ദൃഷ്ടിപാതത്തിനു അധീനമായി. നരേന്ദ്രനിൽ എന്തൊ പെട്ടെന്നു് ഒരു വികാരം ഉണ്ടായി. ഈ വികാരം അവിചാരിതമായി ഒരു വിദ്യുച്ഛക്തി പ്രവാഹം ഒരു മനുഷ്യൻെറ നേക്കു് പാഞ്ഞാലുണ്ടാകുന്നതിനോടു് സദൃശമായിരുന്നു എന്നു ശ്രീ സ്വാമിജി തൻെറ ഒരു പ്രിയശിഷ്യനോടു് പിന്നീടു പറഞ്ഞിട്ടുണ്ടു്. ഈ വികാരം എന്തായാലും, നരേന്ദ്രനിൽ ശാസ്ത്രോക്തവും വാചാമഗോചരവുമായ ഒരു മാററം വരുത്തി. കുറച്ചുസമയത്തേയ്ക്കു് നരേന്ദ്രൻ സ്തബ്ധനായിരുന്നു. ആ അവസ്ഥയിൽനിന്നു പ്രകൃതിയിലേയ്ക്കു് വന്നപ്പോഠം ശ്രീരാമകൃഷ്ണൻ അശ്രുനയനനായി ''ഇനി ഞാനൊരു വെറും ഫക്കീർ. ഇതു വെറും തലയിണശീല'' എന്നു പറയുന്നതു മാത്രമാണു് നരേന്ദ്രനു കേഠംക്കായതു്. ശ്രീരാമകൃഷ്ണൻ അനേകം വർഷത്തെ സാധനയുടെ ഫലമായി സമ്പാദിച്ച ആത്മികശക്തി അരനാഴികകൊണ്ടു് നരേന്ദ്രനു കൊടുത്തു. അദ്ദേഹത്തിനു അന്നുമുതൽ അതിയായ ഒരു അവിശ്രാന്തി ഉണ്ടായി എന്നും, അതാണു് തന്നെ ഹിമവൽസേതുപര്യന്തം ഓടിച്ചു ഒടുവിൽ അമേരിക്കൻ മതമഹാസഭയിലേയ്ക്കു് അയച്ചതെന്നും സ്വാമിജിതന്നെ പറയുന്നു. ശ്രീസ്വാമിജിയുടെ സമാധിക്കുശേഷവും മററുള്ള ശിഷ്യന്മാക്കു് പൂർവ്വാധികം ഓജസ്സും ആത്മബലവും ഉണ്ടായതായി അവർ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു്. അതിനാൽ ശ്രീരാമകൃഷ്ണനും വിവേകാനന്ദസ്വാമികളും അവതാരപുരുഷന്മാരാണെന്നും, അവരുടെ ഏതാദൃശശക്തികഠംകൊണ്ടു് ശൈവവൈഷ്ണവഭേദം നിരാകരിക്കയാണു് ചെയ്തതെന്നും പ്രസ്പഷ്ടമാകുന്നു. ഇങ്ങനെയിരിക്കെ ഇനിയൊരവതാരം അടുത്തുതന്നെ ഉണ്ടാകുമെന്നു വിശ്വസിക്കുന്നതിൻെറ യുക്തി എനിക്കു മനസ്സിലാകുന്നില്ല. അവതാരങ്ങഠം ആണ്ടുതോറുമുണ്ടാകുമെന്നു് ഞാൻ വിശ്വസിക്കുന്നില്ല. ആര്യധർമ്മത്തിൻെറ പ്രാചീനചരിത്രം മുതൽ ഇന്നുവരെയും അങ്ങിനെയുണ്ടായതായി കാണുന്നുമില്ല. ''ആയിരം വർഷത്തേയ്ക്കു് ഭാരതഭൂമിക്കുള്ള സന്ദേശം ഞാൻ കൊടുത്തുകഴിഞ്ഞിരിക്കുന്നു'' എന്നാണു് സ്വാമികഠം സമാധിക്കുമുമ്പു് പ്രസ്താവിച്ചിരിക്കുന്നതു്. ശ്രീരാമകൃഷ്ണനിൽനിന്നു് പുറപ്പെട്ടു് സ്വാമികളിൽക്കൂടി ലോകസമക്ഷം പ്രവഹിക്കുന്ന ആത്മികശക്തി അകലുഷിതമായി വർത്തിക്കുന്ന കാലത്തോളം ഇനിയൊരവതാരത്തിൻെറ ആവശ്യമേ ഇല്ല. സ്വാമികളുടെ സന്ദേശം അറിഞ്ഞനുഷ്ഠിക്കുകയാണു് ഭാരതീയരുടെ ധർമ്മം.

ശ്രീരാമകൃഷ്ണൻതന്നെയാണു് സ്വാമി വിവേകാനന്ദനിൽക്കൂടി ലോകം മുഴുവൻ സഞ്ചരിച്ചതെന്നു് സ്വാമികളുടെ പാശ്ചാത്യയാത്ര

യുടെ ചരിത്രം നോക്കിയാലും നമുക്കു് കാണാം. ശ്രീരാമകൃഷ്ണൻ സ്ഥൂലശരീരം ത്യജിച്ചെങ്കിലും ഇന്നും ലോകത്തു് ജീവിക്കുന്നു. അതുകൊണ്ടുതന്നെയാണു് അദ്ദേഹത്തിന്റെ ജന്മതിഥി—സമാധി ദിനം അല്ലാ—ഇന്നും ജനങ്ങൾ കൊണ്ടാടുന്നതു്. സ്വാമിജിയുടെ ശക്തി ഇന്നും ജീവിക്കുന്നു. ശ്രീരാമകൃഷ്ണൻതന്നെയാണു് സ്വാമിജിയെ പാശ്ചാത്യരംഗത്തിലേക്കു് അയച്ചതു്. സ്വാമികൾ മദ്രാസിലുള്ള തന്റെ സ്നേഹിതന്മാരാലും മൈസൂർ, രാമനാഥപുരം എന്നീ രാജാക്കന്മാരാലും പ്രോത്സാഹിതനായെങ്കിലും, അമേരിക്കയിലേക്കു പുറപ്പെട്ടതു് തന്റെ ഗുരുവരന്റെ ആദേശം ഉണ്ടോ എന്നു് പരീക്ഷിച്ചതിനുശേഷം മാത്രമാണു്. യാത്രച്ചിലവിലേക്കു് സ്നേഹിതന്മാർ ശേഖരിച്ച ധനം രണ്ടുപ്രാവശ്യം ''ഈശ്വരേച്ഛയുണ്ടെങ്കിൽ ഇനിയും ധനം വരട്ടെ'' എന്നു പറഞ്ഞു് സാധുക്കൾക്കു് ദാനംചെയ്തു. മൂന്നാമതും പണം വന്നു. എന്നിട്ടും തൃപ്തനായില്ലാ. ഗുരുവിന്റെ സഹധർമ്മചാരിണിയായ ശ്രീശാരദാമ്മയ്ക്കു് തന്റെ ഉദ്യമത്തെപ്പററിയുള്ള അഭിപ്രായം അറിയാൻ എഴുതി. ''ഭഗവാനാണു് നിന്നെ നിയോഗിക്കുന്നതു്. നീ പോയി വിജയിയായി വരിക'' എന്നായിരുന്നു അമ്മയുടെ മറുപടി. സ്വാമികൾ അല്പധനത്തോടുകൂടി അമേരിക്കയിലേക്കു് തിരിച്ചു. അമേരിക്കയിലെ വിജയം നിങ്ങൾക്കു് എല്ലാപേക്കും സുവിദിതമാണല്ലൊ. 'സ്വബോധമില്ലാതെ' അവിടെവച്ചു അഞ്ചുനിമിഷം ചെയ്ത പ്രസംഗം ലോകചരിത്രത്തിൽ എന്തൊരു വലിയ വിപ്ലവം ഉണ്ടാക്കി എന്നു് അതിനുമുമ്പും, പിമ്പും ഭാരതീയ നാഗരികതയെപ്പററി പാശ്ചാത്യർക്കുള്ള മതിപ്പു് മനസ്സിലാക്കിയിട്ടുള്ളവക്കേ അറിയാൻ സാധിക്കു. മതമഹാസഭയിൽ പ്രസംഗം ചെയ്യുന്നതിന്റെ തലേദിവസം സ്വാമികൾക്കു്, ഒരു ഭാരതീയനാണെന്നുള്ള ദോഷം ഒന്നുമാത്രംകൊണ്ടു് കിടന്നുറങ്ങുന്നതിനോ, ആഹാരം കഴിക്കുന്നതിനോ, സ്ഥലം അനുവദിക്കപ്പെട്ടില്ല. പ്രസംഗം കഴിഞ്ഞ ആ രാത്രിയിലെ സ്വാമിയുടെ ശയനമുറി നവരത്നസദൃശങ്ങളായ ശിലകളാൽ നിർമ്മിതങ്ങളായ ഹർമ്മ്യങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. സഭയ്ക്കു് മുഷിച്ചിൽ വരുത്തുന്ന പ്രാസംഗികന്മാരുടെ പ്രസംഗം കേൾക്കുന്നതിൽ സദസ്യരെ ക്ഷമയുള്ളവരാക്കുന്നതിനു് അന്നുമുതൽ ''ഇന്നു് സ്വാമി വിവേകാനന്ദന്റെ പ്രസംഗം ഉണ്ടായിരിക്കുന്നതാണു്'' എന്നുള്ള അദ്ധ്യക്ഷപ്രസ്താവന ഒന്നുമാത്രം ശക്തമായി തീന്നിരിക്കുന്നു.

''കുശാഗ്രബുദ്ധിയായ ഈ സന്ന്യാസിവര്യന്റെ ധിഷണയാകുന്ന കന്തത്തിന്മേൽ കോക്കപ്പെടാത്ത കയുക്തിവാദികൾ ഇല്ലതന്നെ'' ലോകത്തിനു് മുഴുവൻ വെളിച്ചം കൊടുക്കത്തക്ക ആത്മതത്വ

ങ്ങളുടെ ജന്മഭൂമിയായ ഭാരതഖണ്ഡത്തിലേക്കു് മിഷണറിമാരെ അയയ്ക്കുന്നതു് നമ്മുടെ മൌഢ്യമാകുന്നു'' എന്നിങ്ങനെ തുടങ്ങി ഭാരതീയസ്തുതിവാചകങ്ങൾകൊണ്ടു് അമേരിക്കൻ പത്രങ്ങൾ നിറഞ്ഞു കവിഞ്ഞു. കിംബഹുനാ! അദ്ദേഹത്തിന്റെ അമേരിക്കൻ വിജയവും, അനന്തരം അടിക്കടി ഇടവിടാതെ വന്നുകൊണ്ടിരുന്ന ക്ഷണം മൂലം യൂറോപ്പിലും, അമേരിക്കയിലും ചെയ്ത പ്രസംഗങ്ങളും, ലോകത്തിനും, വിശിഷ്യ ഭാരതത്തിനും ഒരു പുതിയ യുഗം അവതരിപ്പിച്ചു എന്നു പറയുന്നതിൽ യാതൊരു അതിശയോക്തിക്കും അവകാശമില്ല. ഈ ദിഗ്വിജയം കഴിഞ്ഞു ഭാരതഖണ്ഡത്തിൽ മടങ്ങി വന്നപ്പോൾ സേതുമുതൽ ഹിമാലയംവരെ അദ്ദേഹത്തെ ആദരിച്ചതും ലോകത്തിലെ ഒരു അഭൂതപൂർവ്വസംഭവമാണു്. ഈ ദിവ്യാത്മാവിന്റെ സന്ദേശങ്ങൾക്കാണു് ഇന്നു് ലോകത്തെ ഉദ്ധരിക്കാൻ ശക്തിയുള്ളതു്.

സ്വാമികളുടെ ഒന്നാമത്തെ സന്ദേശം നാനാമതങ്ങളും ഒരേ ലക്ഷ്യത്തിൽ ചെന്നെത്തുന്നതിനുള്ള പല ഉപായങ്ങളാണെന്നാകുന്നു. ''യോ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ'' എന്ന സന്ദേശം ഭാരതത്തിന്നു് പുത്തനല്ലെങ്കിലും ഇതിനെ ലോകസമക്ഷം—ക്രിസ്തുവിനേയും, അള്ളാവിനേയും സാധനചെയ്തു ദർശിച്ച തന്റെ ഗുരുവിന്റെ ജീവിതസഹായത്തോടുകൂടി—സധൈര്യം പ്രഖ്യാപനം ചെയ്തതു് സ്വാമികളാണു്. ഈ പ്രഖ്യാപനം മുഖേന മാത്രമാണു് ഭാരതത്തിൽ സ്ഥായിയായ ഹിന്ദു, മുസ്ലീം ക്രിസ്ത്യൻ, പാഴ്സി മൈത്രി സ്ഥാപിക്കുവാൻ സാധിക്കുന്നതു്. ''മതത്തിലെങ്ങിനെയായാലും വേണ്ടില്ലാ. രാജ്യകാര്യത്തിൽ ഈ നെടുങ്കൻ മൈത്രിയോടുകൂടി ജീവിക്കുവിൻ!'' എന്ന ഉപദേശം ഒരിക്കലും ഭാവിശ്രേയസ്സിനു് ഉതകുകയില്ലെന്നു് ഞാൻ ബലമായി പ്രസ്താവിക്കുന്നു. സ്വാമികളുടെ മറെറാരു പ്രധാന സന്ദേശം ഭാരതഭൂമിയുടെ ആദർശമായ സന്ന്യാസധർമ്മത്തെ വിട്ടുകളയാതെ അതിനെ യൂറോപ്യൻ മഹാരാജ്യങ്ങളും കണ്ടുപഠിക്കണമെന്നുള്ളതാണു്. ഈ ആദർശത്തിന്റെ അഭാവത്താലാകുന്നു യൂറോപ്പുഖണ്ഡം തമ്മിൽ തമ്മിൽ കുത്തിക്കൊല്ലുന്ന രാക്ഷസന്മാരുടെ കേളീരംഗമായി തീർന്നിരിക്കുന്നതു്. ഭോഗപരമായ ആദർശം വച്ചുകൊണ്ടിരിക്കുന്ന കാലത്തോളം യൂറോപ്പിനു് ഒരു നിമിഷമെങ്കിലും വിശ്രാന്തിയുണ്ടാകുന്നതുമല്ലാ. ഭാരതഖണ്ഡം യൂറോപ്യന്മാരെ അനുകരിക്കുന്നതിൽ ഭ്രമിച്ചവശായകാലത്തു്, പാശ്ചാത്യ ബിരുദുകൾ സമ്പാദിച്ച ആ മല്ലൻ ഭാരതീയരോടുപദേശിച്ചതു് അവർ അവരുടെ ഋഷിമാരുടെ ധർമ്മത്തെ മറക്കരുതെന്നാണു്. ''അമേരിക്കയുടെ ഐശ്വര്യം സമുദായപരിഷ്കാരത്തിലായിരിക്കാം;

യൂറോപ്പിൻെറ ഐശ്വര്യം രാജ്യതന്ത്രപരിഷ്കാരത്തിലായിരിക്കാം. എന്നാൽ ഭാരതത്തിൻെറ ഐശ്വര്യം ആത്മധർമ്മത്തിലാണു് സ്ഥിതിചെയ്യുന്നതു്. ഭാരതീയർ ഈ ലക്ഷ്യംവിട്ടു് വിദേശീയ ആശയങ്ങളെ ലക്ഷ്യമാക്കുന്നപക്ഷം, ബാബിലോണിയാ, അസ്സീറിയാ, ഈജിപ്തു് മുതലായ സഹോദരരാജ്യങ്ങളെപ്പോലെ പെട്ടെന്നുണ്ടാകുന്ന ഐശ്വര്യസുഖം ആസ്വദിച്ചു് ഭാരതമാതാവും, ഇനി ഒരിക്കലും ഉയരാത്തവണ്ണം കഥാവശേഷയായിത്തീരും.'' എന്നു് സ്വാമികരം ഓരോ പ്രസംഗത്തിലും വിളിച്ചുപറയുന്നു. പരിഷ്കാരികളോടു് സ്വാമി പറയുന്നതു് ''നിങ്ങരം ശാഖാപരിഷ്കാരികരം മാത്രമാണു്. ശാഖകകളിൽ വല്ല രാസദ്രവ്യവും കുത്തിവെച്ചു് പെട്ടെന്നു് ചില ശക്തികരം ഉദ്ദീപിപ്പിച്ചാലും അവ അല്പകാലത്തേയ്ക്കേ നിലനില്ക്കുയുള്ളു. വാസ്തവമായി നിങ്ങരം വൃക്ഷത്തെ സ്നേഹിക്കുകയും അതിൻെറ സ്ഥിരമായ ഐശ്വര്യത്തെ കാംക്ഷിക്കുകയും ചെയ്യുന്നു എങ്കിൽ വളമിടേണ്ടതു് ചുവട്ടിലാണു്. ഈ തത്വം മനസ്സിലാക്കിയിരിക്കുന്നതിനാൽ ഞാൻ വേരും ശാഖയും പരിഷ്കരിക്കുന്നവനാണു്'' എന്നാണു്. ''നിങ്ങരം മീശകിളിച്ച കുഞ്ഞുങ്ങരം മാത്രം! ഏതാനും വാക്കുകരം കൂട്ടിച്ചേർത്തു് എഴുതാനറിയുകയും അവയെ പ്രസിദ്ധം ചെയ്യാൻ ചില പത്രങ്ങരം കിട്ടുകയും ചെയ്യുന്നതുകൊണ്ടു് നിങ്ങരം ഭാരതത്തെപ്പററി എല്ലാം അറിഞ്ഞു എന്നു് വിചാരിക്കുന്നുവോ'' എന്നു് സ്വാമികരം മദ്രാസിലെ സമുദായ പരിഷ്കാരികളോടു് ചോദിക്കുന്നു. വിധവാവിവാഹത്തെപ്പററി സ്വാമികളോടു് ചോദിച്ച ഒരാളോടു് അദ്ദേഹം പറയുന്ന മറുപടി ഇതാണു്. ''ഇതെന്തസംബന്ധം! ഞാൻ ഒരു വിധവ അല്ല. വിധവകളുടെ കാര്യം പറയേണ്ടതു് അവരാണു്.''

അദ്ദേഹത്തിൻെറ മതപ്രകാരം ഭാരതത്തിലെ സകല ദോഷങ്ങളേയും ദൂരീകരിക്കുന്നതിനുള്ള ഏകൌഷധം ജ്ഞാനാഞ്ജനം മാത്രമാകുന്നു. വിധവകളും സ്ത്രീകളും വിദ്യാഭ്യാസമുള്ളവരായി തീരുമ്പോരം ഓരോരുത്തരും മനുഷ്യജീവിതത്തിൻെറ ആദർശവും തൻെറ മനഃസ്ഥിതിയും പരിശോധിച്ചു വിവാഹം കഴിക്കുകയൊ കഴിക്കാതെയിരിക്കുകയൊ ചെയ്തുകൊള്ളും.

സ്വാമികരം ജാതികളുടെ ഏകീകരണത്തെപ്പററി പറയുന്നതു്, എല്ലാ മനുഷ്യക്കും സമാവകാശമുണ്ടായിരിക്കണമെങ്കിലും വർണ്ണവിഭാഗം ആവശ്യമാണെന്നാണു്. ''കേരളത്തിലെ നായന്മാർ വൈദികസംസ്കാരം സ്വീകരിച്ചു് എന്തുകൊണ്ടു് ബ്രാഹ്മണർ എന്നു് അഭിമാനിക്കുന്നില്ല?'' എന്നു് സർ സി. ശങ്കരൻനായർ അവർകളോടു സ്വാമികരം മദ്രാസിൽവെച്ചു ചോദിക്കുന്നു. ഇന്നത്തെ ജാതി

വഴക്കിനു് സ്വാമികരം സമാധാനം പറയുന്നതു് ഇങ്ങനെയാണു്. ആദ്യമായിത്തന്നെ അദ്ദേഹം, ഭാരതീയർ ഒരുകാലത്തും യോജിക്കാതിരിക്കുന്നതിനുവേണ്ടി പാശ്ചാത്യചരിത്രകാരന്മാർ എഴുതിക്കൂട്ടുകനിമിത്തം ഇന്നത്തെ വിദ്യാർത്ഥികരം കാണാതുരുവിട്ടു പഠിച്ചുവരുന്ന ആര്യദ്രാവിഡസിദ്ധാന്തത്തിൽ വിശ്വസിക്കുന്നില്ല. ആര്യന്മാർ വെളിയിൽ എവിടെനിന്നൊ വന്നു്, ഇവിടുത്തെ ആദിമനിവാസികളായ സാധുദ്രാവിഡരെ മർദ്ദിച്ച ഒരുകൂട്ടം അക്രമികളാണെന്നുള്ള സിദ്ധാന്തത്തെ അദ്ദേഹം സയുക്തികം നിഷേധിക്കുന്നു. ഇതിനെ തെളിയിക്കുന്നതിനു് ചരിത്രകാരന്മാർ പ്രമാണമായി സ്വീകരിക്കുന്ന വേദങ്ങളിൽനിന്നു് ഇതിന്റെ തെളിവിലേക്കു് ഒരൊററ വരിയെങ്കിലും ചൂണ്ടിക്കാണിക്കാൻ സ്വാമി അവരോടു് ആവശ്യപ്പെടുന്നു. സംസ്കൃതവും സംസ്കാരവും ഉപേക്ഷിച്ച ബ്രാഹ്മണരാണു് ശൂദ്രർ എന്നു സ്വാമിജി പറയുന്നു. സൂക്ഷ്മനിരീക്ഷകനായ അദ്ദേഹത്തിന്റെ ഈ അനുമാനത്തിനു്,

''നവിശേഷോ ƒസ്തി വർണ്ണാനാം സർവ്വം ബ്രാഹ്മമിദം ജഗത്
കാമഭോഗപ്രിയാസ്തീക്ഷ്ണാഃ ക്രോധനാഃ പ്രിയസാഹസാഃ
ത്യക്തസ്വധർമ്മനിരതാഃ തേ ദ്വിജാഃ ശൂദ്രതാം ഗതാഃ''

എന്ന മഹാഭാരതവാക്യം ശരിയായ ചരിത്രലക്ഷ്യത്തെ കൊടുക്കുന്നു. ''പിൽക്കാലത്തു് അബ്രാഹ്മണർ മത്സരിക്കുമ്പോരം നിവൃത്തിയില്ലാതെ വരുന്ന ഘട്ടത്തിൽ ഈമാതിരി ശ്ലോകങ്ങരം ഉദ്ധരിച്ചു ബ്രാഹ്മണർ അടിയിൽനിന്നു രക്ഷപ്രാപിച്ചുകൊള്ളട്ടെ'' എന്നു വിചാരിച്ചു് ഋഷിമാർ മുൻകൂട്ടി എഴുതിയതാണെന്നു പറയത്തക്ക ഭാവനാശക്തിയില്ലാത്ത മക്കടമുഷ്ടികരം നമ്മുടെയിടയിൽ ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നില്ല. ''ഹേ! അബ്രാഹ്മണരേ! ബ്രാഹ്മണരെ പഴിച്ചിട്ടു് കാര്യമെന്തു്? നിങ്ങരം സംസ്കൃതവും സംസ്കാരവും ത്യജിച്ചതെന്തിനു്? ഒരു സമുദായത്തിന്റെ ആജ്ഞകൊണ്ടു് നിങ്ങരം അതിനെ ഉപേക്ഷിച്ചു് എന്നു് പറയുന്നതു് ഒരിക്കലും ശരിയാകയില്ല. നിങ്ങളുടെ അധഃപതനത്തിനുള്ള കാരണം നിങ്ങളുടെ അശ്രദ്ധതന്നെ.

''ഹേ ബ്രാഹ്മണരെ? നിങ്ങരംക്കു് ഒരു വലിയ കർത്തവ്യകർമ്മമുണ്ടു്. അതു് അബ്രാഹ്മണർക്കു് സംസ്കൃതവും സംസ്കാരവും കൊടുത്തു് അവരെ ബ്രാഹ്മണരാക്കുന്നതാകുന്നു. കടിച്ച പാമ്പുതന്നെ എടുത്തെങ്കിലേ ഈ വിഷം മാറുകയുള്ളു. അതുകൊണ്ടു് നിങ്ങരം കൈകരം മുന്നോട്ടുനീട്ടി വൈദികഭണ്ഡാഗാരത്തെ സകല മനുഷ്യരുടേയും ഉപയോഗത്തിനായി തുറന്നുകൊടുക്കുവിൻ. അതു് ചെയ്യാതെ വല്ല സ്മൃതികളിലും ഉള്ള വിശ്വാസം നിങ്ങളെ തടയുന്ന പക്ഷം ഒരു മ്ലേഛ

രാജാവിന്റെ കീഴിൽ ജീവിക്കേണ്ടിവന്നാൽ ഉടൻ തുഷാഗ്നിയിൽ പതിക്കേണ്ടതാണെന്നുള്ള സ്മൃതിയേയും വിശ്വസിച്ചു് പൊട്ടുന്നനവെ അഗ്നിപ്രവേശം ചെയ്യുവിൻ. അതിനു് ശക്തിയില്ലാത്തപക്ഷം നിങ്ങളുടെ ദൌർബല്യങ്ങളെ സമ്മതിച്ചു് വേദങ്ങളെ എല്ലാവർക്കുമായി തുറന്നുകൊടുക്കുവിൻ!!''

വൈദികസംസ്കാരവും വേദവും ഗ്രഹിച്ചുകൊണ്ടുയരുവാനാണു് അബ്രാഹ്മണരോടു് സ്വാമികൾ ശാസിക്കുന്നതു്. ബ്രാഹ്മണരെ അബ്രാഹ്മണരാക്കി ഏകജാതീമിഷൻ സ്ഥാപിക്കുന്നതിനു് അദ്ദേഹം ഒരിക്കലും അനുകൂലിയല്ല. അബ്രാഹ്മണരെയും ബ്രാഹ്മണരാക്കുകയാകുന്നു കർത്തവ്യകർമ്മം. അബ്രാഹ്മണർ സംസ്കാരവും സംസ്കൃതവും സ്വീകരിച്ചാൽ അവരുടെ ബ്രാഹ്മണ്യത്തെ ഇന്നത്തെ ബ്രാഹ്മണർ സമ്മതിക്കാത്തപക്ഷം, ''ഞങ്ങളാണു് യഥാർത്ഥ ബ്രാഹ്മണരെന്നു്'' സ്വഭാവശുദ്ധിയോടും ധൈര്യത്തോടും പ്രഖ്യാപനം ചെയ്‌വാൻ സ്വാമിജി ആജ്ഞാപിക്കുന്നു.

അധഃസ്ഥിതരോടു് സ്വാമിജിക്കുള്ള അനുകമ്പ അപാരമായിരുന്നു. ഭാരതത്തിലെ ദരിദ്രന്മാരുടെയും അധഃസ്ഥിതരുടെയും അവസ്ഥയോർത്തു അനേകം രാത്രികൾ ഉറങ്ങാതെ അമേരിക്കയിലെ മണിഹർമ്മ്യങ്ങളിൽ അദ്ദേഹം കഴിച്ചുകൂട്ടിയതായി ദൃക്‌സാക്ഷികൾ എഴുതിയിരിക്കുന്നു. ദരിദ്രരിലാണു് നാരായണൻ ഇരിക്കുന്നതെന്നും അവരെ സേവിക്കാതെ വിരാടു് പുരുഷന്റെ അനുഗ്രഹം ഒരിക്കലും ലഭിക്കുന്നതല്ലെന്നും അദ്ദേഹം ബലമായി പ്രസ്താവിക്കുന്നു. പക്ഷേ സേവയാണു്—സഹായിക്കുകയല്ല—സ്വാമിജി ഉപദേശിക്കുന്നതു്. അന്യനെ സഹായിക്കാൻ നീ ആരു്? അര നിമിഷത്തിനുള്ളിൽ നിന്നെപ്പോലെയുള്ള അനേകകോടി ജനങ്ങളെ ചലിക്കുന്നതിനുപോലും ശക്തിയില്ലാത്തവരാക്കിതീർക്കാൻ തക്ക വൈഭവമുള്ള ജഗന്നിയന്താവു് ഈ ലോകത്തിലെ സകല പ്രാണികളേയും യഥായോഗ്യം സ്വസ്ഥാനങ്ങളിൽവച്ചു പരിപാലിച്ചുകൊണ്ടിരിക്കെ അവരെ സഹായിക്കുവാൻ ശക്തിയുണ്ടെന്നഭിമാനിക്കുന്നെ നീ ആരു്? നിനക്കു് എന്തു കഴിയും? ഒരു കറുത്ത തലനാരിനെ വെളുത്തതാക്കാൻ ശക്തിയില്ലാത്ത നിനക്കോ ദരിദ്രനെ ധനവാനും, പാമരനെ പണ്ഡിതനും ആക്കാൻ കഴിയുന്നതു്? നിനക്കു കിട്ടിയ ഈ ദിവ്യാവസരം വിനിയോഗിച്ചു് നാനാജീവരാശിരൂപേണ വർത്തിക്കുന്ന വിരാട്ടിനെ ഉപാസിക്കുക. അതിനു മാത്രമേ നിനക്കു് അധികാരമുള്ളു. ഇതാണു് സ്വാമികൾ ധനവാന്മാരോടും ഉച്ചസ്ഥന്മാരോടും പറയുന്നതു്.

സകല ദാനങ്ങളിലും വച്ചു് ജ്ഞാനദാനം ശ്രേഷ്ഠമാകുന്നു. ജ്ഞാനമുണ്ടെങ്കിൽ ദരിദ്രനും, ധനവാനാകും, നീചനും ഉച്ചനാകും.

അതുകൊണ്ടു് സ്വാമികൾ പറയുന്നതു് ഭാരതഭൂമിയെ സ്നേഹിക്കുന്ന വരെല്ലാപേരും ചെയ്യേണ്ടതു് അന്നവസ്ത്രാദികളും വിദ്യയും കൊടുത്തു് സാധുസേവ ചെയ്യണമെന്നാണു്. പ്രസംഗപീഠത്തിൽ ശബ്ദം ഉണ്ടാക്കുന്നവരെ അല്പംപോലും അദ്ദേഹം വകവെയ്ക്കുന്നില്ല.

സ്വാമികളുടെ രാഷ്ട്രീയസന്ദേശം ഇതാണു്. ആത്മവിശ്വാസമില്ലായ്മയാലാണു് നാം നട്ടെല്ലില്ലാതെ വിദേശീയർക്കു് അടിമപ്പെട്ടു കിടക്കുന്നതു്. ''നമുക്കും ശക്തിയുണ്ടു്. നമുക്കു് വല്ലതും ചെയ്‌വാൻ കഴിയും'' എന്നുള്ള ദൃഢവിശ്വാസം നാം സമ്പാദിക്കണം. ''ഞാൻ സാധുവാണെ! ദരിദ്ര്യനാണെ! അടിമയാണെ!'' എന്നുള്ള മുറവിളി നിറുത്തി ''ഞാൻ പുരുഷൻ—സർവ്വശക്തൻ; ജരാമരണമില്ലാത്തവൻ; എന്നു് നിരന്തരം മനനം ചെയ്യണം. കായികവും മാനസികവും ആത്മീകവുമായ ബലം സമ്പാദിക്കണം. ദൌർബല്യം മരണവും ബലം ജീവനുമാകുന്നു. ഏതൊന്നു ദൌർബല്യത്തെ ഉണ്ടാക്കുന്നുവൊ അതു് പാപം. ബലത്തെതരുന്നതേതൊ അതു പുണ്യം. ബലഹാനിയെ ചെയ്യുന്ന ഗ്രന്ഥങ്ങളേയും ആശയങ്ങളേയും ആചാര്യന്മാരേയും മൂന്നും ത്യജിക്കണം. ബലം; ബലമാണു് നമുക്കാവശ്യം. ബലം വേണമെങ്കിൽ ഉപനിഷത്തുകളെ ഉയർത്തിപ്പിടിച്ചുകൊണ്ടു് ഞാൻ ആത്മാവെന്നു് ഉച്ചരിക്കുവിൻ! ബലമില്ലാത്തവനു് ആത്മലാഭം ഒരിക്കലും ഉണ്ടാകുന്നതല്ല; ''ഈ ആത്മാവു് ഒരിക്കലും ബലഹീനനു് ലഭ്യമല്ല'' എന്നു് ശ്രുതികൾ ഘോഷിക്കുന്നു. ഇവിടെ ആത്മികബലം മാത്രമല്ലാ ശരീരബലവുംകൂടി ആവശ്യമാണു്. ബലമില്ലാത്തവനു് പ്രാതഃസ്നാനം, ആസനപരിശീലനം, പ്രാണായാമം മുതലായവ ഒരിക്കലും ചെയ്യാവുന്നതല്ല. അതിനാൽ ഫുട്‌ബാൾ കളിച്ചു ബലം സമ്പാദിക്കുന്നതു് ഗീത വായിക്കുന്നതിനേക്കാൾ മുക്തിക്കു് അധികം ഉപയുക്തമാകുന്നു.

''ക്ലൈബ്യം മാ സ്മഗമ പാർത്ഥ നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൌർബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ!''

എന്ന ഗീതാശ്ലോകം സ്വാമിക്കു് ഏററവും ഇഷ്ടമായിരുന്നു. സ്വാമിജി ഭാരതീയരോടു് വിദേശങ്ങളെ ആക്രമിക്കുന്നതിനു് സൈന്യം തയ്യാറാക്കി അയയ്ക്കുന്നതിൽ ഒട്ടും ശ്രദ്ധ കാണിക്കരുതെന്നു് വീണ്ടും, വീണ്ടും, പല പ്രസംഗങ്ങളിൽ ശാസിക്കുന്നു. പക്ഷേ നമ്മുടെ പൂർവ്വികന്മാർ ചെയ്തതുപോലെതന്നെ ഈ പ്രാവശ്യവും ജ്ഞാനാസികൊണ്ടു യുദ്ധം ചെയ്‌വാനാണു് പുറപ്പെടേണ്ടതു്. അന്യരാജ്യങ്ങളെ ആക്രമിച്ചു് അവരുടെ ധനം കൊള്ളയിടുന്ന സമ്പ്രദായം ഭാരതത്തിലെ അതിപ്രബലന്മാരായ ചക്രവർത്തിമാർപോലും അംഗീകരിച്ചില്ല. ആ ദുർന്നയം നാം ഇനിയും തുടങ്ങരുതു്. എന്നാൽ അതി

പ്രാചീനകാലം മുതൽ നാം ലോകത്തിലുള്ള മനുഷ്യമൃഗങ്ങളെ മനുഷ്യരാക്കുന്ന കാര്യത്തിൽ ബദ്ധശ്രദ്ധരായിരുന്നിട്ടുണ്ട്. ഈ ശ്രമം നാം ഇടക്കാലത്തു് നിറുത്തിയതാണു് നമ്മുടെ നാശകാരണം. അതിനാൽ ഇന്ത്യയുടെ ഇന്നത്തെ കർത്തവ്യകർമ്മം, ജ്ഞാനോപദേഷ്ടാക്കളായ ആചാര്യന്മാരെ അയച്ചു് ഇന്നും ഐഹികസമ്പത്തുതന്നെ ജീവിതത്തിന്റെ പരമലക്ഷ്യമെന്നു് കരുതിപ്പോരുന്ന പാശ്ചാത്യരെ ധർമ്മമാർഗ്ഗത്തിലേക്കു തിരിക്കുകയും, അവർ വിചാരിക്കുന്നതുപോലെ നാം കാട്ടാളന്മാരല്ലെന്നു് അവരെ ധരിപ്പിക്കുകയും ചെയ്യുകയാകുന്നു. ക്രിസ്തുമതവും മുഹമ്മദുമതവും തമ്മിലടിക്കുന്ന കാലത്തു് അവരെ യോജിപ്പിക്കുന്നതിനു് ശക്തിയുള്ള നായകസ്ഥാനം യുക്തിയുടേയും സയൻസിന്റെയും വെളിച്ചത്തു ഭയപ്പെടാത്ത വേദത്തിനുണ്ടെന്നു് നാം യൂറോപ്യന്മാരെ പഠിപ്പിക്കണം. അപ്പോൾ അവരെ മനുഷ്യരാക്കിയ വേദാന്തമതത്തോടുള്ള കൃതജ്ഞതയും ഗുരുഭക്തിയും നിമിത്തം, ത്യാഗപൂർവ്വം, വേദാന്തമതപഠനംകൊണ്ടു് മതസമുദായൈക്യത്തോടുകൂടി കായികമാനസികബലവും സമ്പാദിച്ചു് നട്ടെല്ലു വളയാതെ നിവർന്നുനില്ക്കുന്ന നമുക്കു് നമ്മുടെ പാദത്തിൽ ''സ്വരാജ്'' കൊണ്ടുവന്നുതന്നു ഇനിയൊരിക്കലും ആക്രമിക്കാത്തവണ്ണം വിദേശീയർ ഭാരതംവിട്ടു പൊയ്ക്കൊള്ളും. ഇങ്ങനെയുള്ള ആത്മികമായ സ്വരാജ്യമത്രേ സ്വാമിജി സ്ഥാപിക്കണമെന്നു് ആഗ്രഹിച്ചതു്. ആ സ്വരാജ് സ്ഥാപിതമാകുന്നതിനും നമ്മുടെ നാട്ടിലെ മത്സരങ്ങൾ നശിക്കുന്നതിനും നമുക്കും നമ്മളുടെ വിദേശീയസഹോദരന്മാക്കും ആത്മികോന്നതി ലഭിക്കുന്നതിനും പരമകാരുണികനായ ജഗന്നിയന്താവനുഗ്രഹിക്കട്ടെ! ലോകം ശാന്തിയെ പ്രാപിക്കട്ടെ!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# 32. കേരളത്തിൻെറ ഭാവി*

കേരളീയരായ നിങ്ങളെ ഇത്രപേരെ ഒന്നിച്ച് ഇവിടെവച്ച് കണ്ടു് സംസാരിക്കാൻ സാധിച്ചതിൽ എനിക്കു് സന്തോഷമുണ്ടു്. ഞാൻ നിങ്ങളോടു് കേരളത്തിൻെറ ഭാവിയെപ്പററിയാണു് സംസാരിക്കുന്നതു്. ഒരു കവിയും സയൻറിസ്ററും തത്വജ്ഞാനിയും ഭക്തനും ജ്യോതിഷിയും ചന്ദ്രനെ കാണുന്നുവെന്നിരിക്കട്ടെ. ഓരോരുവനും ഉണ്ടാകുന്ന ചിന്ത ഓരോന്നായിരിക്കും. അതുപോലെ കേരളത്തിൻെറ ഭാവിയെപ്പററി ഒരു രാജ്യതന്ത്രജ്ഞനും സമുദായ പരിഷ്കർത്താവും ഭാഷാശാസ്ത്രചിന്തകനും മതപ്രവർത്തകനും നോക്കുന്നതു് ഓരോവിധത്തിലായിരിക്കും. അതു് അവരുടെ കുററമല്ല. അക്കൂട്ടത്തിൽ ഞാൻ ഒരു മതപ്രവർത്തകനും പ്രത്യേകിച്ചും രാമകൃഷ്ണസംഘത്തിലെ ഒരു സന്യാസിയുമാണെന്നു നിങ്ങൾക്കറിയാം. എൻെറ വീക്ഷണഗതി ആ നിലയിലായിരിക്കും. അതിൽ നിങ്ങൾ എന്നെ കുററപ്പെടുത്തുകയില്ലല്ലോ.

എന്നാൽ ഒരു കാര്യമുണ്ടു്. കഥകളിയിലും നാടകത്തിലും നടനല്ല, പ്രേക്ഷകനാണു് കളിയുടെ രസം ആസ്വദിക്കുന്നതു്. ഇതു് രസശാസ്ത്രസിദ്ധാന്തമാണു്. അതുപോലെ ഏതെങ്കിലും കക്ഷിയിൽ പെട്ട പ്രവർത്തിക്കുന്നയാളേക്കാൾ ഒന്നിലുംപെടാതെ സാക്ഷിയായി നിന്നു നോക്കുന്നയാൾക്കാണു് സത്യമറിയാൻ കഴിയുക. പന്തുകളിയിൽ പ്രേക്ഷകരാണല്ലോ വിധി നിശ്ചയിക്കുന്നതു്. അതുപോലെ ഒരു രാഷ്ട്രീയകക്ഷിയിലും പെടാതെ ഒരു പ്രത്യേക സമുദായത്തോടും ഒട്ടാതെ ഒരു പ്രത്യേകപ്രദേശത്തേയും പൗരനെന്നു ഭാവിക്കാതെ ഒരു കുടുംബത്തിൻേറയും പ്രത്യേകൈശ്വര്യം ചിന്തിക്കാതെ മനുഷ്യവർഗ്ഗത്തെ മുഴുവൻ—അല്ല സകല ജീവജാലങ്ങളേയുംതന്നെ—തൻേറതായി കാണുന്നവനാണു് സന്ന്യാസി, വിശേഷിച്ചും രാമകൃഷ്ണമിഷൻ സന്ന്യാസി. രാമകൃഷ്ണമിഷൻ സന്ന്യാസിമാർ ഇംഗ്ലണ്ടിൽ പ്രവർത്തിക്കുന്നതു് ഇംഗ്ലീഷുകാരുടേയും അമേരിക്കയിൽ പ്രവർത്തിക്കുന്നതു് അമേരിക്കക്കാരുടേയും ഫ്രാൻസിൽ പ്രവർത്തിക്കുന്നതു് ഫ്രഞ്ചുകാരുടേയും ഗുണത്തിനാണു് എന്നു നിങ്ങൾക്കറിയാമല്ലോ. അതുകൊണ്ടു് ഇന്നു ഞാൻ കേരളത്തിൻെറ ഭാവിയെപ്പററി നിങ്ങളുടെ മുമ്പിൽ അവതരി

---

* ശ്രീ ആഗമാനന്ദസ്വാമികൾ 1955 ആഗസ്റ്റ് 20-ാംതീയതി ന്യൂഡൽഹി മലയാളി ക്ലബ്ബിൽവച്ച് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

പ്പിക്കുന്ന അഭിപ്രായം ഒരു കക്ഷിപിടിച്ചുമല്ല; ഒരു സ്വാർത്ഥോദ്ദേശത്തോടുകൂടിയുമല്ല. എന്തെന്നാൽ എനിക്കു് ഭൗതികമായ ഒന്നും സാധിക്കാനില്ല. ആ നിലയിൽനിന്നു കാണുന്ന അഭിപ്രായം ഞാൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുകയാണു്.

കേരളത്തിന്റെ ഭൂപ്രകൃതിയെപ്പററി എനിക്കുള്ള അഭിപ്രായം ആദ്യമായി ഞാൻ പറയാം. ശ്രീ വിവേകാനന്ദസ്വാമികൾ അമേരിക്ക കണ്ടുകഴിഞ്ഞപ്പോൾ ഒരു മാന്യൻ ചോദിച്ചു: ''ഇന്ത്യയെപ്പററി അങ്ങയുടെ അഭിപ്രായം എന്താണു്?'' എന്നു്. അയാൾ വിചാരിച്ചു അമേരിക്കയിലെ വലിയ കെട്ടിടങ്ങളും ആഡംബരവും ധനസമൃദ്ധിയും കണ്ടു് സ്വാമിജി ഇന്ത്യയെ മറന്നു് അമേരിക്കയെ സ്തുതിക്കുമെന്നു്. എന്നാൽ സ്വാമിജി പറഞ്ഞ മറുപടി, ''അമേരിക്ക കാണുന്നതിനുമുമ്പു് ഇന്ത്യയെ ഒരു പുണ്യസ്ഥലമായി ഞാൻ കരുതിയിരുന്നു. എന്നാൽ ഇന്നു് ഇന്ത്യയിലെ ഓരോതരി മണലും പുണ്യപൂർണ്ണമായി ഞാൻ കാണുന്നു'' എന്നാണു്. അതുപോലെ ഇന്ത്യയിലെ പല പ്രധാനപ്പെട്ട സ്ഥലങ്ങളും സന്ദർശിച്ചശേഷം ഞാൻ കാശിയിൽ താമസിക്കുമ്പോൾ കേരളീയനല്ലാത്ത ഒരു സുഹൃത്തു് എന്നോടു ചോദിച്ചു: ''ഇപ്പോൾ മലയാളത്തെപ്പററി അങ്ങയുടെ അഭിപ്രായം എന്താണു്?'' എന്നു്. അതിനു ഞാൻ പറഞ്ഞ മറുപടി ഇപ്രകാരമാണു്. ''ബ്രഹ്മാവു് ഭൂമി മുഴുവൻ സൃഷ്ടിച്ചു. അതിനുശേഷം ആകെക്കൂടി ഒന്നു നോക്കി തനിക്കു് ഇത്രവളരെ വിചിത്രങ്ങളും വിശിഷ്ടങ്ങളും ഹൃദയാകർഷകങ്ങളും അത്ഭുതകരങ്ങളുമായ സാധനങ്ങൾ സൃഷ്ടിക്കാൻ സാധിച്ചല്ലോ എന്നഭിമാനിച്ചു. അപ്പോൾ ആരുടെ നാഭികമലത്തിലാണോ ബ്രഹ്മാവിരിക്കുന്നതു് ആ മഹാവിഷ്ണു പറഞ്ഞു: ''വരട്ടെ—വരട്ടെ—അഹങ്കരിക്കാൻ കുറച്ചു കഴിയട്ടെ'' എന്നു്. ബ്രഹ്മാവു് വിചാരിച്ചു വിഷ്ണു എന്തു ചെയ്യാൻ പോകുകയാണെന്നു്. അങ്ങനെ കാലം കുറെ കഴിഞ്ഞു. വിഷ്ണു പരശുരാമനായവതരിച്ചു; കേരളം സൃഷ്ടിച്ചു. അതുകഴിഞ്ഞപ്പോൾ ഒരു ദിവസം വിഷ്ണു ബ്രഹ്മാവിനോടു് പറഞ്ഞു: ''നീ നിന്റെ സൃഷ്ടിവൈഭവത്തെപ്പററി അന്നൊരിക്കൽ അഹങ്കരിച്ചുവല്ലോ. എന്നാൽ എന്റെ ഒരു അംശാവതാരം മാത്രമായ പരശുരാമൻ എന്തു ചെയ്തിരിക്കുന്നുവെന്നു് കേരളത്തിൽ പോയി നോക്കുക'' എന്നു്. ഇതുകേട്ടു് ബ്രഹ്മാവു് കേരളത്തിൽ വന്നുനോക്കി. കേരളം കണ്ടു് ലജ്ജിച്ചു് തലതാഴ്ത്തി അഹങ്കാരം കളഞ്ഞു് വിഷ്ണുവിനെ ശരണം പ്രാപിച്ചു് 'എന്റെ സകല സൃഷ്ടിസൗന്ദര്യവുംകൂടിയെടുത്താൽ അങ്ങയുടെ അംശാവതാരം സൃഷ്ടിച്ചതിന്റെ നൂറിലൊന്നില്ലല്ലോ' എന്നു പറഞ്ഞു. ഇങ്ങനെ ബ്രഹ്മാവിനെക്കൊണ്ടു പറയിപ്പിച്ച സ്ഥലമാണു് കേരളം. ഇതാണെന്റെ

അഭിപ്രായം. കേരളത്തിനു വെളിയിൽ താമസിക്കുന്ന നിങ്ങൾ ഇടയ്ക്കു് കേരളത്തിൽ വരുമ്പോൾ നിങ്ങൾക്കും അത്ഭുതം തോന്നിയിരിക്കണം, അവിടത്തെ പ്രകൃതിസൗന്ദര്യം കണ്ടു് അത്ര മഹിമയുള്ളതാണു് കേരളം. ആ കേരളത്തെ മാതൃഭൂമിയായി ലഭിക്കാൻ സാധിച്ച നിങ്ങൾ ധന്യരാണു്. അവിടെ ജനിച്ചതിൽ എനിക്കും സന്തോഷമുണ്ടു്.

കേരളത്തിനു് മറ്റൊരു വൈശിഷ്ട്യമുണ്ടു്. ലോകത്തിലെ സകല സംസ്കാരവും തന്നിലേക്കു് ആകർഷിച്ചിട്ടുണ്ടെന്നുള്ളതാണതു്. ആര്യദ്രാവിഡ സിദ്ധാന്തം വിശ്വസിക്കാത്ത ഒരുവനാണു് ഞാൻ. ഋഗ്വേദത്തിലോ മറ്റു വേദങ്ങളിലോ മഹാഭാരതത്തിലോ രാമായണത്തിലോ ഒരു ദിക്കിലും ആര്യശബ്ദം ഒരു വർഗ്ഗത്തെ കുറിക്കുന്നതായി പ്രയോഗിച്ചുകാണുന്നില്ല. ആര്യശബ്ദം ഋഗ്വേദത്തിൽ പ്രയോഗിച്ചിട്ടുള്ളതു് മുപ്പത്തിയാറു് മന്ത്രങ്ങളിൽ മാത്രമാണു്. ആ മുപ്പത്തിയാറും ഞാൻ മലയാളത്തിൽ അർത്ഥത്തോടുകൂടി പ്രബുദ്ധകേരളം മാസികവഴി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഇതിൽ ഒററ ദിക്കിലും അതു് വെളിയിൽനിന്നു് വന്നവരെക്കുറിക്കാൻ ഉപയോഗിച്ചിട്ടുള്ളതായി കാണാൻ സാദ്ധ്യമല്ല. ആര്യശബ്ദത്തിന്റെ അർത്ഥം ഗമ്യൻ, പ്രാപ്യൻ, ശ്രേഷ്ഠൻ എന്നാണു്. ഗമ്യൻ, പ്രാപ്യൻ എന്നതുകൊണ്ടു് ഒരിടത്തു് താമസിക്കുന്നവൻ അല്ലെങ്കിൽ ഉറച്ചുനില്ക്കുന്നവൻ എന്നാണു് അർത്ഥമാകുന്നതു്. അല്ലാതെ വന്നവൻ എന്നല്ല. ദ്രാവിഡൻ എന്ന പദം ഋഗ്വേദത്തിലേ ഇല്ല. ദ്രാവിഡരെ കുറിക്കാൻ ഋഗ്വേദത്തിൽ പ്രയോഗിച്ചിരിക്കുന്നതു് ദസ്യുശബ്ദമാണെന്നു് പറയപ്പെടുന്നു. ദസ്യു ശബ്ദം ഋഗ്വേദത്തിലുണ്ടു്. എന്നാൽ അതു് ദ്രാവിഡരെന്നൊരു വർഗ്ഗക്കാരെ കുറിക്കാനാണെന്നുള്ളതിനു് തെളിവില്ല. അതിനു് നാശകർത്താവെന്നാണർത്ഥം.* അപ്പോൾ അക്രമി വെളിയിൽനിന്നു വന്നവനെന്നാകും. നിശ്ചയമായും ഇവിടത്തെ ആദിമനിവാസികൾ ദസ്യുക്കളാകയില്ല. ഋഗ്വേദത്തിനുശേഷമുള്ള പുസ്തകങ്ങളിൽ ആര്യശബ്ദത്തിന്റെ വിപരീതപദമായി മ്ലേച്ഛശബ്ദം പ്രയോഗിച്ചുകാണുന്നുണ്ടു്. ഇതും വർഗ്ഗവാചിയാണെന്നു് തോന്നുന്നില്ല. ഏതായാലും ആര്യന്മാരെന്ന വർഗ്ഗക്കാർ വെളിയിൽനിന്നു വന്നുവെന്നു് ഞാൻ വിശ്വസിക്കുന്നില്ല. ഭാരതഖണ്ഡത്തിൽ വടക്കേ ഇന്ത്യയിലും തെക്കേ ഇന്ത്യയിലും രണ്ടു് സംസ്കാരം ചില അംശങ്ങളിൽ ബന്ധപ്പെട്ടും മററു ചില അംശങ്ങളിൽ സമ്പൂർണ്ണം സ്വതന്ത്രമായും വളർന്നുവെന്നു് സമ്മതിക്കാം. ആ സംസ്കാരം രണ്ടും കേരളത്തിൽ ചരിത്രാതീതകാലത്തുതന്നെ സമ്മേളിച്ചു. ഈജിപ്തു്, ബാബിലോ

* വിജാനീഹ്യാര്യാൻ യേ ച ദസ്യാ വോ. ഋഗ്വേദം 1–51–8

ണിയാ മുതലായ രാജ്യങ്ങളുമായി വളരെ പ്രാചീന കാലംമുതൽ കച്ചവടത്തിലേപ്പെട്ടു് അവിടെയുള്ള നല്ല ആശയങ്ങളും കേരളം സ്വീകരിച്ചിട്ടുണ്ടു്, ബുദ്ധമതവും ജൈനമതവും കേരളത്തിൽ ധാരാളം വ്യാപിച്ചിരുന്നതായി തെളിവുണ്ടു്. കേരളത്തിലെ ഒരു പ്രധാന ദേവനായ ശാസ്താവിനെ ബുദ്ധനാക്കി ചിലർ ചിത്രീകരിക്കാൻ ശ്രമിക്കുന്നതായറിയുന്നു. ഇതിനോടു് ഞാൻ യോജിക്കുന്നില്ല. കേരളത്തിലെ നമ്പൂതിരിമാർതന്നെ ആരാധിക്കുന്ന മുഖ്യദേവന്മാരിൽ ഒരാളാണു് ശാസ്താവു്. തന്ത്രസമുച്ചയം അതിനു് തെളിവാണു്. ഒരു ദേവന്റെ, ഗുരുപരമ്പരയാ ഉപദേശിക്കപ്പെടുന്നതും, രഹസ്യമെന്നു് കരുതപ്പെടുന്നതും ആയ ധ്യാനത്തിൽ നിന്നാണു് ആ മൂത്തിയുടെ യഥാത്ഥരൂപം അറിയാൻ കഴിയുന്നതു്. ശാസ്താവിന്റെ ധ്യാനം അദ്ദേഹത്തെ 'സ്നിഗ്ദ്ധാരാളവിസാരികുന്തളഭരനും' (മനോഹരമായ കുറുനിരകളെക്കൊണ്ടുചുററും ശോഭിക്കുന്ന കേശഭാരത്തോടുകൂടിയവനും) 'നീലക്ഷൌമവസ'നും (നീലവൎണ്ണമായ പട്ടുടുത്തവനും) 'നവീനജലദശ്യാമ'നും (പുതിയ മേഘംപോലെ ശ്യാമവൎണ്ണനും) ആയിട്ടാണു് ചിത്രീകരിക്കുന്നതു്. ബുദ്ധൻ മുണ്ഡിതശിരസ്സനും മഞ്ഞവസ്ത്രം ധരിച്ചവനും വെള്ളയും മഞ്ഞയും ചേൎന്ന നിറമുള്ളവനുമാണു്. ഇതിൽനിന്നു് ബുദ്ധനും ശാസ്താവും രണ്ടാണെന്നു സ്പഷ്ടം. എന്നാൽ അയ്യൻ (ആര്യൻ), ശാസ്താവു് എന്നീ ബുദ്ധനാമങ്ങൾ ആയിരുന്നിരിക്കയില്ല മൂലനാമം. ഇണ്ടിളയപ്പൻ, വേട്ടയ്ക്കൊരു മകൻ മുതലായ ഭാഷാനാമങ്ങളായിരിക്കണം മൂലനാമം. ശാസ്താവു്, അയ്യൻ മുതലായവ ആ ദേവനെ ഉപാസിച്ചിരുന്നവർ ബുദ്ധമതത്തിൽ ചേൎന്ന ശേഷം ഉണ്ടായതായിരിക്കണം. അവർ പിന്നീടു് ഹിന്ദുമതത്തിലേക്കു് തിരിച്ചുവന്നപ്പോൾ ആ ക്ഷേത്രങ്ങളെല്ലാം ഹിന്ദുക്ഷേത്രങ്ങളായി. ഇതുപോലെതന്നെ പല സുബ്രഹ്മണ്യക്ഷേത്രങ്ങളും ഒരു കാലത്തു് ബുദ്ധമതക്ഷേത്രങ്ങളായിരുന്നതായി തെളിവുണ്ടു്. ഇങ്ങനെ കേരളം ബുദ്ധമതത്തിന്റെ ഉൽകൃഷ്ടഭാവങ്ങളെ സ്വീകരിച്ചിട്ടുണ്ടു്.

നാഗർകോവിൽ മുതലായ ക്ഷേത്രങ്ങൾ ജൈനന്മാരുടേതായിരുന്നെന്നും അവ ജൈനന്മാർ ഹിന്ദുക്കളാക്കപ്പെട്ടപ്പോൾ ഹിന്ദുക്ഷേത്രങ്ങളായതാണെന്നും ചരിത്രകാരന്മാർ പറയുന്നു. ക്രിസ്തുശിഷ്യനായ സെൻറു് തോമസുതന്നെ കേരളത്തിൽ വന്നെന്നും അന്നുമുതൽ ഇവിടെ ക്രിസ്ത്യാനികളുണ്ടായെന്നും ഉയൎന്ന സമുദായക്കാരിൽതന്നെ ചിലർ ക്രിസ്തുമതം സ്വീകരിച്ചെന്നും ഐതിഹ്യമുണ്ടു്. എന്നാൽ അതു് ക്രിസ്തുശിഷ്യൻ തോമസ്സല്ലെന്നും വേറൊരു തോമസ്സാണെന്നും ചിലൎക്കഭിപ്രായമുണ്ടു്. ഏതായാലും ഇന്ത്യയിൽ മററു് ഏതു് ഭാഗത്തും ക്രിസ്തുമതം എത്തുന്നതിനുമുമ്പു് കേരളത്തിൽ ക്രിസ്തുമതം വന്നെന്നും

ഏതു് കാരണവശാലെങ്കിലും കേരളീയർ അതിനെ സ്വാഗതം ചെയ്യെന്നും തീച്ച്യയാണു്. ക്രിസ്ത്യാനികളാൽ മട്ടിക്കപ്പെട്ടു് ഇന്ത്യയെ അഭയം പ്രാപിച്ച യഹൂദന്മാക്കും കേരളം അഭയം നൽകി. ഇസ്ലാം മതം ഉണ്ടായി അധികം കഴിയുന്നതിനുമുമ്പുതന്നെ അതിൻെറ അനുഗാമികൾ കേരളത്തിൽ വരികയും അവരെ കേരളീയർ സ്വാഗതം ചെയ്യുകയും അവരുടെ മതം വളരുന്നതിനു് അവിടെ സൌകര്യം കൊടുക്കുകയും ഉണ്ടായിട്ടുണ്ടു്. വിദേശത്തിലെ കമനീയങ്ങളായ ചരക്കുകളുമായി വന്ന ആദ്യത്തെ പടിഞ്ഞാറൻ കച്ചവടക്കാരായ പോർട്ടുഗീസുകാരെ സ്വീകരിച്ചതും കേരളമാണു്, ശ്രീ ചൈതന്യദേവനും കേരളം സന്ദർശിച്ചിട്ടുണ്ടു്. നവീനപ്രസ്ഥാനങ്ങളായ ബ്രഹ്മസമാജത്തിനും ആര്യസമാജത്തിനും തിയോസഫിക്കും കേരളം അനുഗാമികളെ ദാനം ചെയ്തിട്ടുണ്ടു്. രാമകൃഷ്ണ മിഷനിലുള്ള സന്യാസിമാരിൽ ബംഗാളികൾ കഴിഞ്ഞാൽ ഏററവും അധികമുള്ളതു് മലയാളികളാണു്. ഫ്രാൻസു്, ഇംഗ്ലണ്ടു്, ഇന്ത്യ എന്നീ മൂന്നു് സാമ്രാജ്യങ്ങളുടെ തലസ്ഥാനം പിടിച്ചടക്കിയവരാണു് മലയാളത്തു ജനിച്ച രാമകൃഷ്ണമിഷൻ സന്ന്യാസിമാർ എന്നു് ഞാൻ പറയാറുണ്ടു്. ഈ മൂന്നു തലസ്ഥാനത്തും ഉള്ള രാമകൃഷ്ണമിഷൻ സ്ഥാപനങ്ങളുടെ അദ്ധ്യക്ഷന്മാർ മലയാളികളാണു്. ഇതിനു പുറമെ മീമാംസാചാര്യനായ പ്രഭാകരൻ, അദ്വൈതസ്ഥാപകനായ ശ്രീ ശങ്കരൻ, പരമഭക്തനും മഹാപണ്ഡിതനും സവ്വശാസ്ത്രപാരംഗതനുമായ മേല്പത്തൂർ ഭട്ടതിരി, തുടങ്ങി അഖിലലോകാദരാർഹരായ മഹാചാര്യന്മാരെ ഭാരതത്തിനു് കേരളം നൽകിയിട്ടുണ്ടു്. ആധുനികകാലത്തു് ആദ്ധ്യാത്മികരംഗത്തു് മഹാപണ്ഡിതനും യോഗിയുമായിരുന്ന ശ്രീ ചട്ടമ്പി സ്വാമികളേയും തീണ്ടലും തൊടീലും കണ്ടു് വിവേകാനന്ദ സ്വാമികൾ ഭ്രാന്താലയമെന്നു് വിളിച്ച മലയാളത്തെ അതിൽനിന്നു് മോചിപ്പിക്കുന്നതിൽ മുന്നിട്ടുനിന്നു് പ്രവത്തിക്കാൻ കരുത്തുള്ള ഒരു സംഘടനയ്ക്കു് വഴിതെളിക്കയും വേണ്ട ഉപദേശങ്ങൾ നൽകുകയും ചെയ്തു് അതിനെ പുഷ്ടിപ്പെടുത്തിയ പണ്ഡിതനും കവിയും സമുദായപരിഷ്കത്താവും യോഗിയുമായ ശ്രീ നാരായണഗുരുസ്വാമികളേയും കേരളം സംഭാവന ചെയ്തിട്ടുണ്ടു്. ഇതിനുപുറമെ തച്ചുശാസ്ത്രം, വൈദ്യം, ജ്യോതിഷം, സാഹിത്യം, ചിത്രമെഴുത്തു്, കൊത്തുവേല എന്നിവയിലെല്ലാം കേരളത്തിൻെറ സംഭാവന അസാധാരണമാണു്. ഒന്നിനും കേരളം പുറകിലല്ല. രാഷ്ട്രീയ രംഗത്തു് ഇന്നു് പ്രവത്തിക്കുന്ന കേരളീയ മഹാന്മാരെ നിങ്ങൾക്കറിയാം. അവരെപ്പററി ഞാൻ പ്രത്യേകം പറയുന്നില്ല. അക്കാര്യത്തിലും കേരളം ഒരു ഉന്നതസ്ഥാനം കൈക്കലാക്കിയിട്ടുണ്ടു്.

എന്നാൽ അങ്ങിനെയുള്ള കേരളത്തിന്റെ ഇന്നത്തെ സ്ഥിതി എന്താണ്? അതുനോക്കി വേണമല്ലൊ ഭാവി നിശ്ചയിക്കാൻ. ശ്രീ വിവേകാനന്ദസ്വാമികളുടെ കാലത്തു്, തീണ്ടലും തൊടീലും നിമിത്തം കേരളം ഒരു ഭ്രാന്താലയമായിരുന്നെങ്കിൽ ഇന്നു് അതു് ഒരു മഹാഭ്രാന്താലയമായി മാറിയിരിക്കുന്നുവെന്നാണ് എന്റെ അഭിപ്രായം. മുൻകാലത്തു് തീണ്ടലും തൊടീലുമുണ്ടായിരുന്നെങ്കിലും അതു് ആരോടുമുള്ള വിദ്വേഷംകൊണ്ടല്ല ആചരിക്കപ്പെട്ടിരുന്നതെന്നു് ഏററവും യാഥാസ്ഥിതികവും തീണ്ടലും തൊടീലും കൃത്യമായി ആചരിക്കപ്പെട്ടിരുന്നതുമായ ഒരു കുടുംബത്തിൽ ജനിച്ചുവളൎന്നു്, അഹിംസയാണു് പരമധൎമ്മമെന്നു് കുട്ടിക്കാലംമുതൽ പഠിപ്പിക്കപ്പെട്ടു്, ഓൎമ്മയായ കാലംമുതൽ പാവങ്ങളോടു് ദയ കാണിക്കണമെന്നുപദേശിക്കപ്പെട്ടു്, അതു് എത്രയും ചെറുപ്പംമുതൽ പരിശീലിച്ചുവന്നിട്ടുള്ള എനിക്കറിയാം. അന്നു് ഏതായാലും അടുത്ത വീട്ടിൽ ഒരു പുലയനോ പറയനോ നായാടിയോ പട്ടിണി കിടക്കുന്നുവെന്നു കേട്ടാൽ ഏററവും യാഥാസ്ഥിതികനായ നമ്പൂതിരിയുടെ കണ്ണിലും കണ്ണുനീരു് നിറയുമായിരുന്നു. ഉണ്ണാനും ഉടുക്കാനുമില്ലാത്തവൎക്കു്, യഥാശക്തി, ജാതിയോ മതമോ നോക്കാതെ ദാനം ചെയ്യുന്നതു് പുണ്യമോ സ്വധൎമ്മമോ ആണെന്നു് എല്ലാവരും കരുതിയിരുന്നു. എന്നാൽ ഇന്നു് മട്ടുമാറിയിരിക്കുന്നു. ജാതിമതചിന്തകളാണു് ഇന്നു് കേരളത്തെ നയിക്കുന്നതു്, വാലു മുറിക്കലും കാലു മറിക്കലും 'ഒരു ജാതി ഒരു മതം' പ്രസംഗവും എല്ലാം നടക്കുന്നുണ്ടു്. ആൎക്കും എവിടേയും പോയി എന്തും തിന്നാമെന്നുള്ള ബുദ്ധിയും വന്നിട്ടുണ്ടു്. എന്നാൽ ഇന്നു് കേരളത്തിൽ ജാതിമതചിന്ത വളരെ ശക്തിയായി സംഘടിത രൂപത്തിൽ നടമാടുന്നു. ഒരുവൻ അസഹായനായി റോഡിൽ പട്ടിണികൊണ്ടോ മഹാരോഗം ബാധിച്ചോ കിടന്നു മരിക്കുന്നുവെന്നു കേട്ടാൽ ''അയാളുടെ ജാതിയെന്താണു്? മതമെന്താണു്? എന്നുനോക്കി അയാളെ സഹായിക്കണമോ വേണ്ടയോ എന്നു നിശ്ചയിക്കുന്ന ഘട്ടം വന്നെത്തിയിരിക്കുന്നു. നമ്പൂരിമാർ ഒരുകാലത്തു് വലിയ യാഥാസ്ഥിതികരായിരുന്നു. ഇന്നു് അവർ രണ്ടുതരക്കാരായി തിരിഞ്ഞിരിക്കുന്നു. ഒന്നു് ആനയും കഥകളിയും സദ്യയും ഉത്സവവും ചതുരംഗക്കളിയുമായി പേരിനു് സന്ധ്യാവന്ദനവും കഴിച്ചു് ബാക്കിസമയം വിനോദിച്ചുകഴിയുന്നവർ. മറെറാന്നു് വേദാദ്ധ്യയനവും സന്ധ്യാവന്ദനവും മററു മതാനുഷ്ഠാനങ്ങളുമാണു് തങ്ങളുടെ അധഃപതനകാരണമെന്നു് വിചാരിച്ചു് മതത്തെ അവഹേളിച്ചുകൊണ്ടു് അതേസമയത്തു് സമുദായങ്ങളുടെ കൂട്ടത്തിൽ മുന്നണിയിൽ നില്ക്കാൻ ആഗ്രഹിച്ചുകൊണ്ടു്, കമ്മ്യൂണിസം (അതു് മതത്തിന്റെ

ശത്രുവാണെന്നും അതു പറഞ്ഞാൽ ഇക്കാലത്തു് വളരെയാളുകരം നേതൃത്വം നൽകുമെന്നും കരുതി) പ്രസംഗിച്ചുകൊണ്ടും എങ്ങനെയായാൽ പണമുണ്ടാക്കാമെന്നു് ചിന്തിച്ചുകൊണ്ടും നടക്കുന്നവർ. ''ധർമ്മസംസ്ഥാപകനും ലോകാരാദ്ധ്യനും ആയ ശ്രീശങ്കരൻ ജനിച്ച സമുദായത്തിൽ പിറന്ന നിങ്ങരം ഇങ്ങനെ മതത്തിന്നെതിരായി പ്രസംഗിക്കുന്നതെന്തു്? എന്നു് ഞാൻ ചില ഉണ്ണിനമ്പൂതിരിമാരോടു് ഒരിക്കൽ ചോദിച്ചപ്പോരം അവർ പറഞ്ഞ മറുപടി, ''അന്നു് മതം ഉപദേശിച്ചതുകൊണ്ടു് ശങ്കരൻ ബഹുജനാരാദ്ധ്യനും നേതാവും ആയി. ഇന്നു് ഇതാണു് അതിനുള്ള വഴി'' എന്നാണു്. നമ്പൂതിരിമാരുടെ സമ്പർക്കംകൊണ്ടു് പല ഗുണങ്ങളും ലഭിച്ചിട്ടുണ്ടെങ്കിലും പിന്നിടു് അധഃപതിച്ച നമ്പൂതിരിമാരുടെ രക്തം കലരുകനിമിത്തം അലസന്മാരായി പരസ്പരം യോജിപ്പില്ലാതെ ജീവിതത്തിൽ ലക്ഷ്യമില്ലാതെ കഴിയുന്ന നായന്മാരാണു് പിന്നൊന്നു്. അവക്കൊരു സംഘടനയുണ്ടു്. അതിനു് യോഗ്യരും നിസ്വാത്ഥികളും സമുദായോന്നമനകാംക്ഷികളുമായ ചില നേതാക്കന്മാരുണ്ടു്. അതിൻെറ വകയായി കുറെ സ്ഥാപനങ്ങളുമുണ്ടു്. അവരും അവയും ആ സമുദായത്തിൻെറ ഐശ്വര്യം നോക്കുന്നതിൽ ബദ്ധശ്രദ്ധരുമാണു്. എങ്കിലും അതിൻെറയെല്ലാം ഫലം ഉദ്ദേശിക്കുന്നേടത്തോളം കിട്ടുന്നുവോ എന്നു് സംശയമാണു്. എങ്കിലും നായന്മാരുടെ കാര്യം അന്വേഷിക്കാൻ ആളുണ്ടു്. അതുപോലെ ഈഴവരുടെ കാര്യം നോക്കാൻ എസ്.എൻ.ഡി.പി യുണ്ടു്. എന്നാൽ ഈ രണ്ടു സംഘടനകരംക്കു പുറത്തുള്ള ഹിന്ദുക്കളുടെ കാര്യം നോക്കാൻ ശരിയായ ആളില്ല. വലിയ ജനസംഖ്യയുള്ള പുലയർ, പറയർ മുതലായവക്കു് ചില നേതാക്കന്മാരുണ്ടു്. അവർ സമുദായത്തിൽ പല സംഘടനകളുണ്ടാക്കി പലതായി പിരിച്ചു ഭരിച്ചുവരുന്നു. അവർ ചില സ്ഥലത്തു് ചിലതെല്ലാം ചെയ്യുന്നുണ്ടു്. അവരുടെ സമുദായകാര്യം ചിലതെല്ലാം ഗവമ്മെണ്ടുമുഖേനയും ചിലപ്പോരം സാധിക്കാറുണ്ടു്. എങ്കിലും അതു മതിയാകുന്നില്ല. അവക്കു കയറിക്കിടക്കാൻ വേണ്ട സ്ഥലമില്ല. ഭക്ഷണത്തിനു് വകയുണ്ടാക്കിക്കൊടുക്കാൻ ആരും ശ്രദ്ധിക്കുന്നില്ല. അവരെ മററുള്ളവർ മട്ടിച്ചാൽ ചോദിക്കാൻ ആളില്ല. കേസുകൊടുക്കാൻ അവക്കു് പണമില്ല. വക്കീലാരു്? ജഡ്ജിയാരു്? മജിസ്രേട്ടാരു്? മജിസ്രേട്ടുകോടതിയെന്നാലെന്തു്? അവിടെ ചെന്നാൽ പറയേണ്ടതെന്തു്? എന്നും അവക്കറിഞ്ഞുകൂടാ. പോലീസുകാർ മിക്കപ്പോഴും പണക്കാരുടെ ഭാഗത്തായിരിക്കും. അല്ലെങ്കിൽതന്നേയും പോലീസ് ഇൻസ്പെക്ടരുടെ കണ്ണുകാണുമ്പോഴേക്കു് അവർ ഭയന്നു് ഓടും. അവരെ സഹായിക്കാൻ ആളില്ല. അവർ പൊതുവെ നാരം

തോറും താഴോട്ടുതാഴോട്ടുപോകുന്നു. അവരുടെ കാര്യമന്വേഷിക്കാൻ ഒരു കാലത്തു് തിരുവിതാംകൂറിൽ ഹിന്ദുമിഷനെന്നൊന്നുണ്ടായിരുന്നു. ഇന്നു് അതു് മിക്കവാറും നിർജ്ജീവമായിത്തീർന്നിരിക്കുന്നു.

എന്നാൽ ഇവരേക്കാൾ ദയനീയസ്ഥിതി അനുഭവിക്കുന്ന ഒരു ജനവിഭാഗമുണ്ടു്. ജനസംഖ്യയിൽ ന്യൂനപക്ഷമുള്ള അവശസമുദായങ്ങളാണവ. അവർക്കു നേതാക്കന്മാരില്ല; സംഘടനയില്ല. ആശാരിമാർ, കൊല്ലന്മാർ, തട്ടാന്മാർ, വാളന്മാർ, കണിയാന്മാർ, കാക്കാലന്മാർ, കുറവർ, പുള്ളുവർ, പാണർ മുതലായവരാണവർ. ഇവരെ സഹായിക്കാൻ ഗവമ്മെണ്ടുമില്ല. അവർക്കു സംഘടിക്കാൻ സാദ്ധ്യവുമല്ല. ഒരു താലൂക്കിൽ ചില സമുദായക്കാർ എട്ടും പത്തും വീട്ടുകാർ മാത്രമാണു്. ഒരിക്കൽ ഞാൻ ഒരു അഖിലകേരള പാണർമഹാസഭയുടെ വാർഷികയോഗത്തിനു് അദ്ധ്യക്ഷനായി ക്ഷണിക്കപ്പെട്ടു. അഞ്ചോ ആറോ പാണന്മാരാണു് അന്നു് അവിടെയുണ്ടായിരുന്നതു്! അതു് അവരുടെ കുററമല്ല. അവരിൽ ഭൂരിപക്ഷം പേർക്കു് എഴുത്തറിഞ്ഞുകൂടാ; ഭൂമിശാസ്ത്രമറിഞ്ഞുകൂടാ; സംഘടനയെന്നാലെന്തെന്നറിഞ്ഞുകൂടാ; സംഘടനയുടെ ഗുണം അറിഞ്ഞുകൂടാ; ഇതെല്ലാം അറിഞ്ഞാലും ഒരു കരയിൽ ഉണ്ടാകാവുന്ന രണ്ടോ മൂന്നോ വീട്ടുകാർ സംഘടിച്ചെന്തുചെയ്യാനാണു്? ഒരു താലൂക്കു മുഴുവൻ ഉള്ള പത്തോ പതിനഞ്ചോ വീട്ടുകാർക്കു് എന്തുചെയ്യാൻ കഴിയും? അവരുടെ കാര്യം പറയാൻ നിയമസഭയിൽ അവർക്കൊരു പ്രതിനിധിയെ കൊടുക്കുമോ? ആരു് അവരെ നോക്കും? അവരുടെ വീടിനു തീവെച്ചാൽ അവർക്കു് ഒരു സാക്ഷിയെപ്പോലും കിട്ടുകയില്ല. കേസുകൊടുത്താൽതന്നെ പണമുള്ളവൻ നല്ല വക്കീലിനു് വക്കാലത്തുകൊടുത്തു ജയിക്കും. ആരുടെ പേരിൽ കേസുകൊടുക്കുന്നുവോ അയാളുടെ സമുദായക്കാർക്കു് പണവും സംഖ്യാബലവും ഉണ്ടെങ്കിൽ പിന്നെ കേസുകൊടുക്കുന്ന ആളുടെ വീട്ടിൽ ബാക്കിയുള്ളവരുടേയും കഥ കഴിഞ്ഞു!

ക്രിസ്ത്യാനികൾ അവരുടെ പല ചർച്ചുകളുടെ കീഴിൽ പ്രത്യേകം പ്രത്യേകമായി സംഘടിച്ചിരിക്കുകയാണു്. അവരിൽ ചില വ്യക്തികൾ ഹിന്ദുക്കളിൽ ചിലരോടു് ഓരോ കാര്യം സംബന്ധിച്ചു സ്നേഹമായി പെരുമാറുന്നുണ്ടെങ്കിലും ചർച്ചുകളെല്ലാംതന്നെ ഹിന്ദുക്കളെ പുറജാതിക്കാരായിട്ടാണു് കരുതുന്നതു്. ചർച്ചുകളുടെ അഭിപ്രായത്തിൽ ഇന്നും ഹിന്ദുക്കൾ മുക്തിക്കും ഈശ്വരസാമ്രാജ്യാനുഭൂതിക്കും അവകാശികളല്ല. * ഇതിൽ ഞാൻ അവരെ കുററം പറയുന്നില്ല.

* മധുര ആർച്ച്ബിഷപ്പിന്റെ അംഗീകാരത്തോടുകൂടി ''ദ്രാവിഡ ഇയക്കങ്ങളും കത്തോലിക്കരും'' എന്ന പേരിൽ അടുത്തകാലത്തു് പ്രസിദ്ധപ്പെടുത്തിയ ലഘുലേഖതന്നെയും നോക്കുക.

ഈശ്വരനു് ഭാര്യയും മക്കളും ഉണ്ടെന്നും ഈശ്വരന്മാർ പലതുണ്ടെന്നും അവർ തമ്മിൽ കലഹിക്കുമെന്നുമാണു് ഹിന്ദുമതസിദ്ധാന്തമെന്നു ഹിന്ദുക്കൾതന്നെ മനസ്സിലാക്കിവെയ്ക്കുകയും പ്രചരിപ്പിക്കുകയും ചെയ്യു മ്പോൾ അങ്ങനെ പഠിപ്പിക്കുന്ന മതം സത്യമതമല്ലെന്നു് അവർ പറ യുന്നതിൽ ഞാൻ അവരെ കുററപ്പെടുത്തുന്നില്ല. മുസൽമാന്മാരുടെ നി ലയും ഇതുതന്നെ. ഇങ്ങനെ നമ്പൂരിമാരും നായന്മാരും ഈഴവരും അവശസമുദായങ്ങളും ക്രിസ്ത്യാനികളും മുസ്ലീങ്ങളും തമ്മിൽ ഒരു ഐ ക്യമില്ലാതിരിക്കെ കേരളത്തിൻെറ ഭാവി എന്തായിരിക്കുമെന്നു് ആലോചിച്ചുനോക്കുക. ഇതിനു പുറമേയാണു് തമിഴ്നാട്ടുവാദം. തിരുവിതാംകൂറിലെ തെക്കൻ താലൂക്കുകാർ തങ്ങൾ മലയാളികൾ അല്ലെന്നും തമിഴരാണെന്നും അതിനാൽ അവരെ കേരളീയരായി കണക്കാക്കാൻ പാടില്ലെന്നും വാദിക്കുന്നു. ഈ കലഹത്തിനിടയാ കുന്ന ഏകകേരളത്തിൻെറ സ്ഥിതി എന്തായിരിക്കും? ശുചീന്ദ്രവും കന്യാകുമാരിയുമില്ലാത്ത കേരളം എന്തു കേരളമാണു്?

ഈ കുഴപ്പത്തിനെല്ലാം കാരണം കേരളീയരുടെ ഗുരുനിന്ദയാ ണെന്നു വിചാരിക്കുന്നവനാണു് ഞാൻ. ധർമ്മസംസ്ഥാപനാർത്ഥം അഖിലേശ്വരൻ ജഗദ്ഗുരുവായി കേരളത്തിൽ അവതരിച്ചു. നാം അദ്ദേഹത്തെ ബഹുമാനിച്ചില്ലെന്നു മാത്രമല്ല; അദ്ദേഹത്തെ നിന്ദി ക്കുകയും ഉപദ്രവിക്കുകയുംകൂടി ചെയ്തു. അദ്ദേഹത്തിൻെറ അമ്മ മരിച്ചി ട്ടു് സംസ്കരിക്കാൻകൂടി നാം സഹായിച്ചില്ല. അദ്ദേഹം ധർമ്മ സംസ്ഥാപനത്തിനെഴുതിയ ഗ്രന്ഥം സ്വാർത്ഥതനിമിത്തം നമ്പൂരിമാർ ചുട്ടു. നായന്മാർ ആ നമ്പൂരിമാർക്കു് കൂട്ടുനിന്നു. അതിൻെറ ശിക്ഷ യാണു് ഇന്നു കേരളം അനുഭവിക്കുന്നതു്. ഗുരുനിന്ദയുടെ ഫലം അ നുഭവിക്കാതെ പോകയില്ല. അത്രയുമല്ല, ആ ജഗദ്ഗുരുവിൻെറ പേരിൽ ഒരു കള്ളപ്പുസ്തകം എഴുതിയുണ്ടാക്കുകയും ചെയ്തു. അതിൻെറ പേരു് ശാങ്കരസ്മൃതിയെന്നാണു്. തീണ്ടലിനും തൊടീലിനും പ്രമാ ണം അതാണു്. വൈക്കം സത്യഗ്രഹകാലത്തു് മഹാത്മജി അവിടെ ചെന്നപ്പോൾ ശ്രീ ശങ്കരമതത്തിനെതിരാണു് ക്ഷേത്രപ്രവേശം എ ന്നു വാദിക്കാൻവേണ്ടി ആ പുസ്തകം മഹാത്മജിക്കു് അന്നത്തെ യാ ഥാസ്ഥിതികനേതാക്കന്മാർ സമർപ്പിച്ച കഥ നിങ്ങളിൽ ചിലരും കേട്ടിരിക്കാം. ആ പുസ്തകം മലയാളമായതുകൊണ്ടു് അതു് ശ്രീ കേ ളപ്പനെ മഹാത്മാജി ഏല്പിച്ചിട്ടു് ''ഇതു് സംസ്കൃതാക്ഷരത്തിൽ പക ർത്തിച്ചു മാളവ്യജിയ്ക്കയക്കയോ അല്ലെങ്കിൽ ഇവിടെ നിഷ്പക്ഷമായി നോക്കുന്ന ആരെക്കൊണ്ടെങ്കിലും നോക്കിച്ചു് അഭിപ്രായം അറിയി ക്കയോ ചെയ്യുക'' എന്നു പറഞ്ഞു. ആ പുസ്തകം നിരൂപണം ചെ യ്യാൻ ആയിടെ അവിടെ ശ്രീ കേളപ്പൻെറ ക്ഷണം അനുസരിച്ചു്

മതപ്രസംഗങ്ങൾക്കുവേണ്ടി — മതം ക്ഷേത്രപ്രവേശനത്തിനെതിര ല്ലെന്നു തെളിയിക്കാൻവേണ്ടി — പോയിരുന്ന എന്നെ ഏല്പിച്ചു. അതു് വായിച്ചപ്പോഴാണു് അതിൽ ക്ലിഷ്ടപ്രയോഗങ്ങളും വ്യാകരണ വൈകല്യങ്ങളും ഉണ്ടെന്നു ഞാൻ കണ്ടതു്. സർവ്വജ്ഞനും മഹാകവി യുമായ ശ്രീ ശങ്കരൻ ഒരിക്കലും തെറ്റെഴുതുകയില്ല. അതു് ചെങ്ങ ന്നൂർക്കാരൻ ഒരു ശങ്കരൻ പോററി എഴുതിയതാണെന്നുള്ളതിനു ചില തെളിവുകൾ കിട്ടിയിട്ടുണ്ടെന്നു് പണ്ഡിതനായ ശ്രീ കോളത്തേരി ശങ്കരമേനോൻ എന്നോടു് പറഞ്ഞിട്ടുണ്ടു്. അതു് എങ്ങിനെയായാ ലും ശ്രീ ശങ്കരനല്ല അതിന്റെ കർത്താവെന്നു് വൈക്കം സത്യഗ്രഹ കാലത്തുതന്നെ ഞാൻ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളതാണു്. ഇങ്ങനെയുള്ള കുഴപ്പങ്ങളെല്ലാം ഉണ്ടാക്കിയതിന്റെ ഫലമാണു് കേരളം ഇന്നത്തെ നിലയിൽ ആയതു്".

കേരളത്തിലെ കുഴപ്പങ്ങൾക്കു് ഏകപരിഹാരം ഞാൻ കാണു ന്നതു് അവിടെ ശ്രീശങ്കരന്റെ മതം പ്രചരിപ്പിക്കയാണു്. ആ മത ത്തിന്റെ പേരു് വേദാന്തമെന്നാണു്. അതുതന്നെയാണു് സ്വാമി വി വേകാനന്ദനും പില്ക്കാലം ഇവിടെയും പാശ്ചാത്യരാജ്യങ്ങളലും പ്രച രിപ്പിച്ചിട്ടുള്ളതു്. ഇന്നു് നമ്മുടെ രാജ്യത്തു കാണുന്ന, അല്ല ലോകം മുഴുവൻ കാണുന്ന, സകല കുഴപ്പത്തിനും പരിഹാരം വേദാന്തം പ്രച രിപ്പിക്കയാണെന്നാണു് ഞങ്ങൾ പറയുന്നതു്. സ്വാമി വിവേകാന ന്ദൻ ഇന്ത്യയിലെ രാഷ്ട്രീയപരിഷ്കർത്താക്കളേയും സമുദായപരിഷ്കർത്താ ക്കളേയും നോക്കിപ്പറഞ്ഞതു് "നിങ്ങൾ എല്ലാം ശാഖാപരിഷ്കർത്താ ക്കളാണു്. ഞാൻ അടിമുതൽ മുടിവരെ പരിഷ്കരിക്കുന്നവനാണു്— Root and branch reformer" എന്നാണു്. വേദാന്തമെന്നാൽ ആർക്കും മനസ്സിലാകാത്ത ചില ശബ്ദങ്ങളുടെ കൂട്ടമല്ല. അതു് മതത്തി ന്റെ സയിൻസാണു്. ലോകത്തെ സകല വഴക്കിന്റേയും ചുവടു് സ്വാർത്ഥതയാണു്. വേദാന്തം നമ്മോടു് പറയുന്നതു് സ്വാർത്ഥതയെ ഉപേക്ഷിക്കാനാണു്. അത്രയുമല്ല അതു് സ്വാർത്ഥതയെ ഇല്ലാതാക്കാ നുള്ള വഴിയും നമ്മെ പഠിപ്പിക്കുന്നു. ജാതിവഴക്കിന്റേയും രാഷ്ട്രീയ കലഹത്തിന്റേയും എല്ലാം ചുവടു് സ്വാർത്ഥതയാണു്. മനുഷ്യനിൽ രണ്ടംശമുണ്ടു്: സ്വാർത്ഥവും നിസ്വാർത്ഥവും. സ്വാർത്ഥാംശം ആസുര മാണു്; മൃഗീയമാണു്. നിസ്വാർത്ഥാംശം ദൈവികമാണു്. ഇതിൽ സ്വാർത്ഥതാംശത്തെ സമൂലം നശിപ്പിച്ചു് നമ്മെ സമ്പൂർണ്ണം നിസ്വാ ർത്ഥരാക്കിത്തീർക്കുന്നതിനുള്ള വിദ്യ വേദാന്തം പഠിപ്പിക്കുന്നു.

"മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു്" എന്നു് ഏതോ ഒരു സായ്പു് പറഞ്ഞതു് നമ്മുടെ രാജ്യത്തെ ചെറുപ്പക്കാർ ഏററുപാടുന്നു ണ്ടു്. ഇതു മതമെന്നാൽ എന്താണെന്നറിയാത്തതുകൊണ്ടാണു്. മതം

ചില പുരോഹിതന്മാർ സ്വസ്ഥമായി പണിയെടുക്കാതിരുന്നു സുഖമായി ഊണുകഴിക്കാനുണ്ടാക്കിയ ഒരു കണ്ടുപിടുത്തമാണെന്നു് അവരെ ആരോ പഠിപ്പിച്ചിട്ടുണ്ടു്. എന്നാൽ അതല്ല മതം. മതത്തിന്റെ—ആത്മശാസ്ത്രത്തിന്റെ ഉല്പത്തി അങ്ങനെയല്ല. ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൌതികം എന്നീ മൂന്നുവിധ ദുഃഖങ്ങളിൽനിന്നു സമ്പൂർണ്ണം വിമുക്തനായി മനുഷ്യനു് എങ്ങനെ നിത്യാനന്ദിയായിരിക്കാൻ കഴിയുമെന്നു പഠിപ്പിക്കുന്നതാണു് മതം. അതിന്റെ ചുവടു ത്യാഗമാണു്; തപസ്സാണു്. രോഗികളിൽനിന്നല്ല ഒരിക്കലും ഒരു മതവും ഉണ്ടായിട്ടുള്ളതു്; ത്യാഗികളിൽനിന്നാണു്. ''ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്നാണു് അതിന്റെ മുദ്രാവാക്യം. എല്ലാം സമ്പൂർണ്ണം ത്യജിക്കാൻ കഴിയാത്തവരെ ത്യാഗം പഠിപ്പിക്കാനുള്ള ഉപാധിയാണു് കർമ്മം.

ആരും ഒന്നും ത്യജിക്കാൻ തയ്യാറില്ല. അതാണു് കുഴപ്പം. അന്താരാഷ്ട്രീയപ്രശ്നവും രാഷ്ട്രീയപ്രശ്നവും സാമുദായികപ്രശ്നവുമെല്ലാം അതിലിരിക്കുന്നു. മതം നമുക്കു് എന്തുതരുമെന്നുള്ള ചോദ്യത്തിനു് മതം നമുക്കു് എല്ലാം തരുമെന്നും മതം തരാത്തതൊന്നുമില്ലെന്നുമാണു് എന്റെ ഉത്തരം. ''ധർമ്മോ രക്ഷതി രക്ഷിതഃ''

''യതോ ധർമ്മസ്തതോ ജയഃ'' ''ധർമ്മാദർത്ഥശ്ച കാമശ്ച''

(പാലിക്കപ്പെടുന്ന ധർമ്മം നമ്മെ രക്ഷിക്കുന്നു). (എവിടെയാണോ ധർമ്മം അവിടെയാണു് ജയം). (ധർമ്മത്തിൽനിന്നാണു് അർത്ഥകാമങ്ങൾ) എന്നാണു്.

ധർമ്മം (മതം) നമുക്കു് രക്ഷതരുന്നു; ജയം തരുന്നു; ധനം തരുന്നു; സുഖം തരുന്നു; ഏതിനുവേണ്ടിയാണോ സകല മനുഷ്യരും സകല കർമ്മങ്ങളും ചെയ്തു കഷ്ടപ്പെടുന്നതു് ആ നിത്യസുഖം തരുന്നു. ഒരർത്ഥത്തിൽ മതം മനുഷ്യനെ മയക്കുന്ന കറുപ്പാണു് എന്നു് പറയുന്നതു് ശരിയാണു് കറുപ്പു് എങ്ങനെ ശരീരത്തിലെ വേദന മറപ്പിച്ചു് നമ്മെ സുഖലോകത്തിൽ സഞ്ചരിപ്പിക്കുമോ അതുപോലെ നമ്മെ ചുററുമുള്ള എല്ലാ ദുഃഖങ്ങളിൽനിന്നും—ആ ദുഃഖകാരണങ്ങൾ ഇരുന്നാൽപോലും—കരകയററി ആനന്ദത്തിൽ ആറാടിക്കുന്നു. അതുകൊണ്ടാണു് ശ്രീശങ്കരൻ,

''ദിശന്തീ സംസാരഭ്രമണപരിതാപോപശമനം
വിശന്തീ മച്ചേതോഹൃദഭുവി ശിവാനന്ദലഹരീ''

എന്നു പാടിയതു്. ആനന്ദലഹരി, സൌന്ദര്യലഹരി, മുതലായ ശബ്ദങ്ങൾ ശ്രീ ശങ്കരൻ തന്നെ പ്രയോഗിച്ചിട്ടുണ്ടു്.

''യല്ലബ്ധ്വാപുമാൻ മത്തോ ഭവതി'' — ഇതു കിട്ടിയാൽ മനുഷ്യൻ മദിച്ചവനായിത്തീരുന്നുവെന്നു് നാരദമഹർഷിയും പറയുന്നു. ഭക്തി വന്നാൽ മനുഷ്യൻ ഭ്രാന്തനെപ്പോലെയാകും എന്നു്.

''വാഗ്ഗദ്ഗദാ ദ്രവതേ യസ്യ ചിത്തം
രുദത്യഭീക്ഷ്ണം ഹസതി ക്വചിച്ച
വിലജ്ജ ഉദ്ഗായതി നൃത്യതേ ച
മദ്ഭക്തിയുക്തോ ഭുവനം പുനാതി''

എന്നുമുണ്ട്. ഭക്തൻ ഇടക്കിടയ്ക്ക് കരയും, ചിരിയ്ക്കും, നാണം കൂടാതെ ഉറച്ചുപാടും, നൃത്തംചെയ്യും എന്നും ഭാഗവതത്തിലുണ്ട്. അതുകൊണ്ട് മതം ശരിക്കനുഭവിച്ചാൽ അതു് മനുഷ്യനെ മത്തു പിടിപ്പിക്കുമെന്നു പറയുന്നതിൽ തെററില്ല.

മതം, മതമാണ് ഇന്നത്തെ ആവശ്യം—യഥാർത്ഥ മതം.

സ്വാമി വിവേകാനന്ദൻ പറയുന്നു:—

''ലോകചരിത്രത്തിൽ ഈ 19—ാം നൂററാണ്ടിൻെറ അന്ത്യഘട്ടത്തിൽ നടക്കുന്നത്ര പിടിച്ചുപറിയും കയ്യേററവും ദുർബലരുടെ മേൽ കരുത്തന്മാർ ചെയ്യുന്ന ദ്രോഹവും ഇതിനുമുമ്പൊരുകാലത്തും നടന്നിട്ടില്ല. അത്യാഗ്രഹങ്ങളെ അടക്കുന്നതിൽകൂടിയല്ലാതെ മോക്ഷം ലഭിയ്ക്കുകയില്ലെന്നു് എല്ലാവരും അറിയണം. മാത്രമല്ല ജഡവസ്തുക്കളുടെ അടിമയായിട്ടുള്ള ഒരുവനും മോക്ഷമില്ലെന്നും അറിയണം. ഈ മഹാസത്യത്തെ എല്ലാ രാഷ്ട്രങ്ങളും ക്രമേണ മനസ്സിലാക്കുകയും ആദരിക്കയും വേണം. ഈശ്വരനിശ്ചയമനുസരിച്ച് ഹിന്ദുക്കളായ നാം നിർണ്ണായകമായ, ഉത്തരവാദിത്തമുള്ള ഒരു സ്ഥാനത്തു് പ്രതിഷ്ഠിയ്ക്കപ്പെട്ടിരിയ്ക്കുന്നു. പാശ്ചാത്യരാജ്യങ്ങൾ ആദ്ധ്യാത്മിക സഹായത്തിനായി നമ്മുടെ അടുക്കലേയ്ക്ക് വന്നുകൊണ്ടിരിക്കുന്നു. ഒരു വലിയ ധാർമ്മികമായ കടപ്പാട് ഓരോ ഭാരതീയസന്തതിയിലും നിഷ്ഠിതമായിരിക്കുന്നു. അതായതു് മനുഷ്യജീവിതത്തിൻെറ പ്രശ്നങ്ങളെ സംബന്ധിച്ച് ലോകത്തെ പ്രബുദ്ധമാക്കുന്നതിനുള്ള പ്രവൃത്തി, സമ്പൂർണ്ണം സ്വയം തയ്യാറാക്കുന്നതിനുള്ള ബാദ്ധ്യത ഓരോ ഭാരതീയനും വന്നു ചേർന്നിരിക്കുന്നു'' (C. W. വാള്യം III പേജ് 138–139)

''ഭൌതികശക്തിപ്രകടനത്തിൻെറ കേന്ദ്രമായ യൂറോപ്പ് അമ്പതുകൊല്ലത്തിനുള്ളിൽ ഉടഞ്ഞു തവിടുപൊടിയാകും—അവളുടെ നിലപാട് മാററുന്നില്ലെങ്കിൽ, ജീവിതത്തിൻെറ അടിസ്ഥാനം ഇളക്കി പ്രതിഷ്ഠിക്കുന്നില്ലെങ്കിൽ, ആദ്ധ്യാത്മികതയിൽ യൂറോപ്പിനെ രക്ഷിയ്ക്കാൻ പോകുന്നതു് ഉപനിഷന്മതമാണ്''' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (C. W. വാള്യം III പേജ് 159)

ഈ ഉപനിഷിഷന്മതമാണ് ശ്രീ ശങ്കരൻെറ മതം. ശ്രീശങ്കരൻ ഒരു പുതിയ മതത്തിൻെറ സ്രഷ്ടാവല്ല അദ്ദേഹത്തിൻെറ മുഖ്യ ഗ്രന്ഥങ്ങൾ ഉപനിഷത്തുകൾക്കും ഗീതയ്ക്കും ബ്രഹ്മസൂത്രത്തിനും ഉള്ള

ഭാഷ്യങ്ങളാണ്. ബ്രഹ്മസൂത്രം ഒരു സ്വതന്ത്രഗ്രന്ഥമല്ല. ഉപനിഷത്തുകളുടെ ആശയത്തെ നിരൂപണംചെയ്തു സമത്ഥിക്കുക മാത്രമാണ് അതു ചെയ്യുന്നതു്.

മതം പുരോഹിതതന്ത്രമല്ല. അതു് ചടങ്ങല്ല, കണ്ണുമൂടിയ ചില വിശ്വാസങ്ങളല്ല. അതു് ''മനുഷ്യനിൽ ഇപ്പോഠംതന്നെ അന്തർല്ലീനമായിരിക്കുന്ന ആദ്ധ്യാത്മികതയുടെ പ്രകാശനമാണ്'' എന്നു് വിവേകാനന്ദസ്വാമിജി പറയുന്നു. ശ്രീ ശങ്കരൻ പറയുന്നതു് ''നാം ആരെന്നറിയുക'' എന്നാണ്. 'ഞാൻ' എന്നതിനെ ആസ്പദമാക്കിയാണല്ലോ സകല വ്യവഹാരവും നടക്കുന്നതു്. ''എൻെറ കുട, എൻെറ പുസ്തകം, എൻെറ വീടു്, എൻെറ ഭാര്യ, എൻെറ കുട്ടി, എൻെറ ജാതി, എൻെറ ദേശം, എൻെറ രാജ്യം, എൻെറ മതം'' ഇത്യാദി. ഈ ഞാനാരു്? 'ഞാനി'നെ അറിഞ്ഞിട്ടല്ലേ എൻേറതു് ഏതെല്ലാമെന്നു നിശ്ചയിക്കേണ്ടതു്? എൻേറതായിട്ടാണല്ലോ ഞാൻ ഒന്നിനെ പ്രത്യേകമായി സ്നേഹിക്കുന്നതു്? ഈ 'ഞാനിനെ' അറിയാതെ ആളുകഠം ''ഇതു് എൻേറതു്'', ''ഇതു് അന്യൻേറതു്'' എന്നു് വഴക്കുപിടിക്കുന്നു. ഞാൻ എന്നതു് ശരീരമാണെന്നു് ധരിച്ചു് വഴക്കുണ്ടാക്കുന്നു. ഞാൻ വാസ്തവത്തിൽ ശരീരമാണോ? ശരീരമായിരുന്നെങ്കിൽ ശരീരത്തിനുവരുന്ന വൃദ്ധിക്ഷയങ്ങഠം 'ഞാനി'നെ ബാധിക്കുന്നില്ലല്ലോ. ശരീരത്തിൻെറ ഏതാനുംഭാഗം മുറിഞ്ഞുപോയാലും 'ഞാനി'നു കുറവു വരുന്നില്ലല്ലോ. അങ്ങിനെയുള്ള യുക്തിവിചാരത്താൽ ശരീരം 'ഞാന'ല്ലെന്നു് കിട്ടുന്നു. യുക്തികൊണ്ടു് മനസ്സും ഇന്ദ്രിയങ്ങളും ബുദ്ധിയും അസ്ഥിയും മജ്ജയും മാംസവും അവയുടെ സമൂഹവും 'ഞാന'ല്ലെന്നു് കാണുന്നു. അപ്പോഠം 'ഞാൻ'ആരു്? അതാണ് ശങ്കരൻ നമ്മെ പഠിപ്പിക്കുന്നതു്. 'ഞാനി'നെ അറിഞ്ഞാൽ സകല ദുഃഖങ്ങളും രാഗദ്വേഷങ്ങളും മരണഭയവും തീരും. ''ജ്ഞാത്വാ തം മൃത്യുമത്യേതി'' 'ആത്മാവിനെ അറിഞ്ഞാൽ മരണത്തെ ജയിക്കാം'. ശങ്കരൻ ഒന്നാംതരം യുക്തിവാദിയാണ്. ''യുക്തിവാദികളുടെ രാജാവാണ് ശ്രീ ശങ്കരൻ. ശ്രീശങ്കരൻെറ യുക്തിവാദത്തിനപ്പുറം പോകുന്ന വാദമൊന്നും ലോകസാഹിത്യത്തിലില്ല.'' (യങ്ങ് ഇന്ത്യ 14-10-1926) ഞാൻ ആരു്? എന്നു് ചിന്തിക്കുന്നവനു് ഒരിക്കലും ജാതിബുദ്ധിയോ മതദ്വേഷമോ രാജ്യദ്വേഷമോ കക്ഷിവഴക്കോ ഉണ്ടാകയില്ല. ഞാൻ എന്ന വസ്തു ജാതി—നീതി—കുല—ഗോത്ര—ദൂരഗമാണെന്നു ശ്രീശങ്കരൻ പറയുന്നു.

അതിനെ പ്രാപിക്കാനുള്ള ഉപായവും ജാത്യാദികളെ ഉപേക്ഷിക്കയാണെന്നദ്ദേഹം പറയുന്നു.

''ജാത്യാദീൻ സംപരിത്യജ്യ നിമിത്തം കർമ്മണാം ബുധഃ
കർമ്മഹേതുവിരുദ്ധം യത് സ്വരൂപം ശാസ്ത്രതഃ സ്മരേത്''

അറിവുള്ളവൻ കർമ്മനിമിത്തമായ ജാതിമുതലായവയെ ഉപേക്ഷിച്ചിട്ട് കർമ്മഹേതുവിരുദ്ധമായ സ്വരൂപത്തെ ശാസ്ത്രാനുസാരം ചിന്തിക്കണം. (ഉപദേശസാഹസ്രി — നാന്യദന്യത് പ്രകരണം.) ശ്രീരാമകൃഷ്ണനും മോക്ഷത്തിനു താൻ ബ്രാഹ്മണനാണെന്നുള്ള ചിന്ത തടസ്സമായി നില്ക്കുന്നുവെന്നു കണ്ടു് പറയൻെറ കക്കൂസ് കഴുകി ജാത്യഹന്ത കളഞ്ഞു. അതുതന്നെയാണ് സ്വാമി വിവേകാനന്ദനും നമ്മെ പഠിപ്പിച്ചതു്. വേദാന്തം ജാതിവഴക്കു് നശിപ്പിക്കുന്നു.

വേദാന്തത്തിൽ മതവഴക്കിനും സ്ഥാനമില്ല. ശ്രീശങ്കരൻെറ പരമഗുരു ഗൗഡപാദർ പറയുന്നു:—

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിതാ ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ
അദ്വൈതം പരമാർത്ഥോ ഹി ദ്വൈതം തദ്ഭേദ ഉച്യതേ
തേഷാമുഭയഥാ ദ്വൈതം തേനായം ന വിരുദ്ധ്യതേ''.

ദ്വൈതികൾ തമ്മിലാണു് വഴക്കു്. അദ്വൈതികൾക്കു് ആരോടും വഴക്കില്ല. (അന്യോന്യവിരോധികളായ ആ മതങ്ങളോടു് ഞങ്ങളുടെ ഈ വൈദികമായ, ആത്മാവു് ഒന്നേയുള്ളുവെന്ന പക്ഷം, ഒരുവനു് തൻെറ കൈകാലുകളോടു് വിരോധം തോന്നാത്തതുപോലെ വിരോധമുള്ളതല്ല. ഇങ്ങനെ രാഗദ്വേഷാദിദോഷങ്ങൾക്കു് ആസ്പദമല്ലെന്നുള്ള കാരണത്താൽ ആത്മൈകത്വബുദ്ധിതന്നെയാണു് സമ്യഗ്ദർശനം) എന്നു് ശ്രീശങ്കരൻ പറയുന്നു. ക്രിസ്ത്യാനികളുടെ പള്ളികൾ തമ്മിൽ വഴക്കു്. മുസ്ലീങ്ങളും ക്രിസ്ത്യാനികളും തമ്മിൽ വഴക്കു്. ഇവരെല്ലാം ഹിന്ദുക്കളെ പുറജാതിക്കാരായും കാഫിറന്മാരായും വീക്ഷിക്കുന്നതും അതിൽനിന്നുള്ള വഴക്കുകളും. ഇതെല്ലാം ദ്വൈതത്തിൽനിന്നുണ്ടാകുന്നതാണു്. അദ്വൈതത്തിൽ അടിയുറച്ചാൽ ഇവരോടാരോടും വഴക്കില്ല. അതിനാൽ ശ്രീശങ്കരനെ തങ്ങളുടേതായിക്കരുതാൻ വിഷമമില്ലാത്ത ഹിന്ദുക്കൾ ശാങ്കരസിദ്ധാന്തം സ്വീകരിച്ചു് അതു് പ്രചരിപ്പിക്കണം.

അതിലാണു് കേരളത്തിൻെറ ഭാവിയിരിക്കുന്നതു്. എപ്പോഴും ഹിന്ദുക്കളുടെ മതം, ശിവനും വിഷ്ണുവും തമ്മിൽ കലഹിച്ചെന്നോ ശിവൻ വിഷ്ണുവിൻെറ സ്ത്രീരൂപം കണ്ടു് കാമാധീനനായോടി അതിൽ കുട്ടിയെ ജനിപ്പിച്ചെന്നോ അല്ല പഠിപ്പിക്കുന്നതെന്നും ആ മതം ബാലിയുടെ വാലിൻെറ നീളത്തേയും രാവണൻെറ തലകളുടെ എണ്ണത്തേയും ആശ്രയിച്ചല്ല ഇരിക്കുന്നതെന്നും കാണിച്ചുകൊടുക്കുന്നുവോ

അന്നു് കേരളത്തിലെ മതകലഹം ശമിക്കും. ഈ കഥകളല്ല ഹിന്ദു മതതത്വം. ഈ കഥാപുസ്തകങ്ങളല്ല ഹിന്ദുമതത്തിൻെറ മുഖ്യ പ്രമാണഗ്രന്ഥങ്ങൾ.

''കഥാ ഇമാസ്തേ കഥിതാ മഹീയസാം
വിതായ ലോകേഷു യശഃ പരേയുഷാം
വിജ്ഞാനവൈരാഗ്യവിവക്ഷയാ വിഭോ
വചോവിഭൂതിൎന്ന തു പാരമാൎത്ഥ്യം.''
[ഭാഗവതം XII–3–14.]

എന്നു് ഭാഗവതത്തിൽതന്നെ പറഞ്ഞിട്ടുണ്ടു്. ഈ ലോകം നിത്യമല്ലെന്നും മനുഷ്യൻ മരിക്കുമ്പോൾ ഒന്നും കൊണ്ടുപോകയില്ലെന്നും മനുഷ്യൻെറ ഈ ലോകജീവിതം അനന്തരജീവിതത്തിനുള്ള ഒരുക്കമായിരിക്കണമെന്നും പഠിപ്പിക്കാനാണു് ഈ കഥകളെല്ലാം എഴുതിയിട്ടുള്ളതു്. അല്ലാതെ ഈ കഥകളെല്ലാം അക്ഷരാൎത്ഥത്തിൽ ശരിയല്ല. കല്പിതകഥകളും അൎദ്ധചരിത്രകഥകളും ചരിത്രകഥകളും ചേൎത്താണു് പുരാണങ്ങൾ എഴുതപ്പെട്ടിട്ടുള്ളതു്. എല്ലാററിൻേറയും ഉദ്ദേശം മുൻപറഞ്ഞതുതന്നെ. ആ കഥകൾക്കു് സൎവ്വപ്രാധാന്യം കൊടുക്കുന്നതാണു് അന്യമതക്കാൎക്കു് നമ്മോടവജ്ഞയുണ്ടാക്കുന്നതു്. വേദാന്തത്തോടു് ആൎക്കും വഴക്കടിക്കാൻ സാധിക്കയില്ല. 'ഉപനിഷത്തിൻെറ പഠനംപോലെ ഗുണം ചെയ്യുന്നതും ഉയൎത്തുന്നതുമായ ഒരു പഠനം ലോകത്തൊരിടത്തുമില്ല' എന്നു് ജൎമ്മനിയിലെ മഹാചിന്തകനായിരുന്ന ഷോപ്പൻഹവർ പറയുന്നു. വേദാന്തത്തിൽ ക്രിസ്തുവിനും നബിക്കും ബുദ്ധനും സ്ഥാനമുണ്ടു്. വേദാന്തം സഹിഷ്ണുത മാത്രമല്ല, പരമതങ്ങളെന്നു് കരുതപ്പെടുന്നവയെ തൻേറതായി സ്വീകരിക്കുകകൂടി ചെയ്യുന്നു. വേദാന്തം പഠിച്ച ഒരുത്തൻ ക്രിസ്തുവിൻേറയോ ബുദ്ധൻേറയോ നബിയുടേയോ ഉപദേശങ്ങളിൽ വേദാന്തവിരുദ്ധമായി പുത്തനായൊന്നും കാണുകയില്ല. ഈ അടുത്തകാലത്തു് അറംഗ്സിബിൻെറ ജേഷ്ഠനായിരുന്ന സാറാ എഴുതിയ ''സമുദ്രസംഗമം'' എന്നൊരു പുസ്തകം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അതു് വായിച്ചാൽ യഥാൎത്ഥത്തിൽ വേദാന്തവും ഇസ്ലാമും പഠിപ്പിക്കുന്നതൊന്നാണെന്നു് കാണാൻ കഴിയും. വേദാന്തദൃഷ്ടികൊണ്ടാണു് മഹാത്മജിക്കു്,

''ഈശ്വര അള്ളാ തേരേ നാമ്''

എന്നു് പാടാൻ കഴിഞ്ഞതു്. വേദാന്തം അത്രയുമല്ല,

''ഈശ്വര, അള്ളാ, തേരേ നാമ് കൃഷ്ണ, ബുദ്ധ, തേരേ നാമ്
ഈശാ, മസ്ഡാ, തേരേ നാമ് സബ്കോ സന്മതി ദേ ഭഗവൻ''

എന്നുംകൂടി നമ്മേക്കൊണ്ടു് പാടിക്കും. ഈശ്വരൻെറ പേരിൽ

ആരും കലഹിക്കരുതു്. എന്തെന്നാൽ അനന്തനാമങ്ങളാൽ വ്യവഹരിച്ചു് ആരാധിക്കപ്പെടുന്നവനും അതേസമയത്തു് നാമരൂപാതീതനുമാകുന്ന ഈശ്വരൻ എന്നു് വേദാന്തം പറയുന്നു. ''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്നതു് അനാദികാലം മുതലുള്ള അതിന്റെ മുദ്രാവാക്യമാണു്.

വേദാന്തം അഥവാ ശാങ്കരമതം പരസ്പരസ്നേഹം അഥവാ സർവ്വഭൂതസ്നേഹം വേണമെന്നു് കാര്യകാരണസഹിതം നമ്മെ പഠിപ്പിക്കുന്നു. നാം ആരെയെങ്കിലും വെറുക്കുകയാണെങ്കിൽ നമ്മെത്തന്നെയാണു് വെറുക്കുന്നതു്; ഈശ്വരനെയാണു് വെറുക്കുന്നതു്. ഈശ്വരൻതന്നെയാണു് ജീവനായിരിക്കുന്നതു്.

''ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി
പ്രണമേദ്ദണ്ഡവദ്ഭൂമൗ ആശ്വചണ്ഡാലഗോഖരം''

എന്നു് ഭാഗവതം.

വിവേകാനന്ദസ്വാമികൾ ചോദിക്കുന്നു:- ''നിങ്ങൾ ഈശ്വരനെ ആരാധിക്കാൻ എവിടെയാണു് പോകുന്നതു്? നിങ്ങളുടെ മുമ്പിൽ കാണുന്ന പാവങ്ങളും മർദ്ദിതരും ദീനന്മാരും ദരിദ്രന്മാരും എല്ലാം ഈശ്വരൻതന്നെയല്ലേ?'' നാം നശിക്കാതിരിക്കണമെങ്കിൽ ഈശ്വരനെ എല്ലായിടത്തും കാണണമെന്നു് ഗീത പറയുന്നു. ''യോ മാം പശ്യതി സർവ്വത്ര.'' ഈശ്വരനെ പ്രാപിക്കണമെങ്കിൽ സർവ്വഭൂതങ്ങളുടേയും ഹിതത്തിൽ തൽപരന്മാരായിരിക്കണം. ''സർവ്വഭൂതഹിതേ രതാഃ'', ''സർവ്വഭൂതസുഹൃത്'' എന്നും.

''സർവ്വേ ച സുഖിനഃ സന്തു സർവ്വേ സന്തു നിരാമയാഃ
സർവ്വേ ഭദ്രാണി പശ്യന്തു മാ കശ്ചിത് ദുഃഖഭാഗ്ഭവേത്''

എന്നാണു് വേദാന്തിയുടെ പ്രാർത്ഥന. ഒരുവനും ദുഃഖം വരരുതു്. എന്തെന്നാൽ അവനും ഞാനും ഒന്നുതന്നെ. ഈ മതം കേരളീയർ അംഗീകരിച്ചാൽ പിന്നെ അവർ ആരേയും മർദ്ദിക്കയില്ല. അഥവാ ഈ മതം അംഗീകരിക്കാത്ത ഒരുവൻ ഒരു സാധുവിനെ മർദ്ദിച്ചാൽ ആ മതം അംഗീകരിക്കുന്ന എല്ലാവരുടേയും ഹൃദയം ജാതിമതഭേദചിന്തകളെ അതിലംഘിച്ചു് അവനിലേയ്ക്കൊഴുകും. അപ്പോൾ മർദ്ദനം അവസാനിക്കും.

ശ്രീശങ്കരമതപ്രകാരം പണത്തിന്റെ പ്രയോജനം ദീനശുശ്രൂഷയാണു്. ''ദേയം ദീനജനായ ച വിത്തം'' എന്നു് ശ്രീശങ്കരൻ.

വീട്ടിൽ അരിവയ്ക്കുന്നതുപോലും അന്യന്മാർക്കുവേണ്ടിയായിരിക്കണം. ''ആത്മാർത്ഥം പാചയേന്നാന്നം'' (സൂതസംഹിത)

''ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

തനിക്കുമാത്രംഉണ്ണാനെന്ന ബുദ്ധിയോടുകൂടി പാകംചെയ്യുന്നവർ പാപത്തെയാണ് ഭുജിക്കുന്നതു് എന്നു് ഗീത.

''യാവത് ഭ്രിയേത ജഠരം താവത് സ്വത്വം ഹി ദേഹിനാം
അധികം യോ ƒഭിമന്യേത സസ്തേനോ ദണ്ഡമർഹതി''
(ഭാഗവതം. VII–14–8.)

തൻെറ വയറു്—എന്നുവച്ചാൽ തന്നെ ആശ്രയിച്ചവരുടേയും കൂടി ഉൾപ്പെടും—നിറക്കാൻ എന്തു വേണമോ അത്രയും സ്വത്തേ ഒരുവൻ വച്ചുകൊണ്ടിരിക്കാവൂ. അതിലധികം ഒരുവൻ സ്വന്തമായി വച്ചുകൊണ്ടിരുന്നാൽ അവൻ കള്ളനാണു്; അവൻ ശിക്ഷാർഹനാണു്. ഇതാണു് മതത്തിൻെറ ശാസനം. ഇതിനപ്പുറം ഒരു സാമ്പത്തിക വ്യവസ്ഥിതി ഉപദേശിക്കാനുണ്ടോ? ഈ നില വന്നാൽ തൊഴിലാളി—മുതലാളി വഴക്കുണ്ടാകുമോ? പണക്കാരൻ ഏഴുനില മാളികപ്പുറത്തു് സപ്രമഞ്ചക്കട്ടിലിൽ ഹംസതൂലികാമെത്തയിൽ ഇരുന്നു് വിഹരിക്കുമ്പോൾ, രാപ്പകൽ ഊണുംഉറക്കവുമില്ലാതെ പണിയെടുക്കുന്ന പട്ടിണിപ്പാവം പുറംപോക്കു് റോഡരുകിലുള്ള ചെററക്കുടിലിൽ രോഗബാധിതനായി വെള്ളംകുടിക്കാതെ കിടന്നു മരിയ്ക്കുമോ? കേരളത്തിലെ ഇന്നത്തെ സ്ഥിതി അതാണു്; പാവങ്ങൾ പട്ടിണികൊണ്ടു മരിയ്ക്കുകയാണു്. അതേ സമയത്തു് മതത്തിൻെറ പേരിലും ഭാര്യയുടെയും മക്കളുടേയും ആഡംബരത്തിൻെറ പേരിലും ധനികന്മാർ പണം ധാരാളമായി ചിലവാക്കുകയും. എത്ര സാധുക്കളും ബുദ്ധിമാന്മാരുമായ കുട്ടികളാണു് ഒരു നേരം ആഹാരം കഴിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ടും ഒരു മുണ്ടുവാങ്ങിയുടുക്കാൻ പോംവഴി കാണാത്തതുകൊണ്ടും പഠിത്തമില്ലാതെ നടക്കുന്നതു്? ഈ ആഡംബരത്തിൽ കഴിക്കുന്നവർ സേശ്വരന്മാരോ നിരീശ്വരന്മാരോ? ശാങ്കരമതപ്രകാരം അവർ നിരീശ്വരന്മാരാണു്; ശ്രീകൃഷ്ണമതപ്രകാരവും അതേ. ഇതിനു് പോംവഴി ഗീതാമതമായ ശാങ്കരമതത്തിൽ കേരളത്തെ ആറാടിയ്ക്കുക മാത്രമാണു്. ശാങ്കരമതംതന്നെ വിവേകാനന്ദമതം.

''ഇതെല്ലാം രാജ്യതന്ത്രംകൊണ്ടു് സാധിക്കയില്ലേ?'' എന്നു് ചോദിച്ചേക്കാം. മതമില്ലാത്ത രാഷ്ട്രതന്ത്രം മരണക്കുടുക്കാണു് എന്നു് മഹാത്മജി പറയുന്നു. മതത്തെ പുറംതള്ളുന്ന രാഷ്ട്രമീമാംസയ്ക്കു് ഒരർത്ഥവുമില്ല. എന്നദ്ദേഹം വേറൊരിടത്തു പറയുന്നു. ഇന്ത്യയ്ക്കു് മഹാത്മജിയോടു് എന്തെങ്കിലും കടപ്പാടുണ്ടെങ്കിൽ അദ്ദേഹം പറഞ്ഞ ഈ വാക്കു് ഒരിക്കലും തള്ളരുതാത്തതാണു്. രാജ്യതന്ത്രമെടുത്തു പെരുമാറുന്നവക്കു് എപ്പോഴും രാഗദ്വേഷങ്ങൾ വരാം; അവർ അസത്യം പറഞ്ഞെന്നുവരാം. ഇതെല്ലാം കേരളത്തിലെ ഇന്നത്തെ അനുഭവമാണു്. അതിനെ തടയാനുള്ള മാർഗ്ഗം മതത്തിലേയുള്ളു.

''എന്നെ സംബന്ധിച്ചിടത്തോളം, സദാചാരം, ധാർമ്മികത, മതം ഇതെല്ലാം പരസ്പരം മാററാവുന്ന സങ്കേതങ്ങളാണ്. മതത്തോടു ബന്ധിപ്പിയ്ക്കാതെ ഉള്ള സദാചാരപരമായ ജീവിതം ചൊരിമണലിൽ പണിയുന്ന വീടുപോലെയാണ്''' എന്നു് മഹാത്മജി ഒരിടത്തു് പറയുന്നു. (ഹരിജൻ 3–10–1936) ഇന്നു് കേരളത്തിൽ വന്നുകൂടിയിരിക്കുന്ന ഒരു വലിയ കുഴപ്പം ചാരിത്രശുദ്ധിയില്ലായ്മയാണ്; സത്യനിഷ്ഠയില്ലായ്മയാണ്—പണത്തിനുവേണ്ടി എന്തുംചെയ്യാൻ മനുഷ്യർ മടിയില്ലാത്തവരായിട്ടുണ്ടു്. പാവങ്ങളെ സംബന്ധിച്ചിടത്തോളം അതു് ദാരിദ്ര്യംകൊണ്ടാണെന്നു് പറയാം. രാഷ്ട്രീയമായും ധനപരമായും ഉയർന്നനിലയിലിരിക്കുന്നവരെപ്പററി എന്തു പറയുന്നു? ലക്ഷക്കാരൻ കരിഞ്ചന്ത വില്ക്കുന്നതെന്തുകൊണ്ടു്? ആഫീസുകളിൽ അപേക്ഷകൾ അയച്ചാൽ അതു് കാണുകയില്ല; ഒരു മേശയിൽ നിന്നു് മറെറാരു മേശയിലേക്കു് നീങ്ങുകയില്ല. പല കാര്യങ്ങൾക്കു് കച്ചേരി കയറേണ്ടിവരുന്ന എനിക്കു ഇതു് അനുഭവമാണ്. ഇനി പോസ്റ്റാഫീസിൽ എഴുത്തുകൊണ്ടിട്ടാൽ അവിടെനിന്നു് ശിപായിയ്ക്കു് കൈക്കൂലി കൊടുക്കാതെ അതിൽ മുദ്രകുത്തി അയക്കുകയില്ലെന്നുള്ള കാലവും വരുമെന്നു തോന്നുന്നു. ഒരുവനും കർത്തവ്യബോധമില്ല. ഇതിനു് പരിഹാരമെന്തു്?

''സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ''

എന്ന വേദാന്തോപദേശം പഠിപ്പിക്കപ്പെടുകതന്നെ. ആളുകൾക്കു് ഈശ്വരവിശ്വാസമുണ്ടാക്കണം. ഏററവും വലിയ ഈശ്വരോപാസന പ്രതിഫലേഛ കൂടാതെ സ്വധർമ്മം ചെയ്യുകയാണെന്നു് പഠിപ്പിക്കപ്പെടുകയും വേണം ഇന്നു് ജനങ്ങളുടെ—വിശേഷിച്ചു ഹിന്ദുക്കളുടെ—ഒരു വലിയ സംഖ്യ നിരീശ്വരവാദികളാണ്. സേശ്വരവാദികളിൽതന്നെ ഭൂരിപക്ഷം ഈശ്വരനെ സേവിക്കുകയെന്നാൽ നാനാദേവതകളെ സേവിക്കുകയെന്നാണു് അർത്ഥമാകുന്നതു്.

''കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ പ്രപദ്യന്തേഽന്യദേവതാഃ
തം തം നിയമമാസ്ഥായ പ്രകൃത്യാ നിയതാഃ സ്വയാ
അന്തവത്തു ഫലം തേഷാം തദ്ഭവത്യല്പമേധസാം
ദേവാൻ ദേവയജോ യാന്തി മദ്ഭക്താ യാന്തി മാമപി''

ഈ ശ്ലോകം വ്യാഖ്യാനിച്ചശേഷം ശങ്കരാചാര്യസ്വാമികൾ, ''ഏവം സമാനേ അപി ആയസേ മാം ഏവ ന പ്രപദ്യന്തേ അനന്തഫലായ, അഹോ, ഖലു കഷ്ടം വർത്തന്തേ, ഇതി അനുക്രോശം ദർശയതി ഭഗവാൻ'' എന്നു പറയുന്നു. (അതായതു് ''ബുദ്ധിമുട്ടു് തുല്യമാണെങ്കിലും അനന്തഫലം കിട്ടുമെന്നുള്ള സ്ഥിതിയ്ക്കു് അവർ എന്നെ

പ്രാപിക്കാതെ അഹോ! കഷ്ടമായി വത്തിക്കുന്നുവല്ലോ. എന്നു് ഭഗവാൻ ദൈന്യം പ്രകടിപ്പിക്കുകയാണു്) ചിലർ അന്യായമായി ധനം സമ്പാദിച്ചു് വിഷയസുഖങ്ങൾക്കായി ചിലവാക്കിയിട്ടു് പഴനിയിലും രാമേശ്വരത്തും ശബരിമലയ്ക്കും പോയാൽ, പാപമുണ്ടെങ്കിൽ—പാപം ഉണ്ടോ എന്നു് അവക്കു് സംശയമാണു്—അതു് തീൎന്നുപോകുമെന്നു വിചാരിക്കുന്നു. അതുകൊണ്ടാണു് ജനങ്ങൾക്കു് സ്വധമ്മനിഷ്ഠ കുറയുന്നതു്. ഇതിനു് വേദാന്തപ്രചരണമല്ലാതെ മറെറന്താണുവഴി? മഹാത്മജി പറയുന്നു മതവും സദാചാരവും പര്യായമാണെന്നു്. ഏതുമതം? "Vedanta in its unfalsified form is the support of pure morality. O Indians. keep to it" (ശുദ്ധമായ സദാചാരത്തിനു് കുററമററ വേദാന്തം ആണു് സഹായകരം. ഭാരതീയരേ അതു സൂക്ഷിച്ചുകൊള്ളു) എന്നു് ഡോക്ടർ പാൾ ഡായിസൻ പറയുന്നു. എല്ലാ മതങ്ങളുടേയും തത്വങ്ങൾ ഉൾക്കൊള്ളുന്നതും എല്ലാ മതാചാര്യന്മാരേയും ആദരിക്കാൻ പഠിപ്പിക്കുന്നതും യുക്തിയാകുന്ന പാറയിൽ അടിത്തറയുറപ്പിച്ചിട്ടുള്ളതും ജാതിമതഭേദബുദ്ധിയെ ഇല്ലാതാക്കുന്നതും സ്വാൎത്ഥതയെ സമ്പൂണ്ണം നശിപ്പിക്കുന്നതും സവ്വഭൂതഹിതത്തിനുവേണ്ടി പ്രവത്തിക്കുന്നതും സദാചാരനിഷ്ഠയ്ക്കു മുഖ്യസ്ഥാനം നൽകുന്നതും ആയ ഒന്നു് വേദാന്തമതം അല്ലാതെ മറേറതുണ്ടു്? മറേറതെങ്കിലുമുണ്ടെങ്കിൽ പറയുവിൻ. ബുദ്ധമതമോ? ക്രിസ്തുമതമോ? ഇസ്ലാംമതമോ? ബുദ്ധമതം ഈശ്വരനിൽ, ജഗൽകാരണഭൂതമായ സദ്വസ്തുവിൽ, വിശ്വസിക്കുന്നുണ്ടോ? ക്രിസ്തുമതം നിർഗ്ഗുണനിരാകാരഭാവം അംഗീകരിക്കുമോ? ഇസ്ലാം ഈശ്വരൻെറ സഗുണസാകാരഭാവം സമ്മതിക്കുമോ? ശ്രീ ശങ്കരമതപ്രചരണമല്ലാതെ കേരളത്തിലെ കുഴപ്പങ്ങൾക്കു് മറേറതെങ്കിലും പരിഹാരമുണ്ടെങ്കിൽ നിങ്ങൾ അതാലോചിച്ചു കണ്ടുപിടിക്കുവിൻ! മററുവഴി കാണുന്നില്ലെങ്കിൽ നിങ്ങൾ എൻെറ വഴിക്കു ശ്രമിക്കുമോ? ശ്രമിക്കാമെന്നു പ്രതിജ്ഞ ചെയ്യുവിൻ.

ഈ ശ്രീശങ്കരമതമനുസരിച്ചു് ജീവിക്കുന്ന കുറെ ചെറുപ്പക്കാരെ ഉണ്ടാക്കുകയാണു് ശ്രീശങ്കര കോളേജിൻെറ ഉദ്ദേശം. അതിനു ധനസഹായമഭ്യൎത്ഥിച്ചാണു് ഞാൻ ഇവിടെ വന്നിട്ടുള്ളതു്. കേരളത്തിൻെറ ഭാവിയെ കെട്ടിപ്പടുക്കുന്നതിനു് ശ്രീശങ്കര കോളേജാണു് ഏററവും പററിയതെന്നു് മനസ്സിലാക്കി നിങ്ങൾ എന്നെ സഹായിക്കുവിൻ. ഏതായാലും ഇന്നത്തെ നിലയിൽ ഏക കേരളപ്രവിശ്യ വളരെ വിജയപ്രദമാണോ എന്നു് എനിക്കറിഞ്ഞുകൂടാ. വിജയിച്ചാൽ നന്നു്. ഏക കേരളപ്രവിശ്യ ഉണ്ടാകുംമുമ്പുതന്നെ കേരളത്തിലെ കുഴപ്പങ്ങൾ മാററാനുള്ള വഴി എത്രയുംവേഗം തെളിച്ചാൽ നന്നു്. ഞാൻ

